


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



**സാധു ഗോപാലസ്വാമികൾ**

(1900 – 1960)

കൊല്ലങ്കോട് കുറ്റിപ്പറമ്പ് വീട്ടിൽ കൊച്ചു കുഞ്ഞമ്മയുടെയും നാരായണപിള്ളയുടെയും മകനായി ജനിച്ചു. വിദ്യാഭ്യാസകാലത്ത് കുടുംബസമേതം തിരുവനന്തപുരത്ത് മാറി താമസിച്ചു. ഇംഗ്ലീഷ് സ്കൂളിൽ ചേർന്ന് ഹൈസ്കൂൾ വിദ്യാഭ്യാസം നടത്തിയെങ്കിലും അത് പൂർത്തിയാക്കിയില്ല. മറ്റു കുടുംബാംഗങ്ങളോടൊപ്പം ഗൃഹസ്ഥാശ്രമിയായി കഴിഞ്ഞു. വിവാഹിതനായില്ല. ഗുരുക്കന്മാരായി ആരുമില്ല. ഈ നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിൽ ജീവിച്ചിരുന്ന ആമാസ്വാമി, മായിഅമ്മ എന്നിവരുടെ വാൽസല്യഭാജനമായിരുന്നു. പലപ്പോഴും നിശ്ചലനായി ചിന്തയറ്റിരുന്നിരുന്ന ശ്രീ. ഗോപാലസ്വാമികൾ സാധാരണക്കാരനായാണ് ജീവിച്ചുപോന്നത്. എങ്കിലും വിദ്യാസമ്പന്നരായ ധാരാളം ആളുകൾ ശിഷ്യഭാവേന അദ്ദേഹത്തെ സമീപിക്കുമായിരുന്നു. ചെറിയ സദസ്സുകളിൽ അദ്ദേഹം ഇരിക്കുന്നത് വടവൃക്ഷച്ചുവട്ടിലെ ദക്ഷിണാമൂർത്തിയെ അനുസ്മരിപ്പിക്കുമായിരുന്നത്രെ. അദ്ദേഹത്തിന്റെ സംഭാഷണശകലങ്ങൾ അന്നു ചിലർ കുറിച്ചെടുത്ത് ക്രോഡീകരിച്ചതാണ് ഈ അരുൾമൊഴികൾ. അനുഭവസമ്പന്നനായ ഒരാളിന്റെ സ്വതന്ത്ര വേദാന്തകൃതി എന്ന നിലയിൽ ഇതിന് പ്രത്യേക പ്രസക്തിയുണ്ട്.

# അരുൾ മൊഴികൾ

സാധു ഗോപാലസ്വാമികൾ



കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
തിരുവനന്തപുരം

# ആമുഖം

പൂജപ്പുര സാധു ഗോപാലസ്വാമികൾ ഒരു സന്ന്യാസിയായിരുന്നില്ല. അവിവാഹിതനായിരുന്നു എങ്കിലും കുടുംബഗൃഹത്തിൽ ഗാർഹികവേഷത്തിലാണ് കഴിഞ്ഞിരുന്നത്. അദ്ദേഹം ഉന്നത വിദ്യാഭ്യാസം നേടിയ ആളുമായിരുന്നില്ല. ഇംഗ്ലീഷ് സ്കൂളിൽ ചേർന്ന് മെട്രിക്കുലേഷൻ പരീക്ഷവരെ പഠിച്ചുവെങ്കിലും തോൽക്കുകയാൽ പഠിത്തം അവസാനിപ്പിക്കുകയാണുണ്ടായത്. അദ്ദേഹം ദരിദ്രനായിരുന്നു. സിങ്കപ്പൂരിൽ ജോലിചെയ്തിരുന്ന ജ്യേഷ്ഠൻ അയച്ചുകൊടുത്തിരുന്ന പണംകൊണ്ടാണ് ജീവിതം കഴിച്ചിരുന്നത്. ഇങ്ങനെ ഒരു പ്രകാരത്തിലും അഭിമതനല്ലായിരുന്ന അദ്ദേഹത്തിന് വാസസ്ഥലമായ തിരുവനന്തപുരത്ത് പ്രഗത്ഭൻമാരും പണ്ഡിതൻമാരും ആയിരുന്ന ധാരാളം സുഹൃത്തുക്കൾ ഉണ്ടായിരുന്നു. അദ്ദേഹവുമായി നടത്തിയ സത്സംഗങ്ങളിൽ നിന്നും തയ്യാറാക്കിയ കുറിപ്പുകളാണ് ഈ ഗ്രന്ഥത്തിനാധാരം. ശ്രീമാൻമാർ എസ്. പ്രഭാകരൻ, എം. കൃഷ്ണൻ വൈദ്യർ, എം. ആർ. നാരായണപിള്ള എന്നിവരാണ് കുറിപ്പുകൾ തയ്യാറാക്കിയിരുന്നത്. ഇവ ക്രോഡീകരിച്ച് രണ്ടു ഭാഗങ്ങളായി അരുൾമൊഴികൾ ഇതിനുമുമ്പ് 300 കോപ്പി അച്ചടിച്ചു പ്രസിദ്ധീകരിച്ചിരുന്നു. ഒന്നും രണ്ടും പതിപ്പുകൾ ഒരുമിച്ചുചേർത്തതാണ് ഈ പതിപ്പ്.

സാധാരണ വായനക്കാർക്കുവേണ്ടിയല്ല ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത്. മററു വേദാന്തഗ്രന്ഥങ്ങൾ പഠിച്ച് സാമാന്യപരിചയം നേടിയവർക്കുമാത്രമേ ഈ സംഭാഷണശകലങ്ങളിൽ നിന്നും വേണ്ടത് ഉൾക്കൊള്ളാൻ കഴിയുകയുള്ളു. അങ്ങനെയുള്ളവർക്ക് ഇതു വളരെ പ്രയോജനപ്പെടുകയും ചെയ്യും.

ഡോ. എം. ആർ. തമ്പാൻ
കെ. രാമചന്ദ്രൻ

തിരുവനന്തപുരം
മാർച്ച് 1998

## ഓം

ആനന്ദോഹം,—ആനന്ദോഹം—ആനന്ദോഹം മത്ഗുരു
അചലപരോഹം അചലപരോഹം അചലപരോഹം
സത്ഗുരുവിൻ പാദമലർ ധ്യാനംപണ്ണവേ
സന്തതവും അന്നെവാണി മുൻനടക്കവേ

ആലടിയിലെ വസിത്ത ആദിവസ്തുവേ
അടിയാർബന്ധം തീർക്കവേണ്ടി അവനിതന്നിലേ.

വന്തുദിത്തരൂപംതന്നെ സ്വരൂപാനന്ദനായ്
ചിന്തയിലെ നാൻതെളിന്തേൻ ചിൻമയമാകെ.

പ്രത്യഗാത്മബ്രഹ്മമെൻറ ഭേദങ്കൾ രണ്ടും
ഏകമെൻറ യുക്തിശൊന്ന വേന്തൻ ഗുരുവേ—

പോററിചെയ്തുവേറുരുവായ് പോൻറ ഭേദത്തെ
തീർത്തെങ്കും ചിദ്രൂപമായ് പാർത്തപിർപാട്

കടൽതന്നിലേ കാററിനാലെ കണങ്കളാകവേ
കടലിൽ തോൻറി കടൽ തന്നിലേ ലയിക്കുമപ്പോലെ

ആനന്ദസാഗരത്തിലവദ്യയാം കാററ്
അടിത്തിന്ത ജഗത്തെയെല്ലാം ആക്കിമറയ്ക്കും

അവിദ്യയെൻറ വായു അററ് അറിവുമയമായ്
അംബുധിമാത്രമതാകി ആത്മരൂപമായ്
അരുമറൈകൾ മുതലാദി പ്രണവമന്ത്രം
അനേകകലൈ കററപോതും ആത്മാവൈ കാണാർ ·

എട്ടുവിധ യോഗംതന്നെ ഇഷ്ടമുടനേ
തിട്ടമാകെ പണ്ണിനാലും എട്ടവേമാട്ടാർ
ബഹുവിധമാക വിദ്യൈവിരുമ്പിക്കററാലും
അഹംബ്രഹ്മമെൻറു മിയൽ അറിയാർ വീണർ

വഹ്നിയെവിഴുങ്കിനാലും വാരിധിനീരൈ
വററവേ കുടിത്തപോതും മിത്ഥ്യയറിയാർ

ഭാവനത്രയങ്കളിനാൽ ബന്ധമടൈന്തു
പരമാർത്ഥസ്വരൂപത്തെ പാർക്കവേമാട്ടാർ

പരിശുദ്ധ വേദശീലൻ നാനേ എൻറും
പവിസ്സുരംബവുമടൈന്തു പരമമുട്ടാളായ്

മോഹമലെ തന്നിലേറി മോഹലോകത്തിൽ
ഭോഗമുണ്ടുപോകവരും ദാഹത്തിനാലെ
ഇഹപരത്തുലോകം തന്നിലിശ്ചയെവയ്ത്തു
എണ്ണറിയാർ കോടിജൻമമെടുത്തുമറിയാർ
ആനാലിതെ ആരറിവാർ എൻറു സന്ദേഹിത്താൽ
ആര്യനരുളെ പെററ പേർകളറിവാർ
മതിയിൽ ബഹുയുക്തിയററ മന്ദനാനാലും
മടമെയെല്ലാം നീങ്കിനാൽ ദൃഢജ്ഞാനവുമുണ്ടാം

ഇന്തവാകയ്ക്കൊരു യുക്തിചൊല്ലക്കേളും
സന്തതവും നിനൈന്ത പുഴുതുമ്പിയാനാർ പോൽ

അഞ്ചുവിധം വൃത്തിയാലനുഷ്ഠിതമാന
ആദികാരണഗുരുവൈ അന്യമെണ്ണാമൽ
എപ്പൊഴുതും ചിന്തൈചെയ്താൽ ഇന്തമനതിൽ
അന്തരൂപമെപ്പടിയോ അപ്പടിയാവാർ.
അസ്തിഭാതിപ്രിയരൂപമാനവസ്തുവൈ
ശൈത്യവെൺമ നികഴ്ചിപോലെ തവറാമൽതാനെ

ചിന്തയിൽവണക്കത്തുടൻ വന്ദനംചെയ്താൽ
എന്തപൊരുളും കണ്ടപോതു മേകമായ് കാൺപാർ

സന്തതവും ഇന്തപടി ആകെ ചിന്തിച്ച്
തത്പദംത്വം പദംതന്നെ താനേ ഇണൈന്തു

ദേശകാലവസ്തുപരിച്ഛേദമില്ലാമൽ
ശിവാനന്ദരൂപമാകെ ചിന്തനൈചെയ്താൽ
പിറപ്പിറപ്പ് എൻറുമററ് മനിതയേകനായ്
ചിറപ്പുടയ ബ്രഹ്മംതാനായ് ചേർന്ത്
ചിദാകാശവടിവരാന ചിൻമയാനന്ദർ
സദാസ്വരൂപാനന്ദ സത്രൂപരാം

**ഓം**

ജ്ഞാനനിഷ്ടയൈ നൽകും നൽദേശികൻ
മാനമുററിടും മാനിടനല്ലനാൻ
വാനമുററു വളർക്കൈലെപരൻ
താനെനദിനം ചാററിടലാകാമൽ

**ഓം**

# 1

# അരുൾമൊഴികൾ

## March–April, 1956

അസ്തിഭാതിപ്രിയസ്വരൂപനായിരിക്കുന്ന ഈശ്വരങ്കൽ നിന്നും 'ഞാൻ' എന്ന സൃഷ്ടി ഉണ്ടാകുന്നു. ഞാൻ മേൽപ്പറഞ്ഞ വൃത്തികളോടുകൂടിയതാണ്. അതായത് ഉണ്ടായിരിക്കുന്നതും പ്രകാശിക്കുന്നതും ഏററവും പ്രിയമായിരിക്കുന്നതും (ആനന്ദമായിരിക്കുന്നതും) ആണ് തന്റെ സ്വരൂപം എന്ന ദൃഢബോധത്തോടുകൂടി നാം സ്വയം ചിന്തിക്കുന്നതായാൽ, നമ്മിൽത്തന്നെ ഒരു ഉണർവ്വും ഭക്തിയും ഉണ്ടാകുന്നതും, അതുമൂലം ആനന്ദം അനുഭവിക്കുന്നതും ക്രമേണ അറിവ് അല്ലെങ്കിൽ ജ്ഞാനം ഉദിക്കുന്നതും അതോടുകൂടി 'യോഗം' അല്ലെങ്കിൽ ഈശ്വരതൻമയമായി ഭവിക്കുന്നതും ആകുന്നു. ഇക്കാലത്ത് ഇവിടെ ഇരിക്കുന്ന 'ഈശ്വരങ്കൽ', ഇക്കാലത്ത് ഇവിടെ ഇരിക്കുന്ന 'ഞാൻ' ഇരിക്കുന്നു എന്ന ദൃഢബോധം (ബുദ്ധിപരമായ ബോധം) ആണ് ഏററവും ആദരണീയമായ കർമ്മം. ഈ കർമ്മത്തെ വേണ്ടുംവണ്ണം ദൃഢബോധത്തോടുകൂടി അനുഷ്ഠിക്കുന്നതായാൽ ഭക്തിയും ആനന്ദവും ഉണ്ടാകുന്നു. ഇതിനെയാണ് സ്ഥിതി എന്നു പറയുന്നത്. ഇങ്ങനെ ഇരിക്കുന്ന അവസ്ഥയിൽ നമുക്ക് അറിവും ജ്ഞാനവും ലഭ്യമാകുന്നു. അതോടുകൂടി എപ്രകാരം സാഗരത്തിൽ നിന്നു നേരത്തെ വേർപെടുത്തപ്പെട്ട അൽപ്പജലം രണ്ടാമതും സാഗരത്തിൽ ചേർത്തപ്പോറം ഒന്നായി വേർപെടുത്തപ്പെടാതെ ഭവിച്ചുവോ, അതുപോലെ അഖണ്ഡവ്യാപ്തിയോടുകൂടിയ ഈശ്വരചൈതന്യത്തിൽ നാം ലയിച്ച് ഒന്നായി ചേരുന്നു. ഈ പ്രത്യേകതയെയാണ് 'സംഹാരം' അല്ലെങ്കിൽ 'ദ്വൈതഭാവം നശിപ്പിക്കൽ' എന്നു പറയുന്നത്.

ഏതുസമയത്തും കരിക്കട്ടയായി ഭവിക്കാവുന്ന നമ്മുടെ ശരീരത്തെ, ഈ മേൽപ്പറഞ്ഞ ആദരണീയമായ കർമ്മത്തേയും അധിഷ്ഠിതമായ ഭക്തി

യേയും ആനന്ദത്തേയും അനുഷ്ഠിച്ചും അനുഭവിച്ചും ഒരു വജ്രക്കല്ലു പോലെ മാറേറണ്ടതും സാക്ഷാൽക്കാരത്തെ ദൃഢപ്പെടുത്തേണ്ടതുമാകുന്നു.

എൻേറതാകുന്നതും എൻേറതല്ലാത്തതും എന്നിൽക്കൂടി ഈശ്വരനിൽ സമർപ്പിക്കുക. നമ്മെ ഈശ്വരൻ എല്ലായ്പ്പോഴും അനുഗ്രഹിച്ചുകൊണ്ടു തന്നെയിരിക്കുന്നു. ഈശ്വരൻ എന്നെ എന്നിൽക്കൂടിത്തന്നെ അനുഗ്രഹിച്ചിരിക്കുന്ന സ്ഥിതിയിൽ ഞാൻ എന്നെത്തന്നെ അനുഗ്രഹിക്കുന്നു.

നമ്മുടെ ജീവിതം ജീവിക്കുവാൻവേണ്ടി മാത്രം ഉപയോഗിക്കുക. ധനത്തിലും ദാരിദ്ര്യത്തിലും ഏതുസമയത്തും അനാത്മാകാരത്തെ തരം താഴ്ത്തി ആത്മാകാരത്തെ സാക്ഷാൽക്കരിക്കുവാൻ ബോധപൂർവം വിനിയോഗിക്കുന്നതാണ് ഏററവും ഉത്തമമായിട്ടുള്ള ജീവിതം.

നമുക്ക് 'ഇദംവൃത്തി' എന്നും 'അഹംവൃത്തി' എന്നും ഉള്ള രണ്ടു സ്ഥിതികളുണ്ട്. ഇദംവൃത്തി എന്നു പറയുന്നത് ഈ കാണപ്പെടുന്ന കാര്യവസ്തുക്കളെ സംബന്ധിച്ചാണ്. ഇത് എൻേറത്, എൻെറ വീട്, എൻെറ കയ്യ് എന്നുള്ള തരത്തിൽ നാം കാര്യവസ്തുവെ നിർണയിക്കുന്നു. ഇതിൽനിന്നും ഞാൻ (അഹം) ഉണ്ടെന്നും, കാര്യവസ്തുക്കൾ ഉണ്ടെന്നും മനസ്സിലാകുന്നു. ഈ ഇദംവൃത്തിയിൽ വ്യവഹരിച്ച്, നമ്മുടെ ബുദ്ധി ആ വഴിക്കുമാത്രം തിരിച്ചുവിട്ടാൽ, നമുക്കു നമ്മുടെ ശരിയായിട്ടുള്ള കാരണസ്വരൂപത്തെ അറിയുവാൻ സാധിക്കുന്നില്ല. നേരേമറിച്ച് ഇദംവൃത്തി ഒരു പ്രതിബന്ധമാണ്. അതുകൊണ്ട് ഇദംവൃത്തികളിലുള്ള താല്പര്യം ആദരണീയമല്ല.

ഞാൻ ഉണ്ടെന്നും ഈ കാര്യവസ്തുക്കൾ ഉണ്ടെന്നും നാം അറിയുന്നു. ആ സ്ഥിതിക്ക് ഉള്ള താൻ എന്തു സ്വരൂപത്തോടുകൂടിയിരിക്കുന്നു, ഈ കാര്യവസ്തുക്കളുടെ കാരണവസ്തുവിൻെറ സ്വരൂപം എന്താണ് എന്ന് അറിയേണ്ടതാണ്. ഒരു കാരണം കൂടാതെ കാര്യം ഉണ്ടാകുന്നില്ല. 'ഞാൻ' എന്നുള്ളത് എന്താണ്? അത് എങ്ങനെ ഇരിക്കുന്നു? അതിൻെറ ശരിയായ സ്വരൂപം എന്താണ്? എന്നിവയിലേക്കാണ് നമ്മുടെ ചിന്തയെ നയിക്കേണ്ടത്. ഇങ്ങനെയുള്ള ചിന്തയെ ആണ് 'അഹംവൃത്തി' എന്നു പറയുന്നത്. അതായത് നാം ആന്തരമായി നമ്മുടെ അന്തഃകരണത്തോടുകൂടി നമ്മെത്തന്നെ അറിയുവാൻ ആഗ്രഹിക്കുക.

അഹം എന്നുള്ളത് എന്താണ്? ഈശ്വരൻ എന്നാൽ എന്താണ്? സൃഷ്ടികർത്താക്കൾ ഏവർ? ചൈതന്യാഭാസൻ എന്നാൽ എന്ത്? ജീവൻ എന്നാൽ എന്ത്? വേദാന്തം എന്നാൽ എന്ത്? വേദങ്ങൾ എങ്ങനെ ഉത്ഭവിക്കുന്നു ഇവയെല്ലാം നാം മനസ്സിലാക്കേണ്ടതാണ്.

അന്തഃകരണത്തിന് ഏഴവസ്ഥകൾ ഉണ്ട്. അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതി

ഹർഷം. കടുക്കൻ ഇട്ട മനുഷ്യൻ എന്നപോലെ അന്തഃകരണം എന്ന വിശേഷണത്തോടുകൂടിയതായ ചൈതന്യാഭാസനെ ജീവൻ എന്നു പറയുന്നു. അന്തഃകരണം ഉപാധിയായി നിൽക്കുന്ന ചൈതന്യത്തെ അന്തഃകരണോപഹിതചൈതന്യം (സാക്ഷി) എന്നുപറയുന്നു. അന്തഃകരണരഹിത ചൈതന്യത്തെ പററുതലില്ലാത്ത ആത്മാവ് (കൂടസ്ഥൻ) എന്നു പറയുന്നു. നാം അന്തഃകരണത്തെ ഒരു ഉപാധിയാക്കിയിട്ടു ചൈതന്യാഭാസനെ അറിയുവാൻ ശ്രമിക്കുക. ഈ ആഭാസനും കൂടസ്ഥനും, പററുതൽ അററ കൂടസ്ഥനായി അഹം എന്ന പദത്തിൻെറ ലക്ഷ്യസ്വരൂപമായ ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു. അഹം എന്നതിൻെറ വാച്യാർഥം അന്തഃകരണചിദാഭാസൻ. ഇങ്ങനെ ചൈതന്യാഭാസനെ അന്തഃകരണത്തിൻെറ സഹായത്തോടുകൂടി അറിഞ്ഞു സാക്ഷാൽക്കരിക്കുന്നതാണ് ശരിയായിട്ടുള്ള ധ്യാനം. ഇത് അറിഞ്ഞുകഴിഞ്ഞാൽ ആന്തരം എന്നും ബാഹ്യം എന്നുമുള്ള വ്യത്യാസം അറിയുകയില്ല. അതു വേറെ, ഇതുവേറെ എന്ന മായാബന്ധം താനേ മായുന്നു. ഈ വ്യത്യാസങ്ങൾ കൊണ്ടു നമുക്കു ഭ്രാന്തിയുണ്ടാകുന്നതിനെയാണ് അവിദ്യാരൂപിണിയായ മായ എന്നു പറയുന്നത്. മായ സ്വതേ വിദ്യാരൂപിണിയാണ്.

അന്തഃകരണത്തിന് പരോക്ഷജ്ഞാനമെന്നും അപരോക്ഷജ്ഞാനമെന്നും രണ്ടവസ്ഥകളുണ്ട്. ''ആ ആന ഈ ആന'' ആകുന്നു. 'ആ ആന' പരോക്ഷജ്ഞാനം. 'ഈ ആന' അപരോക്ഷജ്ഞാനം. ഞാൻ ഉണ്ട്, കാര്യവസ്തുക്കൾ എല്ലാം ഉണ്ട്, ഇതെല്ലാം സത്യമാണ് എന്നുള്ളതാണ് പരോക്ഷജ്ഞാനം. ഇതിൻെറയെല്ലാം ആധാരവും അധിഷ്ഠാനവുമായിട്ടുള്ളത് സാക്ഷാൽ കാരണവസ്തുവായ ചൈതന്യമാണ് എന്നുള്ള ജ്ഞാനം അപരോക്ഷജ്ഞാനം.

## സനാതനധർമം

ഞാൻ എന്നാൽ എന്ത്? ഞാൻ എങ്ങനെ ഇരിക്കുന്നു എന്നറിയാനുള്ള വാഞ്ഛയോടുകൂടി പരിശ്രമിക്കുന്ന പ്രസ്ഥാനത്തെയാണ് സനാതന ധർമം എന്നു പറയുന്നത്. അതു നശിക്കാത്ത ഒരു വസ്തുവാണ് എന്നും എക്കാലത്തും ഊടുരുവെ നിറഞ്ഞിരിക്കുന്ന ചൈതന്യവസ്തുവിനെ അറിയാൻ സഹായിക്കുന്ന പ്രസ്ഥാനത്തെയാണ് സനാതനധർമം എന്നു പറയുന്നത്.

### ഹിന്ദുമതം

ഈ മേൽപ്പറഞ്ഞ സനാതനധർമത്തെ അറിഞ്ഞ് യഥാർഥ വസ്തുവിനെ അല്ലെങ്കിൽ ആത്മസാക്ഷാൽക്കാരത്തെ കൈവരുത്തുന്നതിനെയാണ് ഹിന്ദുമതം എന്നു പറയുന്നത്. ഇത് എപ്പോഴും അഹിംസയിൽക്കൂടി പ്രവർത്തിക്കുന്നു. ഈ ലോകത്തിൽ കാണുന്ന ഹിംസയെ കണക്കാക്കാതെ

കാര്യമാക്കാതെ അഹിംസയാകുന്ന കാരണത്തെ സാക്ഷാൽകരിക്കുന്ന മതം ഹിന്ദുമതം.

## 22-7-1956

ഇതരജീവികളെ അപേക്ഷിച്ച് മനുഷ്യൻ ഏതു നിലയിൽ ഉയർന്നു നിൽക്കുന്നു?

ഇതരജീവികൾ ജീവിതം നയിക്കുന്നത് അവരവരുടെ വാസന അനുസരിച്ചു മാത്രമാണ്. അവയും മനുഷ്യനെപ്പോലെ പഞ്ചഭൂതങ്ങളെ കൊണ്ടു സൃഷ്ടിക്കപ്പെട്ടതാണെങ്കിലും, അവയിൽ, ഇവയിൽ ഓരോന്ന് കൂടുതലായി നിൽക്കുന്നു. മനുഷ്യനിലാണെങ്കിൽ പഞ്ചഭൂതങ്ങൾ സംപുടമായിരിക്കുന്നു. ഇതരജീവികളും പഞ്ചേന്ദ്രിയങ്ങളിൽക്കൂടി തന്നെയാണ് പ്രവർത്തിക്കുന്നത്. മനുഷ്യന് ഇതരജീവികളെ അപേക്ഷിച്ച് വാസന മാത്രമല്ല, വാസനയെ ബുദ്ധി ഉപയോഗിച്ചു നിയന്ത്രിക്കുവാനുള്ള കഴിവുമുണ്ട്. അഥവാ ചില ജന്തുക്കളിൽ പ്രത്യേകമായ വൈഭവങ്ങൾ കാണുകയാണെങ്കിൽ അവ മനുഷ്യന്റെ സമ്പർക്കംകൊണ്ടു മാത്രമാണ്.

വാസന മൂന്നുതരം: ദേഹവാസന, ലോകവാസന, ശാസ്ത്രവാസന. നമ്മുടെ ദേഹത്തെ രക്ഷിക്കുകയും വേണ്ടുംവണ്ണം അതിനെ പോഷിപ്പിക്കുകയും ചെയ്യുന്നതാണ് ദേഹവാസന. ഈ ലോകത്തിൽ സുഖമായി കഴിയുകയും നമ്മുടെ സൗഖ്യത്തിനുവേണ്ടി ലോകത്തിലുള്ള സാമഗ്രികളെ ഉപയോഗിക്കുകയും ചെയ്യുന്നതാണ് ലോകവാസന. ഈ ലോകത്തിൽ കാണുന്ന കാര്യങ്ങളെപ്പററി കൂടുതൽ ഗഹനമായി പഠിക്കുന്നതിലേക്കുള്ള ആഗ്രഹത്തെ ശാസ്ത്രവാസന എന്നു പറയാം. അതായത് നമ്മുടെ സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം ഇവയെ അറിയുവാനുള്ള ആഗ്രഹത്തെ ശാസ്ത്രവാസന എന്നു പറയുന്നു. ഈ മേൽപ്പറഞ്ഞവയെല്ലാം അവിദ്യാരൂപിണിയായ മായയിൽ കിടക്കുന്നതുകൊണ്ട് നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ ഉതകുന്നില്ല.

ഇവയെല്ലാം അധിഷ്ഠിതമായിരിക്കുന്നത് സച്ചിദാനന്ദസ്വരൂപനായ ഈശ്വരനിലാണ്. മായ വിദ്യാരൂപിണിയാണ്. ഈ മായ വ്യഷ്ടിരൂപത്തിൽ വരുമ്പോൾ തുണ്ടുതുണ്ടായി വിഭജിക്കപ്പെടുന്നു. അതോടുകൂടി സംസ്കാരവും ചേരുമ്പോൾ അവിദ്യാരൂപിണിയായി മാറുന്നു. നാം എപ്പോഴും ഈ അവിദ്യാരൂപിണിയായ മായയിൽ വിഹരിക്കുമ്പോൾ സുഷുപ്തിയിൽ ആണ്ടുപോകുന്നു. സുഷുപ്തിയിൽ നാം ഉണ്ട് എന്ന പ്രതീതിയോ ഈ ലോകം ഉണ്ട് എന്ന പ്രതീതിയോ നമുക്ക് ഉണ്ടാകുന്നില്ല. പക്ഷേ നാം ഉണരുമ്പോൾ, നാം ഉണ്ടായിരുന്നു

എന്നും നാം സുഖമായി ഉറങ്ങി, ഒന്നും അറിഞ്ഞില്ല എന്നുമുള്ള അറിവ് ഉണ്ടാകുന്നു. അപ്പോൾ സുഷുപ്തിയിൽ നാം ഉണ്ടായിരുന്നിട്ടും ഉണ്ട് എന്ന് അറിയുന്നില്ല. ഇതിനെ അജ്ഞാനം അല്ലെങ്കിൽ അറിവുകേട് എന്നു പറയുന്നു. അപ്പോൾ സുഷുപ്തിയിലും ജാഗ്രത്തിലും നാം ഉണ്ട് എന്നു നമുക്കു ദൃഢമായി വിശ്വസിക്കാം. നാം ഉണ്ട് എന്നു മാത്രം മനസ്സിലാക്കിയാൽ പോരാ, പിന്നെയോ നമ്മുടെ സാക്ഷാൽ സ്വരൂപം എന്താണ് എന്നുകൂടി അറിയണം. അത് മതി കൊണ്ട് അല്ലെങ്കിൽ ബുദ്ധികൊണ്ട് നാം മനസ്സിലാക്കേണ്ടതാണ്. ജാഗ്രത്തിലും സുഷുപ്തിയിലും ഉള്ള അറിവുകൊണ്ട് നമുക്ക് നമ്മുടെ അല്ലെങ്കിൽ ഈശ്വരന്റെ സാധാരണ സ്വരൂപത്തെ മാത്രമേ അറിയുവാൻ സാധിക്കുന്നുള്ളു. ഈശ്വരന്റെ വിശേഷസ്വരൂപത്തെ അറിയുന്നില്ല. വിശേഷ സ്വരൂപം വിശേഷബുദ്ധി ഉപയോഗിച്ചു മാത്രമേ അറിയുവാൻ സാധിക്കയുള്ളു.

ഈശ്വരന്റെ സ്വരൂപം അസ്തി ഭാതി പ്രിയം എന്ന മൂന്നു പര്യായ ശബ്ദങ്ങൾകൊണ്ടു മാത്രമേ പറഞ്ഞറിയിക്കുവാൻ സാധിക്കുകയുള്ളു (സത്ചിദാനന്ദം). ഇവിടെ പ്രതിബിംബവും ബിംബവും തമ്മിൽ വ്യത്യാസമില്ല. ഒന്ന്, രണ്ട് എന്നുള്ള ഭേദമില്ല. ഭേദമില്ലാതെ എപ്പോഴും എവിടെയും ഉള്ളതാകുന്നു എന്ന അറിവ്—ദൃഢവിശ്വാസം വരുന്നതുവരെ നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ സാധ്യമല്ല.

മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെത്തന്നധീനയാക്കിക്കൊണ്ടു
മായത്തങ്ങൾ പലതരം കാട്ടുന്നു.

**6-8-1956**

''കണ്ണിന്നു കണ്ണ്-മനമാകുന്ന കണ്ണ്
അതിനു കണ്ണായിടുന്ന പൊരുൾ
താനെന്നുറയ്ക്കുമളവാനന്ദമെന്തു
ഹരിനാരായണായ നമഃ''

അന്തഃകരണത്തിന്റെ അധിഷ്ഠാനചൈതന്യവും പ്രതിബിംബചൈതന്യവും കൂടിച്ചേരുമ്പോൾ അന്തഃകരണ ചിദാഭാസന്റെ വിശേഷരൂപം സിദ്ധമാകുന്നു. അതായത് ആഭാസന്റെ അജ്ഞാനം, ആവരണം, ഭ്രാന്തി ഇതുകൾ മാഞ്ഞ് സ്വരൂപം സിദ്ധിക്കുന്നു. പിന്നീട് നിൽക്കുന്നതായ ജ്ഞാനസ്വരൂപത്തിന് പരോക്ഷം, അപരോക്ഷം, ശോകനാശം, അതിഹർഷം എന്നീ വിധത്തിൽ നിർമലസ്വരൂപം പ്രകാശിക്കുന്നു. ഈ നിർമലസ്വരൂപത്തിൽ അപരോക്ഷജ്ഞാനമായി ''അഹം ബ്രഹ്മാസ്മി'' എന്ന മഹാവാക്യപൊരുൾ ഉദയമാകുന്നു. ഈ മഹാ

വാക്യപ്പൊരുളിനെ അവലംബിച്ച് അന്തഃകരണമാകുന്ന ഉപാധി ഇരിക്കവേ നിവർത്തിച്ചുപോകുന്നു. അല്ലാതെ മററൊന്നും നിവർത്തിക്കുന്നില്ല.

''മൂക്കടച്ചാലും നാക്കുവളച്ചാലും
നോക്കു കുറച്ചാലുമൂക്കു കുറച്ചാലും
ഓർക്കാതെ ഒരു മുക്തിയില്ലെന്നിപ്പോ–
ളാർക്കാനും പറഞ്ഞിട്ടറിയേണമോ.''
വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം.

സർവത്തെയും ഹരിച്ച് പരമശുദ്ധമായ സ്വരൂപത്തോടുകൂടിയ ഹരിക്ക് അർപ്പണം ചെയ്യുന്നതൊന്നും അന്യൻമാർ കൈക്കലാക്കിക്കൊണ്ടു പോകുന്നതിനു വഴിയില്ലല്ലോ?

## 20-8-1956

എൻെറ സ്വരൂപത്തിൽ ഞാൻ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായുമിരിക്കുന്നു.

ഭൂഷണങ്ങളധികം ധരിക്കിലും
ഭോഷൻഎങ്കിലപഹാസകാരണം
ദോഷഹീന ബഹുവിദ്യ ചേരുകിൽ
ഭൂഷണത്തിനവൻപ്രഭൂഷണം

നമ്മുടെ സാക്ഷാൽ സ്വരൂപം അറിവാണ്. മഹത്തുക്കൾ മോചനത്തിനായി കർമം, ഭക്തി, യോഗം, ജ്ഞാനം ഇവ വിധിച്ചിരിക്കുന്നു. ഈശ്വരൻ ഈ ഉപാധിയെ സൃഷ്ടിച്ചിരിക്കുന്നത് കർമം, ഭക്തി, യോഗം, ജ്ഞാനം എന്നതിൽക്കൂടിത്തന്നെയാണ്; അതായത് പൃഥ്വി, ജലം, അഗ്നി, വായു, ആകാശം ഇവ സമ്പുടമായി ഈശ്വരചൈതന്യത്തോടുകൂടി സൃഷ്ടിച്ചിരിക്കുന്നു. മോചനത്തിനുവേണ്ടി ഈ കർമം, ഭക്തി, യോഗം, ജ്ഞാനം ഇവതന്നെ നാം അറിവോടുകൂടി വിവേചിച്ച് ഉപയോഗിക്കുന്നതായാൽ ഉൽപ്പത്തിസ്ഥാനത്തു ചേരാം. അതായത് നമ്മുടെ സ്വരൂപം അറിവ്, അസ്തിഭാതിപ്രിയം എന്നു മനസ്സിലാകുന്നു. അപ്പോൾ നമ്മുടെ സ്ഥൂല–സൂക്ഷ്മകാരണസ്വരൂപത്തെ അതിജീവിച്ച ഒരു അവസ്ഥയെ പ്രാപിക്കുന്നു.

## താങ്ങുക എന്ന പ്രസ്ഥാനം

നമുക്ക് ഈ ലോകത്തിൽ നിന്നും പ്രധാനമായി കിട്ടുന്നത് ആഹാരവും അഭിമാനവുമാണ്; അതോടുകൂടി സർവ ജീവരാശികളേയും താങ്ങുകയും

ചെയ്യുന്നു. ഈ രണ്ടവസ്ഥകളും അറിവിൽത്തന്നെ അധിഷ്ഠിതമാണെങ്കിലും ഈ അറിവു തികവുററതല്ല. നമുക്കു സാക്ഷാൽ സ്വരൂപം സിദ്ധിക്കുമ്പോൾ ലോകത്തിൽ കിട്ടുന്ന പ്രധാന ആഹാരാഭിമാനങ്ങളുടെ ആവശ്യകത അനുഭൂതമാകുന്നില്ല. ബഹിർധ്യാനപ്രസ്ഥാനം, വിഗ്രഹാരാധന മുതലായതുകൊണ്ടു മാത്രം നമുക്ക് അറിവു ലഭിക്കുന്നില്ല. പക്ഷേ അഹംഗ്രഹധ്യാനപ്രസ്ഥാനമാണെങ്കിൽ നമുക്കു സാക്ഷാൽ അറിവു ലഭിക്കുന്നു. അറിവുതന്നെയാണ് വടിവ്. അത് സ്വരൂപസ്ഥിതമാക്കണം. അവിടെ ഉദിക്കുന്നതായ അറിവിനെ 'അരുൾ' എന്നു പറയുന്നു. ഇവിടെ അവിദ്യാമായ മാഞ്ഞുപോകുന്നു. വിദ്യാമായ നമ്മെ ആശ്ളേഷിക്കുന്നു. വിദ്യാമായ വരുമ്പോൾ അഖണ്ഡരൂപത്തെ പ്രാപിക്കുന്നു.

## 9-9-1956

എല്ലാ ജീവരാശികളും ഏതുസമയത്തും താന്താങ്ങളുടെ ഇപ്പോഴത്തെ നിലയിൽ നിന്നും ഉയർന്ന് അഭിവൃദ്ധി ഉണ്ടാകണം എന്ന കാംക്ഷയോടുകൂടിയിരിക്കുന്നവരാണ്. അണ്ഡജം, സ്വേദജം, ഉദ്ഭിജം, ജരായുജം എന്ന വിധത്തിൽ ഉത്ഭവിക്കുന്ന മനുഷ്യരുൾപ്പെടെ എല്ലാ ജീവരാശികൾക്കുമുള്ള വാഞ്ഛയാണിത്.

നമുക്കു മനുഷ്യൻെറ വാഞ്ഛയെപ്പററി ആലോചിക്കാം. താൻ ഏതു നിലയിലാണ് പുരോഗതി കാംക്ഷിക്കുന്നത്? ഏതു നിലയിലായാൽ താൻ കൂടുതൽ സുഖം അല്ലെങ്കിൽ ആനന്ദം അനുഭവിക്കും എന്നറിയാനാണാഗ്രഹിക്കുന്നത്. അതായത് നാം ശരിയായ അറിവിനെയാണാഗ്രഹിക്കുന്നത്. എന്നാൽ ആദ്യം തൻെറ ഇപ്പോഴത്തെ നിലയെപ്പററി ആലോചിക്കാം.

താൻ ഉണ്ട് എന്ന പ്രതീതി നമുക്കുണ്ടാകുന്നു. പക്ഷേ താൻ എങ്ങനെ ഇരിക്കുന്നു. തൻെറ സാക്ഷാൽ സ്വരൂപം എന്താണ് എന്നറിയുന്നില്ല. അപ്പോൾ ഇവിടെ തനിക്കു കുറച്ച് അറിവും കുറച്ച് അറിവില്ലായ്മയും ഉണ്ട് എന്നു മനസ്സിലാകുന്നു. 'താൻ ഉണ്ട്' എന്നുള്ള അറിവും, തൻെറ സ്വരൂപം എങ്ങനെയിരിക്കുന്നു എന്ന് അറിയായ്കമൂലമുള്ള അറിവില്ലായ്മയുമിരിക്കുന്നു. അപ്പോൾ നമ്മുടെ സ്വരൂപീകരണം അറിവും അറിവില്ലായ്മയും കൂടിച്ചേർന്നതാണ്. ഇതിനെ നമുക്കു ജ്ഞാനത്തിൻെറ ഒന്നാംപടി എന്നുപറയാം. അതായത് അറിവില്ലായ്മ എന്ന അറിവ്. ഇനി ഈ അറിവില്ലായ്മ തനിക്ക് എങ്ങനെ ഉണ്ടായി എന്ന് ആലോചിക്കാം. ഇത് തീർച്ചയായും അവിദ്യയുടെ ലക്ഷണമാണ്. ഈ അറിവില്ലായ്മയെ അറിവുകൊണ്ടുതന്നെ മാററണം. അത് എങ്ങനെ സാധിക്കാം? മുൻപുണ്ടായിരുന്ന മഹത്തുക്കൾ ഈ കാര്യങ്ങളെക്കുറിച്ച് വല്ലതും പറഞ്ഞിട്ടുണ്ടോ എന്നു നോക്കാം. മഹ

ത്തുക്കൾ അവരുടെ അനുഭവങ്ങളിൽ നിന്നും ഇപ്രകാരം പറഞ്ഞിരിക്കുന്നു. കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവ കൊണ്ട് നമുക്ക് ഈ അവിദ്യയെ മാററാം. മഹത്തുക്കൾ അവരുടെ അനുഭവങ്ങളിൽ നിന്നും പറയുന്നു കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവയെ വേണ്ടതുപോലെ വിനിയോഗിക്കുകയാണെങ്കിൽ ഈ അറിവുകേട് തീർച്ചയായും മാറും എന്നും ശരിയായിട്ടുള്ള അറിവ് ലഭിക്കുമെന്നും. മാത്രമല്ല, അവരുടെ അനുഭവങ്ങളിൽ നിന്നും മനസ്സിലാക്കിത്തരികയും ചെയ്യുന്നു. ഇതിനെ ജ്ഞാനത്തിൻെറ രണ്ടാം പടി എന്നു പറയാം. ഇതിനെ അറിവ് എന്നു പറയുന്നു.

എന്നാൽ കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിതുകളെ ശരിയാംവണ്ണം വിനിയോഗിക്കുവാൻ വല്ല മാർഗവുമുണ്ടോ? നമുക്ക് നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയിൽ ഇവ എങ്ങനെ പ്രയോജനപ്പെടുത്താം? ഈശ്വരൻ നമുക്ക് ഈ ശരീരം തന്നിരിക്കുന്നു. ഈ ശരീരമാണെങ്കിൽ ജീവനും ജഡവും കൂടിച്ചേർന്നു ചേഷ്ടിക്കുന്നതാണ്. സർവവ്യാപിയും അസ്തിഭാതിപ്രിയം എന്നതുകൾകൊണ്ടു മാത്രം പറഞ്ഞറിയിക്കുവാൻ സാധിക്കുന്നതുമായ സത്ചിത്ആനന്ദസ്വരൂപനായ ഈശ്വരൻെറ അനുഗ്രഹം കൊണ്ട് ചേഷ്ടിക്കുന്ന ഈ ജഡത്തെ ശരീരം എന്നു പറയുന്നു. ഈ ജീവൻ ശരീരത്തിലില്ലെങ്കിൽ നാം അതിനെ തള്ളിക്കളയുന്നു. എപ്പോഴും ഉണ്ടായിരിക്കുന്നതും പ്രകാശമാനമായിരിക്കുന്നതും ആനന്ദപ്രദനുമായ ഈശ്വരനെ മായയ്ക്ക് മറയ്ക്കാനോ ഇളക്കാനോ സാധിക്കുന്നില്ല. ഈശ്വരൻ സദാ അതേ നിലയിൽത്തന്നെ ഇരിക്കുന്നു. ഈ ജഗത്തിൻെറ സൃഷ്ടികർത്താവ് അദ്ദേഹമാണെങ്കിലും അദ്ദേഹം അകർത്താവായി തന്നെ ഇരിക്കുന്നു. അങ്ങനെയാണെങ്കിൽ നമ്മുടെ ജീവനും ഈശ്വരാംശം ആയതുകൊണ്ട് നമ്മുടെ ശരിയായിട്ടുള്ള സ്വരൂപത്തിന് ഭ്രാന്തിയോ ഇളക്കമോ വരുവാൻ പാടുള്ളതല്ലല്ലോ. നമുക്ക് ഈശ്വരൻ ഈ ശരീരം തന്നിരിക്കുന്നത് ശരിയായിട്ടുള്ള കർമം ചെയ്യുവാനാണ്. നമുക്ക് ഈ ശരീരത്തിൽ ജീവൻ തന്നിരിക്കുന്നത് ഈശ്വരനിലുള്ള ഭക്തിയെ ഉളവാക്കുവാൻ പര്യാപ്തമാകുന്നതിലേക്കാണ്. ഈ ജീവനും ജഡവും വേർപിരിയാതെയിരിക്കുന്നതു കൊണ്ട് യോഗം എന്നു പറയുന്നു. ഇതിനു പുറമെ 'ഞാൻ ഉണ്ട്' എന്ന ഉണർവു നമുക്കുള്ളതുകൊണ്ട് അത് ജ്ഞാനത്തെ കുറിക്കുന്നു. അപ്പോൾ ഈശ്വരൻ നമുക്ക് ഇത്രയും ഉപാധികൾ ഒരുക്കിത്തന്നിരിക്കുന്നു.

ഇതിനും പുറമെ വേറെ വല്ല അറിവും നമുക്കു ലഭിക്കുന്നുണ്ടോ എന്നാലോചിക്കാം. ജഗൽസൃഷ്ടിക്കു മുൻപുതന്നെ ഈശ്വരൻ 'ഓം' എന്ന മഹാവാക്യത്തിൽ വാചകശബ്ദമായി അറിവിനെ പ്രദാനം ചെയ്തിരിക്കുന്നു. 'ഓം' എന്ന വാചകശബ്ദത്തിൽ നിന്നും നാലു വേദങ്ങൾ ഉത്ഭവിച്ചിരിക്കുന്നു. ഋക്ക്വേദം, യജുർവേദം, സാമവേദം, അഥർവവേദം.

അപ്പോൾ ഈ വേദങ്ങൾ ഈശ്വരദത്തം തന്നെയാണെന്ന് അറിയാം. ഈ വേദങ്ങൾ നാലും അവാന്തരവാക്യങ്ങൾ, മഹാവാക്യങ്ങൾ എന്നിവ പ്രദാനം ചെയ്യുന്നു. അവാന്തരവാക്യങ്ങൾ 'ഞാൻ ഉണ്ട്'' എന്ന അറിവിനെ പ്രദാനം ചെയ്യുന്നു. ബാല്യത്തിലും കൗമാരത്തിലും യൗവനത്തിലും വാർധക്യത്തിലും ഈ അറിവിനെ നമുക്കു തരുന്നു. സ്വരൂപത്തെ അറിയുവാൻ നമുക്ക് വിശ്രമം ആവശ്യമാണ് എന്നതിനു സംശയമില്ല. ഇത് അവാന്തരവാക്യങ്ങളിൽക്കൂടി പ്രദാനം ചെയ്യുന്നു. ബാല്യത്തിലെ കുട്ടിക്കളി കഴിഞ്ഞ്, കൗമാരത്തിൽ വിദ്യ സമ്പാദിക്കുക, യൗവനത്തിൽ വിഷയസൗഖ്യങ്ങൾ അനുഭവിക്കുക, വാർധക്യത്തിൽ നാടുവിട്ട് ഈശ്വരാരാധന ചെയ്യുക എന്നുള്ളത് വിശ്രമരൂപേണ അവാന്തരവാക്യങ്ങൾ ഘോഷിക്കുന്നു.

എന്നാൽ 'മഹാവാക്യങ്ങളാകട്ടെ' നമുക്ക് ഒരു സെക്കൻഡ് പോലും പാഴാക്കാനുള്ളതല്ല എന്ന് മനസ്സിലാക്കിത്തരുന്നു.

മഹാവാക്യങ്ങൾ

പ്രജ്ഞാനം ബ്രഹ്മ (ഋക്ക്)
അഹം ബ്രഹ്മാസ്മി (യജുർ)
തത്ത്വം അസി (സാമം)
അയം ആത്മാ ബ്രഹ്മ (അഥ)

ഞാൻ തന്നെയാണ് ഈശ്വരൻ; എനിക്കും ഈശ്വരനും തമ്മിൽ ഭേദമില്ല; എല്ലാം ഒന്നുതന്നെ എന്ന പൊരുൾ ഉദയമാകുന്നു. നമുക്ക് ഇവിടെ ഒരു നിമിഷം പോലും പാഴാക്കാനുള്ളതല്ല എന്നു ഘോഷിക്കുന്നു: ഇതിനെ ജ്ഞാനത്തിന്റെ മൂന്നാംപടി എന്നു പറയാം. നമുക്ക് ജാഗ്രത്തിലാകട്ടെ, സുഷുപ്തിയിലാകട്ടെ, സ്വപ്നത്തിലാകട്ടെ ഈ മഹാവാക്യങ്ങളെ മറക്കാനുള്ളതല്ല.

ഈശ്വരനും ജഗത്തും തമ്മിൽ ഇത്രമാത്രമേ വ്യത്യാസമുള്ളു; ഈശ്വരൻ കാരണസ്വരൂപനും ജഗത്ത് കാര്യസ്വരൂപവും. ഇവിടെ ഈശ്വരൻ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നു. അതുകൊണ്ട് ഈശ്വരനെ കാരണസ്വരൂപൻ എന്നുപറയുന്നു. കാരണസ്വരൂപത്തിന് മഹത്തായ വ്യാപ്തിയും, കാര്യസ്വരൂപത്തിന് ഏകദേശ വ്യാപ്തിയുമേ ഉള്ളു. ഈ ജഗത്തിനാകട്ടെ, കാരണസ്വരൂപമില്ലെങ്കിൽ കാര്യസ്വരൂപവുമില്ല. അപ്പോൾ നമ്മുടെ സ്ഥൂലശരീരത്തിന്റേയും (പഞ്ചഭൂത പഞ്ചേന്ദ്രിയ സമ്മിശ്രം) സൂക്ഷ്മശരീരത്തിന്റേയും (മനോബുദ്ധ്യാദി) കാരണശരീരത്തിന്റേയും (ജീവൻ അന്തഃകരണ ചിദാഭാസൻ) അധിഷ്ഠാനവും ആധാരവും ദ്രഷ്ടാവും സർവാന്തര്യാമിയായ ബൃഹത്ആകാരത്തോടു കൂടിയതും പറഞ്ഞറിയിക്കാൻ സാധിക്കാത്ത വൈഭവത്തോടു കൂടിയതും, അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങളെക്കൊണ്ടു മാത്രം പറഞ്ഞറിയിക്കാവുന്നതും സച്ചിദാനന്ദസ്വരൂപനുമായ ഈശ്വരൻ

മാത്രമാണ്. ഈശ്വരൻ വ്യഷ്ടിരൂപത്തിൽ കുടുസ്സായി അവിദ്യയുടെ സംസ്കാരം കൊണ്ട് നമ്മിൽ ഇരിക്കുന്നു. എന്നാൽ സമഷ്ടിരൂപത്തിൽ ബൃഹത്തായിരിക്കുന്ന അദ്ദേഹത്തെ ഭ്രാന്തികൊണ്ടോ ഇളക്കംകൊണ്ടോ മറയ്ക്കാൻ മായയ്ക്ക് സാധിക്കുന്നില്ല. അദ്ദേഹം എപ്പോഴും ഉള്ളതുപോലെ ഇരിക്കുന്നു. എന്നാൽ വേദങ്ങളിലെ അവാന്തര വാക്യങ്ങളേയും മഹാവാക്യങ്ങളേയും ആശ്രയിച്ചാൽ നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപത്തിൽ ചേരാമല്ലോ. ഇവിടെ നമുക്ക് അദ്വൈത ജ്ഞാനം ലഭിക്കുന്നു. ഈ അദ്വൈതജ്ഞാനത്തെ നാം അനുഭവാദ്വൈത ജ്ഞാനമായി മാറേറണ്ടതാണ്. അപ്പോൾ ഈശ്വരരൂപമായ 'അരുൾ' ഉദയമാകുന്നു.

## 16–9–1956

ഈശ്വരസൃഷ്ടി മഹത്തായിട്ടുള്ളതാണ്. അതിൻെറ നാമരൂപാദികൾ ഈശ്വരനിൽ തന്നെ ലയിച്ചുകൊണ്ടിരിക്കുന്നു. നാം, ഈശ്വരസൃഷ്ടമായ നാമരൂപാദികളോടുകൂടി ഇരിക്കുന്നതിനെ എൻേറത്, എൻേറത് എന്ന് സങ്കല്പസൃഷ്ടി ചെയ്യുന്നു; അപ്പോൾ ഈശ്വരസൃഷ്ടിയുടെ അപാരതയെ വിട്ടിട്ട് അതു കുടുസ്സായി ഭവിക്കുന്നു. നമ്മുടെ സങ്കല്പസൃഷ്ടികൊണ്ട് 'നാം ഉണ്ട്' എന്നറിയുന്നുണ്ടെങ്കിലും, നമ്മുടെ യഥാർഥ സ്വരൂപത്തെ അറിയുന്നില്ല. ഇത് അറിവില്ലായ്മ എന്ന അറിവാകുന്നു. ഇത് അറിവിൻെറ ഒന്നാമത്തെ പടി.

ഈശ്വരൻ കാരണസ്വരൂപനും ഈ ജഗത്ത് കാര്യസ്വരൂപവും ആകുന്നു. അപ്പോൾ ഈ കാര്യസ്വരൂപം കാരണസ്വരൂപത്തിൽ ആണ്ടുതന്നെ നിൽക്കുന്നു. ഈ കാര്യസ്വരൂപം എത്രമാത്രം വിജൃംഭിച്ചാലും കാരണസ്വരൂപത്തെ അതിക്രമിച്ചു പോകുന്നില്ല. കാര്യസ്വരൂപം കാരണസ്വരൂപത്തിൽ തന്നെ ലയിച്ച് ഒന്നായിപ്പോകുന്നു. കാരണസ്വരൂപമില്ലാതെ കാര്യസ്വരൂപമില്ല. നമുക്ക് ഇതറിയാൻ സാധിക്കുന്നത് നിശ്ചലബുദ്ധി ഒന്നു കൊണ്ടു മാത്രമാണ്. പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളിൽ, ആദ്യത്തെ നാലു ഭൂതങ്ങൾ വേർതിരിച്ചാലും ആകാശത്തിൻെറ സമഷ്ടിസ്വരൂപത്തിന് യാതൊരു ഹാനിയും വരുന്നില്ല. പൃഥ്വി, ജലം, അഗ്നി, വായു ഇവകളിൽ ആകാശം ഊടുരുവേ നിറഞ്ഞു തന്നെ ഇരിക്കുന്നു. ആകാശം ഒന്ന് ഇല്ലെങ്കിൽ പൃഥ്വിയാകട്ടെ ജലമാകട്ടെ അഗ്നിയാകട്ടെ വായുവാകട്ടെ ഉണ്ടാകുന്നതല്ല. അതുപോലെ നമ്മുടെ ശരീരത്തിൽ സ്ഥൂലപിണ്ഡം, കർമേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, പ്രാണപഞ്ചകങ്ങൾ, അന്തഃകരണം ഇവയുണ്ട്. അപ്പോൾ ഈ അന്തഃകരണത്തിൻെറ പ്രധാന ആധാരമായി നിൽക്കുന്ന ബുദ്ധിവൈഭവം കൊണ്ട് മാത്രമേ മററുള്ളതിനെ അറിയാൻ സാധിക്കയുള്ളു. അതു നിശ്ചല ബുദ്ധിതന്നെ ആയിരിക്കണം. ഇതു ജ്ഞാനത്തിൻെറ രണ്ടാം പടി.

കാരണസ്വരൂപത്തേയും കാര്യസ്വരൂപത്തേയും പററി പറഞ്ഞുവല്ലോ. ഇവയുടെ പ്രധാന വൈഭവം എന്താണ്? കാരണസ്വരൂപം എപ്പോഴും ഉള്ളതും പ്രകാശമാനമായിരിക്കുന്നതും ആനന്ദപ്രദമായിരിക്കുന്നതും ആണ്. അത് ആനന്ദസ്വരൂപത്തോടു കൂടിയതാണ്. അപ്പോൾ കാര്യസ്വരൂപമായിരിക്കുന്ന ഈ ജഗത്തും ആനന്ദസ്വരൂപത്തോടുകൂടിയതാണ്. കാരണം, ജഗത്ത് കാരണസ്വരൂപമായിരിക്കുന്ന ഈശ്വരനിൽത്തന്നെ അധിഷ്ഠിതമായിരിക്കുന്നു. ജഗത്തിൻെറ ആധാരവും ദ്രഷ്ടാവും ഈശ്വരൻ തന്നെയാണ്. ഈ ജഗത്ത് ഉണ്ടായിരിക്കുന്നത് വിദ്യാമായ കൊണ്ടാണ്.

''മായയിൽ പ്രതിബിംബിതൻ ഈശ്വരൻ
മായക്കൊട്ടുമധീനനല്ലായവൻ
മായയെതന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു.''

ഇപ്രകാരം കാര്യസ്വരൂപത്തിലും പരമാനന്ദസ്വരൂപം തന്നെ കുടികൊള്ളുന്നു എന്നത് ജ്ഞാനത്തിൻെറ മൂന്നാം പടി.

ജഗൽസൃഷ്ടിക്കു മുൻപുതന്നെ ഈശ്വരൻ ചില ഉപകരണങ്ങൾ ഒരുക്കി തന്നിരിക്കുന്നു. അത് നാദത്തിൽ കൂടിയാണ്. 'ഓം' എന്ന പ്രണവശബ്ദത്തിൽ അത് രൂപീകരിച്ചു. 'ഓം' എന്ന പ്രണവത്തിൽ കൂടി നാല് വേദങ്ങൾ ഉത്ഭവിച്ചു. ഈ വേദങ്ങൾ അവാന്തരവാക്യങ്ങളേയും മഹാവാക്യങ്ങളേയും ഘോഷിക്കുന്നു. അങ്ങനെ സൃഷ്ടിക്കു മുൻപുതന്നെ ഈശ്വരൻ നമുക്ക് വേദങ്ങളിൽക്കൂടി അവാന്തരവാക്യങ്ങളേയും മഹാവാക്യങ്ങളേയും ഒരുക്കി തന്നിരിക്കുന്നു. ഇതിനെ വേണ്ടുംവണ്ണം ഉപയോഗിക്കേണ്ടതാണ്. ഇതു ജ്ഞാനത്തിൻെറ നാലാം പടി.

മഹത്തുക്കൾ അവരുടെ അനുഭവങ്ങളിൽ നിന്നും കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവയിൽ കൂടിയാണ് നമ്മുടെ സാക്ഷാൽ സ്വരൂപം അറിയേണ്ടത് എന്ന് നമ്മെ പഠിപ്പിക്കുന്നു. നമുക്ക് ഈശ്വരൻ ഈ ശരീരത്തെ തന്നിരിക്കുന്നു. ഈ സ്ഥൂലപിണ്ഡത്തിൽ കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രാണപഞ്ചകങ്ങളും അന്തഃകരണവും യോഗ്യമാംവണ്ണം കൂട്ടിച്ചേർത്തിരിക്കുന്നു. ശരിയാകുംവണ്ണം കർമം ചെയ്യുന്നതിനാണ് ഈ ഉപാധി കൈവന്നിരിക്കുന്നത്. ഈ ഉപാധിയിലെ കർമേന്ദ്രിയങ്ങളാകട്ടെ, ജ്ഞാനേന്ദ്രിയങ്ങളാകട്ടെ, പ്രാണപഞ്ചകങ്ങളാകട്ടെ, അന്തഃകരണമാകട്ടെ എല്ലാം വളരെ തന്മയത്വത്തോടുകൂടി സങ്കലിതമായി ചേർന്നിരിക്കുന്നു. ഇത് ഭക്തിപരമായിട്ടുള്ളതാണ്. ഇതുകൾ സങ്കലിതമായി ചേർച്ചയോടുകൂടി ഇരിക്കുന്നതുകൊണ്ട് അവിദ്യയാകുന്ന അറിവിനെ, അറിവുകൊണ്ടു വിദ്യയാക്കിയാൽ അതിനെ 'യോഗം' എന്നു പറയുന്നു. ഈ ശരീരത്തിൽ, അന്തഃകരണത്തിൽ നിശ്ചയാത്മികമായ ബുദ്ധി ഉള്ളതുകൊണ്ട് അതിനെ 'ജ്ഞാനം' എന്ന് പറയാം.

മേൽപ്പറഞ്ഞ ജ്ഞാനത്തിന്റെ നാല് പടികളെ നിശ്ചയാത്മിക ബുദ്ധികൊണ്ട് വിവേചിച്ച് മനസ്സിലാക്കിയാൽ ഈശ്വരരൂപമായ സാക്ഷാൽ 'അരുൾ' ഉദയമാകുന്നു. അപ്പോൾ ദൈ്വതഭാവം വിട്ട് എപ്പോഴും ഉള്ളതുപോലെയും, ജനനമോ മരണമോ ഇല്ലാത്തതായും എപ്പോഴും പ്രകാശമാനമായും പരമാനന്ദമായും അനുഭവപ്പെടും.

അറിവുകൊണ്ടുതന്നെയാണ് കർമം ചെയ്യേണ്ടത്. അറിവുകൊണ്ടു തന്നെയാണ് ഭക്തി ഉളവാക്കേണ്ടത്. അറിവുകൊണ്ടുതന്നെയാണ് യോഗം അനുഷ്ഠിക്കേണ്ടത് (ഉളവാകേണ്ടത്). അറിവുകൊണ്ടുതന്നെയാണ് ജ്ഞാനം ഉദയമാക്കേണ്ടത്. അറിവ് ഒന്നുകൊണ്ടു മാത്രമേ നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപം അറിയുവാൻ സാധിക്കുകയുള്ളു.

സമഷ്ടി സ്വരൂപത്തോടു കൂടിയ ഒരു ചക്രം ഉണ്ടെന്നിരിക്കട്ടെ. ഈ സമഷ്ടി സ്വരൂപം അസ്തിഭാതിപ്രിയം എന്ന പര്യായങ്ങളോടു കൂടിയ സച്ചിദാനന്ദസ്വരൂപനായ ഈശ്വരനെ കുറിക്കുന്നു. അത് കാരണസ്വരൂപമാകുന്നു. നാം കാണുന്ന ജീവരാശികളാകട്ടെ (മനുഷ്യൻ ഉൾപ്പെടെ) വ്യഷ്ടിരൂപത്തിലുള്ള ചക്രത്തെ കുറിക്കുന്നു. ഈ വ്യഷ്ടിരൂപം സമഷ്ടിരൂപത്തിലേക്കാകർഷിക്കപ്പെടുന്നു. നമ്മുടേത്, എന്റേത് എന്നിത്യാദി അവിദ്യാപടലങ്ങളെ നിശ്ചയാത്മികയായ ബുദ്ധികൊണ്ടു മാററിയാൽ നമ്മുടെ സ്വരൂപം സാക്ഷാൽ സമഷ്ടിസ്വരൂപം തന്നെയാണെന്നു മനസ്സിലാകും (ഉദയമാകും). സാക്ഷാൽ അരുൾ ആകർഷണശക്തികൊണ്ട് നമ്മെ അതിൽ ലയിപ്പിക്കുന്നു. ഇതിനെയാണ് യോഗം എന്നു പറയുന്നത്, അപ്പോൾ നമുക്ക് ഞാനാകുന്ന ആത്മാവ് കൂടസ്ഥൻ തന്നെയാണെന്ന് അറിവു ലഭിക്കുന്നു. അസ്തി—എപ്പോഴും ഉണ്ട് എന്നത് 'ഞാൻ' എന്ന വൈഭവത്തെ കുറിക്കുന്നു. എപ്പോഴും പ്രകാശമാനമായിരിക്കുന്നു എന്നത് ആത്മാവിനെ കുറിക്കുന്നു. എപ്പോഴും ആനന്ദസ്വരൂപനാണ് എന്നത് കൂടസ്ഥനെ കുറിക്കുന്നു. അപ്പോൾ 'അഹം ബ്രഹ്മാസ്മി' എന്ന പൊരുൾ ഉദയമാകുന്നു.

## 13-9-1956

ജ്ഞാനത്തിന്റെ നാല് പടികൾ താഴെ വിവരിക്കുംപ്രകാരം പറയാം.

1. ജാഗ്രദവസ്ഥയിലുള്ള ജ്ഞാനം
2. സ്വപ്നാവസ്ഥയിലുള്ള ജ്ഞാനം
3. സുഷുപ്ത്യവസ്ഥയിലുള്ള ജ്ഞാനം
4. തുരീയാവസ്ഥയിലുള്ള ജ്ഞാനം

ഈ മൂന്നവസ്ഥകളിലും കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവയെ വേണ്ടപോലെ ഉപയോഗിച്ചാലും അത് സാക്ഷാൽക്കാരത്തിന് ഉതകുന്നില്ല. ഈ മൂന്നവസ്ഥകളും ഒരേ സമയത്ത് ഒരേ വീക്ഷണത്തോടുകൂടി നാം ചിന്തിച്ചുനോക്കി നമ്മുടെ ബോധത്തെ ഉണർത്തുകയാണെ

ങ്കിൽ സാക്ഷാൽ 'അറിവ്' നമുക്ക് ഉദയമാകുന്നു. അതോടുകൂടി സകല സംശയനിവൃത്തികളും വരുന്നു. ഇതു നാലാമത്തെ പടി. ഈ ബോധാവസ്ഥയിൽ നിന്നും ഉണരുന്ന അറിവ് നാം സച്ചിദാനന്ദസ്വരൂപനായ ഈശ്വരനിൽത്തന്നെ കുടികൊള്ളുന്നു എന്നതാണ്. അസ്തിഭാതിപ്രിയം എന്നിരിക്കുന്ന ഞാൻ അസ്തിഭാതിപ്രിയംതന്നെ ആയിരിക്കുന്നു, അതിന് യാതൊരു ഹാനിയും വന്നിട്ടില്ല. അതുതന്നെ സാക്ഷാൽക്കാരം.

സ്ഥൂലശരീരത്തിലാകട്ടെ, സൂക്ഷ്മശരീരത്തിലാകട്ടെ, കാരണശരീരത്തിലാകട്ടെ അല്ലെങ്കിൽ ജാഗ്രദവസ്ഥയിലാകട്ടെ, സ്വപ്നാവസ്ഥയിലാകട്ടെ, സുഷുപ്ത്യവസ്ഥയിലാകട്ടെ, നമുക്ക് എപ്പോൾ നമ്മുടെ എല്ലാ സംശയങ്ങളും നീങ്ങി നാം എപ്പോൾ നമ്മെത്തന്നെ സച്ചിദാനന്ദസ്വരൂപനായി കാണുന്നുവോ അപ്പോൾ മാത്രമേ സാക്ഷാൽക്കരിച്ചു എന്ന് പറയുവാൻ സാധിക്കയുള്ളു.

ഈ ജഗത്തിനെ നിരാകരിച്ചു നാം പരിശ്രമിക്കുകയാണെങ്കിൽ അതു ദോഷദുഷ്ടമായി മാത്രമേ തീരുകയുള്ളു. എന്തുകൊണ്ടെന്നാൽ ഈ ജഗത്താകുന്ന കാര്യസ്വരൂപം കാരണസ്വരൂപത്തിൽ തന്നെ കുടികൊള്ളുമ്പോൾ, നാം ഇതിനെ നിരാകരിച്ച് മറ്റൊന്നിനെ അന്വേഷിച്ചു പോകുകയാണെങ്കിൽ നാം കാരണസ്വരൂപത്തെ തന്നെ ധിക്കരിക്കയാണു ചെയ്യുന്നത്. ഈ ജഗത്തിനെ ദോഷരൂപേണ നോക്കാതെ നമ്മുടെ വീക്ഷണഗതി വികസിപ്പിക്കുകയാണെങ്കിൽ നാം എല്ലാ കാര്യങ്ങളേയും ഒരു വിശാലമനസ്ഥിതിയോടുകൂടി നോക്കുന്നതാണ്. അപ്പോൾ ഈ ജഗത്തും സാക്ഷാൽക്കാരത്തിന് ഉപയോഗപ്രദമായി നമുക്ക് എത്തിപ്പെടും.

നാം സ്വയം പരിശ്രമിക്കുകയാണെങ്കിൽ മാത്രമേ നമുക്ക് മേൽഗതി ഉണ്ടാകുകയുള്ളു. നാം നമ്മുടെ കർമംകൊണ്ടാകട്ടെ, മനസ്സുകൊണ്ടാകട്ടെ, ബുദ്ധികൊണ്ടാകട്ടെ, വിചാരംകൊണ്ടാകട്ടെ, നമ്മുടെ ദൈനംദിനങ്ങളിലുള്ള ചെയ്തികളുടെ ധർമാധർമങ്ങളെ ബോധപൂർവം ചിന്തിച്ചുനോക്കുന്നപക്ഷം നാം സ്വയം ഉദ്ധരിച്ച് അധർമങ്ങളെ നീക്കുകയും, ധർമത്തെ സ്ഥാപിക്കുകയും ചെയ്യും. ഇത് നമ്മുടെ ബോധപൂർവമായ ചിന്തകൊണ്ടു മാത്രമേ സാധിക്കുകയുള്ളു. ഇത്തന്നെയാണ് ഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണൻ പറഞ്ഞത്.

''യദാ യദാ ഹി ധർമസ്യ
ഗ്ലാനിർഭവതി ഭാരത !
അഭ്യുത്ഥാനമധർമസ്യ
തദാത്മാനം സൃജാമ്യഹം.

പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമ സംസ്ഥാപനാർഥായ
സംഭവാമി യുഗേ യുഗേ.''

## 7-10-1956

ലോക ആദരവിനും ലോകസംഗ്രഹാർഥവും നമുക്ക് ഈ സ്വരൂപം സംജാതമായിരിക്കുന്നു. നമ്മുടെ സാക്ഷാൽ സ്വരൂപത്തിന് നാനാത്വങ്ങൾ ഭവിക്കാതെ സംരക്ഷിക്കുന്നതായാൽ നമ്മുടെ സാക്ഷാൽ സ്വരൂപം നമുക്ക് സംജാതമാകും. ഈ നാനാത്വങ്ങൾ സംഭവിക്കുന്നതുകൊണ്ടാണ് നമ്മുടെ ജീവിതം സുഖദുഃഖസമ്മിശ്രമായിരിക്കുന്നത്. നമുക്ക് സുഖം വേണമെന്ന ആകാംക്ഷ എപ്പോഴും ഉണ്ട്. എപ്പോഴും സുഖം വേണമെങ്കിൽ നമ്മുടെ ഈ നാനാത്വങ്ങൾ മാറുകതന്നെ വേണം. നമ്മുടെ ഈ സ്വരൂപം കൈവന്നിരിക്കുന്നത് നമ്മുടെ മാതാപിതാക്കളിൽ നിന്നാണ്. നാം നമ്മുടെ സ്വരൂപത്തെ വിവേചിക്കുമ്പോൾ നമ്മുടെ സ്വരൂപത്തിന് ഹേതുവായ മാതാപിതാക്കളെ നമ്മിൽ നിന്നും വേർപിരിക്കരുത്. മാതാപിതാക്കൾ നമ്മുടെ സ്വരൂപത്തിൽ സങ്കലിതമായി ചേർന്നു യോഗ്യമാം വണ്ണം യോജിച്ചിരിക്കുന്നു എന്നതിനു സംശയമില്ല. ഇവിടെ 'തത്ത്വം അസി' എന്ന മഹാവാക്യം ഉദയമാകുന്നു.

അതുകൊണ്ട് ലോകസംഗ്രഹാർഥം കൈവന്നിരിക്കുന്ന നമ്മുടെ ഈ സ്വരൂപത്തിൽ, ഈ സ്വരൂപത്തിന് ഹേതുവായ മാതാപിതാക്കൾ നമ്മുടെ സ്വരൂപത്തിൽത്തന്നെ വേർപിരിയാതെ വേർപിരിഞ്ഞിരിക്കുന്നു എന്ന് നമ്മുടെ ബോധത്തിൽ ഉണർത്തുകയും, ഈ ബോധമാകുന്ന ഗർഭാശയത്തിൽ മാതാപിതാക്കൾ നമ്മെ ഈ സ്വരൂപത്തിൽ ഒരു ശിശുവായി പ്രസവിച്ചു എന്ന് എപ്പോൾ ഒരുവൻ മനസ്സിലാക്കുകയും ചെയ്യുന്നുവോ, അപ്പോൾ ആ ശിശുവിന് ഈ സാക്ഷാൽസ്വരൂപം ലഭിക്കുക തന്നെ ചെയ്യും. ഇവിടെ 'അഹം ബ്രഹ്മാസ്മി' എന്നു പൊരുൾ ഉദയമാകുന്നു.

മാതാ, പിതാ, ഗുരു, ഈശ്വരൻ, കർമം, ഭക്തി, യോഗം, ജ്ഞാനം ഇതുകളാണ് ഒരുവന്റെ സാക്ഷാൽക്കാരത്തിന് ഹേതുഭൂതമായിരിക്കുന്നത്. നമ്മുടെ സ്വരൂപത്തിൽ മാതാവ്, പിതാവ്, ഗുരു, ഈശ്വരൻ ഇവരെക്കൊണ്ട് ഉചിതമായ കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിതുകളെ വേണ്ടുംവണ്ണം സംയോജിപ്പിച്ച് നമ്മുടെ ബോധമാകുന്ന ഗർഭാശയത്തിൽ നമ്മുടെ ഈ സ്വരൂപത്തെ ഒരു ശിശുവായി പ്രസവിക്കുന്നതായി കാണുന്ന സമയത്ത് സകല സംശയങ്ങളും നീങ്ങി നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുന്നു. ഈ ദശയിൽ സ്ഥൂലശരീരം വളരെ ബൃഹത്തായും സൂക്ഷ്മശരീരം വളരെ ബൃഹത്തായും കാരണശരീരം വളരെ ബൃഹത്തായും കാണപ്പെടുന്നു.

## 21-10-1956

സാമവേദ മഹാവാക്യം—'തത്ത്വം അസി' ഈ മഹാവാക്യത്തിന് വാച്യാർഥവും ലക്ഷ്യാർഥവുമുണ്ട്. തത് എന്ന പദം ഈശ്വരനെ കുറിക്കുന്നു. ത്വം എന്ന പദം ജീവനെ കുറിക്കുന്നു. ഈശ്വരന്റെ ആധികാരികത്വംകൊണ്ട് സൃഷ്ടിസ്ഥിതിസംഹാരം എന്നിതുകൾ വേണ്ടുംവണ്ണം പരിപാലിക്കപ്പെടുന്നു. ഇതിന് മഹത്സ്വരൂപം എന്നു പറയുന്നു. ജീവനാകട്ടെ ജനനമരണ സുഖദുഃഖഹേതുഭൂതമായതുകൊണ്ട് തുഛസ്വരൂപത്തിലാണിരിക്കുന്നത്. ഇവ വാച്യാർഥങ്ങൾ. അപ്പോൾ ഈശ്വരന്റെ മഹത്സ്വരൂപവും, ജീവന്റെ തുഛസ്വരൂപവും ഒന്നാകുന്നു എന്നു പറഞ്ഞാൽ അതു സ്വീകരിക്കാവുന്നതല്ല. അപ്പോൾ ഈ പദങ്ങളുടെ ലക്ഷ്യാർഥമാണ് നമുക്കു സ്വീകരിക്കേണ്ടത്. ഈ വാച്യാർഥങ്ങളെ വിട്ടിട്ട് ഈ മഹത്സ്വരൂപത്തേയും തുഛസ്വരൂപത്തേയും അതിക്രമിച്ചു നിൽക്കുന്നത് ശുദ്ധ ചൈതന്യമാണ്. ശുദ്ധ ചൈതന്യത്തിന് മഹത് എന്നോ തുഛമെന്നോ പ്രതീതി ഇല്ല. അതെപ്പോഴും 'ഉള്ള'തുപോലെ ഇരിക്കുന്നു. ഇവിടെ ഈ ശുദ്ധ ചൈതന്യത്തെ അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങൾകൊണ്ടു മാത്രമേ അറിയപ്പെടുന്നുള്ളു. സച്ചിദാനന്ദസ്വരൂപനായ താൻ സച്ചിദാനന്ദസ്വരൂപനായിത്തന്നെ ഇരിക്കുന്നു. ഇവിടെ 'തത്ത്വംഅസി' എന്ന മഹാവാക്യത്തിന്റെ ലക്ഷ്യാർഥം ലഭ്യമാകുന്നു. ഈ ലക്ഷ്യാർഥമാണ് നമുക്ക് സ്വീകരിക്കേണ്ടത്.

ഈ വാച്യാർഥത്തേയും ലക്ഷ്യാർഥത്തേയും നാം ചർച്ചചെയ്യുമ്പോൾ പാരമാർഥികസത്ത, വ്യാവഹാരികസത്ത, പ്രാതിഭാസികസത്ത എന്നിവയെ മനസ്സിലാക്കേണ്ടതാണ്.

കാലം പിറക്കുന്നതിനു മുൻപുതന്നെയുള്ള സത്യം പാരമാർഥികസത്ത. കാലമാകട്ടെ, ദേശമാകട്ടെ, നിമിത്തമാകട്ടെ ഇവയൊന്നും ബാധിക്കാതെ എപ്പോഴും ഉള്ളതായ ശുദ്ധ ചൈതന്യം പാരമാർഥികസത്ത. വ്യാവഹാരികദശയിൽ മാത്രം സത്യമായി തോന്നുന്നവ വ്യാവഹാരികസത്ത. ജാഗ്രദവസ്ഥയിൽ ഈ ലോകത്തിൽ കാണുന്നവ നമുക്കു സത്യമായി തോന്നുന്നു. നാം ഉറക്കത്തിൽ ആണ്ടുപോയാൽ ഈ ലോകത്തിന്റെ അസ്തിത്വം നാം അറിയുന്നില്ല. ഈ ജാഗ്രദവസ്ഥയിൽ കാലം വളരെ ദീർഘിച്ചതായി നമുക്കു തോന്നുന്നു. എന്നാൽ സ്വപ്നത്തിൽ വ്യാവഹാരികദശയിലെ അഞ്ചു മിനിററുകൊണ്ട് പത്തോ എൺപതോ കൊല്ലത്തെ അനുഭവം നമുക്കു ലഭ്യമാകുന്നു. അപ്പോൾ സ്വപ്നാവസ്ഥയിൽ കാലം വളരെ നീണ്ടിപ്പോയതായി കാണുന്നു. ഇതിനെ പ്രാതിഭാസികസത്ത എന്നു പറയുന്നു. ഇവിടെ പരമാർഥത്തിൽ കാലത്തിന് യാതൊരു സത്യതയുമില്ല എന്നു നമുക്കു മനസ്സിലാക്കാം. ഈ വ്യാവഹാരികസത്തയ്ക്കും പ്രാതിഭാസികസത്തയ്ക്കും തമ്മിൽ വലിയ വ്യത്യാസമില്ല. കാലത്തിന്റെ

ഏററക്കുറച്ചിൽ മാത്രമാണ് വ്യത്യാസം. എന്നാൽ പ്രതീതി ഉള്ള കാലത്തോളം മാത്രമേ ഇതിനു സത്യതയുള്ളു.

നാം ജഗത്തിൽ വളരെ ബഹുമാനപുരസ്സരം യോഗ്യമാംവണ്ണം ഈ സ്വരൂപത്തെ സ്വീകരിച്ചിരിക്കുന്നു. ഇത് വ്യാവഹാരികസത്ത. നമ്മുടെ ഈ സ്വരൂപത്തിൽ മാതാവു പ്രസവിച്ച സ്വരൂപം പകർന്നിരിക്കുകയാണ്. മാതാവു പ്രസവിച്ച സ്വരൂപം നമ്മിൽ പകർന്നിരിക്കുകയാണെന്നുള്ളത് പ്രത്യക്ഷജ്ഞാനം. മാതാവിന് ഈ സ്വരൂപം പിതാവിൽ നിന്നുമാണ് ലഭ്യമായത്. ഇതു പരോക്ഷജ്ഞാനം. പിതാവിനാകട്ടെ ഈ സ്വരൂപം ഈശ്വരകോശത്തിൽ നിന്നാണ് ലഭ്യമായത്. അപ്പോൾ നമ്മുടെ ഈ സ്വരൂപം ഈശ്വരകോശത്തിൽ നിന്നും മാതൃപിതൃകോശങ്ങളിൽക്കൂടി ലഭ്യമായിരിക്കുന്നു.

ഒരു കുട്ടിയെ പ്രസവിക്കുമ്പോൾ മാതാവിനു മുലപ്പാൽ ഉണ്ടാകുന്നു. ഇവിടെ ഈശ്വരൻ കുട്ടിക്കുവേണ്ടിയുള്ള പോഷകപദാർഥം കുട്ടിയുടെ ജനനത്തോടുകൂടി ഒരുക്കിത്തന്നിരിക്കുന്നു. പ്രസവിച്ചുകഴിഞ്ഞാൽ ആരുടേയും സഹായംകൂടാതെ കുട്ടി മുലതപ്പി അമൃതപീയൂഷം പാനം ചെയ്യുന്നു. ഇവിടെ ഈശ്വരൻ തന്നെ ഈ കുട്ടിയുടെ സ്വരൂപത്തിൽ ഈശ്വരദത്തമായ അമൃതപീയൂഷം പാനം ചെയ്യുന്നു. ഇതാണ് ഉചിതമായ കർമം. നമ്മുടെ സ്വരൂപത്തിൽ മാതാവിന്റെ സ്വരൂപം യോഗ്യമാംവണ്ണം പകർന്നിരിക്കുന്നു എന്നുള്ളത് ഉചിതമായ ഭക്തി. പിതൃകോശത്തിൽ നിന്നും മാതൃകോശത്തിൽ പകർന്ന സ്വരൂപമായതുകൊണ്ട് അതിനെ ഉചിതമായ യോഗം എന്നു പറയുന്നു. ബോധമാകുന്ന ഗുരുദൃഷ്ടിയിൽക്കൂടി ഇതുപ്രകാരം നമ്മുടെ സ്വരൂപം ചേർന്നുവരുമ്പോൾ പരമാർഥസ്വരൂപം, തന്റെ സ്വരൂപത്തിൽ പകർന്നതായിട്ടു കാണുന്നു. ഈ ദശയിൽ താൻ മാതാവിനും പിതാവിനും ഈശ്വരനും ഏററവും പ്രിയപ്പെട്ടവനായിട്ടും ആദരണീയനായിട്ടും ഇരിക്കുന്നു. തന്റെ സ്വരൂപം പരമാർഥസ്വരൂപത്തിൽ കാണുകയാണെങ്കിൽ സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ താൻതന്നെ എന്ന പൊരുൾ ഉദയമാകുന്നു. ഇതാണ് ലക്ഷ്യാർഥം. ഇവിടെ 'അഹം ബ്രഹ്മാസ്മി' എന്ന യജുർവേദ മഹാവാക്യം ഉദയമാകും.

വ്യാവഹാരിക പ്രാതിഭാസിക സത്തകളിലെ സ്ഥിതിഗതികളെ തരം താഴ്ത്തി, ഈ ജഗത്തിൽ നിന്നും യോഗ്യമാംവണ്ണം ബഹുമാനപുരസ്സരം പിൻവലിച്ച്, നമ്മുടെ ഈ സ്വരൂപത്തിൽ മാതാവു പ്രസവിച്ച സ്വരൂപം പകരുമെങ്കിൽ, ആ ദൃഷ്ടിക്കുള്ളിൽ, മാതൃകോശത്തിലുള്ള തന്റെ സ്വരൂപവും പിതൃകോശത്തിലുള്ള തന്റെ സ്വരൂപവും തന്റെ അഹംകോശത്തിൽ ഉദയമായി വരുന്ന സമയത്ത്, എല്ലാ സ്വരൂപങ്ങളുടേയും സ്വരൂപം തന്നുള്ളിൽ പകർന്നുവരികയും അപ്പോൾ ബോധമാകുന്ന ഗുരു

ദൃഷ്ടി ഉദയമാകുകയും ഈ ഗുരുദൃഷ്ടിയിൽ എല്ലാ സ്വരൂപങ്ങളും (അഹം കോശത്തിലുള്ളതും മാതൃ–പിതൃകോശത്തിലുള്ളതും) ചേർന്നുവരുമ്പോരം താൻ മാതാവിനും പിതാവിനും തനിക്കും ഈശ്വരനും ഏററവും പ്രിയപ്പെട്ടവനായി എത്തുപെടുകയും തന്റെ സ്വരൂപത്തിൽ പരമാർഥസ്വരൂപം പകരുകയും സത്ചിത്ആനന്ദസ്വരൂപനായ ഈശ്വരൻ, അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങളെക്കൊണ്ടു മാത്രം പറഞ്ഞറിയിക്കാവുന്ന ചൈതന്യം തന്നെയാണ് താൻ എന്ന പൊരുരം ഉദയമാകുകയും ചെയ്യുന്നു. ഇത് 'അഹം ബ്രഹ്മാസ്മി'.

## 4–11–1956

നമുക്കേവർക്കും നിത്യസുഖവും നിത്യാനന്ദവും നിത്യദുഃഖനിവൃത്തിയും കിട്ടണമെന്നുള്ള ആഗ്രഹം ഉണ്ട്. അത് എങ്ങനെ പ്രാപിക്കാമെന്നു നമുക്കാലോചിക്കാം. പ്രാതിഭാസികസത്ത, വ്യാവഹാരികസത്ത, പാരമാർഥികസത്ത ഇവയിൽ ഏതാണ് നമുക്ക് നിത്യദുഃഖനിവൃത്തി ലഭിക്കുവാൻ ഉപയോഗപ്രദമാകുന്നത്. പ്രാതിഭാസികത്തിലോ വ്യാവഹാരികത്തിലോ കിട്ടുന്ന സുഖം താൽക്കാലിക ദുഃഖനിവൃത്തിക്കു മാത്രമേ ഉപയോഗപ്രദമാകുന്നുള്ളു. നമുക്കു വിശപ്പുതോന്നുന്നു. നാം അത് നിവർത്തിക്കുവാൻ ഭക്ഷണം കഴിക്കുന്നു. നമ്മുടെ ദേഹത്തിനൽപ്പം അസുഖം തോന്നുന്നു. നാം മരുന്നു കഴിക്കുന്നു. ഇതെല്ലാം താൽക്കാലിക ദുഃഖനിവൃത്തി മാത്രമേ ആകുന്നുള്ളു. നമുക്കു കൂടക്കൂടെ വിശപ്പുണ്ടാകയും ദേഹസുഖമില്ലായ്മ ഉണ്ടാകയും ചെയ്യുന്നു. പ്രാതിഭാസികം സ്വപ്നാവസ്ഥയിലുള്ള സത്യത്തിന്റെ അനുഭവം, വ്യാവഹാരികദശയിൽ ജാഗ്രദവസ്ഥയിലെ അനുഭവം. ഒന്നിൽ അഞ്ചു മിനിററിൽ പത്തുനൂറുകൊല്ലത്തെ അനുഭവം ഉണ്ടാകുന്നു. ജാഗ്രത്തിൽ കാലം ദീർഘിച്ചുപോകുന്നു.

അതുപോലെ തന്നെ നാം നാമരൂപാദികളോടുകൂടി ഈശ്വരനെ സേവിച്ചാൽ നമുക്ക് ആത്യന്തിക ദുഃഖനിവൃത്തി കിട്ടുമോ' എന്നാണെങ്കിൽ നമുക്കനുഭവപ്പെടുകയില്ല എന്നുള്ളതു യുക്തിപൂർവം സമർഥിക്കാം. തന്റെ കുട്ടിക്ക് സുഖമില്ലാതെയാകുമ്പോരം ഇഷ്ടദേവതയ്ക്കു വഴിപാടു നേരുന്നു. കുട്ടിക്കു സുഖക്കേട് മാറുകയും ചെയ്യുന്നു. ഇത് പ്രാതിഭാസികമായ താൽക്കാലിക നിവൃത്തി. നാം ധനത്തിനുവേണ്ടിയോ ഉദ്യോഗക്കയററത്തിനുവേണ്ടിയോ അമ്പലങ്ങളിൽ പോയി പ്രാർഥിക്കുന്നു. കാലക്രമേണ ഇവ സാധിക്കുകയും ചെയ്യുന്നു. ഇവിടെ ഈശ്വരപ്രാർഥനകൊണ്ട് നമുക്കു ചില ആനുകൂല്യങ്ങരം കൈവരുന്നുണ്ടെങ്കിലും അത് ആത്യന്തികദുഃഖനിവൃത്തിക്ക് ഉപയോഗപ്രദമാകുന്നില്ല. അത് നമ്മുടെ ദുഃഖങ്ങരംക്ക് താൽക്കാലിക നിവൃത്തിയെ ആകുന്നുള്ളു. ഇങ്ങനെ എത്രയെത്ര ഈശ്വരപ്രാർഥന ചെയ്താലും, എപ്രകാരം ചെളിയിൽ വീണ മനുഷ്യൻ രക്ഷനേടുവാൻ മറെറാന്നിന്റെ സഹായം കൂടാതെ

ചെളിയെത്തന്നെ അവലംബിക്കുകയാണെങ്കിൽ ആ ചെളിയിൽ ആണ്ടു പോകുന്നുവോ അതുപോലെ ജീവിതം പാഴാക്കിക്കളയുന്നു.

നാം ഇപ്പോൾ ജീവിച്ചിരിക്കുന്നത് കാലാതീതമായ അല്ലെങ്കിൽ കാലം പിറക്കുന്നതിനു മുൻപുതന്നെ എക്കാലത്തും എപ്പോഴും ഉള്ള പാരമാർഥിക സത്തയായ ശുദ്ധ ചൈതന്യം നമ്മുടെ അഹംകോശത്തിൽ, പിതൃകോശ ത്തിൽക്കൂടിയും മാതൃകോശത്തിൽക്കൂടിയും പകർന്നതുകൊണ്ടാണ്. അപ്പോൾ നാം ആ ശുദ്ധചൈതന്യമായ പാരമാർഥികസത്തയിൽത്തന്നെ നിലകൊള്ളുന്നു. നാം നമ്മുടെ സാക്ഷാൽ സ്വരൂപം പാരമാർഥിക സത്തയായ ശുദ്ധചൈതന്യം എന്നറിയുമ്പോൾ സാക്ഷാൽ ഈശ്വരന്റെ അരുൾ ഉദയമാകുന്നു. അപ്പോൾ നമുക്ക് സകല സംശയനിവൃത്തിയും വരുന്നു. ഈ കാര്യങ്ങൾ വേദങ്ങളിൽ നിന്നും, ഇവ സാക്ഷാത്കാരിച്ച മഹത്തുക്കളുടെ വചനങ്ങളിൽ നിന്നു ചിന്തിച്ചും മനസ്സിലാക്കാം. അപ്പോൾ ആത്യന്തിക ദുഃഖനിവൃത്തിക്ക് ഏക മാർഗം സാക്ഷാൽ അരുൾ ഉദയമാവുകയും മഹത്തുക്കളുടെ വചനങ്ങളും വേദങ്ങളും വേണ്ടപ്രകാരം മനനം ചെയ്ത് അത് അനുഭവിക്കുക എന്നുള്ളതുമാണ്.

## 18-11-1956

നമുക്കും ഇതര ജീവരാശികൾക്കും ജീവിക്കുവാനുള്ള ഉപകരണങ്ങൾ കിട്ടുന്നത് ഈ കാണപ്പെട്ട ജഗത്തിൽ നിന്നുമാണ്. നാം നമ്മുടെ ജീവിതം നയിക്കുന്നത് ഈ ജഗത്തിനെ ആശ്രയിച്ചാണ്, അതുപോലെ മററു ജീവ രാശികളും. അപ്പോൾ ഈ ജഗത്ത് എല്ലാ ജീവരാശികൾക്കും ഒരു സാധാരണ ഘടകം (Common Factor) ആണ്. എന്നാൽ എല്ലാ ജീവരാശികളുടേയും ഈ ജഗത്തിന്റേയും നിലനിൽപ്പിന് ഹേതുഭൂതമായിട്ടുള്ളത് പാരമാർഥികസത്തയായ ശുദ്ധ ചൈതന്യമാണ്. ഈ ശുദ്ധചൈതന്യത്തിൽ അല്ലെങ്കിൽ ഈശ്വരനിലാണ് കാര്യസ്വരൂപമായ ഈ ജഗത്തും ജീവരാശികളും അധിഷ്ഠിതമായിരിക്കുന്നത്. ഇത് ജാഗ്രദവസ്ഥയിൽ വിവേചിച്ചാൽ നമുക്കു മനസ്സിലാകും. സ്വപ്നാവസ്ഥയിൽ ഇങ്ങനെയുള്ള വിവേചനത്തിന് കഴിവോ സൗകര്യമോ മിക്ക ജീവരാശികൾക്കും കിട്ടുന്നില്ല. ജാഗ്രദവസ്ഥയിൽ കാലം ദൈർഘ്യമായി പോകുന്നു എന്ന് നമുക്കു തോന്നുന്നു. അതിനു വ്യാവഹാരികസത്ത എന്ന് പറയുന്നു. എന്നാൽ സ്വപ്നാവസ്ഥയിലാകട്ടെ അൽപ്പനേരം കൊണ്ട് വളരെ വർഷങ്ങളുടെ പ്രതീതി ഉണ്ടാകുന്നു. അതുകൊണ്ട് ജാഗ്രദവസ്ഥയിൽ നമുക്ക് സ്വപ്നാവസ്ഥയിലുള്ള അനുഭവം സത്യമല്ല എന്നു ബോധ്യമാകുന്നു.

സാക്ഷാൽക്കാരം ജാഗ്രദവസ്ഥയിൽത്തന്നെ കൈവരണം, നമുക്ക് നമ്മുടെ ഈ സ്വരൂപം അതായത് അഹംകോശം എങ്ങനെ കൈവന്നു എന്നു നോക്കുമ്പോൾ ഈശ്വരകോശത്തിൽ നിന്നും പിതൃമാതൃകോശങ്ങ

ളിൽക്കൂടി കൈവന്നതായി മനസ്സിലാക്കാം. അപ്പോൾ ഈശ്വരകോശത്തിൽ ഇരിക്കുന്ന ഞാൻ അവിടെ നിന്നും പിരിഞ്ഞുപോയിട്ടില്ല എന്നും നമുക്ക് മനസ്സിലാകുന്നു. ഈ വഴിയിൽക്കൂടി പോകുന്നതിന് നമുക്ക് കർമം, ഭക്തി, യോഗം, ജ്ഞാനം ഇവയുടെ സഹായം ഉണ്ടാകുന്നു. അപ്പോൾ ജാഗ്രദവസ്ഥയിൽത്തന്നെ ഏററവും താണ പടിയിൽ നിന്ന് മാതാ, പിതാ, ഗുരു, ദൈവം എന്ന വഴികളിൽക്കൂടി; കർമം, ഭക്തി, യോഗം, ജ്ഞാനം എന്ന സോപാനങ്ങളിൽക്കൂടി നമ്മുടെ സാക്ഷാൽ സ്വരൂപത്തെ (മോക്ഷപ്രാപ്തിയെ) കൈവരുത്താം. ആ അവസ്ഥയിൽ ഇരുൾ എല്ലാം നീങ്ങി സാക്ഷാൽ അരുൾ ഉദയമാകുന്നു. ആ അവസ്ഥ കൈവന്നുകഴിഞ്ഞാൽ സത്ചിത്ആനന്ദസ്വരൂപനായ താൻ സച്ചിദാനന്ദസ്വരൂപനായിത്തന്നെ ഇരിക്കുന്നു എന്നും, താൻ ജനിക്കുകയോ മരിക്കുകയോ ചെയ്തിട്ടില്ല എന്നും താൻ അന്നും ഇന്നും എല്ലാകാലത്തും ഒരുപോലെ ഉള്ളതായിരിക്കുന്നു എന്നും അറിയുന്നു. ഇങ്ങനെ ഏററവും ഉചിതമായ അവസ്ഥയെ പ്രാപിക്കുവാനായിട്ടുള്ള ആഗ്രഹമാണ് നമുക്കു വേണ്ടത്.

നാം ഈ മേൽപ്പറഞ്ഞ വഴിക്ക് യാത്രചെയ്യുമ്പോൾ, ഈ ജഗത്തിൽ നിന്നും വളരെയേറെ പ്രലോഭനങ്ങൾ ഉണ്ടാകാം. ഈ ജഗത്ത് കാര്യസ്വരൂപമാണ് എന്നു നാം ദൃഢമായി മനസ്സിലാക്കുകയും, നമ്മുടെ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദസ്വരൂപം തന്നെയാണെന്നുള്ള ദൃഢബോധം നമ്മിൽ എപ്പോഴും ഉണ്ടായിരിക്കയും വേണം. അപ്പോൾ ഈ ജഗത്തിലെ പ്രലോഭനങ്ങൾക്ക് നാം വഴിപ്പെട്ടുപോവുകയില്ല. നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയാത്തതുകൊണ്ടാണ് നാം ജഗത്തിലെ പ്രലോഭനങ്ങൾക്ക് വഴിപ്പെടുന്നത്. അതാണ് മായ അല്ലെങ്കിൽ അവിദ്യ. മായയുടെ സ്വരൂപം ഇളക്കവും മറയുമാണ്. നാം മായയിൽ ഭ്രമിച്ച് സാക്ഷാൽ സ്വരൂപത്തെ അറിയുന്നില്ല.

## 25-11-1956

അരുൾ എന്നാൽ എന്ത്? അതിൻെറ സ്വരൂപം എന്താണ്? നമുക്ക് അത് ഏതഭ്യാസം കൊണ്ടാണ് കൈവരുന്നത്? എന്നിവയെപ്പററി ആലോചിക്കാം.

സകലകേവലാവസ്ഥകളെ കൈവെടിഞ്ഞ് നമുക്ക് അരുൾ ബോധമുണ്ടായി പരമജ്ഞാനം ഉണ്ടാകണം. എന്നാൽത്തന്നെയും പരമജ്ഞാനപ്രാപ്തി ലഭിച്ചാലും, സകല അവിദ്യകളും നീങ്ങുന്നുണ്ടെങ്കിലും അവിടെ വിദ്യാരൂപിണിയായ മായ മാറുന്നില്ല. മായ അവിടെയും ഒട്ടിപ്പിടിച്ചിരിക്കുന്നു. ആ അവസ്ഥയിലും നമുക്ക് കുറച്ചുവിവേകം പററിയാൽ ആ മായ നമ്മെ തന്നിൽ ലയിപ്പിച്ചുകളയും. അതുകൊണ്ട് പരമജ്ഞാനപ്രാപ്തി ലഭിച്ചിരുന്നാൽത്തന്നെയും അതിനെ സ്വരൂപസ്ഥിത

മാക്കുകതന്നെ വേണം. സച്ചിദാനന്ദസ്വരൂപനായ താൻ ഇക്കാലത്തും ഈ ദേശത്തും എക്കാലത്തും ഏതു ദേശത്തും സച്ചിദാനന്ദസ്വരൂപനായി തന്നെ ഇരിക്കുന്നു എന്ന സ്വരൂപജ്ഞാനം ഉണ്ടായാൽ മാത്രമേ മോക്ഷ പ്രാപ്തിയുള്ളു. സാക്ഷാൽ അരുളിന്റെ സ്വരൂപം—സച്ചിദാനന്ദ സ്വരൂപം—അസ്തിഭാതിപ്രിയം എന്നീ ശബ്ദങ്ങൾകൊണ്ട് മാത്രമേ പറഞ്ഞറിയിക്കുവാൻ സാധിക്കയുള്ളു. വിശേഷബുദ്ധികൊണ്ടോ വിശേഷജ്ഞാനംകൊണ്ടോ മാത്രമേ മേൽപ്പറഞ്ഞവയെ അറിയുവാൻ സാധിക്കയുള്ളു. നമുക്കു പരമജ്ഞാനപ്രാപ്തി ലഭിച്ചാലും നാം അവിടെ അനുഭവിക്കുന്നു എന്ന പ്രതീതി ഉണ്ടാകരുത്. അതുണ്ടായാൽ നാം താഴ്ത്തപ്പെടും. ആ ദശയിൽ പരമജ്ഞാനത്തെ മഹാവാക്യങ്ങളിൽ സ്ഫുരിക്കുന്നതുപോലെ സ്വരൂപസ്ഥിതമാക്കണം.

നാം ഇതുകളെ ചിന്തിച്ചു ചിന്തിച്ച് അനുഭവസ്ഥിതമാക്കുന്ന സമയത്ത് ഇതുകളിൽത്തന്നെ (മായയിൽ) ലയിച്ചുപോയാൽ അതു നമുക്ക് പ്രയോജനപ്പെടുന്നില്ല. നാം വീണ്ടും അഭിവൃദ്ധിപ്പെടുവാൻ വേണ്ടി പരിശ്രമിക്കേണ്ടിവരും. അപ്പോൾ മായയിൽ ലയിക്കുന്നത് പ്രയോജന രഹിതമാണ്. ഇതിനെയാണ് കേവലാവസ്ഥ എന്നു പറയുന്നത്. ഈ അനുഭവങ്ങളുടെ സമയത്ത് നാം സുഷുപ്തിയിൽ ആണ്ടുപോയാൽ അതും മോക്ഷത്തിന് പ്രയോജനപ്പെടുന്നില്ല. ഉറക്കം കഴിഞ്ഞു എണീററിട്ട് എനിക്ക് ഇന്നലെ രാത്രി ഒരു അപാരമായ—സുഖകരമായ അനുഭവം ഉണ്ടായി എന്നറിഞ്ഞാൽ അത് മോക്ഷഹേതുകമല്ല. അരുൾബോധത്തോടുകൂടിയ പരമജ്ഞാനപ്രാപ്തി മാത്രമാണ് മോക്ഷത്തിനുള്ള ഏകമാർഗം. പരമജ്ഞാനപ്രാപ്തി വന്നാലും മേൽപ്പറഞ്ഞമാതിരി അതിനെ സ്വരൂപസ്ഥിതമാക്കിയാൽ മാത്രമേ മേൽവിവരിച്ച പുനരാവർത്തിയില്ലാതെ മോക്ഷം ലഭ്യമാകയുള്ളു.*

സച്ചിദാനന്ദസ്വരൂപനായ തന്നെ സച്ചിദാനന്ദസ്വരൂപനായിത്തന്നെ അറിയുന്ന ഒരു മഹാത്മാവിന്റെ വാക്യങ്ങളുടെ ശ്രവണം തന്നെയാണ് പരമജ്ഞാനപ്രാപ്തിക്കുള്ള സാക്ഷാൽ സാധന. ഇതിനെയാണ് ഗുരൂപദേശം എന്നു പറയുന്നത്. ആ ഗുരൂപദേശത്തെ നാം വിവേചിച്ച് മനനം ചെയ്ത് അതുപ്രകാരം അതിനെ പ്രവൃത്തിരൂപേണ കൈകാര്യം ചെയ്താൽ നമുക്ക് അരുൾബോധമുണ്ടാകുകയും ക്രമേണ സകല സംശയങ്ങളും നീങ്ങി പരമജ്ഞാനപ്രാപ്തി ലഭിക്കുകയും ചെയ്യും. ഗുരുമുഖത്തിൽ നിന്നുള്ള വാക്യങ്ങളെ ശ്രവിച്ച് അതുപ്രകാരം സാധന

* അവിടെ ദുഃഖത്തിന്റെ ആത്യന്തിക നിവൃത്തി, കാരണലയനിവൃത്തി എന്നു നിവൃത്തി രണ്ടു വിധം. കാരണലയനിവൃത്തികൊണ്ട് മോക്ഷമുണ്ടാകുന്നില്ല. ആത്യന്തികനിവൃത്തിയിൽ ആനന്ദപ്രാപ്തി ഉണ്ടാകുന്നു. അതുകൊണ്ട് അത് മോക്ഷപദവിയായി തീരുന്നു.

ചെയ്താലുള്ള അനുഭവങ്ങളെ ആസ്പദമാക്കിത്തന്നെയാണ് മഹത്തുക്കൾ പറയുന്നത്.

''ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരു രേകം പരംബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ''

ഈ ഗുരൂപദേശം കൊണ്ട് നമുക്ക് ആത്യന്തികനിവൃത്തിയും ആനന്ദ പ്രാപ്തിയും കൈവരുത്താം എന്നുള്ളതാണിതിൻെറ പൊരുൾ.

ഈ പരമജ്ഞാനപ്രാപ്തി സമയത്ത് നാം നമ്മെത്തന്നെ ആസ്വദിക്കുകയാണ് ചെയ്യുക. നമ്മുടെ നാക്ക് നമ്മുടെ ഓരോ രോമകൂപങ്ങളിൽ കൂടിയും സകലതിനെയും ആസ്വദിക്കുന്നതായി അനുഭവപ്പെടും. സാധാരണഭാഷയിൽ പറയുകയാണെങ്കിൽ, ഒരപ്പം തിന്നാലും നെയ്യപ്പം തിന്നണം. അടിക്കുകയാണെങ്കിൽ ചെകിടത്തുതന്നെ അടിക്കണം. അതായത് സത്ചിത് ആനന്ദസ്വരൂപനായ താൻ സത്ചിത്ആനന്ദസ്വരൂപനായിത്തന്നെ ഇരിക്കുന്നു എന്നുള്ള ആസ്വാദനം. ഇതിനെ പ്രാപിക്കണമെങ്കിൽ ഗുരുവിൽ നിന്നുള്ള വചനങ്ങളെ ശ്രവിച്ച് അതിനെ മനനം ചെയ്ത് പ്രവൃത്തിരൂപത്തിൽ കൊണ്ടുവരിക.

## 2-12-1956

സകല കേവല നിഷ്ക്കള അവസ്ഥകൾ എന്താണ്?

ബാഹ്യചേഷ്ടിതങ്ങളായ, നാനാവിധങ്ങളായ വികൽപ്പങ്ങളെ, നിയന്ത്രണത്തിൽ കൊണ്ടുവരുന്നത് സകലാവസ്ഥ. വികൽപ്പങ്ങളെ നിയന്ത്രിച്ചിരിക്കുന്ന സമയത്ത് അൽപ്പം ജാഗ്രത കുറഞ്ഞാൽ രണ്ടാമതും, അത് നിയന്ത്രണാതീതമായി നാനാവിധങ്ങളായി തരംതാഴ്ത്തപ്പെടും. ഈ സകലാവസ്ഥയെ സവികൽപ്പ സമാധി എന്നു പറയും. പക്ഷേ അത് മോക്ഷപ്രദമല്ലാത്തതുകൊണ്ട് നമുക്ക് സ്വീകരിക്കാവുന്നതല്ല. സകലാവസ്ഥയിൽ നാം സ്ഥൂലകാരണവൈഭവത്തെ മാത്രമേ നിയന്ത്രിക്കുന്നുള്ളു. അതിലും ഉപരിയായി ആന്തരമായി സൂക്ഷ്മമായി നമ്മുടെ വൃത്തികളെ നിയന്ത്രിച്ച് അഖണ്ഡവൃത്തിയിൽ ലയിക്കുന്നത് കേവലാവസ്ഥ. പക്ഷേ ഇവിടെയും ഈ ലയത്തിൽ നിന്നും നമുക്ക് മോചനം കിട്ടുന്നില്ല. ലയപ്രാപ്തി പോയാൽ നാം വീണ്ടും പഴയപടി താഴ്ത്തപ്പെടും; അജ്ഞാനം തന്നെയായി നിൽക്കും. അത് ഏതുപ്രകാരം എന്നാൽ വെള്ളത്തിൽ ഉപ്പ് കലക്കി വെള്ളത്തിനോട് ഒന്നായി ലയിക്കുമ്പോലെയാണ്. ഉപ്പുവെള്ളത്തിൽ ഉപ്പിനെ വേർതിരിക്കാൻ സാധിക്കയില്ല. എന്നാൽ വെള്ളം വററിച്ചാൽ ഉപ്പ് വേർതിരിഞ്ഞുകിട്ടും. ഈ ലയത്തിന് നിർവികൽപ്പ സമാധി എന്നു പേർ. ഇതും മോക്ഷപ്രദമല്ലാത്തതുകൊണ്ട്

സ്വീകരണീയമല്ല. കേവലാവസ്ഥയിലും ഉപരിയായി, ലയനിവൃത്തി വന്ന് അഹംബുദ്ധിയുടെ അഖണ്ഡവൃത്തിയിൽ അരുംബോധമുണ്ടാകണം. ഇതിന് പരമപ്രാപ്തി അല്ലെങ്കിൽ നിഷ്ക്കളാവസ്ഥ എന്നു പറയും. ഈ പരമനിലയിലും കൂടി വിദ്യാരൂപിണിയായ മായ ഒഴിഞ്ഞുമാറുന്നില്ല. ഈ മായ ഏതുസമയത്തും നമ്മെ ഈ പരമനിലയിൽ നിന്നും തരംതാഴ്ത്തി എന്നുവരാം. അപ്പോൾ ഈ പരമനിലയിൽ നിന്നു നാം നമ്മുടെ തീവ്രജിജ്ഞാസ കൊണ്ട് അഖണ്ഡസ്വരൂപമായ സച്ചിദാനന്ദസ്വരൂപത്തെ സ്വരൂപസ്ഥിതമാക്കണം. അപ്പോൾ മായയും ഈശ്വരന്റെ ആധികാരിക വൈഭവങ്ങളും താനെ മാഞ്ഞുപോകും. ഇങ്ങനെ സ്വരൂപസ്ഥിതമാക്കിയ വ്യക്തിയെ ബ്രഹ്മവിത്വരിഷ്ഠൻ എന്നു പറയുന്നു. ഈ അഖണ്ഡവൃത്തിയിൽ നമുക്ക് അഖണ്ഡാനന്ദം ഉദിക്കുന്നു. അതോടുകൂടി സ്വരൂപവും അഖണ്ഡാനന്ദ സ്വരൂപമായി ത്തീരുന്നു. ആ ദശയിൽ സ്വരൂപഭ്രാന്തികളെല്ലാം തീർന്ന് കൈവല്യം പ്രാപ്തമാകുന്നു.

അപ്പോൾ ഇരുൾ സകലകേവലനിഷ്ക്കള അവസ്ഥകളെ വെടിഞ്ഞ്, ഈശ്വരന്റെ ആധികാരിക വൈഭവത്തെ കൂടിയും അതിജീവിച്ച്, അഖണ്ഡനിവൃത്തി വന്ന് അഖണ്ഡസ്വരൂപമായ അഖണ്ഡാനന്ദം ലഭ്യമാകുകയും വേണം.

സകലാവസ്ഥയിൽ വികൽപ്പഭ്രമം ഉണ്ടായേക്കാം. കേവലാവസ്ഥയിൽ ലയഭ്രമം ഉണ്ടായേക്കാം. നിഷ്ക്കളാവസ്ഥയിൽ പരമനിലയിൽ നിന്നും മായയുടെ വൈഭവം കൊണ്ട് ഭ്രമിച്ചു തരംതാഴ്ത്തപ്പെടാം. ഈ മൂന്നവസ്ഥകളെയും അതിജീവിച്ച് ആത്യന്തിക നിവൃത്തിവന്ന് അഖണ്ഡാനന്ദപ്രാപ്തി വന്നാൽ മാത്രമേ മോക്ഷമാകുന്നുള്ളു.

ബോധം എന്നു പറയുന്നത് അഹംബുദ്ധിയിൽ നിന്നും ഉളവാകുന്ന അഖണ്ഡവൃത്തിയാണ്. ഇവിടെ അഖണ്ഡവൃത്തി ഓരോ വ്യക്തിക്കും വ്യഷ്ടിരൂപത്തിൽ ഇരിക്കുകയാണ്. ഇവിടെ സ്ഥൂലസൂക്ഷ്മാവസ്ഥകളുടെ വൃത്തി ഉള്ളതുകൊണ്ട് പ്രയോജനപ്രദമല്ല. എന്നാൽ കാരണാവസ്ഥയിൽ ഈ വ്യക്തി തീവ്രജിജ്ഞാസുവായി നിൽക്കുന്നു. ഈ തീവ്രജിജ്ഞാസകൊണ്ട് ഈശ്വരന്റെ സമഷ്ടി സ്വരൂപം അഖണ്ഡാനന്ദസ്വരൂപമായ സച്ചിദാനന്ദസ്വരൂപത്തെ മാത്രമേ ഇച്ഛിക്കുന്നുള്ളു. ഇതാണ് ഈശ്വരനിലുള്ള പരമപ്രേമം. യാതൊരു ഇച്ഛയും കൂടാതെ യാതൊരു ഫലേച്ഛയും കൂടാതെയുള്ള ഭക്തിയാണ് പരമപ്രേമം. ഒരു യഥാർഥ ഭക്തന് സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നുള്ള ദോഷങ്ങൾ വരാൻ പാടില്ല. അതായത് ഓർമിക്കുക, മറക്കുക, ഇളക്കമുണ്ടാകുക എന്നിവ ഒരുകാലത്തും ഭവിക്കാൻ പാടുള്ളതല്ല. അങ്ങനെ ഭവിച്ചാൽ ആ വ്യക്തി പരമഭക്തനല്ല.

ആത്യന്തിക നിവൃത്തി കൊണ്ട് ആനന്ദപ്രാപ്തി വന്നാൽ വ്യഷ്ടിസ്വരൂപത്തിൽ ഇരിക്കുന്ന താൻ സമഷ്ടിരൂപത്തിൽ തന്നെ ഇരിക്കുന്നു എന്നും ജനിക്കാത്ത താൻ എക്കാലത്തും ഉണ്ടെന്നും തൻെറ സാക്ഷാൽ സ്വരൂപം സത്ചിത് ആനന്ദമാണെന്നും അറിയുന്നു.

## 9-12-1956

ഈശ്വരൻ തൻെറ സങ്കൽപ്പം കൊണ്ട് ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ചിരിക്കുന്നു. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണ്. അപ്പോൾ ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്ന ഈ ജഗത്തും സച്ചിദാനന്ദസ്വരൂപത്തോടു കൂടിയതാണ്. ഈശ്വര സങ്കൽപ്പസൃഷ്ടിയിൽ ദുഃഖമില്ല. അവിടെ എക്കാലത്തും ആനന്ദം മാത്രമേയുള്ളു. അണ്ഡജം, സ്വേദജം, ഉൽഭിജം, ജരായുജം എന്നിവയിൽക്കൂടി ഉൽപ്പത്തിയാകുന്ന സകല ചരാചരങ്ങളും ഈശ്വരൻെറ സങ്കൽപ്പസൃഷ്ടിയാണ്. അപ്പോൾ നമ്മളും ഈശ്വരസങ്കൽപ്പസൃഷ്ടമാണ്. അതുകൊണ്ട് നമ്മുടെ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദസ്വരൂപം തന്നെയാണ്. എന്നാൽ ഈ ഈശ്വരസങ്കൽപ്പസൃഷ്ടിയിൽ കടന്ന് എൻേറത് എൻേറത് എന്ന വ്യാമോഹമായ സങ്കൽപ്പത്തെ സൃഷ്ടിക്കുന്നതുകൊണ്ടാണ് നാം ദുഃഖങ്ങൾ അനുഭവിക്കുന്നത്. അപ്പോൾ ദുഃഖം നമ്മുടെ സങ്കൽപ്പസൃഷ്ടിയാണ്. ഈശ്വരന് അതിൽ യാതൊരു പങ്കുമില്ല. എൻേറത് എൻേറത് എന്നു സങ്കൽപ്പിക്കുമ്പോൾ അവിടെ മാൽസര്യവും ശത്രുതയും മിത്രതയും എല്ലാം കൂടിവരുന്നു. നമ്മുടെ ഈ തുഛ സങ്കൽപ്പസൃഷ്ടിക്ക് വല്ല തകരാറും വന്നാൽ അല്ലെങ്കിൽ നാം നിശ്ചയിക്കുംപോലെ കാര്യങ്ങൾ നടക്കാതെ വന്നാൽ നാം ദുഃഖിക്കുന്നു. അപ്പോൾ നാം ഈ സങ്കൽപ്പസൃഷ്ടിയെ അതിജീവിക്കേണ്ടതാണ്. നമ്മുടെ ഭാവനയിൽ നിന്നും ഈ തുച്ഛസങ്കൽപ്പസൃഷ്ടി മാഞ്ഞുപോയാൽ സച്ചിദാനന്ദസ്വരൂപനായ താൻ സച്ചിദാനന്ദസ്വരൂപനായിത്തന്നെ അനുഭവപ്പെടുന്നു. ഇതാണ് അനുഭവാദ്വൈതം.

കർമം, ഭക്തി, യോഗം, ജ്ഞാനം ഇവകളെക്കൊണ്ട് ക്രമേണ സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്ന പദവികൾ കൈവരുന്നു. ഈ ജഗത്തിൽ നിന്നും പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളിൽ നിന്നും നമ്മുടെ ജീവിതപര്യടനത്തിനു വേണ്ടി വേണ്ടത് ആർജിച്ചു കൈവശപ്പെടുത്തി അനുഭവിക്കുന്നു. അപ്പോൾ ഈ ജഗത്തിൽ നിന്നും നാം നമ്മുടെ പ്രവൃത്തി കൊണ്ട് സ്വീകരിക്കുന്നതിനെ കർമം എന്നു പറയുന്നു. നമുക്ക് ഇതുകളെ സ്വീകരിക്കണമെങ്കിൽ ഈ ജഗത്തിൽ ഒരു സ്ഥാനം അല്ലെങ്കിൽ ഇരിപ്പുവേണം. ഈശ്വര സങ്കൽപ്പവൈഭവത്താൽ തന്നെയാണ് നാം ഈ ജഗത്തിൽ ഇരിക്കുന്നത് എന്നു മനസ്സിലാകുമ്പോൾ അവിടെ ഭക്തി ഉളവാകുന്നു. ഇപ്രകാരമുള്ള കർമവും ഭക്തിയും സ്വരൂപീകരിക്കുമ്പോൾ ആ സ്വരൂപീക

രിച്ച അവസ്ഥക്ക് യോഗം എന്നു പറയുന്നു. കർമവും ഭക്തിയും സ്വരൂപീകരിച്ച് നമ്മുടെ വിശേഷബുദ്ധികൊണ്ട് രൂപീകരിക്കുമ്പോൾ ആ രൂപീകരണത്തിന് ജ്ഞാനം എന്നു പറയുന്നു. എന്നാൽ ഈ ജ്ഞാനാവസ്ഥയിൽ സായൂജ്യപദവി കിട്ടുമ്പോൾ കൂടിയും ആ വ്യക്തിക്ക് മോക്ഷം കൈവരുന്നില്ല. എന്നാൽ സായൂജ്യപദവി കിട്ടിയ വ്യക്തിക്ക് പുനർജന്മം സ്വീകരിക്കേണ്ടതില്ല. അന്ത്യപ്രളയ കാലത്ത് ആ വ്യക്തിക്ക് മോക്ഷം കിട്ടുന്നതാണ്. എന്നാൽ സാലോക്യ സാമീപ്യ സാരൂപ്യപദവികൾ ലഭിച്ച വ്യക്തികൾക്ക് പുനർജന്മം വേണ്ടിവരുന്നു. എന്നാൽ ഇവർക്ക് പുനർജന്മം വേണ്ടിവന്നാൽത്തന്നെയും അവർ നല്ല നിലയിൽത്തന്നെ ജനിച്ച് വീണ്ടും മോക്ഷപ്രാപ്തിക്കു വേണ്ടി പ്രവർത്തിക്കുകയും ചെയ്യും.

അപ്പോൾ സായൂജ്യപദവിയിലും ഉപരിയായി കടന്ന് വിജ്ഞാനം കൊണ്ട് അരുൾബോധമാകുന്ന അഖണ്ഡവൃത്തിയിൽ, അഖണ്ഡാനന്ദത്തെ സ്വരൂപീകരിച്ചാൽ മാത്രമേ മേൽവിവരിച്ച പുനരാവൃത്തി ദോഷം കൂടാതെ മോക്ഷം കൈവരുന്നുള്ളു.

നാം ഗുരൂപദേശപ്രകാരം സാക്ഷാൽക്കാരത്തിനുള്ള ആഗ്രഹം കൊണ്ട് വേണ്ടുംവണ്ണം പ്രവർത്തിച്ചാൽ ക്രമേണ അരുൾബോധം താനെ നമ്മിൽ പകരുകയും അഖണ്ഡവൃത്തിയിൽ അഖണ്ഡാനന്ദത്തെ സ്വരൂപീകരിച്ച് മോക്ഷപ്രാപ്തി ഉണ്ടാകുകയും ചെയ്യും. കരിക്കുംവെള്ളം കുടിക്കുന്നതിനുള്ള ആശയോടു കൂടി നാം കരിക്ക് എടുത്തു വെട്ടി അതിന്റെ നാരുകൾ ചെത്തിക്കളയുമ്പോൾ തന്നെ നാം അറിയാതെ കത്തി ഇളം കണ്ണിൽത്തന്നെ തൊടുകയും വെള്ളം നമ്മുടെ മുഖത്തു പകരുകയും അങ്ങനെ നാം അറിയാതെ തന്നെ നമുക്ക് വെള്ളം ആസ്വദിക്കുവാൻ സാധിക്കുകയും ചെയ്യുന്നു. അതുപോലെ നാം മോക്ഷപ്രാപ്തിക്കുവേണ്ടി പരിശ്രമിച്ചിരിക്കുമ്പോൾ, നമ്മുടെ മനസ്സ് ശുദ്ധിയാകുമ്പോൾ സാക്ഷാൽ അരുൾ നമ്മിൽ പകരുന്നു. അങ്ങനെ സാക്ഷാൽ അരുൾബോധം പകർന്ന് നമ്മിൽ അഖണ്ഡാനന്ദം ഉളവാക്കി മോക്ഷപ്രാപ്തി കൈവരുത്തുന്നതാണ്.

നാം ഈശ്വരസങ്കൽപ്പസൃഷ്ടമായിരിക്കുന്ന ഈ ജഗത്തിൽ നിന്നു നമുക്കു വേണ്ടത് ആസ്വദിച്ചും ഭക്ഷിച്ചുംകൊണ്ടിരിക്കുമ്പോൾ സത്ചിത് ആനന്ദസ്വരൂപനായ ഈശ്വരൻ (ശിവൻ) നമ്മെത്തന്നെ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇതിനെ നാം നല്ലവണ്ണം മനസ്സിലാക്കി ദൃഢപ്പെടുത്തിയാൽ നാം മോക്ഷപ്രാപ്തിക്കുവേണ്ടി വളരെ ജാഗ്രതയായി പ്രവർത്തിക്കുന്നതാണ്.

## 16-12-1956

കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവ ജീവന്മുക്തിക്കുള്ള സോപാനങ്ങളാണ്. ഇവ സാധാരണന്മാർക്ക് വിധിച്ചിട്ടുള്ള മാർഗമാണ്. ജിജ്ഞാസുക്കൾക്കാകട്ടെ അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷ ജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന മാർഗ മാണ് മഹത്തുക്കൾ വിധിച്ചിരിക്കുന്നത്. ആദ്യത്തേത് സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യ മുക്തികൾക്കു മാത്രമേ പ്രയോജനപ്പെ ടുന്നുള്ളു. രണ്ടാമത്തെ മാർഗം ആരൂഢമുക്തിക്കുള്ള മാർഗമാണ്. ഇത് ബ്രഹ്മവിത്, ബ്രഹ്മവിത്വരൻ, ബ്രഹ്മവിത്വരീയാൻ, ബ്രഹ്മ വിത്വരിഷ്ഠൻ എന്നീ പദവികൾക്ക് ഹേതുഭൂതമായിത്തീരുന്നു. ഇതിലും ഉപരിയായി ചില പുണ്യാത്മാക്കൾക്കു മാത്രം കോടാനുകോടി യിൽ ഒരുവന് വിദേഹകൈവല്യം സാധിക്കുന്നു. ആ മോക്ഷപ്രാ പ്തിക്ക് മുക്തസാകാരബ്രഹ്മം എന്നു പേർ.

അറിവില്ലായ്മ, അറിവ് എന്നതുകളാണ് അജ്ഞാനത്തിനുള്ള അധി ഷ്ഠാനം. തന്റെ സാക്ഷാൽ സ്വരൂപത്തെ അറിയാതെ ഇരിക്കുന്നതാണ് അജ്ഞാനം. തന്റെ സാക്ഷാൽ സ്വരൂപം അറിയാത്തതുകൊണ്ടും അവിടെ മറപ്പ് അല്ലെങ്കിൽ തമസ്സ് ഏർപ്പെടുകയും തദ്വാരാ ഭ്രാന്തി അല്ലെങ്കിൽ വികൽപ്പം ഏർപ്പെടുകയും ചെയ്യുന്നു. ഞാൻ ഉണ്ട് എന്നു ദൃഢപ്പെടുമ്പോൾ അത് പരോക്ഷജ്ഞാനത്തിനു ഹേതുവാകുന്നു. ഉള്ള താൻ ഇന്നവിധമിരിക്കുന്നു എന്നും, തന്റെ സാക്ഷാൽ സ്വരൂപം അസ്തി ഭാതിപ്രിയം എന്നും അറിയുമ്പോൾ അത് അപരോക്ഷജ്ഞാനം. ഈ അപരോക്ഷജ്ഞാനം വന്നാൽ സകല ദുഃഖങ്ങളുടേയും ശമനം വരികയും അളവററ ആനന്ദം ഉദയമാവുകയും ചെയ്യുന്നു. ഇവിടെ സാക്ഷാൽക്ക രിച്ച ഒരു ഗുരുവിന്റെ അനുഗ്രഹം കൂടാതെ നമുക്ക് ശോകനാശവും അതിഹർഷവും കൈവരികയില്ല എന്നു പ്രത്യേകം ഓർമിക്കേണ്ടതാണ്. ശുദ്ധ മനസ്സുള്ള ഒരു വ്യക്തിക്കു മാത്രമേ ഗുരുകടാക്ഷം ലഭിക്ക യുള്ളു. അത് ആ വ്യക്തിക്ക് നിരാശാരൂപമായ അവസ്ഥ വരുമ്പോൾ താനെ പകരുന്നതാണ്. ഈ മാർഗത്തെയാണ് ജിജ്ഞാസുക്കൾ പരിപാ ലിച്ച് ദേഹം ഉള്ളപ്പോൾ തന്നെ ഇല്ലാതിരിക്കുന്ന അവസ്ഥ പ്രാപിക്കു ന്നത്. അതായത് വിദേഹകൈവല്യം കൈവരുത്തുന്നത്. ഈ വ്യക്തി കൾക്ക് മായ ഉണ്ടായിരിക്കുമ്പോൾ തന്നെ ഇല്ലാതിരിക്കുന്നു.

അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവയും അതിൽ അധിഷ്ഠിതമാ യിരിക്കുന്ന സർവ ദുഃഖങ്ങളും സദാ നമ്മിൽ നിന്നും വേർപിരിഞ്ഞു പോകയാണ് എന്നു ദൃഢമായി നിശ്ചയപ്പെടുത്തുക. നമ്മുടെ സാക്ഷാൽ സ്വരൂപം സത്ചിത്ആനന്ദം അതായത് അസ്തിഭാതി പ്രിയംതന്നെ എന്നു ദൃഢപ്പെടുത്തുക. നാം ഈ ജഗത്തിൽ നിന്നും നല്ല

നല്ല കാര്യങ്ങളും രുചിപ്രദങ്ങളായ പദാർഥങ്ങളും ആസ്വദിക്കുന്ന സമയത്ത് നമ്മെത്തന്നെ ശിവൻ ഊണാക്കുന്നു എന്നു സങ്കൽപ്പിക്കുക. നമ്മുടെ സകല പ്രവൃത്തികളും കഴിവുകളും ചിന്തകളും ഏതു സമയത്തും ഈശ്വരനിലർപ്പിച്ചു ലോകജീവിതം നടത്തുക. ഗുരുമുഖത്തിൽ നിന്നുള്ള വാക്യങ്ങളെ ശ്രവിച്ച് അതിനെ ചിന്തിച്ചു മനനം ചെയ്തു മനസ്സിൽ ദൃഢപ്പെടുത്തി പെരുമാറുക. ഇവിടെ സ്ഥലകാലഭേദങ്ങൾ നോക്കേണ്ടതില്ല. ഇതുതന്നെയാണ് സാക്ഷാൽ സാധന. ഈ സാധനകൊണ്ടുതന്നെ നമുക്ക് മോക്ഷപ്രാപ്തി ഉണ്ടാകുന്നതാണ്.

## 30-12-1956

**പരോക്ഷജ്ഞാനത്തിൽ നിന്നും അപരോക്ഷജ്ഞാനം സമ്പാദിക്കാനുള്ള മാർഗം എന്താണ്?**

അപരോക്ഷജ്ഞാനം ഒരു സാക്ഷാൽക്കരിച്ച ഗുരുവിന്റെ വാക്യങ്ങളിൽ നിന്നും നാം പരോക്ഷജ്ഞാനരൂപേണ മനസ്സിലാക്കി, അതിനെ അപരോക്ഷജ്ഞാനാനുഭൂതിയാക്കി നാം നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയും. പരോക്ഷജ്ഞാനത്തിൽ നിന്നും അപരോക്ഷജ്ഞാനത്തിലേക്കുള്ള ഏകമാർഗം ഗുരുവിന്റെ വാക്യങ്ങളെ ശ്രവിച്ച് അതിനെ വേണ്ടുംവണ്ണം വിവേചിച്ച് ദൃഢപ്പെടുത്തി അതുപ്രകാരം പ്രവർത്തിക്കുകയാണ്.

പാമരനാകട്ടെ, പണ്ഡിതനാകട്ടെ, ജിജ്ഞാസുവാകട്ടെ ഏതു വ്യക്തിക്കും ഈ പറഞ്ഞ മാർഗത്തിൽ കൂടിയല്ലാതെ സാക്ഷാൽക്കരിക്കുവാൻ സാധിക്കുകയില്ല. സാക്ഷാൽക്കരിച്ച ഗുരുവിന്റെ വാക്യങ്ങളെ ഒരു വ്യക്തി വളരെ ജാഗ്രതയോടുകൂടി ഒരിക്കൽ ശ്രവിച്ചാൽ പിന്നെ ആ വ്യക്തി കാലക്രമേണ തന്റെ സാക്ഷാൽ സ്വരൂപത്തെ സാക്ഷാൽക്കരിക്കുക തന്നെ ചെയ്യും. അത് എങ്ങനെ എന്നുവച്ചാൽ നാം പാലിൽ 'ഉറ' ഒഴിക്കുന്നു. നാം പാലിൽ 'ഉറ' ഒഴിക്കുന്നത് വെണ്ണയും മോരും വേർതിരിച്ചെടുക്കുന്നതിനാണ്; 'ഉറ' ഒഴിച്ച പാലിൽ സ്വയം വെണ്ണ വേറായിട്ടു കാണുന്നില്ല. എന്നാൽ പാലിൽ വെണ്ണ എങ്ങും നിറഞ്ഞിരിക്കുന്നതായിട്ട് നമുക്ക് അറിയാം. അത് വേർതിരിച്ചെടുക്കണമെങ്കിൽ നാം ആ പാലിനെ ഒന്നു കടയണം. അപ്പോൾ വെണ്ണ പാലിൽ പൊങ്ങിവരും. അതുപോലെ ഗുരുവാക്യങ്ങളെ ശ്രവിച്ചാൽ അത് നമ്മിൽ പകർന്ന് ഒന്നായിച്ചേരുന്നു. അത് പരോക്ഷജ്ഞാനമായിട്ടേ പരിണമിക്കുന്നുള്ളു. എന്നാൽ ആ ഗുരുവാക്യങ്ങൾ പ്രകാരം പ്രവർത്തിച്ചാൽ നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപം അറിയുമാറാകും. ഇതാണ് അപരോക്ഷാനുഭൂതി. ഗുരൂപദേശമാകുന്ന കടകോൽ കൊണ്ട് നമ്മുടെ ബുദ്ധി, മനസ്സ് മുതലായവ കടഞ്ഞാൽ സാക്ഷാൽ സ്വരൂപമായ വെണ്ണ നമുക്ക് ലഭ്യമാകും.

ഈശ്വരൻ ഈ ജഗത്തിനെ സൃഷ്ടിച്ചിരിക്കുന്നത് ആനന്ദരൂപമായിട്ടു തന്നെയാണ്. അസ്തിഭാതിപ്രിയം എന്നതുകൊണ്ട് അറിയപ്പെടുന്നു ഈശ്വരൻ. ഈശ്വരന്റെ സൃഷ്ടിക്കും ആ വൈഭവങ്ങൾ തന്നെയാണു ഉള്ളത്. അവിടെ ദുഃഖം എന്നൊന്നില്ല. നാം ഈശ്വരസൃഷ്ടിയിൽ പെട്ടതുകൊണ്ട് നമ്മുടെ സ്വരൂപവും അസ്തിഭാതിപ്രിയം തന്നെയാണ്. അതിനു യാതൊരു സംശയവുമില്ല. പക്ഷേ നാം ഈശ്വരസൃഷ്ടിയിൽ കടന്ന് എന്റേത് എന്റേത് എന്നഭിമാനിക്കുന്നതുകൊണ്ട് അല്ലെങ്കിൽ സമഷ്ടിരൂപമായിരിക്കുന്ന നമ്മുടെ സ്വരൂപത്തെ വ്യഷ്ടിഭാവേന കുടുസ്സായി തീർക്കുന്നതുകൊണ്ട് നമുക്ക് ദുഃഖം ഏർപ്പെടുന്നു. അപ്പോൾ ദുഃഖത്തെ നാം തന്നെയാണ് വരുത്തിക്കൂട്ടുന്നത്. ഈ ദുഃഖത്തിനു കാരണം നാം തന്നെയാണ്. നമ്മുടെ കുടുസ്സായ സങ്കൽപ്പങ്ങളാണ്, നമ്മുടെ കുടുസ്സായ ഭാവനകളാണ്, നമ്മുടെ സാക്ഷാൽ സ്വരൂപത്തെ നമ്മിൽ നിന്ന് മറയ്ക്കുന്നത്. എന്നാൽ നമ്മുടെ സാക്ഷാൽ സ്വരൂപത്തെ യാതൊന്നിനെക്കൊണ്ടും മറയ്ക്കാൻ സാധ്യമല്ല എന്നു നാം മനസ്സിലാക്കിയിരിക്കേണ്ടതാണ്. അത് കാലാതീതമായി തന്നെ സച്ചിദാനന്ദമായിരിക്കുന്നു. അപ്പോൾ നാം നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയാത്തത് നാം നമ്മെത്തന്നെ അറിയുവാൻ അനുവദിക്കാത്തതുകൊണ്ടാണ്.

ജാഗ്രത്, സ്വപ്നം, സുഷുപ്തി ഈ മൂന്നിനേയും ഒന്നിച്ച് ഏതൊരുവൻ കാണുന്നുവോ ആ വ്യക്തിക്ക് നിവൃത്തി സ്വരൂപം വന്നു തന്റെ സാക്ഷാൽ സ്വരൂപത്തെ അറിയുന്നു. അപ്പോൾ നമ്മുടെ സാക്ഷാൽ സ്വരൂപം സത്ചിത് ആനന്ദം എന്ന് ദൃഢപ്പെടുത്തി നിശ്ചയബുദ്ധിയോടുകൂടി കൈകാര്യം ചെയ്താൽ നമുക്ക് നമ്മുടെ സാക്ഷാൽ സ്വരൂപം അറിയപ്പെടും. ഇവിടെ ഈ നിശ്ചലാവസ്ഥ വരണമെങ്കിൽ നമുക്ക് ഉദ്ദേശശുദ്ധി ഉണ്ടായിരിക്കണം. ഉദ്ദേശശുദ്ധി ഉണ്ടായാൽ ഈ വഴിക്ക് ചരിക്കുന്ന വ്യക്തികൾക്ക് വല്ല തടസ്സങ്ങളും ഏർപ്പെടുകയാണെങ്കിൽ അതുകളെ ഈശ്വരൻ തന്നെ നീക്കുന്നതാണ്. ഉദ്ദേശശുദ്ധിയുള്ളവന് ഈശ്വരൻ മാർഗതടസ്സം വരുത്തുകയില്ല. അവിടെ വിദ്യാരൂപിണിയായ മായ തന്റെ മായയിൽ ലയിപ്പിക്കാതെ ആ വ്യക്തിയെ ആലിംഗനമാണ് ചെയ്യുന്നത്. ഉദ്ദേശശുദ്ധി ഉള്ളവന് ഗുരുകടാക്ഷം ലഭിക്കുക തന്നെ ചെയ്യും. ഉദ്ദേശശുദ്ധിയില്ലാതെ ഈ കാര്യങ്ങളിൽ ഏർപ്പെട്ടാൽ യാതൊരു എത്തുംപിടിയും കിട്ടുന്നതല്ല. നേരേമറിച്ച് അത് ദുഃഖത്തിനുള്ള വഴിയായിത്തീരുകയും ചെയ്യും.

നമ്മുടെ അധിഷ്ഠാനം അസ്തിഭാതിപ്രിയം എന്നതിലായതുകൊണ്ടാണ് നമുക്കേവർക്കും സുഖം വേണമെന്നുള്ള ആഗ്രഹം വരുന്നത്. പക്ഷേ നമ്മുടെ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദം തന്നെ ആയിരിക്കു

മ്പോൾ നാം എവിടെ സുഖത്തെ അന്വേഷിച്ചു പോകുന്നു? നമ്മുടെ ഈ അന്വേഷണം നിലച്ചാൽ നമുക്ക് വൈരാഗ്യം ഏർപ്പെടുകയും, നിവൃത്തി വന്ന് നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുകയും ചെയ്യും. അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവകളെ നിവർത്തിച്ചാൽ പിന്നെ സാക്ഷാൽക്കാരത്തിനു യാതൊരു തടസ്സവുമില്ല. തന്റെ സാക്ഷാൽ സ്വരൂപത്തെ അറിഞ്ഞ ജ്ഞാനി സംസാരത്തിൽ വ്യവഹരിച്ചുകൊണ്ടിരുന്നാൽ തന്നെയും അദ്ദേഹത്തിന് നിവൃത്തി ഏതു സമയത്തും വരാവുന്നതുകൊണ്ട്, സംസാരത്തിൽ ചെയ്യുന്ന കർമങ്ങളോടു യാതൊരു പററുതലുമില്ല. അദ്ദേഹത്തിനു വേണ്ടി ഈ കർമങ്ങൾ എല്ലാം ചെയ്യുന്നത് ഈശ്വരനാണ്. തന്റെ കർമത്തിന്റെ പുണ്യപാപങ്ങൾ ജ്ഞാനിയെ ബാധിക്കുന്നില്ല. എന്നാൽ അജ്ഞാനിയാവട്ടെ കർമങ്ങളിൽ ഏർപ്പെടുമ്പോൾ താൻ ചെയ്യുന്നു എന്ന സങ്കൽപ്പമുള്ളതുകൊണ്ട് അവൻ തന്റെ കർമത്തിന്റെ പുണ്യപാപങ്ങൾക്കും അർഹനാകുന്നു. അപ്പോൾ നിവൃത്തിയാണ് അപരോക്ഷജ്ഞാനത്തിനുള്ള വഴി എന്നു നമുക്ക് മനസ്സിലാക്കാം.

സാക്ഷാൽക്കരിച്ച ഒരുവൻ തന്നിൽ നിന്ന് വേറൊന്നായിട്ട് ഒന്നിനെയും കാണുന്നില്ല. താൻ ഏതു ദിക്കിലും എക്കാലത്തും ഊടുരുവെ നിറഞ്ഞിരിക്കുന്നതായിട്ട് കാണുന്നു. ആ വ്യക്തിക്ക് ഗുരുവിനോടുള്ള നന്ദിപ്രകടനമോ ഗുരുവെന്നോ ഈശ്വരനെന്നോ ഭാവഭേദങ്ങളോ ഇല്ല. തന്നെ ബ്രഹ്മാണ്ഡത്തിന്റെ ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നതായിട്ടും എപ്പോഴും ഉള്ളതായിട്ടും പ്രകാശമായും ആനന്ദമായും കാണുന്നു.

# 2

**6-1-1957**

എല്ലാ ഭക്തൻമാരും മുക്തൻമാരല്ല. എന്നാൽ എല്ലാ മുക്തൻമാരും ഭക്തൻമാരാണ്. സുഖദുഃഖങ്ങളുടെ ആത്യന്തികനിവൃത്തിവരുത്തി തൻെറ സ്വരൂപമായ സച്ചിദാനന്ദത്തെ സ്വരൂപീകരിച്ചവൻ മുക്തൻ. ആത്യന്തിക നിവൃത്തിവരുത്തിയാൽ മാത്രം പോരാ. ആത്യന്തികനിവൃത്തി മാത്രം വന്നാൽ അവിടെ അഭാവം ഏർപ്പെടുന്നു. ആ അവസ്ഥയിൽ ശൂന്യത യാണ് ഏർപ്പെടുക. പിന്നെയും തൻെറ സാക്ഷാൽ സ്വരൂപത്തെ അന്വേഷിച്ചുകൊണ്ടു തന്നെ ഇരിക്കും. അന്വേഷണം ഏർപ്പെട്ടാൽ തൻെറ സാക്ഷാൽ സ്വരൂപം എത്തുപ്പെടുകയില്ല. അപ്പോൾ ആത്യന്തിക നിവൃത്തിയോടുകൂടിത്തന്നെ സച്ചിദാനന്ദം സ്വരൂപസ്ഥിതമാക്കണം. ആ വ്യക്തിക്ക് തൻെറ സ്വരൂപം ഏററവും ബൃഹത്തായും അപാരമായും കാലാതീതമായും വ്യഷ്ടിസമഷ്ടി വൃത്തികളുടെ കേന്ദ്രമായും എത്തു പ്പെടുന്നു. അവിടെ വൃത്ത്യുപഹിതചൈതന്യവും അന്തഃകരണോപഹിത ചൈതന്യവും ഒരേസമയത്തുതന്നെ യോജിച്ചു പ്രവർത്തിക്കുന്നു. ഏതൊ രുവൻ തൻെറ അന്തഃകരണം ഏററവും ബൃഹത്തായും ജ്ഞാനേന്ദ്രിയങ്ങൾ ഏററവും ബൃഹത്തായും, കർമ്മേന്ദ്രിയങ്ങൾ ഏററവും ബൃഹത്തായും, തൻെറ പ്രാണപഞ്ചകങ്ങൾ ഏററവും ബൃഹത്തായും, തൻെറ സ്ഥൂല സൂക്ഷ്മ കാരണശരീരങ്ങളെ ഏററവും ബൃഹത്തായും കാണുന്നുവോ അവനാണ് മുക്തൻ; പരമഭക്തൻ. ഏതൊരുവൻ താൻ തന്നെ തൻെറ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നുവോ അവൻ മുക്തൻ. തന്നിൽ നിന്നുതന്നെ ഉല്പത്തിക്കു ഹേതുവും, തന്നെത്തന്നെ താങ്ങിയും, തന്നെത്തന്നെ കണ്ടുകൊണ്ടുമിരിക്കുന്ന മഹാത്മാവാണ് മുക്തൻ. ഇവിടെ അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിതുകൾ നീങ്ങി; പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതി ഹർഷം ഇവ ഏർപ്പെടുന്നു.

തൻെറ സാക്ഷാൽ സ്വരൂപത്തെ അറിയുന്നതിനു് സദാ ഇടവിടാതെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നവനാണ് ജിജ്ഞാസു. തൻെറ ദൃഢനിശ്ച

യത്തെ ഇളക്കിമറിക്കുന്ന വിക്ഷേപത്തേയും അതുകൊണ്ടുണ്ടാകുന്ന ഭ്രാന്തിയേയും സൽകർമങ്ങൾ, ഉപാസന, ഭക്തി എന്നിവകളെക്കൊണ്ടു നീക്കിയിരുന്നാലും, ജിജ്ഞാസുവിന് തന്റെ സ്വരൂപത്തെ അറിയണമെന്നുള്ള ഒരു ആഗ്രഹം ഉള്ളതുകൊണ്ട്, ആ ആഗ്രഹം തന്റെ സ്വരൂപത്തെ ഏതാണ്ടു മറയ്ക്കുന്നു. ആ അന്വേഷണം നിലച്ചാൽ തന്റെ യഥാർഥ സ്വരൂപമാകുന്ന അസ്തിഭാതിപ്രിയം താനെ അറിയപ്പെടും. കാരണം അതുതന്നെയാണ് തന്റെ സ്വരൂപം. ആ സ്വരൂപത്തിന് കാലദേശഭേദങ്ങൾ കൊണ്ട് മാററം വന്നിട്ടില്ല. ജിജ്ഞാസുവിന് തന്റെ സ്വരൂപത്തെ അറിയണമെന്നുള്ള ആഗ്രഹം ഉള്ളതുകൊണ്ടാണ് ജിജ്ഞാസു ഭക്തനെങ്കിലും മുക്തനല്ല എന്നു പറഞ്ഞത്. നാം ഒരുകട്ട കർപ്പൂരം എടുത്തു നമ്മുടെ അടുത്തു വയ്ക്കുന്നു. കർപ്പൂരത്തിന്റെ സ്വരൂപം വായുവിൽ ലയിക്കുന്നതുകൊണ്ട് അത് വായുവിൽ ഒന്നായിച്ചേർന്ന് നാമാവശേഷമായി പോകുന്നു. ഈ വായുവിൽ ലയിക്കുന്നത് നമ്മുടെ അറിവോടുകൂടി അല്ലാത്തതുകൊണ്ട് കർപ്പൂരം എങ്ങനെ ഇല്ലാതായി എന്നു നാം അന്വേഷിക്കുന്നു. എന്നാൽ നമ്മുടെ കൺമുമ്പാകെ ആ കർപ്പൂരം മറെറാരുതരത്തിൽ മാഞ്ഞുപോയാൽ നമ്മുടെ അന്വേഷണം നിലയ്ക്കുന്നു. കർപ്പൂരം തീപിടിപ്പിച്ചാൽ അതു തീയായിട്ടു പരിണമിച്ച് നാമാവശേഷമായിത്തീരുന്നു. ഇതാണ് വൃത്ത്യുപഹിത ചൈതന്യം (ബാഹ്യമായിട്ടുള്ളത്). ഇവിടെ കർപ്പൂരം നമ്മുടെ കൺമുമ്പാകെ ഒരു സ്വരൂപം എടുക്കുന്നതുകൊണ്ട്, അതെവിടെ പോയി എന്നു നാം അന്വേഷിക്കുന്നില്ല. അത് ഒരേ ദിക്കിൽ ഏകീകരണം ചെയ്ത് മഹൽവ്യാപ്തമായിത്തീരുന്നു. അകം പുറം എന്നു വേറില്ല. ഈ പ്രത്യക്ഷജ്ഞാനം നമ്മുടെ അന്തഃകരണത്തിൽ പതിയുന്നു. അപ്പോൾ വൃത്ത്യുപഹിത ചൈതന്യവും അന്തഃകരണോപഹിതചൈതന്യവും ഒരേസമയത്ത് പ്രവർത്തിക്കുന്നതുകൊണ്ട് വീണ്ടുമുള്ള അന്വേഷണം നിലയ്ക്കുന്നു. അതുപോലെതന്നെ സുഖദുഃഖങ്ങളുടെ ആത്യന്തിക നിവൃത്തിയും സച്ചിദാനന്ദാനുഭൂതിയും ഒരേ സമയത്തു കൈവന്നാൽ മാത്രമേ ആ വ്യക്തി മുക്തനാകുന്നുള്ളു.

അതുപോലെ തന്നെ പ്രാരബ്ധ സഞ്ചിത ആഗാമികമായിട്ടുള്ള സംസ്കാരങ്ങൾ നമ്മുടെ സ്വരൂപത്തെ മറയ്ക്കുന്നില്ല. നമ്മുടെ ഈ അന്വേഷണമനസ്ഥിതിയാണതിനെ മറയ്ക്കുന്നത്. നമ്മുടെ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദം തന്നെയായിരിക്കുമ്പോൾ നാം സുഖത്തിനു വേണ്ടി ബാഹ്യത്തിലന്വേഷിച്ചാൽ, ആ ബാഹ്യവൃത്തികളിലേർപ്പെട്ട് അതിൽ ഭ്രമിച്ച് നമ്മുടെ സാക്ഷാൽസ്വരൂപത്തെ അറിയാനുള്ള ആഗ്രഹത്തേയും മറന്ന് നമ്മുടെ ജീവിതം പാഴായിപ്പോകുന്നു. ഈ ജീവിതം അങ്ങനെ പാഴാക്കികളയേണ്ടതല്ല.

നമ്മുടെ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയം എന്ന് എപ്പോൾ ഏവർക്കും കർണഗോളസ്ഥിതമായ ആകാശത്തിൽ ദൃഢമായി പതിയു

ന്നുവോ അപ്പോൾ മാത്രമേ നാം സത്യമായിട്ടുള്ള വഴിയിൽ ചരിക്കുന്നുള്ളു. ആ ദൃഢമായ ബോധം വന്നാൽ ആ വ്യക്തി ധീരോദാത്തനും ഗംഭീരനും മുക്തനുമായിത്തീരും.

എല്ലാ മുക്തൻമാരും ഭക്തൻമാരാണ്. ഭക്തനാകട്ടെ എല്ലാവരിലും അപാരമായ പ്രേമവും സ്നേഹവും ദയയുമാണുള്ളത്. ആ മഹാത്മാവ് തന്റെ കർമംകൊണ്ടാകട്ടെ, വാക്കുകൊണ്ടാകട്ടെ, മനസ്സുകൊണ്ടാകട്ടെ ഏവരിലും അപാരമായ സ്നേഹവും അനുഗ്രഹവും ആണ് ചൊരിഞ്ഞുകൊണ്ടിരിക്കുന്നത്. അങ്ങനെയുള്ള പരമഭക്തി വന്നാൽ മാത്രമേ ഒരുവൻ മുക്തനാകുന്നുള്ളു.

## 13-1-1957

നമ്മിൽ ഏവരിലും വൃത്തി, സങ്കല്പം, വാസന എന്നു മൂന്നുതരത്തിലുള്ള ഭാവനകളുണ്ട്. ഇവ മൂന്നും നീങ്ങി നിശ്ചലബുദ്ധിവന്നാൽ മാത്രമേ സാക്ഷാൽക്കാരത്തിനു വഴി തെളിയുന്നുള്ളു. നാം പല പ്രവർത്തികളിലേർപ്പെട്ട് നമ്മുടെ സങ്കല്പങ്ങളും വാസനകളുമനുസരിച്ചു ജീവിക്കാൻ വെമ്പുന്നു. പക്ഷേ ഈ സങ്കല്പങ്ങൾക്കും വാസനകൾക്കും അടിമപ്പെട്ട് ജീവിക്കുന്നതുകൊണ്ടു നമ്മുടെ ജൻമോദ്ദേശം നാം മനസ്സിലാക്കാതെ പോകുന്നു.

നമ്മുടെ ഈ അഹംകോശം മാതാവിൽ നിന്നും ലഭിച്ചതാണെന്ന് ആലോചിച്ചാൽ അറിയാം. മാതാവിന് പിതൃകോശത്തിൽ നിന്നും, പിതാവിന് ഈശ്വരകോശത്തിൽ നിന്നുമാണെന്ന് നമുക്ക് അനുമാനിക്കാം. അപ്പോൾ ഈശ്വരകോശത്തിൽ നിന്നുതന്നെയാണ് അഹംകോശത്തിന്റെ ഉൽപ്പത്തി എന്ന് നമുക്ക് മനസ്സിലാക്കാം. ഈശ്വരനിൽ ഉൾക്കൊള്ളുന്ന ചൈതന്യം തന്നെയാണ് നമ്മിലും ഉൾക്കൊള്ളുന്നത്. അപ്പോൾ സമഷ്ടിരൂപത്തിലുള്ള ഈശ്വരന്റെ അപാരവൈഭവം നമ്മുടെ ഈ വ്യഷ്ടിരൂപത്തിലുമുണ്ട്. പക്ഷേ നമ്മുടെ കുടുസ്സായ സങ്കല്പങ്ങൾ നീങ്ങിയാൽ മാത്രമേ സമഷ്ടിരൂപത്തിലുള്ള ഈശ്വരന്റെ വൈഭവം മനസ്സിലാകയുള്ളു. നമ്മുടെ അഹംകോശം ഈശ്വരസ്ഥിതമാണെന്നതു കൊണ്ടു തന്നെയാണ് നമ്മുടെ വാസന ആ വഴിക്കു തിരിയുന്നത്. പക്ഷേ ഈ വാസന നാം പരിപാലിക്കേണ്ടതില്ല. കാരണം നാം ഈശ്വരകോശത്തിൽ നിന്നും വിട്ടുമാറിയിട്ടില്ല എന്നുള്ളതുതന്നെ. നമ്മുടെ സ്വരൂപം സച്ചിദാനന്ദം തന്നെ; നാം ഒരു ദിക്കിൽ സൗഖ്യമായിട്ടിരുന്ന് (ശരീരത്തിനു യാതൊരു ക്ലേശവും കൂടാതെ) നമ്മുടെ സകല സങ്കല്പങ്ങളേയും നീക്കി നമ്മുടെ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണെന്ന് ബുദ്ധികൊണ്ടു വിവേചിച്ചറിഞ്ഞുകൊണ്ടിരുന്നാൽ നാം അതായിത്തന്നെ കാണുന്നതാണ്. ഇവിടെ നമ്മുടെ സ്വരൂപം അസ്തിഭാതിപ്രിയം എന്ന്

നാം സങ്കല്പിക്കുകയാണെങ്കിൽ തന്നെയും, ആ സങ്കല്പം ഏററവും ആദരണീയമായതുകൊണ്ട് സാക്ഷാൽക്കാരത്തിനു തടസ്സമല്ല. നാം അതായിത്തന്നെ കാണുമ്പോൾ സങ്കല്പം താനെ നീങ്ങിക്കൊള്ളും.

''ഇദംബുദ്ധിവിഷയം അനാത്മാവാം
അഹംബുദ്ധിവിഷയം ആത്മാവാം''

ഇതുകൾ എൻേറതുകൾ എന്നു സങ്കല്പിച്ചു വ്യവഹരിക്കുമ്പോഴാണ് നമുക്ക് ദുഃഖം ഏർപ്പെട്ട് നമ്മുടെ ആത്മാവിനെ അറിയാതിരിക്കുന്നത്. അഹംബുദ്ധി, എൻെറ സ്വരൂപം സച്ചിദാനന്ദം എന്നറിഞ്ഞാൽ മാത്രമേ സാക്ഷാൽക്കാരമാവുകയുള്ളു. എന്നേയും എൻേറതുകളേയും ഈശ്വര നിൽ സമർപ്പിച്ച് നാം സച്ചിദാനന്ദമാണെന്ന് ദൃഢനിശ്ചയത്തോടുകൂടി ജീവിച്ചാൽ നമുക്കേവർക്കും മുക്തി ലഭിക്കുന്നതാണ്.

## 20-1-1957

''ശക്തികഴററിയില്ലേ സച്ചിദാനന്ദമപ്പാ''

അവസ്ഥാത്രയങ്ങൾ—സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണ ശരീരം ഇവ മൂന്നും ശക്തിയുടെ സ്വരൂപീകരണങ്ങളാണ്. ജാഗ്രത് സ്വപ്നസുഷുപ്തിയിൽ യഥാക്രമം സ്ഥൂലശരീരത്തിൻേറയും സൂക്ഷ്മശരീരത്തിൻേറയും കാരണശരീരത്തിൻേറയും വൈഭവങ്ങളാണു ള്ളത്. ഈ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളാണ് നമ്മുടെ സാക്ഷാൽ സ്വരൂപമായ സച്ചിദാനന്ദത്തെ ഇളക്കവും മറപ്പും കൊണ്ട് മറച്ചുകളയു ന്നത്. ഈ ഇളക്കവും മറപ്പും നിന്നാൽ മാത്രമേ നമുക്കു നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ സാധിക്കയുള്ളു. ഈ ഭ്രാന്തിയും വിക്ഷേപവും നിലയ്ക്കണമെങ്കിൽ നാം ശ്രവണം, മനനം, നിദിധ്യാ സനം, സമാധി എന്നീ മാർഗങ്ങളെ അവലംബിക്കേണ്ടതാണ്.

ശ്രവണം എന്നുവച്ചാൽ തൻെറ സാക്ഷാൽ സ്വരൂപത്തെ അറിഞ്ഞവരായ മഹത്തുക്കളുടെ മഹാവാക്യങ്ങളെ വായിച്ചുപഠിക്കുകയും, സാക്ഷാൽ ക്കരിച്ച സജ്ജനങ്ങളുടെ വചനങ്ങളെ ശ്രവിക്കുകയും, അതുകളെ വേണ്ടും വണ്ണം ചിന്തിച്ചു ദൃഢപ്പെടുത്തുകയും ചെയ്യുക എന്നുള്ളതാണ്. മനനം എന്നുവച്ചാൽ നാം നിശ്ചയാത്മിക ബുദ്ധിയോടുകൂടി, ശ്രവിച്ച സംഗതികളെ ഇടവിടാതെ ചിന്തിച്ച് തൻമയമാക്കിത്തീർത്ത് സ്വരൂപീകരി ക്കുക. ഇങ്ങനെ നിരന്തരമായി നമ്മുടെ അറിവുകൊണ്ടും ബുദ്ധികൊണ്ടും ചിന്തിച്ചു ദൃഢപ്പെടുത്തി തൻമയമാക്കി തീർക്കുന്നതിനോടുകൂടി നമ്മെ വഹിച്ചിരിക്കുന്ന ഈശ്വരസാധാരണ സ്വരൂപം, ഈശ്വരൻെറ വിശേഷ സ്വരൂപത്തോടുകൂടി ഒരേസമയത്തു ദേശഭേദമെന്യേ ഒന്നായി ചേരുന്ന അവസ്ഥയ്ക്കാണു നിദിധ്യാസനം എന്നു പേർ. അവിടെ 'അഹം ബ്രഹ്മാസ്മി' എന്ന പൊരുൾ ഉദയമാകുന്നു. ഈശ്വരന് സാധാരണ

സ്വരൂപമെന്നും വിശേഷസ്വരൂപമെന്നുമുണ്ട്. അതുപോലെ നമ്മുടെ അഹംകോശത്തിനും സാധാരണസ്വരൂപവും വിശേഷസ്വരൂപവുമുണ്ട്. ഈശ്വരൻ തന്റെ സാധാരണ സ്വരൂപത്തിന്റെ പ്രതിഛായ എന്നമാതിരി തന്റെ ആധികാരിക വൈഭവത്തോടുകൂടി ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ചിരിക്കുന്നു. ഈശ്വരവിശേഷസ്വരൂപമാകട്ടെ ഏററവും ബൃഹത്തും കാലാതീതവും പറഞ്ഞറിയിക്കാൻ സാധിക്കാത്തതുമാകുന്ന അസ്തിഭാതിപ്രിയംതന്നെയാണ്. അതുപോലെ നമ്മുടെ അഹംകോശത്തിനുള്ള സ്വരൂപം അറിവില്ലായ്മ എന്ന അറിവോടുകൂടി കുടുസ്സായി വ്യഷ്ടിരൂപത്തിലിരിക്കുന്നു. ഭേദഭാവനകളോടു കൂടിയിരിക്കുന്ന അഹംകോശത്തിന്റെ വിശേഷസ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണ്. നമ്മുടെ അഹംകോശത്തിന്റെ വിശേഷസ്വരൂപവും ഈശ്വരന്റെ വിശേഷസ്വരൂപവും ഒന്നായിച്ചേരുന്ന അവസ്ഥയ്ക്കാണ് നിദിധ്യാസനം എന്നുപറയുന്നത്. ഇതിനെ 'കൺമണി' എന്നും പറയുന്നു. ഇങ്ങനെ സാക്ഷാൽക്കരിച്ച മഹത്തുക്കൾ, താൻ ഉണ്ട് (അസ്തി) എന്നും താൻ ജനിക്കുകയോ മരിക്കുകയോ ചെയ്തിട്ടില്ലെന്നും താൻ എക്കാലത്തും ഉള്ളതായും തന്നെ അസ്തിഭാതിപ്രിയമായിട്ടും കാണുന്നു. തന്റെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും താൻതന്നെ എന്ന് അറിയുന്നു.

ഭ്രാന്തിയും വിക്ഷേപവും ആവരണവും അവിദ്യാപരമായിട്ടുള്ളതാണ്. ഈ മായാബന്ധമാണ് നമ്മെ തരംതാഴ്ത്തുന്നത്. മായ സ്വതെ വിദ്യാരൂപിണിയാണ്. മായയും ഈശ്വരന്റെ സ്വരൂപത്തിൽ പെട്ടതുതന്നെയാണ്. പക്ഷേ മായ എങ്ങനെ ഉണ്ടായി എന്നു പറയുവാൻ സാധ്യമല്ല. അതിന്റെ സ്വരൂപം അനിർവചനീയമാണ്. മായ, തന്നെ ഒരിക്കലും ബാധിച്ചിട്ടില്ല എന്നറിയുന്നതു നമ്മുടെ സാക്ഷാൽ സ്വരൂപമായ സച്ചിദാനന്ദത്തെ അറിയുന്ന ദശയിൽ മാത്രമാണ്. ഈ വിദ്യാരൂപിണിയായ മായ, നമ്മുടെ സംസ്ക്കാരം ഏർപ്പെട്ടതു കാരണം അവിദ്യാരൂപിണിയായി മാറി വ്യഷ്ടിരൂപത്തിലേക്കു വരുന്നു. അവിദ്യകൊണ്ടു ഭേദം എന്ന അവസ്ഥ വരുന്നു. ഭേദം വരുന്നതോടുകൂടി അനുകൂലം എന്നും പ്രതികൂലം എന്നും അവസ്ഥകൾ വരുന്നു; അതിൽപ്പിന്നെ രാഗദ്വേഷം. അനുകൂലവും പ്രതികൂലവും എന്നു വന്നാൽ ധർമവും അധർമവും വേർപെടുന്നു. ഈ ധർമത്തിന്റേയും അധർമത്തിന്റേയും പരിണാമം നമ്മുടെ ഈ ശരീരമാണ്. ഈ ശരീരം ഏർപ്പെട്ടതുകൊണ്ട് സുഖദുഃഖങ്ങൾ ഏർപ്പെടുന്നു. അപ്പോൾ ഈ സുഖദുഃഖങ്ങൾക്കു മൂലകാരണം അവിദ്യയാണ്. ഈ അവിദ്യക്കു കാരണം നമ്മുടെ സംസ്ക്കാരമാണ്. സംസ്ക്കാരമാകട്ടെ സഞ്ചിതം (മുൻജൻമങ്ങളിൽ ശേഖരിക്കപ്പെട്ടത്), പ്രാരബ്ധം (ഈ ശരീരത്തിനു ഹേതുവായത്), ആഗാമി (ഈ ശരീരത്തിൽ അനുഭവിക്കാതെ ശേഷിച്ച് അടുത്ത ജൻമത്തിൽ പ്രാരബ്ധമാകുന്നത്) എന്നു മൂന്നുവിധം. അപ്പോൾ നമ്മുടെ ഈ ശരീരം ദുഃഖത്തിന്റെ ഒരു മൂർത്തീകരണമാണ്. നാളെ ജഡമാക്കി തള്ളിക്കളഞ്ഞു ചുട്ടു ചാമ്പലാക്കി

59 - 96 3

കളയുവാനുള്ള ഈ ശരീരം നാം ഇന്നു ബഹുമാനപുരസ്സരം വച്ചു പരിപാലിക്കുന്നത് ഇതിൽ ജീവചൈതന്യം കുടികൊള്ളുന്നതുകൊണ്ടാണ്. അപ്പോൾ നമ്മുടെ സാക്ഷാൽ സ്വരൂപം ഈ ജീവചൈതന്യമാണ്. നാം നമ്മുടെ ഈ സ്വരൂപം അറിയാത്തതു മേൽപ്പറഞ്ഞ സംസ്ക്കാരങ്ങൾ കൊണ്ടേർപ്പെട്ട അവിദ്യകൊണ്ടാണ്. നാം നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുന്നതിന് ഈ അവിദ്യയെ ദൂരീകരിക്കേണ്ടതാണ്. അതുകൊണ്ടു സഞ്ചിതം, പ്രാരബ്ധം, ആഗാമികം എന്നീ സംസ്ക്കാരങ്ങളെ ഉൻമൂലനാശം വരുത്തി, നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ മേൽപ്പറഞ്ഞ ശ്രവണവും മനനവും പരിപാലിച്ചു നിദിധ്യാനം വന്നു മുക്തനാകുക. നമുക്ക് ഇവിടെ അരുളംബോധമുണ്ടാകണം. ജിജ്ഞാസുക്കൾക്കു മാത്രമേ അരുളംബോധമുള്ളവരായി തൻെറ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ സാധിക്കയുള്ളു. നമ്മുടെ സ്വരൂപം സച്ചിദാനന്ദമാണെന്നു ഉറപ്പാകുന്നതുവരെ ഭ്രാന്തിയും വിക്ഷേപവും നമ്മെ ബാധിച്ചിരിക്കും.

നമുക്കേവർക്കും വാസന, സങ്കല്പം, വൃത്തി എന്നിതുകൾ ഉണ്ട്. ഒരു ശിശു ജനിക്കുമ്പോൾ തന്നെ ഈശ്വരദത്തമായ മുലപ്പാൽ പാനംചെയ്യുവാൻ തൻെറ വാസന കൊണ്ടു മുല തപ്പുന്നു. നമുക്കേവർക്കും ഓരോരോ ആഗ്രഹങ്ങൾ ഉണ്ട്. ആഗ്രഹം ഏർപ്പെടുന്നതോടുകൂടി അവിടെ വൃത്തി ഏർപ്പെടുന്നു. ഈ ആഗ്രഹം വരുന്നതു നമ്മുടെ സംസ്ക്കാരപരമായ വാസനകൊണ്ടാണ്. വൃത്തി ഏർപ്പെട്ടാൽ നമ്മുടെ ആഗ്രഹസാധ്യത്തിനു വേണ്ടി നാം ചിലതു സങ്കല്പിച്ചു പ്രവർത്തിക്കുന്നു. നാം ഒരു സാധനത്തിന് ആഗ്രഹിച്ചു പ്രവർത്തിച്ച് ആ സാധനം കൈവരുമ്പോൾ നമുക്ക് അതിൽ ഒരു സന്തോഷം വരുന്നു. നമ്മുടെ വൃത്തികളും സങ്കല്പങ്ങളും നിലയ്ക്കുന്നു. വൃത്തി, ഫലത്തെ പ്രദാനം ചെയ്യുന്നതുകൊണ്ടു നിർവൃത്തിയിൽ സ്വരൂപത്തിനു നിശ്ചലത്വം വന്നു സ്വരൂപത്തിൽ നിന്നു സാക്ഷാൽ ആനന്ദം ഏർപ്പെടുന്നു. തൻെറ സ്വരൂപത്തിൻെറ പ്രകാശമാണ് അസ്തിഭാതിപ്രിയം. അങ്ങനെ നമ്മുടെ വൃത്തിയും സങ്കല്പവും നിലയ്ക്കുന്നു. ഈ ആഗ്രഹനിവൃത്തി കൊണ്ടാണ് നമുക്കു സന്തോഷം ഏർപ്പെട്ടത്. കയ്യിൽ കിട്ടിയ സാധനം വേറെതരത്തിൽ ഉപയോഗിക്കുവാനുള്ള അവസരം കിട്ടുമ്പോൾ വീണ്ടും നമ്മിൽ വൃത്തികളും സങ്കല്പങ്ങളും ഏർപ്പെടുന്നു. അപ്പോൾ ഈ സാധനം ആദ്യം കിട്ടിയപ്പോൾ താൽക്കാലികനിവൃത്തി മാത്രമേ കൈവന്നുള്ളു. എന്നാൽത്തന്നെയും ഈ താൽക്കാലിക നിവൃത്തി കൊണ്ട് നമുക്ക് ആനന്ദം ഏർപ്പെടുന്നു. ഈ ആഗ്രഹം നിവർത്തിച്ചതുകൊണ്ടാണ് ആനന്ദം ഏർപ്പെട്ടത്. അതു നമ്മുടെ സാക്ഷാൽ സ്വരൂപമായ സച്ചിദാനന്ദത്തിൽ നിന്നാണ് ഏർപ്പെട്ടത്. നമ്മുടെ ആഗ്രഹം സ്വരൂപസ്ഥിതമായപ്പോഴാണ് നമുക്ക് ആനന്ദം ഏർപ്പെട്ടത്. എന്നാൽ ഈ ആനന്ദം നമ്മുടെ സ്വരൂപത്തിൽ നിന്നും ഉണ്ടായതാണെന്നു മനസ്സിലാക്കാതെ, ഈ ലഭിച്ച സാധനങ്ങളിൽ നിന്നാണ്

നമുക്ക് ആനന്ദം വന്നതെന്ന് സങ്കല്പിക്കുന്നു. ഇതാണ്, ആവരണം അല്ലെങ്കിൽ മറപ്പ്, ഭ്രാന്തി അല്ലെങ്കിൽ ഇളക്കം എന്നത്. ധർമാധർമങ്ങളെ, സത്യാസത്യങ്ങളെ സാവധാനത്തിൽ (അവധാനപൂർവം) ചിന്തിച്ചു തീരുമാനിക്കാനുള്ള കഴിവുകേടിനെയാണ് ഇവ സൂചിപ്പിക്കുന്നത്. അപ്പോരം ഈ ഇളക്കവും മറപ്പും നിവർത്തിച്ചാൽ മാത്രമേ (ശക്തി കഴററിയിലെ) നമുക്ക് ആത്മസാക്ഷാൽക്കാരത്തിൽ പുരോഗതി ഉണ്ടാകുന്നുള്ളു. ജാഗ്രദവസ്ഥയിൽ ദീർഘകാലത്തിൻെറ പ്രതീതി ഉണ്ടാകുന്ന അനുഭവങ്ങരം തന്നെ സ്വപ്നാവസ്ഥയിൽ കുറച്ചുസമയം കൊണ്ട് അതുപോലെ പ്രതീതമാകുന്നു. സുഷുപ്തിയിൽ നാം ഒന്നും അറിയുന്നില്ല.

## 27-1-1957

പ്രത്യക്ഷജ്ഞാനം വന്നാൽ മാത്രമേ സാക്ഷാൽക്കാരം പൂർണമാകുകയുള്ളു. വൃത്ത്യുപഹിതചൈതന്യസാക്ഷിയും അന്തഃകരണോപഹിത സാക്ഷിയും ഒരേസമയത്ത് ഒത്തുചേരുന്ന ദശയിലാണ് പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നത്.

അന്തഃകരണം (മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം) സ്വതെ സാത്വികസൃഷ്ടിയാണ്. അത് ആപേക്ഷികമായി സ്വയംപ്രകാശിതവുമാണ്. കാരണം അന്തഃകരണം ചിദാഭാസൻെറ തൊട്ടടുത്താണു ചേർന്നു നിൽക്കുന്നത്. അന്തഃകരണത്തിന് നിശ്ചയാത്മിക ബുദ്ധിയുടെ വൈഭവമുണ്ട്. ഈ നിശ്ചയാത്മിക ബുദ്ധികൊണ്ടാണ് അന്ധകാരത്തെ നീക്കുന്നത്.

ഒരു വിശിഷ്ടസാധനം ഒരു കുട്ടകൊണ്ടു മൂടി എല്ലാ വാതിലുകളു മടച്ച അന്ധകാരമയമായ ഒരു മുറിയിൽ ഉണ്ടെന്നു വിചാരിക്കുക. നാം ആ മുറിയുടെ വാതിൽ തുറന്നാൽ, കുട്ട അവിടെ ഉണ്ടെന്നു പെട്ടെന്നു മനസ്സിലായി എന്നു വരികയില്ല. എന്നാൽ വെളിച്ചം ആ മുറിയിൽ വാതിലിൽകൂടി പ്രവേശിച്ചാൽ നമുക്കു കുട്ട കാണാം. കുട്ട മാററിയാൽ ആ വിശിഷ്ട സാധനം നമുക്കു കൈവരികയും ചെയ്യും. ഇതിന് വൃത്യുപഹിതചൈതന്യം എന്നു പേർ. ഈ സാധനം കൈവരുമ്പോരം ഈ വൃത്യുപഹിതചൈതന്യവും, നമ്മുടെ അന്തഃകരണോപഹിതചൈതന്യവും ഒരേ സമയത്ത് ഒന്നായി ചേരുന്നു. അതു പ്രത്യക്ഷജ്ഞാനത്തിനു ഹേതുവാകുന്നു. അന്തഃകരണോപഹിതചൈതന്യം കണ്ണാടിപോലെ ഇരിക്കുന്ന തൻെറ കണ്ണിൽക്കൂടി പ്രകാശത്തെ പ്രദാനം ചെയ്ത്, ആ മുറിയിലുള്ള ഇരുട്ടിനെ മാററി കുട്ടയാകുന്ന ആവരണത്തെയും മാററി ആഗ്രഹസാധനത്തെ കൈവരുത്തുന്നു. അവിടെ ആഗ്രഹനിവൃത്തി വരികയും സ്വരൂപസ്ഥിതമായ പ്രകാശം കൊണ്ട് ആനന്ദപ്രാപ്തി വരികയും ചെയ്യുന്നു.

ഈ അന്തഃകരണോപഹിതചൈതന്യവും വൃത്യുപഹിത ചൈതന്യവും ചേരുന്ന അവയ്ഥയ്ക്കാണ് 'കൺമണി' എന്നുപറയുന്നത്. ആകാശത്തിൻെറ ഗുണമാകുന്ന ശബ്ദം അല്ലെങ്കിൽ ആകാശനിഴൽ അവിടെ ജാതമാകുന്നു. ആകാശനിഴൽ പോലെ ഇരിക്കുന്ന ഈശ്വരചൈതന്യവിശേഷം അസ്തിഭാതിപ്രിയം എന്നതുൾപ്പെട്ടതാണ്. അരുൾ എന്നാണതിൻെറ പേർ. അതുപോലെതന്നെ നമ്മുടെ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയം എന്നത് നമുക്ക് പ്രത്യക്ഷജ്ഞാനമായി ഭവിക്കണം. എന്നാൽ മാത്രമേ സാക്ഷാൽക്കാരമാകയുള്ളു. ഇതിന് സാക്ഷാൽക്കരിച്ചവനും സംശയനിവൃത്തി വരുത്തുന്നവനുമായ ഒരു ഗുരുവിൻെറ അനുഗ്രഹം തന്നെ വേണം. ഗുരുമൊഴി ആധാരമാക്കിയിട്ടാണ് പ്രത്യക്ഷജ്ഞാനം ഉണ്ടാകേണ്ടത് (ഇതു ബാഹ്യസാധനം). അരുൾബോധത്തോടുകൂടി ഇരിക്കുന്നതു കൺമണി; അന്തഃകരണബോധത്തിനു കൺമണി എന്നു പറയുന്നു. ഇത് ഒരേ കാലത്തും ഒരേ ദേശത്തും ഒരേ നിമിത്തത്തിൽ ഉണ്ടാകേണ്ടതാണ്.

''തന്നെയും തനിക്കാധാരതലവനേയും
കണ്ടാൽ പിന്നെ ആ തലവൻതാനായി
ബ്രഹ്മമായി പിറപ്പെതീർക്കും''

## 10-2-1957

നാം പ്രത്യക്ഷജ്ഞാനത്തിനു സ്വീകരിക്കേണ്ട വഴി ശ്രവണം, മനനം, നിദിധ്യാസനം, സമാധി ഇവയാണ്. ശ്രവണം എന്നുവച്ചാൽ ഗുരുവിൻെറ വചനങ്ങളെ ശ്രവിച്ച് അതിനെ വേണ്ടുംവണ്ണം ചിന്തിച്ച് നമുക്ക് അതുകളെ സ്വീകരിക്കാമോ ഇല്ലയോ എന്ന് സ്വയം കാര്യകാരണസഹിതം ചിന്തിക്കുക. അതുപോലെ മഹാന്മാർ എഴുതിയ പുസ്തകങ്ങളെ പാരായണം ചെയ്ത്, ഗുരു പറയുന്നവ ഈ മഹാന്മാരും പറയുന്നുണ്ടോ എന്നുള്ള പഠനവും ശ്രവണം തന്നെയാണ്. ഇങ്ങനെ ശ്രവിച്ച് അതിൽ വേണ്ടുംവണ്ണം വിശ്വാസം വന്ന് ആ വിശ്വാസവും അറിവും ദൃഢീകരിക്കുക. അതിനെ മനനം എന്നുപറയുന്നു. നമ്മിൽ ആ വചനങ്ങൾ ഒന്നായി ചേരണം. മനനത്തിൻെറ മൂർത്തീകരണമാണ് നിദിധ്യാസനം. എന്നുവച്ചാൽ ശ്രവണമനനാദികളെ കൊണ്ട് ദൃഢീകരിച്ച അറിവിനെ സ്വരൂപിക്കുക എന്നതാണ്. ഈ അറിവു നമ്മിൽ നിന്നും വേറൊന്നായി കാണാതെ ഇരിക്കുക. ഈ നിദിധ്യാസനത്തിൻെറ മൂർത്തീകരണമാണ് സമാധി.

എന്നേയും എൻെറ ആത്മാവിനേയും ഞാനായി കാണുന്നതിനെയാണ് പ്രത്യക്ഷജ്ഞാനം എന്നു പറയുന്നത്. ഇവിടെ വൃത്യുപഹിത ചൈതന്യവും അന്തഃകരണോപഹിതചൈതന്യവും ദേശകാലനിമിത്ത

ഭേദമെന്യേ ഒരേസമയത്ത് ഒന്നായി ചേരുന്ന ദശയിലാണ് പ്രത്യക്ഷജ്ഞാനം ഏർപ്പെടുന്നത്. പ്രത്യക്ഷജ്ഞാനത്തിന് പ്രതിബന്ധമായി നിൽക്കുന്നത് നമ്മുടെ വൃത്തി, വാസന, സങ്കല്പം ഇവയാണ്. ഈ വൃത്തി, വാസന, സങ്കല്പം ഇവകളെ നിവൃത്തിച്ചാൽ മാത്രമേ ഒരുവൻ പ്രത്യക്ഷജ്ഞാനത്തിനർഹനാകുന്നുള്ളു.

ഇദംവൃത്തികളെ ഉപേക്ഷിച്ച് അഹംവൃത്തിയെയാണ് സ്വീകരിക്കേണ്ടത്. ഇദംവൃത്തികൾ ചഞ്ചലാത്മകമായി, നമ്മുടെ ബുദ്ധി കേന്ദ്രീകരിക്കാതെ പലതിലും പാഞ്ഞു വാസനാസങ്കല്പവൃത്തികളെ ഉൽപ്പാദിപ്പിക്കുകയും നമ്മുടെ സാക്ഷാൽ സ്വരൂപത്തെ മറയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ടു നാം ഇദംവൃത്തികളെ തരംതാഴ്ത്തി ചഞ്ചലത്വം കൂടാതെ നിശ്ചയാത്മികബുദ്ധിയോടുകൂടി നമ്മുടെ സകല കഴിവുകളും കേന്ദ്രീകരിക്കേണ്ടതും നിർമലസ്വരൂപത്തോടുകൂടിയിരിക്കുന്ന അന്തഃകരണചിദാഭാസനാകുന്ന ബോധത്തെ ഉണർത്തി ഈശ്വരചൈതന്യ വിശേഷസ്വരൂപത്തെ സാക്ഷാൽക്കരിക്കേണ്ടതുമാണ്.

കർണഗോളസ്ഥിതമായ ആകാശത്തിൽ ഗുരുമൊഴികൾ ശ്രവിച്ച് അതിൻപ്രകാരം പ്രവർത്തിച്ച് തൻെറ സ്വരൂപത്തെ അറിയുന്നതിനെ ബാഹ്യസാധന എന്നു പറയാം. എന്നാൽ തൻെറ ഈ സ്വരൂപത്തെ അല്ലെങ്കിൽ അറിവിനെ ശാശ്വതമാക്കണമെങ്കിൽ താൻ തന്നെ തൻെറ ബോധത്തെ കൊണ്ട് സ്വരൂപത്തെ സാക്ഷാൽക്കരിക്കുകയും വേണം.

## 17-2-1957

ഈ ശരീരം ഉള്ളപ്പോൾ തന്നെ നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയണം. ഈ ശരീരമുള്ളപ്പോൾത്തന്നെ അതിനെ · നിവൃത്തിച്ചാൽ മാത്രമേ സാക്ഷാൽക്കാരം ഏർപ്പെടുകയുള്ളു. പകൽസമയത്ത് ഒരു വിളക്കു കത്തിച്ചുവച്ചാൽ ആ വിളക്കിന് എത്രമാത്രം പ്രകാശമുണ്ടാകുമോ, അതുപോലെ നാം ഈ ജീവിതത്തിൽത്തന്നെ ഈ ശരീരത്തെ ആ കത്തിച്ചുവച്ച വിളക്കുപോലെ കാണുകയും അനുഭവപ്പെടുകയും വേണം. ഈ ദ്വൈതഭാവത്തിൽ, എന്നുവച്ചാൽ ഈ പകൽവെളിച്ചവും കത്തിച്ചുവച്ച വിളക്കിൻെറ വെളിച്ചവും, നാം അദ്വൈതത്തെ—ഏകത്വത്തെ മനസ്സിലാക്കണം. ഇങ്ങനെ അദ്വൈതാനുഭൂതി വന്നാൽ 'നാം ഉണ്ട്' എന്ന പ്രതീതി ഉണ്ടാകുന്നതാണ്. നമ്മുടെ സ്വരൂപം അസ്തിഭാതിപ്രിയം എന്നു മനസ്സിലാകുന്നതാണ്.

നമ്മുടെ ഈ ശരീരം നാളെ കരിക്കട്ടയായി ചാമ്പലായി പരിണമിക്കാവുന്ന ജഡവും ഈശ്വരചൈതന്യവിശേഷവും കൂടി ചേർന്നിട്ടുള്ളതാണ്.

നാം ഈ ജഡത്തെ അനുമോദനപുരസ്സരം കൊണ്ടാടുന്നത്, ഈ ചൈതന്യവിശേഷം നമ്മിൽ കുടികൊണ്ടിരിക്കുന്നതുകൊണ്ടാണ്. അപ്പോൾ നാം ഈ ചൈതന്യസ്വരൂപത്തെ ശരീരമുള്ളപ്പോൾ തന്നെ സാക്ഷാൽക്കരിക്കേണ്ടതല്ലേ? തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കാതെ, ഈ ശരീരം വിട്ടുപോയാൽ ആ ആത്മാവിന് വേറൊരു തരത്തിൽ സാക്ഷാൽക്കരിക്കാൻ സാധ്യമല്ല. ശേഷിച്ച സംസ്ക്കാരങ്ങളുടെകൂടി നിമിത്തം ഏർപ്പെടുമ്പോൾ ഈ ജീവൻ വീണ്ടും ഒരു ശരീരം എടുക്കുകയും, സാക്ഷാൽക്കാരത്തിന് ആവർത്തിച്ച് ശ്രമിക്കുകയും വേണം. ഈ ശരീരമുള്ളപ്പോൾ തന്നെ തന്റെ സാക്ഷാൽ സ്വരൂപത്തെ ഏതൊരുവൻ അറിയുന്നുവോ അവനാണു മുക്തൻ. ആ മുക്തനു ശരീരം ഉണ്ടായിരുന്നാലും ഇല്ലാത്തതുപോലെ തോന്നുന്നു. പകൽസമയത്ത് എങ്ങനെ കത്തിച്ചുവച്ച വിളക്കിന്റെ പ്രകാശം നിഷ്പ്രയോജനമായിരിക്കുന്നുവോ, അതുപോലെ ഒരു സാക്ഷാൽക്കരിച്ച വ്യക്തിക്ക് തന്റെ ശരീരം പ്രയോജനരഹിതമായി അനുഭവപ്പെടുന്നു. അപ്പോൾ നമ്മുടെ ഈ ശരീരമുള്ളപ്പോൾ തന്നെ അതിനു പുനരാവർത്തി ഇല്ലാതെ തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കുകയും ചെയ്യാം അല്ലെങ്കിൽ പല ശരീരങ്ങൾക്ക് ഹേതുവായി പ്രയോജനപ്പെടുത്തുകയും ചെയ്യാം.

ഉപാസനാമൂർത്തികൾക്കുള്ള സ്വഭാവഗുണങ്ങൾ നാം തന്നെ സങ്കൽപ്പിച്ചുകൊടുക്കുന്നവയാണ്. നമ്മുടെ മനഃസംസ്ക്കാരമനുസരിച്ച് അവ മാറിക്കൊള്ളുകയും ചെയ്യും. നാം സ്വയം നിർമലമായി സ്വച്ഛമായി ഉദ്ധരിക്കുകയാണെങ്കിൽ ഈ മൂർത്തികളും അതേരീതിയിൽത്തന്നെ നമ്മെ സഹായിക്കുകയും ചെയ്യും. ആ മൂർത്തികളുടെ മററു ഗുണങ്ങൾ നമ്മെ ബാധിക്കുകയും ചെയ്യില്ല. കാരണം സ്വച്ഛമായിരിക്കുന്ന ഒരു വസ്തുവിനെ ഏതൊന്നുകൊണ്ടും കളങ്കപ്പെടുത്തുവാൻ സാധിക്കുകയില്ല. ഐസ്, ഏതുപോലെ യാതൊരു അഴുക്കും പററാതെ ഏതുസമയത്തും സ്വയം കുളിച്ച് സ്വച്ഛമായിരിക്കുന്നുവോ അതുപോലെ, അതിലും അതീതമായി സ്വച്ഛമായിരിക്കുന്ന നമ്മുടെ സാക്ഷാൽ സ്വരൂപത്തിനെ യാതൊന്നുകൊണ്ടും തരംതാഴ്ത്തുവാൻ സാധ്യമല്ല. നമ്മുടെ യഥാർഥ സ്വരൂപം സാക്ഷാൽക്കരിച്ചാൽ പിന്നെ യാതൊരു കാരണവശാലും നമ്മുടെ ആ സ്വരൂപീകരണത്തെ തടയുവാൻ ആരെക്കൊണ്ടും സാധ്യമല്ല. എന്നാൽ ആ സ്വരൂപീകരണം ഉണ്ടാകുവാൻ നാം നമ്മെത്തന്നെ അനുവദിക്കണം. ആ സ്വരൂപീകരണം ഏർപ്പെടുമ്പോൾ നാം നമ്മെത്തന്നെ അനുഗ്രഹിക്കുന്നതായിട്ടും ആരാധിക്കുന്നതായിട്ടും കാണും. തന്റെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും താൻതന്നെയാണെന്ന് അനുഭവപ്പെടും. ഈ ദശയിൽ സ്ഥൂല–സൂക്ഷ്മ–കാരണവൈഭവങ്ങൾ താനെ ഒഴിഞ്ഞുമാറുന്നതാണ്. നമ്മുടെ ഈ ശരീരത്തിലുള്ളതും ഈ ജഗത്തിലുള്ളതുമായ ഭാവനകൾ താനെ ഒഴിയുകയും ചെയ്യും. പിന്നെ അവിടെ അത്യാഹ്ളാദത്തിനല്ലാതെ മറെറാന്നിനും സ്ഥാനമില്ല.

## 24-2-1957

സ്ഥൂലനിവൃത്തി, സൂക്ഷ്മനിവൃത്തി, കാരണനിവൃത്തി ഇതുകൾ ഏർപ്പെട്ടാൽ മാത്രമേ അനുഭവാദ്വൈതാനുഭൂതി ഉണ്ടാകുകയുള്ളു. ഈ മൂന്നു നിവൃത്തികൾക്ക് പുറമേ അന്തഃകരണനിവൃത്തി ഏർപ്പെട്ടാൽ മാത്രമേ തരംതാഴ്ത്തപ്പെടാതെ അസ്തിഭാതിപ്രിയം എന്നുള്ള ഈശ്വരൻെറ പര്യായശബ്ദങ്ങൾ അർഥവത്തായിത്തീരുകയുള്ളു. ആദ്യം പറഞ്ഞ മൂന്നു നിവൃത്തികൾ ഏർപ്പെട്ടാലും, ആധികാരിക വൈഭവത്തോടുകൂടിയ ശക്തികൾ അല്ലെങ്കിൽ മൂർത്തികൾ, സിദ്ധൻമാർ മുതലായവർ അവരവരുടെ ശക്തിവിശേഷങ്ങളെ കാണിച്ച്, അഷ്ടൈശ്വര്യങ്ങളെ പ്രദാനം ചെയ്യാമെന്നുള്ള ഭാവേന പ്രലോഭിപ്പിക്കാം. ഈ പ്രലോഭനങ്ങളെക്കൂടി തരണം ചെയ്താൽ മാത്രമേ അന്തഃകരണനിവൃത്തി ജാതമാകയുള്ളു. പക്ഷേ ഇങ്ങനെ അന്തഃകരണനിവൃത്തി ഏർപ്പെടുന്നത് കോടാനുകോടികളിൽ ഒരുവനു മാത്രമായിരിക്കും.

നിവൃത്തിയുടെ സ്വരൂപം അഹിംസ എന്നതു തന്നെയാണ്. അതിനിർമലമായ, സ്വഛമായ ആകാശത്തോട് നിവൃത്തിയെ അല്ലെങ്കിൽ അഹിംസയെ താരതമ്യപ്പെടുത്താം. ഈ ആകാശത്തിൽ അവിടവിടെയായി മേഘപടലങ്ങൾ കാണാം. ഈ മേഘപടലങ്ങളെ നമ്മുടെ സംസ്ക്കാരങ്ങളോടു ഉപമിക്കാം. ഈ സംസ്ക്കാരങ്ങൾ ഏർപ്പെട്ടതുകൊണ്ട്, അവ നിർമലമായ ആകാശത്തെ കാണാൻ നമുക്ക് തടസ്സമായി നിൽക്കുന്നു (വരുന്നു). ഇവിടെ വൃത്തി അല്ലെങ്കിൽ ഹിംസ ഏർപ്പെടുന്നു. ഈ വൃത്തികളുടെ ഫലമായി നമുക്ക് അജ്ഞാനവും ആവരണവും ഭ്രാന്തിയും ഏർപ്പെടുന്നു. നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയാതെയുമിരിക്കുന്നു. നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയാതെ, മററുള്ളവയെ തൻേറത്, തൻേറത് എന്ന് അഭിമാനിച്ച് കുടുസ്സായിത്തീർന്ന് മലിനപ്പെടുത്തുന്നതിനെയാണ് ഹിംസ എന്നു പറയുന്നത്. ഈ വൃത്തികൾ കാരണം നമുക്ക് മാതാവ്, പിതാവ്, അഹം എന്നുള്ള ഭാവനകൾ ഏർപ്പെടുന്നു. നമ്മുടെ സംസ്കാരങ്ങൾ ആദ്യം പിതൃകോശത്തിലും പിന്നെ പിതൃകോശത്തിൽ നിന്ന് മാതൃകോശത്തിലും, മാതൃകോശത്തിൽ നിന്നും ഈ കാണപ്പെടുന്ന അഹംകോശത്തിലും ജാതമാകുന്നു.

ഈ ജീവിതം നയിക്കുവാൻ ഇടവിടാതെ ഹിംസചെയ്യാതെ (വൃത്തികളെ ഉൽപ്പാദിപ്പിക്കാതെ) മുന്നോട്ടുപോകുവാൻ സാധ്യമല്ല. എന്നാൽ ഈ ഹിംസയിൽത്തന്നെ അഹിംസയെ വീക്ഷിക്കുകയാണെങ്കിൽ അവിടെ നിവൃത്തി ഏർപ്പെടുന്നതാണ്. താൻ ഉണ്ട് എന്നാൽ താൻ ഇന്നവിധമിരിക്കുന്നു എന്നത് അറിയപ്പെടാതെ ഇരിക്കുന്നിടത്തോളം കാലം ഈ ഹിംസ ഏർപ്പെട്ടുകൊണ്ടുതന്നെ ഇരിക്കും. തൻെറ സാക്ഷാൽ സ്വരൂപം എപ്പോൾ തനിക്ക് എത്തിപ്പെടുന്നുവോ ആ നിമിഷം തന്നെ ഈ സകല ഹിംസാപര

മായ വൃത്തികളും മാഞ്ഞ്, സാക്ഷാൽ നിവൃത്തി ഏർപ്പെടും. ഇവിടെ മാതാപിതാക്കളിൽ നിന്നും ഗുരുമൊഴികളിൽ നിന്നും വേദങ്ങളിൽ നിന്നും നമ്മുടെ സ്വരൂപത്തെ പററിയുള്ള അറിവാകുന്ന പരോക്ഷ ജ്ഞാനം, നിവൃത്തി ഏർപ്പെട്ടാൽ നമ്മുടെ അറിവ് നിശ്ചലവും ആനന്ദ പ്രദവുമായി പരിണമിക്കും. ഇതിനെ അപരോക്ഷജ്ഞാനം എന്നു പറയും.

## 27-2-1957

ശ്രവണം, തൻെറ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദം തന്നെയായിരിക്കുമ്പോൾ, അത് നിത്യപ്രാപ്തമായിരിക്കുമ്പോൾ, അതിനെ പുനരാവർത്തി സാക്ഷാൽക്കരിക്കുവാൻ ആഗ്രഹിക്കാതിരിക്കുക. താൻ സകല വൃത്തികളിൽ നിന്നും തൻെറ ജഡമാകുന്ന ഈ ശരീരത്തിൽ നിന്നും സകല ആഗ്രഹങ്ങളിൽ നിന്നും ഈ ജഗത്തിൽ നിന്നും സദാ നിവൃത്തിച്ചിരിക്കുമ്പോൾ, പിന്നേയും അതിനെ നിവർത്തിക്കുവാൻ ആഗ്രഹിക്കാതിരിക്കുക. ഇതാണ് സാക്ഷാൽ ശ്രവണം. അല്ലെങ്കിൽ ഈ ആഗ്രഹം തന്നെയായിരിക്കും നമ്മുടെ ബന്ധത്തിനുള്ള വഴി. ഈ ആഗ്രഹനിവൃത്തി വരുന്നതുവരെ സാക്ഷാൽ സ്വരൂപം അറിയപ്പെടുകയില്ല ഈ അറിവു നമ്മിൽ ധാരയായി ഇടവിടാതെ കുടികൊള്ളുന്ന അവസ്ഥയ്ക്കു മനനം എന്നു പേർ. ഈ അറിവിനെ ദൃഢീകരിച്ച് നിശ്ചയാത്മികബുദ്ധിയോടുകൂടി സാക്ഷാൽക്കരിച്ച് അപരോക്ഷജ്ഞാനാനുഭൂതി വരുമ്പോൾ ഉള്ള അവസ്ഥയ്ക്ക് നിദിധ്യാസനം എന്നു പേർ. ഇതിൻെറ ഉത്തമമായ പരിണാമത്തിന് സമാധി എന്നു പറയുന്നു. ഇവയാണ് സാക്ഷാൽ സാധന.

ശിവരാത്രി എന്നാൽ നാം എന്താണു മനസ്സിലാക്കുന്നത്? നമ്മുടെ ഈ ശരീരം, ജഡവും ചൈതന്യരൂപിയായ ജീവനും ചേർന്നിട്ടുള്ളതാണ്. ശിവൻ മംഗളാകാരത്തെ സൂചിപ്പിക്കുന്നതും രാത്രി എന്നത് ജഡത്തെ സൂചിപ്പിക്കുന്നതുമാകുന്നു. അപ്പോൾ ഈ ജഡത്തെ മംഗളകരമായി ജീവ ചൈതന്യത്തോടുകൂടി ചേഷ്ടിക്കുന്നതുകൊണ്ട് ഈ ശരീരത്തെ ശിവരാത്രി എന്നർത്ഥമാക്കാം. ഇദംവൃത്തികളിൽ ഏർപ്പെടുന്ന അനാത്മാകാരത്തെ തരംതാഴ്ത്തി അല്ലെങ്കിൽ അതുകളെ ബഹിഷ്കരിച്ച് ആത്മാകാരത്തെ പുകഴ്ത്തി, തൻെറ സാക്ഷാൽ സ്വരൂപത്തെ അസ്തിഭാതി പ്രിയം എന്ന പര്യായശബ്ദങ്ങളെക്കൊണ്ട് അറിയുന്നു. ആ സാക്ഷാൽ ഈശ്വരവിശേഷസ്വരൂപത്തെ അനുഭൂതമാക്കുന്ന അവസ്ഥയ്ക്ക് ശിവരാത്രി എന്നു പേർ. 'താൻ ഉണ്ട്' എന്നറിഞ്ഞിട്ടും തൻെറ സാക്ഷാൽ സ്വരൂപം എന്ത് എന്നറിയുന്നില്ല. ആധികാരികവൈഭവത്തോടുകൂടി ഈശ്വരൻ ഈ സകല ചരാചരങ്ങളേയും ഈ ജഗത്തിനേയും സൃഷ്ടിച്ചിരിക്കുമ്പോൾ അദ്ദേഹം നമ്മിലും കുടികൊള്ളുന്നുണ്ടല്ലോ. ഈശ്വരൻ എല്ലായിടത്തും

ഉള്ളപ്പോരം നാം എന്തുകൊണ്ടദ്ദേഹത്തെ അറിയുന്നില്ല? എന്താണ് നമ്മിൽ നിന്നും അദ്ദേഹത്തെ മറയ്ക്കുന്നത്? ഈ വിധമുള്ള ചിന്തകളെ പുലർത്തി ഇദംവൃത്തികളിലുള്ള ആസക്തി കുറഞ്ഞ് അനാത്മാകാരത്തെ തരംതാഴ്ത്തുന്നു. തന്റെ സാക്ഷാൽ സ്വരൂപത്തെ അറിയുവാനുള്ള ഉററ ആഗ്രഹം ആത്മാകാരത്തെ പുലർത്തുന്നു. ഈ ശിവരാത്രിദിവസം ഈ വക ചിന്തകരംക്ക് പ്രത്യേകം ഉപകാരപ്രദമായിട്ടുള്ളതാണ്. കാരണം, വ്യഷ്ടിയിലും സമഷ്ടിയിലും ഈ ദിവസത്തിന് ഇങ്ങനെയുള്ള ചിന്തകരംക്ക് ഉത്തേജകസാഹചര്യം സ്പഷ്ടമായിട്ടുണ്ട്.

## 3-3-1957

ഞാൻ, എന്നെ എന്നിൽത്തന്നെ സമർപ്പിക്കുക; എന്നേയും എൻേറതുകളേയും എന്നിൽത്തന്നെ സമർപ്പിക്കുക; എന്നെത്തന്നെ അനുഗ്രഹിക്കുകയും ചെയ്യുക. ഇതു ചെയ്താൽ മാത്രം മതി മോക്ഷപ്രാപ്തി കൈവരുമെന്നുള്ളതു നിശ്ചയം. അതിന് യാതൊരു സംശയവുമില്ല. എന്നാൽ, എന്നെ എന്നിൽ എൻേറതുകരം കൊണ്ടു സമർപ്പിക്കരുത്. അതായത് എന്റെ മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം ഇവ എൻേറതുകളാണ്. ഇവ എന്നെ അപേക്ഷിച്ചു നിൽക്കുകയാണ്. ഞാൻ ഇല്ലെങ്കിൽ ഇവയ്ക്കു സ്ഥാനമില്ല. അപ്പോരം എൻേറതുകളുടെ ആധാരവും അധിഷ്ഠാനവും ഞാൻ തന്നെയാണ്. അങ്ങനെയുള്ള എൻേറതുകരം കൊണ്ട് എന്നെ എന്നിൽ എങ്ങനെ സമർപ്പിക്കാം? എന്നെ, ഞാൻ തന്നെ എന്നിൽ സമർപ്പിക്കുകയല്ലാതെ വേറെ വഴിയില്ല. പഞ്ചസാരയുടെ സാക്ഷാൽ സ്വരൂപവും സ്വഭാവവും മധുരമാണ്. പഞ്ചസാര പഞ്ചസാരയിൽ ചേർത്താൽ മധുരം മധുരത്തിൽ ചേർത്ത പോലെയിരിക്കും. പഞ്ചസാരയുടെ മധുരം ഒന്നിനേയും ആധാരമാക്കിയോ അധിഷ്ഠാനമാക്കിയോ നിൽക്കുന്നതല്ല. അതിൻെറ സ്വതേയുള്ള സ്വരൂപം മധുരമാണ്. എന്നാൽ പഞ്ചസാര ചായയിൽ ചേർത്താൽ ചായ മധുരിക്കുന്നു. ചായ സ്വതെ കയ്പാണ്. പഞ്ചസാര ചേർത്തപ്പോരം ആ കയ്പു മാറി മധുരമാകുന്നു. ഈ ചായയുടെ മധുരം പഞ്ചസാരയെ അപേക്ഷിച്ചിരിക്കുന്നു. അതുപോലെ എൻെറ മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നിതുകരം എന്നെ അപേക്ഷിച്ചാണു നിൽക്കുന്നത്. എന്റെ സാക്ഷാൽ സ്വരൂപം സച്ചിദാനന്ദം; ഉണ്ടായിരിക്കൽ, പ്രകാശമായിരിക്കൽ, പ്രിയമായിരിക്കൽ. അപ്പോരം സച്ചിദാനന്ദമായിരിക്കുന്ന ഞാൻ, സച്ചിദാനന്ദമായിരിക്കുന്ന എന്നെ, സച്ചിദാനന്ദമായിരിക്കുന്ന എന്നിൽ സമർപ്പിക്കുവാൻ എൻേറതുകളെ അന്വേഷിക്കേണ്ടതില്ല. സച്ചിദാനന്ദമായിരിക്കുന്ന ഞാൻ സച്ചിദാനന്ദമായിരിക്കുന്ന ഈശ്വരനിൽ എപ്പോഴും ഇരിക്കുന്നു എന്നുള്ള ദൃഢബോധം; ഓർമിക്കാതെയും മറക്കാതെയും ഭ്രമിക്കാതെയും സദാ ഉണ്ടായിരുന്നാൽ മതി. ഇവിടെ സ്ഥൂല-സൂക്ഷ്മകാരണവൈഭവങ്ങരം താനെ ഒഴിഞ്ഞുമാറുന്നതാണ്.

എന്റെ പിതാവ് ജാതനായത് 'ഉള്ളതിൽ' നിന്നാണ്. എന്റെ മാതാവും 'ഉള്ളതിൽ' നിന്നാണു ജാതയായത്. ഞാൻ മാതൃ-പിതൃവഴി ആ 'ഉള്ളതിൽ' നിന്നുതന്നെയാണ് ജാതമായത്. അപ്പോൾ മാതൃ-പിതൃ അഹംകോശങ്ങളുടെ ആധാരവും അധിഷ്ഠാനവും ഈ 'ഉള്ളതു' തന്നെയാണ്. എന്നാൽ ആ 'ഉള്ളതിന്' യാതൊരു കോട്ടവും വന്നിട്ടില്ല. എങ്ങനെ പഞ്ചഭൂതങ്ങളിൽ പ്രധാനമായി നിൽക്കുന്ന ആകാശം ബാക്കി നാല് ഭൂതങ്ങളിലും കുടികൊണ്ടിരുന്നാലും, അതിന്റെ ആകാരത്തിന് യാതൊരു വ്യത്യാസവും വരുന്നില്ലയോ, അതുപോലെ ആ 'ഉള്ളതിൽ' നിന്ന് എന്തുതന്നെ ജാതമായാലും അതിന് യാതൊരു വ്യത്യാസവും വരുന്നില്ല. നമ്മിൽ ഇരിക്കുന്ന ഈ 'ഉള്ളതിന്' എല്ലാ വൈഭവങ്ങളുമുണ്ട്. ആ സ്ഥിതിക്ക് ഉള്ളതിനെ ഉള്ളതുകൊണ്ട് അറിയുക എന്നതല്ലാതെ എന്റേതുകളെ കൊണ്ടന്വേഷിക്കേണ്ടതില്ല.

> ''കാരണം തന്നെ കാര്യമായീടുന്നു
> നാമരൂപങ്ങൾ കൊണ്ടെന്നറിഞ്ഞാലും.''

## 10-3-1957

അന്തഃകരണം സ്വതേ ജഡരൂപമാണ്. ചൈതന്യാഭാസൻ കൂടിച്ചേരുമ്പോഴാണ് അതു പ്രവർത്തിക്കുന്നത്. അന്തഃകരണം ഒരു ഉപാധിയായിരിക്കുമ്പോൾ ആ ചൈതന്യം അന്തഃകരണോപഹിതചൈതന്യമെന്നു പറയപ്പെടുന്നു. ഈ ചൈതന്യാഭാസനാണ് ബന്ധമാകട്ടെ മോക്ഷമാകട്ടെ ഏർപ്പെടുന്നത്. ഈ അന്തഃകരണോപഹിതചൈതന്യത്തിന്റെ നടുവിൽ അഹം എന്ന ബോധം ഉളവാകുന്നു. ഈ അഹം എന്ന കേന്ദ്രത്തിന്റെ ഇരുപാർശ്വങ്ങളിൽ ദ്വൈതം എന്ന ഭാവം ഏർപ്പെടുന്നു. ഈ ദ്വൈതവിശേഷങ്ങൾ ഒന്നായി ചേരുമ്പോൾ, അതിനെ പ്രകാശിപ്പിക്കുന്നതിനെ മറച്ച് ഇതരവസ്തുക്കളെ പ്രകാശിപ്പിക്കുന്നു. അതായത് ഇദം എന്ന വൃത്തി ഏർപ്പെടുന്നു. ഈ ഇദംവൃത്തികൾ തന്റെ സാക്ഷാൽ സ്വരൂപത്തെ മറയ്ക്കുന്നു. അതുകൊണ്ടാണ് താൻ ഉണ്ട് എന്നറിഞ്ഞിട്ടും തന്റെ സ്വരൂപം ഇന്നവിധമിരിക്കുന്നു എന്ന് എത്തിപെടാത്തത്. അപ്പോൾ നാം, ഈ ഇദംവൃത്തികളെ തരംതാഴ്ത്തി, അഹംവൃത്തിയെ സ്വീകരിക്കേണ്ടത് അത്യാവശ്യമാണ്. എന്നാൽ മാത്രമേ തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കയുള്ളു.

നാം നമ്മുടെ സാക്ഷാൽക്കാരത്തിനുവേണ്ടി ഈ ജഗത്തിനേയോ ഈ ജഗത്തിലുള്ളതിനേയോ നമ്മുടെ വൃത്തികളെയോ അല്ലെങ്കിൽ തന്റേതുകളേയോ തന്റേതല്ലാത്തതുകളേയോ ത്യജിക്കുകയോ സ്വീകരിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. ഈ കാര്യങ്ങളിൽ ഉദാസീനരായിരുന്നാൽ മതി. അതുകൊണ്ടു നാം പ്രവർത്തിക്കേണ്ടന്നർത്ഥമാകുന്നില്ല. നാം പ്രവർത്തി

ക്കുന്നതിൽ ആസക്തരാകുവാൻ പാടില്ലെന്നുമാത്രം. നാം ബലം പ്രയോഗിച്ച് വിഷയങ്ങളെ ത്യജിക്കുന്നതായാൽ അവ നമ്മെ പിടിവിടുകയില്ല. തരംകിട്ടുമ്പോഠം നമ്മെ ബന്ധിക്കും. അതുകൊണ്ട് എല്ലാം സ്വീകരിക്കണമെന്നുമില്ല. ചുരുക്കം ഒന്നിലും ഒരു ആഗ്രഹമോ പ്രതിപത്തിയോ ആസക്തിയോ പാടില്ല. ഇങ്ങനെ പെരുമാറുകയാണെങ്കിൽ നമുക്ക് ഒരു അഭാവം ഏർപ്പെടും; അതായത് നിരാശ വന്നുചേരും. ആ അവസ്ഥയിൽ നാം അറിയാതെ തന്നെ നമുക്ക് അന്ത്യശോകനാശവും ആനന്ദപ്രാപ്തിയും ഏർപ്പെടും. അതായത് അഭാവത്തിൽ നിന്നു ഭാവം കൈവരും. ശ്രീബുദ്ധന്റെ ചരിതം തന്നെ നോക്കുക; അദ്ദേഹം ആത്മസാക്ഷാൽക്കാരത്തിനുവേണ്ടി പ്രവർത്തിച്ചു പ്രവർത്തിച്ച് അതു കൈവരാതെ നിരാശാരൂപനായി ചിന്തിക്കുകയാണ്; താൻ ഒരു രാജകുടുംബത്തിൽ ജനിച്ചു, അവിടെ സകല സുഖസൗകര്യങ്ങളും ഉണ്ടായിരുന്നു. താൻ രാജ്യാവകാശിയും ആയിരുന്നു. അതിനെയെല്ലാം ഉപേക്ഷിച്ച്, തന്റെ ഭാര്യയേയും കുട്ടിയേയും ഉപേക്ഷിച്ച്, പല ദിക്കിലും തിരിഞ്ഞ് പട്ടിണികിടന്നും ഉറക്കമില്ലാതെയും അഭ്യാസങ്ങഠം ചെയ്തും ദേഹത്തെ ക്ഷീണിപ്പിച്ചും പരിശ്രമിച്ചുനോക്കി. ഒന്നുകൊണ്ടും ഒരു ശാന്തി ലഭിച്ചില്ല. ഇനിയും ഒരു പോംവഴിയുമില്ല. മരിക്കുക തന്നെ എന്ന വിചാരത്തോടുകൂടി നിരാശനായി സകലതും ഉപേക്ഷിച്ച് ഉദാസീനനായിരിക്കുമ്പോഠം അദ്ദേഹത്തിനു സാക്ഷാൽ ബോധമുണ്ടായി. അതായത് അപരോക്ഷാനുഭൂതി ഉണ്ടായി. പക്ഷേ ഈ അപരോക്ഷാനുഭൂതി അദ്ദേഹത്തിനു തികവിൽ വന്നില്ല. കാരണം സാക്ഷാൽക്കരിച്ച ഒരു വ്യക്തിയിൽ നിന്നും പരോക്ഷജ്ഞാനം ലഭിച്ചിരുന്നില്ല.

പരോക്ഷജ്ഞാനം നല്ലതിൻവണ്ണം ദൃഢപ്പെട്ടാൽ അതുതന്നെ അപരോക്ഷജ്ഞാനമായി പരിണമിക്കും. ഒരു വ്യക്തിക്ക് സാക്ഷാൽക്കരിച്ച ഗുരുവിൽ നിന്ന് ശ്രവിച്ച പരോക്ഷജ്ഞാനം ദൃഢപ്പെട്ടുകഴിഞ്ഞാൽ, തന്റെ ജീവിതകാലത്തിൽ അപരോക്ഷാനുഭൂതി ഉണ്ടായില്ലെങ്കിൽത്തന്നെയും അന്ത്യകാലത്ത് അപരോക്ഷാനുഭൂതി ഉണ്ടാകാതിരിക്കുകയില്ല. ആ വ്യക്തിക്ക് താൻ മരിക്കുന്നതായിട്ട് ഒരു (observer എന്ന പോലെ) സാക്ഷിയെ പോലെ അനുഭവപ്പെടും. തന്റെ മരണത്തെ വീക്ഷിക്കുവാൻ സാധിക്കും. എന്നാൽ മരണത്തോടുകൂടി ചേരുകയുമില്ല. എന്നാൽ ഇങ്ങനെ അനുഭവപ്പെടാതെ മരണത്തോടുകൂടി ചേരുകയാണെങ്കിൽ പുനരാവർത്തി വേണ്ടിവരും.

**17-3-1957**

ഈ ജാഗ്രദവസ്ഥയാകട്ടെ, സ്വപ്നാവസ്ഥയാകട്ടെ, സുഷുപ്ത്യവസ്ഥയാകട്ടെ ഇവ മൂന്നും സാക്ഷാൽ പരമാർത്ഥജ്ഞാനത്തിന് സഹായിക്കുന്നതല്ല. താൻ ഉണ്ട്; താൻ ഇന്നവിധമിരിക്കുന്നു; എന്ന് സാക്ഷാൽ

ക്കരിച്ച ഗുരുവിൻെറ മൊഴികാ ശ്രവിച്ച് നമ്മുടെ ബോധം ഉണരണം. ആ ബോധത്തോടുകൂടി ഗുരുവചനങ്ങളെ വഴിയാകുംവണ്ണം അനുഷ്ഠിക്കുന്നതായാൽ സാക്ഷാൽ അരുാ, സച്ചിദാനന്ദം ഉദയമാകും. ഈ അരുാ ബോധമാണ് സാക്ഷാൽ ജാഗ്രദവസ്ഥ. ഈ അവസ്ഥയിൽ നമുക്ക് ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ ഇവകളെ ഒരേ സമയത്ത് ഒരേനിലയിൽ കാണാവുന്നതാണ്. ഇവിടെ അന്തഃകരണോപഹിതചൈതന്യം, അന്തഃകരണരഹിതചൈതന്യമായി രൂപാന്തരപ്പെടുന്നതാണ്. വിദ്യാരൂപിണിയായ മായയുടെ വിക്ഷേപ ആവരണങ്ങളെ മായ്ക്കണമെങ്കിൽ നാം അരുാബോധരാകണം. അതായത് ശുദ്ധ ഇരുാ കേവലസകളങ്ങളെ നീക്കി നാം അരുാബോധരാകണം.

## 24-3-1957

ഈ അഖണ്ഡാകാരമായ—സത്യസ്വരൂപമായ ബ്രഹ്മത്തിൽ ഈ കാണപ്പെടുന്ന ജഗത്ത് എങ്ങനെ പ്രാതിഭാസികമായിത്തീരുന്നു?

ഈ ജഗത്തിന് ഈ ബ്രഹ്മത്തിൽ മലടീപുത്രൻെറ സത്യതയേയുള്ളു. ഈശ്വരന് സാധാരണ സ്വരൂപമെന്നും വിശേഷസ്വരൂപമെന്നും രണ്ടു വിശേഷണങ്ങളുണ്ടെന്നു നാം മനസ്സിലാക്കണം. ഈശ്വരൻെറ സാധാരണ സ്വരൂപം എന്നുവച്ചാൽ ഈശ്വരൻ ഉണ്ട്, പക്ഷേ ഈശ്വരൻ ഇന്നവിധം ഇരിക്കുന്നുവെന്ന് പ്രതീതി ഇല്ലാത്ത അവസ്ഥ. അപ്പോാ ഈ സാധാരണ സ്വരൂപം വിളങ്ങുമ്പോാ ഈ ജഗത്തു സത്യമായിട്ടുതന്നെ ഇരിക്കുന്നു. എന്നാൽ ഈശ്വരൻെറ വിശേഷരൂപമാകുന്ന അസ്തിഭാതിപ്രിയം വിളങ്ങുമ്പോാ ഈ ജഗത്ത് ''കയറിൽ പാമ്പ്'' എന്ന പോലെ മായുന്നു. അപ്പോാ ഈ ജഗത്തിൻെറ സത്യാസത്യങ്ങാ നമ്മിൽ ഉളവാക്കുന്നത് ഈശ്വരൻെറ സാധാരണ സ്വരൂപമാകുന്നു. എന്നാൽ ഈശ്വരൻെറ വിശേഷസ്വരൂപം വിളങ്ങുന്ന വ്യക്തിക്ക് മാത്രമേ ഈ ജഗത്ത് ഉള്ളപ്പോാ തന്നെ ഇല്ലാത്തതുപോലെ തോന്നുകയുള്ളു. മററുള്ളവർക്ക് അത് ഇല്ലാത്തതായി തോന്നുന്നില്ല. ''ഇതു കയറ്'' എന്ന വാക്യം നമുക്കു പരിശോധിക്കാം. ഇത്, എന്നുള്ളത് പ്രാതിഭാസികവ്യവഹാരങ്ങളെ സൂചിപ്പിക്കുന്നു. അതാണ് സാധാരണ സ്വരൂപം. കയറ് എന്നുള്ളത് വിശേഷ സ്വരൂപം അല്ലെങ്കിൽ പാരമാർഥികസ്വരൂപം. ഇതു കയറെന്നു വിളങ്ങുമ്പോാ അവിടെ ഭ്രാന്തിയോ വിക്ഷേപങ്ങളോ ഇല്ല. എന്നാൽ ഈ കയറിനെത്തന്നെ കുറച്ചിരുട്ടുള്ള സമയത്ത് കണ്ടാൽ 'ഇതു പാമ്പ്' എന്നുള്ള പ്രതീതി ഉണ്ടായേക്കാം. അത് ഭയത്തിനെ ഉളവാക്കുന്നു. ഇത് എന്നതിൻെറ സാധാരണ സ്വരൂപം മാത്രം വിളങ്ങുമ്പോാ അത് പാമ്പായി നാം കാണുന്നു. ആ സമയത്ത് അതു സത്യമായി നമുക്കു തോന്നുകയും ചെയ്യുന്നു. എന്നാൽ സത്യാവസ്ഥ അതല്ലല്ലൊ. സാക്ഷാൽ സ്വരൂപം

കയറാണെങ്കിലും നാം അതിനെ പാമ്പ് എന്നു ഭ്രമിക്കുന്നു. അതുപോലെ തന്നെയാണ് നാം ഇന്ന് ഈ ജഗത്തിനെ പ്രധാനമാക്കി അതിനെ കൈകാര്യം ചെയ്യുന്നതുകൊണ്ട് നമ്മുടെ സ്വരൂപത്തെ മറന്നുകളയുന്നു. ഈ മറവി യെയാണ് അജ്ഞാനം എന്നു പറയുന്നത്.

''അജ്ഞാനം കൊണ്ടുവന്നോരനർത്ഥങ്ങരം
വിജ്ഞാനംകൊണ്ടുവേണ്ടയോ നീക്കുവാൻ''

നമ്മുടെ സാക്ഷാൽ സ്വരൂപം അന്നും ഇന്നും എന്നും സച്ചിദാനന്ദ സ്വരൂപമായിരിക്കുമ്പോരം നാം എന്തിന് അതു മറക്കണം. നാം എന്തിനു ഭയപ്പെടണം. സകല ചരാചരങ്ങളിലും ആ സത്യസ്വരൂപമിരി ക്കുമ്പോരം നാം അതുതന്നെയായിരിക്കുമ്പോരം നാം അതിനെ പ്രത്യേക മായി എന്തിനന്വേഷിക്കണം. നാം അന്വേഷിക്കാതെതന്നെ നമ്മിൽ ഉററടുത്തുതന്നെ അതിരിക്കുന്നുണ്ടല്ലൊ. നമ്മുടെ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയം നാം തന്നെയായിരിക്കുമ്പോരം അത് കരഗതമായിരിക്കുമ്പോരം അതിനെ വീണ്ടും പ്രാപി ക്കുവാൻ ആഗ്രഹിക്കാതിരിക്കുക. അസത്യമായിരിക്കുന്ന ഈ ജഗത്ത് ഉള്ളപ്പോരം തന്നെ ഇല്ലാതിരിക്കുമ്പോരം, നാം അതിൽ നിന്നും സദാനിവൃ ത്തിച്ചിരിക്കുമ്പോരം, അതിനെ വീണ്ടും നിവൃത്തിക്കുവാൻ ആഗ്രഹിക്കാതി രിക്കുക. ഇതാണു സാക്ഷാൽ സാധന. അന്വേഷണങ്ങളും ആഗ്രഹങ്ങ ളുമാണ് നമ്മെ ബന്ധനത്തിൽ ഏർപ്പെടുത്തുന്നത്. ബന്ധനത്തിൽ ഏർപ്പെട്ടാൽ പിന്നെ മോക്ഷവും വേണം. ബന്ധമുണ്ടെങ്കിൽ മാത്രമേ മോക്ഷവുമുള്ളു. നാം എന്തിന് അറിഞ്ഞുകൊണ്ട് ബന്ധനത്തിൽ ഏർപ്പെടുന്നു. നാം സ്വതെ ബന്ധനത്തിൽ അല്ലാതിരിക്കുമ്പോരം, നാം ബന്നധത്തിലാണെന്ന് സങ്കൽപ്പിക്കേണ്ടതില്ല. ബന്ധനം ഇല്ലാതിരിക്കു മ്പോരം മോക്ഷവും വേണ്ട. നാം എങ്ങും നിറവുററിരിക്കുമ്പോരം എന്തിനു നാം കുറവുററിരിക്കുന്നു. നമ്മുടെ അറിവിനു ദൃഢതയും നിശ്ചയത്വവും വന്നാൽ പിന്നെ അതിനു യാതൊരിളക്കവും പററുന്നതല്ല.

''അഴിപ്പെഅവനുക്കും ഇഷൈഅതുവാനാൽ
ഇഴപ്പെഉനക്കിഷൈയെന്നാ-യിഴപ്പെ
യറിയാതതുകാണറിയാവജ്ഞാനം
കിറികേളുൻ ജ്ഞാനം കെടൽ''

## 31-3-1957

നമ്മുടെ ഈ ജീവിതം കാരണകാര്യസമ്മിശ്രങ്ങളോടുകൂടിയതാണ്. ഉററുനോക്കുമ്പോരം കാരണസ്വരൂപത്തിൽ നിന്നും കാര്യസ്വരൂപങ്ങരം സദാ ഓടിക്കൊണ്ടിരിക്കുന്നു എന്നു മനസ്സിലാക്കാം. കാര്യസ്വരൂപങ്ങളി ലുള്ള വാഞ്ഛകൊണ്ട് നാം നമ്മുടെ സാക്ഷാൽ സ്വരൂപമായ കാരണ

സ്വരൂപത്തെ മറന്നുകളയുന്നു. നാം ആ കാരണസ്വരൂപത്തിൽ അനുഭാവപുരസ്സരം ചേർന്നുകൊടുത്താൽ മാത്രമേ നമുക്ക് സാക്ഷാൽ സ്വരൂപജ്ഞാനം വരികയുള്ളു. കാര്യഭാവനകൊണ്ടുള്ള അഭ്യാസങ്ങൾ മോക്ഷത്തിനു വഴിതെളിക്കുന്നില്ല.

## 14-4-1957

സ്വരൂപസാക്ഷാൽക്കാരം സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നിവ കൂടാതെ തന്നെയുണ്ടാകേണ്ടതാണ്. കാര്യസ്വരൂപങ്ങളുടെ സംസ്കാരവിശേഷമാണ് സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നു പറയുന്നത്. ഇവ നമ്മുടെ അന്തഃകരണത്തിലുണ്ടാകുന്നവയാണ്. അന്തഃകരണം എന്നാൽ മനസ്സ്, ചിത്തം, ബുദ്ധി, അഹംഭാവം എന്നിവ ചേർന്നതാണ്. മനസ്സ് സങ്കൽപ്പാത്മികത്തെയും ബുദ്ധി നിശ്ചയാത്മികത്തെയും ചിത്തം വിചാരാത്മികത്തെയും അഹംഭാവം ഞാൻ ഇദംവൃത്തികളിൽ ഏർപ്പെട്ട് അഭിമാനത്തെ പുരസ്ക്കരിക്കുന്ന അഹമാത്മികത്തെയും കുറിക്കുന്നു. ഈ അന്തഃകരണം സുഷുപ്തിയിൽ കാരണവൈഭവത്തിൽ ലീനമായിപ്പോകുന്നു. എന്നാൽ ഈ അന്തഃകരണം സുഷുപ്തിയിൽ ലീനമായി പോകുന്നതുകൊണ്ട് സാക്ഷാൽക്കാരമാകുന്നില്ല. അവിടെ അവിദ്യ തന്നെ ശേഷിക്കുന്നു. താൻ സുഖമായുറങ്ങി, പക്ഷേ ഒന്നും അറിഞ്ഞില്ല എന്ന അനുഭവം മാത്രമേ ഉണ്ടാകുന്നുള്ളു. ഈ സുഖം അന്തഃകരണത്തിലുള്ളതല്ല. കാരണവൈഭവത്തിൽ ഉണ്ടാകുന്ന ആനന്ദമാണ്. സാക്ഷാൽക്കാരസമയത്ത് അന്തഃകരണം ലീനമാകാതെ തന്നെ അതുണ്ടായിരിക്കേണ്ടതാണ്. ആ സമയത്ത് അന്തഃകരണം വളരെ ശുദ്ധമായും അപാരമായും അതായത് അഖണ്ഡവൃത്തിയോടുകൂടിയും വിശുദ്ധമായും നിശ്ചയാത്മിക ബുദ്ധിയോടുകൂടിയും ഇരിക്കുന്നു. സങ്കൽപ്പാത്മിക, വിചാരാത്മിക, അഹം ആത്മികവൈഭവങ്ങൾ ആ ദശയിൽ ഉണ്ടെങ്കിലും പ്രവർത്തിക്കുന്നില്ല. അവിടെ, നിശ്ചയാത്മികമായ ബുദ്ധിവൈഭവത്തോടുകൂടി പരിശുദ്ധവും സ്വച്ഛവും അഖണ്ഡവൃത്തി വൈഭവത്തോടുകൂടിയതുമായ അന്തഃകരണത്തിൽ കാര്യസ്വരൂപങ്ങളുടെ സംസ്കാരവിശേഷങ്ങളായ സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നിവയെ തരംതാഴ്ത്തി, തന്റെ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയം പ്രകാശിക്കുന്നു. അപ്പോൾ 'തത്ത്വം അസി', 'അഹം ബ്രഹ്മാസ്മി' എന്നീ മഹാവാക്യപ്പൊരുൾ ഉദയമാകുന്നു. ആത്മാവും കൂടസ്ഥനും ചൈതന്യാഭാസനും താൻതന്നെയാണ് എന്ന് അനുഭൂതമാകുന്നു.

സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നിവയെ നീക്കുവാൻ കർമം, ഭക്തി, യോഗം, ജ്ഞാനം എന്ന മാർഗം ഉപദേശിക്കപ്പെടുന്നു. കർമം, ഭക്തി,

യോഗജ്ഞാനങ്ങരം വഴിപോലെ അനുഷ്ഠിച്ചിരുന്നാൽ ജ്ഞാനം ഉദിക്കുന്ന ദശയിൽ കർമം, ഭക്തി, യോഗം എന്നീ മൂന്ന് ഉപമാർഗങ്ങരം താനെ ഒഴിയുന്നു. ജ്ഞാനത്തിന് പരോക്ഷജ്ഞാനമെന്നും അപരോക്ഷജ്ഞാനമെന്നും രണ്ടു പിരിവുകളുണ്ട്. പരോക്ഷജ്ഞാനം എന്നു പറയുന്നത് സാക്ഷാൽക്കരിച്ച ഒരു മഹാൻെറ മൊഴികളെ ശ്രവിച്ച് അതുകളെ വേണ്ടുംവണ്ണം ഗ്രഹിക്കുകയും, വേദങ്ങളിൽ പറയുന്ന ഉപദേശങ്ങളെ ഗ്രഹിക്കുകയും മഹാൻമാരുടെ വചനങ്ങളെ ഗ്രഹിക്കുകയും ചെയ്യുക എന്നതാണ്. തൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ സാക്ഷാൽക്കരിച്ച ഒരു ഗുരുവിൻെറ വചനങ്ങളെ ഗ്രഹിച്ചുകഴിഞ്ഞാൽ, ആ വ്യക്തിക്ക് സാക്ഷാൽക്കാരത്തിനുള്ളവഴി തെളിഞ്ഞുകഴിഞ്ഞു എന്നുള്ളതിന് യാതൊരു സംശയവുമില്ല. ആ വ്യക്തി സാക്ഷാൽക്കരിക്കുക തന്നെ ചെയ്യും. ഇപ്രകാരമുള്ള പരോക്ഷജ്ഞാനത്തെ നല്ലവണ്ണം ഇടവിടാതെ മനനം ചെയ്ത് നിദിധ്യാസനരൂപത്തിൽ ആ മനനം ധാരയായി വരികയും ചെയ്താൽ പ്രത്യക്ഷജ്ഞാനമുണ്ടാകുന്നതാണ്. അതായത് അപരോക്ഷാനുഭൂതി ഉണ്ടാകുന്നതാണ്. അപരോക്ഷാനുഭൂതി ഉണ്ടായാൽ കാര്യപ്രസക്തങ്ങളായ സുഖദുഃഖങ്ങളുടെ ആത്യന്തികനിവൃത്തിയും അതിഹർഷവും ഒരേസമയത്തനുഭവപ്പെടുന്നു. ഉള്ളതായ താൻ ജനനമരണങ്ങരംക്കോ സംസാരസുഖദുഃഖങ്ങരംക്കോ ഇരയായിട്ടില്ല എന്നും, താൻ ഉള്ളതുപോലെ ഇരിക്കുന്നു എന്നും, സൃഷ്ടിസ്ഥിതിസംഹാരങ്ങരംക്ക് വിധേയനായിട്ടില്ല എന്നും, തൻെറ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയം—സച്ചിദാനന്ദം തന്നെ ആണെന്നും അനുഭവപ്പെടുന്നു.

''എത്തി എത്തിപാർപ്പവർക്ക്
എത്താമൽ നിൽക്കുമത്''

സൂര്യൻ ഒരു കണ്ണാടിയിൽ പ്രതിബിംബിക്കുന്നു. ആ കണ്ണാടിയിൽക്കൂടി രശ്മികരം വക്രഗതിയിൽ പായിച്ച് ഒരു ഇരുട്ടുമുറിയിൽ പ്രകാശിപ്പിച്ചാൽ അവിടെയുള്ള സാധനങ്ങളെ നാം കാണുന്നു.. കാരണവസ്തുവായ സൂര്യൻ കാര്യവസ്തുവായ കണ്ണാടിയിൽ പ്രതിബിംബിച്ചുകൊണ്ട് ഇതരകാര്യവസ്തുക്കളെയും പ്രകാശിപ്പിക്കുന്നു. എന്നാൽ ഈ കാര്യവസ്തുക്കളിലുള്ള അഴുക്കുകളോ മററു ദൂഷ്യങ്ങളോ സൂര്യനെ ബാധിക്കുന്നില്ല. ഈ കണ്ണാടിയിൽ നിന്നും പായുന്ന രശ്മികളെ സൂര്യൻെറ നേർക്കു തന്നെ പായിക്കാൻ സാധ്യമാണ്. എന്നാൽ അത് അവിടെ പ്രവർത്തിക്കുന്നില്ല. കാരണം പ്രതിബിംബം, ബിംബവുമായി ഏകോപിക്കുന്നു. അവിടെ ബിംബം മാത്രം അവശേഷിക്കുന്നു. അതുപോലെ അന്തഃകരണത്തിൽ ചിദാഭാസൻ പ്രതിബിംബിക്കുന്നു. അന്തഃകരണത്തിൽക്കൂടിത്തന്നെ ചിദാഭാസനെ സമീപിക്കുകയാണെങ്കിൽ പ്രതിബിംബവും ബിംബവും ഏകോപിച്ച് ഉള്ളതായിത്തീരുന്നു. അപ്പോരം അവിടെ അന്തഃകരണം ഉണ്ടെങ്കിലും ഇല്ലാത്തതുപോലെ അനുഭവപ്പെടുന്നു. കാരണം അത്

പ്രവർത്തിക്കുന്നില്ല ഏതുപോലെ ഘടാകാശവും മഹാകാശവും ഒന്നായി പിരിവില്ലാതെ ഇരിക്കുന്നുവോ അതുപോലെ നമ്മിൽ പ്രതിബിംബിക്കുന്ന ജീവാത്മാവും, ബിംബമാകുന്ന പരമാത്മാവും ഏകോപിക്കുന്ന സമയത്ത് താൻ ഉള്ളതുപോലെ ഇരിക്കുന്നു എന്നുള്ള പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നു.

താൻ ഇദംവൃത്തികളോടുകൂടിയിരിക്കുമ്പോഴാണ് സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നീ സംസ്ക്കാരങ്ങൾ ഏർപ്പെടുന്നത്. അപ്പോൾ നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയാതെ നാം ഇരുട്ടിൽ തപ്പിനടന്ന് നാശത്തിനുള്ള വഴിയിൽ ചെന്നുപായുന്നു. എന്നാൽ താൻ അഹംവൃത്തി പുലർത്തിയാൽ തന്റെ സാക്ഷാൽ സ്വരൂപത്തെ അനുഭവപ്പെടുകയും, തരംതാഴ്ത്തപ്പെടാതെ എപ്പോഴും ആനന്ദതുന്ദിലനായിരിക്കുകയും ചെയ്യും. ഈ അഹംവൃത്തിയിൽ ചരിക്കുവാൻ ഒരു സാക്ഷാൽക്കരിച്ച മഹാന്റെ വചനങ്ങളെ ശ്രവിക്കുകതന്നെവേണം. അതാണ് ഒരു മഹാൻ പാടിയത്.

''കാണുമറിവുനീ കാട്ടറിവുനാമവറൈ
കാണകഴലും കഴററിയിലെ—നാണി
നമ്മൈതിരുമ്പിപാരാതെനാൻറാനെന്നാതെ
യമിഴ്ത്തുകരകം പോനിർപ്പായ്.''

അതായത് നീ ഞാൻ പറയുന്നതെല്ലാം ശ്രവിച്ച് മനനം ചെയ്ത് വേണ്ടതുപോലെ പ്രവർത്തിക്കുക. പരോക്ഷജ്ഞാനത്തിനുള്ള വഴി ഞാൻ പറഞ്ഞുതരുന്നു. അതുപ്രകാരം പ്രവർത്തിച്ചാൽ നിനക്ക് അപരോക്ഷാനുഭൂതിയും ആത്യന്തികദുഃഖനിവൃത്തിയും അതിഹർഷവുമുണ്ടാകുന്നതാണ്. എന്നാൽ ആ ദശയിൽ നിനക്കുണ്ടാകുന്ന അനുഭവം ഞാൻ കാരണമാണെന്ന് വിചാരിച്ച്, നീ എന്നോടു നന്ദി കാണിക്കേണ്ടതില്ല. അങ്ങനെ ചെയ്താൽ നീ എന്നെ സൃഷ്ടിക്കുകയായിരിക്കും. അതിന്റെ ആവശ്യമില്ല. അങ്ങനെ നീ എന്നെ സൃഷ്ടിച്ചാൽ നീ തരംതാഴ്ത്തപ്പെടും.

ഈ കാണപ്പെടുന്ന ജഗത്ത് നമ്മെ തരംതാഴ്ത്തുവാൻ ഏതു സമയത്തും അതിന്റെ പ്രലോഭനങ്ങൾ കൊണ്ട് പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. ഇതു നാം നല്ലവണ്ണം മനസ്സിലാക്കണം. ഈ ജഗത്ത് നമ്മുടെ സ്ഥൂല-സൂക്ഷ്മകാരണശരീരങ്ങളിൽ കൂടിയാണ് പ്രവർത്തിക്കുന്നത്. ഈ സ്ഥൂല-സൂക്ഷ്മകാരണങ്ങൾക്കു പകരം തന്റെ അസ്തിഭാതിപ്രിയമാകുന്ന സാക്ഷാൽ സ്വരൂപത്തെ അനുഭൂതമാക്കേണ്ടതാണ്. ഇങ്ങനെ ഒരുപ്രാവശ്യം സാക്ഷാൽക്കരിച്ചാൽ താൻ ജനനമരണസംസാരദുഃഖങ്ങളെ അതിജീവിക്കുകയും, ഈശ്വരന്റെ സൃഷ്ടിസ്ഥിതിസംഹാരവൈഭവങ്ങളെക്കൂടി അതിജീവിക്കുകയും ചെയ്യുന്നതാണ്. ഉള്ളതായ താൻ, ജനിച്ചിട്ടില്ല, മരിച്ചിട്ടില്ല, ഇരുന്നിട്ടില്ല, സംഹരിക്കപ്പെട്ടിട്ടില്ല എന്നനുഭവപ്പെടും;

ഉള്ളതായ താൻ ഉള്ളതുപോലെ ഇരിക്കുന്നു എന്നുമാത്രം പ്രത്യക്ഷമാകുകയും ചെയ്യും.

## 28–4–1957

നമുക്ക് ഒരു സ്വരൂപം ഉണ്ട്. ആ സ്വരൂപത്തിൽ നിന്നാണ് വിഷയോന്മുഖമായോ അന്തർമുഖമായോ വൃത്തികൾ ഉൽഭവിക്കുന്നത്. വൃത്തികൾ മൂന്നുവിധം—മൂഢവൃത്തി, അവിദ്യാവൃത്തി, വിദ്യാവൃത്തി. മൂഢവൃത്തി ഏർപ്പെടുന്നത് സുഷുപ്ത്യവസ്ഥയിലാണ്. വൃത്തികൾ ഏർപ്പെട്ടുകൊണ്ടിരിക്കുമ്പോൾ തൻേറടമില്ലാതെ ഉറങ്ങിപ്പോയാൽ അതിന് മൂഢവൃത്തി എന്നു പറയും. നമ്മിൽ നിന്നും വിഷയോന്മുഖമായി വൃത്തികൾ ഏർപ്പെട്ട് അതേപടി ഒരു ഉന്മേഷത്തോടുകൂടി അന്തർമുഖമായി വന്നാൽ അതു നമ്മുടെ സ്വരൂപത്തെ ഏററക്കുറവു വരുത്താതെതന്നെ സന്തോഷപ്രദമാക്കുന്നു. നമുക്ക് അതുവരെ തോന്നപ്പെടാത്ത സുഖം അനുഭവപ്പെടുന്നു. സ്വരൂപത്തിന് ഒരു ഉണർവ് ഇവിടെ അനുഭവപ്പെടുന്നത് നമ്മുടെ ആഗ്രഹനിവൃത്തി വന്നതുകൊണ്ടാണ്. ആഗ്രഹനിവൃത്തി വന്നപ്പോൾ സ്വരൂപത്തിൻെറ സാക്ഷാൽ സ്വരൂപമായ ആനന്ദം വിളങ്ങി. എന്നാൽ വിഷയോന്മുഖമായി ഏർപ്പെട്ട വൃത്തികൾ അതേ തോതിൽ നമ്മുടെ ആഗ്രഹങ്ങൾ മുഴുവനും നിവൃത്തിക്കാതെ അന്തർമുഖമായി വന്നാൽ തൻെറ സ്വരൂപത്തിന് യാതൊരു മാററവും വരുത്താതെ ഒരു കഴിവുകേട് അല്ലെങ്കിൽ ദുഃഖം ഏർപ്പെടുന്നു. ഇവിടെ ആഗ്രഹനിവൃത്തി വരാത്തതുകൊണ്ടാണ് ദുഃഖം ഏർപ്പെട്ടത്. അതായത് സാക്ഷാൽ ആനന്ദമയമായ തൻെറ സ്വരൂപം വിളങ്ങിയില്ല. ഇതിനാണ് അവിദ്യാവൃത്തി എന്നു പറയുന്നത്.

എന്നാൽ വിദ്യാപരമായ വൃത്തികൾ, അതായതു ബോധപരമായ വൃത്തികൾ കാര്യകാരണസഹിതം ചിന്തിച്ച് ഏർപ്പെടുന്ന വൃത്തികളാണ്. അവിടെയും നിവൃത്തിച്ചതുകൊണ്ടുമാത്രം സാക്ഷാൽക്കാരമാകുന്നില്ല. വീണ്ടും വേറെ വൃത്തികളിൽ ഏർപ്പെട്ടേക്കും. അഖണ്ഡവൈഭവത്തോടുകൂടിയ ബോധത്തെ കൊണ്ട് സകല ആഗ്രഹങ്ങളേയും നിവൃത്തിച്ചാൽ മാത്രമേ തൻെറ സാക്ഷാൽ സ്വരൂപം വിളങ്ങുകയുള്ളു. അതായത് സകല സുഖദുഃഖങ്ങളുടേയും ആത്യന്തികനിവൃത്തി ഏർപ്പെടണം. ആത്യന്തികനിവൃത്തി വന്നാൽ ആനന്ദപ്രാപ്തി കൈവരും. ഈ സകല ആഗ്രഹങ്ങളുടേയും സുഖദുഃഖങ്ങളുടേയും ആത്യന്തികനിവൃത്തി വന്നാൽ നമുക്ക് ആനന്ദം ഏർപ്പെടുന്നതിനു കാരണം, നമ്മുടെ സ്വരൂപത്തിൻെറ സാക്ഷാൽ സ്വരൂപം ആനന്ദമായതാണ്. ആനന്ദം നിത്യവും വ്യാപ്തവുമാണ്. സകല ആഗ്രഹങ്ങളുടേയും ആത്യന്തികനിവൃത്തി ഏർപ്പെട്ടാൽ മാത്രമേ, ആനന്ദത്തിൻെറ നിത്യതയും വ്യാപ്തിത്വവും അനു

ഭവപ്പെടുകയുള്ളു. നാം ഉള്ളതുകൊണ്ടുതന്നെയാണല്ലൊ നമ്മുടെ സ്വരൂപം ആനന്ദം, നിത്യം, വ്യാപ്തം എന്നനുഭവപ്പെടുന്നത്. അതുകൊണ്ട് അസ്തി (ഉണ്ടായിരിക്കൽ) എന്നുള്ളതു സ്വരൂപത്തിന്റെ ഒരു പര്യായ ശബ്ദം. ഈ സ്വരൂപം വിളങ്ങുന്നതുകൊണ്ടാണല്ലൊ നമുക്ക് ആനന്ദം ഏർപ്പെടുന്നത്. അതുകൊണ്ടു ഭാതി (പ്രകാശിക്കൽ) എന്നതും സ്വരൂപത്തിന്റെ പര്യായശബ്ദം. സ്വരൂപം ആനന്ദം തന്നെ എന്നു നാം കണ്ടു വല്ലൊ. അതുകൊണ്ടു പ്രിയം (പ്രിയമായിരിക്കൽ) അതും പര്യായ ശബ്ദം. അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങളോടുകൂടിയ സ്വരൂപം വിളങ്ങുന്നത് അതിന്റെ നിത്യതയിലും വ്യാപ്താവസ്ഥയിലുമാണ്. അതാണു തന്റെ സ്വരൂപം—ആനന്ദം, നിത്യം, വ്യാപ്തം എന്നു പറഞ്ഞത്.

മാതൃകോശത്തിൽ നിന്നും പിതൃകോശത്തിൽ നിന്നും നാം ജാതമായി എന്നറിഞ്ഞാലും, അവിടെ വ്യാവഹാരികസത്തയും പ്രാതിഭാസികസത്തയും മാത്രമേ അറിയപ്പെടുന്നുള്ളു. നാം ആലോചിക്കുകയാണെങ്കിൽ നമ്മുടെ ഈ സ്വരൂപം മാതൃ—പിതൃകോശങ്ങൾവഴി ജാതമായത് ഈശ്വരകോശത്തിൽ നിന്നുതന്നെയാണെന്നു മനസ്സിലാക്കാം. ഈശ്വരകോശത്തിൽ നിന്നും നാം ജാതമായെങ്കിലും ഈശ്വരന് യാതൊരു ക്ലിഷ്ടതയോ കുറവോ വന്നിട്ടില്ലല്ലൊ. അപ്പോൾ നാം ഈശ്വരനിൽ നിന്നും ഒട്ടും വിട്ടു മാറിയിട്ടില്ല എന്നു മനസ്സിലാക്കരുതോ? ഈശ്വരൻ സർവവ്യാപിയും, അപാരവൈഭവത്തോടുകൂടിയവനുമായതുകൊണ്ട്, ഈശ്വരനിൽ നിന്നും വ്യത്യസ്തമല്ലാത്ത നമുക്കും യാതൊരു വ്യാപ്തിക്കുറവും വന്നിട്ടില്ല. ഈശ്വരനു യാതൊരു ആഗ്രഹങ്ങളും ഏർപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്ക് നമ്മെ ഈശ്വരൻ സൃഷ്ടിച്ചിട്ടില്ല, രക്ഷിച്ചിട്ടില്ല, സംഹരിച്ചിട്ടില്ല എന്നു മനസ്സിലാക്കരുതോ! പിന്നെ എന്തുകൊണ്ട് ഈ കാണപ്പെടുന്ന ജഗത്തിൽ താൻ തന്റെ സാക്ഷാൽ സ്വരൂപത്തെ അറിയുന്നില്ല എന്നാണെങ്കിൽ ഏതോ കാരണവശാൽ ഈശ്വരൻ കളിച്ചുകൊണ്ടിരിക്കുന്നു എന്നല്ലാതെ അതിനു സമാധാനമില്ല. അപ്പോൾ പാരമാർഥികസത്ത ഏർപ്പെട്ടാൽ മാത്രമേ സാക്ഷാൽക്കാരത്തിനു വഴിതെളിയുന്നുള്ളു. പാരമാർഥികസത്ത ഏർപ്പെട്ടാൽ വ്യാവഹാരിക പ്രാതിഭാസികസത്തകളാകുന്ന മാതൃ–പിതൃകോശങ്ങൾ തരംതാഴ്ത്തപ്പെടുകയും ഈശ്വരകോശം വിളങ്ങുകയും അസ്തിഭാതിപ്രിയം ആണ് തന്റെ സ്വരൂപമെന്ന് അനുഭവപ്പെടുകയും ചെയ്യും. എങ്ങനെ മിന്നാമിനുങ്ങ് വേണ്ടസമയത്തു തന്റെ സ്വരൂപത്തിൽ നിന്ന് പ്രകാശം സ്വയം ഏർപ്പെടുത്തുന്നുവോ അതുപോലെതന്നെ അസ്തിഭാതിപ്രിയമായിരിക്കുന്ന നമ്മുടെ സ്വരൂപത്തെ നാം തന്നെ അനുഭവപ്പെടുത്തണം.

നമ്മുടെ യഥാർഥ സ്വരൂപത്തെ സാക്ഷാൽക്കരിക്കുവാൻ നാം പ്രത്യേകം പ്രവർത്തിക്കേണ്ടതില്ല. പൂജകളോ ഭജനകളോ യോഗാഭ്യാസങ്ങളോ

ചെയ്യേണ്ടതില്ല. വേണ്ടത് ഒരു സാക്ഷാൽക്കരിച്ച ഗുരുവിന്റെ മൊഴികളെ ശ്രവിച്ച് അതിൻവണ്ണം ചിന്തിച്ച് അതിനെ ദൃഢപ്പെടുത്തുകയാണ്. അപ്പോരം തന്റെ സ്വരൂപം താനെ വിളങ്ങിക്കൊള്ളും.

''ചുമ്മാതിരുക്കവൈത്തസൂത്തിരമാം
ശാത്തിരത്തെ
വിമ്മാ കതറുവതും വേലൈകളും—തമ്മറിവാ
നീട്ടിപ്പിടിത്തിരുക്കും നിഷ്ഠൈകളും–
ജ്ഞാൻ കൺമുൻകാട്ടും പരിയാശകം.''

''മുടിയാതപിറവികൺ മുടിന്തിടമായയൈ–
തുടിയാമൽഅറുത്തോമെൻറുന്തീപറ
തുരിശററുനിൻേറാമെൻറുന്തീപറ.''

''അൻപുശിവമിരണ്ടെൻപരറിവിലാർ
അൻപേശിവമാവതാരുമറികിലാർ–
അൻപേശിവമാവതാരുമറിന്തപിൻ
അൻപേശിവ മായമർന്തിരുപ്പാരെ.''

''തത്തുവതൈവമടി–അകപ്പേയ്
സദാശിവമാനതെടി
മററുള്ളതൈവമെല്ലാം–അകപ്പേയ്
മായാവടിവാമെ.''

## 5-5-1957

നാസ്തികത്വം പുലർത്താതെ ആസ്തികത്വം പുലർത്തി, വ്യഷ്ടിസ്വരൂപങ്ങളും വ്യഷ്ടിഭാവനകളും നീക്കി, സമഷ്ടിസ്വരൂപത്തിൽ എല്ലാററിനേയും ഭാവനചെയ്ത അന്തഃകരണത്തോടുകൂടി നിറവുററ ഈശ്വരാകാരത്തിൽ നിരാലംബമായി നിരപേക്ഷികമായി നിർവൃത്തിസ്വരൂപമായി പരമാനന്ദമായി വിളങ്ങുന്ന ഈശ്വരചൈതന്യത്തെ സാക്ഷാൽക്കരിക്കുകതന്നെയാണ് ഏററവും ഉത്തമമായിട്ടുള്ള അഭ്യാസം. ഈശ്വരനിലുള്ള പരമോൽകൃഷ്ടമായ സ്നേഹവും താനും തമ്മിൽ ഏതൊരുവൻ യാതൊരു വ്യത്യാസവും കാണുന്നില്ലയോ അവനാണു മുക്തൻ. ഈശ്വരപ്രേമവും ഈശ്വരനെ പ്രേമിക്കുന്ന വ്യക്തിയും തമ്മിൽ വ്യത്യാസമുണ്ടെന്നറിയുന്നവർ മുക്തന്മാരല്ല. അതാണ് ഒരു മഹാൻ പാടിയത്.

''അൻപുംശിവവുംഇരണ്ടെൻപാർ അറിവിലാർ
അൻപേശിവമാവത് ആരും അറിന്തപിൻപ്
അൻപേശിവമായ് അമർന്തിരുപ്പാരെ.''

ഇങ്ങനെ പരമോൽകൃഷ്ടമായ ഭക്തിയുള്ളവൻ യാതൊന്നും തന്നിൽ നിന്നു വ്യത്യസ്തമായി കാണുന്നില്ല. അവർക്ക് എല്ലാം ബ്രഹ്മമയം—

ആനന്ദമയം. ഉള്ളതു താൻ തന്നെ എന്നനുഭവപ്പെടും. ഒരു മഹാൻ പാടുന്നു.

''ഒന്നുംഒന്നുംഒന്നും ഒന്നെടാ
ആണുംപെണ്ണും ഒന്നെടാ.''

ഈശ്വരൻ എല്ലായ്പോഴും എല്ലാം സംഹരിച്ചുകൊണ്ടിരിക്കുന്നു; തുടച്ചുമാച്ചുകൊണ്ടിരിക്കുന്നു. ബാല്യം സംഹരിച്ച് കൗമാരം കൈവരുത്തുന്നു. കൗമാരം സംഹരിച്ച് യൗവ്വനം കൈവരുത്തുന്നു. യൗവ്വനം സംഹരിച്ചു വാർധക്യത്തിൽ ചാടുന്നു. ഇങ്ങനെ ഇടവിടാതെ നമ്മുടേതുകളെ സദാസമയവും കാലദേശവസ്തുഭേദമെന്യേ തുടച്ചുമാററിക്കൊണ്ടിരിക്കുകയാണ്. ഇതാണ് ദൈവേച്ഛയെങ്കിൽ, ഈശ്വരസ്വരൂപത്തിൽ നിന്നും ഒട്ടുംമാറിയിട്ടില്ലാത്ത നമ്മളും എന്തുകൊണ്ട് ഈശ്വരേച്ഛയ്ക്കു വഴങ്ങിക്കൂടാ? നമുക്കും ഈശ്വരേച്ഛ അനുസരിച്ചു വഴങ്ങിക്കൊടുക്കാം. അപ്പോൾ നമുക്കു മോക്ഷം കിട്ടുകയും ചെയ്യും. ഇതറിയാതെ സംസാരത്തിലുഴലുന്നവർ വെറും ബോധഹീനരാണ്. അവർ അറിയേണ്ടതിനെ വേണ്ടതരത്തിൽ അറിയാതെ മൂഢന്മാരായി ജീവിതം നയിച്ച് പുനരാവർത്തിക്കുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഒരു മഹാത്മാവ് പാടുന്നു.

''അഴിപ്പെ അവനുക്കും ഇഛൈ
അതുവാനാൽഇഴപ്പെ ഉനക്കുംഇഛൈ
ഇഴപ്പെഅറിയാത്തതുകാൺ അറിയാഅജ്ഞാനം
ക്രിയകൾ ഉൻജ്ഞാനംകെടൽ.''

നാം വ്യഷ്ടിഭാവനയിലിരുന്നു ഗുരുവചനങ്ങളെ ശ്രവിക്കുകയാണെങ്കിലും, ആ ഗുരുവിനെക്കൂടിയും നാം വ്യഷ്ടിഭാവനയിൽ മനസ്സിലാക്കുകയാണെങ്കിലും, ഗുരുവചനങ്ങളെ നാം വേണ്ടുംവണ്ണം ചിന്തിച്ച് മനനം ചെയ്യുകയാണെങ്കിൽ ക്രമേണ വ്യഷ്ടിഭാവനകൾ വിട്ട്, സമഷ്ടി സ്വരൂപത്തിൽ തന്നിൽ നിന്നുതന്നെ ആ ഗുരുവചനങ്ങൾ കേൾക്കുമാറാകും.

## 19-5-1957

ഈ കാണപ്പെടുന്ന മിഥ്യാരൂപമായ ജഗത്തിനെ മായ്ക്കുവാൻ, മിഥ്യാരൂപമായ ഗുരുവിന്റെ വചനങ്ങളെ ശ്രവിച്ച് അതുപ്രകാരം പ്രവർത്തിച്ചാൽ മാത്രമേ സാധിക്കുകയുള്ളു. ഈശ്വരന്റെ ആധികാരികവൈഭവത്തെ, അതായത് സൃഷ്ടിസ്ഥിതിസംഹാരശക്തികളെക്കൂടി അതിജീവിക്കുന്നവയാണ് ഒരു സാക്ഷാല്ക്കരിച്ച ഗുരുവിന്റെ മൊഴികൾ. ഗുരുവചനങ്ങൾകൊണ്ട് ഈശ്വരന്റെ ആധികാരികവൈഭവത്തെക്കൂടി തരണം ചെയ്ത് അസ്തിഭാതി പ്രിയസ്വരൂപനായി ഭവിക്കാം.

ഈശ്വരവിലാസരൂപത്തെ പറഞ്ഞറിയിക്കുന്ന ഗുരുവചനങ്ങളാകുന്ന ആകാശം, കർണഗോളസ്ഥിതമായ ആകാശത്തിൽ ജീവചൈതന്യാഭാസനെ കൊണ്ട് നിഴലിക്കുമെങ്കിൽ, ഹൃദിസ്ഥിതമായ സകല ഗ്രന്ഥികളും, അതായത് സകല സംശയങ്ങളും ഊടുരുവെ മായുകയും തന്റെ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയമെന്നറിയുമാറാകുകയും ചെയ്യും. ആ സ്ഥിതിയിൽ ഗുരുവചനങ്ങൾ കൊണ്ടാണ് തന്റെ സാക്ഷാൽ സ്വരൂപം അറിയുവാൻ ഇടവന്നതെങ്കിലും തന്റെ സാക്ഷാൽ സ്വരൂപം അറിഞ്ഞുകഴിഞ്ഞാൽ ഗുരു എന്ന ഭാവന വേണ്ടതില്ല. കാരണം സകലതും അസ്തിഭാതിപ്രിയം തന്നെയാണ്. ആ സ്ഥിതിയിൽ ഈ ജഗത്തെന്നോ ഞാൻ എന്നോ ഗുരുവെന്നോ ശിഷ്യനെന്നോ മാതാവ്, പിതാവ്, ബന്ധുക്കൾ എന്നോ ഉള്ള ദ്വൈതഭാവങ്ങളില്ല. അവിടെ ഉള്ളതു മാത്രം ശേഷിക്കുന്നു. ബാക്കിയുള്ള നാനാത്വങ്ങൾക്കു സ്ഥാനമില്ല; ഇടമില്ല. സകലതും ആത്മസ്വരൂപമായി അറിയുമാറാകും.

ഈ ജഡത്തിനാകട്ടെ ഈ ജഗത്തിനാകട്ടെ സ്വതേ പ്രകാശമില്ല. എന്നാൽ ഈശ്വരന്റെ പ്രകാശം ഇവയിൽ നിഴലിക്കുന്നതുകൊണ്ടാണ് ഇവയ്ക്കു ജീവനുണ്ടെന്നു നാം കണക്കാക്കുന്നത്. അപ്പോൾ സകല ചരാചരങ്ങളിലും ഈശ്വരവിലാസമുൾക്കൊള്ളുന്നുണ്ട് എന്നതിനു യാതൊരു സംശയവുമില്ല. ഈ ജഗത്തിലാകട്ടെ ജഡത്തിലാകട്ടെ നാം പരമാർഥമായിരിക്കുന്ന സത്തയെ മനസ്സിലാക്കിയാൽ മാത്രംമതി മോക്ഷഹേതുവിന്. ആ സാക്ഷാൽ വസ്തുവിനെ അറിഞ്ഞുകഴിഞ്ഞാൽ ഈ ജഗത്തും നമ്മുടേതുകളും വെറും മലടീപുത്രനെപ്പോലെ മിഥ്യയാണെന്ന് അനുഭവപ്പെടുകയും ചെയ്യും. നാം എവിടേയും ആത്മസ്വരൂപത്തെയല്ലാതെ, ഈശ്വരചൈതന്യത്തെയല്ലാതെ വേറെ ഒന്ന് അന്യമായി ദർശിക്കയില്ല. അവിടെ നാനാത്വങ്ങൾക്കു സ്ഥാനമില്ല.

നമുക്ക് ഒരു സ്വരൂപം ഉണ്ട്. അതിന്റെ സാക്ഷാൽ അവസ്ഥ സച്ചിദാനന്ദമാണ്. ഈ സ്വരൂപം സദാസമഷ്ടിരൂപത്തിലുള്ളതാണ്. ഈ സ്വരൂപത്തിന് അവിദ്യയാകുന്ന മായാബന്ധമേർപ്പെടുമെങ്കിൽ നാനാത്വങ്ങൾ ഭവിക്കും. പക്ഷെ ഈ നാനാത്വങ്ങൾക്കും പ്രകാശഹേതു ഈ സ്വരൂപം തന്നെയാണ്. അപ്പോൾ നാം ഉററുനോക്കുകയാണെങ്കിൽ ഈ കാണപ്പെടുന്ന നാനാത്വങ്ങൾ ഉൾക്കൊള്ളുന്നത് നമ്മുടെ സ്വരൂപം തന്നെയാണെന്നു മനസ്സിലാക്കാം. ഇവിടെ സ്വരൂപത്തിൽ നിന്നും അന്യമായ ഒരിടം ഉണ്ട് എന്നു സങ്കല്പിച്ചപ്പോഴാണ് ഈ മായാബന്ധം ഏർപ്പെട്ടത്. അതു വെറും ഒരു ഭ്രമം, ആവരണം മാത്രം. നമ്മുടെ ജീവിതത്തിൽ ആനന്ദം വേണമെന്നേവർക്കും ആഗ്രഹമുണ്ട്. പക്ഷെ നിത്യാനന്ദം ഏതാണ് എന്ന്, സാധാരണന്മാർക്ക് എത്തുപെട്ടിട്ടില്ല. അവർ നിത്യസുഖത്തിനു തന്റേതുകളിൽ തേടുന്നു. തന്നിൽത്തന്നെ ഇരിക്കുന്ന സുഖത്തെ അനുഭവിക്കാതെ കസ്തൂരിമാൻ പോലെ അന്യവസ്തുക്കളിൽ

സുഖത്തെ തേടുന്നു; ഫലം നിരാശയും. നാം ഉറങ്ങുന്നു; എന്നാൽ ഏതുസമയത്ത് ഉറങ്ങിയെന്നും ഉറക്കസമയത്ത് ഒരു സ്വരൂപമുണ്ടോ എന്നും നാം അറിയുന്നില്ല. എന്നാൽ ഉണർന്നുകഴിഞ്ഞാൽ താൻ സുഖമായുറങ്ങിയെന്നും താൻ ഉറക്കസമയത്തുണ്ടായിരുന്നു എന്നും തനിക്കു നല്ല വിശ്രമം കിട്ടിയെന്നും മനസ്സിലാക്കുന്നു. അവിടെ നമുക്കു ചിന്തിച്ചാലറിയാം, സുഖം കിട്ടിയത് തന്റെ സ്വരൂപത്തിൽ നിന്നുതന്നെയാണെന്ന്. നേരേമറിച്ച് ഈ സുഖത്തിനു കാരണം, ഈ ജഗത്താകട്ടെ തന്റെ ബന്ധുക്കളാകട്ടെ, ഇതരവസ്തുക്കളാകട്ടെ, അല്ല എന്ന്. ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലുമുള്ള അനുഭവങ്ങളും ഇങ്ങനെ ചിന്തിച്ചാൽ, നാം അനുഭവിക്കുന്ന സുഖം വാസ്തവത്തിൽ ഇതരങ്ങളിലല്ലെന്നും നമ്മിൽ തന്നെയാണെന്നും അറിയാം. ആ സുഖം മററുള്ളതുകളിലാണെന്നു വ്യാമോഹിക്കുന്നതാണ് മായ. ഇതാണ് അജ്ഞാനം. അപ്പോൾ നമുക്ക് ഈ സുഖമേർപ്പെടുന്നതു കാലംകൊണ്ടല്ലെന്നും ദേശംകൊണ്ടല്ലെന്നും വസ്തുക്കൾകൊണ്ടല്ലെന്നും മനസ്സിലാക്കാം. താൻ കാലാതീതനും ദേശാതീതനും വസ്തുക്കളെ അതിക്രമിച്ചവനുമായതുകൊണ്ടാണ് തനിക്കു സാക്ഷാൽ സുഖം ഏർപ്പെട്ടത് എന്നു മനസ്സിലാക്കാം. ഈ ജഗത്തുള്ളപ്പോൾ തന്നെ ഇല്ലാത്തതുപോലെ ഇരിക്കും. അതുകൊണ്ടു തന്നെയാണു മിഥ്യയായ ഗുരുവിന്റെ വചനങ്ങൾ കർണഗോളസ്ഥിതമായ ആകാശത്തിൽ നിഴലിച്ചാൽ തന്റെ സാക്ഷാൽ സ്വരൂപം അറിയുമാറാകുകയും ചെയ്യുന്നു എന്നു പറയുന്നത്.

മായയെ നാം ജയിക്കാൻ ശ്രമിക്കേണ്ടതില്ല. നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുക. വിദ്യാപരമായയും അവിദ്യാപരമായയും താനേ ഒഴിയുന്നതാണ്. ഏതു കാര്യത്തിലും സാക്ഷാൽ സ്വരൂപത്തെ നാം കാണുകയാണെങ്കിൽ ഈ മായാബന്ധം താനെ ഒഴിയും. അപ്പോൾ നാം ഈ ഭൗതികത്തിലാകട്ടെ ആത്മീയത്തിലാകട്ടെ ഭൗതികമെന്നും ആത്മീയമെന്നും വേർതിരിക്കാതെ, തന്റെ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയത്തെ കാണുക. അതുതന്നെയാണു മോക്ഷത്തിനുള്ള ഏക സോപാനം. ആ ദൃഷ്ടിയിൽ ദ്വൈതങ്ങൾക്കോ മറേറതുകൾക്കോ ഇടമില്ല. തന്റെ സ്വരൂപത്തിൽ നിന്നു വേറെ ഒരു ഇടം ഉണ്ടെന്നനുഭവപ്പെടുന്ന കാലത്തോളം ഈ അദ്വൈതാനുഭൂതിയുണ്ടാകുകയില്ല. നേരെമറിച്ച് അതു ദുഃഖത്തിനു കാരണമാകും. വാസ്തവത്തിൽ ദുഃഖമെന്നു പറയുന്നത് സുഖത്തിന്റെ ഏററക്കുറച്ചിൽ മാത്രമാണ്. ഒരേ കാര്യം ഒരു വ്യക്തിക്കു സുഖമായും മറെറാരു വ്യക്തിക്കു ദുഃഖമായും അനുഭവപ്പെടാം. അല്ലെങ്കിൽ ഒരേ കാര്യം ഒരുകാലത്തു സുഖമായും മറെറാരുകാലത്തു ദുഃഖമായും പരിണമിക്കാം. ഈ സുഖദുഃഖങ്ങൾ വാസ്തവത്തിൽ നാം ഈ നാനാത്വങ്ങളിൽ സങ്കല്പിക്കുന്നതാണ്. ഇല്ലാത്ത ഒന്നിനെ നാം ഉണ്ടെന്നു സങ്കല്പിച്ചു വരുത്തിക്കൂ

ട്ടുന്ന മായാബന്ധമാണ്. അതുകൊണ്ട് സാക്ഷാൽക്കരിച്ച ഗുരുവചനങ്ങളെ നാം വേണ്ടുംവണ്ണം ചിന്തിച്ച് അതുപ്രകാരം പ്രവർത്തിക്കുക. നമുക്കു തീർച്ചയായും സാക്ഷാൽക്കാരം കൈവരും.

## 2-6-1957

നിറവുററിരിക്കുന്ന സ്ഥാനത്തിന്റേയും ഉള്ളത് എന്നറിയപ്പെടുന്ന സ്ഥാനത്തിന്റേയും മധ്യത്തിൽ—ഇടനടുവിലാണ് സദ്വൃത്തികളോ ദുർവൃത്തികളോ ഏർപ്പെടുന്നത്. തന്റെ സാക്ഷാൽ സ്വരൂപത്തിൽ നിന്ന് ഈ വൃത്തികൾ സദാ നമ്മെ നീക്കിക്കൊണ്ടിരിക്കുകയാണ്. വൃത്തികൾ സാത്വികപരമായാലും ശരി അതു കാലക്രമേണ ദുർവൃത്തികൾക്കു ഹേതുവായിത്തീരുന്നുവെന്നു നമുക്ക് നമ്മുടെ അനുഭവങ്ങളിൽ നിന്നും അറിയാം. അപ്പോൾ സദ്വൃത്തികളും ദുർവൃത്തികളും നമുക്കു സാക്ഷാൽക്കാരത്തിന് അനുകരണീയമല്ല. എന്നാൽ നമ്മുടെ ജീവിതപര്യടനത്തിന്, വൃത്തികളിലേർപ്പെടാതെ ജീവിതം നയിക്കാൻ സാധിക്കയില്ല. അതുകൊണ്ടു കഴിയുന്നിടത്തോളം സദ്വൃത്തികളെ ചെയ്യുക. പക്ഷെ എല്ലാം ഈശ്വരാർപ്പണമായി ചെയ്യുകയും വേണം. ഏതു വ്യവഹാരത്തിലേർപ്പെട്ടാലും നമ്മുടെ സാക്ഷാൽ സ്വരൂപത്തെ തൊട്ടാണ് ഇതുകൾ ചെയ്യുന്നത് എന്ന ബോധം വേണം. ഇതുകൾ സ്വരൂപത്തെ ബാധിക്കുകയില്ലെന്നുള്ള നിശ്ചയത്വവും വേണം. നാം ഭിക്ഷകൊടുക്കുന്നു എന്നിരിക്കട്ടെ. നാം, ഈശ്വരൻ ഈശ്വരനിൽക്കൂടി ഈശ്വരനെ കൊടുക്കുന്നുവെന്ന് ഈശ്വരാർപ്പണം ചെയ്തു ഭിക്ഷകൊടുക്കുകയും തനിക്കതിന്റെ പുണ്യവും പാപവും ആവശ്യമില്ലെന്നു സങ്കല്പിക്കുകയും ചെയ്യുകയാണെങ്കിൽ അതുതന്നെയാണ് ഏററവും ഉത്തമമായിട്ടുള്ള വൃത്തി. അവിടെ സ്വരൂപത്തിനു പററുതൽ—മായാബന്ധം ഏർപ്പെടുന്നില്ല. എന്നാൽ നാം പുണ്യത്തെ ആഗ്രഹിക്കാതെ നല്ല പ്രവൃത്തികൾ ചെയ്താൽ അതുകളുടെ പുണ്യം നാം അനുഭവിക്കുകയും ചെയ്യും. പക്ഷെ നാം പുണ്യത്തെ ആഗ്രഹിച്ചുപോയാൽ അവിടെ ക്ലിഷ്ടത ഏർപ്പെടുകയും ചെയ്യും. സാധാരണയായി നമുക്ക് ഈ ജീവിതത്തിൽ ഏതു കാര്യവും സദ്വൃത്തി, ദുർവൃത്തി സമ്മിശ്രത്തോടുകൂടി മാത്രമേ ചെയ്യാൻ സാധിക്കയുള്ളു, പുണ്യപാപങ്ങൾ സമ്മിശ്രമായിരിക്കയും ചെയ്യും. അതുകൊണ്ടാണ് ഏതു വൃത്തിയും നിഷ്കാമത്തോടുകൂടി ചെയ്യുക എന്നു പറയുന്നത്.

നിറവുററിരിക്കുന്ന ഈശ്വരവിലാസമാകുന്ന ബോധത്തിൽ നമ്മുടെ സ്നേഹത്തെ ഏററവും പരമകാഷ്ഠയിലുള്ള പ്രേമത്തോടുകൂടി ചേർത്താൽ നമ്മുടെ കർണഗോളസ്ഥിതമായ ആകാശമായ ബോധത്തിൽ ഉണർവുണ്ടായി (അതായത് അരുൾബോധമുണ്ടായി) നമ്മുടെ സാക്ഷാൽ സ്വരൂപത്തെ അറിയുമാറാകും.

ഈ കാണപ്പെടുന്ന ജഗത്തും നമ്മുടെ സ്ഥൂല–സൂക്ഷ്മകാരണ വൈഭവങ്ങളും ഏതുസമയത്തും നമ്മെ നമ്മുടെ സാക്ഷാൽ സ്വരൂപത്തിൽ നിന്നകററുകയാണു ചെയ്യുന്നത്. ഈ പരമാർഥം ഓരോ വ്യക്തിക്കും മരണസമയത്ത് അനുഭവപ്പെടുന്നു. ഒരാൾ മരിച്ചാൽ ബന്ധുജനങ്ങൾ തങ്ങളുടെ നഷ്ടത്തെച്ചൊല്ലി സങ്കടപ്പെടുന്നതല്ലാതെ മരിച്ചുപോയ വ്യക്തിയുടെ നില ഇപ്പോഴെന്താണ്, അദ്ദേഹത്തിന് സുഖമുണ്ടോ ദുഃഖമുണ്ടോ എങ്ങനെയിരിക്കുന്നു എന്നിതുകളെപ്പററി ആലോചിക്കുന്നതേ ഇല്ല. അപ്പോൾ വാസ്തവത്തിൽ ഈ ജഗത്തിൽ നാം പലതും കൈകാര്യം ചെയ്ത് ഒടുക്കം മരണകാലത്ത് ഒററപ്പെട്ട് ആരുടേയും സ്നേഹവും ആദരവും ആർജിക്കാതെതന്നെയാണ് പോകുന്നത്. അപ്പോൾ ഈ ജഗത്തും അതിലെ ഉപകരണങ്ങളും സ്ഥൂലസൂക്ഷ്മകാരണങ്ങളിൽ കൂടി നമ്മെ തരംതാഴ്ത്തുകയാണ് ചെയ്യുന്നതെന്ന് ദൃഢമായ ബോധം ഉണ്ടാകണം. എന്നാൽ മാത്രമേ മോക്ഷത്തിന് അർഹതയുള്ളു. തൻെറ സാക്ഷാൽ സ്വരൂപത്തെ മറന്നു ജീവിക്കുന്നതാണ് ഏററവും വലിയ പാപം. വാസ്തവത്തിൽ സൽപ്രവൃത്തിയിൽ നിന്നും ദുഷ്പ്രവൃത്തികളിൽ നിന്നും പുണ്യപാപങ്ങളുണ്ടാകുന്നില്ല. തൻെറ സ്വരൂപത്തെ അസ്തിഭാതിപ്രിയം എന്നറിയുന്നത് പുണ്യം; അതറിയാതിരിക്കുന്നത് പാപം എന്നു സാധാരണഭാഷയിൽ പറയാം. പക്ഷേ തൻെറ സാക്ഷാൽ സ്വരൂപത്തെ അസ്തിഭാതിപ്രിയമെന്നറിയുന്ന സ്ഥാനത്ത് വാസ്തവത്തിൽ പുണ്യപാപങ്ങളില്ല. നാം നമ്മുടെ ജീവിതത്തിൽ താന്താങ്ങളുടെ സ്ഥിതിയനുസരിച്ചു ചെയ്യേണ്ട കർമങ്ങളെയെല്ലാം ആസക്തികൂടാതെ ഈശ്വരാർപ്പണമായി ചെയ്യുകയും തൻെറ സാക്ഷാൽ സ്വരൂപത്തെ ഓർമിക്കാതെയും മറക്കാതെയും ഭ്രാന്തി ഏർപ്പെടാതെയും അറിയുകയും ചെയ്താൽ സാക്ഷാൽകാരത്തിനുള്ള വഴി താനെ തെളിയുമെന്നുള്ളതിനു സംശയമില്ല.

ഒരു കാറിൻെറ ഡ്രൈവർ അയാളുടെ കാറോടിക്കുമ്പോൾ അതിലിരുന്നാണ് ഓടിക്കുന്നത്. എന്നാൽ ആ കാറിൻെറ ഗതി നിയന്ത്രിക്കുന്നത് ആ കാറിൻെറ ആകെ മൊത്തമുള്ള യന്ത്രത്തിൻെറ ഒരു സമഗ്രമായ പഠനത്തോടുകൂടിത്തന്നെയാണ്. താൻ ആ കാറിനെ നിയന്ത്രിച്ചോടിക്കുന്നുവെന്നും അതോടുകൂടി താൻ അതിലിരുന്നു ദൂരത്തെ തരണ ചെയ്യുന്നുവെന്നും ആ വ്യക്തിക്കറിയാം. എന്നാൽ ആ കാറിലിരിക്കുന്ന മററുള്ള യാത്രക്കാർക്ക് കാറിൻെറ മെഷീനെപ്പററി യാതൊരു ഗന്ധവും ഇല്ലെങ്കിൽ അവർക്ക് ഡ്രൈവറുടെ സഹായം കൂടാതെ ദൂരം തരണംചെയ്യാൻ സാധിക്കുകയില്ല. അതുപോലെ നാം ഈ ജീവിതമാകുന്ന കാറിൽ ഇരുന്ന്, ഈ ജഗത്താകുന്ന ദൂരത്തെ തരണംചെയ്യണമെങ്കിൽ, ഈ കാണപ്പെടുന്ന ജഗത്തിലും നമ്മിലുമുള്ള ഈശ്വരവിലാസത്തെ അതിൻെറ നിറവുററ രീതിയിൽ അറിയുകയും അതുപ്രകാരം പ്രവർത്തിക്കുകയും വേണം.

എന്നാൽ മാത്രമേ ഈ ജീവിതത്തെ അതിലിരുന്ന് ഓടിക്കുകയും അതിന്റെ ഉപരിയിൽ നിന്നു നിയന്ത്രിക്കുകയും ചെയ്യാൻ സാധിക്കുകയുള്ളു. അല്ലാതെ, ഈ ജീവിതത്തിന്റെ ഉദ്ദേശവും ലക്ഷ്യവും അറിയാതെ അനിയന്ത്രിതമായി ജീവിക്കുകയാണെങ്കിൽ, ഈ ജഗത്ത് നമ്മെ ഞെക്കി ക്കൊല്ലുകതന്നെ ചെയ്യും.

## 9-6-1957

നമുക്ക് ഒരു അന്തഃകരണമുണ്ട്. അന്തഃകരണത്തോടുകൂടിയ ജീവ ചൈതന്യാഭാസൻ, വിക്ഷേപവും ആവരണവും കൊണ്ട് നമുക്ക് മറവു ണ്ടാക്കിയിരിക്കുന്നു. ഈ അന്തഃകരണത്തിൽ ജീവചൈതന്യാഭാസൻ ഒരു കൺമണിയായി വിളങ്ങിക്കൊണ്ടിരിക്കുന്നു. അന്തഃകരണത്തിലുള്ള (അതാ യത് മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം ഇവയ്ക്കുള്ള) ഇളക്കം നിലച്ചു നിശ്ചലമായിരിക്കുമ്പോൾ അതിനെ കണ്ണായി ഉപമിക്കാം. അന്തഃകരണത്തിനുള്ള ആവരണം (മറപ്പ്) നീങ്ങുമ്പോൾ അത് കണ്ണിൻ മണി എന്നവണ്ണം പ്രകാശിക്കുകയും ചെയ്യും. ഈ അവസ്ഥയിൽ അന്തഃ കരണം നിറവുററതായും ബൃഹത് ആകാരത്തോടുകൂടിയുമിരിക്കും. ഇങ്ങനെയിരിക്കുന്ന കൺമണിയിൽ ഈശ്വരവിലാസം നിഴലിക്കുമ്പോൾ തന്റെ സ്വരൂപമിന്നവിധമിരിക്കുന്നു എന്നനുഭവപ്പെടുകയും, ആ സ്വരൂപം അന്തഃകരണത്തിനതീതമാണെന്നറിയുകയും ചെയ്യും. തന്റെ സാക്ഷാൽ സ്വരൂപം മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ ചിത്തം കൊണ്ടോ അഹംഭാവംകൊണ്ടോ അറിയപ്പെടാവുന്നതല്ല. സ്വരൂപത്തെ സ്വരൂപംകൊണ്ടുതന്നെയാണ് അറിയേണ്ടത്. സുഷുപ്തിയിലാണ്ടു പോയാൽ നാം ഒന്നും അറിയുന്നില്ല. എന്നാൽ ഉറക്കം ഉണർന്ന് താൻ സുഖമായുറങ്ങി ഒന്നും അറിഞ്ഞില്ല എന്നു നാം പറയുന്നു. ആ സുഖം സ്വരൂപത്തിൽ നിന്നാണുണ്ടായത്. അത് മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവമിവയിൽ നിന്നും ജാതമായതല്ല. സുഷുപ്തിസമയത്ത് നാമറിയാതെ സ്വരൂപസുഖം അറിയപ്പെടുന്നുണ്ടെങ്കിൽ ജാഗ്രദവസ്ഥ യിലും സ്വപ്നാവസ്ഥയിലും സുഷുപ്ത്യവസ്ഥയിലും നമുക്ക് അറിഞ്ഞുകൊണ്ട് ആ സ്വരൂപസൗഖ്യം അനുഭവപ്പെടാമല്ലൊ. മററൊ ന്നിന്റെ സഹായംകൊണ്ട് അത് ഉണ്ടാകുകയും ഇല്ല. അതായത് സ്വരൂപം സ്വരൂപംകൊണ്ടു മാത്രമേ അനുഭവപ്പെടുവാൻ സാധിക്കുകയുള്ളു. ഇവിടെ സ്ഥൂല-സൂക്ഷ്മകാരണവൈഭവങ്ങളും നീങ്ങുന്നു.

## 16-6-1957

ആധാരം; അധിഷ്ഠാനം; ദ്രഷ്ടാവ്. നമ്മിൽ അതായത് ഈ ജീവ നിൽ സാക്ഷാൽ ഈശ്വരനാകുന്ന ദ്രഷ്ടാവ് അടങ്ങിയിരിക്കുന്നു. ദ്രഷ്ടാവ് എന്നുപറഞ്ഞാൽ എല്ലാററിനേയും അതാതിന്റെ വൈഭവത്തോ

ടുകൂടി കാണുന്നവനെന്നർഥം. നമ്മിൽ ഇരിക്കുന്ന ദ്രഷ്ടാവാണ് ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ചിരിക്കുന്നത്. ഈ ജഗത്തിൻെറ സാക്ഷാൽ സൃഷ്ടികർത്താവ് ഈശ്വരനാണെങ്കിലും ഈ കാണപ്പെടുന്ന ജഗത്തിൻെറ, അതായത് നമുക്ക് ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിപ്പെടുന്ന ജഗത്തിൻെറ സ്രഷ്ടാവ് ഈ ദ്രഷ്ടാവാണ്. ഈ ദ്രഷ്ടാവില്ലെങ്കിൽ ഈ ജഗത്തുമില്ല. അപ്പോൾ ഈ ജഗത്തിൻെറ ആധാരം ഈ ദ്രഷ്ടാവാണ്. നാനാത്വങ്ങൾ ഒന്നിൽനിന്നും മററൊന്നായി പരിണമിക്കുന്നതു കൊണ്ട് ജഗത്തിൻെറ നശ്വരതയെപ്പററി അറിഞ്ഞ് നിത്യത്വത്തെ പ്രാപിക്കുവാൻ അവ സഹായിക്കുന്നു. അതുകൊണ്ട് ഈ ദ്രഷ്ടാവുതന്നെയാണ് എല്ലാററിൻേറയും അധിഷ്ഠാനവും. ദ്രഷ്ടാവ് സ്വയംപ്രകാശരൂപനാണ്. സ്ഥൂല–സൂക്ഷ്മ–കാരണവൈഭവങ്ങൾക്ക് ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമായി ചമഞ്ഞ് അതിൻെറ സാക്ഷാൽ സ്വരൂപത്തെ അസ്തിഭാതിപ്രിയമായി അറിയിക്കുന്നവൻ തന്നെയാണ് ദ്രഷ്ടാവ്. ഇവിടെ ദ്രഷ്ടാവ് വളരെ ബൃഹത്തായും അപാരമായുമിരിക്കുന്നു.

ഈ തുമരകോടിയിലിരിക്കുന്ന സ്ഥൂലദേഹമുള്ളപ്പോൾത്തന്നെ വേണം തൻെറ സാക്ഷാൽ സ്വരൂപത്തെ അറിയുവാൻ. സൂക്ഷ്മകാരണാവസ്ഥകളിൽ സാക്ഷാൽക്കാരമുണ്ടാകുന്നതല്ല. നാം ഈ സ്ഥൂലദേഹം അവലംബിച്ചിരിക്കുന്നത് തൻെറ സാക്ഷാൽ സ്വരൂപത്തെ അറിയുവാനാണെന്ന് നല്ലവണ്ണം മനസ്സിലാക്കണം. ഈ ജീവിതത്തിൽ സുഖിച്ച് ദുഃഖിച്ച് എന്തൊക്കെ നേടിവച്ചാലും അന്ത്യകാലത്ത് ഇവയൊന്നും ഒരാധാരമായി വരികയില്ല. ആ സമയത്ത്, ഈ ജീവിതം പാഴാക്കിക്കളഞ്ഞു എന്നു മനസ്സിലാക്കി സന്തപിക്കും. ഇനി ഒരു പുനരാവർത്തിക്ക് ഇടംകൊടുക്കാത്തവണ്ണം നമ്മുടെ ഈ ജീവിതം ബോധപൂർവം വിവേകത്തോടുകൂടി മുന്നോട്ടു നയിക്കേണ്ടതാണ്. നമ്മുടെ ചുററും നടക്കുന്നതുകളെ—അതുകളുടെ പരിണാമത്തെ നാം വിവേചിച്ചു മനസ്സിലാക്കുമ്പോൾ ഈ പറഞ്ഞതിൻെറ അർഥം മനസ്സിലാകും. ഈ സ്ഥൂലദേഹം ചലിക്കുന്നത് ജീവചൈതന്യംകൊണ്ടാണെന്ന് ഏവർക്കുമറിയാം. സൂക്ഷ്മകാരണാവസ്ഥയിലും ഈ ജീവചൈതന്യം തന്നെയാണ് ഈ സ്ഥൂലദേഹത്തെ നശിക്കാതെ അഭിമാനപുരസ്സരം കൊണ്ടാടുന്നതെന്നും മനസ്സിലാക്കാം. ഈ സ്ഥൂലശരീരത്തെ ആഹാരാദികൾ കൊണ്ട് പോഷിപ്പിക്കുവാൻ ഈ ജഗത്തുമുണ്ട്. അപ്പോൾ ഈ സ്ഥൂലസൂക്ഷ്മകാരണങ്ങളുടെ ആധാരവും അധിഷ്ഠാനവും ഈ ജീവചൈതന്യമായ ദ്രഷ്ടാവുതന്നെയാണ്. അങ്ങനെയാണെങ്കിൽ ഈ ജീവചൈതന്യത്തിൻെറ സാക്ഷാൽ സ്വരൂപം എന്താണ്എന്ന് അന്വേഷിച്ചാൽ അത് അസ്തിഭാതിപ്രിയം—അതായത് എപ്പോഴും എക്കാലത്തും കാലദേശഭേദമെന്യേ ഉള്ളതും ഏററവും പ്രകാശമാനമായതും ഏററവും പരമാനന്ദപ്രദമായിട്ടുള്ളതും എന്ന് അനുഭവപ്പെടും. അപ്പോൾ ഈ സ്ഥൂലദേഹമുള്ളപ്പോൾത്തന്നെയാണ് നാം സാക്ഷാൽക്കരിക്കേണ്ടത്. ദിനചലനംകൊണ്ടും വാർഷിക

ചലനംകൊണ്ടും സൂര്യനെ ചുററിസഞ്ചരിക്കുന്ന ഈ ഭൂമി ചലിക്കുന്നത് സൂര്യൻെറ ആകർഷണശക്തികൊണ്ടാണ്. ഭൂമിക്കു താങ്ങായി വേറെ ഒന്നുമില്ല. സൂര്യഗോളത്തെ ചുററുന്ന അനവധി ഗോളങ്ങളിൽ ഒന്നാണ് ഭൂമി. ഇങ്ങനെയുള്ള മണ്ഡലത്തെ സൗരയൂഥം എന്നുപറയുന്നു. ഇങ്ങനെ ഈ പ്രപഞ്ചത്തിൽ സൗരയൂഥങ്ങൾ അനവധി ഉണ്ട്. ഈ സൗരയൂഥത്തിലെ ഒരു ഉപഗോളമായ ഭൂമിയിൽ ഇരുന്നാണ് നാം ഈ കോലാഹലങ്ങളെല്ലാം കാട്ടി ''ഞാനേ അതിഭാഗ്യശാലി'' എന്ന് ഗർവോടുകൂടി ഡംഭടിച്ചുനടക്കുന്നത്. ഇതൊന്നാലോചിച്ചാൽ നമ്മുടെ തുഛസ്ഥിതി നല്ലവണ്ണം മനസ്സിലാക്കാം. എന്നാൽ തൻെറ സാക്ഷാൽ സ്വരൂപം ഒന്നറിഞ്ഞാൽ ഈ ഭ്രമം എല്ലാം നീങ്ങി, താൻ തന്നെയാണ് സർവവും—തന്നിൽ നിന്നും അന്യായമായതിനു സ്ഥാനമില്ല, താൻ തന്നെയാണ് സകലത്തിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമെന്നും, തൻെറ സാക്ഷാൽ സ്വരൂപമാകുന്ന അസ്തിഭാതിപ്രിയം എല്ലായിടവും നിറവുററിരിക്കുന്നു എന്നും മനസ്സിലാകും.

പ്രകാശരൂപിയായ ദ്രഷ്ടാവിനെക്കൊണ്ട്, സ്ഥൂലസൂക്ഷ്മകാരണങ്ങളെ ആധാരം, അധിഷ്ഠാനം, ദ്രഷ്ടാവ് എന്നു പരിവർത്തനം ചെയ്യുമ്പോൾ ബോധത്തോടുകൂടിയുള്ള വിവേചനഫലമായി, തൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ അന്തഃകരണം ബൃഹദാകാരവും അപാരവും ആയിത്തീരുമ്പോൾ—തൻെറ സാക്ഷാൽ സ്വരൂപമാകുന്ന അസ്തിഭാതിപ്രിയം താനെ വിളങ്ങും (പഞ്ചേന്ദ്രിയങ്ങളേയും അസ്തി ഭാതിപ്രിയം; നാമം, രൂപമാക്കി പരിവർത്തനം ചെയ്യണം). നമ്മുടെ സ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണെങ്കിലും നാമരൂപാദികളെക്കൊണ്ട് മറവുപെട്ടിരിക്കുന്നു. രൂപത്തേക്കാളും ബൃഹത്താണ് നാമം. ഈ നാമരൂപങ്ങളെ ഉൾക്കൊള്ളുന്നതാണ് അസ്തി, ഭാതി, പ്രിയം.

## 30-6-1957

ജാഗ്രദവസ്ഥയും സ്വപ്നാവസ്ഥയും സാധകബാധകമായിരിക്കുന്നു. സുഷുപ്ത്യവസ്ഥയിലാകട്ടെ ഇവ രണ്ടിൻേറയും സാധകബാധകങ്ങൾ സമ്മിശ്രമായിരിക്കുന്നു. അതുപോലെതന്നെയാണ് സ്ഥൂലദേഹവും സൂക്ഷ്മദേഹവും സാധകബാധകമായിരിക്കുന്നത്. കാരണദേഹം ഇവയുടെ സമ്മിശ്രമായിരിക്കുന്നു. ജാഗ്രദ്-സ്വപ്നാവസ്ഥകളിൽ നമുക്ക് അനുഭവവും അനുഭൂതിയും ഉണ്ടാകുന്നു. എന്നാൽ സുഷുപ്ത്യവസ്ഥയിൽ ഈ അനുഭവങ്ങളെ പാടെ മറച്ച് ഒന്നും അറിഞ്ഞില്ല—അതായത്, അറിവില്ലായ്മ എന്ന അവസ്ഥയെ വരുത്തുന്നു. എന്നാൽ സുഷുപ്തിയിൽ നാം സ്വരൂപത്തിൽ നിന്നും സുഖം അനുഭവിക്കുന്നു. ഈ സ്വരൂപത്തിൽ നിന്നുള്ള സുഖം ജാഗ്രദവസ്ഥയിലാകട്ടെ, സ്വപ്നാവസ്ഥയിലാകട്ടെ, കർമേന്ദ്രിയങ്ങൾ വഴിയോ പ്രാണപഞ്ചകങ്ങ

ളിൽ നിന്നോ ജ്ഞാനമനസ്സാദികളിൽ നിന്നോ ഉണ്ടായതല്ല. അത് സ്വരൂപത്തിൽനിന്നുതന്നെയാണ് ജാതമായത്. ഈ സുഷുപ്തിയിൽ എന്തുകൊണ്ടാണ് നാം ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും അനുഭവിച്ച സുഖങ്ങളെ മറക്കുന്നത്. കാരണം, അവിടെ ഇതെല്ലാം കാരണാവസ്ഥയിൽ ലീനമായിപ്പോകുന്നു. അപ്പോൾ ഈ കാരണാവസ്ഥയിൽ ഉളവകുന്ന സുഖം ജാഗ്രദവസ്ഥയിലേയും സ്വപ്നാവസ്ഥയിലേയും സുഖത്തേക്കാൾ എത്രയും മേൻമയേറിയതല്ലേ? ഈ സുഷുപ്തിയിൽ നാം അറിയാതെ അനുഭവിക്കുന്ന സൗഖ്യത്തെ എന്തുകൊണ്ട് അറിഞ്ഞുകൊണ്ട് ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും സുഷുപ്ത്യവസ്ഥയിലും അനുഭവിച്ചുകൂടാ? നാം അജ്ഞാനത്തെ നീക്കി ജ്ഞാനത്തെ പ്രധാനമാക്കി തൻെറ സ്വരൂപത്തെ നല്ലവണ്ണം മനസ്സിലാക്കിയാൽ, സ്വരൂപസൗഖ്യത്തിൽത്തന്നെ ലയിച്ചിരിക്കാം. അപ്പോൾ അറിവുതന്നെയാണ് സൗഖ്യം എന്ന് എത്തിപ്പെടുകയും ചെയ്യും. സ്വരൂപത്തിൽ നിന്നാണ് തനിക്ക് സുഖം ഏർപ്പെട്ടത്. എന്നറിയാതെയാണ് എല്ലാവരും അത് അനുഭവിക്കുന്നത്. അത് അറിഞ്ഞുകൊണ്ടനുഭവിക്കുന്നത് ഒരു സാക്ഷാൽക്കരിച്ച ഗുരുവിൻെറ മഹാവാക്യങ്ങളെ ശ്രവണംചെയ്തു മാത്രമാണ്. അപ്പോൾ സ്ഥൂല-സൂക്ഷ്മദേഹങ്ങളുടെ സാധകബാധകങ്ങൾ നീങ്ങി തൻെറ സ്വരൂപം സ്വഛമായി വിളങ്ങും. തൻെറ സ്വരൂപം സ്വഛമായി വിളങ്ങുമ്പോൾ അന്ത്യശോകനാശം ഏർപ്പെടുകയും പരമാനന്ദ പ്രാപ്തി കൈവരികയും ചെയ്യും. നമ്മുടെ സ്വരൂപം ആവരണവിക്ഷേപങ്ങളോടുകൂടിയ മായകൊണ്ട്, അറിവില്ലായ്മകൊണ്ട് മൂടപ്പെട്ടിരിക്കയാണ്. ഗുരുമൊഴികൾ നമ്മുടെ കർണഗോളസ്ഥിതമായ ആകാശത്തിൽ ധ്വനിച്ച് അന്തഃകരണത്തിൽ പകർന്നുവീഴുമ്പോൾ അറിവുകേടുനീങ്ങി, ആവരണവും വിക്ഷേപവും നീങ്ങി നിശ്ചയാത്മികബുദ്ധി കൈവരുന്നു. അതോടുകൂടി നിശ്ചലമായിരിക്കുന്നതും നിരാലംബമായിരിക്കുന്നതും നിത്യമായിരിക്കുന്നതും നിരപേക്ഷമായിരിക്കുന്നതുമായ തൻെറ സാക്ഷാൽ സ്വരൂപവും ആത്മാവുമായ ചിദാഭാസൻ ഏററവും പ്രകാശമാനമായി പ്രകാശിക്കുന്നു. അതോടുകൂടി സകല സംശയങ്ങളും നീങ്ങി തൻെറ സ്വരൂപം അസ്തിഭാതിപ്രിയം എന്ന് സാക്ഷാൽക്കരിക്കുകയും ചെയ്യുന്നു. ഈ അവസ്ഥയിൽ വേറെ ഒന്നിനും സ്ഥാനമില്ലാതെ വരുന്നു. ഇല്ലാത്ത മായ ഇല്ലാത്തിടത്ത് ഇല്ലാത്തതായി പരിണമിക്കുകയും ചെയ്യും.

## 7-7-1957

സർവവും ബ്രഹ്മം, സച്ചിദാനന്ദം എന്നു പറയുന്നു. പിന്നെ എങ്ങനെ ഈ ജീവൻ എന്ന വ്യത്യസ്തമായ—വ്യഷ്ടിരൂപമായ ഒരവസ്ഥ ഉണ്ടായി?

സർവവും ബ്രഹ്മം തന്നെ; സച്ചിദാനന്ദം തന്നെ; അസ്തിഭാതിപ്രിയം തന്നെ; ഇതിനെ ശുദ്ധചൈതന്യം എന്നു പറയുന്നു. ഈ ശുദ്ധചൈതന്യത്തിൽ സംസ്ക്കാരങ്ങൾ ആരോപിതമാകുമ്പോൾ, ഈ സംസ്ക്കാരങ്ങളോടുകൂടിയ ശുദ്ധചൈതന്യം അകർത്താവായിത്തന്നെ ഇരുന്ന് കർത്താവായിത്തീരുന്നു. ശുദ്ധചൈതന്യം സ്വതെ അകർത്താവാണ്. അതിൽ സംസ്ക്കാരങ്ങൾ ആരോപിതമാകുമ്പോഴാണ് കർത്തൃത്വം ഏർപ്പെടുന്നത്. ഈ സംസ്ക്കാരങ്ങളോടുകൂടിയ ശുദ്ധചൈതന്യത്തെയാണ് ജീവൻ എന്നു പറയുന്നത്. ഈ സംസ്ക്കാരങ്ങൾ ഏർപ്പെടുമ്പോൾ ഈ ജഗത്തെന്നും ചരാചരങ്ങൾ എന്നും തന്നിൽ നിന്നും വേറായി കാണുന്നു. തന്നിൽ നിന്നും മററൊന്നിനെ അന്യമായി കാണുന്നതിന് ദ്വൈതം എന്നു പേർ. ഇത് അവിദ്യകൊണ്ടാണ് ഏർപ്പെടുന്നത്. തൻെറ സ്വരൂപം അദ്വൈതമാണെന്ന് നമുക്ക് ആലോചിച്ചാൽ അറിയാം. നമ്മുടെ മുമ്പിൽ ഭക്ഷണം കൊണ്ടു വച്ചിരിക്കുന്നു. നമുക്ക് വിശപ്പുമുണ്ട്. നമ്മുടെ ഈ വിശപ്പ് ഈ ഭക്ഷണം കഴിച്ചാൽ മാറും എന്നു നാം വിചാരിക്കുന്നു. കാരണം നാം നേരത്തേ ഭക്ഷണം കഴിച്ചപ്പോൾ, പശിമാറി എന്നനുഭവപ്പെട്ടു. എന്നാൽ അതിനുമുമ്പ് വിശപ്പുമാറും എന്ന് എങ്ങനെ അനുഭവപ്പെട്ടു (എങ്ങനെ അറിഞ്ഞു). അപ്പോൾ ആദിയിൽ ഭക്ഷണം കഴിച്ചത് ആര്? ഭക്ഷണം കഴിക്കണമെങ്കിൽ ഒരു ജീവനോ ആത്മാവോ വേണ്ടേ. അപ്പോൾ ഈ ജീവൻ ഭക്ഷണം കൊണ്ടാണോ നിലനിന്നുപോകുന്നത്. അല്ല; ശുദ്ധചൈതന്യം സ്വതെ ഈ ജീവനിൽ ഉണ്ട്. അപ്പോൾ ഒന്നിനേയും ആശ്രയിക്കാതെ നിലനിൽക്കുന്ന ശുദ്ധചൈതന്യമല്ലേ നമ്മുടെ സാക്ഷാൽ സ്വരൂപം. അപ്പോൾ വ്യഷ്ടിരൂപത്തിൽ നാം ഇന്നഭിമാനിക്കുന്ന ജീവൻ വാസ്തവത്തിൽ സമഷ്ടിസ്വരൂപമായ ഈശ്വരശുദ്ധചൈതന്യത്തിൽത്തന്നെ നിലകൊള്ളുന്നു എന്നു മനസ്സിലാക്കാം. ഇതിനെയാണ് അദ്വൈതം എന്നു പറയുന്നത്. നാം ഈ പറഞ്ഞ രീതിയിൽ ആലോചിച്ചു മനസ്സിലാക്കുമ്പോൾ നമ്മുടെ സ്വരൂപം അദ്വൈതമാണെന്ന് അനുഭൂതമാകുന്നു. അതുകൊണ്ട് ഇതിനെ അനുഭവാദ്വൈതം എന്നു പറയുന്നു.

ഒരു ചക്കക്കുരു നട്ടാൽ, അതു ചെടിയായി വൃക്ഷമായി കായ്ച്ച് അനവധി ചക്ക പ്രദാനം ചെയ്യും. ഈ ഓരോ ചക്കയിലും നേരത്തെ നട്ട ചക്കക്കുരുപോലെ ധാരാളം ചക്കക്കുരുവും ഉണ്ട്. ഇവ നട്ടാൽ ഇതേമാതിരി ആവർത്തനം ചെയ്യുന്നു. അതുകൊണ്ട് ഒരു ചക്കക്കുരുവിൽ അതിനു വൃക്ഷമാവാനും ചക്കകായ്ക്കാനും കോടാനുകോടി വൃക്ഷങ്ങളെ ഉൽപ്പാദിപ്പിക്കാനുമുള്ള വൈഭവമുണ്ടെന്നു മനസ്സിലാക്കണം. അതുപോലെ ഈ ജഗത്തിൽ വ്യഷ്ടിരൂപത്തിൽ അനവധി ചരാചരങ്ങളും ജീവജാലങ്ങളും ഉണ്ടെങ്കിലും അവയെല്ലാം അധിഷ്ഠിതമായിരിക്കുന്നത് ഈശ്വരശുദ്ധചൈതന്യത്തിലാണ്. ഈ ശുദ്ധചൈതന്യത്തിൻെറ സകല വൈഭവങ്ങളും ഈ ഓരോ ജീവരാശിയിലുമുണ്ട്. അതുകൊണ്ട് ഈശ്വര

ശുദ്ധചൈതന്യത്തെ മറയ്ക്കുന്ന പടലങ്ങളെ അതായത് സംസ്ക്കാരവിശേഷങ്ങളെ നീക്കിയാൽ, ആ ശുദ്ധചൈതന്യം വീണ്ടും പ്രകാശമാനമായി വിളങ്ങുന്നതാണ്.

ഒരു ശരീരത്തിൽ അസ്തിഭാതിപ്രിയം പ്രകാശിക്കുന്നതുകൊണ്ട് ദേഹി എന്നും, നാമരൂപാദികളോട് ചേർന്ന് പഞ്ചഭൂതങ്ങളെ ചമഞ്ഞുകൊണ്ട് ഈ ശരീരത്തെ എടുക്കുമ്പോൾ ദേഹം എന്നും പറയുന്നു. ദേഹി, ദേഹം ഉള്ളപ്പോഴും ഇല്ലാത്തപ്പോഴുമുണ്ട്. ദേഹത്തിന് സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന് മൂന്നവസ്ഥകൾ. ഇവയുടെ വൈഭവങ്ങൾ ക്രമേണ താമസം, രാജസം, സാത്വികം എന്ന ഗുണത്രയം. സ്ഥൂലദേഹത്തിൽ തമസ്സ് പ്രധാനമായി നിൽക്കുന്നു. സൂക്ഷ്മദേഹത്തിൽ രാജസം പ്രധാനമായി നിൽക്കുന്നു. കാരണദേഹത്തിൽ സാത്വികം ഏറി നിൽക്കുന്നു. അതുപോലെ ദേഹത്തോടുകൂടിയ ദേഹിക്ക് ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ എന്ന് മൂന്നവസ്ഥകൾ. സുഷുപ്ത്യവസ്ഥയിൽ ദേഹി സകലതും മറന്നുകളയുന്നു. ഒന്നും അറിഞ്ഞില്ലെന്ന പ്രതീതിയോടുകൂടി താൻ സുഖമായി ഉറങ്ങി എന്നനുഭവപ്പെടുന്നു. ഈ സുഖം ഏർപ്പെട്ടത് കാരണദേഹത്തിലുള്ള സാത്വികഗുണം കൊണ്ടാണ്. ഈ സുഖം വാസ്തവത്തിൽ തന്റെ സ്വരൂപമായ അസ്തിഭാതിപ്രിയത്തിൽത്തന്നെയാണ് അനുഭവപ്പെട്ടത്. സുഷുപ്ത്യവസ്ഥയിൽ ദേഹി ശുദ്ധചൈതന്യത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. പക്ഷേ ഒന്നും അറിഞ്ഞില്ല എന്ന മറവ് അവിടെ ഏർപ്പെടുന്നു. ഇതിനെ രാത്രി എന്നു പറയാം. അപ്പോൾ സുഷുപ്ത്യവസ്ഥ മോക്ഷത്തിനുപററിയ സ്ഥാനമല്ല. കാരണം അജ്ഞാനം അവിടെ ശേഷിക്കുന്നു. സ്വപ്നാവസ്ഥയിലും അതുപോലെ രജോഗുണപ്രധാനവും സാക്ഷാൽക്കാരത്തിനുപററിയ ഇടവുമല്ല. എന്നാൽ ഏററവും തുഛകോടിയിൽ ഇരിക്കുന്ന സ്ഥൂലദേഹത്തിൽ ജാഗ്രദവസ്ഥയിൽ ഇരിക്കുമ്പോൾത്തന്നെ സാക്ഷാൽക്കരിക്കണം. ജാഗ്രദവസ്ഥയിലിരിക്കുമ്പോൾ സുഷുപ്ത്യവസ്ഥയിലെ അനുഭവങ്ങളേയും, സ്വപ്നാവസ്ഥയിലെ അനുഭവങ്ങളേയും, ജാഗ്രദവസ്ഥയിലെ അനുഭവങ്ങളേയും ചിന്തിച്ച് വേണ്ടതുപോലെ കൈകാര്യം ചെയ്യുവാനുള്ള കഴിവുണ്ട്. മററു രണ്ടവസ്ഥകളിലും അതായത് സ്വപ്നാവസ്ഥയിലും സുഷുപ്ത്യവസ്ഥയിലും ഈ കഴിവില്ല. ജാഗ്രദവസ്ഥയിൽ കാരണദേഹത്തിലെ സാത്വികഗുണത്തേയും, സൂക്ഷ്മദേഹത്തിലെ രജോഗുണത്തേയും സ്ഥൂലദേഹത്തിലെ തമോഗുണത്തേയും ഏകീകരിച്ച് ചിന്തിക്കുവാനുള്ള കഴിവുണ്ട്. അപ്പോൾ ജാഗ്രദവസ്ഥയിൽത്തന്നെ ഇരുന്നുകൊണ്ട് അതിനുമുപരി ഉയർന്ന് അതിന്റെ ചെയ്തികളേയും സ്വരൂപത്തേയും ദേഹിക്കു കാണാം. അപ്പോൾ ദേഹി ഈ ജാഗ്രദവസ്ഥയിൽ ഇരുന്നുകൊണ്ട് അതിനേയും അതിക്രമിച്ചു സാക്ഷി എന്നവണ്ണം ഇവയെ ചിന്തിക്കുമ്പോൾ സ്ഥൂല–സൂക്ഷ്മ

കാരണമധ്യസ്ഥിതമായി നിൽക്കുന്ന അന്തഃകരണത്തിൽ സാക്ഷാൽ ബോധം ഉളവാകുന്നു. ഈ ബോധം നിശ്ചയാത്മികബുദ്ധി തന്നെയാണ്. ഈ നിശ്ചയാത്മികബുദ്ധികൊണ്ട് ദേഹി അജ്ഞാനത്തെ നീക്കി ആ കാലത്തും ആ ദേശത്തും (അതായത് സുഷുപ്ത്യവസ്ഥയിൽ) അനുഭവിച്ച സുഖത്തെ ഈ കാലത്തും ഈ ദേശത്തും (അതായത് സ്ഥൂല ദേഹത്തോടുകൂടിയിരിക്കുന്ന ദേഹിക്ക് ജാഗ്രദവസ്ഥയിൽ) തൻമയമായി അനുഭവപ്പെടുന്നു. അപ്പോരം ജാഗ്രത്–സ്വപ്ന–സുഷുപ്ത്യവസ്ഥ കരംക്കും അതീതമായും സ്ഥൂലസൂക്ഷ്മകാരണദേഹങ്ങരംക്കുമതീതമായും ഈശ്വരശുദ്ധചൈതന്യം വിളങ്ങുന്നതായിട്ടു ദേഹിക്കു കാണാം. ഇതാണു സാക്ഷാൽ അദ്വൈതാനുഭൂതി. ഇതാണു രാപകൽ അററ ഇടം. നിശ്ചയാത്മികബുദ്ധി ഏർപ്പെട്ടാൽ അഭാവം എന്ന ഭാവം—ഉദാസീനത—ഏർപ്പെടുന്നു. അഭാവത്തോടുകൂടി നിവൃത്തി ഏർപ്പെടുന്നു. നിവൃത്തിയോടുകൂടി സാക്ഷാൽക്കാരവും ലഭ്യമാകുന്നു. അഭാവം എന്ന ഭാവം യോഗമല്ല. യോഗം സമ്മിശ്രമായിട്ടുള്ളതാണ്. സമ്മിശ്രമായിട്ടുള്ളതായതുകൊണ്ട് അവിടെ അഭാവമോ നിവൃത്തിയോ ഏർപ്പെടുന്നതല്ല. ഉദാസിനത ഏർപ്പെടുന്നു; എന്നുവച്ചാൽ ക്ഷീണഭാവം ഉണ്ടാകുമെന്നല്ല; അവിടെ ഏതു കാര്യവും ഈശ്വരേച്ഛപോലെ നടക്കട്ടെ; ഈ ലോകജീവിതത്തിൽ താൻ ചെയ്യാനുള്ളതും ചെയ്യേണ്ടതുമായ കർമങ്ങരം (കടമകരം) സത്യമായും നീതിയോടും കൈകാര്യം ചെയ്യുക; സുഖദുഃഖങ്ങളിൽ തനിക്ക് താൽപ്പര്യമില്ലാതെ ജീവിതം നയിക്കുക; എന്നുമാത്രം. സകലതും ഈശ്വരാർപ്പണമായി ചെയ്ത് ജീവിതം നയിക്കുക എന്നതാണ് താൽപ്പര്യം.

നമ്മുടെ ചുററും നോക്കിയാൽ സകല ജീവരാശികളും മരിച്ചുപോകുന്നതായിട്ടും അവരുടെ ദേഹങ്ങരം ചാമ്പലാക്കിക്കളയുന്നതായിട്ടും കാണാം. അതുകൊണ്ട് നാം ഇപ്പോരം അഭിമാനിച്ചുകൊണ്ടിരിക്കുന്ന ദേഹം ഒരു കാലത്തുവിട്ട് ശ്മശാനകാണ്ഡം കാണേണ്ടിവരുമെന്നു നാം മനസ്സിലാക്കുന്നു. ഇങ്ങനെ ശ്മശാനകാണ്ഡം കാണാതിരിക്കുവാനുള്ള വഴി മേൽപ്പറഞ്ഞവയാണ്. തന്റെ സ്വരൂപത്തിൽത്തന്നെ ഈ ശരീരത്തെ ദഹിപ്പിക്കുകയാണെങ്കിൽ അതുതന്നെ മോക്ഷസാധകമാണ്.

## 14-7-1957

ജ്ഞാനിക്കും യോഗം കൊണ്ടു മാത്രമേ സാക്ഷാൽക്കാരം ഏർപ്പെടുകയുള്ളു എന്നത് മഹത്തുക്കരം അംഗീകരിക്കുന്നില്ല. കാരണം, യോഗം കൊണ്ട് കാരണലയനിവൃത്തി മാത്രമേ കിട്ടുന്നുള്ളു. ആത്യന്തിക നിവൃത്തി കിട്ടുന്നില്ല. ഉപ്പ്, വെള്ളത്തിൽ ചേർത്താൽ ഉപ്പു കാണാതെയാവുകയും വെള്ളത്തിൽ ലയിച്ചുപോകുകയും ചെയ്യും. ഇതിനെ യോഗത്തോടു ചിലർ ഉപമിക്കുന്നു. എന്നാൽ വെള്ളം വററിച്ചാൽ രണ്ടാ

മതും ഉപ്പ് അവിടെ ഉള്ളതായി കാണാം. അതുകൊണ്ടാണ് യോഗംകൊണ്ടു കാരണലയനിവൃത്തി മാത്രമേ വരുന്നുള്ളു എന്നു പറഞ്ഞത്. അങ്ങനെയ ല്ലെങ്കിൽ നാം ഉറങ്ങുമ്പോൾ—സുഷുപ്തിയിൽ കാരണലയം ഏർപ്പെ ടുന്നു. അപ്പോൾ നമുക്ക് സാക്ഷാൽക്കാരം ഉണ്ടാകേണ്ടതാണല്ലോ?

പഞ്ചസാര, മധുരം എന്ന രണ്ടു പദങ്ങൾ കൊണ്ട് നമുക്ക് ആത്യന്തിക നിവൃത്തിയെ മനസ്സിലാക്കാം. പഞ്ചസാര മധുരമാണെന്ന് ഏവർക്കും അറിയാം. പഞ്ചസാരയെന്നു പറഞ്ഞാൽ മധുരം അതിൽ നിന്നും വേറല്ല എന്നും അറിയാം. അപ്പോൾ മധുരവും പഞ്ചസാരയും പര്യായശബ്ദങ്ങ ളാണ്. അതുപോലെ തന്നെ സ്വരൂപത്തെ സ്വരൂപം കൊണ്ടു മാത്രമേ അറിയുവാൻ സാധിക്കുകയുള്ളു. വാസ്തവത്തിൽ കർമം, ഭക്തി, യോഗ ജ്ഞാനങ്ങൾ സാക്ഷാൽക്കാരത്തിന് ആവശ്യമില്ല. എന്നാലും ജ്ഞാനം അന്തഃകരണസഹിതചൈതന്യാഭാസനു തന്റെ സാക്ഷാൽ സ്വരൂപമായ ശുദ്ധചൈതന്യത്തെ അറിയുവാനുള്ള വഴി കാട്ടിത്തരുന്നു. താനും തന്റെ ആത്മാവും ആത്മാവുതന്നെയാണ്, ശുദ്ധചൈതന്യമാണെന്ന് ഒരിക്കൽ സാക്ഷാൽക്കരിച്ചുകഴിഞ്ഞാൽ അന്തഃകരണം താനെ ഒഴിയുകയും ചെയ്യും. ജീവചൈതന്യാഭാസനോടുകൂടി ഈ ശരീരം നമുക്കു ലഭ്യമാ യതുതന്നെ യോഗമാണ്. പിന്നെ തന്റെ സാക്ഷാൽ സ്വരൂപത്തെ അറി യുവാൻ ജ്ഞാനം കൊണ്ടു വിവേചിച്ചു മനസ്സിലാക്കേണ്ടതുമാണ്. തന്റെ സ്വരൂപത്തെ അറിയുവാൻ എപ്പോഴും അതിനെപ്പററി ചിന്തി ച്ചുകൊണ്ടിരിക്കുക തന്നെ വേണം

പള്ളിക്കൂടത്തിൽ ഡ്രിൽമാസ്ററർ കുട്ടികളെ വ്യായാമം ചെയ്യിച്ച് ഇടയ്ക്കു സ്ററാൻഡ് അററ് ഈസ് എന്ന വാക്യത്തോടുകൂടി അവരുടെ ലൈൻ തെററിക്കാതെ ഇഷ്ടം പോലെ നിൽക്കുവാൻ അനുവദിക്കുന്നു. ഈ സ്ററാൻഡ് അററ് ഈസ് സമയത്ത് കുട്ടികൾക്ക് അങ്ങോട്ടുമിങ്ങോട്ടും നോക്കുവാനും വികൃതികൾ കാട്ടുവാനുമുള്ള അവസരവും കിട്ടുന്നു. പക്ഷേ ഇടയ്ക്കിടയ്ക്ക് സാർ (മാസ്ററർ) അററൻഷൻ പറയുന്നുണ്ടോ എന്നു നോക്കുകയും ചെയ്യുന്നു. മാസ്ററർ കുട്ടികളുടെ മേൽ നിന്നും തന്റെ വീക്ഷണം മാററുന്നുമില്ല. അതുപോലെ നമ്മുടെ ഈ ജീവിതം സ്ററാൻഡ് അററ് ഈസ് പീരീഡാണ്. ഈ ജീവിതസമയത്താണ് നാം ഓരോരുത്തരും തന്നിഷ്ടം പോലെ, തന്നോട് ആരും ചോദിക്കുവാ നില്ല എന്ന മട്ടിൽ പെരുമാറുന്നത്. എന്നാൽ ഈശ്വരൻ, തന്റെ മേൽനോട്ടം നമ്മിൽ നിന്നും മാററുന്നുമില്ല. നാം എങ്ങനെ ഈ തന്നിഷ്ടപീരീഡ് കൈകാര്യം ചെയ്യുന്നു എന്നു നോക്കുകയാണ്. നാം ഇതിനെ അറിഞ്ഞ് ജീവിതം നയിക്കുമ്പോൾത്തന്നെ ഇടയ്ക്കിടയക്ക് ഈശ്വരനിൽ ഉററുനോ ക്കിക്കൊണ്ടിരുന്നാൽ അദ്ദേഹം അററൻഷൻ പറയുമ്പോൾ അദ്ദേഹ ത്തോടുചേരുകയും ചെയ്യാം. ഇടയ്ക്കിടയ്ക്ക് ഈശ്വരനെ ഉററുനോ ക്കുക എന്നുള്ളത് 24 മണിക്കൂറും ഉററുനോക്കുക എന്ന പരിതഃസ്ഥിതി

യിലേക്ക് വളർത്തുകയും വേണം. അവിടെ ആത്യന്തിക ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരുകയും ചെയ്യും. ഇങ്ങനെ ഉററുനോക്കിക്കൊണ്ടിരിക്കുമ്പോഠം തൻെറ ശുദ്ധചൈതന്യം മുഴക്കിക്കൊണ്ടിരിക്കുന്ന 'ഓം' കാരധ്വനി നമുക്കു കേഠക്കുമാറാകുകയും ചെയ്യും. ''ഓം ഇത്യേകാക്ഷരം ബ്രഹ്മം'' എന്നനുഭവപ്പെടുകയും ചെയ്യും. ഈ ധ്വനി നമ്മുടെ അന്തഃകരണത്തിൽ പതിഞ്ഞ് ജീവചൈതന്യാഭാസനും ശുദ്ധചൈതന്യവും ഒന്നാണെന്നനുഭവപ്പെടുകയും ചെയ്യും. തൻെറ സ്വരൂപം അസ്തിഭാതിപ്രിയം എന്നതു വിളങ്ങുകയും ചെയ്യും.

(ശ്രീകൃഷ്ണൻ സുഭദ്രയ്ക്ക് കഥ പറഞ്ഞുകൊടുത്ത കൂട്ടത്തിൽ പത്മവ്യൂഹത്തെപ്പററി വർണിച്ചുകൊണ്ടിരുന്നപ്പോഠം, സുഭദ്രയുടെ ഗർഭത്തിൽ കിടന്നിരുന്ന അഭിമന്യു അതു മുഴുവനും ശ്രദ്ധിച്ചു കേഠക്കുകയായിരുന്നു. കഥ കേട്ടുകൊണ്ടിരിക്കവെ സുഭദ്ര മയങ്ങിപ്പോയി. ആ സമയം മയങ്ങിപ്പോയ സുഭദ്ര മൂളാത്തതുകൊണ്ടു ശ്രീകൃഷ്ണൻെറ പത്മവ്യൂഹവർണന സശ്രദ്ധ, ശ്രവിച്ചുകൊണ്ടിരുന്ന അഭിമന്യു മൂളുകയും ചെയ്തു. അതുപോലെ ശുദ്ധചൈതന്യവും, ജീവചൈതന്യാഭാസനും ഇടവിടാതെ തൻെറ സ്വരൂപത്തെപ്പററി ധ്വനിപ്പിച്ചുകൊണ്ടിരിക്കുമ്പോഠം, അന്തഃകരണത്തിൽ നിമിത്തം ഏർപ്പെടുന്ന സമയത്ത് ഗർഭശ്രീമാനായ അഭിമന്യു ശ്രവിച്ചതുപോലെ ആ 'ഓം'കാരധ്വനി നിഴലിച്ചു ശ്രവണം ഏർപ്പെടുകയും ചെയ്യും. ആ ശ്രവണത്തെ മനനംചെയ്തുകൊണ്ടിരുന്നാൽ ശുദ്ധചൈതന്യമാകുന്ന തന്നെ, ശുദ്ധചൈതന്യമായിത്തന്നെ അറിയുമാറാകും. മറേറതു പ്രസ്ഥാനം കൊണ്ടും തൻെറ സാക്ഷാൽ സ്വരൂപം അറിയുവാൻ സാധിക്കുകയില്ല.

''കിരിയൈകിളൈത്തുവന്തുകേട്ടവർക്ക്—
ചുമ്മാതിരിയസ്സുഖം വിളൈത്ത
ശീമാൻ—ഗുരുവൻറി—ചറേറപതൈപ്പത്തരിനു
ഞ്ചകം പടൈക്കററാനും കാലനുമാം കാൺ.''

(ജഗത്തിനെ പ്രധാനമാക്കി ജീവിതം നയിച്ചാൽ അത് ഏററവും കയപായും ദുഃഖഭൂയിഷ്ടമായും കാലന് ഇരയായും തീരുന്നതാണെന്ന് ധരിക്കുക.)

അണ്ഡമണുവായ് പെരിയനാകി
ലണുവണ്ഡമാകിച്ചിറിയനാകിർ
കൊണ്ടോർകഠകൊണ്ടവടിവനാകിർ
കൂടിമുടിന്തതെൻ വാഴ്ക്കൈപ്പാടേ.

## 21-7-1957

ആത്മാവിൽ ആരോപിതമായിരിക്കുന്ന വസ്തുതകളെ ഉപാധിയെന്നു പറയാം. ഉപാധി എന്നു പറയുന്നത്, അതു വേറെ ഒന്നായി നിന്ന് മറ്റൊന്നിൽ പററാതെ അതിൻെറ സംസ്ക്കാരം ഏർപ്പെടുമ്പോഴുള്ള വസ്തുവിനെയാണ്. അച്ഛസ്ഫടികത്തിൻെറ മുൻപിൽ ഒരു ചുമന്ന റോസാപ്പൂ വച്ചാൽ റോസാപ്പൂ സ്ഫടികത്തിൽ പററാതെ തന്നെ അതിൻെറ ചുമന്ന നിറത്തിനെ പകർത്തുന്നതുപോലെയാണ് ഈ ഉപാധി.

അന്തഃകരണം ആത്മാവിൽ ആരോപിതമായിരിക്കുന്ന ഉപാധിയായിട്ടാണ് നിലകൊള്ളുന്നത്. ആത്മാവിൻെറ അല്ലെങ്കിൽ ശുദ്ധചൈതന്യത്തിൻെറ ആഭാസവും അല്ലെങ്കിൽ പ്രതിബിംബവും, അന്തഃകരണ ഉപാധിയും ഒന്നായി ചേരുമ്പോഴുള്ള അവസ്ഥയ്ക്ക് അന്തഃകരണോപഹിതചൈതന്യാഭാസമെന്നു പേർ. ഇവിടെ ആത്മാവിൽ വാസ്തവത്തിൽ അന്തഃകരണത്തിൻെറ പററുതലില്ല. എന്നാൽ ആത്മാവിൻെറ പ്രതിബിംബത്തിൽ അന്തഃകരണം നിഴലിക്കുമ്പോൾ അത് അന്തഃകരണോപഹിത ചൈതന്യം എന്നു പറയുന്നു. അന്തഃകരണവിശേഷണത്തോടുകൂടിയ ചൈതന്യാഭാസനെ ജീവൻ എന്നു പറയുന്നു. ഇവിടെ ആത്മാവിൽ അന്തഃകരണം ഒരു വിശേഷണം എന്നായി ഏർപ്പെടുമ്പോൾ അതിന് ജീവചൈതന്യം എന്നു പറയുന്നു.

സ്ഥൂലസൂക്ഷ്മ കാരണങ്ങളുടെയും താമസ-രാജസ-സാത്വികങ്ങളുടെയും മധ്യകേന്ദ്രത്തിൽ സ്ഥിതിചെയ്യുന്നതാണ് അന്തഃകരണം. അന്തഃകരണം, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നീ വൈഭവത്തോടുകൂടിയതാണ്. അഹങ്കാരം, ചിത്തം, മനസ്സ് ഇവകൾ ഏവർക്കുമുള്ളതാണ്. എന്നാൽ ബുദ്ധിയും കൂടി ഇവയോടുചേർന്നാൽ മാത്രമേ ഇവയ്ക്കു ശക്തിയുള്ളു. ബുദ്ധിയെന്നുള്ളത് സ്ഥൂല-സൂക്ഷ്മ കാരണഭേദങ്ങൾ കൊണ്ട്, താമസബുദ്ധി, രാജസബുദ്ധി, സാത്വികബുദ്ധി എന്നും ഇവ മൂന്നിൻേറയും സമ്മിശ്രമായും താമസരാജസബുദ്ധിസമ്മിശ്രമായും രാജസ-സാത്വികബുദ്ധി സമ്മിശ്രമായും ഓരോ വ്യക്തിയിലും കാണുന്നു. എന്നാൽ മുക്തൻെറ സ്വരൂപത്തിൽ ബുദ്ധി നിശ്ചയാത്മികബുദ്ധി മാത്രമേ നിലനിൽക്കുന്നുള്ളു. അഹങ്കാരം, ചിത്തം, മനസ്സ് ഇവയോട് താമസബുദ്ധി മാത്രം ചേർന്ന് അനുഭവിക്കുന്ന മനുഷ്യൻ പാമരൻ. എന്നാൽ ഇവയോടു രാജസബുദ്ധിയും കൂടി ചേർന്നാൽ പണ്ഡിതനായും തീരുന്നു. എന്നാൽ ഈ പാമരപണ്ഡിതൻമാർ തങ്ങളുടെ സാക്ഷാൽ സ്വരൂപത്തെ അറിയാതിരിക്കുന്നതുകൊണ്ട് അവരുടെ പ്രസ്ഥാനം ആദരണീയമല്ല. അവരുടെ നില ''ചത്തതിനൊക്കുമേ ജീവിച്ചിരിക്കലും'' എന്ന മട്ടാണ്. ജീവിച്ചിരുന്നിട്ടും പ്രയോജനമില്ലെന്നർത്ഥം. ജീവിക്കാൻ വേണ്ടി ജീവിക്കുക എന്നതാണ് നമുക്ക്

ആദരണീയമായിട്ടുള്ളത്. അത് ജിജ്ഞാസുവിന്റെ പക്ഷമാണ്. ജിജ്ഞാസുവിന്റെ അഹങ്കാരം നിവൃത്തിസ്വരൂപനും നിത്യമുക്തനും നിറവുററവനുമായ ഈശ്വരനിൽ താൻ എപ്പോഴുമുള്ളതായും, ഒരിക്കലും വേർപെട്ടിട്ടില്ല എന്നും ബന്ധമോചനത്തിന് അന്വേഷണം ഏർപ്പെട്ടിട്ടില്ല എന്നും അനുഭൂതമാകും.

അപ്പോൾ അന്തഃകരണം ബന്ധമോചനത്തിനുള്ള ഒരു ഉപാധിയായിരിക്കുന്നു എന്ന് നമുക്ക് മനസ്സിലാക്കാം. പാമര-പണ്ഡിതന്മാരുടെ പ്രസ്ഥാനം കൊണ്ട് അന്തഃകരണമാകുന്ന ഉപാധി, ബന്ധനത്തിനുള്ള കാരണമായിത്തീരുന്നു. ജിജ്ഞാസുവിന്റെ പ്രസ്ഥാനം കൊണ്ട് അന്തഃകരണം മോചനത്തിനുള്ള കാരണമായിത്തീരുന്നു.

മുക്തന് അഹങ്കാരലേശവും സാത്വികബുദ്ധിലേശവും ശേഷിക്കുന്നു. സ്ഥൂലദേഹമുള്ളപ്പോൾ അതിനെ ആഹാരംകൊണ്ടു പോററുവാൻ അഹംകാരലേശവും, നഗ്നത മറയ്ക്കുവാൻ ഒരു ഉടുതുണി ആവശ്യമായതുകൊണ്ട് സാത്വികബുദ്ധിലേശവും ശേഷിക്കുന്നു. എന്നാലും ഇവയിൽ മുക്തന് അശേഷം പററുതലില്ല. അദ്ദേഹത്തെ ആധികാരിക വൈഭവത്തോടു കൂടിയ ഈശ്വരൻ തന്നെ രക്ഷിച്ചുകൊള്ളും.

അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങളെക്കൊണ്ട് കുറിക്കപ്പെടുന്ന ഈശ്വരശുദ്ധചൈതന്യത്തിന്റെ പ്രതിബിംബവും നാമരൂപവും രൂപാരൂപവും കൂടിയവനാണ് മനുഷ്യൻ. അവന് അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്ന് പഞ്ചകോശങ്ങൾ. മുക്തനിൽ അന്നമയകോശത്തിന്റേയും ആനന്ദമയകോശത്തിന്റേയും സംസ്ക്കാരം ഏതാണ്ടു നിൽക്കുന്നു. ആനന്ദമയകോശം സാത്വികബുദ്ധിയുടെ പരമകാഷ്ഠയെ കുറിക്കുന്നു. ജിജ്ഞാസു അന്നമയകോശത്തേയും പ്രാണമയകോശത്തേയും മനോമയകോശത്തേയും വിജ്ഞാനമയകോശം കൊണ്ട് ജയിച്ച് ആനന്ദമയകോശത്തെ കൈയ്ക്കലാക്കി നാമരൂപാദികളെ തരംതാഴ്ത്തി, നിവൃത്തനും നിത്യമുക്തനും നിറവുററവനും അന്വേഷണം ഏർപ്പെടാത്തവനുമായ അസ്തിഭാതിപ്രിയം എന്നതുകൊണ്ടു മാത്രം വിവരിക്കാവുന്ന ഈശ്വരശുദ്ധചൈതന്യത്തെ പ്രാപിക്കുന്നു.

## 28-7-1957

ഈശ്വരൻ തന്റെ ആധികാരിക വൈഭവത്തേയും ഈ ജഗത്തിനേയും തന്റെ കൈയ്ക്കുള്ളിലാക്കി, അതായത് അധീനമാക്കി അവയുടെ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായുമിരിക്കുന്നു. എന്നാൽ മനുഷ്യന് ഈ ജഗത്ത് പ്രതീതമാകുന്നെങ്കിലും തന്റെ സാക്ഷാൽ സ്വരൂപം

പ്രതീതമാകുന്നില്ല. തന്റെ സ്വരൂപം പ്രതീതമാകണമെങ്കിൽ ഏതു പ്രകാരം നമ്മെ ഈശ്വരൻ സൃഷ്ടിച്ചയച്ചുവോ ആ നാണയത്തെ തന്നെ ഈശ്വരനെ ഏൽപ്പിച്ചാൽ മാത്രമേ സ്വരൂപത്തെ അറിയുകയുള്ളു. നാം ഈശ്വരനിൽ ശുദ്ധചൈതന്യത്തിൽത്തന്നെ ആണ്ടിരിക്കുമ്പോൾ നാം നമ്മെത്തന്നെ വേറായി ചമച്ച് സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്നു. ഇതിൽ ഈശ്വരന് കർത്തൃത്വം ഇല്ല. ഒരു പട്ടി കണ്ണാടിയിൽ തന്റെ സ്വരൂപത്തെ കണ്ട് ആ കണ്ണാടിയിൽ കാണുന്ന പട്ടിയെ വേറെ പട്ടിയായി സങ്കൽപ്പിച്ച് എങ്ങനെ കുരയ്ക്കുകയും കോലാഹലങ്ങൾ കാട്ടുകയും ചെയ്യുന്നുവോ, അതുപോലെ നാം നമ്മുടെ സ്വരൂപത്തിൽ നിന്നും അകന്ന് നിഴലിനെ അനുധാവനം ചെയ്യുന്നു. നാം നമ്മുടെ സ്വരൂപത്തെ കാണുകയാണെങ്കിലും അജ്ഞാനം കൊണ്ട് അത് വേറൊന്നായി കാണപ്പെടുന്നതുകൊണ്ട് സുഖദുഃഖങ്ങളിൽ ഏർപ്പെടുന്നു.

മരത്തിന്റെ നിഴലിനെ വെട്ടിയാൽ വിറക് കിട്ടുകയില്ല. എന്നാൽ മരത്തിനെ വെട്ടിയാൽ വിറക് കിട്ടുകയും ചെയ്യും. നിഴലിനെ വെട്ടിയതായിട്ട് പരിണമിക്കുകയും ചെയ്യും. അതുപോലെ പാരമാർഥികസത്തയായ സ്വരൂപത്തെ അറിഞ്ഞാൽ മറ്റെല്ലാ പ്രതീതികളും വൃത്തികളും മായാബന്ധങ്ങളും താനെ നീങ്ങിക്കൊള്ളും. അതായത് ആരോപിതമായിരിക്കുന്ന ഉപാധിത്രയങ്ങൾ (സ്ഥൂലോപാധി, സൂക്ഷ്മോപാധി, കാരണോപാധി) താനെ മാഞ്ഞുകൊള്ളും.

അൽപ്പം പുളി നമ്മുടെ മുമ്പിൽ കൊണ്ടുവന്നു എന്നിരിക്കട്ടെ. ഉടനെ തന്നെ നമ്മുടെ നാവിൽ വെള്ളമൂറുന്നു. കാരണം, നാം മുമ്പേതന്നെ ഇതിനെ അനുഭവിച്ചതുകൊണ്ട്, ആ രുചിയുടെ വാസനാപരമായ ആഗ്രഹം മുന്തിയതുകൊണ്ട് നാവിൽ വെള്ളമൂറുന്നു. നമ്മിൽ ഷഡ്രസങ്ങളും ഉള്ളതുകൊണ്ടാണ് ഈ പുളി കണ്ടപ്പോൾ അതിൽ ആസക്തിയുണ്ടായത്. പക്ഷേ ആദ്യമായിട്ടാണ് നാം പുളി കാണുന്നതെങ്കിൽ ഈ വാസനയുണ്ടാകുന്നതല്ല. അപ്പോൾ ഇത് ഒരിക്കൽ അനുഭവിച്ചപ്പോഴാണ് ഈ വാസന ജാതമായത്. അപ്പോൾ ഈ വാസന സ്വതെ ഉള്ളതല്ലെങ്കിലും നിമിത്തം ഏർപ്പെട്ടതുകൊണ്ട് അത് ജാതമാകുന്നു. അപ്പോൾ ഈ വാസന നമ്മിൽ ആരോപിതമായിട്ടുള്ളതാണ്. അതുപോലെ തന്നെ ശുദ്ധചൈതന്യത്തിൽ ആരോപിതമായിരിക്കുന്ന വസ്തുവാണ് അന്തഃകരണം. ആരോപിതമായിട്ടുള്ള വസ്തുതകൾ മാഞ്ഞുപോയാൽ ശുദ്ധചൈതന്യം അതിസ്വഛമായി വിളങ്ങുകയും ചെയ്യും.

എന്നെ മകൻ എന്നും സഹോദരനെന്നും സഖാവെന്നും അച്ഛനെന്നും അമ്മാവനെന്നും പലരും പല വിധത്തിൽ വിളിക്കുന്നു. ഞാൻ ഉള്ളതുകൊണ്ടാണല്ലോ ഈ നാമങ്ങൾ കൊണ്ട് എന്നെ വിളിക്കുന്നത്. എന്നാൽ ഓരോരുത്തർ എന്നെ ഓരോ നാമധേയത്തോടു കൂടിയാണ് അറിയുന്നത്. പക്ഷേ എത്ര വളരെ നാമങ്ങൾ ഉണ്ടെങ്കിലും ഞാൻ ഒന്നു

മാത്രമേയുള്ളു. ഞാൻ ഉള്ളതുകൊണ്ടാണ് ഈ നാമങ്ങളെല്ലാം എന്നിൽ അർപ്പിക്കപ്പെട്ടിട്ടുള്ളത്. അപ്പോരം ഈ നാമരൂപങ്ങരം എല്ലാം എന്നിൽ ആരോപിതമായിരിക്കുന്നവയാണ്. ഞാൻ അന്നും ഇന്നും ഒരുപോലെ ഉള്ളതായിത്തന്നെ ഇരിക്കുന്നു. അതുകൊണ്ട് ഈ ആരോപിതമായിരിക്കുന്നതുകളെ മാററിയാൽ എന്റെ സ്വരൂപത്തിൽ ഞാൻ തന്നെയായി കാണും. എന്റെ സമഷ്ടിസ്വരൂപവും വ്യഷ്ടിസ്വരൂപവും ഒരേ സമയത്ത് ഒന്നായി പരിണമിച്ച് ഉള്ളതായിത്തീരുകയും ചെയ്യും.

## 4-8-1957

ശുദ്ധചൈതന്യവും ബ്രഹ്മവും നേരിട്ടു മായയ്ക്ക് തടസ്സമല്ല, പ്രതിബന്ധമല്ല. എന്നാൽ ജിജ്ഞാസുവിന്റെ അന്തഃകരണത്തിൽ ഗുരുവചനങ്ങരം കൊണ്ട്; വിവേചിച്ചറിഞ്ഞ അറിവുകൊണ്ട് സ്വസ്വരൂപം നിഴലിക്കുമ്പോരം അതായത് സാക്ഷാൽക്കാരം ഏർപ്പെടുമ്പോരം ആ സ്ഥാനത്ത് ശുദ്ധചൈതന്യവും ബ്രഹ്മവും ആ വ്യക്തിയെ സംബന്ധിച്ചിടത്തോളം മായയെ ഉന്മൂലനാശം ചെയ്യുന്നു. അപ്പോരം ശുദ്ധചൈതന്യം നേരിട്ടു മായയ്ക്കു പ്രതിബന്ധമായി നിൽക്കുന്നത് സാക്ഷാൽക്കാരസമയത്തു മാത്രമാണ്. പക്ഷേ ആ വ്യക്തിയെ സംബന്ധിച്ചു മാത്രമേ ഈ അവസ്ഥയുള്ളു എന്ന് നാം മനസ്സിലാക്കുകയും വേണം.

കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും മനസ്സ്, ചിത്തം, അഹങ്കാരം, സൂക്ഷ്മദേഹം, സ്ഥൂലദേഹം ഇവ നിവൃത്തിച്ച് നിശ്ചലമായി ബൃഹദാകാരത്തിലിരിക്കുമ്പോരം കാരണലയം വരാതെ കാരണസ്വരൂപത്തെ സാക്ഷാൽക്കരിക്കുന്ന ദശയ്ക്കാണ് മുക്തി എന്നു പറയുന്നത്. മുക്തന് തന്റെ സ്വരൂപം അസ്തിഭാതിപ്രിയം എന്ന് സ്വരൂപസാക്ഷാൽക്കാരം ഉണ്ടാകുകയും ചെയ്യുന്നു. തന്റെ സ്വരൂപം അസ്തി (ഉണ്ട്) എന്നറിഞ്ഞതുകൊണ്ടു മാത്രം സാക്ഷാൽക്കാരമാകുന്നില്ല. താൻ ഉള്ളതും ഏററവും പ്രകാശമാനമായിരിക്കുന്നതും ഏററവും ആനന്ദപ്രദമായിരിക്കുന്നതുമാണെന്നുകൂടി സാക്ഷാൽക്കരിക്കണം.

ജിജ്ഞാസുക്കരം മൂന്നുതരം: തത്വദൃഷ്ടി, തർക്കദൃഷ്ടി, അദൃഷ്ടി. തത്വദൃഷ്ടിക്ക് സാക്ഷാൽക്കാരമേർപ്പെടാൻ ഗുരുവചനങ്ങരം കേരംക്കേണ്ട താമസമേയുള്ളു. അവനിലുള്ള ചെറിയ മറവു നീക്കിയാൽ തന്റെ സ്വരൂപം സാക്ഷാൽക്കരിക്കും. ഗുരുവചനങ്ങളെ വേണ്ടുംവണ്ണം ഗ്രഹിക്കുവാനുള്ള കഴിവുള്ളതുകൊണ്ടാണ് തത്വദൃഷ്ടി എന്ന് ഈ ജിജ്ഞാസുവിനെ വിളിക്കുന്നത്. തർക്കദൃഷ്ടി ഗുരുവചനങ്ങളെ—മഹൽവചനങ്ങളെ—ന്യായാന്യായങ്ങരം കൊണ്ട് സംശയനിവൃത്തി വരുത്തുകയും സംശയങ്ങളെ ഗുരുവിനോടു ചോദിച്ചു മനസ്സിലാക്കി തൃപ്തി വരുത്തിയ

ശേഷം അതുപോലെ പ്രവർത്തിക്കുന്നവനുമാണ്. തർക്കദൃഷ്ടി സംശയ നിവൃത്തി വരുമ്പോൾ സാക്ഷാൽക്കരിക്കുകയും ചെയ്യും. എന്നാൽ അദൃഷ്ടിക്ക് സാക്ഷാൽക്കാരപരമായിട്ടുള്ള വചനങ്ങൾ മനസ്സിലാക്കുവാനുള്ള കഴിവുകളിൽ വിപരീതഭാവനകൾ ഉൽപ്പത്തിയായി സംശയങ്ങൾ ജനിക്കും. അതുകൊണ്ട് ആത്മസാക്ഷാൽക്കാരത്തിനുള്ള ഉററ ആഗ്രഹം കൊണ്ട് തന്നേയും തദൻറാതുകളേയും എല്ലാം ഗുരുവിൽ അല്ലെങ്കിൽ ഈശ്വരനിലർപ്പിച്ച് നിശ്ചലമായിരിക്കുന്നവനാണ്. താൻ ഈ ലോകത്തിൽ ജീവിക്കുന്നത് ഈശ്വരൻെറ ഇഛകൊണ്ടു മാത്രമാണെന്നും തന്നെ സംരക്ഷിക്കുന്നതിനും സാക്ഷാത്ക്കരിക്കുന്നതിനുമുള്ള ബാധ്യത ഈശ്വരനു മാത്രമേ ഉള്ളു എന്നും അതുകൊണ്ട് സകലതും, കഴിഞ്ഞതും, ഇപ്പോഴുള്ളതും വരാൻപോകുന്നതുമെല്ലാം ഈശ്വരനിലർപ്പിച്ച് ഉത്തമപക്ഷത്തോടുകൂടി കഴിയുന്നവനാണ് ഈ ജിജ്ഞാസു. ഇങ്ങനെയുള്ള ജിജ്ഞാസുക്കളെ രക്ഷിക്കുവാൻ ഈശ്വരൻ തന്നെ ഭരമേൽക്കുന്നു. ഇവർ താമസിക്കാതെ ഉത്തമപദവിയിലെത്തിച്ചേർന്ന് സാക്ഷാൽക്കരിക്കുന്നു.

## 11-8-1957

ജലാശയവും ജലവും പോലെയാണ് ശുദ്ധചൈതന്യവും ജീവചൈതന്യവും. നിശ്ചലത്വത്തോടു കൂടിയതാണ് ശുദ്ധചൈതന്യം. ഈ ജഗത്തിൽ കാണപ്പെടുന്നതുകളെല്ലാം ഗമിക്കുന്നതും ചലനപ്പെടുന്നതും ഒരു നിശ്ചലവസ്തുവിനെ ആശ്രയിച്ചാണ്. ഈ നിശ്ചലവസ്തു ഇല്ലെങ്കിൽ ജഗത്തിനോ ബാക്കിയുള്ള ഗോളങ്ങൾക്കോ സ്ഥാനമില്ല. അപ്പോൾ ഘടകങ്ങളായി നിൽക്കുന്ന ജീവചൈതന്യം വാസ്തവത്തിൽ ശുദ്ധചൈതന്യത്തിൽ ആണ്ടുതന്നെ നിൽക്കുന്നു. അവിടെ നിന്ന് വേർപെട്ടിട്ടില്ല.

സമുദ്രം വളരെ ബൃഹത് ആകാരത്തോടു കൂടിയതാണ്. എന്നാൽ ആ സമുദ്രത്തിലെ വെള്ളം ഒരു ഗ്ലാസിലെടുത്താൽ അത് ആവരണം ഏർപ്പെട്ടതുകൊണ്ട് വ്യഷ്ടിരൂപമായി തീരുന്നു. എന്നാൽ വെള്ളത്തിൻെറ സാക്ഷാൽ സ്വരൂപത്തിന് വ്യത്യാസമില്ല. ഗ്ലാസിലെ വെള്ളം നമുക്ക് കുടിച്ചുതീർക്കാം. എന്നാൽ ആ വെള്ളം തന്നെ ജലാശയമായി തീരുമ്പോൾ നമ്മെ മുക്കിക്കൊല്ലുകയും ചെയ്യും. താൻ ശുദ്ധചൈതന്യത്തിൽ നിന്നും എക്കാലത്തും വേർപെട്ടിട്ടില്ല എന്നു സ്വരൂപസ്ഥിതമാക്കുക. അതു തന്നെയാണ് സാക്ഷാൽക്കാരം. മററുള്ള കർമങ്ങൾ ഒന്നും ആവശ്യമില്ല. താൻ ഉള്ളതാണ്, ആ ഉള്ളത് എങ്ങനെ പ്രകാശിക്കുന്നു? സുഖമായി ആനന്ദമായി പ്രകാശിക്കുന്നു. ഉള്ളതായ താൻ പ്രകാശരൂപിയും ആനന്ദരൂപിയുമാണെന്നറിയാം. ഈ അറിവുതന്നെ വടിവായിത്തീരും; പ്രത്യക്ഷജ്ഞാനത്തിനുള്ള വഴിയും ഇതുതന്നെ.

അസ്തി എന്നു പ്രകാശിക്കുമ്പോഴും, ഭാതിപ്രിയം എന്നിവ പ്രകാശിക്കാത്തപ്പോഴുമാണ് സ്ഥൂലദേഹം, സൂക്ഷ്മദേഹം, കാരണദേഹം എന്നു താൻ തന്നെ വ്യവഛേദിക്കുന്നത്. ആ വ്യവഛേദനത്തോടുകൂടി താൻ, തന്നെ മറയ്ക്കുന്നതായും, ഭ്രാന്തികൊണ്ട് അജ്ഞാനത്തിനു വശംവദനാകുന്നതായും വരുന്നു. അസ്തി എന്നുള്ളത് ഉയർന്നുവരികയാണെങ്കിൽ ഭാതിപ്രിയം എന്നിതുകളും പ്രകാശിക്കും.

ഇദംവൃത്തികളിൽ ഏർപ്പെട്ടാൽ ഭാതിയും പ്രിയവും പ്രകാശിക്കുകയില്ല. അഹംവൃത്തിയിൽ ഏർപ്പെട്ടാൽ മാത്രമേ അവ പ്രകാശിക്കുകയുള്ളു. തന്റെ സ്വരൂപം സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവകൾ കൂടാതെ തന്നെ സദാ അറിഞ്ഞുകൊണ്ടിരിക്കുന്നവനാണ് മുക്തൻ.

തന്റെ ഈ അഹംകോശം ജാതമായത് മാതൃകോശത്തിൽ നിന്നാണെന്നും മാതൃകോശത്തിൽ വന്നത് പിതൃകോശത്തിൽ നിന്നാണെന്നും പിതൃകോശത്തിൽ ഈശ്വരകോശത്തിൽ നിന്നാണ് വന്നതെന്നും ഉററുനോക്കുന്നവർക്കറിയാം. എന്നാൽ താൻ ഉള്ളതുകൊണ്ടല്ലേ ഈശ്വരകോശത്തിൽ നിന്ന് പിതൃകോശത്തിലും മാതൃകോശത്തിലും അഹംകോശത്തിലും ജാതമായത്. അപ്പോൾ ഈ കോശങ്ങളിൽ ജാതമാകുന്നതിനു മുമ്പേതന്നെ താൻ 'ഉണ്ട്' എന്നു നമുക്ക് മനസ്സിലാക്കരുതോ? അപ്പോൾ താൻ കാലാതീതൻ എന്ന് അറിയുന്നു. അങ്ങനെ ഇരിക്കുന്ന താൻ പിന്നെ എന്തിന് ദുഃഖിക്കുന്നു, സുഖിക്കുന്നു, എന്നാണെങ്കിൽ അത് അവിദ്യ കൊണ്ട്—അജ്ഞാനം കൊണ്ടു മാത്രമാണ്.

നാം ഈ സത്യവസ്തുതയെ അറിഞ്ഞുകൊണ്ട് ആ സത്യതയോട് ഇഴിഞ്ഞുചേർന്നുകൊടുത്തിരുന്നാൽ മാത്രം മതി. മഹത്തുക്കൾ നമ്മെ കാക്കുവാനും ഉദ്ധരിക്കുവാനും ഏതുസമയത്തും എല്ലായിടത്തും തയ്യാറായിരിക്കുകയാണ്. അവരുടെ പേരിൽ യാതൊരു കുറവുമില്ല. പിന്നെ നാം എന്തുകൊണ്ട് ഭയപ്പെടണം. ആ മഹത്തുക്കളുടെ സാന്നിധ്യത്തിൽ നാം വഴങ്ങിക്കൊടുക്കുക. പിന്നെ എല്ലാം താനെ ശരിയായിക്കൊള്ളും. ഒരു കുട്ടിയെ രാമൻ എന്നു നാമകരണം ചെയ്തു, എല്ലാവരും രാമൻ എന്നു വിളിക്കുകയാണെങ്കിൽ, താമസിയാതെ രാമൻ എന്നു വിളിക്കുന്നത് തന്നെയാണെന്ന് ഓർമിക്കാതേയും വിസ്മരിക്കാതേയും ഭ്രമിക്കാതേയും അവൻ എങ്ങനെ അറിയുന്നുവോ അതുപോലെ തന്റെ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയം അല്ലെങ്കിൽ സച്ചിദാനന്ദം എന്ന് സദാസമയവും കാലദേശഭേദമെന്യേ സ്മൃതി–വിസ്മൃതി–ഭ്രാന്തികൾ കൂടാതെ യാതൊരുവൻ അറിഞ്ഞുകൊണ്ടിരിക്കുന്നുവോ അവൻ പാരമാർഥികസത്തയെ അറിയുമാറാകും.

## 25-8-1957

വിവേകം, വൈരാഗ്യം, ശമാദിഷഡ്ക്കങ്ങൾ, മോക്ഷേഛ, ശ്രവണം, മനനം, നിദിധ്യാസനം, സമാധി എന്ന എട്ടു സാധനകളാണ് മഹാത്മാക്കൾ ആത്മസാക്ഷാൽക്കാരത്തിനുള്ള വഴിയായി ഘോഷിച്ചിട്ടുള്ളത്. ഇവയോടുകൂടി ഗുരുവിന്റെ അനുഗ്രഹവും കൂടി ചേർന്നാൽ അവ പൂർണമാവുകയും ചെയ്യും.

സത്യാസത്യങ്ങൾ തിരിച്ചറിയുക, പരമാർഥസത്തയെ അസത്തിൽ നിന്ന് വേർതിരിച്ചറിയുക, നിത്യത്വം–അനിത്യത്വം ഇവ തിരിച്ചറിയുക, തന്റെ സ്വരൂപം അസ്തിഭാതിപ്രിയമാണ്; ഈ മായാകാര്യങ്ങളോ ഈ ജഡമോ അല്ല എന്നു ദൃഢമായി മനസ്സുകൊണ്ടും ബുദ്ധികൊണ്ടും വേർതിരിച്ചറിയുക, ഇതിനെ വിവേകം എന്നു പറയുന്നു. വിവേകം ഉത്തമജിജ്ഞാസുവിന് അത്യന്താപേക്ഷിതമാണ്. വിവേകത്തോടു കൂടി വൈരാഗ്യവും കൈവരണം. ഈ കാണപ്പെടുന്ന ജഗത്ത് ഈശ്വരന്റെ ഉപാധിയാണ്. ഈ ജഗത്തിൽ ഈശ്വരൻ ഒരു ദിക്കിൽ ഒതുങ്ങിനിൽക്കാതെ ബൃഹത്തായും സർവവ്യാപിയായും നിറവുററതായും നിവൃത്തിസ്വരൂപനായും നിരാമയനായുമിരിക്കുന്നു. ഈ ജഗത്തിൽ താൻ ഒരുദേഹം എടുത്തിട്ടുള്ള ജീവനാണ്. ഈശ്വരൻ നിറവുററതാണെങ്കിൽ അദ്ദേഹം എന്നിലും ഉണ്ടല്ലൊ. എന്നിലും ഇല്ലാതെ അദ്ദേഹം ഈ ജഗത്തിൽ നിറവുററതാണെന്നും ബൃഹത്താണെന്നും പറയാവുന്നതല്ല. അങ്ങനെയാണെങ്കിൽ—ഈശ്വരൻ എന്നിൽ നിറവുററിരിക്കുന്നെങ്കിൽ, എനിക്കും ഈശ്വരനും തമ്മിൽ വ്യത്യാസമെന്ത്? അപ്പോൾ ഞാൻ ഈശ്വരൻ തന്നെയാണ്. ഈശ്വരന് വ്യഷ്ടിത്വവും സമഷ്ടിത്വവും സങ്കൽപ്പിക്കാവുന്നതല്ല. അദ്ദേഹം എപ്പോഴും എക്കാലത്തും സമഷ്ടിയിൽ തന്നെ ഇരിക്കുന്നു. ഈ ജഗത്തിൽ അദ്ദേഹം ഒഴിഞ്ഞുള്ള ഒരിടവുമില്ല. അങ്ങനെ നിറവുററിരിക്കുന്ന ഈശ്വരൻ എന്നിലും കുടികൊണ്ടിട്ടുള്ളതുകൊണ്ട് 'അഹംബ്രഹ്മാസ്മി' എന്ന് പൊരുൾ ഉദയമാകുന്നു. അങ്ങനെയുള്ള ദൃഢബോധത്തിനാണ് വൈരാഗ്യം എന്നു പേർ. അല്ലാതെ തന്റെ ആഗ്രഹങ്ങൾ നിറവേററാതെ വരുമ്പോൾ ഉള്ള ദുഃഖം കൊണ്ടുണ്ടാകുന്ന വൈരാഗ്യത്തെയല്ല.

ആന്തരിന്ദ്രിയങ്ങളെ ഒതുക്കിക്കൊണ്ടു പ്രവർത്തിക്കുന്നതിനെയാണ് ശമം എന്നു പറയുന്നത്. ബാഹ്യേന്ദ്രിയങ്ങളെ നിയന്ത്രിച്ചുപ്രവർത്തിക്കുന്നതിനു ദമം എന്നുപേർ. ഭോഗാസക്തി, സ്ത്രീ, സമ്പത്ത് എന്നിവയിൽ ഭ്രമിക്കാതെ അവയിൽ ഉള്ള ഭോഗാസക്തിയെ നിയന്ത്രിക്കുന്നതിന് ഉപരതി എന്നുപേർ. എന്തുവന്നാലും സുഖമോ ദുഃഖമോ ലാഭമോ നഷ്ടമോ വന്നാലും അതുകളെയെല്ലാം ഒരേ സമചിത്തതയിൽ കരുതി ഇരിക്കുന്നതിനെയാണ് തിതിക്ഷ എന്നു പറയുന്നത്. സാക്ഷാൽക്കാരത്തിനുള്ള ഉററ ആഗ്രഹം തന്നെ മോക്ഷേഛ അഥവാ മുമുക്ഷുത്വം.

എന്നാൽ ഈ മേൽപ്പറഞ്ഞ നാലു സാധനകഠ കൊണ്ടുമാത്രമായോ? ഇല്ല. ശ്രവണം, മനനം, നിദിധ്യാസനം, സമാധി എന്നിവ കൂടി സാധനകളായി ജ്ഞാനികഠ—മഹത്തുക്കഠ ഘോഷിക്കുന്നു. സാക്ഷാൽക്കരിച്ച ഗുരുവിൻെറ വചനങ്ങളെ ശ്രദ്ധയോടും വിനയത്തോടും ഭക്തിയോടുംകൂടി ശ്രവിച്ച് അവയെ വേണ്ടുംവണ്ണം ചിന്തിച്ചുറപ്പിച്ച്, മഹൽ ഗ്രന്ഥങ്ങഠ വായിച്ച് അതിലെ പൊരുളുകഠ ഹൃദിസ്ഥമാക്കി, സത്യാസത്യങ്ങളെ വേർതിരിച്ചു മനസ്സിലാക്കി പ്രവർത്തിക്കുന്നതിന് ശ്രവണം എന്നു പേർ. സാക്ഷാൽക്കാരത്തിനുള്ള ഉററ ആഗ്രഹത്തോടുകൂടി ശ്രദ്ധയോടും വിനയത്തോടും ഭക്തിയോടും അഭിമാനലേശമില്ലാതെയും സമീപിക്കുന്ന ജിജ്ഞാസുവിന് ഗുരു തൻെറ സാക്ഷാൽ സ്വരൂപമാകുന്ന അസ്തിഭാതിപ്രിയത്തിൽ നിന്നുകൊണ്ട് ശിഷ്യൻെറ സ്വരൂപത്തിലുള്ള മാലിന്യങ്ങളെ നീക്കുമാറ് അവൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ ഉപദേശത്തെ നൽകുന്നു. ആ ഗുരുമുഖത്തിൽ നിന്നും പുറപ്പെട്ട നാദം ശിഷ്യൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ നിഴലിക്കുമ്പോഠ, അവൻെറ സകല സംശയങ്ങളും നീങ്ങുമാറുള്ള ഉപദേശം അവനു കിട്ടുന്നു. അപ്പോഠ ഗുരു ശിഷ്യനെ ബോധവാനാക്കി, അവൻെറ സ്വരൂപം ഇന്നതാണെന്ന് കാണിച്ചുകൊടുക്കുകയാണ്. ഇതാണ് സാക്ഷാൽ ശ്രവണം. ഇങ്ങനെ ശ്രവിച്ച മൊഴികളെ വേണ്ടതിൻവണ്ണം മനസ്സിലാക്കി അതുകളെ ദൃഢപ്പെടുത്തിക്കൊണ്ട് തൻെറ സ്വരൂപത്തെപ്പററി സദാസമയവും ചിന്തിക്കുന്നതിനെയാണ് മനനം എന്നു പറയുന്നത്. ഈ ചിന്ത ധാരയായി ഇടവിടാതെ ഉണ്ടായിരിക്കുന്ന അവസ്ഥയ്ക്ക് നിദിധ്യാസനം എന്നു മഹത്തുക്കഠ പറയുന്നു. ശ്രവണ-മനന നിദിധ്യാസനങ്ങഠകൊണ്ട് ദൃഢപ്പെട്ട വിജ്ഞാനം മൂലം താൻ ഈശ്വരനിൽ നിന്നും വേറല്ല എന്നും, താനും ഗുരുവും തമ്മിൽ വ്യത്യാസമില്ല എന്നും, താൻ ബന്ധമോക്ഷാദികഠക്ക് വശംവദനല്ല എന്നും, തൻെറ സ്വരൂപം സച്ചിദാനന്ദം ആണെന്നും, തൻെറ ആകാരം ബൃഹത്തും നിറവുററതും പറഞ്ഞറിയിക്കാൻ സാധിക്കാത്തതുമാണെന്നും, താൻ തന്നെയാണ് സകലതിനും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമെന്നും, താൻ സകലതിനേയും അറിഞ്ഞ് അറിയാതെ ഇരിക്കുന്നു എന്നും, താൻ സകലതും ചെയ്തും ഒന്നും ചെയ്യാതെയിരിക്കുന്നു എന്നും, സകലതിനെയും അനുഭവിച്ചും ഒന്നും അനുഭവിക്കാതെയും ഇരിക്കുന്നു എന്നും, സകലതിനേയും കണ്ടും ഒന്നും കണ്ടില്ല എന്നും, എവിടെ നോക്കിയാലും തന്നെയല്ലാതെ മറെറാന്നിനെ കാണുന്നില്ല എന്നും, താൻ നിറയാത്ത സ്ഥലമില്ലെന്നും, താൻതന്നെയല്ലാതെ വേറെ ഒന്നിനെ നമിക്കുന്നില്ലെന്നും ഉള്ള അറിവുതന്നെയാണ് ''സമാധി''. ഈ അവസ്ഥയിൽ ആ വ്യക്തികഠ തങ്ങളുടെ സ്വരൂപത്തെപ്പററി ഉള്ള അറിവുകൊണ്ട് ആനന്ദതുന്ദിലൻമാരായി ശിശുക്കളെപ്പോലെ ഓടിച്ചാടി കളിക്കും. അവർ ഈശ്വരനിൽത്തന്നെ നീന്തിക്കളിക്കുകയാണ്. അവർ ആനന്ദത്തെ

തങ്ങളുടെ ഉള്ളിൽമാത്രം വച്ചുകൊണ്ടിരിക്കുവാൻ സാധിക്കാതെ ആ ആനന്ദസാഗരത്തിൽ മുങ്ങി മഹൽവചനങ്ങൾ പാടുന്നു. ഇങ്ങനെ ആനന്ദ സാഗരത്തിൽ മുങ്ങിക്കൊണ്ടിരിക്കുമ്പോൾ അവർ ഒരേസമയത്ത് കരയു കയും ചിരിക്കുകയും ചെയ്യും. ''അഴുതുചിരിപ്പാർ അവർ'' താൻ ഇതു വരെ തന്റെ സ്വരൂപത്തെ അറിയാതെ വൃഥാ സമയം പാഴാക്കിയല്ലോ എന്നോർക്കുമ്പോഴുള്ള ദുഃഖത്തോടുകൂടി കരയുന്നു. ആ നിമിഷം തന്നെ ആ പരമാനന്ദത്തെ ആസ്വദിച്ച് ചിരിക്കുകയും ചെയ്യുന്നു. തന്റെ സ്വരൂപത്തെപ്പററി പറയുവാൻ തന്നെ സാധിക്കാതെ ഗൽഗദത്തോടുകൂടിയ വരായിത്തീരുകയും, മൗനാതീതൻമാരായിത്തീരുകയും ചെയ്യുന്നു.

ഇങ്ങനെയുള്ള ഒരു സാക്ഷാൽക്കരിച്ച ഗുരുവാണ് നമുക്കു വേണ്ടത്. നാം ഉപദേശത്തിന് പാത്രമായിരുന്നാൽ മാത്രം മതി. നാം സ്വരൂപ സാക്ഷാൽക്കാരത്തിന് ഉററ ആഗ്രഹത്തോടുകൂടിയും വിനയത്തോടു കൂടിയും അഭിമാനലേശമില്ലാതെയും അഹംഭാവമില്ലാതെയും ഭക്തി യോടും ശ്രദ്ധയോടുംകൂടി ഗുരുവിനെ സമീപിച്ചാൽ ഗുരുവനുഗ്രഹ ത്തിന് പാത്രമായിത്തീരും. ആ ഗുരുവനുഗ്രഹത്തോട് നാം വഴങ്ങി ക്കൊടുത്താൽ മാത്രം മതി, നമുക്ക് സാക്ഷാൽക്കാരത്തിന് വഴിതെളിയു മെന്നുള്ളതിന് യാതൊരു സംശയവുമില്ല.

## 1-9-1957

ഞാൻ ഉണ്ട് എന്നറിയുന്നു. എന്നാൽ എന്റെ സ്വരൂപവും സ്വഭാവവും എങ്ങനെയിരിക്കുന്നുവെന്ന് ചിന്തിച്ചാൽ, തന്നെക്കൊണ്ടു തന്നെ അറിയുക എന്നു നമുക്ക് എത്തിപ്പെടും. ഉള്ളതായ തന്നെ ആ ഉള്ളതുകൊണ്ടല്ലാതെ എങ്ങനെ അറിയപ്പെടും? ഇതുതന്നെയാണ് പരമമായ ഭക്തി എന്നു പറയു ന്നത്. എന്റേതുകൾകൊണ്ട് എന്റെ രൂപസ്വഭാവങ്ങൾ നിർണയിക്കു വാൻ സാധിക്കുകയില്ല. കാരണം എന്റേതുകൾ കാര്യവസ്തുക്കളാണ്. ഈ കാര്യവസ്തുക്കൾ എന്നിൽ നിന്നുളവായതാണെങ്കിലും ഞാൻ അവ യുടെ കാരണസ്ഥാനമായതുകൊണ്ട്, ഞാൻ അവയുടെ ആധാരവും അധിഷ്ഠാനവുമായതുകൊണ്ട് അവയ്ക്ക് എനിക്കുള്ള വൈഭവങ്ങളില്ല. ഞാൻ ഉള്ളതുകൊണ്ടാണല്ലൊ, ഞാൻ എങ്ങനെ ഇരിക്കുന്നുവെന്നും, ഞാൻ എങ്ങനെ പ്രകാശിക്കുന്നുവെന്നും മററുമുള്ള ചോദ്യങ്ങൾ പൊന്തിവരു ന്നത്. ഞാൻ എന്റെ സ്വരൂപത്തെപ്പററിയും സ്വഭാവത്തെപ്പററിയും ചോദിക്കുന്നത് എവിടെ ഇരുന്നുകൊണ്ടാണ്? എന്നിൽ ഇരുന്നുകൊണ്ടു തന്നെ. അപ്പോൾ ഞാൻ എന്നിൽത്തന്നെ സ്ഥിരമായിരിക്കുമ്പോൾ എന്നെ അറിയുവാൻ എന്നെത്തന്നെ ആശ്രയിക്കാതെ തരമുണ്ടോ? ഇല്ല. അതു കൊണ്ട് തന്റെ സാക്ഷാൽ സ്വരൂപം അറിയണമെങ്കിൽ തന്നെ ആശ്രയി ച്ചാൽ മതി. തന്റെ സ്വരൂപം അസ്തിഭാതിപ്രിയം അതായത് സച്ചി ദാനന്ദം തന്നെ. ഈശ്വരോപാധിയായ, ബ്രഹത്തായ ഈ ജഗത്തിൽ, താൻ ഉള്ളപ്പോൾ ഈശ്വരൻ നിറവുററിരിക്കുന്നു എന്നറിയുമ്പോൾ, ആ ഈശ്വരൻ

തന്നിലും നിറവുററിരിക്കുന്നു എന്നു മനസ്സിലാക്കാം. അങ്ങനെ ഈശ്വരനിൽത്തന്നെ ഇരിക്കുന്ന താൻ ഈശ്വരാകാരത്തോടുകൂടി തന്നെ ഇരിക്കുന്നു എന്നു മനസ്സിലാക്കാം. അങ്ങനെ ഈശ്വരാകാരത്തോടു കൂടി ഇരിക്കുന്ന താൻ നിറവുററവനും ബൃഹത്തും നിരാമയനും നിവൃത്തി സ്വരൂപനും നിത്യനും എന്ന് മനസ്സിലാക്കാം. ഇതാണ് തന്റെ സ്വരൂപമെങ്കിൽ പരമാനന്ദമല്ലാതെ തനിക്കു വേറെ ഒരു സ്വഭാവമില്ല എന്നു മനസ്സിലാക്കാം. ഈ പരമമായിട്ടുള്ള സത്യത്തെ ഒരു പ്രാവശ്യം സ്വരൂപിച്ചുകഴിഞ്ഞാൽ, ആ വ്യക്തിക്കു പിന്നെ പുനർജൻമം ഉണ്ടാകുന്നതല്ല. അവൻ ബന്ധമോക്ഷാതീതനായി. സർവസാക്ഷിയായി, സച്ചിദാനന്ദസ്വരൂപനായിത്തീരുന്നു. കർമം, ഭക്തി, യോഗജ്ഞാനങ്ങൾ കൊണ്ട് അവന് യാതൊരു പ്രയോജനവുമില്ല.

തന്റെ സ്വരൂപവും സ്വഭാവവും അന്വേഷിക്കാൻ തയ്യാറെടുക്കുക എന്നത് തയ്യാറെടുക്കാതെയിരിക്കുക എന്ന പ്രസ്ഥാനമാണ്. കാരണം താൻ എപ്പോഴും ഉള്ളപ്പോൾ അന്വേഷണത്തിന് പാത്രമാകുന്നില്ല. അന്വേഷിക്കുകയാണെങ്കിൽ അത് എത്തിപ്പെടുകയുമില്ല. അന്വേഷിക്കുക എന്നുവന്നാൽ ആവരണവും വിക്ഷേപവും കൊണ്ട് നാം മൂടപ്പെട്ടവരായിത്തീരുന്നു. ഈ ജഗത്തിലെ ഈശ്വരമായാവിലാസങ്ങളിൽ ഭ്രമിച്ച്, അതിനെ അനുധാവനം ചെയ്തുകൊണ്ടിരിക്കുന്നതുകൊണ്ടാണ് നമുക്ക് ഇന്നു നമ്മുടെ സാക്ഷാൽ സ്വരൂപവും സ്വഭാവവും മറയ്ക്കപ്പെട്ടിരിയ്ക്കുന്നത്. ഈ മായാവിലാസങ്ങൾ, ഈ ഐശ്വര്യങ്ങൾ ശാശ്വതമല്ല. അവ അപ്പോഴപ്പോൾ മാഞ്ഞുകൊണ്ടിരിക്കുകയാണെന്ന് നമുക്ക് ചിന്തിച്ചാലറിയാം. നാം ആ സാക്ഷാൽ കാരണസ്വരൂപിയായ തന്നെ ആശ്രയിച്ചാൽ ഈ മായാവിലാസങ്ങളിൽ ഭ്രമിക്കാതെ, അവയുടെ സ്ഥാനം ഇന്നതാണെന്നു മനസ്സിലാക്കാൻ സാധിക്കും. ആത്മാവിനെ ആത്മാവിനെകൊണ്ടു തന്നെ അറിയുകയല്ലാതെ കർമം, ഭക്തി,. യോഗജ്ഞാനങ്ങൾ കൊണ്ട് അറിയുവാൻ സാധ്യമല്ല എന്നു നാം നല്ലതിൻവണ്ണം അറിഞ്ഞിരിക്കേണ്ടതാണ്.

## 15-9-1957

സ്ഥൂലബന്ധനം അല്ലെങ്കിൽ സ്ഥൂലദേഹം, സൂക്ഷ്മബന്ധനം അല്ലെങ്കിൽ സൂക്ഷ്മദേഹം, കാരണബന്ധനം അല്ലെങ്കിൽ കാരണദേഹം ഈ ബന്ധനങ്ങൾ മോചിച്ചാൽ മാത്രമേ സാക്ഷാൽക്കാരത്തിനുള്ള വഴി തെളിയുകയുള്ളു.

സ്ഥൂലബന്ധനംകൊണ്ടു കർമേന്ദ്രിയങ്ങളും സൂക്ഷ്മബന്ധനം കൊണ്ടു ജ്ഞാനേന്ദ്രിയങ്ങളും കാരണബന്ധനംകൊണ്ടു പ്രാണപഞ്ചകങ്ങളും നിയന്ത്രിക്കപ്പെടുന്നു. എന്നാൽ ഈശ്വരചൈതന്യാഭാസൻ അന്തഃ

കരണത്തിൽ നിഴലിക്കുകയും ചെയ്യുന്നു. അന്തഃകരണത്തിൽ നിശ്ചയാത്മികബുദ്ധിയാണ് മേൻമയിൽ നിൽക്കുന്നത്. കാരണം കാര്യാകാര്യങ്ങളെ തീക്ഷ്ണബുദ്ധികൊണ്ട്, വേണ്ടതിനെ വേണ്ടപോലെ ദൃഢപ്പെടുത്തുവാനുള്ള കഴിവ് ഈ അന്തഃകരണത്തിൽ ഉണ്ട്. വിക്ഷേപത്തേയും ആവരണത്തേയും അവയുടെ സാക്ഷാൽ കാരണം മനസ്സിലാക്കി അറിയുവാനുള്ള ശക്തി ബുദ്ധിക്കുണ്ട്. എന്നാൽ മനസ്സാകട്ടെ സങ്കല്പാത്മികയാണ്. സങ്കല്പങ്ങറംകൊണ്ട് ഈ വ്യവഹാരത്തിൽ കഴിഞ്ഞുകൂടുന്നു. അതോടുകൂടി വിക്ഷേപവും അതായത് ഇളക്കവും മറപ്പും ഏർപ്പെടുന്നു. ഇങ്ങനെ മനസ്സിൽ ഉണ്ടാകുന്ന വിക്ഷേപത്തേയും ആവരണത്തേയും വേണ്ടതുപോലെ അറിഞ്ഞ് അതിനെ ജയിക്കുവാനുള്ള അറിവ് ബുദ്ധിക്കുണ്ട്. ബുദ്ധിക്ക് ഈ അറിവുണ്ടാകുന്നത് പരോക്ഷജ്ഞാനം കൊണ്ടാണ്. നിശ്ചയാത്മികബുദ്ധി ഉള്ളതുക്കൊണ്ട് വിക്ഷേപം ഏതാണ്ട് ഇല്ലാതെയാകുന്നു. ആവരണം ശേഷിക്കുകയും ചെയ്യുന്നു. എങ്ങനെയെന്നാൽ കണ്ണാടിഅലമാരിയിൽ ഭക്ഷണപദാർഥങ്ങറം വച്ചിരിക്കുന്നതുപോലെ. അലമാരിയുടെ ഉള്ളിലുള്ള പദാർഥങ്ങളെ കാണാം. എന്നാൽ അവയെ എടുക്കുവാൻ പോകുമ്പോറം ഏതോ ഒന്നു തടസ്സമായിത്തീരുന്നു. ഈ തടസ്സം അതായത് ആവരണം, നിമിത്തം ഏർപ്പെടുമ്പോറം മായുന്നതാണ്. കർമേന്ദ്രിയങ്ങളെ ജ്ഞാനേന്ദ്രിയങ്ങളെ കൊണ്ടു ജയിക്കുകയും ജ്ഞാനേന്ദ്രിയങ്ങളെ പ്രാണപഞ്ചകങ്ങളെക്കൊണ്ടു ജയിക്കുകയും പ്രാണപഞ്ചകങ്ങളെ അന്തഃകരണം കൊണ്ടു ജയിക്കുകയും ചെയ്ത് അന്തഃകരണത്തെ ചിദാഭാസനെക്കൊണ്ടു പൂരിപ്പിച്ച്, അത് ഉള്ളപ്പോറം തന്നെ ഇല്ലാതാക്കുകയും ചെയ്യണം.

ഒഴുക്കിൽക്കൂടി ഒഴുകിപ്പോകുന്ന കറുത്ത കരടിയുടെ ദേഹം കണ്ട്, അത് കരിമ്പടക്കെട്ടായി തെററിദ്ധരിച്ച് അതിനെ കൈക്കലാക്കുവാൻ ഒരാറം നദിയിൽ ചാടിവീണ് കരിമ്പടക്കെട്ടെന്നുതോന്നിയ ആ സാധനത്തെ പിടിക്കുന്നു. അപ്പോറം കരടി രക്ഷപ്പെടുവാൻ യാതൊരു മാർഗവുമില്ലാതെ വിഷമിച്ച സമയത്ത് ഇങ്ങനെ ഒരു സഹായം ചെയ്ത മനുഷ്യനെ മുറുകെ പിടികൂടുകയും ചെയ്യുന്നു. ആ മരണപ്പിടി കരടിയുടേതാണെന്ന് മനസ്സിലാക്കിയ മനുഷ്യൻ പിടിവിട്ടു രക്ഷപ്പെടുവാൻ പാടുപെടുന്നു. അയാറം തൻെറ പിടിവിട്ടാലും കരടി പിടിവിടുകയില്ലെന്ന മട്ടിൽത്തന്നെയാണ് സംസ്ക്കാരം നമ്മിൽ ഉത്തരോത്തരം ബലവത്തായി നിൽക്കുന്നത്. അപ്പോറം ഈ ജഗത്തിൽ നമുക്കു ദുഃഖം ഏർപ്പെടുന്നത് നാം കാരണം തന്നെയാണ്. നാം തന്നെ ആവശ്യമില്ലാത്തതിനെ തൻേറതാക്കി കൊള്ളുന്നതുകൊണ്ടാണ് ഈ ബദ്ധപ്പാടുകറം എല്ലാം ഏർപ്പെട്ടത്. നാം നമ്മുടെ നൻമയ്ക്കായി അഥവാ പുണ്യത്തിനായി അമ്പലങ്ങളിൽ വഴിപാടു കഴിക്കുന്നു. നമ്മുടെ ബാധകളെ ഒഴിക്കുവാൻ മന്ത്രവാദികളേയും അല്ലെങ്കിൽ മററു മാർഗങ്ങളേയും ആശ്രയിക്കുന്നു. നാം ഇതിനുവേണ്ടി പണവും ചിലവാക്കുന്നു. ബാധകറം ഒഴിയാത്തതുകൊണ്ട് അതിൻെറ പ്രതിവിധി

യായി ഏറെ പണം ചിലവാക്കുന്നു. പുണ്യത്തിനുള്ള ആശകൊണ്ട് വഴിപാടുകളും ഏറെ ചെയ്യുന്നു. അങ്ങനെ നാം തന്നെ വിഗ്രഹവും നിഗ്രഹവും സൃഷ്ടിക്കുന്നു. എന്നാൽ താൻ തന്റേതുകൾക്കുവേണ്ടി പണം ചെലവാക്കി എന്നല്ലാതെ തനിക്കുവേണ്ടി പണം ചെലവാക്കിയില്ല. തനിക്ക് അവിടെ സ്ഥാനമില്ല എന്ന തരത്തിലാണ് പെരുമാറിയത്. അങ്ങനെ, തന്നെ മറന്നു പ്രവർത്തിക്കുന്നതുകൊണ്ട് ദുഃഖിക്കുകതന്നെ ചെയ്യും. താൻ ഇല്ലെങ്കിൽ മറേറതുകൾ ഉണ്ടാകുകയില്ല എന്നു നാം ഒരു നിമിഷംപോലും ആലോചിക്കുന്നില്ല. നാം അവധാനപൂർവം ചിന്തിച്ച് ഈ സംഗതികളെ മനസ്സിലാക്കി ലോകകാര്യങ്ങൾ ഒരു ഭാഗത്തു ചെയ്യണം. അതേ സമയത്ത് തന്റെ സാക്ഷാൽ സ്വരൂപത്തെ വിട്ട് അന്യമായി പ്രവർത്തിക്കുകയും അരുത്.

ഒരു കാക്ക ദാഹശമനത്തിനായി ഒരു ഭരണി കണ്ടപ്പോൾ അതിന്റെ അടുത്തുചെന്നു. വെള്ളം ഭരണിയുടെ അടിയിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. അത് ബുദ്ധിപൂർവം ഓരോ കല്ലു പെറുക്കിയെടുത്ത് ഭരണിയിൽ ഇട്ടുതുടങ്ങി. കുറച്ചുകഴിഞ്ഞപ്പോൾ വെള്ളം ഉയർന്നുവരികയും, കാക്ക ദാഹശമനം വരുത്തുകയും ചെയ്തു. അതുപോലെ ജീവിതാനുഭവങ്ങളാകുന്ന കല്ലുകൾ പെറുക്കി നാം ശേഖരിച്ച് അവയുടെ യഥാർഥ പൊരുളിനെ മനസ്സിലാക്കി പെരുമാറിയാൽ സാക്ഷാൽക്കാരം ലഭ്യമാകും. നാം ഉൽകൃഷ്ടമായ, ആദരണീയമായ, ആദർശത്തെ മുൻനിർത്തി ഈ സംസ്ക്കാരങ്ങൾ കൊണ്ടേർപ്പെട്ട ജീവിതത്തെ വേണ്ടതുപോലെ കൈകാര്യം ചെയ്തുകൊണ്ടിരുന്നാൽ വഴി താനേ തെളിയും. ഭർത്താവുള്ള ഒരു സ്ത്രീ അവരുടെ ഉററസ്നേഹം അർപ്പിക്കപ്പെട്ട ഒരു ആളിനെ കാണുവാൻവേണ്ടി, ഗൃഹകൃത്യങ്ങൾ എല്ലാം ചെയ്ത്, ഭർത്താവിനെ ഊട്ടി ഉറക്കിയിട്ട് ചിലന്തിവല അടിച്ചുകളയുവാൻ എന്ന ഭാവേന മേശപ്പുറത്തു കയറി ജന്നലിൽക്കൂടി തന്റെ സ്നേഹപാത്രത്തെ കാണുവാൻ ഒരുമ്പെടുന്നതുപോലെ, അതേ, ജിജ്ഞാസയോടെ തന്റെ സാക്ഷാൽ സ്വരൂപത്തിൽത്തന്നെ ഉന്നംവച്ച് ജീവിതപര്യടനം നടത്തുക; സ്വരൂപജ്ഞാനം ലഭ്യമാകും എന്നതിന് സംശയമില്ല. അത് ഈ ദേഹമുള്ളപ്പോൾത്തന്നെ ലഭ്യമാകണം. വിക്ഷേപം, ആവരണം, ഭ്രാന്തി എന്നിവകളെ തരംതാഴ്ത്തി പരോക്ഷജ്ഞാനത്തിൽക്കൂടി അപരോക്ഷജ്ഞാനത്തെ കൈവരുത്തുവാനുള്ള ആകാംക്ഷയോടുകൂടിയവനാണ് യഥാർഥ ജിജ്ഞാസു. നാം ഏവരും ഉത്തമജിജ്ഞാസുക്കളായി തീരുക.

**22-9-1957**

''വിദ്യകൊണ്ടുസകലം വരുത്തിടാം
ഭക്തിതൊട്ടുപരമ മുക്തിവരെ
വിദ്യകൊണ്ടസ്സാധ്യമായത്
ഇത്രിലോകത്തിലൊന്നുമില്ലെടൊ.''

ശുദ്ധചൈതന്യവും ചിദാഭാസനും തമ്മിൽ ഉപാധിയിൽ മാത്രമേ വ്യത്യാസമുള്ളു. ചിദാഭാസൻ വ്യഷ്ടിരൂപത്തിലും ശുദ്ധചൈതന്യം സമഷ്ടിരൂപത്തിലും ഇരിക്കുന്നു. ചിദാഭാസൻ ശുദ്ധചൈതന്യത്തിൻെറ പ്രതിബിംബം മാത്രമാണ്. സുഖദുഃഖങ്ങൾ ഏർപ്പെടുന്നത് ഈ വ്യഷ്ടിരൂപത്തിലിരിക്കുന്ന ചിദാഭാസൻെറ തൊട്ടടുത്ത് ഇരിക്കുന്ന അന്തഃകരണത്തിനാണ്. സമഷ്ടിരൂപത്തിലിരിക്കുന്ന വിദ്യാരൂപിണിയായ മായ വ്യഷ്ടിരൂപത്തിൽ കുടുസ്സായി അവിദ്യാരൂപിണിയായി ചിദാഭാസനിൽ ആരോപിതമാകുമ്പോഴാണ് ആ ചിദാഭാസനു സുഖദുഃഖങ്ങൾ ഏർപ്പെട്ടതായി തോന്നുന്നത്. മായയുടെ ആധാരവും അധിഷ്ഠാനവും ശുദ്ധചൈതന്യം തന്നെയാണ്. മായയ്ക്ക് സ്വരൂപം കൊടുക്കുന്നതും ശുദ്ധചൈതന്യം തന്നെയാണ്.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെതന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾപലതരം കാട്ടുന്നു.''

ചിദാഭാസൻ മായയുടെ കർത്താവല്ല. കാരണം ചിദാഭാസൻ ശുദ്ധചൈതന്യത്തിൻെറ പ്രതിബിംബം മാത്രമാണ്. ഈ പ്രതിബിംബവും ബിംബവുംകൂടി ഒന്നായിച്ചേരുമ്പോൾ മായ താനേ ഒഴിയുകയും ചെയ്യുന്നു. ശുദ്ധചൈതന്യം സ്വതെ മായയ്ക്ക് ഹാനികരമല്ല. എന്നാൽ അന്തഃകരണോപഹിതചൈതന്യം, അന്തഃകരണരഹിതചൈതന്യമായി, ശുദ്ധചൈതന്യമായി ഒന്നായി ഉള്ളതായി, അസ്തിഭാതിപ്രിയമായി, പരിണമിക്കുമ്പോൾ മാത്രമേ മായ ഹനിക്കപ്പെടുകയുള്ളു. സാക്ഷാൽക്കാരദശയിൽ മാത്രമേ മായ ഒഴിഞ്ഞുപോകുന്നുള്ളു. ബലാൽക്കാരമായി നിശ്ചലബുദ്ധി കൂടാതെ മായയെ ജയിച്ചുകഴിഞ്ഞു എന്നു വിചാരിച്ചാൽ ആ മാത്രയിൽ തന്നെ മായ നമ്മെ പിടികൂടുകയും ചെയ്യും. ശ്രീനാരദമഹർഷിയുടെ അനുഭവം ഇതിനു ദൃഷ്ടാന്തമാണ്.

''മുടിയാതപിറവികൺ മുടിന്തിടമായയൈ
തുടിയാമൽഅറുത്തോമെൻറുന്തീപറ
തുരിശററുനിൻട്രോമെൻറുന്തീപറ.''

ഒഴിച്ചുകളയാൻ യാതൊരുവിധത്തിലും സാധിക്കാത്ത മായയെ തുടിപ്പിക്കാതെ അതായത് യാതൊരു പരിശ്രമവും കൂടാതെ അറുത്തുകളയേണ്ടിയിരിക്കുന്നു. നിശ്ചയാത്മികബുദ്ധികൊണ്ടും വിജ്ഞാനംകൊണ്ടും മാത്രമേ മായയെ ജയിക്കുവാൻ കഴിയുകയുള്ളു. അതായത് നാം ശുദ്ധചൈതന്യമായി അനുഭവിക്കാത്ത കാലത്തോളം മായ നമ്മെ വിട്ടുമാറുകയില്ല. പരമപദവിയിൽ മാത്രമേ മായ ഒഴിയുന്നുള്ളു.

എനിക്ക് ഒരമ്മയും അച്ഛനും ഉണ്ട്. എന്റെ അച്ഛന് ഒരു അമ്മയും അച്ഛനും ഉണ്ടായിരുന്നു. എന്റെ അമ്മയ്ക്കും ഒരു അച്ഛനും അമ്മയും ഉണ്ടായിരുന്നു. ഇങ്ങനെ മേൽക്കുമേൽ നോക്കിയാൽ ഓരോരുത്തർക്കും ഓരോ അമ്മയും അച്ഛനും ഉണ്ടായിരുന്നു എന്നു മനസ്സിലാക്കാം. എന്നാൽ ആദികാലത്ത് ഒരു അമ്മയും അച്ഛനും എങ്ങനെ ഉണ്ടായി എന്ന് ആലോചിച്ചാൽ, അച്ഛനും അമ്മയും കൂടി ഉള്ള ഒരു സ്ഥാനത്തു നിന്നായിരിക്കണം ഈ ഉത്ഭവം എന്ന് നമുക്കു മനസ്സിലാക്കാം. അങ്ങനെയാണെങ്കിൽ ആ ഉത്ഭവസ്ഥാനത്തുതന്നെ ഈ ഉത്ഭവിച്ചതുകളെല്ലാം ചേരേണ്ടതാണ്. ആ ഉത്ഭവസ്ഥാനത്തേയാണ് ശുദ്ധ ചൈതന്യം എന്നു പറയുന്നത്. അപ്പോൾ ഞാൻ ആ ഉത്ഭവസ്ഥാനത്തെ വിട്ടുപിരിയാതെ ഇതുപര്യന്തം യാത്ര ചെയ്തിരിക്കുന്നു എന്നറിയാം. അപ്പോൾ ഞാനും എന്റെ അച്ഛനമ്മമാരും അവരുടെ അച്ഛനമ്മമാരും ഏവരും ആ ഉത്ഭവസ്ഥാനമായ ശുദ്ധ ചൈതന്യത്തിൽ നിന്നു തന്നെയാണ് ജാതമായതെങ്കിൽ ഞാൻ ആ ശുദ്ധ ചൈതന്യത്തിൽത്തന്നെ ചേരുവാനല്ലേ ആഗ്രഹിക്കേണ്ടത്.

നാം നമ്മുടെ ചുററും നോക്കിയാൽ ''കണ്ടു കണ്ടങ്ങിരിക്കും ജനത്തിനെ കണ്ടില്ലെന്നുവരുത്തുന്നതും ഭവാൻ; രണ്ടുനാലുദിനംകൊണ്ടൊരുത്തനെ തണ്ടിലേററിനടത്തുന്നതുംഭവാൻ; മാളികമുകളേറിയമന്നന്റെ തോളിൽ മാറാപ്പുകേററുന്നതും ഭവാൻ'' എന്ന് സൂക്ഷ്മമായി അറിയാം. അതുകൊണ്ട് ഏതു നിമിഷവും നാം അങ്ങോട്ടു ചെല്ലേണ്ടവർ തന്നെ. അതിനാൽ ഈ നിമിഷം തന്നെ അതിനു തയ്യാറായിരിക്കുക. ഏതു നിമിഷവും അങ്ങോട്ടു ചേരുവാൻ തയ്യാറായിരിക്കുമ്പോൾ യാതൊരു പേടിക്കും അവകാശമില്ല. ഇങ്ങനെ ഇരുന്നാൽ നമ്മിൽ ഒരു ദൃഢ ബോധവും നിശ്ചലത്വവും ഉണ്ടാകും. അതോടുകൂടി അപരോക്ഷ ജ്ഞാനവും ശോകനാശവും ആനന്ദപ്രാപ്തിയും കൈവരും എന്നതിന് യാതൊരു സംശയവുമില്ല.

''സത്സംഗത്വേനിസ്സംഗത്വം
നിസ്സംഗത്വേ നിർമ്മോഹത്വം
നിർമ്മോഹത്വേ നിശ്ചലതത്വം
നിശ്ചലതത്വേ ജീവൻമുക്തി.''

ഈശ്വരന്റെ ഇഛ എങ്ങനെയോ അതുപോലെ നടക്കട്ടെ. 'കണ്ടുകണ്ടങ്ങിരിക്കുംജനത്തിനെ കണ്ടില്ലെന്നുവരുത്തുന്നതു ഭഗവാന്റെ ഇഷ്ടമാണെങ്കിൽ അതിനോടു നമുക്കും പൂർണമനസ്സോടെ വഴങ്ങിക്കൊടുക്കാം. നമുക്ക് അതുകൊണ്ടു യാതൊരു കുറവും വരുന്നില്ല. നാം അദ്ദേഹത്തിന്റെ ഇഛക്ക് ഇന്നല്ലെങ്കിൽ നാളെ വഴങ്ങികൊടുക്കേണ്ടി വരും. വഴങ്ങിക്കൊടുക്കുവാൻ ഭാവമില്ലെങ്കിൽ അദ്ദേഹം നമ്മെ തട്ടി

ക്കൊണ്ടു പോകുകതന്നെ ചെയ്യും. അതിലും ഭൂഷണം നാം അറിഞ്ഞു കൊണ്ട് പൂർണമനസ്സോടെ വഴങ്ങിക്കൊടുക്കുകതന്നെയാണ്.

''അഴിപ്പേയവനുക്കുമിച്ചൈ യതുവാനാ
ലിഴപ്പേയുനക്കിച്ചൈയെന്നാ—യിഴപ്പൈ
യറിയാതതുകാണറിയാവജ്ഞാനം
കിറികേളുൻപോതംകെടൽ.''

ഈ തരത്തിലുള്ള ജീവിതാനുഭവങ്ങളാകുന്ന കല്ലുകളെ വേണ്ടതുപോലെ പഠിച്ച് അതുകളുടെ സാരത്തെ മനസ്സിലാക്കിയാൽ ആ ശുദ്ധചൈതന്യമായ വെള്ളത്തെ നമുക്ക് ആസ്വദിക്കാം. നാം ഈശ്വരാനുഗ്രഹത്തിനു പാത്രമായിരുന്നാൽ മാത്രം മതി, സകലതും വേണ്ടപോലെ വന്നുകൊണ്ടിരിക്കും. നമ്മുടെ ഉന്നം ശുദ്ധചൈതന്യത്തിൽ ഏതുനിമിഷവും ആണ്ടുപോകുക എന്നതുതന്നെ ആയിരിക്കട്ടെ. ഇദംവൃത്തികളെ വെടിഞ്ഞ്, അഹംവൃത്തിയിൽ ഇരുന്ന്, അരുൾവൃത്തി പെട്ട്, അതീതവൃത്തിയിൽ ചേരുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. അഹംവൃത്തിയിൽ ഇരിക്കുമ്പോൾ സാക്ഷാൽ അരുൾ ഉദയമാകുകയും അതോടുകൂടി അരുൾ ബോധമുണ്ടായി സാക്ഷാൽ ശുദ്ധചൈതന്യത്തിൽത്തന്നെ താൻ ഇരിക്കുന്നു എന്ന് എത്തിപ്പെടുകയും ചെയ്യും. ഈ ശുദ്ധചൈതന്യത്തിൽ ഇരിക്കുന്ന അവസ്ഥയ്ക്കാണ് അതീതവൃത്തി എന്നുപറഞ്ഞത്. അതായത് പരമപദവി, പരമനിലൈ അല്ലെങ്കിൽ ശുദ്ധനിലൈ—സച്ചിദാനന്ദമയം.

''നിത്യാനന്ദവെള്ളം പെരുകുമ്പോത്
നിലയുണ്ടോ കരയുമുണ്ടോ''

''അകണ്ഡാകാരശിവപോകമെനും പേരിമ്പവെള്ളം
പൊങ്കിത്തതുമ്പി പൂരണമായ്
ഏകവുരുവായ്കിടക്കുതയ്യോഇൻപുററിടനാമിനി
എടുത്തദേഹംവിഴുമുൻ പുശിപ്പതർക്കുചേരവാരും
ജഗത്തീരെ.''

(സാക്ഷാല്കരിക്കുവാൻ ജഗത്തിലുള്ള ആളുകളെ നിങ്ങൾ വരുവിൻ)

## 29-9-1957

അജ്ഞാനം കൊണ്ടു രൂപീകരിച്ച അന്തഃകരണത്തിൽ ശുദ്ധചൈതന്യം നിഴലിച്ച് ചിദാഭാസനായിത്തീരുന്നു. പക്ഷെ ഇവയെ്ക്കല്ലാം ആധാരം സമഷ്ടിരൂപത്തിലിരിക്കുന്ന വിദ്യാമായയും അധിഷ്ഠാനചൈതന്യവുമാണ്. അധിഷ്ഠാനചൈതന്യത്തിലാണ് വിദ്യാരൂപിണിയായ മായ

ഇരിക്കുന്നത്. അതുകൊണ്ടു വ്യഷ്ടിരൂപത്തിലുള്ള അജ്ഞാനം അതായത് അന്തഃകരണത്തിലുള്ള അജ്ഞാനം നീക്കിയാലും അധിഷ്ഠാന ചൈതന്യത്തിലുള്ള മായ വിട്ടുമാറുന്നില്ല. നാം അറിയാതെതന്നെ ആ മായ നമ്മെ അടിപ്പെടുത്തുന്നു. നാം നന്നായി സുഖമായിരിക്കുന്ന ദശയിൽ ഈ വിദ്യാമായയുടെ വിക്ഷേപവും ആവരണവും ഭ്രാന്തിയും കൊണ്ട് സുഖദശയിൽ നിന്ന് ദുഃഖത്തിൽ ആണ്ടുപോയി എന്നുവന്നേക്കാം. ഒരാൾക്ക് വേണ്ട സ്വത്തും സുഖസൗകര്യങ്ങളും ഉണ്ട്. അയാൾ താൻ സുഖമായി കഴിയുന്നു എന്നു വിചാരിച്ചു ജീവിക്കുകയാണ്. ആ മനുഷ്യന്, മൂന്നുനാലു മക്കളും ഉണ്ട്. തനിക്ക് പ്രായമായപ്പോൾ സ്വത്തുക്കൾ എല്ലാ മക്കൾക്കും വീതിച്ചുകൊടുക്കാം എന്നു നിശ്ചയിച്ചു. എന്നാൽ മക്കൾ താന്താങ്ങളുടെ അവകാശവാദങ്ങളും മേൻമകളും പ്രകടിപ്പിച്ച് ആ മനുഷ്യന്റെ സൗഖ്യത്തെ കെടുത്തുന്നു. തനിക്ക് സുഖത്തെ തന്നുകൊണ്ടിരുന്ന സാധനം ഇന്ന് ദുഃഖത്തെയാണു പ്രദാനം ചെയ്യുന്നത്. ഇങ്ങനെയുള്ളതാണ് മായ. ഏതിനേയും സ്വല്പം പഴുതു കിട്ടിയാൽ അതിന്റെ പതിൻമടങ്ങ് അതിനെ വിപുലീകരിച്ച് ദുഃഖത്തെ ഉണ്ടാക്കുന്നു. ഈ അറിവിനെ നാം പരോക്ഷജ്ഞാനമായി എടുക്കേണ്ടിയിരിക്കുന്നു. വിവേകം, വൈരാഗ്യം, ശമാദിഷൾക്കങ്ങൾ, മുമുക്ഷുത്വം, ശ്രവണം, മനനം, നിദിധ്യാസനം, തത്ത്വംപദാർഥചിന്ത എന്ന അഷ്ടസാധനകളാണ് വിക്ഷേപ ആവരണഭ്രാന്തികളെ നീക്കുവാനും, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം മുതലായവയെ ലഭ്യമാക്കുവാനുമുള്ള വഴിയായി മഹത്തുക്കൾ ഘോഷിച്ചിട്ടുള്ളത്. പരോക്ഷജ്ഞാനം നിശ്ചയാത്മിക ബുദ്ധിയുടെ ബൃഹത്തായ വൃത്തിപെടൽ കൊണ്ട് അപരോക്ഷജ്ഞാനത്തെ കൈവരുത്തുന്നു. അപരോക്ഷജ്ഞാനം കൊണ്ട് ശോകനാശവും അതിഹർഷവും ഉണ്ടാകുന്നു.

നാം ഏവരും എല്ലാ ജീവരാശികളും സൗഖ്യത്തെയാണ് കാംക്ഷിക്കുന്നത്. കാരണം നാം ഏവരും സൗഖ്യം കൊണ്ടാണ് രൂപീകരിക്കപ്പെട്ടിട്ടുള്ളത്. തേക്കു കൊണ്ട് ഉണ്ടാക്കിയ മേശ തേക്കിൽ ഉണ്ടായിരുന്നതു കൊണ്ടാണ് അതിനെ രൂപീകരിക്കുവാൻ സാധിച്ചത്. നേരേ മറിച്ച് മേശയിൽ തേക്കുണ്ടായതു കൊണ്ടല്ല. മേശ എന്ന് പ്രത്യേകമായി ഒരു വസ്തുവില്ല; അതു തേക്കുകൊണ്ടുണ്ടാക്കിയതാണ്. ഇവിടെ തേക്ക് മേശയേക്കാൾ അധികരിച്ചാണിരിക്കുന്നത്. തേക്ക്, അതു കൊണ്ടു രൂപീകരിച്ച സാധനങ്ങളെക്കാളും എപ്പോഴും അധികരിച്ചാണിരിക്കുന്നത്. നാം ഏവരും സൗഖ്യത്തെക്കൊണ്ടു രൂപീകരിക്കപ്പെട്ടിരിക്കുന്നതു കൊണ്ട് സൗഖ്യം ഈ ജഗത്താകുന്ന ഈശ്വരോപാധിയിൽ നിന്നും ശരീരമാകുന്ന ജീവോപാധിയിൽ നിന്നും അധികരിച്ചാണിരിക്കുന്നത്. അങ്ങനെ അധികരിച്ചിരിക്കുന്നില്ലെങ്കിൽ നാം

സൗഖ്യം കൊണ്ടു രൂപീകരിക്കപ്പെടുകയില്ല. എന്നാൽ ദുഃഖവും സൗഖ്യത്തെപ്പോലെ ഈ ഉപാധികളിൽ നിന്നും അധികരിച്ചാണോ ഇരിക്കുന്നത്? അല്ല, കാരണം ദുഃഖം സുഖത്തിന്റെ ഏററക്കുറച്ചിൽ മാത്രമാണ്. നാം സൗഖ്യമായിരിക്കുമ്പോൾ നമ്മുടെ ആഗ്രഹങ്ങൾ സുഖത്തെ കാംക്ഷിച്ചിരിക്കുമ്പോൾ, അവ കൈവരാതെ ഇരിക്കുമ്പോൾ, നാം ദുഃഖിക്കുന്നു. അപ്പോൾ ആ സുഖം തന്നെയാണ് ദുഃഖത്തിനു കാരണം. ഒരു വ്യക്തി ഒരു കാര്യത്തെപ്പററി സുഖിക്കുമ്പോൾ മറെറാരാൾ ആ കാര്യംതന്നെ സാധിക്കാതെവന്ന് ആ നിമിഷം തന്നെ ദുഃഖിക്കുന്നു. അപ്പോൾ സൗഖ്യംതന്നെയാണ് ദുഃഖത്തിന് ആധാരവും അധിഷ്ഠാനവും. സൗഖ്യം മററ് ഉപാധികളിൽ നിന്ന് അധികരിച്ചിരിക്കുന്നതു കൊണ്ട് മററുള്ളതെല്ലാം അതിൽ ആണ്ടുതന്നെ കിടക്കുന്നു. അത് ഏററവും ബൃഹത്തും അപാരവുമായിത്തീരുന്നു. ഏതുപോലെ എന്നാൽ ആകാശം മററുള്ള വായു, അഗ്നി, ജലം, പൃഥ്വി ഈ നാലു ഭൂതങ്ങളേയും തന്നിൽ അടക്കി അവയുടെ ഉള്ളിലും പുറത്തും വ്യാപിച്ച് അവയ്ക്ക് അതീതമായി നിൽക്കുന്നതുപോലെ. വായുവിനാകട്ടെ അഗ്നിക്കാകട്ടെ ജലത്തിനാകട്ടെ പൃഥ്വിക്കാകട്ടെ ആകാശത്തിന്റെ ഉള്ളിൽ അല്ലാതെ പുറത്തുവ്യാപിക്കുവാൻ സാധ്യമല്ല. കാരണം, ആകാശം ഇവയെയെല്ലാം അധികരിച്ചിരിക്കുന്നു. വായു അഗ്നിയേക്കാൾ അധികരിച്ചിരിക്കുന്നു. അഗ്നി ജലത്തിനേക്കാൾ അധികരിച്ചിരിക്കുന്നു. ജലം പൃഥ്വിയേക്കാൾ അധികരിച്ചിരിക്കുന്നു. ഇവയെയെല്ലാം തന്നിൽ അടക്കിക്കൊണ്ട് ഇവയേക്കാൾ ആകാശം അധികരിച്ചിരിക്കുന്നു. അതുകൊണ്ട് ആകാശം സ്വച്ഛവും ബൃഹത്തും അപാരവുമാണ്.

സൗഖ്യം എല്ലാററിനും അതീതമായി നിൽക്കുന്നതുകൊണ്ട് അതു ശുദ്ധമാണ്. ശുദ്ധമായിരിക്കുന്നതു കൊണ്ട് അത് ഏററവും ശോഭിക്കുന്നു, പ്രകാശിക്കുന്നു. അതു പരിശുദ്ധവും പ്രകാശമാനവുമായിരിക്കുന്നതുകൊണ്ട് നിത്യവുമാണ്. അപ്പോൾ സൗഖ്യം, ശുദ്ധം, പ്രകാശം, നിത്യം എന്നത് ശുദ്ധചൈതന്യത്തിന്റെ പര്യായശബ്ദങ്ങളാണ്. അതുപോലെ സുഖം ബൃഹത്തും അപാരവുമാണ്. ശുദ്ധചൈതന്യത്തെ ഈ പര്യായശബ്ദങ്ങളെ കൊണ്ടല്ലാതെ പറഞ്ഞറിയിക്കുവാൻ സാധ്യമല്ല.

**3-10-1957**

പൂജവയ്പ് എന്നാൽ എന്താണു മനസ്സിലാക്കുന്നത്? അതിന്റെ അർത്ഥം ജീവോൽപ്പത്തി എന്നാണ്. നവരാത്രി മൂന്ന് ഉപാധികളെ കൊണ്ടുണ്ടാക്കിയതാണ്. സ്ഥൂലോപാധി, സൂക്ഷ്മോപാധി, കാരണോപാധി.

ഓരോ ഉപാധിക്കും മൂന്ന് സ്വഭാവഗുണങ്ങൾ വീതം ഉണ്ട്. സാത്വികം, രാജസം, താമസം. അതുകൊണ്ട് സ്ഥൂല–സൂക്ഷ്മ–കാരണ ഉപാധികളുടെ ത്രിവിധഗുണങ്ങളോടുകൂടിയതാണ് നവരാത്രി. ജഡത്തിലുള്ള നവദ്വാരങ്ങളെയും നവരാത്രി എന്നർത്ഥമാക്കാം. ഈ മൂന്നുപാധികളേയും താണ്ടി അവയുടെ സ്ഥാനത്ത് അസ്തിഭാതിപ്രിയം കൊണ്ട് തന്റെ സ്വരൂപം രൂപീകരിക്കുന്ന അവസ്ഥയ്ക്കാണ് പൂജയെടുപ്പ് എന്നർത്ഥമാക്കുന്നത്. അതായത് കാരണോപാധിയുടെയും അതിന്റെ പ്രധാന ഗുണമായ സാത്വികത്തിന്റെയും സ്ഥാനത്ത് അസ്തി—ഉണ്ട് എന്നും, സൂക്ഷ്മോപാധിയുടെയും അതിന്റെ പ്രധാന ഗുണമായ രാജസത്തിന്റെയും സ്ഥാനത്ത് ഭാതി, ഏററവും സ്വയംപ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നും, സ്ഥൂലോപാധിയുടെയും അതിന്റെ പ്രധാനഗുണമായ താമസത്തിന്റെയും സ്ഥാനത്ത് പ്രിയം, ആനന്ദമായിരിക്കുന്നു എന്നും, എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ പൂജയെടുപ്പും ഉണ്ടാകുന്നു. അവിദ്യകൊണ്ടു രൂപീകരിക്കപ്പെട്ട സ്ഥൂല–സൂക്ഷ്മകാരണങ്ങളേയും, അവയുടെ ത്രിവിധഗുണങ്ങളേയും ഒരു കെട്ടായി വച്ചു വിദ്യയാകുന്ന നിശ്ചയാത്മികബുദ്ധികൊണ്ടു പൂജിച്ച് അവയെ വിദ്യയാക്കി മാററി അസ്തിഭാതിപ്രിയമാക്കുന്ന പ്രസ്ഥാനത്തെയാണു പൂജവയ്പ് എന്നും പൂജ എടുപ്പ് എന്നും പറയുന്നത്. പൂജാദിവസങ്ങളിൽ സാധാരണഗതിയിൽ പുസ്തകങ്ങൾ വായിക്കുകയോ പഠിക്കുകയോ ചെയ്യരുത് എന്നു പറയുന്നതിന്റെ അർത്ഥം, അവിദ്യകൊണ്ടു രൂപീകരിക്കപ്പെട്ടതിനെ തരംതാഴ്ത്തി, വിദ്യകൊണ്ടു രൂപീകരിച്ച് അസ്തിഭാതിപ്രിയമാകുന്ന സാക്ഷാൽ തന്റെ സ്വരൂപത്തെ പുകഴ്ത്തണം എന്നാണ്.

അജ്ഞാന ആവരണങ്ങൾ കൊണ്ടും സംസ്ക്കാരങ്ങൾ കൊണ്ടും മൂടപ്പെട്ടിരിക്കുന്ന അന്തഃകരണത്തോടുകൂടിയ ജീവാത്മാവ് പിതൃകോശത്തിൽ ഇരിക്കുന്നു. അതു സങ്കല്പിതാവസ്ഥയിലാണ് അവിടെ ഇരിക്കുന്നത്. അതായത് അതിന്റെ ജീവസന്ധാരണത്തിനുള്ള പോഷകാംശങ്ങളും അതിന്റെ മററു സംസ്ക്കാരങ്ങളും ഒന്നായി ചേർന്നാണ് ഇരിക്കുന്നത്. സങ്കലിതമായ ദ്വൈതത്തിലാണിരിക്കുന്നത്. ഏതുപോലെ എന്നുവച്ചാൽ നാളികേരത്തിൽ എണ്ണയും പിണ്ണാക്കും ഒന്നായി സങ്കലിതാവസ്ഥയിൽ 'കഴമ്പ്' എന്നപോലെ ഇരിക്കുന്നു. ഇങ്ങനെ സങ്കലിതാവസ്ഥയിൽ ഇരിക്കുന്ന ജീവാത്മാവ്, ഈശ്വരൻ സൃഷ്ടിക്ക് ഉൻമുഖനായിരിക്കുന്ന സമയത്ത് മാതൃകോശത്തിൽ പകരുന്നു. മാതൃകോശത്തിൽ പകരുന്നതിനോടുകൂടി രണ്ട് അവസ്ഥകളാണ് അവിടെ ഏർപ്പെടുന്നത്. ഒന്ന് ആ ജീവന്റെ പോഷകത്തിനുവേണ്ടി മാതാവിന്റെ ചോര പാലായി പരിണമിക്കുന്നു. അതേസമയത്ത് ഈ ജീവന്റെ അജ്ഞാനാവരണ വിക്ഷേപങ്ങൾ സ്ഥൂല–സൂക്ഷ്മകാരണ രൂപേണ രൂപാന്തരപ്പെട്ട് ഒരു ശിശുവായി വളരുന്നു. ഈശ്വരൻ ഈ ശിശുവിനെ

ജാതമാക്കുന്നതും അതിൻെറ നിലനിൽപ്പിനുവേണ്ടി ആഹാരം തയ്യാറാക്കി കൊടുക്കുന്നതും ഒരേ സമയത്താണ്. ഈ ജ്ഞാനം ജീവാത്മാവിനുണ്ട്. ശിശു ജാതമായാൽ അതിൻെറ ജ്ഞാനം കൊണ്ടു പാലിനുവേണ്ടി അമ്മയുടെ മുല തപ്പുന്നു. മാതൃകോശത്തിൽ വന്നപ്പോൾ ദ്വൈതമായി നമുക്കെത്തിപ്പെട്ട വസ്തു പിതൃകോശത്തിൽ സങ്കലിതമായാണു കാണപ്പെടുന്നത്. നാളികേരത്തിൽ നിന്നും എണ്ണയും പിണ്ണാക്കും വേർതിരിച്ചമാതിരിയാണു ശിശുവും അതിനു പോഷകാംശമായ പാലുമായി പരിണമിക്കുന്നത്. മാതാവിൽ നിന്നും ഏർപ്പെടുന്ന ദ്വൈതാവസ്ഥയും സംസ്ക്കാരവുമാണു പ്രത്യക്ഷജ്ഞാനം അതോടുകൂടി താൻ ഉല്പത്തിയായ സ്ഥാനത്തു പാലും ഉണ്ടായിരിക്കുന്നു എന്ന വാസന ഉണ്ടാകുന്നു. ഈ വാസന പ്രത്യക്ഷജ്ഞാനമാണ്. ഈ പ്രത്യക്ഷജ്ഞാനം കൊണ്ടു താൻ ഉല്പത്തിയാകുന്നതിനുമുൻപുതന്നെ, ഒന്നായി, ഉള്ളതായി, ഇരുന്നിരുന്നു എന്നും അനുമാനജ്ഞാനം ഉണ്ടാകുന്നു. ഇതിനു നിമിത്തം ഏർപ്പെടുമ്പോൾ അപരോക്ഷജ്ഞാനമായി അനുഭവപ്പെടുന്നു.

ഇങ്ങനെ ശിശു രണ്ടു മൂന്നു വയസ്സു തികയുന്നതുവരെ അമ്മയുടെ അടുക്കൽ നിന്നും മാറാതെ അമ്മയെ ആശ്രയിച്ചുതന്നെ കഴിയുന്നു. കാലക്രമേണ അമ്മയിൽ നിന്നും അകന്നു വിശാലമാതാവായ പ്രകൃതിയെ ആശ്രയിച്ചുകഴിയുകയും ചെയ്യുന്നു. വ്യഷ്ടിരൂപിണിയായ മാതാവിനെ അപേക്ഷിച്ച് സമഷ്ടിരൂപത്തിലുള്ള ലോകമാതാവിനെയാണ് പിന്നെ ആ ശിശു ആശ്രയിച്ചുകഴിയുന്നത്. സ്വമാതാവിൽ നിന്നും വേർപെട്ട് അകന്നകന്ന് പോകുമ്പോൾ ആ ശിശുവിന് വൃത്തികൾ ഏർപ്പെട്ട് അതിൻ പ്രകാരം പ്രവർത്തിക്കുന്നതുകൊണ്ട് വീണ്ടും ആവരണവും വിക്ഷേപവും പതിൻമടങ്ങു വന്ന് അതിൻെറ സാക്ഷാൽ സ്വരൂപത്തെ മറയ്ക്കുന്നു. ഈ ആവരണത്തെയും വിക്ഷേപത്തെയും മാതാവിൽ നിന്നും ജാതമായ പ്രത്യക്ഷജ്ഞാനം കൊണ്ടും സമഷ്ടിരൂപത്തിലിരിക്കുന്ന വിദ്യകൊണ്ടുമാണ് മാറേറണ്ടത് എന്നു മനസ്സിലാക്കി, സമഷ്ടിരൂപത്തിലിരിക്കുന്ന പ്രകൃതിമാതാവിൽ നിന്ന് മോക്ഷപ്രദമായ ഈശ്വരകോശത്തിൽത്തന്നെ വീണ്ടും കുതിച്ചുചാടുന്ന ദശയ്ക്കാണ് പൂജഎടുപ്പ് എന്ന് അർത്ഥമാക്കുന്നത്.

എണ്ണയും പിണ്ണാക്കും സാധകബാധകങ്ങളാണ്. എണ്ണയെ മാററാൻ പിണ്ണാക്കുപയോഗിക്കാം. പിണ്ണാക്കിനെ മാററുവാൻ എണ്ണയും ഉപയോഗിക്കാം. രണ്ടും സങ്കലിതാവസ്ഥയിൽ ഇരുന്നപ്പോൾ അത് സാധ്യമല്ലായിരുന്നു. അതുകൾ വേർപെട്ടപ്പോൾ അവ വൈരികളായി പരിണമിക്കുകയും ചെയ്യുന്നു. അതുപോലെ സ്ഥൂല–സൂക്ഷ്മകാരണങ്ങളും അസ്തിഭാതിപ്രിയവും സാധകബാധകങ്ങളാണ്. സ്ഥൂല–സൂക്ഷ്മ

കാരണോപാധികൾ മേൻമയിൽ നിന്നാൽ, അസ്തിഭാതിപ്രിയം, അജ്ഞാനാവരണവിക്ഷേപങ്ങൾ കൊണ്ട് മൂടപ്പെടുന്നു. അസ്തി ഭാതിപ്രിയം എഴുമ്പിനിന്നാൽ സ്ഥൂല–സൂക്ഷ്മകാരണോപാധികളും അവയുടെ ത്രിവിധഗുണങ്ങളും താനെ ഒഴിയുന്നു. സ്ഥൂല–സൂക്ഷ്മ കാരണങ്ങൾ തുച്ഛകോടിയിലും, അസ്തിഭാതിപ്രിയം സമഷ്ടികോടി യിലും നിൽക്കുന്നു. തുച്ഛകോടിയിൽ ഇരിക്കുന്നവയെല്ലാം സമഷ്ടി യിൽ ഇരിക്കുന്നവയിൽത്തന്നെ ഇരിക്കുന്നവയാണ്. അപ്പോൾ സ്ഥൂലാദി കൾകൊണ്ട് ചമയ്ക്കപ്പെട്ട നാം വാസ്തവത്തിൽ അസ്തിഭാതിപ്രിയ മായിത്തന്നെയാണിരിക്കുന്നത്. അസ്തി എന്നാൽ എപ്പോഴും ഉണ്ടായി രിക്കൽ; ഉള്ളത് എന്നർഥം. അങ്ങനെ സ്വയം ഉള്ള വസ്തു പ്രകാശിച്ചു കൊണ്ടിരിക്കുന്നു. അതുകൊണ്ട് ഭാതി എന്നു പര്യായശബ്ദം. ഉള്ളതും സ്വയം പ്രകാശിക്കുന്നതുമായ വസ്തു ആനന്ദത്തെത്തന്നെയാണ് ഉളവാ ക്കുന്നത്. അതുകൊണ്ട് പ്രിയം എന്ന പര്യായശബ്ദം കൊണ്ട് അത് അറിയുന്നു. ഇങ്ങനെ ഇരിക്കുന്ന, അതായത് അസ്തിഭാതിപ്രിയമായി രിക്കുന്ന നാം അതുതന്നെയാണെന്ന് സ്വരൂപിക്കുവാൻ ഒന്നും ചെയ്യേണ്ട തില്ല. കാരണം മുമ്പിനാലെ നാം അതുതന്നെയാണ്. കൈവന്നതിനെ വീണ്ടും കൈവരുത്തുവാൻ പരിശ്രമിക്കുന്നവരുണ്ടോ? അഥവാ അങ്ങനെ കൈവരുത്തുവാൻ പരിശ്രമിക്കുകയാണെങ്കിൽ ആ വസ്തു എത്തിപെടുക യില്ല. തൻെറ ഉള്ളംകൈയിൽ ഇരിക്കുന്ന സാധനത്തെ വേറെ ഇടത്തിൽ അന്വേഷിച്ചാൽ കിട്ടുമോ? തീർച്ചയായിട്ടും ഇല്ല.

അതുകൊണ്ട് നവദ്വാരങ്ങളെക്കൊണ്ടും സ്ഥൂലാദി ഉപാധികളെ ക്കൊണ്ടും സത്വാദിഗുണങ്ങളെക്കൊണ്ടും അജ്ഞാന ആവരണവിക്ഷേപ സംസ്കാരങ്ങൾ കൊണ്ടും രൂപീകരിക്കപ്പെട്ട ഈ ദേഹമുള്ളപ്പോൾത്തന്നെ ഇവയെല്ലാം വിദ്യയാകുന്ന പൂജകൊണ്ടൊഴിപ്പിച്ച് തൻെറ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയമായിത്തന്നെ അമർന്നിരിക്കുക!

വേറെ ഒരു ഉദാഹരണംകൂടി ഇവിടെ പറയാം. നാൾവഴിയിൽ സകല പററുവരവുകളും അവയുടെ കാരണത്തെ സൂചിപ്പിച്ച് എഴുതുന്നു. ഈ പററുവരവുകൾ വേറെവേറെയായി അതാത് ഇനത്തിൽ പേരേടിൽ പകർ ത്തുന്നു. പേരേടിൽ പററുവരവു തുല്യമാകുമ്പോൾ കണക്ക് ക്ളോസ്സ് ചെയ്യുന്നു. കണക്ക് ക്ളോസുചെയ്താൽ അതുകളുടെ ആസ്തികളും ബാധ്യതകളും തീരുന്നു. കണക്ക് ക്ളോസുചെയ്യാതെ കിടക്കുകയാണെ ങ്കിൽ ആവക ഇനങ്ങൾ എല്ലാം രണ്ടാമത്തെ (അടുത്ത) കൊല്ലത്തേക്ക് ക്യാരിഫോർവേഡ് ചെയ്യുന്നു. അതുപോലെ സംസ്കാരങ്ങൾകൊണ്ട് മൂടപ്പെട്ടിരിക്കുന്ന ജീവാത്മാവ് സങ്കലിതമായ നാൾവഴിയാകുന്ന പിതൃ കോശത്തിൽനിന്നും മാതൃകോശമാകുന്ന പേരേടിൽ വേറെ വേറെയായി പകർന്ന് അവിടെനിന്നും മോചനം നേടുവാനായി പററുവരവ് സമാസമ

മാക്കി അക്കൗണ്ടിൽ (കണക്കിൽ) സീറോ വരുത്തി മോചനം നേടുന്നു. അതായത് വിശാലമായ മാതൃകോശത്തിൽ നിന്നും അസ്തിത്വത്തിലേക്ക് കുതിച്ചുചാടി സാക്ഷാൽക്കരിക്കുന്നു.

## 13-10-1957

സ്ഥൂലദേഹം, സൂക്ഷ്മദേഹം, കാരണദേഹം ഇവകളാണ് ഉപാധികളായിട്ട് സാക്ഷാൽ ചൈതന്യത്തെ ആശ്രയിച്ച് ചൈതന്യാഭാസനെ മറച്ചുനിൽക്കുന്നത്. പൂർവസംസ്കാരങ്ങൾകൊണ്ട് സ്ഥൂലദികൾ ഏർപ്പെട്ടു. ഈ സംസ്കാരങ്ങളെ ഫലവത്താക്കുവാൻവേണ്ടി സമഷ്ടി രൂപത്തിലിരിക്കുന്ന ശുദ്ധചൈതന്യം ചിദാഭാസനായി, പ്രതിബിംബമായി, ഈ സ്ഥൂലോപാധികളിൽ കുടികൊള്ളുന്നു. ഈ സ്ഥൂലാദികൾ ചിദാഭാസനെ മറയ്ക്കുന്നു എങ്കിലും അതിനെ ആശ്രയിച്ച് തൻേറതാക്കി മാത്രമേ മറയ്ക്കുന്നുള്ളു. എന്നാൽ ചിദാഭാസനെ മുഴുവനും മറയ്ക്കുവാൻ അവയ്ക്ക് സാധിക്കുന്നുമില്ല. ജാഗ്രത് സ്വപ്ന-സുഷുപ്തികളാണ് ഈ സ്ഥൂലാദികളുടെ ഗുണവിശേഷങ്ങൾ. ഈ ജാഗ്രദവസ്ഥയിലിരിക്കുന്ന അനുഭവമല്ല; സ്വപ്നാവസ്ഥയിലാകട്ടെ, സുഷുപ്ത്യവസ്ഥയിലാകട്ടെ നമുക്കേർപ്പെടുന്നത്. അതുപോലെ സ്വപ്നാവസ്ഥയിലെ അനുഭവവും സുഷുപ്ത്യാവസ്ഥയിലെ അനുഭവവും നമുക്ക് മററ് ഉപാധികളിൽ ഏർപ്പെടുന്നില്ല. അതുകൊണ്ട് ഈ ഉപാധികൾ കഴിവില്ലാത്തവയാണെന്ന് നമുക്ക് മനസ്സിലാക്കാം. ഒരാൾ ഉറങ്ങുമ്പോൾ അയാൾ എങ്ങനെ കിടക്കുന്നു എന്ന് അറിയുന്നില്ല; വസ്ത്രമില്ലെങ്കിലും അയാൾക്ക് യാതൊരു ലജ്ജയും അനുഭൂതമാകുന്നില്ല. വിഷത്തിൻെറ മൂർത്തീകരണമായ ഒരു സർപ്പം അടുത്തുവന്ന് ചീററിക്കൊണ്ടിരുന്നാലും യാതൊരു ഭയവും തോന്നുന്നില്ല. ഒരു തരുണീരത്നം അടുത്തുവന്ന് സകലവിധ ചേഷ്ടകളും കാണിച്ചാലും യാതൊരു കാമവികാരങ്ങളും ഉണ്ടാകുന്നില്ല. കാരണം ആ സുഷുപ്തിക്ക് ഇവ കാണുവാനാകട്ടെ അനുഭവിക്കുവാനാകട്ടെ കഴിവില്ല. സുഷുപ്തിയിൽ താൻ, തന്നിൽ തന്നെ ആണ്ടിരിക്കുന്നതുകൊണ്ടാണ് സർപ്പമാകട്ടെ, തരുണീരത്നമാകട്ടെ കാണപ്പെടാത്തത്. അപ്പോൾ സ്ഥൂല-സൂക്ഷ്മകാരണോപാധികൾക്ക് ഈ കഴിവുകേടുണ്ടെങ്കിൽ അവയെക്കൊണ്ട് നമുക്ക് സാക്ഷാൽ വസ്തുവെ അറിയുവാൻ സാധിക്കുകയില്ല എന്നത് സംശയരഹിതമാണ്. സുഷുപ്തിയിൽ അറിഞ്ഞില്ല എന്നത് കഴിവുകേടാണ്. അറിഞ്ഞില്ല എന്ന കഴിവുകേടിനെ എങ്ങനെ മാററാം? അറിഞ്ഞു എന്നതുകൊണ്ടു മാത്രമേ അറിഞ്ഞില്ല എന്നത് അറിഞ്ഞു എന്ന് എത്തിപെടുകയുള്ളു. എന്നാൽ ഇതറിയുന്നത് ജാഗ്രദവസ്ഥയിലും സ്ഥൂലദേഹമുള്ളപ്പോഴും തന്നെയാണ്. കാരണം സ്ഥൂലദേഹാദികൾക്കും ജാഗ്രദാദിഗുണങ്ങൾക്കും ചിദാഭാസനെ മുഴുവനും മറയ്ക്കുവാൻ സാധിക്കുന്നില്ല. അപ്പോൾ ഈ അറിവ് നമുക്കു ചിദാഭാസനിൽ നിന്ന് നേരിട്ടാണ് ലഭിക്കുന്നത്. സ്ഥൂലദേഹത്തിൻെറ മധ്യകേന്ദ്രത്തിലും സൂക്ഷ്മദേഹത്തിൻെറ മധ്യ

കേന്ദ്രത്തിലും കാരണദേഹത്തിന്റെ മധ്യകേന്ദ്രത്തിലും ആണ് അന്തഃകരണത്തിന്റെ ഇരിപ്പിടം. അന്തഃകരണം ഒരു വിശേഷണമായിരിക്കുമ്പോാം ചിദാഭാസനെ മറയ്ക്കുന്നു. അന്തഃകരണം ഉപാധിയായിരുന്ന് ചേഷ്ടിക്കാതെയിരിക്കുമ്പോാം ചിദാഭാസൻ അന്തഃകരണരഹിതചൈതന്യമായി വിളങ്ങുന്നു. തന്റെ സാക്ഷാൽ സ്വരൂപത്തെപ്പററി ചിന്തിക്കുവാനുള്ള കഴിവ് ഈ അന്തഃകരണത്തിനുണ്ട്.

എല്ലാ ജീവരാശികളും സുഖത്തെ കാംക്ഷിച്ചാണ് ജീവിക്കുന്നത്. അപ്പോാം എല്ലാ ജീവരാശികളുടേയും സ്വരൂപം സൗഖ്യം തന്നെയാണ്. പക്ഷേ നാം സാക്ഷാൽ വസ്തുവെ വിട്ട് മററുള്ളതുകളിൽ സുഖം അന്വേഷിച്ചാൽ സുഖം കിട്ടുന്നില്ല. ഒരു സാധനം ഇന്ന് നമുക്കിഷ്ടമായിത്തീരുന്നു. നാളെ നമുക്കിഷ്ടപ്പെടുന്നില്ല. അതുകൊണ്ട് ആ സാധനമാണ് നമുക്ക് ഇഷ്ടത്തെ പ്രദാനം ചെയ്തത് എന്നും അല്ല എന്നും പറയുന്നത് മൂഢത്വമാണ്. നാം ആ സാധനത്തെ ഏതുപോലെ സ്വീകരിച്ചുവോ അതുപോലെ നമുക്ക് അനുഭവമുണ്ടായി. അപ്പോാം നമ്മുടെ സൗഖ്യത്തിനു കാരണം ഇതരവസ്തുക്കളല്ല നേരേമറിച്ച് നാം തന്നെയാണ്. തന്നിൽനിന്നു തന്നെയാണ് ഈ ഇഷ്ടവും അനിഷ്ടവും സുഖവും എല്ലാം ഉളവായത്. എന്നാൽ തന്നിൽ എവിടെ നിന്നാണ് ഈ സുഖം ഉളവായത്? സ്ഥൂലദേഹത്തിൽ നിന്നാണോ? സൂക്ഷ്മദേഹത്തിൽ നിന്നാണോ? കാരണദേഹത്തിൽ നിന്നാണോ? അതോ അന്തഃകരണത്തിൽ നിന്നാണോ? സ്ഥൂലാദികാംക്ക് കഴിവുകേടുണ്ടെന്ന് നാം നേരത്തെ കണ്ടുവല്ലൊ. എന്നാൽ അന്തഃകരണത്തിന് ഈ കഴിവുണ്ടോ? ചിദാഭാസൻ ഇല്ലാതെ അന്തഃകരണം ജഡവസ്തുവാണ് എന്ന് നാം മനസ്സിലാക്കണം. അങ്ങനെയുള്ള അന്തഃകരണത്തിനെ ആശ്രയിച്ചാലും ഫലമില്ല. നാം ഉറക്കം കഴിഞ്ഞ് എഴുന്നേൽക്കുമ്പോാം നാം സുഖമായി ഉറങ്ങി ഒന്നും അറിഞ്ഞില്ല എന്നു പറയുന്നു. ആ സുഖം വാസ്തവത്തിൽ എവിടെ നിന്നും ഉളവായി? തന്റെ സ്വരൂപത്തിൽ നിന്നുതന്നെ ഉളവായി. എന്നാൽ തന്റെ സ്വരൂപം എങ്ങനെ ഇരിക്കുന്നു എന്നറിയാത്തതുകൊണ്ട് അവിടെ ഒരു കഴിവുകേട് വന്നു. അപ്പോാം അറിവുകൊണ്ടുതന്നെ ആ സൗഖ്യത്തെ നമുക്കനുഭവപ്പെടുത്തണം. തന്റെ സ്വരൂപത്തിൽ നിന്നാണ് സൗഖ്യം ഏർപ്പെട്ടത് എന്നു നമുക്ക് മനസ്സിലായി. അപ്പോാം നമുക്ക് ഒരു സ്വരൂപം ഉണ്ട് എന്നും മനസ്സിലായി. ആ ഉണ്ട് എന്നുള്ളത് സദാ ഉള്ളതായിരിക്കണം. എപ്പോഴും ഉള്ളത് സ്വയം പ്രകാശിച്ചുകൊണ്ടിരിക്കും. സ്വയം ഉള്ളതും പ്രകാശിച്ചുകൊണ്ടിരിക്കുന്നതും ആനന്ദമായിരിക്കും. അപ്പോാം നമ്മുടെ സ്വരൂപം ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു, അസ്തിഭാതിപ്രിയം, സച്ചിദാനന്ദം എന്ന് അനുഭവപ്പെടുന്നു. അപ്പോാം നാം നമ്മെ അറിയണമെങ്കിൽ നമ്മെത്തന്നെ ആശ്രയിച്ചാൽ മതി. തന്റേതുകളാകുന്ന സ്ഥൂലാദികളെയാകട്ടെ അന്തഃകരണത്തെയാകട്ടെ ആശ്രയിക്കേണ്ടതില്ല. കാരണം താൻ, താൻതന്നെ ആയിരിക്കുന്നു.

തൻെറ സ്വരൂപം അസ്തിഭാതിപ്രിയമാണ്, സച്ചിദാനന്ദമാണ് എന്നു ചിന്തിച്ച് മനസ്സിനെ അടക്കി നിശ്ചയാത്മികബുദ്ധികൊണ്ട് ദൃഢപ്പെടുത്തിയാൽ, ആ നിശ്ചയാത്മികബുദ്ധി ബൃഹത്തായും അപാരമായും തീരുകയും അത് ഏററവും ശുദ്ധമായിത്തീരുകയും താൻ, തന്നെ സ്വയം അറിയുകയും ചെയ്യും. പ്രതിബിംബവും അതായത് ചിദാഭാസനും ശുദ്ധചൈതന്യവും; ആത്മാവും പരമാത്മാവും; ഒന്നുതന്നെയാണെന്ന് അനുഭവപ്പെടുകയും, താൻ ഒരുകാലത്തും സ്ഥൂലദേഹാദികൾകൊണ്ടോ അവയുടെ ഗുണങ്ങൾകൊണ്ടോ അന്തഃകരണംകൊണ്ടോ മറയ്ക്കപ്പെട്ടിട്ടില്ല എന്നും; താൻ എക്കാലത്തും ഉള്ളതുപോലെ ഇരിക്കുന്നു എന്നും; താൻ സൃഷ്ടിച്ചിട്ടില്ല, രക്ഷിച്ചിട്ടില്ല, സംഹരിച്ചിട്ടില്ല എന്നും; താൻ നിശ്ചലനും നിവൃത്തിസ്വരൂപനും നിരാമയനും ബൃഹത്തും എപ്പോഴും ഉള്ളതുമാണ് എന്നും സ്വയം അറിയുന്നു.

തൻെറ ആവശ്യങ്ങൾക്കുവേണ്ടി മാത്രം ഈ ജഗത്തിനെ സ്വീകരിക്കുക. തൻെറ സാക്ഷാൽക്കാരത്തിനുവേണ്ടി മാത്രം ഈ ശരീരത്തേയും സ്നേഹിക്കുക. ധ്യാനധ്യേയങ്ങൾ ഒന്നും സാക്ഷാൽക്കാരത്തിനു സാധനകളല്ല. സാക്ഷാൽ ശ്രവണ-മനന-നിദിധ്യാസനങ്ങളാണ് സാധനകൾ. ഗുരുമുഖത്തിൽനിന്നും ശ്രവിച്ചതുകളെ വേണ്ടതിൻവണ്ണം ചിന്തിച്ചുറപ്പിച്ച് നിശ്ചയാത്മികബുദ്ധിയോടുകൂടി തൻെറ സ്വരൂപത്തെ ധാരയായി അറിഞ്ഞുകൊണ്ട് ഇരിക്കുന്ന വൃത്തിതന്നെ നിവൃത്തിസ്വരൂപത്തെ നൽകും. ഇത് ഈ ദേഹമുള്ളപ്പോൾത്തന്നെ കൈവരുത്തണം.

സാക്ഷാൽക്കാരത്തിന് നേരിട്ടുള്ളതും ശുദ്ധമായുള്ളതും ബൃഹത്തായിട്ടുള്ളതുമായ മാർഗമാണ് അഭിലഷണീയമായിട്ടുള്ളത്. ധ്യാനധ്യേയങ്ങളെ സ്വീകരിച്ചാൽ അതുകളെ പ്രവചിച്ച മഹത്തുക്കളുടെ നിശ്ചയങ്ങളെ ക്രമം തെററിക്കാതെ നടത്തിയില്ലെങ്കിൽ ഭ്രഷ്ടുകളും അപായങ്ങളും നേരിടും. നേരിട്ടുള്ള അപകടമില്ലാത്ത വഴിയുള്ളപ്പോൾ നാം എന്തിനു മററുള്ള വഴികളെ തേടുന്നു. അപ്പോൾ ശ്രവണ-മനന-നിദിധ്യാസന സമാധി-ഗുരുഅനുഗ്രഹം എന്ന മാർഗം തന്നെ നമുക്കു സ്വീകരിച്ചാൽ മതി. സാക്ഷാൽക്കാരം ഈ ദേഹമുള്ളപ്പോൾത്തന്നെ കൈവരും എന്നതിന് യാതൊരു സംശയവുമില്ല.

## 20-10-1957

വിഷയസുഖവും സ്വരൂപസുഖവും തമ്മിൽ വ്യത്യാസം എന്ത്? വിഷയസുഖവും സ്വരൂപസുഖം തന്നെയാണ്. വിഷയങ്ങളിൽ ഉള്ള ആഗ്രഹം നിറവേററിക്കഴിഞ്ഞാൽ, ആ ആഗ്രഹവൃത്തിയുടെ ഉപശാന്തി വന്ന് നിവൃത്തി ഏർപ്പെട്ട് സുഖം കിട്ടുന്നു. അപ്പോൾ നിവൃത്തി ഏർപ്പെട്ടാൽ മാത്രമേ സുഖം കിട്ടുന്നുള്ളു. വാസ്തവത്തിൽ വിഷയങ്ങളിൽ നിന്നല്ല സുഖം ജാതമായത്. നമ്മുടെ ആഗ്രഹത്തിൻെറ നിവൃത്തി വന്നപ്പോ

ഴാണ് സുഖം ഏർപ്പെട്ടത്. എന്നാൽ ഈ സുഖം ക്ഷണഭംഗുരമാണ്; നിത്യമല്ല; അത് ചിററിമ്പമാണ്. ഒരു ആഗ്രഹനിവൃത്തിവന്നാൽ നിമിത്തംകൊണ്ട് വേറെ വൃത്തികരം ഏർപ്പെട്ട് ആ ആഗ്രഹനിവൃത്തിക്കായി നാം പിന്നേയും ഒരുമ്പെടുന്നു. അതുകൊണ്ടാണ് വിഷയങ്ങളിൽനിന്നും ജാതമായി എന്നു തോന്നിയ സൗഖ്യം നിത്യമല്ല എന്നു പറഞ്ഞത്. എന്നാൽ സ്വരൂപസൗഖ്യം പേരിമ്പമാണ്; നിത്യമാണ്. സ്വരൂപത്തിൽ അല്ലാതെ വേറെ ഇടത്തിൽ സുഖം ഏർപ്പെടുന്നില്ല. പഞ്ചസാരയും അതിൻെറ സ്വഭാവമായ മധുരവും വേർതിരിക്കുവാൻ സാധിക്കാത്തതുപോലെയാണ് സ്വരൂപവും അതിൻെറ സ്വഭാവമായ സൗഖ്യവും. ഇതിനെയാണ് ഭാവനാതീതവൃത്തി എന്നു പറയുന്നത്; അതായത് നിവൃത്തി. എന്നുവച്ചാൽ പേരിമ്പം—സാക്ഷാൽക്കാരം; അതുതന്നെയാണ് അസ്തിഭാതിപ്രിയം.

അന്തഃകരണത്തിൽ സ്വതെ അതിൻെറ സ്വഭാവമായ സാത്വികഗുണം, രജോഗുണത്തിൻേറയും തമോഗുണ ത്തിൻേറയും ചേർച്ചകൊണ്ട് മലിനപ്പെട്ടാണിരിക്കുന്നത്. ഇങ്ങനെ മലിനപ്പെട്ട സാത്വികഗുണത്തോടുകൂടിയ അന്തഃകരണത്തിൽ വളരെ സൂക്ഷ്മമായി ക്രമേണ തടിച്ചുകൂടിയ ആഗ്രഹങ്ങരംകൊണ്ട് വൃത്തികരം ഏർപ്പെട്ട് ബഹിർഗമിക്കുന്നു. ഇങ്ങനെ ബഹിർഗമിച്ച് സത്യാവസ്ഥയെ വിട്ട് അന്യമായുള്ളതിനേയും അന്യ ഇടത്തുള്ളതിനേയും തേടി, അവ കിട്ടാതെയാകുമ്പോരം ദുഃഖം ഏർപ്പെടുന്നു. അതായത് ബഹിർഗമിച്ച അന്തഃകരണം ഏതുപ്രകാരം ബഹിർഗമിച്ചുവോ അതേ വ്യുൽപ്പത്തിയോടുകൂടിത്തന്നെ അന്തർമുഖമായി വരാത്തതുകൊണ്ട് ദുഃഖം ഏർപ്പെട്ടു. എന്നാൽ നാം ആഗ്രഹിച്ച വസ്തു കൈവന്നാൽ ബഹിർഗമിച്ച അന്തഃകരണവൃത്തി അതേ ശക്തിയോടുകൂടി അന്തർമുഖമായി വന്ന് നിവൃത്തിയെ അടയുന്നു. അവിടെ സുഖവും ഏർപ്പെടുന്നു. അപ്പോരം സ്വരൂപത്തിൽ മാത്രമേ സൗഖ്യം ഉണ്ടാകുന്നുള്ളു എന്ന് നമുക്ക് അറിയാം. വിഷയങ്ങളിൽ ഇല്ലാത്ത സൗഖ്യത്തെ നാം കൽപ്പിച്ച് അതു കിട്ടാതെ ഇരിക്കുമ്പോരം ദുഃഖിക്കുന്നത് മൂഢത്വമാണ്. അതുപോലെതന്നെ നാം സുഷുപ്തിയിൽ ആണ്ടുപോയാൽ നാം ഒന്നും അറിയുന്നില്ല. ഏതുസമയത്താണ് സഷുപ്തിയിൽ ആണ്ടുപോയത് എന്നുകൂടി നാം അറിയുന്നില്ല. എന്നാൽ ഉറക്കം കഴിഞ്ഞാൽ ഞാൻ സുഖമായി ഉറങ്ങി, ഒന്നും അറിഞ്ഞില്ല എന്ന അറിവ് ഉണ്ടാകുന്നു. ഇവിടെയും സ്വരൂപത്തിൽത്തന്നെയാണ് സൗഖ്യം ഉണ്ടായത്. ഈ സ്വരൂപസൗഖ്യത്തെ—പേരിമ്പത്തെ വിവേകംകൊണ്ട് ഒരു പ്രാവശ്യം അനുഭവിച്ചു കഴിഞ്ഞാൽപ്പിന്നെ ദുഃഖമേ ഏർപ്പെടുന്നില്ല. കാരണം ആ പേരിമ്പം നിത്യമാണ്.

പഞ്ചഭൂതങ്ങളെക്കൊണ്ട് സ്ഥൂല-സൂക്ഷ്മകാരണദേഹങ്ങരം ഉണ്ടാകുന്നു. സ്ഥൂലത്തിൽ കർമ്മേന്ദ്രിയങ്ങരം ഉണ്ട്. കർമ്മേന്ദ്രിയങ്ങളെ

ജ്ഞാനേന്ദ്രിയങ്ങൾ കൊണ്ടറിയുന്നു. പ്രാണപഞ്ചകങ്ങൾ ഈ കർമേന്ദ്രിയ ജ്ഞാനേന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നു. അന്തഃകരണത്തിൽ ഇവയെല്ലാം ആശ്രയിച്ചുനിൽക്കുന്നു. അന്തഃകരണമോ സ്വരൂപത്തെ—ചിദാഭാസനെ ആശ്രയിച്ചാണു നിൽക്കുന്നത്. ചിദാഭാസൻെറ സ്വരൂപം അസ്തിഭാതി പ്രിയമാണ്. അങ്ങനെയാണെങ്കിൽ ആ അസ്തിഭാതിപ്രിയത്തെ അനുഭവിക്കുവാൻ സ്ഥൂലാദികളോ കർമേന്ദ്രിയങ്ങളോ ജ്ഞാനേന്ദ്രിയങ്ങളോ അന്തഃകരണമോ ആവശ്യമുണ്ടോ? ഇല്ല. ഇല്ലാത്ത വസ്തു ഇല്ലാത്ത ദിക്കിൽ അന്വേഷിച്ചാൽ കിട്ടുമോ? ഒരിക്കലുമില്ല. ഉള്ളതായ വസ്തു ഉള്ള ദിക്കിൽ അന്വേഷിക്കാതെതന്നെ എപ്പോഴും ഉള്ളതുകൊണ്ട് അവിടെ ത്തന്നെ അനുഭവപ്പെടുത്താം.

നമ്മിൽ വൃദ്ധികൾ ഉണ്ടായാൽ, ആഗ്രഹങ്ങൾ ജനിച്ചാൽ ഒരു കമ്പനം ഉണ്ടാകുന്നു. ഈ ആഗ്രഹങ്ങൾ തന്നെ വളരെ സൂക്ഷ്മമായിട്ടാണ് തടിച്ചു കൂടുന്നത്. ഈ കമ്പനം സ്വല്പനേരംകൊണ്ട് പ്രാണനായി പരിണമിക്കുന്നു. ഈ പ്രാണൻ പിന്നെയുള്ള കമ്പനം കൊണ്ട് ബഹിർഗമിച്ചു കാററായിത്തീരുന്നു. പ്രാണനും ആഗ്രഹങ്ങളും തമ്മിൽ വളരെ ബന്ധമുണ്ട്. പക്ഷേ പ്രാണനെക്കൊണ്ട് മനസ്സിനെ നിയന്ത്രിക്കുവാൻ സാധ്യമല്ല. പ്രാണൻ മനസ്സിൻെറ അടുത്തുവരെ ചെല്ലുമെന്നല്ലാതെ അതിനെ നിയന്ത്രിക്കുവാനുള്ള കഴിവില്ല. കാരണം മനസ്സു പ്രാണനേക്കാളും സൂക്ഷ്മമാണ്. വിവേകം കൊണ്ടും അറിവുകൊണ്ടും മാത്രമേ മനസ്സിനെ ജയിക്കുവാൻ സാധിക്കുകയുള്ളു. മനസ്സിനെ ജയിച്ചാൽ പ്രാണനേയും ജയിച്ചു. ''അറിവടങ്കാ വായുവടങ്കാ'' എന്നാൽ ഈ വ്യവഹാരത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുമ്പോൾ നമുക്കു സദാ ആഗ്രഹങ്ങളും ഏർപ്പെടുന്നതുകൊണ്ട് ദുഃഖം ഏർപ്പെടാതെ സൗഖ്യത്തെ മാത്രം അനുഭവിക്കാനുള്ള വഴി ഏതാണ്? ഏതു തൊഴിൽ ചെയ്താലും; എന്തു ചെയ്തുകൊണ്ടിരുന്നാലും ശ്രവണ-മനന-നിദിധ്യാസനങ്ങളെ അഭ്യസിച്ചു കൊണ്ടുതന്നെ ഇരിക്കണം. വിഷയങ്ങളിൽ ഏർപ്പെടുമ്പോൾ അവയുടെ യഥാർഥ വസ്തുതകളെ മനസ്സിലാക്കിവേണം അവയെ കൈകാര്യം ചെയ്യേണ്ടത്. അവയോടു ചേർന്നു കൊടുക്കരുത്. അവയുടെ ശരിയായ സ്വഭാവം ഇന്നതാണെന്ന് നാം എപ്പോഴും അറിഞ്ഞുകൊണ്ടിരിക്കണം. അതോടുകൂടി നിവൃത്തി ഏർപ്പെടുകയും പേരിമ്പം അനുഭവപ്പെടുകയും ചെയ്യും.

''എത്തൊഴിലൈ ചെയ്താലും ഏതവസ്ഥൈ
പെട്ടാലും—മുക്തർമനമിരുക്കും മൗനമതിൽ''

നാം ആഗ്രഹിച്ച വസ്തു കൈവന്നു എന്നതുകൊണ്ട് പ്രത്യേകം അതിൽ സന്തോഷം പ്രകടിപ്പിക്കുകയോ, നമ്മുടെ ആഗ്രഹം നിറവേററാതെ വരുമ്പോൾ ഒരു ദുഃഖപ്രകടനമോ കൂടാതെ കഴിക്കണം. എന്തുവന്നാലും

ധൈര്യമായി, ദൃഢചിത്തനായി അനുഭവിക്കുക. ശ്രവണ-മനന-നിദിധ്യാസനങ്ങളേയും വഴിപോലെ അഭ്യസിച്ചുകൊണ്ടിരിക്കുക. ഒരിക്കലും മായ്ക്കുവാൻ സാധിക്കാത്ത മായ താനെ ഒഴിഞ്ഞുപോകുകയും, സ്വരൂപസാക്ഷാൽക്കാരം ഈ ശരീരമുള്ളപ്പോരംത്തന്നെ ലഭ്യമാകുകയും ചെയ്യും. ''ആറ്നൂറുകടന്നാലും കൌപീനംഒന്നുനനച്ചാൽമതി'' എന്നു പറഞ്ഞതുപോലെ, സ്വരൂപസാക്ഷാൽക്കാരം എത്ര പരിശ്രമിച്ചെങ്കിലും ഈ ശരീരമുള്ളപ്പോരംത്തന്നെ ഉണ്ടാകണം എന്ന് ദൃഢപ്പെടുത്തി ജീവിതം നയിക്കുക.

## 27-10-1957

ബ്രഹ്മം വ്യാപകമാണ് എന്നുമാത്രം പറഞ്ഞാൽ പോരാ. ബ്രഹ്മം വ്യാപകവും പ്രകാശവും നിത്യവും എന്നു പറയണം. എന്നാൽ മാത്രമേ അതിൻെറ ശരിയായിട്ടുള്ള സ്വരൂപം അറിയുകയുള്ളു. ബ്രഹ്മം നിറവുററതാണ്. നിറവുററ വസ്തു മറെറല്ലാവസ്തുക്കളേയും ഉരംക്കൊള്ളുന്നു. അതിനെ അപേക്ഷിച്ചിട്ടാണു മററു വസ്തുക്കരം പ്രകാശിക്കുന്നത്. ബ്രഹ്മം സ്വയം പ്രകാശവും നിത്യവുമായതുകൊണ്ട് അത് പരമാനന്ദവുമാണ്; പേരിമ്പമാണ്. ആകാശാദികളാവട്ടെ, സ്ഥൂലാദികളാവട്ടെ, അന്തഃകരണമാവട്ടെ, ഈ ജഗത്താവട്ടെ എല്ലാ വസ്തുക്കളും ബ്രഹ്മത്തെ അതായത് ശുദ്ധചൈതന്യത്തെ ആശ്രയിച്ചാണ് പ്രകാശിക്കുന്നത്. അവയ്ക്ക് സ്വയം പ്രകാശമില്ല. അവയെല്ലാം ബ്രഹ്മത്തിൻെറ പ്രതിബിംബരൂപങ്ങളായിട്ടാണ് പരിണമിക്കുന്നത്.

ഒരു കുട്ടി കണ്ണാടിയിൽ തൻെറ സ്വരൂപത്തെ കണ്ട് അതു തൻെറ ശത്രുവായ കുട്ടിയാണെന്ന് അനുമാനിച്ച് അതിൻെറ കണ്ണിൽ കുത്തുകയും അതിനെ നുള്ളുകയും ചെയ്യുന്നു. ഇവിടെ കണ്ണാടിയിൽ പ്രതിബിംബിക്കുന്ന കുട്ടിക്കു വാസ്തവത്തിൽ പ്രകാശമില്ല; ജീവനുമില്ല. അതുപോലെ നമ്മുടെ അന്തഃകരണമാകുന്ന കണ്ണാടിയിൽ സാക്ഷാൽ ശുദ്ധചൈതന്യം പ്രതിബിംബിക്കുമ്പോരം, ഈ ജഗത്തിനേയും, സ്ഥൂലാദികളേയും എല്ലാം കാണുന്നു. വാസ്തവത്തിൽ ഇതുകരംക്ക് സ്വയം പ്രകാശമോ ജീവനോ ഇല്ല. നാം ഉള്ളതുകൊണ്ടാണ് ഇവയ്ക്ക് പ്രകാശവും ജീവനും ഉണ്ടായിരിക്കുന്നത്. നാം ഇല്ലെങ്കിൽ ഇവയുമില്ല. ആ കുട്ടി തൻെറ പ്രതിബിംബത്തെ കണ്ട് താൻതന്നെയാണ് അതിൽ പ്രതിബിംബിക്കുന്നത് എന്ന് മനസ്സിലാക്കാതെ, ആ പ്രതിബിംബകുട്ടിയെ തൻെറ ശത്രുവായി കണക്കാക്കുന്നു. അതുപോലെ നമ്മുടെ അന്തഃകരണത്തിൽ ശുദ്ധചൈതന്യം പ്രതിബിംബിച്ച്, ചൈതന്യാഭാസനായി ഈ ജഗത്തുകളെ എല്ലാം കാണുമ്പോരം നാം അവയെ—ഈ ജഗത്താദികളെ എല്ലാം പ്രതിബിംബമാണ് എന്ന് മനസ്സിലാക്കാതെ അവ നമ്മിൽ നിന്നു വേറെയാണ് എന്നു സാക്ഷാൽക്കരിച്ചു വ്യാമോഹിക്കുന്നു. ഇത്

അവിദ്യാമൂലമുണ്ടായ മായാബന്ധം കൊണ്ടാണ് സംഭവിച്ചത്. ഈ മേൽപ്പറഞ്ഞ അറിവ് പരോക്ഷജ്ഞാനമാണ്.

ആ കുട്ടിയുടെ അമ്മ തന്റെ മുമ്പിൽ കണ്ണാടിവച്ച് തന്റെ മുഖത്തു പൗഡർ ഇടുന്നത് ആ കുട്ടി കാണുന്നു. കണ്ണാടിയിൽ പൌഡറിടാതെ തന്നെ മുഖത്തു പൗഡർ ഇടുന്നതു കണ്ടിട്ടു കുട്ടി ആലോചിക്കുന്നു; തന്റെ മുഖത്തും പൗഡർ ഇട്ടാൽ എങ്ങനെ ഇരിക്കുമെന്ന്. കുട്ടി കണ്ണാടി എടുത്ത് പൗഡർ ഇടുന്നു. ആ കണ്ണാടിയിൽ ഉള്ള കുട്ടിയും പൗഡർ ഇടുന്നതായിട്ടു കാണുന്നു. ആ ദശയിൽ ആ കുട്ടിക്ക് കണ്ണാടിയിൽ കണ്ട കുട്ടി തന്റെ പ്രതിബിംബമാണെന്ന് ഉടൻ മനസ്സിലാകുന്നു. അപ്പോൾ താൻ തന്നെയാണ് ആ പ്രതിബിംബകുട്ടി എന്നും വാസ്തവത്തിൽ അങ്ങനെ തന്നിൽ നിന്നും വേറായ ഒരു കുട്ടി ഇല്ലെന്നും ഉള്ള അപരോക്ഷ ജ്ഞാനം ആ കുട്ടിക്ക് ഉണ്ടാകുന്നു. അതുപോലെ ഒരു സാക്ഷാൽക്കരിച്ച ഗുരു തന്റെ മൊഴികളെ കൊണ്ട് നമ്മെ അപരോക്ഷാനുഭൂതിയിലേക്ക് നയിക്കുകയാണ്. ആ മൊഴികളെ ശ്രവണ-മനന-നിദിധ്യാസനാദികളെ കൊണ്ടു മനസ്സിലാക്കി, നാം നമ്മുടെ സാക്ഷാൽ സ്വരൂപം അസ്തി ഭാതിപ്രിയം എന്നും, ഈ ജഗത്താദികൾ നമ്മുടെ പ്രതിബിംബങ്ങളാണെന്നും, നാം ശുദ്ധബ്രഹ്മമായിത്തന്നെ നിറവുററതായും നിത്യമായും അപാരമായും പേരിമ്പമായും ഇരിക്കുന്നു എന്നും എത്തിപ്പെടുകയും ചെയ്യും. അപരോക്ഷാനുഭൂതിക്ക് ഉററ ആഗ്രഹത്തോടുകൂടിയിരിക്കുന്ന ശിശുക്കളായ നമ്മെ, അപാരവിശാലഹൃദയനും നമ്മെ എപ്പോഴും കാത്തു രക്ഷിച്ചുകൊണ്ടിരിക്കുന്നവനുമായ ആ മാതാവായ ഗുരു, അപരോക്ഷാനുഭൂതിയിലേക്ക് സ്വയം നയിക്കാതിരിക്കുമോ? ആ മാതാവിന് തന്റെ ശിശുക്കളുടെ നേർവഴിയിലുള്ള ആഗ്രഹങ്ങളെ നിറവേററാതിരിക്കുവാൻ സാധ്യമല്ല. ഇങ്ങനെ സാക്ഷാൽക്കരിച്ചാൽ താൻ, ഈ ജഗത്തിലെ ആളുകൾക്ക് ഏററവും ഇഷ്ടമിത്രമായും, അവരുടെ അഭിവൃദ്ധിക്ക് എപ്പോഴും പ്രവർത്തിക്കുന്നവനായും, ഈശ്വരന്റെ ഇഷ്ടപുത്രനായും തീരുന്നതാണ്.

## 3-11-1957

നാം ഈ വ്യവഹാരത്തിൽ കഴിഞ്ഞുകൂടുമ്പോൾ, അതിൽ ആസക്തി കൂടാത അതു നടത്തിക്കൊണ്ടിരിക്കുന്നതിന് എന്താണ് മാർഗം?

താൻ തന്റെ സ്വരൂപമായ സ്വഭാവമായ അസ്തിഭാതിപ്രിയത്തിൽ തന്നെ ഇരിക്കുന്നു എന്ന ദൃഢബുദ്ധിയോടുകൂടിയ ധാരയായ അറിവു തന്നെയാണ് ഈ വ്യവഹാരത്തിൽ ഇരുന്നുകൊണ്ട് അതിനെ തരണം ചെയ്യുവാനുള്ള ഉത്തമമാർഗം. തന്റെ സാക്ഷാൽ സ്വരൂപം എന്നും എപ്പോഴും സച്ചിദാനന്ദം തന്നെ എന്ന് ഓർമിക്കാതെയും മറക്കാതെയും ഭ്രമിക്കാ

തെയും ഉറപ്പിച്ചിരിക്കുക. തൻെറ സ്വരൂപം ഇന്നതാണെന്ന് ദൃഢപ്പെട്ടു കഴിഞ്ഞാൽ മററുള്ളവയ്ക്ക് അവിടെ സ്ഥാനമില്ലാതെ വരും. അക്കാലത്തും ആ ദേശത്തും ഉള്ള വ്യാമോഹങ്ങളെ ഇക്കാലത്തും ഈ ദേശത്തും തൻേറതാക്കി നാം മുറുകെപ്പിടിക്കുന്നതുകൊണ്ടാണ് നമുക്കു ബന്ധനം ഏർപ്പെടുന്നത്.

വിവേകം കൊണ്ടും വൈരാഗ്യം കൊണ്ടും തൻെറ സ്വരൂപത്തെ സാക്ഷാൽക്കരിച്ച ശ്രീരാമൻ, പരശുരാമനാൽ ബന്ധിക്കപ്പെട്ട പാശമാകുന്ന വില്ലിനെ മുറിച്ച്, സകലതും ചെയ്യുന്നവനും എന്നാൽ ഒന്നും ചെയ്യാത്തവനുമായ, എല്ലാ ഐശ്വര്യങ്ങരംക്കും പ്രഭുവും എന്നാൽ അതിൽ തനിക്കു യാതൊരു ബന്ധവുമില്ലാതിരിക്കുന്ന ആളുമായ ജനകമഹാരാജാവിൻെറ ഏററവും സൗന്ദര്യവതിയായ പുത്രിയെ—അസ്തിഭാതിപ്രിയമായിരിക്കുന്ന സീതയെ, കല്യാണം കഴിക്കുന്നു. അങ്ങനെ അതിസൗന്ദര്യവതിയായി അസ്തിഭാതിപ്രിയമായിരിക്കുന്ന സീതയെ വ്യാമോഹിപ്പിക്കുവാനും, അപഹരിക്കുവാനും ജഗത്താകുന്ന സകല വൈഭവങ്ങളോടുകൂടിയവനുമായ രാവണൻ, സ്ഥൂല-സൂക്ഷ്മകാരണങ്ങളാകുന്ന മൂന്നു പുള്ളികളെക്കൊണ്ട് ചമച്ച മാരീചനെ സീതയുടെ മുമ്പിലേക്കയച്ചു. വിക്ഷേപാവരണങ്ങളാകുന്ന ചേഷ്ടകളോടുകൂടി, ആ മാൻ അസ്തിഭാതിപ്രിയമാകുന്ന സീതയെ തൻെറ സ്വന്തം രൂപത്തിൽ നിന്നും വ്യതിചലിപ്പിക്കുന്നു. അങ്ങനെ വ്യതിചലിച്ച സീതയെ ജഗത്താകുന്ന രാവണൻ അപഹരിക്കുകയും ചെയ്യുന്നു. അസ്തിഭാതിപ്രിയമാകുന്ന സീത മറവുപെട്ടപ്പോരം, വിവേകവൈരാഗ്യശമാദിഷരംക്കങ്ങളെക്കൊണ്ടും ശ്രവണ-മനന-നിദിധ്യാസനങ്ങളെക്കൊണ്ടും, ശ്രീരാമൻ ജഗത്താകുന്ന മായാവിയാകുന്ന രാവണനെ ജയിച്ച് അസ്തിഭാതിപ്രിയമാകുന്ന സീതയെ വീണ്ടും കരസ്ഥമാക്കുന്നു.

അതുപോലെ തൻെറ സ്വരൂപം അസ്തിഭാതിപ്രിയമാണ്, ഈ ജഗത്താദികരം അല്ല. ഈ വ്യവഹാരങ്ങളിൽ നാം അനുമതിയോടുകൂടി ചേർന്നുകൊടുത്താൽ നമ്മെ അതു ബന്ധിക്കും എന്നല്ലാതെ നമുക്ക് അതു യാതൊരു മോചനവും തരുന്നില്ല എന്നു മനസ്സിലാക്കാം. അങ്ങനെ നമുക്ക് ദുഃഖത്തെ പ്രദാനം ചെയ്യുന്നതിനോടു ചേർന്നുകൊടുക്കാതെ അതിൻെറ സ്വഭാവം ഇന്നതാണെന്ന് മനസ്സിലാക്കി തൻെറ സ്വരൂപലക്ഷ്യമായ അസ്തിഭാതിപ്രിയത്തിൽത്തന്നെ ദൃഢചിത്തനായിരിക്കുക. ഈ വഴിയല്ലാതെ ഈ വ്യവഹാരത്തെ തരണംചെയ്യുവാൻ വേറെ വഴി ഒന്നും അന്വേഷിക്കേണ്ടതില്ല.

**10-11-1957**

താൻ ഉത്തമൻമാരായ ഉൽക്കർഷേച്ഛുക്കളിൽ ഒരുവനാണോ എന്നു തന്നോടുതന്നെ ചോദിക്കുക. തന്റെ ഈ സ്ഥിതിയിൽ നിന്ന് നിത്യാനന്ദ പ്രാപ്തിക്കുള്ള ജിജ്ഞാസ തന്നിൽ ഉണ്ടോ എന്നു സ്വയം ചിന്തിക്കുക; അങ്ങനെ ഉണ്ട് എന്നുറപ്പിച്ചാൽ അത് ഭൂതകാലത്തിലുണ്ടായിരുന്നോ, വർത്തമാനകാലത്തിലുണ്ടായതാണോ, ആ ആനന്ദപ്രാപ്തി വർത്തമാന കാലത്തിലൊ ഭാവികാലത്തിലൊ ഏതു കാലത്താണ് വേണ്ടത് എന്നു കൂടി ആലോചിക്കുക. പ്രാപിക്കുവാൻ ജിജ്ഞാസ ഉളവായത് ആ നിത്യാനന്ദം ത്രികാലത്തിലും ഉള്ളതുകൊണ്ടാണ്. ഈ മൂന്നുകാലത്തിലുമുള്ള വസ്തു ഏതു കാലത്തെ ആശ്രയിച്ചാണ് നിൽക്കുന്നത്. ഒന്നിനേയും ആശ്രയിച്ചല്ല നിൽക്കുന്നത്; അതു കാലാതീതമാണ്. അത് കാലാതീതമായതുകൊണ്ടു മാത്രമാണ് ത്രികാലങ്ങളിലും അതിന്റെ അസ്തിത്വം അറിയുന്നത്. അങ്ങനെ കാലാതീതമായ വസ്തുവെ താൻ ഉററ ആഗ്രഹത്തോടുകൂടി അന്വേഷിച്ചുകൊണ്ടിരിക്കുന്നതുകൊണ്ട് താനും എല്ലാ കാലത്തും ഉള്ളവനല്ലെ; അതായത് കാലാതീതനല്ലെ. താൻ ഉള്ളതു കൊണ്ടാണല്ലോ ഈ കാലാതീതമായ വസ്തുവെ വഹിച്ചത്. അപ്പോൾ താനും നിത്യനുമാണ്; കാലാതീതനുമാണ്. എന്നിട്ടും താൻ ഒരു കുടു സ്സായ വസ്തുവാണെന്ന് അഭിമാനിക്കുന്നു. തന്നെ ഈശ്വരനാണ് സൃഷ്ടിച്ചത് എന്നറിയുന്നു. ഈ സകല ചരാചരങ്ങളെയും ഈശ്വരൻ തന്നെയാണ് സൃഷ്ടിച്ചത് എന്നും നാം അറിയുന്നു. ഇങ്ങനെ ഈ ജഗത്തിലെ എല്ലാ വസ്തുക്കളും ഈശ്വരസൃഷ്ടമാണെന്ന് താൻതന്നെ അറിയുന്നു. ഇങ്ങനെയുള്ള താൻ—വെറും കുടുസ്സായ താൻ; കുടുസ്സായ ഈ ജഗത്തിനെ തന്നിൽത്തന്നെ വഹിക്കുകയാണെന്നു മനസ്സിലായി. ഈ എല്ലാ ചരാചരവസ്തുക്കളും ഈശ്വരസൃഷ്ടമാണെന്നു പറഞ്ഞുവല്ലൊ. അത് എങ്ങനെ മനസ്സിലായി. താൻ ആ സൃഷ്ടിച്ച വസ്തുവിലും സൃഷ്ടിച്ച സമയത്തും ഉള്ളതുകൊണ്ടാണ്. താൻ അവിടെ ഇല്ലായിരുന്നു എങ്കിൽ അതിനെ വഹിക്കുവാൻ സാധിക്കയില്ല. അങ്ങനെ കുടുസ്സായി ഭാവിക്കുന്ന താൻ സകല ചരാചരങ്ങളുടെയും സൃഷ്ടിസ്ഥിതിസംഹാരകാലത്തും ഉണ്ട് എന്നറിഞ്ഞാൽ താൻ നിറവുററവനാണെന്നു മനസ്സിലാക്കാം. കുറവുററതായ തന്നിൽ നിറവുററതു വഹിക്കുമെങ്കിൽ താൻ നിറവുററതിൽ നിന്നും ഒട്ടും പിൻമാറിയിട്ടില്ലല്ലൊ. നിറവുററ വസ്തുവിൽ കുറവുററതിനു സ്ഥാനമുണ്ടോ? അപ്പോൾ താൻ നിറവുററിരിക്കുമ്പോൾ കുറവുററിരിക്കുന്നു എന്നഭിമാനിക്കുന്നതു വെറും വ്യാമോഹമല്ലെ?

താൻ ഈ ദേശത്ത് ഒരു മുറിയിൽ ഇരിക്കുന്നു. ആ അവസ്ഥയിൽ തന്റെ മനസ്സുകൊണ്ട് പലതും ആലോചിച്ച് പല ദിക്കിലും സഞ്ചരിക്കുന്നു. താൻ ആ വീട്ടിൽ പോയി അവിടെയുള്ള ആളുകളോടു

സംസാരിച്ചു എന്നൊക്കെ. അങ്ങനെ താൻ ഇവിടെ ഇരുന്നിട്ടും മററു ദിക്കിൽ പോയി മററുള്ളതുകളെ തൻേറതാക്കണമെങ്കിൽ, താൻ നിറവുററവനായിരിക്കണ്ടെ? അതുപോലെ നമുക്ക് മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയെക്കൊണ്ട് അറിയപ്പെടുന്നതുകളെ അതിക്രമിച്ചുള്ള വസ്തുക്കളെ അറിവാൻ സാധിക്കാത്ത അവസരത്തിൽ അതുകരം ഇൻഫിനിററ് എന്നു പറയുന്നു. ഈ ഇൻഫിനിററ് എന്നതും നാം വഹിക്കുന്നു. അപ്പോരം നാം അതിലും ഉണ്ട് എന്നു മനസ്സിലാക്കാം. അങ്ങനെയാണെങ്കിൽ സൃഷ്ടി-സ്ഥിതി-സംഹാരകാലത്തും നാം ഉണ്ടെങ്കിൽ ആ കാലങ്ങളിലും അതീതനായിത്തന്നെ ഇരിക്കുന്നു എന്നു മനസ്സിലാക്കാം.

ഇങ്ങനെ മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ചിത്തംകൊണ്ടും അറിയപ്പെടുവാൻ സാധ്യമാകാത്ത വസ്തുവെ താൻ വഹിക്കുമെങ്കിൽ, കാലാതീതമായ, നിത്യമായ, വ്യാപകമായ, നിറവുററതായ തന്നെ അറിയണമെങ്കിൽ, തൻേറതുകളാകുന്ന മനസ്സ്, ബുദ്ധി, ചിത്തം വേണമോ? താൻ തന്നെക്കൊണ്ടുതന്നെ അറിഞ്ഞാൽ മതി. അതുകൊണ്ടാണ് ആത്മാവിനെ ആത്മാവുകൊണ്ടുതന്നെ അറിയണം എന്ന് മഹത്തുക്കരം ഘോഷിക്കുന്നത്.

നാം ജീവിക്കുവാൻവേണ്ടി മരിക്കുവാൻ തയ്യാറാവുക. എല്ലാ ജീവരാശികളുടെയും ആഗ്രഹം ജീവിക്കുക എന്നതാണ്. തൻെറ സാക്ഷാൽ സ്വരൂപം ഇന്നതാണെന്നറിഞ്ഞാൽ മാത്രമേ ജീവിതത്തിന് അർത്ഥമാകുന്നുള്ളു. മരിക്കുന്ന സമയത്തും താൻ ജീവിച്ചിരിക്കണം. മരണത്തേയും നാം ഒരു ദ്രഷ്ടാവായി കാണണം. പരോക്ഷാനുഭൂതി ദൃഢപ്പെട്ട ഒരു വ്യക്തി മരിച്ചുകഴിഞ്ഞാൽത്തന്നെയും, ആ ജീവൻ അപരോക്ഷാനുഭൂതിയുടെ സംസ്ക്കാരമുള്ളതുകൊണ്ട് വീണ്ടും പുനരാവർത്തി ജനിക്കുമ്പോരം ഉത്തമകുലത്തിൽ ജനിക്കുകയും അപരോക്ഷാനുഭൂതി കൈയോടെ കൈവരികയും ചെയ്യും.

## 17-11-1957

അക്കാലത്തും ആ ദേശത്തും നിന്നുമുള്ള ശബ്ദജനിപരോക്ഷജ്ഞാനത്തെ മാത്രമേ പ്രദാനം ചെയ്യുന്നുള്ളു. ആ പരോക്ഷജ്ഞാനം അപരോക്ഷജ്ഞാനത്തെ തരുന്നില്ല. എന്നാൽ ഇക്കാലത്തും ഈ ദേശത്തും ഉത്ഭവിക്കുന്ന ശബ്ദജനിപരോക്ഷജ്ഞാനത്തെ തന്ന് അപരോക്ഷജ്ഞാനത്തേയും കൈവരുത്തുന്നു. എങ്ങനെയെന്നാൽ വൈക്കത്തുണ്ടായിരുന്ന കൊമ്പനാനയെപ്പററി ഒരാരം പല കഥകളും പറയുന്നു എന്നിരിക്കട്ടെ. ആ ജ്ഞാനം ആ കാലത്തും ആ ദേശത്തും നിന്നുളവായതുകൊണ്ട് പരോക്ഷാനുഭൂതി മാത്രമേ ഉണ്ടാകുന്നുള്ളു. നേരിട്ട് അനുഭവമില്ല. ആ വസ്തതു നേരിട്ടുള്ള അനുഭവത്തിനു യോജിച്ചതല്ല. നേരേമറിച്ച്

നമ്മുടെ ഉള്ളംകയ്യിൽ ഒരു നെല്ലിക്ക ഉണ്ട് എന്നിരിക്കട്ടെ. നെല്ലിക്ക വായിലിട്ടു ചവച്ചാൽ ആദ്യം ഒരു കയ്പും പിന്നെ മധുരവും അതു തുപ്പിക്കളഞ്ഞ് കുറച്ചു വെള്ളം കുടിച്ചാൽ നല്ല മധുരവും ഉണ്ടാകുന്നു എന്ന് നമ്മുടെ മുൻപിലിരുന്ന് ഒരാൾ പറഞ്ഞു എന്നിരിക്കട്ടെ. അതു പരോക്ഷജ്ഞാനം. നമ്മുടെ കൈവശം നെല്ലിക്ക ഉള്ളതുകൊണ്ട് ഉടൻ വായിലിട്ട് അതിൻെറ കയ്പും മധുരവും ആസ്വദിക്കാം. അപ്പോൾ ഈ പരോക്ഷജ്ഞാനം ഇക്കാലത്തും ഈ ദേശത്തും ശബ്ദജനി ആയതുകൊണ്ട് അത് അപരോക്ഷജ്ഞാനത്തിനു ഹേതുവായി. അതുപോലെ ഇക്കാലത്തും ഈ ദേശത്തും ഇരിക്കുന്ന നമ്മുടെ സ്വരൂപത്തെപ്പററി പ്രതിപാദിക്കുമ്പോൾ ആ സ്വരൂപത്തെപ്പററിയുള്ള ശബ്ദജനി പരോക്ഷജ്ഞാനത്തെ തന്ന് അപരോക്ഷജ്ഞാനത്തേയും കൈവരുത്തുന്നു. തൻെറ സ്വരൂപത്തെപ്പററി ഉററ അറിവോടുകൂടി ആ ശബ്ദം ഉദിച്ചാൽ മാത്രമേ അപരോക്ഷജ്ഞാനത്തിനുള്ള കഴിവ് വരുന്നുള്ളു. എന്നാൽ മഹത്തുക്കൾ ഇന്നതു പറഞ്ഞു, ഇന്നതു ചെയ്തു എന്നുമാത്രം മനസ്സിലാക്കിയാൽ പോരാ. അതുകളെ നാം സ്വരൂപസ്ഥിതമാക്കണം.

നമുക്ക് ഇപ്പോൾ പരോക്ഷജ്ഞാനം ഉണ്ടെങ്കിലും അപരോക്ഷജ്ഞാനം ലഭിക്കാത്തത് നാം അതിനു തയ്യാറായിക്കൊടുക്കാത്തതുകൊണ്ടാണ്. ഈ കാണപ്പെടുന്ന ജഗത്തിൻേറയും തൻേറയും ആധാരം താൻ തന്നെയാണെന്ന് ഉറയ്ക്കുക. താൻ ഇല്ലെങ്കിൽ ഇതുകൾക്കും സ്ഥാനമില്ലല്ലൊ. അതുകൊണ്ട് ഇവയുടെയെല്ലാം ആധാരം താൻ തന്നെയാണ്. ഇവയെല്ലാം ഉൾക്കൊണ്ടിരിക്കുന്നതു തന്നിൽത്തന്നെയാണ്. അതുകൊണ്ട് ഈ ജഗത്തിൻേറയും തൻേറയും അധിഷ്ഠാനം താൻതന്നെയാണ്. അങ്ങനെ ആധാരവും അധിഷ്ഠാനവുമായിരിക്കുന്ന താൻ, ഈ ജഗത്തിൻേറയും തൻേറയും ദ്രഷ്ടാവായിത്തന്നെയിരിക്കുന്നു. കാരണം തന്നെ വിട്ട് ഒരു സ്ഥാനവും അന്യയിടവുമില്ല. അന്യപദാർഥമുണ്ടെങ്കിൽ മാത്രമേ തന്നെ വേറായിട്ടു കാണപ്പെടുകയുള്ളു. അപ്പോൾ താൻതന്നെ എല്ലായിടത്തും നിറഞ്ഞിരിക്കുമ്പോൾ, താൻ അല്ലാതെ വേറെ ഒരു ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമുണ്ടോ? അങ്ങനെ നിറവുററിരിക്കുന്ന തന്നെത്തന്നെ ആരാധിക്കുക.

ഇദം എന്ന പ്രതീതി ഉള്ളപ്പോഴാണ് ഈ നാനാത്വങ്ങളേയും വിവിധ ജീവരാശികളേയും തന്നിൽനിന്ന് വേറായിട്ട് കാണുന്നത്. ഇതു വ്യാവഹാരികദശയിലും പ്രാതിഭാസികദശയിലുമുള്ള ഭ്രമം കൊണ്ടുണ്ടായതാണ്. അഹം എന്നുള്ള പ്രതീതി ഉണ്ടാകുമ്പോൾ താൻ നിറവുററവനെന്നും താൻതന്നെ സകലതിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമെന്നും, താൻ ബൃഹത്തും നിത്യനും പ്രകാശരൂപിയും ആണെന്നും അസ്തിഭാതിപ്രിയനായി സദാ എക്കാലത്തും ഇരിക്കുന്നു എന്നുമുള്ള പാരമാർഥികസത്ത ഉളവാകുന്നു.

നാം ജാഗ്രദവസ്ഥയിൽ ഇരിക്കുമ്പോരം തന്നെ സ്വപ്നാവസ്ഥയും സുഷുപ്ത്യവസ്ഥയും അനുഭവപ്പെടുന്നു. ഒരു കാര്യം ചെയ്തു കൊണ്ടിരിക്കുമ്പോരം പെട്ടെന്ന് നാം അറിയാതെതന്നെ നമ്മുടെ വിചാരം വേറെ ഒന്നിനെപ്പററി ആയിത്തീരുന്നു. ഇന്ന ആളെ കാണണമെന്നും ആ ആളെക്കണ്ട് ഇന്നതു സംസാരിക്കണമെന്നും നിശ്ചയിക്കുന്നു. അപ്പോരം ഒരു കാര്യം ചെയ്തുകൊണ്ടിരിക്കുമ്പോരം തന്നെ വേറെ ഒന്നും കൂടി നിശ്ചയിക്കുന്നു. തൻകാര്യത്തിൽനിന്നും മാറിയതുകൊണ്ട് അത് സ്വപ്നാവസ്ഥയോടു തുല്യപ്പെടുത്താം. നാം ഇങ്ങനെ ഇരിക്കുമ്പോരം നമുക്കു വേണ്ടപ്പെട്ട ഒരാരം വന്നാൽ ഇന്നതു ചെയ്യണമെന്നുറച്ചിരിക്കുന്നു. ആ ആരം വന്ന് അദ്ദേഹത്തിൻെറ കാര്യം നേടിപ്പോകുന്നു. പക്ഷെ നാം സംസാരിക്കണമെന്നുദ്ദേശിച്ച കാര്യം അയാളോടു പറയുവാൻ മറന്നുപോകുന്നു. ഇതു മറവിയാണ്. ഇതാണു സുഷുപ്ത്യവസ്ഥ. ഈ സുഷുപ്തിയെ വ്യാവഹാരികദശയിൽ വിസ്മൃതിയായി നാം കൊണ്ടാടുന്നു.

അപ്പോരം ഈ ജാഗ്രദവസ്ഥയിൽ ഇരിക്കുമ്പോരം തന്നെ, ജാഗ്രദവസ്ഥയും സ്വപ്നാവസ്ഥയും സുഷുപ്ത്യവസ്ഥയും നമുക്ക് അനുഭവപ്പെടുമെങ്കിൽ ഈ ജാഗ്രദവസ്ഥയിൽത്തന്നെ നമുക്കു നമ്മുടെ സാക്ഷാല്ക്കാരം കൈവരുത്താം. എന്തുകൊണ്ടെന്നാൽ എല്ലാററിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും നാം തന്നെയാണെന്നറിയുന്നത് ജാഗ്രദവസ്ഥയിലാണ്. ഈ അറിവും ജാഗ്രദവസ്ഥയും സാധാരണ അറിവിനേയും സാധാരണ ജാഗ്രദവസ്ഥ എന്നഭിമാനിക്കുന്നതിനേയും കവിഞ്ഞ് അതീതമായി നിൽക്കുന്നവയാണ്.

## 24-11-1957

മായയെ തടിപ്പിക്കാതെ മായ്ക്കുവാനുളള മാർഗം എന്ത്? ഈ വ്യാവഹാരികവസ്തുക്കളുടെ ഉപാദാനകാരണവും നിമിത്തകാരണവും കാരണചൈതന്യാഭാസമായ ഈശ്വരൻ തന്നെയാണ്. ഈ ഉപാദാനകാരണവും നിമിത്തകാരണവും ചില വസ്തുക്കളിൽ ഒന്നിച്ചുതന്നെയിരിക്കുന്നതായും ചിലതിൽ അത് വേറായിരിക്കുന്നതായും കാണപ്പെടുന്നു. ചിലന്തിയുടെ ഉദാഹരണം എടുത്താൽ അതിൽ ഉപാദാനകാരണവും നിമിത്തകാരണവും ഉണ്ട്. അതിൻെറ വലയ്ക്കുളള ഹേതു അതുതന്നെയാണ്. അതിൻെറ ഉളളിൽനിന്നും ഉണ്ടാകുന്ന ഒരുതരം പശകൊണ്ടാണ് അത് അതിനേക്കാളും എത്രയോ വലുതായി തോന്നിക്കുന്ന വലയെ സൃഷ്ടിച്ച് ആ വലയിൽത്തന്നെ അതിൻെറ മദ്ധ്യഭാഗത്തിലിരുന്നുകൊണ്ട് ഇരതേടി ജീവിതം നയിക്കുന്നത്. ഇവിടെ വലയുടെ ഉപാദാനകാരണം അതായത് സാക്ഷാൽ ഹേതു ചിലന്തിതന്നെയാണ്. അത് വേണ്ടതുപോലെ ഈ വലയെ അതിൻെറ ഉപയോഗത്തിനു ചമയ്ക്കുന്നതുകൊണ്ട്, അതു വല

59 96 7

യുടെ നിമിത്തകാരണമായിത്തീരുന്നു. എന്നാൽ കുശവൻ ചട്ടികലങ്ങൾ ഇവ ഉണ്ടാക്കുന്നത് കളിമണ്ണുകൊണ്ടാണ്. ഇവിടെ കളിമണ്ണ് ഉപാദാനകാരണവും കുശവൻ നിമിത്തകാരണവുമാണ്. കളിമണ്ണ് ഇല്ലെങ്കിൽ പാന ഉണ്ടാക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ട് അത് ഉപാദാനകാരണമാണെന്നു പറഞ്ഞു. എന്നാൽ പാന ഉണ്ടാക്കുവാൻ കുശവൻെറ കൗശലവും ബുദ്ധിസാമർഥ്യവും മററുപകരണങ്ങളും വേണം. അതുകൊണ്ട് പാനയുടെ നിമിത്തകാരണം കുശവനാണ്.

എന്നാൽ ഈശ്വരൻ തന്നെയാണ് ഈ ജഗത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും. അതായത് ഈ മായയുടെ ഉപാദാന നിമിത്ത കാരണം.

സ്ഥൂല-സൂക്ഷ്മകാരണങ്ങളുടെ മൂലസ്ഥാനമായ കാരണചൈതന്യം ഈശ്വരൻ തന്നെയായതുകൊണ്ട് ഈശ്വരൻ ഉപാദാനകാരണം. സൃഷ്ടി സ്ഥിതിസംഹാരം എന്നത് സ്ഥൂല-സൂക്ഷ്മകാരണങ്ങളുടെ തലയിലെഴുത്തായതുകൊണ്ട്, അവയുടെ നിമിത്തകാരണവും ഈശ്വരൻ തന്നെ. അതുകൊണ്ട് സ്ഥൂല-സൂക്ഷ്മകാരണങ്ങളുടെയും അതുകൊണ്ടുണ്ടാകുന്ന സൃഷ്ടി-സ്ഥിതി-സംഹാരത്തിൻേറയും കാരണവസ്തു ഈശ്വരൻ തന്നെയായതുകൊണ്ട്, അവയേക്കാളും ഉപാദാനകാരണവും നിമിത്തകാരണവും അതിക്രമിച്ചുനിൽക്കുന്നു. ഇരുമ്പുകഷണത്തെ അഗ്നിയിലിട്ടു ചൂടുപിടിപ്പിച്ചാൽ അഗ്നി ആ ഇരുമ്പുകഷണത്തിലും വ്യാപിച്ച് അതിനേയും അതിക്രമിച്ച് എങ്ങനെ നിൽക്കുന്നുവോ അതുപോലെ ഉപാദാനനിമിത്തകാരണങ്ങളാകുന്ന ഈശ്വരചൈതന്യം സ്ഥൂല-സൂക്ഷ്മകാരണങ്ങളേയും സൃഷ്ടി-സ്ഥിതി-സംഹാരങ്ങളേയും അതിക്രമിച്ചു നിൽക്കുന്നു. എന്നാൽ ഈ ഉപാദാനനിമിത്തകാരണങ്ങളുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ആരാണെന്നു നോക്കിയാൽ അത് ഈശ്വരൻ തന്നെയാണെന്ന് മനസ്സിലാക്കാം. അപ്പോൾ എല്ലാററിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരചൈതന്യമാണ്. എന്നാൽ ഈ ഈശ്വരചൈതന്യത്തിൻെറ സ്വഭാവമെന്താണ്? വ്യഷ്ടി-സമഷ്ടി ആകാരരഹിതമായി നിൽക്കുന്ന ഉള്ള വസ്തുവായി നിൽക്കുന്നതാണ് അതിൻെറ സ്വഭാവം. വലിപ്പമോ ചെറുപ്പമോ എന്നുള്ളത് ഇല്ലാത്ത വസ്തുവാണ് ഈശ്വരചൈതന്യാകാരം. എപ്പോഴും ഉള്ളതും എപ്പോഴും സമഷ്ടിയായി നിൽക്കുന്നതുമാണ് അത്. എപ്പോഴും ഉള്ള വസ്തു എപ്പോഴും പ്രകാശിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. അങ്ങനെ എപ്പോഴും ഉള്ളതും എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നതുമായ വസ്തു എപ്പോഴും പ്രിയമായിട്ടുതന്നെ ഇരിക്കുന്നു; ആനന്ദമായിരിക്കുന്നു.

അപ്പോൾ വ്യാവഹാരികപക്ഷത്തിൽ, ഈ ജഗത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും ഈശ്വരൻ എന്നു പറയുന്നു. സിദ്ധാന്ത

പക്ഷത്തിൽ ഈശ്വരൻ ഇതിൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമാണ്. മോക്ഷപക്ഷത്തിൽ ഇത് അസ്തിഭാതിപ്രിയം തന്നെയാണ്.

മോക്ഷപക്ഷത്തിൽ മായ എന്നുള്ള വസ്തു തന്നെയില്ല. വ്യാവഹാരികദശയിൽ മായ സത്യമായിട്ടുണ്ടുതാനും. അങ്ങനെ വ്യാവഹാരികദശയിൽ സത്യമായിട്ടുണ്ടായിരിക്കുന്ന മായ മോക്ഷദശയിൽ എങ്ങനെ ഇല്ലാതായിത്തീരുന്നു. മോക്ഷദശയിൽ അതിന് സത്യതയില്ല.

''മുടിയാതപിറവികൺ മുടിന്തിടമായയൈ
തുടിയാമൽഅറുത്തോമെൻറുന്തീപറ
തുരിശററുനിൻറോമെൻറുന്തീപറ.''

മുടിപ്പിക്കുവാൻ, തേച്ചുമാച്ചുകളയുവാൻ സാധിക്കാത്ത മായയെ മുടിപ്പിച്ചുകാണണമെങ്കിൽ, അതിനെ യാതൊരു തുടിപ്പും കൂടാതെതന്നെ അശേഷം ശേഷിപ്പിക്കാതെ അറുത്തുകളയുക. അതായത് ജഗത്താദികളുടെ യാതൊരു പാററുതലുകളും ശേഷിക്കാൻ പാടില്ല. തൻെറ സ്വരൂപമാകുന്ന അസ്തിഭാതിപ്രിയം വിളങ്ങുമ്പോൾ മായ താനെ ഒഴിയുന്നതാണ്. ഈശ്വരാകാരസുന്ദരസൗരഭ്യമാകുന്ന ഈശ്വരകരുണാരസത്തിൻെറ ചുംബനം എപ്പോൾ നമ്മിൽ ഏർപ്പെടുന്നുവോ ആ നിമിഷം തന്നെ മായ ഒഴിയുന്നു. കാരണം, മായയുടെ ഉപാദാനകാരണവും നിമിത്തകാരണവും ഈശ്വരൻ തന്നെയാണ്. കാര്യഭാവത്തിൽ മാത്രമേ മായയ്ക്ക് സ്ഥാനമുള്ളു. കാരണഭാവത്തിൽ അതിനു സ്ഥാനമില്ല.

കാരണചൈതന്യസ്വരൂപിയായ നമ്മുടെ സ്വരൂപത്തിനുതന്നെ, കാര്യപ്രസക്തങ്ങളായ സ്ഥൂല-സൂക്ഷ്മകാരണവസ്തുക്കളെ ചേർത്തുകൊണ്ട് സ്ഥൂല-സൂക്ഷ്മ കാരണങ്ങളിൽക്കൂടിത്തന്നെ, കാരണസ്വരൂപത്തെ അന്വേഷിച്ചു നടക്കുമ്പോൾ അതു പിടികിട്ടുമോ? ഒരിക്കലും ഇല്ല. കാര്യങ്ങളെ വിട്ട് കാരണത്തെത്തന്നെ പിടിക്കുക.

നിറവുററ വസ്തുവാണ് ഈശ്വരൻ എന്നു നാം അറിഞ്ഞു. ആ നിറവുററവസ്തുവിൽ ഞാനും ഉണ്ട് എന്നു മനസ്സിലാക്കാം. നിറവുററ വസ്തുവിൽ ഞാൻ ഉണ്ടെങ്കിൽ എൻെറ ആകാരവും നിറവുററതായിരിക്കണ്ടേ? തീർച്ചയായും ആയിരിക്കണം. അപ്പോൾ ഈശ്വരനിൽ ഞാൻ ഒരു പ്രൊജക്ഷൻ ആയിട്ടാണോ നിൽക്കുന്നത്? അല്ല. അതിൻെറ ആകാരത്തിന് യാതൊരു കോട്ടവും തട്ടാതെ അതിൽത്തന്നെ അതായിട്ടുതന്നെ ഇരിക്കുന്നു. എങ്ങനെ സമുദ്രത്തിലെ വേർപെടുത്തിയ ഒരുതുള്ളി വെള്ളം രണ്ടാമതും അതിനെ സമുദ്രത്തിൽ ചേർത്തപ്പോൾ ഒരു വ്യത്യാസവും കൂടാതെ, അതു സമുദ്രത്തിൻെറ ബൃഹത് ആകാരത്തിൽ, ആ നിമിഷത്തിൽത്തന്നെ ഒന്നായിച്ചേരുന്നുവോ അതുപോലെ അല്ല അതിലും ഉൽകൃഷ്ടമായി, വേറായി തോന്നപ്പെടുന്ന നമ്മുടെ ഓരോരുത്ത

രുടേയും ജീവചൈതന്യം, ബൃഹത്താകാരമാകുന്ന നിറവുററ ശുദ്ധ ചൈതന്യത്തിൽ തന്നെ സദാ നിറവുററുതന്നെ ഇരിക്കുന്നു. അങ്ങനെ നിറവുററ ഞാൻ എന്തിന് മായാകാര്യങ്ങളാകുന്ന സ്ഥൂല–സൂക്ഷ്മ കാരണങ്ങളിലും, അതിൻെറ പരിണാമങ്ങളായ സൃഷ്ടി–സ്ഥിതി–സംഹാരങ്ങളിലും ഭ്രമിച്ച് ഉഴലുന്നു. സ്ഥൂല–സൂക്ഷ്മകാരണങ്ങളിൽ നാം ബദ്ധശ്രദ്ധരായിരുന്നാൽ, അതിൻെറ ഫലം നാശം തന്നെയാണ്. ജാതകഫലം സൃഷ്ടിക്കുക, ഇരിക്കുക, നശിക്കുക എന്നതുതന്നെയാണ്. ഇതാണു മായയുടെ സ്വഭാവമെങ്കിൽ അതിനെ അറുക്കുവാനുള്ള ഏക മാർഗം തൻെറ സ്വരൂപമായ അസ്തിഭാതിപ്രിയത്തെ സ്വരൂപീകരിക്കുക എന്നതാണ്. കാക്കകളുടെ സമൂഹത്തിൽ ഒരു കല്ലു വലിച്ചെറിഞ്ഞാൽ ഏതുപോലെ ആ കാക്കകളുടെ സമൂഹം ഒന്നോടെ പറന്ന് കൺമറയുന്നുവോ അതുപോലെ അസ്തിഭാതിപ്രിയമായ തൻെറ സ്വരൂപത്തെ അറിഞ്ഞു കഴിഞ്ഞാൽ പ്രാരബ്ധം, സഞ്ചിതം, ആഗാമി എന്നീ കർമസഞ്ചയങ്ങൾ, സംസ്കാരങ്ങൾ എവിടെ എന്നില്ലാതെ മാഞ്ഞുപോകുന്നതാണ്.

നമ്മുടെ ഓരോരുത്തരുടേയും കഴിഞ്ഞകാലത്തും ഇക്കാലത്തും ചെയ്ത ചെയ്തികളെ ഉററുനോക്കിയാൽ നാം പല തെററുകളും; ഈശ്വരനെ മറന്നുള്ള പ്രവർത്തികളും ചെയ്തിട്ടുള്ളതായി മനസ്സിലാകുന്നു. എന്നാൽ ഇത്ര തെററുകൾ ചെയ്തിട്ടും ഈശ്വരൻ നമ്മെ ഇല്ലായ്മ ചെയ്തില്ലല്ലൊ? അതുകൊണ്ട് ഭാവിയിൽ ഈശ്വരൻ നമ്മെ ഇല്ലായ്മ ചെയ്യാതിരിക്കുവാൻ വേണ്ടി, വീണ്ടും തെററുകളെ ആവർത്തിക്കാതിരിക്കുക. ഇതുവരെ ചെയ്തിട്ടുള്ളതിനെ എല്ലാം ഈശ്വരൻ പൊറുത്തിരിക്കുന്ന സ്ഥിതിക്ക് അദ്ദേഹം നമ്മോട് ഉററ വാൽസല്യത്തോടുകൂടി തന്നെയല്ലെ ഇരിക്കുന്നത്. ഇനിയെങ്കിലും ഈശ്വരസൽപുത്രനായി ജീവിക്കുവാൻ ശ്രമിക്കുക.

## 1–12–1957

ഓരോ വ്യക്തിയുടേയും അന്തഃകരണം ഈശ്വരനിൽ തന്നെയാണ് സ്ഥിതിചെയ്യുന്നത്. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നുള്ളവയെല്ലാം ഈശ്വരനെ അപേക്ഷിച്ചാണ് നിൽക്കുന്നത്. ഇവയ്ക്ക് ഈശ്വരൻ തന്നെയാണ് ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും. ഈ അന്തഃകരണത്തിൽ ഈശ്വരശുദ്ധചൈതന്യം നിഴലിക്കുമ്പോൾ അതായത് പ്രതിബിംബിക്കുമ്പോൾ അത് അന്തഃകരണോപഹിതചൈതന്യമായി, ചൈതന്യാഭാസനായി, ജീവചൈതന്യമായി മാറുന്നു. ഈ ആഭാസനാണ് സംശയനിവൃത്തി വരേണ്ടത്. ഈ അന്തഃകരണം തൻേറതാക്കികൊണ്ട് വ്യവഹരിക്കുമ്പോൾ ചൈതന്യാഭാസന് സാക്ഷാൽ സ്വരൂപം എത്തിപ്പെടുന്നില്ല. രണ്ടു കണ്ണാടികൾ ഒന്നു മറേറതിനെ അഭിമുഖീകരിച്ചു വച്ചാൽ, ഓരോ കണ്ണാടിയിലും മറേറതിൻെറ പ്രതിബിംബം കാണാം.

അതുപോലെ അന്തഃകരണത്തിൽ സാക്ഷാൽ സ്വരൂപത്തിന്റെ പ്രതിബിംബമാണ് നിഴലിക്കുന്നത്. അപ്പോൾ ഈ പ്രതിബിംബം ബിംബത്തിൽ നിന്നും വേറല്ല എന്നു മനസ്സിലാക്കുകയും ചെയ്യാം. ഈ വസ്തുത ദൃഢപ്പെട്ടുകഴിഞ്ഞാൽ അവൻ ധീരോദാത്തനായിത്തീരുന്നു. അതായത് അന്തഃകരണരഹിതചൈതന്യമായി പ്രകാശിക്കുമ്പോൾ സ്വയം അസ്തിഭാതിപ്രിയം എന്നറിയുന്നു.

ഒരു കുട്ടി വജ്റക്കല്ലു കാണുമ്പോൾ അതു കല്ക്കണ്ടമാണെന്നൂഹിക്കുന്നു. അപ്പോൾ അതു മധുരിക്കും എന്നു ധരിച്ച് അതിനെ വായിൽ ഇട്ടു രുചിക്കുമ്പോൾ മധുരിക്കാത്തതുകൊണ്ട് അതിന്റെ വിലയും മാഹാത്മ്യവും അറിയാതെ വലിച്ചെറിയുന്നു. എന്നാൽ അതേ വസ്തുവിനെ വജ്റവ്യാപാരിയാണെങ്കിൽ അതിന്റെ വിലയറിഞ്ഞ് ഭദ്രമായി സൂക്ഷിക്കുകയും ചെയ്യുന്നു. നാം ആ കുട്ടിയെപ്പോലെ ജീവിതമാകുന്ന വജ്റക്കല്ലിനെ വേണ്ടതുപോലെ കൈകാര്യം ചെയ്യാതെ പാഴായി കളയുന്നു. ഈ ജീവിതത്തിൽത്തന്നെ അതിന്റെ മാഹാത്മ്യം അറിഞ്ഞ് അതിനെ ഉററ ആഗ്രഹത്തോടുകൂടി സ്വരൂപീകരിക്കുക. അതുതന്നെയാണ് ഏററവും ഉത്തമമായിട്ടുളള ആഗ്രഹം.

ഈ ജഗത്താദികളും അതിന്റെ വൈഭവങ്ങളും ഈശ്വരനിൽ നിന്ന് നാമരൂപാദികളായിട്ട് രൂപാന്തരപ്പെട്ടതാണ്. അപ്പോൾ ഈ നാമരൂപാദികളുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരൻ തന്നെയാണ്. ഈ നാമരൂപാദികൾ ഈശ്വരനിൽ നിന്നുതന്നെ ജാതമായതുകൊണ്ട് ഈശ്വരനിൽത്തന്നെ ലയിക്കുന്നു. നാമരൂപാദികൾ ക്ഷണഭംഗുരങ്ങളാണ്; രൂപാദികൾ മാഞ്ഞുപോകുന്നു. എന്നാൽ നാമങ്ങൾക്ക് രൂപാദികളെ അപേക്ഷിച്ച് നിത്യത്വം ഉണ്ട്. സ്വർണം കൊണ്ടുണ്ടാക്കിയ കമ്മൽ എന്നു പറയുന്നത് ഒരു സ്വരൂപത്തെ ആശ്രയിച്ചാണ്. ആ കമ്മൽ ഉരുക്കിയാൽ അതു വീണ്ടും സ്വർണക്കട്ടിയായി ആ രൂപം അതിൽ ലയിച്ചു കിടക്കുകയും ചെയ്യുന്നു. ഇവിടെ രൂപം നഷ്ടപ്പെട്ടെങ്കിലും നാമം നഷ്ടപ്പെട്ടില്ല. ഈ നാമത്തെ ഉച്ചരിച്ചാൽ ആ നാമം കൊണ്ട് കുറിക്കപ്പെട്ട വസ്തുവിനെ നമുക്ക് വിഭാവന ചെയ്യാം. ഇവിടെ രൂപം നഷ്ടപ്പെട്ടിരുന്നാലും അത് നാമത്തിൽ ലയിച്ചിരിക്കുകയാണ്. ഈ നാമങ്ങളുടെ എല്ലാം ഉൽപ്പത്തിസ്ഥാനം ഓംകാരമായ പ്രണവധ്വനിയാണ്. 'ഓം ഇത്യേകാക്ഷരം ബ്രഹ്മം'. ബ്രഹ്മത്തിന്റെ വാചകശബ്ദമാണ് ഓംകാരം. അതിൽ എല്ലാ ശബ്ദങ്ങളും നാദങ്ങളും അടങ്ങിയിരിക്കുന്നു. അപ്പോൾ നാമങ്ങൾ നശിച്ചിരുന്നാലും അവ ഓംകാരത്തിൽ ലയിച്ചിരിക്കുന്നു. ഓംകാരമാകട്ടെ ബ്രഹ്മത്തിന്റെ നിഴൽ എന്നവണ്ണമുളള ശബ്ദമാണ്. അപ്പോൾ ആ പ്രണവശബ്ദം ബ്രഹ്മത്തിൽ തന്നെ ലയിച്ചിരിക്കുന്നു. ബ്രഹ്മത്തിന്റെ പര്യായശബ്ദങ്ങളാണ് അസ്തിഭാതിപ്രിയം. അപ്പോൾ നാമരൂപാദികൾ നശിച്ചുപോയി എന്നു തോന്നപ്പെടാമെങ്കിലും

അവ വാസ്തവത്തിൽ രൂപാന്തരപ്പെടുക മാത്രമേ ചെയ്യുന്നുള്ളൂ. അവയുടെ ആദിമസ്ഥാനം അസ്തിഭാതിപ്രിയത്തിലാണ്.

അപ്പോൾ കാര്യവസ്തുക്കളായ നാമരൂപാദികളെ ആശ്രയിക്കാതെ കാരണവസ്തുവായ അസ്തിഭാതിപ്രിയത്തെ തന്നെ ആശ്രയിക്കുക. കാര്യങ്ങളെ ആശ്രയിച്ചാൽ കാര്യങ്ങൾ എങ്ങനെ നാശോൻമുഖമായി പോകുന്നുവോ അതുപോലെ നമ്മുടെ ജീവിതവും ലക്ഷ്യപ്രാപ്തി കൈവരാതെ പാഴായിപ്പോകുന്നതാണ്.

ഭൂതകാലമെന്നും വർത്തമാനകാലമെന്നും ഭാവികാലമെന്നും ഗണിക്കാതെ, താൻ എപ്പോഴും ഉള്ളവനും പ്രകാശരൂപിയും ആനന്ദരൂപിയുമാണെന്ന് ദൃഢപ്പെടുത്തി തൻെറ സ്വരൂപത്തെ ആ സ്വരൂപം കൊണ്ടുതന്നെ അറിയുക. ഏതവസ്ഥയിലും ദുഃഖത്തിലും സുഖത്തിലും, നഷ്ടത്തിലും ലാഭത്തിലും, താഴ്ചയിലും ഉയർച്ചയിലും തൻെറ സ്വരൂപത്തെപ്പററിയുള്ള ജ്ഞാനം കൈവിടാതെ സമചിത്തതയോടു കൂടി താൻ കാലാതീതനാണെന്നും നാശരഹിതനാണെന്നും തൻെറ സ്വരൂപം അസ്തിഭാതിപ്രിയമാണെന്നുമുള്ള ദൃഢനിശ്ചയാത്മികബുദ്ധിയോടു കൂടി ജീവിതം നയിക്കുന്നവൻ ആരോ അവനാണ് ധീരോദാത്തൻ. ആ സമചിത്തതയോടു കൂടി ഇരുന്നാൽ ലക്ഷ്യപ്രാപ്തി കൈവരികയും ചെയ്യും.

''കുറുകവളൈ കുറുകവളൈ കോലക്കോനേ
കുരുവനടി കുറുകവളൈ കോലക്കോനേ
കുറുകവളൈത്തവിഴവിരായ് കോലക്കോനേ
കുരമൈെതനൈക്കുലൈയവിരായ് കോലക്കോനേ.''

(തൻെറ സ്വരൂപം അസ്തിഭാതിപ്രിയം എന്ന് അറിഞ്ഞുകൊണ്ട് ആനന്ദതുന്ദിലരായി മഹാത്മാക്കൾ പാടുന്ന പാടലുകളാണിവ.)

## 8-12-1957

പരോക്ഷജ്ഞാനത്തെ അപരോക്ഷജ്ഞാനമാക്കിത്തീർക്കാൻ എന്താണ് വഴി?

താൻ അപരോക്ഷജ്ഞാനത്തിൽ തന്നെ അധിഷ്ടിതമായിരിക്കുമ്പോൾ പരോക്ഷജ്ഞാനത്തെ എന്തിനു തേടുന്നു? പരോക്ഷജ്ഞാനം എന്നുള്ളത് വെറും മൌഢ്യം. പരോക്ഷജ്ഞാനം അപരോക്ഷജ്ഞാനത്തിൽ നിന്നും ജാതമായതല്ലാതെ, പരോക്ഷജ്ഞാനത്തിൽ നിന്നും അപരോക്ഷജ്ഞാനം ജാതമായതല്ല. എന്താണ് അപരോക്ഷജ്ഞാനം? തൻെറ സ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണ് എന്ന അറിവു തന്നെ. ഈ അപരോക്ഷജ്ഞാനമാകുന്ന അറിവിൽ ഇരുന്നുകൊണ്ടുതന്നെയാണ്

നാം പരോക്ഷജ്ഞാനത്തെ തേടുന്നത്. തന്റെ സ്വരൂപം അസ്തിഭാതി പ്രിയമായിരിക്കുമ്പോൾ അതിനെ വീണ്ടും പരോക്ഷജ്ഞാനവഴിയിൽ തേടുന്നത് മൗഢ്യമല്ലെ? തന്റെ കയ്യിലിരിക്കുന്നതിനെ അന്യദിക്കിലും അന്യദേശത്തും അന്യകാലത്തും തേടിയാൽ കൈവരുമോ! കയ്യിൽ കിട്ടിയതിനെ വല്ലവരും അന്വേഷിക്കാറുണ്ടോ? ഒരിക്കലും ഇല്ല. താൻ ഉള്ളവനും സ്വയം പ്രകാശരൂപിയും ആനന്ദരൂപിയുമായിരിക്കുന്നു എന്നുള്ള ദൃഢനിശ്ചയം തന്നെയാണ് അപരോക്ഷജ്ഞാനം. ഇതിനെ കാലത്രയത്തിലും അന്വേഷിക്കാതിരിക്കുക. അപാരവും നിത്യവും നിശ്ചലവും നിറവുററതുമായ ആ അറിവാകുന്ന ഉള്ള വസ്തു കരഗതമായിരിക്കുന്നതുകൊണ്ട്, വീണ്ടും കരഗതമാക്കുവാൻ ആഗ്രഹിക്കാതിരിക്കുക. തന്റെ സ്വരൂപം എപ്പോഴും ഉള്ളതും എപ്പോഴും പ്രകാശത്തോടു കൂടിയതും എപ്പോഴും നിത്യാനന്ദരൂപത്തോടു കൂടിയതുമാണെന്ന് ദൃഢമായുറച്ച് ആനന്ദതുന്ദിലരായിരിക്കുക.

ജീവാത്മാവും ഈശ്വരനും ബ്രഹ്മവും എല്ലാം ഒന്നായി ഒരേ സമയത്ത് ഉള്ളതുതന്നെ എന്നു ഉറയ്ക്കുക. ഒന്ന് എന്നുമാത്രം വ്യവഹരിച്ചാൽ അത് ധാരാളം എണ്ണമായിത്തീർന്നേക്കാം. എന്നാൽ 'ഉള്ളത്' എന്നു തന്നെ വേണം അതിനെ പറഞ്ഞറിയിക്കുവാൻ. ഉള്ളത് നിത്യമാണ്, പ്രകാശിക്കുന്നതാണ്, ആനന്ദമാണ്. പ്രകാശം എന്നുവച്ചാൽ വെളിച്ചവും അറിവും കൂടിച്ചേർന്നതിനെയാണ് സൂചിപ്പിക്കുന്നത്. വെറും വെളിച്ചത്തിന് അറിവില്ല; അപ്പോൾ വെളിച്ചവും അറിവും കൂടിയ അവസ്ഥയ്ക്ക് പ്രകാശം എന്നു പറയുന്നു.

നമ്മുടെ ഈ ശരീരോപാധിയും സമഷ്ടിരൂപത്തിലിരിക്കുന്ന ഈ ജഗത്താകുന്ന ഈശ്വരോപാധിയും ശുദ്ധചൈതന്യത്തെക്കൊണ്ടാണ് പ്രകാശിക്കുന്നത്. ഈ വ്യഷ്ടിസമഷ്ടി ഉപാധികളുടെ കാരണ-കർത്താവ് ഈശ്വരൻ തന്നെയാണ്. സമഷ്ടിരൂപത്തിലിരിക്കുന്ന ഈ ജഗദുപാധി, നമുക്ക് ഏതാണ്ടു മാത്രമേ എത്തിപെടുന്നുള്ളു. മുഴുവനും എത്തിപെടാത്തതുകൊണ്ട് അതിനെ ശൂന്യം എന്നു പറയുന്നു. അപ്പോൾ ഈ അപാരമായിക്കാണുന്ന ജഗത്തു മുഴുവനും എത്തിപെടാതിരിക്കുമ്പോൾ അത് ശൂന്യതയിൽ ലയിക്കുന്നു. ഇങ്ങനെ ശൂന്യതയിൽ ലയിക്കുന്നത് നമ്മുടെ അറിവുകേടു കൊണ്ടാണ്, അവിദ്യകൊണ്ടാണ്. അറിവും അറിവുകേടും ശുദ്ധചൈതന്യത്തിൽ നിന്നുതന്നെയാണ് ജാതമായത്. അവിടെ ചൈതന്യമില്ലെങ്കിൽ വിദ്യയ്ക്കും അവിദ്യയ്ക്കും സ്ഥാനമില്ല. അപ്പോൾ നാം ഈ അറിവുകേടിനെ പുലർത്തിയാൽ അറിവുകേടുതന്നെയായിരിക്കും പരിണാമം. ഇതിന്റെ ഉറവുസ്ഥാനമായ ശുദ്ധചൈതന്യത്തെത്തന്നെ അറിഞ്ഞുകഴിഞ്ഞാൽ ശൂന്യം എന്നുള്ള അവസ്ഥ പോയിട്ടു ഉള്ളത് (Existence) എന്ന് എത്തിപെടുകയും ചെയ്യും. ഈ അറിവിനെയാണ് അപരോക്ഷജ്ഞാനം എന്നു പറയുന്നത്.

## 15-12-1957

ജീവനെയും ബ്രഹ്മത്തെയും താദാത്മികമാക്കിയ ഗുരുവിന്റെ മൊഴികളെ ശ്രവിക്കുക എന്നതാണ് ശരിയായിട്ടുള്ള കർമം. തന്റെ സ്വന്തം പരിശ്രമം കൊണ്ട് ഒരു വ്യക്തി സാക്ഷാൽക്കരിക്കുവാൻ ഒരുങ്ങുകയാണെങ്കിൽ അത് സാധ്യമല്ല. കാരണം, അവിടെ അഹംവൃത്തിയിൽ ഇദംവൃത്തികൾ ഏർപ്പെടുന്നതാണ്. താൻ, അഹം എന്നുള്ള അഭിമാനം അവിടെ ശേഷിക്കുന്നതുകൊണ്ട് ആ വ്യക്തിക്ക് പൂർണത കിട്ടുകയില്ല. അതുകൊണ്ടാണ് കർമം ചെയ്താൽ മാത്രമേ സാക്ഷാൽക്കാരം കിട്ടുകയുള്ളു എന്ന് പറയുന്നത്. ഇവിടെ കർമം ചെയ്യുക എന്നതിനർഥം സാക്ഷാൽക്കരിച്ച ഒരു ഗുരുവിന്റെ മൊഴികളെ ശ്രവണം ചെയ്ത് അതുപോലെ പ്രവർത്തിക്കുക എന്നാണ്. ആ കർമത്തിന്റെ ഫലമായി ആ വ്യക്തി ജീവനേയും ബ്രഹ്മത്തേയും താദാത്മികമാക്കിയാൽ അതായത് വേറെ വേറെ എന്നു വ്യവഛേദിക്കാതെ ഒന്നായി, ഉള്ളതായി അറിഞ്ഞാൽ പിന്നെ കർമം ചെയ്യേണ്ടതില്ല.

## 22-12-1957

വരിക്കച്ചക്ക പഴുത്തുകഴിഞ്ഞാൽ ഏതുപോലെ അതിന്റെ വാസന ഒരു സ്ഥാനത്തുമാത്രം ഒതുക്കിനിർത്തുവാൻ സാധിക്കാതെ എല്ലാ ദിക്കിലും വ്യാപിക്കുന്നുവോ, അതുപോലെ എല്ലാ ദിക്കിലും എല്ലായ്പ്പോഴും അകത്തും പുറത്തും വ്യാപിച്ചിരിക്കുന്നതും നിറവുററതുമായ ആത്മാവ് ഒന്നിനാലും മറയ്ക്കപ്പെടുന്നില്ല. അത് സ്വയം പ്രകാശരൂപിയും ആനന്ദരൂപിയും തന്നെയാണ്. അങ്ങനെ നിറവുററ വസ്തു എവിടെ നിന്നാണ് ജാതമായത് എന്ന് ഉററുനോക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ അത് എവിടെ ഇല്ല? അതിന് ആദിയും അന്തവുമില്ല. അങ്ങനെ പ്രത്യക്ഷജ്ഞാനത്തോടു കൂടിയതിനെ പരോക്ഷജ്ഞാനമാക്കേണ്ടതില്ല.

എന്നാൽ ഈ വസ്തുത നമുക്ക് എങ്ങനെ മറവുപെട്ടിരിക്കുന്നു? അത് അവിദ്യകൊണ്ടാണ്. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയോടു കൂടിയ അന്തഃകരണത്തിൽ ഈ കാര്യപ്രസക്തങ്ങളായവ, ഇന്ദ്രിയാദികളിൽക്കൂടി കടന്നുചെല്ലുമ്പോൾ, തന്റെ സാക്ഷാൽ സ്വരൂപത്തെ മറന്ന് ഈ വിഷയജ്ഞാനത്തിൽ ഭ്രമിക്കുന്നു. ഇവിടെ അന്തഃകരണോപഹിത ചൈതന്യത്തിനാണ് ഈ മറവ് അല്ലെങ്കിൽ അവിദ്യ ഏർപ്പെട്ടത്. എന്നാൽ ഈ അവിദ്യ സർവകാര്യകാരണകർത്താവായ ഈശ്വരങ്കൽ എങ്ങനെ നിൽക്കുന്നു എന്നു നോക്കിയാൽ അത് വിദ്യാരൂപിണിയായിട്ടാണ്. ഈശ്വരങ്കൽ മായ വിദ്യാരൂപിണിയായിട്ടാണ് സ്ഥിതിചെയ്യുന്നത്. എന്തെന്നാൽ ഈ മായയുടേയും കാരണം ഈശ്വരൻ തന്നെയാണ്. അതുകൊണ്ട് മായയ്ക്ക് ഈശ്വരനെ മറയ്ക്കുവാൻ സാധിക്കുന്നില്ല. എന്നാൽ ഈ അന്തഃകരണോപഹിത ചൈതന്യമായ പ്രതിബിംബത്തിൽ, മായ വ്യഷ്ടി

സ്വരൂപത്തിൽ അവിദ്യയായിട്ടാണ്‌ സ്ഥിതിചെയ്യുന്നത്‌. ഈ അവിദ്യയെ മാററിയാൽ, ചൈതന്യാഭാസൻ, അന്തഃകരണരഹിത ചൈതന്യമായി മാറുകയും, സ്വഛവും സ്വയം പ്രകാശരൂപിയുമായി വിളങ്ങുകയും ചെയ്യുന്നു. എന്നാൽ ഈ അവിദ്യയും വിദ്യയും മാറി സ്വരൂപം വിളങ്ങിയാൽ മാത്രമേ ബന്ധമോചനമായി കണക്കാക്കുവാൻ പാടുള്ളു. കാരണം, ശുദ്ധചൈതന്യത്തിൽ വിദ്യ എന്നും അവിദ്യ എന്നുമുള്ള വ്യവഛേദനമില്ല. ശുദ്ധചൈതന്യം സദാ ഉള്ള വസ്തുവായി, ജ്യോതിസ്സ്വരൂപമായി, ആനന്ദരൂപമായി വിളങ്ങുന്ന വസ്തുവാണ്‌. എന്നാൽ ഈ ചിദാഭാസനെ നമുക്ക്‌ എങ്ങനെ അന്തഃകരണരഹിതചൈതന്യമാക്കാം? അതിന്‌ ഗുരുവിൻെറ നാവിൽ നിന്നുദിക്കുന്ന മഹൽവചനങ്ങളെയും വേദങ്ങളിൽ പറയുന്ന മഹൽവചനങ്ങളേയും ശ്രവിച്ച്‌ അതുപോലെ ചിന്തിച്ച്‌ കൈകാര്യം ചെയ്യുകയാണ്‌ വേണ്ടത്‌; ഇതാണ്‌ കർമം. ഒരു മുളക്‌ തീയിൽ ചുട്ടാൽ അതിൻെറ അണുക്കൾ ആ നിമിഷം തന്നെ അന്തരീക്ഷത്തിൽ വ്യാപിച്ച്‌ അവിടവിടെ ഇരിക്കുന്ന വ്യക്തികളെ മുളകിനെ തീററിക്കുന്നതുപോലെ, ഋഗ്–യജു-സ്സാമ–അഥർവ വേദങ്ങളാകുന്ന നാലു മുളകുകളെ അഗ്നിയാകുന്ന ഗുരുവിൻെറ നാവിൽ എരിച്ചുകഴിഞ്ഞാൽ, അതിനെ ശ്രവണം ചെയ്യുന്നവർ എല്ലാവരും ആ മഹൽവചനങ്ങളെ ആസ്വദിക്കുക തന്നെ ചെയ്യും. അവർക്ക്‌ പ്രത്യക്ഷജ്ഞാനത്തെയാണ്‌ ഗുരു പ്രദാനം ചെയ്യുന്നത്‌. അതുതന്നെയാണ്‌ അപരോക്ഷജ്ഞാനം. ഒരാൾ മറെറാരാളിനെ നദിയുടെ വക്കത്തു കൊണ്ടുപോയി, നോക്കൂ ഇതാണു നദി എന്നു പറയുന്നു. ഇവിടെ പ്രത്യക്ഷജ്ഞാനമാണ്‌ ഉദിക്കുന്നത്‌. അതുപോലെ ഗുരു മഹൽവചനങ്ങളെ പറയുമ്പോൾ സ്വസ്വരൂപത്തിൽ നിന്നുതന്നെയാണ്‌ പറയുന്നത്‌. അവിടെ പ്രത്യക്ഷജ്ഞാനത്തെയാണ്‌ അദ്ദേഹം പ്രദാനം ചെയ്യുന്നത്‌. ശിഷ്യന്മാർക്ക്‌ അവരവരുടെ പ്രാരബ്ധം തീരുമ്പോൾ ഗുരുമൊഴികൾ പതിന്മടങ്ങ്‌ അർഥവത്തായി ത്തീർന്ന്‌ പ്രത്യക്ഷജ്ഞാനത്തെ അതായത്‌ അപരോക്ഷജ്ഞാനത്തെ പ്രദാനം ചെയ്യും. ഒരിക്കൽ പ്രത്യക്ഷജ്ഞാനം അനുഭവിച്ചാൽ പിന്നെ അതിനു മാററമില്ല. എപ്പോഴും പ്രത്യക്ഷജ്ഞാനം തന്നെയായിരിക്കുന്നതാണ്‌; പിന്നെ തിരിച്ചുവരവില്ല. മഹാനായ നന്ദൻ ബ്രാഹ്മണനോടു പറഞ്ഞതുപോലെ '' ആണ്ടേചിദംബരത്ത്‌ പോകുക എന്നതല്ലാതെ തിരിച്ചുവരിക എന്നതുണ്ടോ''.

''തില്ലൈവെളിയിലെ കലന്തുകൊണ്ടാലവൻ
തിരുമ്പിയും വരുവാനോ!''

താൻ തന്നെ നിറവുററവനും ഉള്ളവനും പ്രകാശിക്കുന്നവനും ആനന്ദരൂപിയും എന്ന്‌ യാതൊരുവൻ ദൃഢനിശ്ചയബുദ്ധിയോടുകൂടി ഇരിക്കുന്നുവോ അവൻ തന്നെയാണ്‌ ഭക്തൻമാരിൽ ഉത്തമൻ. ആ ദൃഢബുദ്ധിയോടുകൂടിയിരിക്കുന്ന ആസനത്തെ വജ്രാസനമെന്നും സിദ്ധാ

സനമെന്നും പത്മാസനമെന്നും പറയുന്നു. അച്ഛസ്ഫടികം അതിൻെറ മധ്യകേന്ദ്രത്തിൽ സൂര്യപ്രകാശം തട്ടുമ്പോൾ, യാതൊരുവിധ മായ വർണ്ണങ്ങളെയും കാണിക്കാതെ പ്രകാശിക്കുന്നുവോ അതുപോലെ അന്തഃകരണത്തിൻെറ മധ്യകേന്ദ്രമാകുന്ന നിശ്ചയാത്മികബുദ്ധിയിൽ ഈ ഉറച്ച ജ്ഞാനം ഏവന് ഉദിക്കുന്നുവോ അവൻ ഉച്ചൈസ്തരം ധീരോദാത്തനായി, സ്വസ്വരൂപത്തെ സ്വരൂപീകരിക്കുന്നവനായിത്തീരുന്നതാണ്.

പത്ത് ഇന്ദ്രിയങ്ങളിൽക്കൂടി ഈ വിഷയജ്ഞാനം പഴക്കംകൊണ്ട് നമ്മിൽ ദൃഢപ്പെട്ടിരിക്കുന്നതുകൊണ്ടാണ് നമുക്ക് ദുഃഖത്തിനും സുഖത്തിനും ഇടയാകുന്നത്. ''പനസിദശായാംപാശി'' പക്കി പത്തായത്തിൽ കയറി എന്ന് ഫലിതരൂപത്തിൽ പറഞ്ഞതുപോലെയാണ് നമ്മുടെ ഇന്നത്തെ സ്ഥിതി. നിറവുററിരിക്കുന്ന വസ്തുവിനെ നാം പത്ത് ഇന്ദ്രിയങ്ങളാകുന്ന കയറുകളെക്കൊണ്ട് സ്വയം ബന്ധപ്പെടുത്തി. അത് വ്യഷ്ടി രൂപത്തിൽ ഇരിക്കുകയാകുന്നു. അതുകൊണ്ടാണ് സ്വരൂപജ്ഞാനം ഉദിക്കാത്തത്. എന്നാൽ ഈ വ്യഷ്ടിരൂപത്തിൽ ഇരിക്കുന്ന വസ്തു നിറവുററതിൽത്തന്നെയാണു സ്ഥിതിചെയ്യുന്നത്. നിറവുററ വസ്തുവിനെ വ്യഷ്ടി എന്നും സമഷ്ടി എന്നും വേർതിരിക്കുവാൻ സാധിക്കുന്നതല്ല. അന്തഃകരണത്തിൻെറ സങ്കല്പം കൊണ്ടാണ് ഈ മായാബന്ധം ഏർപ്പെട്ടത്. നല്ല പാറപ്പുറത്ത് നെല്ലിട്ടുകൊടുത്താൽപോലും, കോഴി ഓരോ കൊത്തിനും ശേഷം അതിൻെറ പഴക്കംമൂലം കാലുകൊണ്ട് രണ്ട് അളള് അളളുന്നതുപോലെ നാം നമ്മുടെ പ്രാരബ്ധ സഞ്ചിതാഗാമി സംസ്കാരങ്ങൾ മൂലം സ്വയം ബന്ധനത്തിൽ ഏർപ്പെട്ടിരിക്കുന്നു. ഈ പഴക്കം കൊണ്ടുണ്ടായതിനെ മാററണമെങ്കിൽ കുറച്ചു താമസം ഏർപ്പെടുകയും ചെയ്യും. എന്നാൽ അങ്ങനെ ഇരിക്കവെ സ്വസ്വരൂപം വിളങ്ങി മുക്തനായിത്തീരുന്നതാണ്.

തൻെറ സ്വരൂപം ആനന്ദമായതുകൊണ്ടാണ് തനിക്ക് സുഖം വേണമെന്നുളള ആകാംക്ഷ എപ്പോഴും ഉണ്ടാകുന്നത്. അപ്പോൾ സുഖത്തെ പ്രധാനമാക്കിയാണ് ഏവരും ജീവിക്കുന്നത്. വിദ്യയെ അഭ്യസിക്കുമ്പോൾ സുഖവും അവിദ്യയെ അഭ്യസിക്കുമ്പോൾ ദുഃഖവും ഏർപ്പെടുന്നു, നമുക്കുവേണ്ടത് നിത്യസുഖമാണ്. അത് വിദ്യയ്ക്കും അവിദ്യയ്ക്കും അതീതമായിട്ടുളള വസ്തുവായിരിക്കണം. ആ വസ്തു തന്നെയാണ് അസ്തിഭാതിപ്രിയം എന്നു പറയപ്പെടുന്നത്. അപ്പോൾ സ്വസ്വരൂപം വിളങ്ങിക്കഴിഞ്ഞാൽ, അതായത് അറിവുവടിവായിത്തീർന്നാൽ ആത്യന്തിക ശോകനാശവും ആനന്ദപ്രാപ്തിയും കൈവരുന്നതാണ്. ശോകനാശം കൊണ്ടുമാത്രം നമ്മുടെ ലക്ഷ്യം സഫലമാകുന്നില്ല. ശോകനാശത്തോടുകൂടി ആനന്ദപ്രാപ്തിയും വടിവായി വന്നാൽ മാത്രമേ, ഉളളവനായി പ്രകാശരൂപിയായി, ആനന്ദരൂപിയായി തീരുന്നുളളു.

**5-1-1958**

അപഞ്ചീകൃത പഞ്ചഭൂതങ്ങളുടെ സത്വഗുണാംശങ്ങൾ ചേർന്ന് അന്തഃകരണമുണ്ടാകുന്നു. അന്തഃകരണം ജ്ഞാനത്തിനു ഹേതുവായിരിക്കുന്നു. ജ്ഞാനോൽപ്പത്തി സത്വഗുണത്തിൽ നിന്നുണ്ടാകുന്നു. അന്തഃകരണം ശരീരത്തിന്റെ ഉള്ളിൽ നിലനിൽക്കുന്നെങ്കിലും അതു ബൃഹത്താണ്. അന്തഃകരണം സ്വതെ ശുദ്ധമാണ്. സംസ്ക്കാരവിശേഷങ്ങൾകൊണ്ടാണ് അതു മലിനപ്പെട്ടതായി തോന്നുന്നത്. ശുദ്ധ ചൈതന്യത്തിന്റെ സ്ഥാനത്തിൽ മാത്രമേ ഇവയ്ക്കു സ്ഥാനമുള്ളു.

വൃത്തികളോടുകൂടിയ അന്തഃകരണത്തിൽ ശുദ്ധചൈതന്യം പ്രതിബിംബിക്കുമ്പോൾ, അതിനെ വൃത്യുപഹിത ചൈതന്യം എന്നു പറയുന്നു. ശുദ്ധചൈതന്യം പ്രതിബിംബമായി നിഴലിക്കുമ്പോൾ അതിനെ ചിദാഭാസൻ എന്നു പറയുന്നു. അപ്പോൾ വൃത്ത്യുപഹിതചൈതന്യം, വൃത്തിരഹിതചൈതന്യമായി, പ്രതിബിംബമാകുന്ന ചിദാഭാസനായി, ബിംബമാകുന്ന ശുദ്ധചൈതന്യത്തിൽ ചേരുമ്പോൾ സാക്ഷാൽ സ്വരൂപം പ്രത്യക്ഷമാകുന്നു. പ്രതിബിംബവും ബിംബവും ഏകോപിക്കുമ്പോൾ സാക്ഷാൽക്കാരമായി. ഉൽപ്പത്തി, സ്ഥിതി, നാശം എന്ന അവസ്ഥകൾക്ക് അതീതമായിട്ടുള്ള വസ്തുവാണ് ശുദ്ധചൈതന്യം.

സ്ഥൂല-സൂക്ഷ്മകാരണങ്ങളാകുന്ന കാര്യങ്ങൾ എല്ലാം, സുഖദുഃഖങ്ങൾ എല്ലാം ഒടുങ്ങുമ്പോൾ, ചാമ്പലായിത്തീരുമ്പോൾ, സ്വച്ഛധവളിമയോടുകൂടിയ, കുളിർപ്പിക്കുന്ന കൈലാസത്തെ ദർശിക്കാം. അതിനേയും തരണം ചെയ്ത് ഭക്തിമാത്രം, പ്രേമം മാത്രമായി പരിലസിക്കുന്ന അവസ്ഥയിൽ എത്തുമ്പോൾ വൈകുണ്ഠത്തെ ദർശിച്ച് അമൃതപാനം ചെയ്യാം. അതിനേയും തരണം ചെയ്യുന്നവൻ അവ്യാകൃതമായ പറഞ്ഞറിയിക്കുവാൻ സാധിക്കാത്ത പദവിയിൽ എത്തിച്ചേരുന്നു. ഇങ്ങനെ കോടാനുകോടിയിൽ ഒരുവൻ മാത്രമേ എത്തുന്നുള്ളു.

അന്തഃകരണം ഒരു സ്ഥിതിവിശേഷം മാത്രമാണ്. അതു കാലദേശവസ്തുക്കളെ അതിക്രമിച്ചാണു നിൽക്കുന്നത്. അങ്ങനെയുള്ള

അന്തഃകരണത്തിന്റെ മദ്ധ്യകേന്ദ്രത്തിൽ അതായത് നിശ്ചയാത്മിക ബുദ്ധിയിൽ ശുദ്ധചൈതന്യത്തിന്റെ രശ്മികൾ നേരിട്ട് തട്ടുമ്പോൾ അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്ന ചിദാഭാസൻ അന്തഃകരണത്തെ ഒഴിച്ച്, ശുദ്ധചൈതന്യമായിത്തന്നെ തീരുന്നു.

ഏതു വസ്തുവിന്റെയും ആദിയും അന്തവും നാം നോക്കേണ്ടതില്ല. കാരണം എന്തെന്നാൽ അവയെല്ലാം കാരണവസ്തുവായ ശുദ്ധചൈതന്യത്തിൽ നിന്നുതന്നെയാണ് ജാതമാകുന്നതും സ്ഥിതിചെയ്യുന്നതും സംഹരിക്കപ്പെടുന്നതും. പ്ളാവിൽ അനവധി ചക്കക്കുരുവുകളോടുകൂടിയ ചക്കകൾ കായ്ക്കുന്നു. ചക്കക്കുരുവാകട്ടെ ചുളയിൽ പൊതിഞ്ഞാണിരിക്കുന്നത്. ഇങ്ങനെയുള്ള അനവധി ചക്കക്കുരുവുകളെ ഒരു മൂടുപടം ഇട്ടമാതിരി അതിനെ ചക്കയുടെ രൂപത്തിൽ പ്ളാവു വഹിക്കുകയും ചെയ്യുന്നു. എന്നാൽ പ്ളാവ് ഉണ്ടാകുവാൻ ചക്കക്കുരു കൂടിയേ തീരൂ. അങ്ങനെയാണെങ്കിൽ ചക്കക്കുരു പ്ളാവിൽനിന്നാദ്യം ഉണ്ടായതോ അതോ വൃക്ഷം കുരുവിൽ നിന്നാദ്യം ഉണ്ടായതോ എന്നുള്ള ചോദ്യം ആവർത്തിച്ചാവർത്തിച്ച് ചോദിക്കപ്പെടുന്നു. ആ ചോദ്യം ഒരു നിഗമനത്തിലും പണ്ഡിതൻമാർ നമ്മെ കൊണ്ടെത്തിക്കുന്നില്ല. എന്നാൽ ഒന്ന് മറേറതിന്റെ കാരണമാകണമെങ്കിൽ ആ കാരണവും കാര്യവും ഒരേ സമയത്ത് ഉണ്ടായിരിക്കേണ്ടതാണ്. അപ്പോൾ ഒരേ സമയത്ത് ഉണ്ടായിരിക്കണമെങ്കിൽ ഈ കാര്യത്തേയും കാരണത്തേയും അതിക്രമിച്ചുള്ള അവസ്ഥ അതിനുണ്ടായിരിക്കണം. അത് ഉള്ളത് എന്ന അവസ്ഥയിൽ നിന്നു മാത്രമേ ജാതമാകുന്നുള്ളു. അപ്പോൾ എല്ലാ വസ്തുക്കളുടേയും കാരണസ്ഥാനവും കാര്യസ്ഥാനവും ഈ ഉള്ളതുതന്നെയാണ്. ആ ഉള്ളതായ വസ്തുവിനെയാണ് ശുദ്ധചൈതന്യം എന്നു മഹത്തുക്കൾ പറയുന്നത്.

## 12-1-1958

ശുദ്ധചൈതന്യം എന്നത് വിശേഷ ശുദ്ധചൈതന്യം എന്നും സാമാന്യ ശുദ്ധചൈതന്യം എന്നും നാം പിരിച്ചു മനസ്സിലാക്കേണ്ടിയിരിക്കുന്നു. സാമാന്യ ശുദ്ധചൈതന്യം മായയ്ക്ക് വിരോധമല്ല, പ്രതിബന്ധമല്ല. മായത്തങ്ങൾ അതിനെ സൃഷ്ടിച്ചതായിട്ടു തോന്നപ്പെടാം. എന്നാൽ വിശേഷ ശുദ്ധചൈതന്യം മായയെ ധ്വംസനം ചെയ്യുന്നു. ഈ ചൈതന്യസ്വരൂപത്തിൽ വിശേഷ ശുദ്ധചൈതന്യമെന്നും സാമാന്യ ശുദ്ധചൈതന്യമെന്നും എങ്ങനെ പിരിവുണ്ടായി. എങ്ങും നിറഞ്ഞിരിക്കുന്ന വസ്തു എന്തുകൊണ്ടാണ് ഈ മായയ്ക്ക് അധീനമായിത്തീരുന്നത്. ഈ വസ്തുത അറിയണമെങ്കിൽ ചൈതന്യത്തിൽത്തന്നെ പോകണം. അവിടെ ഇരുന്നുകൊണ്ടാണ് ഈവക ചോദ്യങ്ങൾ ചോദിക്കേണ്ടത്. നാം ഈ മായയിൽത്തന്നെ ആണ്ടിരിക്കുമ്പോൾ, മായയെപ്പററിയുള്ള പൂർണ്ണരൂപം അറിയണമെങ്കിൽ മായാതീതരായിരിക്കണം.

പ്രാരബ്ധ സഞ്ചിത ആഗാമികളായ കർമങ്ങൾ അനുഭവിച്ചുകഴിഞ്ഞാൽ മാത്രമാണോ മോക്ഷത്തിന് അവകാശമുള്ളത്? അല്ല. ഈ കർമങ്ങൾ അനുഭവിച്ചു കഴിയുന്നതിനു മുൻപുതന്നെ ഗുരുകടാക്ഷംകൊണ്ട് ഏർപ്പെട്ട ശ്രവണത്തെ മനനനിദിധ്യാസനരൂപേണ ധരിച്ചുകഴിഞ്ഞാൽ, പ്രാരബ്ധങ്ങൾ ഒടുങ്ങുന്നതിനു മുൻപുതന്നെ സാക്ഷാൽക്കാരം ഉണ്ടാകും. കാരണം ഇരുട്ടുപോയാൽ മാത്രമാണോ വെളിച്ചം വരുന്നത്. സൂര്യൻ പ്രകാശിച്ച് ഉദിച്ചുയരുന്നതോടൊപ്പം, ഇരുട്ട് എങ്ങെന്നില്ലാതെ മാഞ്ഞുപോകുന്നു. അപ്പോൾ സ്വസ്വരൂപത്തെ സ്വരൂപിച്ചുകഴിഞ്ഞാൽ, ഇരുട്ടാകുന്ന, അവിദ്യയാകുന്ന സംസ്ക്കാരവിശേഷങ്ങൾ താനെ മാഞ്ഞു പോകുന്നതാണ്.

വിശേഷ ശുദ്ധചൈതന്യം ബിംബവും, സാമാന്യ ശുദ്ധചൈതന്യം പ്രതിബിംബവുമാണ്. നാം ഒരു കണ്ണാടിയിൽ നോക്കിയാൽ ആ കണ്ണാടിയിൽ നമ്മുടെ തനിസ്വരൂപം നിഴലിക്കുന്നു. നാം നമ്മുടെ ആകാരത്തെ അറിയുകയും ചെയ്യുന്നു. അതുപോലെ മനസ്സ്, ചിത്തം, അഹങ്കാരമെന്ന സ്വച്ഛമായ കണ്ണാടിയിൽ ശുദ്ധചൈതന്യം നിഴലിക്കുന്നു. ആ ചൈതന്യത്തെയാണ്; ആഭാസൻ, പ്രതിബിംബം എന്നു പറയുന്നത്. ബിംബം പ്രതിബിംബത്തെ നോക്കുമ്പോൾ കാലം പിറക്കുന്നതിനു മുൻപുതന്നെ, പ്രതിബിംബവും ബിംബവും ഒന്നുതന്നെ എന്നറിയപ്പെടുന്നു. അതുകൊണ്ട് നിശ്ചയാത്മികബുദ്ധികൊണ്ട് ഈ പ്രതിബിംബം അല്ലെങ്കിൽ ചൈതന്യാഭാസൻ, കൂടസ്ഥൻ തന്നെ അല്ലെങ്കിൽ പാറുതൽ ഇല്ലാത്ത ശുദ്ധചൈത്യം തന്നെ എന്നു നാം അറിയുന്നു.

## 19-1-1958

അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്ന അഞ്ച് അംശങ്ങൾ അല്ലെങ്കിൽ അവയവങ്ങൾ: അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നീ നാലു യോനികളിലും; ജീവരാശികളിലും ഉണ്ട്. അസ്തിഭാതിപ്രിയം പാരമാർഥികസത്തയും നാമരൂപങ്ങൾ ഈ കാണുന്ന ജഗത്തും ആണ്. അസ്തിഭാതിപ്രിയമാകുന്ന പാരമാർഥിക അംശത്തോടുകൂടി നാമരൂപങ്ങളാകുന്ന അംശങ്ങൾ ഒന്നായി നാമം മാത്രം ശേഷിച്ച് ചേരുന്നു. ഈ നാല് അംശങ്ങൾ കൂടിച്ചേർന്ന് വിദ്യാരൂപത്തോടുകൂടി ഇരിക്കുന്ന അവസ്ഥ ഈശ്വരൻ എന്നു പറയപ്പെടുന്നു. അപ്പോൾ അസ്തിഭാതിപ്രിയം എന്ന പാരമാർഥിക അംശങ്ങൾ ഈശ്വരനിലും ജീവനിലും സാധാരണ ഘടകമാണ്. അപ്പോൾ സ്വതേ ഉള്ള സ്വരൂപം എല്ലാത്തിലുമുണ്ട്. പാരമാർഥികത്വാംശം ഏറിയകുറും എല്ലാത്തിലും ഉണ്ട്. നാമരൂപാദികൾ കൊണ്ടുള്ള കഷ്ടങ്ങൾ തുച്ഛകോടിയിലാണിരിക്കുന്നത്. ഏർപ്പെട്ട സംസ്ക്കാരങ്ങൾകൊണ്ടും അവിദ്യകൊണ്ടും ഈ അസ്തിഭാതിപ്രിയമായിരിക്കുന്ന സാക്ഷാൽ വസ്തു മൂടപ്പെട്ടി

രിക്കുന്ന അവസ്ഥയിൽ അതിനെ ജീവൻ എന്നു പറയുന്നു. ഇത് അവിദ്യകൊണ്ടും അജ്ഞാനംകൊണ്ടും വിക്ഷേപം കൊണ്ടും ആവരണം കൊണ്ടും ഉണ്ടായിട്ടുള്ള ഭ്രാന്തിയാണ്. എന്നാൽ രൂപാദികൾ മാഞ്ഞു നാമം മാത്രമായി ശേഷിച്ച് 'ഇതുകൾ', 'എൻേറതുകൾ' ഈശ്വര നിൽ ലയിക്കുമ്പോൾ അതു വിദ്യാരൂപിണിയായ മായയായിത്തന്നെ വീണ്ടും ഉണ്ടായിത്തീരുന്നു. ഇവിടെ ഈശ്വരനിൽ മായ വിദ്യാരൂപിണി യായിരിക്കുന്നതുകൊണ്ട് ഈശ്വരൻെറ സാക്ഷാൽ സ്വരൂപത്തെ മറയ്ക്കു ന്നില്ല. എന്നാൽ ജീവനിൽ ഈ സംസ്ക്കാരം എങ്ങനെ ഏർപ്പെട്ടു? അതിൻെറ സൃഷ്ടി അനാദിയാണ്. മണ്ണിൽ നിന്നും കുടം ഉണ്ടാകുന്നതുപോലെ, സംസ്ക്കാരം ഈ ഉള്ളതിൽ നിന്നുതന്നെയാണ് ജാതമായത്. ആദ്യം എപ്പോൾ അത് സൃഷ്ടിക്കപ്പെടുന്നു എന്നു പറയുവാൻ സാധ്യമല്ല. അത് അനാദി എന്നു പറയുവാൻ മാത്രമേ നമുക്കു സാധിക്കയുള്ളു.

''വിശ്വസൃഷ്ടിക്കുകാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതമെന്നുചിന്തിച്ചുറയ്ക്കണം.''

അപ്പോൾ ഈ കാണപ്പെടുന്ന ജഗത്ത് ഈശ്വരാകാരത്തോടുകൂടിയ താണ്. അതു ബ്രഹ്മത്തിൽ നിന്നും ഉണ്ടായതും ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതുമാണ്. അപ്പോൾ ബ്രഹ്മം മാത്രമാണ് സത്യമായിട്ടുള്ളത്. ഈ വിദ്യാരൂപിണിയായ മായ എന്നതും അവിദ്യ എന്നതും സംസ്ക്കാര ങ്ങൾ എന്നതും എല്ലാം ഈ ബ്രഹ്മത്തിൽ നിന്നു ജാതമായതും അവിടെ ത്തന്നെ സ്ഥിതിചെയ്യുന്നതും അവിടെത്തന്നെ സംഹരിക്കപ്പെടുന്നതു മാണ്.

എന്നാൽ നമുക്ക്, ഈ സംസാരസാഗരത്തിൽ കിടന്നുഴലുന്നവർക്ക് എങ്ങനെ കരകയറാൻ സാധിക്കും? അതു സാക്ഷാൽക്കരിച്ച ഗുരുവിൻെറ മൊഴികൾ ശ്രവിച്ച്, അതിനെ മനന-നിദിധ്യാസനരൂപേണ നിശ്ചയാ ത്മിക ബുദ്ധികൊണ്ട് ദൃഢപ്പെടുത്തിക്കൊണ്ടിരുന്നാൽ മതി.

അസ്തിഭാതിപ്രിയമാകുന്ന നമ്മുടെ സാക്ഷാൽ സ്വരൂപം നമുക്കു നേരത്തേതന്നെ കൈവന്നിരിക്കുന്നു. അങ്ങനെ ഇരിക്കുന്ന സാക്ഷാൽ സ്വരൂപത്തിൽ വിദ്യാരൂപിണിയായ മായയ്ക്കും സംസ്കാരങ്ങൾ ഏർ പ്പെട്ടതുകൊണ്ട് അവിദ്യാരൂപിണിയായ മായയ്ക്കും സ്വതേ സ്ഥാന മില്ലാതെയാണിരിക്കുന്നത്. അത് അസ്തിഭാതിപ്രിയത്തിൽ നിന്ന് സദാ നിവർത്തിച്ചുതന്നെയാണിരിക്കുന്നത്.

അതുകൊണ്ടു നമ്മുടെ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയം ബന്ധമോക്ഷങ്ങൾക്കധീനമാകാതെ തന്നെ സദാ ഇരിക്കുന്നു. അങ്ങനെ

നിത്യപ്രാപ്തമായ സൗഖ്യസ്വരൂപിയായ അസ്തിഭാതിപ്രിയമായിരിക്കുന്ന സ്വരൂപത്തെ വീണ്ടും പ്രാപ്തമാക്കുവാൻ പരിശ്രമിക്കാതിരിക്കുക. നിത്യനിവൃത്തമായിരിക്കുന്ന മായാവിലാസങ്ങളേയും വീണ്ടും നിവർത്തിക്കുവാൻ ആഗ്രഹിക്കാതിരിക്കുക. ഇതുതന്നെ മോക്ഷത്തിനുള്ള ഏകമാർഗം.

ബിംബപ്രതിബിംബവാദം, പരിണാമവാദം, ആഭാസവാദം, വിവർത്തവാദം എന്നീ വാദങ്ങളിൽ ആഭാസവാദത്തേയും വിവർത്തവാദത്തേയും മാത്രമാണ് വിദ്വാൻമാർ സ്വീകരിച്ചിട്ടുള്ളത്. സൂര്യൻ പല ജലാശയങ്ങളിലും പ്രതിബിംബിക്കുന്നുണ്ടെങ്കിലും സൂര്യൻ ഒന്നേയുള്ളു എന്നതുപോലെ, സർവസാക്ഷിയായ ഈശ്വരൻ അല്ലെങ്കിൽ കൂടസ്ഥൻ എല്ലാററിലും അകത്തും പുറത്തും വിളങ്ങിക്കൊണ്ടിരിക്കുന്നു എന്നതാണ് ആഭാസവാദം. തത്ത്വം അസി, അഹംബ്രഹ്മാസ്മി എന്ന മഹാവാക്യങ്ങളെ സാക്ഷാൽക്കരിച്ചാൽ, താൻ മായയിൽ നിന്നും സദാ നിവർത്തിച്ചിരിക്കുന്നു എന്നും തന്റെ സാക്ഷാൽ സ്വരൂപം അസ്തിഭാതിപ്രിയം ആണെന്നും അറിയുന്നു. ഇതിനെ വിവർത്തവാദം എന്നു പറയുന്നു. കയറിൽ പാമ്പ് എന്നുള്ളത് ഇതിനൊരു ഉത്തമ ഉദാഹരണമാണ്. സാക്ഷാൽ വസ്തുവായ കയറ് വിളങ്ങിയാൽ അവിടെ പാമ്പ് എന്നുള്ളത് നിത്യനിവൃത്തമായിട്ടാണ് ഇരിക്കുന്നത്. സംസ്ക്കാരവിശേഷങ്ങൾകൊണ്ടേർപ്പെട്ട ഭ്രാന്തികൊണ്ടാണ് സാക്ഷാൽ വസ്തുവായ കയറ് പാമ്പായി തോന്നപ്പെട്ടത്. പ്രകാശത്തിൽ ആ വസ്തു വീണ്ടും കയറായിത്തന്നെ കാണപ്പെട്ടതുകൊണ്ട്, നിത്യപ്രാപ്തമായത് വീണ്ടും പ്രാപിക്കപ്പെട്ടു. നിത്യനിവൃത്തമായിട്ടുള്ളത് വീണ്ടും നിവർത്തിക്കപ്പെട്ടു.

''ദേഹത്തിന്ന് മലാദികൾ മാലിന്യം
ദേഹംമാലിന്യം ദേഹിയ്ക്കതുപോലെ
ദേഹിതാൻതന്നെസാക്ഷിയ്ക്കുമാലിന്യം
സാക്ഷിത്വംഒന്നുചിത്തിന്നുമാലിന്യം
ചിത്തൊന്നേയുള്ളുസത്യമായിട്ടിപ്പോൾ
സത്ചിദാനന്ദബ്രഹ്മംഇതുതന്നെ
വിസ്തരിച്ചുപറയുന്നുശാസ്ത്രത്തിൽ
ഇത്രമാത്രംഇതിനുള്ളവ്യത്യാസം.''
''അജ്ഞാനംകൊണ്ടുവന്നോരനർഥങ്ങൾ
വിജ്ഞാനംകൊണ്ടുവേണ്ടയോനീക്കുവാൻ
പ്രജ്ഞാമാന്ദ്യമുണ്ടെന്നാങ്ങിരിക്കിലും
പ്രാജ്ഞൻമാരരുൾമാർഗംതെളിക്കുന്നു.''

**26–1–1958**

അസ്തിഭാതിപ്രിയം പരമാർഥികസത്തയും **നാമരൂപാദികൾ** ഈ കാണുന്ന പ്രകൃതിയും **അല്ലെങ്കിൽ** ജഗത്താദികളുമാണ്. അപ്പോൾ ഈ

പ്രകൃതി പരമാർഥിക സത്തയോടുകൂടിത്തന്നെയാണ് ഇരിക്കുന്നത്. പ്രകൃതിയുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും പാരമാർഥിക സത്തയാണ്. അപ്പോൾ പ്രകൃതിയിൽ ഊടുരുവെ നിറഞ്ഞിരിക്കുന്നത് പാരമാർഥികസത്തതന്നെയാണ്. സാധാരണ ഭാഷയിൽ പറയുകയാണെങ്കിൽ ഈ കാണപ്പെടുന്ന പ്രകൃതിയിൽ ഏറിയ കൂറും പാരമാർഥികസത്ത തന്നെയാണ്; നാമരൂപാദികൾ തുച്ഛമായ കൂറും. പാരമാർഥികസത്തയോടുകൂടി നാമവും രൂപവും വേറെവേറെയായി കാണപ്പെടുമ്പോൾ അവിടെ ജീവൻ എന്ന അവസ്ഥയെ കുറിക്കുന്നു. എന്നാൽ ഈ നാമവും രൂപവും ഏകോപിച്ച് ഒന്നായി, നാമം മാത്രം ശേഷിക്കുമ്പോൾ അത് ബൃഹത്തായിത്തീരുകയും ഈശ്വരകോശത്തെ കുറിക്കുകയും ചെയ്യുന്നു.

'തത്ത്വം അസി' എന്ന സാമവേദ മഹാവാക്യം നോക്കുക. അസി എന്ന പദം ഉണ്ട്, ആകുന്നു (ഏകോപിക്കുന്ന അവസ്ഥ) എന്നതിനെ അർഥമാക്കുന്നു. അതു സാക്ഷാൽ പാരമാർഥികസത്തതന്നെയാണ്. ഈ 'ഉണ്ട്' എന്നുള്ളത് തൽപദത്തിലും ത്വംപദത്തിലുമുണ്ട്. 'തൽ' പദം ഈശ്വരനേയും 'ത്വം' പദം ജീവനേയും 'അസി' പദം ശുദ്ധചൈതന്യത്തേയും അർഥമാക്കുന്നു. വിദ്യാരൂപിണിയായ മായ ഈശ്വരനിൽ തന്നെ ജാതമായതുകൊണ്ട് അതിൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരൻ തന്നെ ആയതുകൊണ്ട്, ഈശ്വരനെ മറയ്ക്കുവാൻ സാധിക്കാതെ തന്നെ ഈശ്വരനിൽ നിറവുററാണിരിക്കുന്നത്. എന്നാൽ ഈ വിദ്യാരൂപിണിയായ മായ, ശേഷിച്ച സംസ്ക്കാരങ്ങൾ കൊണ്ട് അവിദ്യാരൂപിണിയായി ജീവനിൽ നിറഞ്ഞിരിക്കുന്നതുകൊണ്ട്, ജീവൻെറ ആകാരത്തെ മറയ്ക്കുന്നു. 'അസി' (ഉണ്ട്) എന്ന ചൈതന്യസ്വരൂപത്തിൽ മായയ്ക്ക് സ്ഥാനവുമില്ല. ഈശ്വരനും ജീവനും ചൈതന്യത്തിൽ തന്നെയാണു സ്ഥിതിചെയ്യുന്നത്. അപ്പോൾ ഈ ചൈതന്യം എല്ലാററിലും ഊടുരുവെ നിറഞ്ഞാണിരിക്കുന്നത്. അങ്ങനെ നിറഞ്ഞിരിക്കുന്ന വസ്തു എല്ലാററിൻെറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും തന്നെയായിരിക്കുന്നു. അപ്പോൾ 'തൽ' പദവും 'ത്വം' പദവും 'അസി' പദത്തിൽ മുങ്ങിയാണു സ്ഥിതിചെയ്യുന്നത്. അതുകൊണ്ട് 'തൽ' പദത്തിൽ 'അസി' ഉണ്ട്, 'ത്വം' പദത്തിൽ 'അസി' ഉണ്ട്, 'അസി' പദത്തിൽ 'അസി' ഉണ്ട്. ഈശ്വരൻെറ സാമാന്യസ്വരൂപവും ജീവൻെറ സാമാന്യസ്വരൂപവും ഏകോപിച്ചുള്ളത് 'അസി' എന്ന പദത്തിൽ ഇരിക്കുന്നു. അപ്പോൾ 'തൽഅസി', 'ത്വംഅസി', 'അസിഅസി'. അതായത് 'അസി' എന്ന പദം ഏറാവും അപാരവും ബൃഹത്തും എല്ലാററിനേയും ഉൾക്കൊള്ളുന്ന പാരമാർഥികസത്തയുമായ ചൈതന്യം തന്നെയാണ്. താനും തൻെറ ആത്മാവും, ആത്മാവായി താനായി കാണുന്നവൻ 'തത്ത്വംഅസി' എന്ന മഹാവാക്യത്തെ അർഥവത്താകുന്നു.

''തന്നെയും തനക്കാതാരതലൈവനെയും കണ്ടാനേർ
പിന്നെയത്തലൈവൻതാനായ്പിരമ്മമായ് പിറപ്പുതീർവൻ.''

''അറിഞ്ഞുതന്നെതനിക്കാതാരത്തലവനെ
അറികിൽഅവൻതാനും ബ്രഹ്മവും താൻതന്നെയാം.''

## 9-2-1958

ഈ ജഗത്ത് ഈശ്വരസങ്കല്പ സൃഷ്ടിയാകുന്നു. അതുകൊണ്ട് ഈ ജഗത്ത് സുഖദുഃഖങ്ങളെ ഉളവാക്കുന്നില്ല. അത് എപ്പോഴും സുഖത്തെ മാത്രമേ പ്രദാനം ചെയ്യുന്നുള്ളു. എന്നാൽ ഓരോ ജീവനും ഈ ജഗത്തിനേയും അതിലെ സാമഗ്രികളേയും തൻേറതാക്കിക്കൊള്ളുന്ന ദശയിൽ അതു ജീവസങ്കല്പമായിത്തീരുന്നു. ജീവസങ്കല്പങ്ങൾ കൊണ്ട് സുഖവും ദുഃഖവും ഏർപ്പെടുന്നു. അപ്പോൾ നമ്മുടെ ദുഃഖത്തിനു ഹേതുവാകുന്നത് ജീവസങ്കല്പമാണ്. ഏതു ജീവരാശിയും സുഖത്തെ അല്ലെങ്കിൽ ആനന്ദത്തെയാണ് ഉററാഗ്രഹിക്കുന്നത്. ആരും ദുഃഖത്തെ ആഗ്രഹിക്കുന്നില്ല. തൻെറ സ്വരൂപം ആനന്ദമായതുകൊണ്ടുതന്നെയാണ് സുഖത്തെ ആഗ്രഹിക്കുന്നതും ദുഃഖത്തെ കാംക്ഷിക്കാത്തതും. തൻെറ സുഖം മററൊരു ജീവരാശിയുടെ ദുഃഖമായി പരിണമിക്കാം (തനിക്ക് സുഖം തരുന്നത് ഇനിയും ഒരാൾക്ക് ദുഃഖഹേതുകമാകാം). ദുഃഖം എന്നുള്ളത് സുഖത്തിൻെറ ഏററക്കുറച്ചിൽ മാത്രമാണ്. സുഖം (ആനന്ദം) നിത്യമായതുകൊണ്ടാണ് ഏവരും സുഖത്തെ കാംക്ഷിക്കുന്നത്. ആ നിത്യമായിട്ടുള്ള സുഖം തന്നിൽത്തന്നെ ഉള്ളതുകൊണ്ടും, താൻ സുഖസ്വരൂപൻ തന്നെയായതുകൊണ്ടുമാണ് അതിൽ ആഗ്രഹം ജനിക്കുന്നതും.

എന്നാൽ ജീവസങ്കല്പങ്ങൾകൊണ്ട് ഉളവായ സുഖദുഃഖങ്ങളെ തരണം ചെയ്യുവാൻ എന്താണു വഴി? അത് അറിവ് അല്ലെങ്കിൽ വിവേകം കൊണ്ടു ദൂരീകരിക്കേണ്ടതാണ്. ഈശ്വരസങ്കല്പസൃഷ്ടിയിൽപ്പെട്ട താൻ വാസ്തവത്തിൽ ദുഃഖിയല്ല സുഖിതന്നെയാണ് എന്ന് അറിവുണ്ടാകണം. ഈശ്വരൻ ആനന്ദരൂപിയായിരിക്കുമ്പോൾ, അദ്ദേഹത്തിൻെറ സകല സങ്കല്പസൃഷ്ടികളും ആനന്ദരൂപികൾ തന്നെയായിരിക്കും.

''കാരണംതന്നെകാര്യമായീടുന്നു
നാമരൂപങ്ങൾകൊണ്ടെന്നറിഞ്ഞാലും.''

കാര്യങ്ങൾ, നാമരൂപാദികൾകൊണ്ട് ഭേദമായിത്തോന്നുന്നു എന്നല്ലാതെ അവ എപ്പോഴും കാരണത്തിൽ തന്നെയാണിരിക്കുന്നത്. കാരണമാകട്ടെ ആനന്ദരൂപമാണ്; അതുകൊണ്ട് കാര്യവും ആനന്ദരൂപം തന്നെ. അപ്പോൾ ഈശ്വരസൃഷ്ടിയിൽപ്പെട്ട താനും ആനന്ദരൂപിതന്നെ എന്ന അറിവു കൊണ്ടു മാത്രം മായാസങ്കല്പങ്ങളായ സുഖദുഃഖങ്ങളെ തരണം ചെയ്യാം.

ഈ അറിവു വന്നാൽ അവിടെ വിദ്യാരൂപിണിയായ മായ അതിസ്വച്ഛമായി സാക്ഷാൽ സ്വരൂപത്തെ മറയ്ക്കാതെ വിളങ്ങുന്നു. തന്റെ സ്വരൂപം സ്വയം പ്രകാശിക്കുന്നതാണ്. അറിവും ആനന്ദവും ഒന്നായി ചേരുമ്പോൾ അതു സ്വയം പ്രകാശിക്കുന്നു: അപ്പോൾ തന്റെ സ്വരൂപം അറിവ്, ആനന്ദം, പ്രകാശം അല്ലെങ്കിൽ അസ്തിഭാതിപ്രിയം.

നാം ഈ ജീവിതത്തിൽ ഏതുകാര്യവും ചെയ്യുന്നത് ആനന്ദത്തെ ആഗ്രഹിച്ചുകൊണ്ടാണ്. നാം ധനം സമ്പാദിക്കുന്നതും പഠിക്കുന്നതും പഠിപ്പിക്കുന്നതും വ്യവഹാരങ്ങളിൽ ഏർപ്പെടുന്നതും എല്ലാം ഈ ഒററ ഉദ്ദേശ്യത്തിലാണ്; അതായത് ആനന്ദത്തെ ആസ്വദിക്കുവാൻ. എന്നാൽ ഓരോന്നും നാം കൈകാര്യം ചെയ്യുമ്പോൾ കാണാം; ഏതു കാര്യവും സുഖവും ദുഃഖവും കലർന്നിരിക്കുന്നു എന്നുള്ളത്. നാം ഭക്ഷണം കഴിക്കുന്നു—ആ ഭക്ഷണം കുറച്ചു കൊള്ളുകയും കുറച്ചു ബഹിഷ്കരിക്കുകയും ചെയ്യുന്നു. അപ്പോൾ ആ ആഹാരം നല്ലതും ചീത്തയും കൂടി സമ്മിശ്രമായിട്ടാണ് ഇരിക്കുന്നത്. ആ ആഹാരം നമ്മുടെ സ്വരൂപത്തിൽ ചേരാതെ മറെറാന്നായി പരിണമിച്ച് രൂപത്തെ പ്രാപിക്കയാണെങ്കിൽ, ആ രൂപത്തെ പ്രാപിച്ച വസ്തു ബഹിഷ്കരിക്കപ്പെടുന്നു. ഈ സാധനത്തെ ബഹിഷ്ക്കരിച്ചില്ലെങ്കിൽ അതു ദുഃഖത്തെ ഉളവാക്കും. അപ്പോൾ ഈ ശരീരം തന്നെ അതിന്റെ സുഖമായ നിലനില്പിനുവേണ്ടി ദുഃഖത്തെ തരുന്ന രൂപത്തെ പ്രാപിച്ച വസ്തുക്കളെ ബഹിഷ്ക്കരിക്കുന്നു. അതായത് ആനന്ദത്തെ തരുന്നതിനെ മാത്രം കൈക്കൊണ്ട്, ദുഃഖത്തെ തരുന്നതിനെ സ്വയം ബഹിഷ്ക്കരിക്കുന്നു. അതുപോലെ തന്നെ ഒരു കാര്യസാധ്യത്തിനുവേണ്ടി, എത്ര ദുഃഖം അനുഭവിച്ചാലും ആ കാര്യം സാധിച്ചു കഴിഞ്ഞാൽ സുഖം കിട്ടുമല്ലോ എന്നുദ്ദേശിച്ച് ഈ ദുഃഖത്തേയും സഹിക്കുന്നു. അപ്പോൾ ലക്ഷ്യപ്രാപ്തി സുഖമായതുകൊണ്ടാണ്; മാർഗത്തിൽ ദുഃഖമുണ്ടായാലും നാം അതിനെ വകവയ്ക്കാത്തത്. തന്റെ സ്വരൂപം സൗഖ്യത്തെക്കൊണ്ടു രൂപീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ടാണ് കുട്ടിക്കാലം മുതൽ ഈ സുഖവാഞ്ഛ ഉളവാകുന്നത്. നാം ആഗ്രഹിച്ച കാര്യം സാധിച്ചുകഴിഞ്ഞാൽ സുഖം ഏർപ്പെടുന്നു. ആ ആഗ്രഹത്തിന്റെ നിവൃത്തി വന്നതുകൊണ്ട് സുഖം ഏർപ്പെട്ടു. അപ്പോൾ ആഗ്രഹനിവർത്തിയാണ് സുഖത്തിനു നിദാനം. അതുകൊണ്ട് എല്ലാവിധ ആഗ്രഹങ്ങളുടെയും നിവൃത്തി വരേണ്ടതാണ്. അതായത് നിരാശ കൈവരണം. പക്ഷേ ആ നിരാശ ആഗ്രഹങ്ങൾ സാധിക്കാതെവരുമ്പോഴുള്ള നിരാശയായിരിക്കരുത്. നിരാശകൊണ്ടു തന്നെ ഉളവായ നിരാശയായിരിക്കണം. നിരാശ കൈവരണം എന്നുള്ള ആശപോലും അരുത്. ഞാൻ ഇന്നലെ സൗഖ്യമായി യാതൊരു ആഗ്രഹവും വിചാരവും കൂടാതെ ധ്യാനത്തിൽ ഇരുന്നു; ഇന്നും അതുപോലെ ഇരിക്കണം എന്നിങ്ങനെയുള്ള ചിന്ത നിരാശയെ ആഗ്രഹിക്കലാണ്. ഈ ആഗ്രഹം യോഗ്യമല്ല. അതുകൊണ്ട്

അതു നമുക്കു സ്വീകാര്യമല്ല. നിരാശ സ്വയം കൈവരണം. എന്നാൽ മാത്രമേ ആ നിരാശാരൂപത്തിൽ നിന്നും ഉളവായ ആനന്ദം അർഥവത്താകുന്നുള്ളു. ഈ നിരാശ വിവേകംകൊണ്ടും അറിവുകൊണ്ടും ഉണ്ടാകേണ്ടതാണ്. അപ്പോൾ അറിവുകൊണ്ടു നിരാശ കൈവന്ന് ആനന്ദം ഉളവായി തന്റെ സ്വരൂപം സ്വയം പ്രകാശിക്കുകയും ചെയ്യുന്നു. അറിവും ആനന്ദവും പ്രകാശവും ബ്രഹ്മത്തിന്റെ ഗുണങ്ങളെ പ്രകീർത്തിക്കുന്നു. അപ്പോൾ തന്നിൽ ഇരിക്കുന്ന പററുതൽ ഇല്ലാത്ത കൂടസ്ഥൻ അല്ലെങ്കിൽ ചിദാഭാസൻ, ആത്മാവായി ബ്രഹ്മമായി പ്രകാശിക്കുന്നു (ഇവിടെ ആത്മാവ് എന്നതിൽ ഈശ്വരനും ഉൾപ്പെടുന്നു).

ഈശ്വരനെ ഈശ്വരവിലാസം കൊണ്ടുതന്നെ അറിയണം. ഈശ്വരവിലാസം എന്നു പറയുന്നതു ഭക്തിയാണ്. അപ്പോൾ ഈശ്വരനെ ഭക്തി കൊണ്ടു തന്നെ അറിയാം; പ്രാപിക്കാം. എന്നാൽ ഈ ഭക്തി ഏകാഗ്രമായിരിക്കേണ്ടതാണ്. നാമസങ്കീർത്തനങ്ങൾ ചൊല്ലുമ്പോഴും അല്ലാത്തപ്പോഴും ഏകാഗ്രമായി ഈശ്വരാകാരത്തിൽ തന്നെ ഉന്നംവച്ചുകൊണ്ടിരിക്കണം. എന്നാൽ മാത്രമേ അത് ഫലവത്താകുകയുള്ളു.

ഈശ്വരൻ സ്വയം പ്രകാശിക്കുന്നു എന്നു പറഞ്ഞാൽ, സൂര്യൻ പ്രകാശിക്കുന്നതു പോലെയാണെന്നു ധരിക്കരുത്. സൂര്യൻ ഈ ആകാശത്തിൽ നിറവുററല്ല ഇരിക്കുന്നത്. ഒരു സ്ഥാനത്ത് ഇരുന്നുകൊണ്ട് പ്രകാശിക്കുകയാണ്. എന്നാൽ ആകാശം നിറവുററിരിക്കുന്നതുപോലെ, ഈശ്വരൻ ആകാശത്തേയും ഉൾക്കൊള്ളിച്ച് ബൃഹത്തായി അപാരമായി നിറവുററിരിക്കുന്നു.

നാമരൂപാദികൾ രൂപം അസ്തമിച്ച് നാമം മാത്രമായി ശേഷിക്കുന്നു. നാമം പ്രണവസ്വരൂപത്തിൽ ലയിക്കുന്നു. പ്രണവം ബ്രഹ്മവാചക ശബ്ദമായി ലയിക്കുന്നു. ബ്രഹ്മം ലക്ഷ്യസ്വരൂപമാകുന്നു. അറിവും ആനന്ദവും ബ്രഹ്മലക്ഷ്യസ്വരൂപത്തെ അറിയിക്കുന്നു. ബ്രഹ്മം അറിവും ആനന്ദവുമായതുകൊണ്ട് അതു സ്വയം പ്രകാശിക്കുന്നു. അതുകൊണ്ട് ബ്രഹ്മത്തിന്റെ പര്യായ ശബ്ദങ്ങളായിട്ട് അസ്തിഭാതിപ്രിയം എന്നു മഹത്തുക്കൾ ഘോഷിക്കുന്നു. അസ്തിഭാതിപ്രിയം എന്നത് സച്ചിദാനന്ദം എന്ന ബ്രഹ്മസ്വരൂപം തന്നെയാകുന്നു.

അവിദ്യയാകുന്ന കുപ്പയിൽ കിടക്കുന്ന കുന്നിമുത്തുപോലെയാണ് ജീവൻ ഇരിക്കുന്നത്. കുന്നിമുത്ത് കുപ്പയിൽ കിടന്നാലും വിളങ്ങും. അതുപോലെ ജീവനിൽ മായാബന്ധം ആരോപിതം മാത്രമാണ്. അവിദ്യയാകുന്ന മൂടുപടം നീക്കിയാൽ അതു പൂർവസ്ഥിതിയിൽ എങ്ങനെ ഇരുന്നുവോ അതുപോലെ പതിൻമടങ്ങ് വിളങ്ങും.

നാം എവിടെ യെവിടെ നോക്കിയാലും അവിടെയവിടെ സ്ത്രീയെയാണു കാണുന്നത്. എന്നുവച്ചാൽ നമ്മുടെ ദൃഷ്ടി കൂടുതലും സ്ത്രീ

കളിലാണ് പതിക്കുന്നത്. കാരണം സ്ത്രീ മായാസ്വരൂപത്തെയാണ് സൂചിപ്പിക്കുന്നത്. തൻെറ സ്വരൂപത്തിൽ നിന്നും വഴിതെററിക്കുവാൻ പററിയ ഉപാധിയാണു സ്ത്രീ. എന്നാൽ സ്ത്രീ എന്നു തനിച്ചുകാണാതെ മാതാവ് എന്നു നാം ആ സ്ത്രീയെ കാണുകയാണെങ്കിൽ അതിൽ ഭ്രഷ്ടില്ല. സ്ത്രീ എന്നുമാത്രം കാണുകയാണെങ്കിൽ അവിടെ ഏർപ്പെടുന്ന വികാരം സ്വച്ഛമല്ല. ആ സ്ഥിതിയിൽ നാം നമ്മുടെ തൻേറടം വിട്ടുപെരുമാറുന്നു. അതായത് മായ നമ്മെ ബാധിക്കുന്നു. ഏതു വസ്തുവും തൻെറ സ്വസ്വരൂപം തന്നെയാണെന്നു ദൃഢപ്പെടുത്തി അതുപോലെ കാണുന്നവനാണ് ഉത്തമൻ. അതുകൊണ്ടാണു മഹാത്മാവായ എഴുത്തച്ഛൻ പാടിയത്.

''ആനന്ദചിൻമയഹരേ ഗോപികാരമണ
ഞാനെന്നഭാവമതുതോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലംഞാനിതെന്നവഴി
തോന്നേണമേവരദ! നാരായണായനമഃ''

ഞാൻ എന്ന ഭാവം; അതായത് ഞാൻ ഈ കാണപ്പെടുന്നതിൽ നിന്ന് വ്യത്യസ്തനാണ് എന്നുള്ള സങ്കുചിതഭാവം തോന്നാതിരിക്കട്ടെ അഥവാ വല്ലതും തോന്നുകയാണെങ്കിൽ ഈ കാണപ്പെടുന്നതെല്ലാം ഞാൻ തന്നെയാണ് എന്നിൽ നിന്നും ഭിന്നമല്ല എന്നു തോന്നണം. എന്ന് സകലവല്ലഭനായ, ഏതിനേയും പ്രദാനം ചെയ്യുന്നവനായ ഈശ്വരനോടു പ്രാർഥിക്കുന്നു. അതുകൊണ്ട് സർവവും ഞാൻ തന്നെ എന്നുള്ള അദ്വൈതഭാവം അനുഭവിച്ചറിഞ്ഞാൽ, അവിദ്യാപടലങ്ങളും വിക്ഷേപവും ആവരണവും ഭ്രാന്തിയും നീങ്ങി താൻ സച്ചിദാനന്ദസ്വരൂപി തന്നെയാണെന്ന് അനുഭവപ്പെടുന്നു. അപ്പോൾ ഈ കാണപ്പെടുന്ന ജഗത്താദികൾ അല്ല ദുഃഖത്തിനു കാരണമെന്നും നേരേമറിച്ച് തൻെറ അവിദ്യയാണു ദുഃഖത്തിന് കാരണമെന്നും സ്പഷ്ടമാകുന്നു. എങ്കിലും ഈ ശരീരാദി ജഗത്താണു ദുഃഖത്തിനു കാരണമെന്നു തോന്നുന്നുണ്ടെങ്കിൽ, ആ തോന്നൽ ചിദാഭാസനിൽ ആരോപിതമായിട്ടുള്ള കളങ്കമാണ്. ആരോപിതമായിട്ടുള്ളതിനെ അറിവുകൊണ്ടു നീക്കിയാൽ സ്വച്ഛമായ സ്വരൂപം വിളങ്ങും.

## 16-2-1958

ഈശ്വരനും ഈശ്വരവിലാസവും ഒന്നുതന്നെയാകുന്നു. ഈ ജഗത്ത് ഈശ്വരസങ്കല്പസൃഷ്ടിയാണ്. ബൃഹത്തായ അപാരമായ ഈശ്വരാകാരത്തിൽ ഒരു കോണിൽ എന്ന പോലെയാണ് ഈ ജഗത്ത് പ്രതീതമാകുന്നത്. ഈ ജഗത്ത് ഈശ്വരവിലാസം കൊണ്ടുണ്ടായതാണ്. ഈശ്വരനുള്ള സ്വരൂപം തന്നെയാണ് ഈശ്വരവിലാസത്തിനുമുള്ളത്. അതുകൊണ്ടാണ് ഈശ്വരവിലാസം കൊണ്ടുണ്ടായ ഈ ജഗത്തുകൊണ്ട് ഏവർക്കും സുഖമല്ലാതെ ദുഃഖം ഉണ്ടാകുകയില്ല എന്നുപറഞ്ഞത്.

എന്നാൽ ഓരോ ജീവൻമാരും ഈശ്വരവിലാസത്തിൽ അല്ലെങ്കിൽ ഈശ്വര സങ്കല്പസൃഷ്ടിയിൽ കൈകടത്തി താന്താങ്ങളുടേതെന്നഭിമാനിച്ച് കൈകാര്യം ചെയ്യുമ്പോഴാണ് സുഖവും ദുഃഖവും എന്ന ദ്വൈതപ്രതീതി ഉണ്ടാകുന്നത്. ബൃഹത്തായ അപാരമായ ഒന്നിനെ തുച്ഛമായി ഗണിച്ച് കൈകാര്യം ചെയ്താൽ എങ്ങനെ ആനന്ദം ഉളവാകുന്നില്ലയോ അതുപോലെയാണ് ജീവൻമാരുടേയും കഥ. ലോഭം കൂടാതെ ഈശ്വരാകാരസങ്കല്പസൃഷ്ടമായിരിക്കുന്ന ഈ ജഗത്തിനെ—അതിൽ ഉൾപ്പെടുന്നതുകളെ തുണ്ടംതുണ്ടമാക്കി, തൻേറതാക്കിക്കൊണ്ട് അഭിമാനിച്ച്, ആ അഭിമാനത്തിന് വല്ല തടസ്സവും പററുമ്പോൾ ദുഃഖം ഏർപ്പെടുന്നു. അതായത് ഈശ്വരസങ്കല്പസൃഷ്ടമായ താനും, ഈശ്വരസങ്കല്പസൃഷ്ടം തന്നെയായ തന്നെപ്പോലെയുള്ളതുമായതുകളെ തന്നിൽനിന്നും വേറെയാണ് എന്നഭിമാനിച്ചതിൻെറ ഫലമായി ദുഃഖം ഏർപ്പെട്ടു. കടലിൽ കപ്പൽ ഓടും എന്നാൽ കടലിലെ വെള്ളം ചിരട്ടയിൽ എടുത്താൽ അതിൽ കപ്പൽ ഓടുകയില്ല. രണ്ടും കടലിലെ വെള്ളം ആണെങ്കിലും, ചിരട്ടയിലെ കടൽവെള്ളം വെറും തുച്ഛമായതുകൊണ്ട് അതിന് അപാരത ഇല്ലാത്തതു കൊണ്ട്, അത് ഉപയോഗശൂന്യമായിത്തീരുന്നു. എന്നാൽ ചിരട്ടയിലെ വെള്ളം കടലിൽ ചേർത്താൽ ആ കടലിൽ കപ്പൽ ഓടുകയും ചെയ്യും. അതുപോലെ സാഗരമാകുന്ന ഈശ്വരവിലാസത്തിൽ നിന്ന് ചിരട്ടയാകുന്ന ജീവസങ്കല്പം കൊണ്ട് അതിനെ തൻേറതാക്കിക്കൊണ്ടാൽ ദുഃഖം മാത്രമേ ഏർപ്പെടുന്നുള്ളു. ഈശ്വരവിലാസം എവിടെയും ഏതു സമയത്തും ദേശകാലഭേദമെന്യേ നിറഞ്ഞൊഴുകുന്നതുകൊണ്ട് അതിനെ എല്ലായ്പോഴും ആസ്വദിക്കുക. അല്ലാതെ തുച്ഛമായി ചൊക്കനെപ്പോലെ ഡബ്ബയിൽ കൈകടത്തി കൈ എടുക്കുവാൻ വയ്യാതാകുന്ന തരത്തിലുള്ള പ്രവൃത്തിയിൽ നിന്നും വിരമിക്കുക. ഈശ്വരവിലാസം കൊണ്ട് നിറവുററിരിക്കുന്ന അവസ്ഥയ്ക്കാണ് ശിവരാത്രി എന്നു പറയുന്നത്. ഇതിനെ അർഥമാക്കി ഒരു മഹാൻ പാടുകയാണ്.

''അൻപുശിവമിരണ്ടൻപരറിവിലാർ
അൻപേശിവമാവതാരുമറികിലാർ
അൻപേശിവമാവതാരുമറിന്തപിൻ
അൻപേശിവമായമർന്തിരുപ്പാരെ.''

അറിവില്ലാത്തവർ ഈശ്വരനും ഈശ്വരസ്നേഹവും രണ്ടാണെന്നു ഗണിക്കുന്നു. എന്നാൽ ഏതൊരുവൻ ഈശ്വരസ്നേഹവും അതായത് ഈശ്വരവിലാസവും ഈശ്വരനും ഒന്നായി കാണുന്നുവോ അവൻ ഈശ്വരസ്വരൂപമായി തന്നെ ഇരിക്കുന്നു.

തുച്ഛകോടിയിൽ ഇരുന്നുകൊണ്ട് 'ശിവോഹം' എന്നു ജല്പിക്കാതെ 'ഓംനമഃശിവായ' ഞാൻ ഈശ്വരനെ നമസ്ക്കരിക്കുന്നു; ഞാൻ ഈശ്വര

നിൽത്തന്നെ ഇരിക്കുന്നു എന്ന സങ്കല്പത്തോടുകൂടി ഈശ്വരനിൽത്തന്നെ ചേർന്നിരിക്കുക. ഈ ദൃഢത വന്നാൽ 'അഹംബ്രഹ്മാസ്മി' എന്ന വേദ മഹാവാക്യം അർത്ഥവത്തായിത്തീരുന്നതാണ്.

പ്രാണായാമാദികൾകൊണ്ട് സാക്ഷാൽക്കാരം ലഭ്യമാകുന്നതാണെന്നു ധരിക്കേണ്ട, അതു സാധ്യമല്ല. പ്രാണൻ അപാരമായിരിക്കുന്നതുകൊണ്ട് ഈശ്വരനിൽത്തന്നെ ലയിച്ചിരിക്കുന്ന വൃത്തിഭേദമാണ്. ശ്വാസോച്ഛ്വാസ സമയത്ത് പ്രാണൻ ക്ഷയിച്ചുപോകുന്നു എന്നു പറയുന്നത് വെറും മൗഢ്യം. പ്രാണൻ നശിക്കുന്നുമില്ല, പെരുകുന്നുമില്ല. കാരണം പ്രാണൻ ഈശ്വരനിൽ തന്നെയാണ് അധിഷ്ഠിതമായിരിക്കുന്നത്. അങ്ങനെയുള്ള പ്രാണനെ നിയന്ത്രിക്കുക എന്നത് അസാധ്യമാണ്. പ്രാണായാമം കുറെ ഏറെ അഭ്യസിച്ചു കഴിഞ്ഞാൽ അതു ശൂന്യതയിലേയ്ക്കാണു പോകുന്നത്. ശൂന്യം ഒന്നും എത്തിപ്പെടാത്ത അവസ്ഥ. അതുകൊണ്ട് അതു നമുക്കു സ്വീകാര്യമല്ല. ശൂന്യത്തിൽ പോകാതെ അതിനെക്കൂടി പ്രത്യക്ഷമായി കാണാവുന്ന അവസ്ഥയിലാണ് നമുക്കു എത്തേണ്ടത്. അത് ഈശ്വരവിലാസം കൊണ്ട് അതായത് ഉററ ഭക്തി കൊണ്ടുമാത്രമേ സാധ്യമാകുകയുള്ളു. ആ ഉററ ഭക്തിതന്നെ കൈവരണമെങ്കിൽ സാക്ഷാൽക്കരിച്ച ഒരു ഗുരുവിന്റെ അനുഗ്രഹം അത്യന്താപേക്ഷിതമാണ്. ഗുരുകടാക്ഷം തന്നെയാണ് സാക്ഷാത്ക്കാരത്തിനുള്ള ഏകമാർഗം. അത് ഒന്നില്ലെങ്കിൽ സാക്ഷാത്ക്കാരം സാധ്യവുമല്ല. അതുകൊണ്ടു മഹത്തുക്കളുടെ വചനങ്ങളെ അതർഹിക്കുന്ന ഭക്തിയോടു കൂടി സ്വീകരിച്ച് അതുപോലെ ജീവിതം നയിക്കേണ്ടതാണ്.

താൻ ഈശ്വരനിൽ നിന്നും ഒരണുപോലും വേറിട്ടിട്ടില്ല എന്ന ദൃഢനിശ്ചയബോധം ഒന്നുകൊണ്ടുമാത്രം തന്റെ സ്വരൂപം ഇന്നതാണെന്ന് എത്തിപ്പെടും. അതിനെ അന്വേഷിക്കേണ്ടതില്ല. അന്വേഷിക്കുകയാണെങ്കിൽ അത് എത്തിപ്പെടുകയുമില്ല. കാരണം താൻ ബ്രഹ്മം തന്നെയായിരിക്കുമ്പോൾ മറ്റൊരു അവസ്ഥ മറ്റൊരു ദിക്ക് എന്നുള്ളത് ഉണ്ടോ? അന്വേഷിക്കുക എന്നുവന്നാൽ അവിടെ തന്നിൽ നിന്ന് വേറെ എന്നുള്ള ഭാവം വരുന്നു. ആ ഭാവം ഇരിക്കുന്നിടത്തോളം കാലം, സ്വസ്വരൂപം വിളങ്ങാതെയിരിക്കും.

## 23-2-1958

നിരാലംബമായിരിക്കുന്ന ആകാശത്തിൽ സ്ഥിതിചെയ്യുന്ന ഈ ചുടുതട്ടാകുന്ന ജഗത്തിൽ ജീവനാകുന്ന ദീപം ജ്യോതിസ്വരൂപമായ ബ്രഹ്മത്തിൽ കർപ്പൂരം എന്ന പോലെ കത്തിയെരിയുന്നു. അതായത് പ്രതിബിംബമാകുന്ന ആഭാസൻ, കൂടസ്ഥനായി ബിംബസമീപത്തിൽ ആ ബിംബമായി ഏകോപിച്ച് ഒന്നായി ചേരുന്നതുപോലെ, ജ്യോതിസ്വരൂപമായി

കത്തിയെരിയുന്ന ബ്രഹ്മസ്വരൂപത്തിൽ ആ ജീവൻ ബ്രഹ്മൈക്യത്തെ പ്രാപിച്ച് ഒന്നായിചേരുന്നു.

കുളത്തിൽ മുങ്ങി കുളത്തിന്റെ ആകാരത്തെ അവലോകനം ചെയ്യുവാൻ സാധ്യമല്ല. കാരണം കുളത്തിന്റെ സ്വരൂപത്തിൽ നിന്നും അന്യമായ സ്വരൂപം ധരിച്ചതുകൊണ്ട് കുളത്തിൽ മുങ്ങി ഇരുന്നാലും അതിന്റെ സ്വരൂപം അറിയണമെങ്കിൽ അതിനുപരിയായിട്ടു പൊങ്ങിവരണം. എന്നാൽ ഐസ്കട്ട വെള്ളത്തിന്റെ മീതെ തന്നെയാണ് പൊങ്ങി നിൽക്കുന്നത്. അതു ഘനപദാർത്ഥമായി സ്വരൂപീകരിച്ചിരുന്നാലും അതു വെള്ളത്തിന്റെ മീതെയാണു നിൽക്കുന്നത്. കാരണം ആ ഐസ്സ് ശുദ്ധ വെള്ളം കൊണ്ടുമാത്രമാണ് ചമച്ചിട്ടുള്ളത്. അതിൽ അന്യപദാർത്ഥങ്ങരം ഇല്ല. ഐസ്സ് വെള്ളം കൊണ്ടുതന്നെ രൂപീകരിക്കപ്പെട്ടിരിക്കുന്നതു കൊണ്ട് അതു വെള്ളത്തിന്റെ ആകാരത്തേയും ധരിക്കുന്നു. ഐസ്സ് ആകട്ടെ സദാ കുളിച്ചു കൊണ്ടാണിരിക്കുന്നത്. അതിൽ അന്യവസ്തുക്കരം ചേരുകയില്ല. അതിൽ വിഷംപോലും കുത്തിച്ചെലുത്തിയാൽ അത് ആ വിഷത്തേയും ബഹിഷ്ക്കരിക്കും.

അതുപോലെ നിരാലംബമായിരിക്കുന്നവനും നിരപേക്ഷനുമായ ഈശ്വരനിൽത്തന്നെ മുങ്ങിയിരിക്കുമ്പോരം ഈശ്വരാകാരത്തെ അറിയുവാൻ, ഈശ്വരാകാരത്തെവിട്ട് അന്യസ്വരൂപത്തോടുകൂടി ഇരിക്കണമോ? വേണ്ട. കാരണം ഈശ്വരസ്വരൂപീകരണം കൊണ്ടു മാത്രമേ ഈശ്വരാകാരത്തെ അറിയുകയുള്ളു. അതുകൊണ്ട് ഏതൊരുത്തൻ ഈശ്വരവിലാസം കൊണ്ട് രൂപീകരിച്ച് ഐസ്സ് എന്നപോലെ ഒരു ഘനപദാർഥമായി ഈശ്വരാകാരത്തിൽ മുങ്ങി അതിൽ പൊങ്ങിക്കിടക്കുന്നുവോ അവനാണു മുക്തൻ.

ഈ ജീവിതദശയിൽ ഒന്നും ത്യജിക്കുകയോ കൊള്ളുകയോ ചെയ്യാതെ, ഈ ജീവിതം ഉള്ളപ്പോരംത്തന്നെ അതിനെ തരണംചെയ്യുക. ജീവിക്കുവാൻ വേണ്ടി മാത്രം ആഹാരം കഴിക്കുക. അങ്ങനെയാണെങ്കിൽ നാം ഓരോരുത്തരും നിമിഷം പ്രതി ഉൽബുദ്ധരായി പാരമാർഥികസത്തയിൽ അതായിത്തീരുന്നതാണ്. അതായത് ഈ ജഗത്തിനെ ജീവിക്കുവാൻ വേണ്ടി മാത്രം കൈകാര്യം ചെയ്താൽ, അതിനെ തരണം ചെയ്യുവാൻ സാധിക്കും. എന്നാൽ ആഹാരം കഴിക്കുവാൻ വേണ്ടി ജീവിക്കുകയാണെങ്കിൽ, ഈ ജഗത്ത് നമ്മെ അതിൽത്തന്നെ മുക്കിക്കൊല്ലുകയും ചെയ്യും. സുഖമോ ദുഃഖമോ എന്തുവന്നാലും അതു സഹിക്കുക. അത് ഈശ്വരേച്ഛയാണെന്ന് സമാധാനിക്കുക. സുഖത്തിലും ദുഃഖത്തിലും ആസക്തരാകാതെ ത്യജിക്കുക; സ്വീകരിക്കുക എന്നുള്ള പ്രസ്ഥാനത്തേയും വിട്ട്, ഈശ്വരസങ്കല്പം ഏതോ അതുപോലെ നടക്കട്ടെ എന്നുള്ള ദൃഢബോധം വന്നാൽ അത് നമ്മെ ഉത്തമൻമാരാക്കിത്തീർക്കുന്നതാണ്.

## 2-3-1958

എല്ലാ ജീവരാശികളും ജ്യോതിസ്വരൂപമായ ബ്രഹ്മത്തിൽ പച്ചക്കർപ്പൂരം എന്ന പോലെ എരിഞ്ഞുകൊണ്ടിരിക്കയാണ്. സച്ചിദാനന്ദസ്വരൂപമായ ആ അസ്തിഭാതിപ്രിയം, പാമരനിലും പണ്ഡിതനിലും ജിജ്ഞാസുവിലും മുക്തനിലും എല്ലായ്പോഴും ഉണ്ട്. എന്നാൽ ആ സ്വരൂപം മുക്തനൊഴികെ ആർക്കും ഇന്നവിധം ഇരിക്കുന്നു എന്ന് എത്തിപ്പെടാത്തത് മായാബന്ധം കൊണ്ടാണ്; അതായത് ആവരണം, വിക്ഷേപം, ഭ്രാന്തി ഇവമൂലമാണ്. അന്തഃകരണോപഹിതചൈതന്യം ഈ ആവരണ വിക്ഷേപഭ്രാന്തികൾക്കു വശപ്പെടുന്നു. അവിടെ ആഭാസനിൽ അന്തഃകരണം ഒരു ഉപാധിയായിട്ടാണു നിൽക്കുന്നത്. ഉപാധി എന്നുവച്ചാൽ ഒന്ന് അതിന്റെ വൈഭവങ്ങൾ കൊണ്ട് മറ്റേതുകളെ വൃത്തിപ്പെടുത്തി താൻ ആ വൃത്തികളിൽ ഏർപ്പെടാതെ മാറിനിൽക്കുന്ന അവസ്ഥ. അപ്പോൾ അന്തഃകരണോപഹിതചൈതന്യത്തെ സാക്ഷി എന്നു പറയുന്നു. ഇവിടെ ചിദാഭാസൻ അന്തഃകരണമാകുന്ന ഒരു ഉപാധിയോടുകൂടി ഇരിക്കുന്നതുകൊണ്ട്, ആ ഉപാധിയിൽക്കൂടി ബാഹ്യമായിട്ടുള്ളതുകളെ പ്രകാശിപ്പിച്ച്, അതുകളെ തന്നിൽ ആരോപിതമാക്കിയിട്ട് താൻ അവയിൽ ചേരാതെ ഒരു സാക്ഷി എന്നുള്ള അവസ്ഥയിൽ ഇരിക്കുന്നു. അപ്പോൾ സാക്ഷി എന്നുമാത്രം അറിഞ്ഞാൽ സാക്ഷാൽക്കാരമാകുകയില്ല. കാരണം ആന്തരവൃത്തി അവിടെ ഏർപ്പെടാതെയാണിരിക്കുന്നത്. ആന്തര വൃത്തി ഏർപ്പെടണമെങ്കിൽ സാക്ഷി എന്നുള്ള അവസ്ഥ മാറി കൂടസ്ഥൻ എന്നുള്ള പദവി കൈവരണം. അതു കൈവരണമെങ്കിൽ ചിദാഭാസൻ അന്തഃകരണരഹിതചൈതന്യമായി പ്രകാശിക്കേണ്ടതാണ്. അന്തഃകരണരഹിതചൈതന്യം കൂടസ്ഥൻ. കൂടസ്ഥചൈതന്യത്തിന് യാതൊരു പററുതലുമില്ല. ഈ അവസ്ഥയിൽ ബാഹ്യവും ആന്തരവും ഒരേസമയത്ത് വിളങ്ങി വേണ്ടതിനെ വേണ്ടപോലെ അറിയുന്നു. ഈ അവസ്ഥയിൽ താൻ, താനായി തന്റെ ആധാരത്തലവനായി, ആത്മാവായി, ബ്രഹ്മമായി അറിയപ്പെടുന്നു.

''തന്നെയും തനക്കാധാരതലൈവനെയും കണ്ടാനേർ
പിന്നെയത്തലൈവൻതാനായ്പിരമ്മമായ് പിറപ്പുതീർവൻ''

അന്തഃകരണസഹിതചൈതന്യം അല്ലെങ്കിൽ അന്തഃകരണവിശിഷ്ടചൈതന്യം ജീവനാകുന്നു. അന്തഃകരണം സ്വച്ഛമായി പററുതൽ ഇല്ലാതെ വിളങ്ങുന്നത്, അത് വളരെ ബൃഹത്തായും വ്യാപകമായും തീരുമ്പോഴാണ്. ആ അവസ്ഥയിൽ അന്തഃകരണത്തിന്റെ മധ്യകേന്ദ്രമായ ബുദ്ധി വികസിച്ച് ദൃഢനിശ്ചയം വരുത്തി തന്റെ സ്വരൂപം ഇന്നതാകുന്നു എന്നറിഞ്ഞ് ആ സ്വരൂപത്തെത്തന്നെ പ്രാപിക്കുന്നു. ഈ അവസ്ഥയിൽ അന്തഃകരണം താനെ ഒഴിഞ്ഞുപോകുന്നു.

അന്തഃകരണോപഹിതചൈതന്യത്തിൽ മൂന്നു താഴ്ന്ന അവസ്ഥകളും അതുകളെ തരണം ചെയ്യുവാൻ നാല് ഉയർന്ന അവസ്ഥകളും ഉണ്ട്. അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവയാണ് മൂന്നു താഴ്ന്ന അവസ്ഥകൾ. ഇവകളെ ജയിക്കുവാൻ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന് നാലവസ്ഥകളും പറയപ്പെടുന്നു. തൻെറ ഉൽപ്പത്തിക്കു ഹേതുവായത് മാതാവും പിതാവും ആണ്. മാതാവിനെ അപരോക്ഷ ജ്ഞാനം കൊണ്ടും അതായത് പ്രത്യക്ഷജ്ഞാനം കൊണ്ടും പിതാവിനെ പരോക്ഷജ്ഞാനം കൊണ്ടും അതായത് അനുമാനജ്ഞാനത്താലും മനസ്സിലാകുന്നു. താൻ മാതാവിൽ നിന്നു ജനിച്ചു എന്നുള്ളത് പ്രത്യക്ഷജ്ഞാനം. മാതാവിൽ നിന്ന് പിതാവിനെ അറിഞ്ഞു; അത് പരോക്ഷജ്ഞാനം (അനുമാനജ്ഞാനം). അപ്പോൾ തന്നിൽ മാതാവും പിതാവും കൂടി ചേർന്നാണ് ഇരിക്കുന്നത്. അങ്ങനെയുള്ള മാതാവിനേയും പിതാവിനേയും ജാതമാക്കിയത് ഈശ്വരനാണെന്ന് ചിന്തിച്ചാലറിയാം. മാതാവും പിതാവും തന്നെ ജനിപ്പിക്കണമെങ്കിൽ താൻ മുമ്പിനാലെ ഉണ്ടായിരിക്കണം. ഉള്ള വസ്തുവിൽ നിന്നല്ലെ ഒരു വസ്തു ജാതമാകയുള്ളു. അപ്പോൾ മാതാവിലും പിതാവിലും വരുന്നതിനു മുൻപുതന്നെ താൻ ഉണ്ട്. എല്ലാററിൻെറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരനാണ് എന്നുള്ളതു കൊണ്ട് താൻ ഈശ്വരനിൽത്തന്നെ ഉണ്ടായിരുന്നു. ഇപ്പോഴും അപ്പോഴും എപ്പോഴും ഉണ്ട്.

അപ്പോൾ തന്നിൽക്കൂടി തന്നെ തൻെറ മാതാവിനേയും പിതാവിനേയും ഈശ്വരനിൽ ചേർത്ത് താനും ചേരുന്നു. താൻ ഈശ്വരനിൽ ചേർന്നു കഴിഞ്ഞാൽ, പിന്നെ മാതാപിതാക്കളെ അന്വേഷിച്ചു രണ്ടാമതും പിറക്കേണ്ടതില്ല. താൻ ഈശ്വരനിൽ ഒന്നായി ചേരുന്നതോടുകൂടി തൻെറ മാതാവും പിതാവും കൂടി ചേരുന്നു. അപ്പോൾ തൻെറ മുക്തി കൊണ്ടു തനിക്കു മാത്രമല്ല, തൻെറ മാതാവിനും പിതാവിനും മുക്തി ലഭിക്കുന്നു. അതു മാത്രമല്ല ഇതിനെ കണ്ടും കേട്ടുമിരിക്കുന്ന എല്ലാ ജീവരാശികൾക്കും ഇതു പാഠമായിത്തീരുന്നു. അവരും ക്രമേണ ഉൽകൃഷ്ടപദവിയിൽ വരുന്നു. അപ്പോൾ തൻെറ മുക്തി കൊണ്ട് എല്ലാ ജീവരാശികളുടെയും ഉൽകർഷത്തിനുവേണ്ടിയും താൻ പ്രവർത്തിക്കുന്നു.

ചിലർ കണ്ണില്ലാതെയും മൂക്കില്ലാതെയും മുടന്തൻമാരായും പല അംഗവൈകല്യങ്ങൾ കൊണ്ടും കഷ്ടപ്പെടുന്നതായി കാണുന്നു. ഇവർ ചെയ്ത പാപം കൊണ്ടാണല്ലൊ ഈ കഷ്ടതകൾ അവർ അനുഭവിക്കുന്നത്. ഇങ്ങനെയുള്ളവരെ ദാനമോ ധർമമോ ചെയ്തു രക്ഷിക്കേണ്ട ചുമതല നമുക്കുണ്ടോ? അതോ അവർ പാപികളായതുകൊണ്ട് അവർക്കു ധർമം ചെയ്താൽ നമ്മളും കൂടി ആ പാപത്തിൽ പങ്കാളികളാകുമോ എന്നുള്ള ഭയം കൊണ്ട് ധർമം കൊടുക്കാതെ ഇരിക്കാമോ? അപാത്രത്തിൽ

ധർമം ചെയ്യരുത് എന്നു പറയുന്നു. ഇതിൽ ചെയ്യേണ്ടത് ഏത്; ചെയ്യരുതാത്തത് ഏത്?

അംഗവൈകല്യങ്ങളോടു കൂടി കഷ്ടപ്പെടുന്നവർക്കും അല്ലാത്തവർക്കും അവർ യാചിച്ചാൽ യഥാശക്തി വല്ലതും കൊടുക്കുന്നതിൽ തെററില്ല. പക്ഷെ കൊടുക്കുന്നത് താൻ കൊടുക്കുന്നു എന്നുള്ള അഭിമാനം കൈവെടിഞ്ഞ്, ഈശ്വരൻ തനിക്ക് ഇന്ന് കൊടുക്കാൻ കഴിവു തന്നിരിക്കുന്നതു കൊണ്ട്, ഈശ്വരാർപ്പണമായി കൊടുക്കണം. തനിക്കും ജീവിക്കണമെന്ന ആഗ്രഹത്തോടുകൂടിയാണല്ലൊ, പാപം ചെയ്തു എന്നു നാം പറയുന്ന ആളുകൾ യാചിക്കുന്നത്. ജീവിക്കണം, ജീവിക്കണം എന്നുള്ളത് എല്ലാ ജീവരാശികളുടെയും ആഗ്രഹമല്ലെ. നമുക്ക് ഇന്നുള്ള സൗകര്യം കൈവന്നത് നാം ജീവിച്ചിരിക്കുന്നതുകൊണ്ടാണല്ലൊ. അപ്പോൾ തന്നെപ്പോലെ ഇതര ജീവരാശികളും ജീവിക്കുവാൻ ആഗ്രഹിക്കുന്നതുകൊണ്ട് യഥാശക്തി അവർക്ക് വല്ലതും ധർമം ചെയ്യുക. പിന്നെ ഈ അംഗവൈകല്യങ്ങളോടുകൂടി കഷ്ടപ്പെട്ട് യാചിക്കുന്ന ആളുകൾ നമ്മെ ഒരു പാഠം കൂടി പഠിപ്പിക്കുകയാണ്; കഠിനപാപം ചെയ്താൽ ഇങ്ങനെയൊക്കെ കഷ്ടപ്പെടേണ്ടിവരും എന്ന് നമ്മുടെ കണ്ണിനുമുമ്പെ, നമ്മുടെ സന്നിധിയിൽവന്ന് പഠിപ്പിക്കുകയാണ്. ഈ ഒരു ഉപദേശത്തിനുവേണ്ടി നാം അവരോടു കടപ്പെട്ടവരായിരിക്കണം. ആ ഉപകാരത്തിന് ഒരു നന്ദി എന്നവണ്ണം അവർക്ക് യഥാശക്തി ധർമം ചെയ്യുക. പത്രങ്ങളിൽ നിന്ന് ഭൂഗോളത്തിൽ പല ദിക്കിലുമുള്ള വർത്തമാനങ്ങൾ നാം അറിയുന്നതുപോലെ, മനസ്സാ–വാചാ–കർമണാ ചെയ്ത പ്രവൃത്തികളുടെ ഫലത്തെയാണ് ഈ നമ്മുടെ മുമ്പിൽ യാചിച്ചുനിൽക്കുന്നവർ നമ്മെ പഠിപ്പിക്കുന്നത്. അവർ പാപം ചെയ്തതുകൊണ്ടാണല്ലൊ പുണ്യം ചെയ്ത നമ്മളോടു യാചിക്കുന്നത്. അപ്പോൾ പാപം ചെയ്തവർക്ക് ഒന്നും കൊടുക്കുവാൻ പാടില്ല എന്നു പുണ്യവാളൻമാർ പറയുന്നതും ചെയ്യുന്നതും പാപമല്ലെ. അപ്പോൾ ഈ ഒരു പാഠം പഠിപ്പിച്ചതിന് അവർക്ക് ധർമം ചെയ്യുകതന്നെ വേണം. എന്നാൽ ആരോഗ്യവാൻമാരായി നല്ല ശരീരബലമുള്ളവർ യാചിക്കാൻ വന്നാൽ അവർക്കു ധർമം കൊടുക്കാമോ? കൊടുക്കാം. കാരണം ശരീരശക്തി ഉണ്ടെങ്കിലും പ്രവൃത്തി എടുത്തില്ലെങ്കിൽ ഇങ്ങനെ കഷ്ടപ്പെടേണ്ടിവരും എന്നുള്ള പാഠം അവരും നമ്മെ പഠിപ്പിക്കുന്നതുകൊണ്ട് അവർക്കും എന്തെങ്കിലും കൊടുക്കുന്നതിൽ തരക്കേടില്ല. തൻെറ കൈവശം ഒന്നുമില്ലെങ്കിലും അവർ നന്നായിവരട്ടെ, ജീവിച്ചിരിക്കട്ടെ എന്നു നമുക്ക് ആശംസിക്കാം. അവരുടെ നൻമയ്ക്കുവേണ്ടി പ്രാർഥിക്കാം.

എന്നാൽ ഈ ധർമം ചെയ്യുന്നത് ഒരു അഹംഭാവത്തോടുകൂടി ആയിരിക്കരുത്. നാം ഇന്നു ജീവിച്ചിരിക്കുന്നതു കൊണ്ടാണ് അവർ വന്ന് നമ്മോടു യാചിക്കുന്നത്. ആ യാചന എന്തിനുവേണ്ടിയാണ്. അവരുടെ

ജീവസന്ധാരണത്തിനുവേണ്ടിയാണ്. അപ്പോൾ രണ്ടുകൂട്ടരും ജീവിക്കുവാൻവേണ്ടിത്തന്നെ ഇച്ഛരിക്കുന്നു. നാം ഇന്നു ജീവിച്ചിരിക്കുകയും, പ്രയത്നിച്ച് പണം ഉണ്ടാക്കുകയും ചെയ്യുന്നു. ആ പണം അധ്വാനിച്ച് സമ്പാദിക്കുന്നതു കൊണ്ട്, അതു പുണ്യത്തോടുകൂടിയതാണ്- അപ്പോൾ സ്വയം ആർജിച്ച സമ്പത്തിൽനിന്നും കുറച്ച് ആ യാചകനു കൊടുത്താൽ, ആ പുണ്യത്തോടുകൂടിയ പണം അവനെ ഉദ്ധരിക്കുക തന്നെ ചെയ്യും. ആ പണത്തോടുകൂടി വരുന്ന ഗുണങ്ങൾ അവനെ ബാധിക്കും. ''മുല്ലപ്പൂമണമേററുകിടക്കും കല്ലിനുമുണ്ടാമൊരു സൗരഭ്യം.'' അതുപോലെ സ്വയം ആർജിച്ച സ്വത്തിൽ ഒരു പങ്ക് നല്ലമനസ്സോടെ ദാനം ചെയ്താൽ; ആ ദാനം സ്വീകരിച്ച ആളിനും ആ ധനത്തോടൊപ്പം വരുന്ന പുണ്യംമൂലം ഗുണം ഉണ്ടാകും. അപ്പോൾ നാം ഈ ധർമം കൊണ്ട് എല്ലാ ജീവരാശികളേയും ഉദ്ധരിക്കുകയാണ് ചെയ്യുന്നത്. പക്ഷെ ഈശ്വരൻ ഇവിടെ നമ്മെ വേണ്ടതുപോലെ രക്ഷിച്ചതുകൊണ്ടാണ് ധനം സമ്പാദിക്കുവാനും ദാനം കൊടുക്കുവാനും സാധിച്ചത് എന്നുള്ളത് ഓർക്കണം. അപ്പോൾ നാം ദാനം ചെയ്യുന്നത് ഈശ്വരൻെറ സ്വത്തു തന്നെയാണ്. സ്വത്താകട്ടെ എല്ലാ ജീവരാശികളുടേയും പൊതുസ്വത്താണ്. തൻെറ കഴിവുകൊണ്ട് ഈശ്വരൻ നൽകിയ സ്വത്ത് താൻ കൈകാര്യം ചെയ്യുന്നു എന്നുമാത്രം.

അപ്പോൾ താൻ ജീവിച്ചിരിക്കുന്നു എന്നുള്ളതു കൊണ്ടാണ് ഇതെല്ലാം ചെയ്യാൻ സാധിച്ചത്. തൻെറ ജീവിതം കൊണ്ട് ഇതര ജീവരാശികളേയും ഉദ്ധരിക്കുന്നു. അങ്ങനെ എല്ലാ ജീവരാശികളേയും ജീവിക്കുവാൻ താൻ സഹായിക്കുന്നു. പാപിയാകട്ടെ പുണ്യവാളനാകട്ടെ ഈശ്വരവിലാസത്തിൽ തന്നെയാണ് കഴിയുന്നത്. സകല പാപവും പുണ്യവും ഈശ്വരനിൽത്തന്നെയാണ് നിലകൊള്ളുന്നത്. അങ്ങനെയിരിക്കുന്ന സ്ഥിതിക്ക് താൻ പുണ്യവാനും മറെറാരാൾ പാപിയും ആണെന്ന് പറയുവാനുള്ള അവകാശം ആർക്കാണുള്ളത്? താൻ ജീവിച്ചിരിക്കവെ മററു ജീവരാശികളേയും ഉത്തമപക്ഷത്തോടുകൂടി ജീവിക്കുവാൻവേണ്ടി സഹായിക്കുകയും അവരുടെ നൻമയ്ക്കുവേണ്ടിയും ജീവിതത്തിനുവേണ്ടിയും ആശംസിക്കുകയും ചെയ്താൽ താൻ എപ്പോഴും ജീവിച്ചിരിക്കും. എപ്പോഴും ജീവിച്ചിരിക്കുക എന്നത് നിത്യതയെ കാണിക്കുകയാണ്. നിത്യമായിട്ടുള്ളത് ശാശ്വതമാണ്, സനാതനമാണ്. ശാശ്വതവും സനാതനവും അസ്തിഭാതിപ്രിയമായ സച്ചിദാനന്ദമാണ്. അതുകൊണ്ട് എപ്പോഴും ജീവിച്ചിരിക്കുക എന്നുള്ളത് തൻെറ സ്വരൂപത്തെ സാക്ഷാൽക്കരിക്കുക എന്നതാണ്.

## 9-3-1958

ഇന്ദ്രിയങ്ങൾ വഴി വൃത്തി ഏർപ്പെടുന്നു. പ്രാണവൈഭവം കൊണ്ടാണ് ഈ കാണപ്പെടുന്നതുകളിൽ വൃത്തി വ്യാപരിക്കുന്നത്. അവിദ്യ

കൊണ്ടു വൃത്തികൾ ജാതമാകുകയും ചെയ്യുന്നു. വിഷയങ്ങൾ എല്ലാം അവിദ്യയാകുന്ന പ്രകാശമില്ലായ്മകൊണ്ട് മൂടപ്പെട്ടിരിക്കുന്നു. അന്തഃകരണം ഈ വൃത്തിയിലുള്ള ജഡആവരണത്തെ അതായത് ജഡമായ മറപ്പിനെ നീക്കം ചെയ്യുന്നു. ചൈതന്യാഭാസൻ ഇവയുടെ അറിവിനെ പ്രദാനം ചെയ്യുന്നു. അപ്പോൾ അന്തഃകരണവൃത്ത്യുപഹിതചൈതന്യവും അന്തഃകരണോപഹിതചൈതന്യവും രണ്ടു സ്ഥാനങ്ങളിൽ ഉണ്ട് എങ്കിലും ഏകകാലത്ത് ഒരേ സ്ഥലത്തുതന്നെയാണിരിക്കുന്നത്. രണ്ടിന്റേയും പ്രവൃത്തി ഒന്നുതന്നെയാണ്. ഇവിടെ ചൈതന്യം സാക്ഷിയായി നിൽക്കുന്നു. അന്തഃകരണസഹിതചൈതന്യം അല്ലെങ്കിൽ അന്തഃകരണവിശിഷ്ടചൈതന്യം (അതായത് അന്തഃകരണം ഒരു വിശേഷത്തോടുകൂടിയ ചൈതന്യം) ജീവനാകുന്നു. അന്തഃകരണരഹിതചൈതന്യമാണ് പററുതലില്ലാത്ത കൂടസ്ഥൻ. കൂടസ്ഥൻ ഘടാകാശത്തെപ്പോലെയാണിരിക്കുന്നത്. വെള്ളം നിറഞ്ഞ ഘടത്തിൽ എത്രകണ്ട് ആകാശത്തിന് അവകാശമുണ്ടോ, അതുപോലെയാണ് കൂടസ്ഥന്റെ അവസ്ഥ. ആ ഘടാകാശവും മഹാകാശവും ഉററ സമ്പർക്കത്തോടുകൂടി ഒന്നായാണു സ്ഥിതിചെയ്യുന്നത്. അതുപോലെ ഈ ശരീരമാകുന്ന ഘടത്തോടുകൂടിയ കൂടസ്ഥനും മഹാകാശത്തെപ്പോലെ ഇരിക്കുന്ന ബ്രഹ്മവും ഒന്നായിത്തന്നെയാണ് ഇരിക്കുന്നത്.

സുഷുപ്തിയും സാക്ഷാൽക്കാരവും തമ്മിലുള്ള വ്യത്യാസം, സുഷുപ്തിയിൽ കാരണലയനിവൃത്തിയും സാക്ഷാൽക്കാരത്തിൽ കാരണത്തിൽ 'താൻ ഉണ്ട്'' എന്നുള്ള അനുഭവവും ആകുന്നു. ഒന്ന് അറിവുകേടോടുകൂടിയതും മറേറത് അറിവോടുകൂടിയതും. സുഷുപ്തിയിൽ അന്തഃകരണവൃത്തികൾ എല്ലാം കാരണത്തിൽ ലയിക്കുന്നു. വൃത്തികളെ ഏർപ്പെടുത്തുന്ന പ്രാണനും കാരണത്തിൽ ലയിക്കുന്നു. എന്നാൽ ഈശ്വരകൃപകൊണ്ട് ആ പ്രാണൻ ഈശ്വരനിൽ നിന്നു തന്നെ ഈ ശരീരത്തിൽ പ്രവർത്തിക്കുന്നു. പ്രാണന്റെ പ്രവർത്തനം ആ ശരീരത്തിൽ ഇല്ലെങ്കിൽ അതുടനെ ജഡമായിത്തീരുന്നു. എന്നാൽ മോക്ഷദശയിൽ പ്രാണൻ നിശ്ചലമായി, യാതൊരു വൃത്തിയും കൂടാതെ ബൃഹദാകാരത്തിൽ തന്നെ ഇരിക്കുന്നു. ആ ദശയിൽ ബുദ്ധിയുടെ അപാരവൈഭവത്തോടും നിശ്ചലത്വത്തോടും കൂടി തന്റെ ആകാരത്തേയും തന്നേയും താനായി ആത്മാവായി ബ്രഹ്മമായി ഉള്ളതായി അറിയുന്നു.

## 16-3-1958

അന്തഃകരണം ഇന്ദ്രിയദ്വാരാ പ്രാണവൈഭവത്തിന്റെ വ്യാപാരം കൊണ്ട് വിഷയത്തെ വൃത്തിപ്പെടുത്തുന്നു. വിഷയങ്ങൾ സ്വതെ അവിദ്യകൊണ്ട് അല്ലെങ്കിൽ പ്രകാശമില്ലായ്മ കൊണ്ട് മൂടപ്പെട്ടിരിക്കുകയാണ്. മേൽപ്പറഞ്ഞ അന്തഃകരണവൃത്തി ഈ ആവരണത്തെ അതായത് ജഡമായ മറ

പ്പിനെ നീക്കം ചെയ്ത് പ്രകാശിപ്പിക്കുന്നു. അതോടുകൂടി അന്തഃകരണ ചിദാഭാസൻ സാക്ഷി എന്നവണ്ണം ഈ വിഷയങ്ങളുടെ അറിവു പ്രദാനം ചെയ്യുന്നു. ഇതിനെയാണ് ബാഹ്യവൃത്തി എന്നു പറയുന്നത്. ചിദാഭാസന് സാക്ഷി അറിവും പ്രകാശവും പ്രദാനം ചെയ്യുന്നു. ഇവിടെ ബാഹ്യവിഷയത്തിലുള്ള വൃത്തിയും അന്തഃകരണവൃത്തിയും രണ്ടിടത്താണെങ്കിലും ഒരേ സമയത്താണ് ജാതമാകുന്നത്. വൃത്തി ഏർപ്പെടുന്നതിൽ കാലവ്യത്യാസമില്ല. ഇവിടെ ചൈതന്യം സാക്ഷി എന്നവണ്ണം വിഷയങ്ങളെ പ്രകാശിപ്പിച്ച് അറിവിനെ പ്രദാനംചെയ്യുന്നു. അന്തഃകരണം സ്വതെ നിർമലമാണ്. ആ നിർമലമായ അന്തഃകരണത്തിൽ അന്തഃകരണവൃത്തിയും വിഷയവൃത്തിയും ഒരേസമയത്തു പ്രകാശിക്കുന്നു. ചൈതന്യം അന്തഃകരണത്തിൻെറ ഉററ അടുത്തായി സ്ഥിതിചെയ്യുന്നതുകൊണ്ട്, അതോടുകൂടി വിഷയജ്ഞാനവും ലഭ്യമാകുന്നു.

എന്നാൽ ആന്തരവൃത്തിയും ഇതുപോലെതന്നെയാണോ ഏർപ്പെടുന്നത്? ആതെ. അന്തഃകരണത്തിൻെറ തൊട്ടടുത്താണ് ചിദാഭാസൻ സ്ഥിതിചെയ്യുന്നതെങ്കിലും അതിനെ അറിയുവാനുള്ള കഴിവു് അന്തഃകരണത്തിനില്ല. കണ്ണു കൊണ്ട് ബാഹ്യമായിട്ടുള്ളതുകളെ കാണാമെങ്കിലും കണ്ണിൽത്തന്നെയുള്ള ഒരു പുള്ളിയോ മററു പാടുകളോ കാണാനുള്ള കഴിവ് ആ കണ്ണിനില്ല. ബാഹ്യമായിട്ടുള്ള ഒരു കണ്ണാടിയുടെ സഹായത്തോടുകൂടി വേണം കണ്ണിലുള്ള പാടുകളെ കാണാൻ. അതുപോലെ താൻ ഉണ്ട് എന്നറിവുണ്ടെങ്കിലും താൻ ഇന്നവിധം ഇരിക്കുന്നു എന്നറിയുവാൻ സ്വയം സാധ്യമല്ല. അപ്പോരം തൻെറ സ്വരൂപത്തെ അറിയുവാൻ ബാഹ്യമായിട്ടുള്ള ഒരു സഹായം വേണ്ടിയിരിക്കുന്നു. അത് ഗുരുവിൻെറ ഉപദേശം അല്ലെങ്കിൽ ഗുരുവാക്യശ്രവണമാണ്. ഗുരുവാക്യങ്ങരം കർണ്ണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോരം അന്തഃകരണം വളരെ ബൃഹത്തായും അപാരമായും സ്വച്ഛമായും തീരുകയും, അതിൻെറ നടുനിലയായ നിശ്ചയാത്മിക ബുദ്ധി വികസിച്ച്, വിളക്കപ്പെട്ട് 'താൻ ഉണ്ട്'' തൻെറ സ്വരൂപം ഇന്നവിധം ഇരിക്കുന്നു എന്ന് സാക്ഷാൽക്കരിക്കുവാൻ ഉതകത്തക്കവിധത്തിൽ പ്രാപ്തി ഉടയതായിത്തീരുകയും ചെയ്യുന്നു. ഇവിടെ അന്തഃകരണത്തിൽ ആന്തരവൃത്തിയാണ് ഉണ്ടാകുന്നത്. ശ്രവണം ബാഹ്യമായി വന്നെങ്കിലും, അന്തഃകരണവൃത്തിയും വിഷയവൃത്തിയും അതായത് സ്വരൂപവൃത്തിയും ഒരേ ഇടത്ത് ഒരേ സമയത്താണ് ജാതമായത്. എന്നാൽ ബാഹ്യവിഷയങ്ങളിൽ ഏർപ്പെടുന്ന വൃത്തിയും അന്തഃകരണവൃത്തിയും രണ്ടു സ്ഥാനത്താണ് ഉണ്ടാകുന്നതെങ്കിലും ഒരേ സമയത്താണ് ഏർപ്പെടുന്നത്. എന്നാൽ ആ വൃത്തിയിൽ—വൃത്തി ഏർപ്പെടുന്നത് ഒരേയിടത്തും ഒരേ സമയത്തുമാണ്. ഗുരുവാക്യശ്രവണം കൊണ്ടേർപ്പെട്ട ജ്ഞാനം നിശ്ചയാത്മികമായ ബുദ്ധിയെ വളരെ ബൃഹത്താക്കി അപാരമാക്കി വിളക്കം ചെയ്യുന്നു. അതോടുകൂടി ചിദാഭാസനാകുന്ന അല്ലെങ്കിൽ പ്രതിബിംബമാകുന്ന

താനും, ചൈതന്യമാകുന്ന ബിംബവും ഒരേ സ്ഥാനത്തും കാലത്തും ഭവിക്കുന്നതിനാൽ ബിംബരൂപന് സ്വരൂപജ്ഞാനം ഏററവും പ്രത്യക്ഷമായി ഭവിക്കുന്നു. താൻ എപ്പോഴും ബിംബമായിത്തന്നെ ഇരിക്കുന്നു എന്നുള്ള ആത്മാനുഭൂതിയും കൈവരുന്നു. ഇവിടെ ചൈതന്യം അതിൻെറ സാക്ഷിത്വം എന്നുള്ള ഭ്രഷ്ട് വിട്ട്, പററുതലില്ലാത്ത കൂടസ്ഥനായി, ആത്മാവായി, ബ്രഹ്മമായി പ്രകാശിക്കുന്നു.

നാം കണ്ണാടിയിൽ നോക്കുന്ന സമയത്ത് കണ്ണാടിക്കുപ്രകരം നമ്മുടെ പ്രതിബിംബമാണു കാണുന്നത്. വൃക്ഷത്തിൻെറ നിഴലെന്നപോലെ കണ്ണാടിയിൽ നമ്മുടെ പ്രതിബിംബം കാണുന്നത്. അതു വളരെയല്ല സ്വച്ഛമായതുകൊണ്ട് അതിൽ നിന്നും നിർഗളിക്കുന്ന രശ്മികൾ നമ്മുടെ മുഖത്തുതട്ടി അതിൻെറ പ്രതിബിംബത്തെ വഹിക്കുന്നു. കണ്ണാടിയിൽ നോക്കുന്നതോടുകൂടി അതിൽ കാണുന്ന പ്രതിബിംബവും താനും ഒന്നു തന്നെ എന്ന് സംശയരഹിതമായി അറിയുന്നു. അതുപോലെ അന്തഃകരണം അതി സ്വച്ഛമായതുകൊണ്ട് ചൈതന്യപ്രതിബിംബമായ ചിദാഭാസനെ വഹിക്കുന്നു. ഗുരുവാക്യശ്രവണം കൊണ്ട് ഏർപ്പെട്ട വൃത്തി കൊണ്ട്, തൻെറ സ്വരൂപം ഇന്നവിധം ഇരിക്കുന്നു എന്നുള്ള അറിവു കൈവരുമ്പോൾ പ്രതിബിംബമായിരിക്കുന്ന ചിദാഭാസനും ബിംബമായ താനും ഒന്നുതന്നെയാണ് എന്നും, താൻ എപ്പോഴും ബിംബമായിത്തന്നെ ഇരിക്കുന്നു എന്നുമുള്ള സാക്ഷാൽക്കാരവും ഉണ്ടാകുന്നു. ഇങ്ങനെ സാക്ഷാൽക്കരിച്ച മഹത്തുക്കളെ മുക്തസാകാരബ്രഹ്മം എന്നു പേർ പറയുന്നു. അവർ ശേഷിച്ച സംസ്ക്കാരത്തെ അനുഭവിക്കാൻ ആനയുടെ വായിൽ ചാമപ്പൊരി എന്നപോലെ ഈ ജഗത്തിൽ ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നു.

## 23-3-1958

തൻെറ സ്വരൂപം തനിക്കുതന്നെ അറിവുപെടാത്തത് എന്തുകാരണം കൊണ്ടാണ്? അതു മായാബന്ധം കൊണ്ടാണ്. മായയ്ക്ക് വിക്ഷേപം (ഇളക്കം), ആവരണം (മറപ്പ്) എന്ന രണ്ടു ഗുണങ്ങൾ ഉണ്ട്. എന്നാൽ മായ സ്വതെ വിദ്യാരൂപിണിയാണ്. ഈ വിദ്യ വിക്ഷേപവും ആവരണവും കൊണ്ട് മറയപ്പെട്ടിരിക്കുകയാണ്. മായയെ തരണംചെയ്യണമെങ്കിൽ മായയുടെ സഹായം അവശ്യം വേണ്ടതാണ്. ഈ വിക്ഷേപആവരണത്തോടുകൂടിയ മായ ചിദാഭാസനിൽ ആരോപിതമായിരിക്കുകയാണ്. ഇദംവൃത്തികൾ, ഇത് എൻേറത് എന്നുള്ള വൃത്തികൾ—ഏർപ്പെടുമ്പോൾ മായയുടെ വിക്ഷേപ ആവരണങ്ങൾ മുന്നിട്ടുനിന്ന് ചിദാഭാസസ്വരൂപം ത്ത വിളക്കാതെ നിൽക്കുന്നു. എന്നാൽ അഹംവൃത്തി, താൻ ഉണ്ട് തൻെറ സ്വരൂപം ഇന്നവിധം ഇരിക്കുന്നു എന്നുള്ള വൃത്തി ഉദിക്കുമ്പോൾ മായയുടെ മലവിക്ഷേപങ്ങൾ നീങ്ങി, ആവരണം മാത്രം ശേഷിച്ച്

ചിദാഭാസനെ കാണുമാറ് സഹായിച്ചുകൊണ്ടിരിക്കുന്നു. മായയുടെ മലവിക്ഷേപങ്ങഠ അതായത് ഇളക്കവും ഭ്രാന്തിയും തീരെ നശിച്ചു, ആവരണം മറ എന്നപോലെ ശേഷിച്ച്, കണ്ണാടിഅലമാരിയിൽ വച്ചിരിക്കുന്ന സാധനങ്ങളെ കാണിച്ച് അതിനെ എടുക്കുവാൻ തുനിയുമ്പോഠ ഒരു തടസ്സം ഏർപ്പെടുന്നതുപോലെ തൻെറ സാക്ഷാൽ സ്വരൂപത്തെ മറയ്ക്കുന്നു. ഈ വിക്ഷേപത്തെ നീക്കി, ആവരണം മാത്രം ശേഷിച്ചിരിക്കുന്ന ദശയിൽ ഇരിക്കുന്നവനാണ് ജിജ്ഞാസു. ഈ ജിജ്ഞാസു മാത്രമാണ് ഉപദേശത്തിന് അർഹൻ.

ഈ കാണപ്പെടുന്ന ലോകത്തിൽ, ഒരു ലോകത്തെ ഉദിപ്പിക്കുവാൻ ശ്രമിക്കുന്നവർ ദുഃഖികളായി പരിണമിക്കുന്നു. ഈശ്വരസൃഷ്ടമായ ഈ ലോകത്തിൽ, ഈശ്വരസൃഷ്ടിതന്നെ കാണുന്നവൻ സുഖിയായി ത്തീരുന്നു. ഒന്നാമത്തേത് ബന്ധബന്ധത്തെയും, രണ്ടാമത്തേത് ബന്ധമോക്ഷത്തെയും കൈവരുത്തുന്നു. ഈശ്വരസൃഷ്ടമാകുന്ന ഈ ജഗത്തിൽ തൻേറതെന്നുള്ള ഇദംവൃത്തികഠ പുലർത്തിയാൽ ഈശ്വരസൃഷ്ടമായ താൻ തന്നെ കുടുസ്സായിത്തീർന്ന് ഈശ്വരനെ മറന്ന് മായയുടെ വിക്ഷേപ ആവരണങ്ങളിൽ അകപ്പെട്ട് ദുഃഖിക്കും. എന്നാൽ ഈശ്വരസങ്കല്പസൃഷ്ടി ഒരിക്കലും ദുഃഖത്തെ ഉളവാക്കുന്നതല്ല. അത് എപ്പോഴും ആനന്ദത്തെ കൈവരുത്തുന്നതാണ്. അങ്ങനെ ആനന്ദത്തെ കൈവരുത്തുന്ന ഈശ്വരസങ്കല്പസൃഷ്ടിയിൽ, താൻ കടന്ന് തൻേറത് തൻേറത് എന്നുള്ള കുടുസ്സായ ഇദംവൃത്തികഠ ഉല്പാദിപ്പിക്കുന്നതു കൊണ്ടാണ് നാം ദുഃഖം അനുഭവിക്കുന്നത്. എല്ലാററിൻേറയും ആധാരവും അധിഷ്ഠാനവും താൻതന്നെയാണ്, ഈശ്വരൻതന്നെയാണ് എന്നുള്ള ദൃഢബോധം വരാത്തിടത്തോളംകാലം നാം ദുഃഖംതന്നെ അനുഭവിക്കും.

മേല്പറഞ്ഞ ബന്ധബന്ധത്തെ പുലർത്തുന്നവർ മോക്ഷത്തിന് അധികാരികളല്ല. എന്നാൽ ബന്ധമോക്ഷത്തെ പുലർത്തുന്നവർ മോക്ഷത്തിന് അധികാരികളാണ്. ഈ അധികാരികഠ ജിജ്ഞാസുക്കളാണ്. അവർ മലവിക്ഷേപങ്ങഠ നശിച്ച്, തൻെറ സ്വരൂപത്തെപ്പററിയുള്ള ദൃഢബോധം കൈവന്നവരാണ്. എന്നാൽ ആവരണം എന്നുള്ള ദോഷം അവിടെ ഉള്ളതുകൊണ്ട് തൻെറ സാക്ഷാൽ സ്വരൂപത്തെ ദ്രഷ്ടാവ് എന്ന നിലയിൽ കാണുന്നില്ല. ആ ആവരണത്തെ നീക്കം ചെയ്യുവാൻ സാക്ഷാൽക്കരിച്ച ഒരു ഗുരുവിൻെറ മൊഴി ശ്രവിക്കുക തന്നെ വേണം. ആ ശ്രവണം ഹേതുവായി ആവരണമാകുന്ന മറവും നീങ്ങി താൻ അതിസ്വച്ഛമായി, അപാരമായി, നിരാലംബമായി, നിറവുററതായി വിളങ്ങുന്നു എന്ന് സാക്ഷാൽക്കരിക്കാം.

അന്തഃകരണസഹിതം അല്ലെങ്കിൽ അന്തഃകരണവിശിഷ്ടചൈതന്യമാകുന്ന ജീവൻ, അന്തഃകരണോപഹിതചൈതന്യമായി (അന്തഃകരണത്തെ

ഒരു ഉപാധിയാക്കിക്കൊണ്ട്) പരിണമിച്ച്; അന്തഃകരണരഹിതചൈതന്യമായി പ്രകാശിക്കുമ്പോൾ; താൻ ആത്മാവായി, കൂടസ്ഥനായി, ബ്രഹ്മമായി, അസ്തിഭാതിപ്രിയമായി വിളങ്ങുന്നു. ആഭാസചൈതന്യം, അധിഷ്ഠാനചൈതന്യം, ആധാരചൈതന്യം എന്ന മൂന്നവസ്ഥകളേയും അറിഞ്ഞാൽ; തന്റെ സ്വരൂപവിളക്കം ഉണ്ടാകും. ജീവൻ, ആഭാസചൈതന്യം അല്ലെങ്കിൽ പ്രതിബിംബചൈതന്യമാകുന്നു. ഈ ആഭാസചൈതന്യത്തിന്റെ അധിഷ്ഠാനവും ആധാരവും നിറവുററ നിരാലംബമായ ചൈതന്യംതന്നെയാണ്. ഇതിന്റെ ദ്രഷ്ടാവും ഈ ചൈതന്യംതന്നെയാണ്. ദ്രഷ്ടാവായും അധിഷ്ഠാനമായും ആധാരമായും വിളങ്ങുന്നവൻ മുക്തൻ.

ഞാൻ ഒരാൾക്ക് പണം കടം കൊടുക്കുന്നു. ഈ കാര്യം മറക്കാതിരിക്കുവാൻ തന്റെ പോക്കററുഡയറിയിൽ തീയതി, സംഖ്യ, പേര് ഇവ കുറിക്കുന്നു. കുറച്ചുദിവസം കഴിയുമ്പോൾ ഞാൻ എത്രപണം ആർക്ക് എപ്പോൾ കൊടുത്തു എന്ന് നല്ല ഓർമ വരുന്നില്ല. അപ്പോൾ താൻ ഡയറിയിൽ കുറിച്ചിട്ടുണ്ട് എന്ന് ഓർമവന്നു. അതെടുത്തു വായിച്ചുനോക്കി സംശയനിവൃത്തി വരുത്തുന്നു. ഇവിടെ, കടം കൊടുത്തതു താൻ, ഡയറിയാകുന്ന ആധാരത്തിൽ കുറിച്ചിട്ടതു താൻ, ഓർമപ്പിശകുവന്നതും ഓർമ വന്നതും തനിക്ക്, ഡയറിനോക്കി സംശയനിവൃത്തി വരുത്തിയതും താൻ. അപ്പോൾ ഇവയെല്ലാററിന്റെയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും താൻതന്നെയാണ്. കാര്യങ്ങൾ ശരിക്കു നടത്തുവാൻവേണ്ടി, താൻ മാനേജർ എന്ന നിലയിൽ ഡയറിയിൽ കുറിച്ചിട്ടു. ഡയറിയാകട്ടെ ഒരു ക്ലാർക്കാണ്. എല്ലാററിന്റേയും ആധാരം എടുത്തുകൊടുക്കേണ്ടത് ഒരു ക്ലാർക്കിന്റെ ചുമതലയാണ്. താൻ ഇതുകളുടെ കർത്താവും ദ്രഷ്ടാവുമായിരിക്കുന്നു. തന്റെ സ്ഥാനം ആഭാസചൈതന്യം, താൻ മാനേജർ എന്ന നിലയിൽ പെരുമാറിയ സ്ഥാനം അധിഷ്ഠാനചൈതന്യം, താൻ ക്ലാർക്കായി പെരുമാറിയ സ്ഥാനം ആധാരചൈതന്യം. ഈ മൂന്നു ചൈതന്യവും തന്നിൽത്തന്നെയാണ് ഏകോപിച്ചു നിൽക്കുന്നത്. അതുകൊണ്ട് എപ്പോൾ ഈ മൂന്നുചൈതന്യവിശേഷങ്ങളും തന്നിൽ ഏകോപിച്ച് ഉള്ളതായിത്തീരുന്നുവോ അപ്പോൾ താൻ സകലതിന്റേയും ദ്രഷ്ടാവായും അധിഷ്ഠാനമായും ആധാരമായും ഇരിക്കുന്നു എന്നുള്ള സാക്ഷാൽക്കാരം ഉണ്ടാകുന്നു. എല്ലാററിന്റേയും സംശയനിവൃത്തി വന്ന് ആനന്ദത്തെ അനുഭവിക്കുന്നു.

''ഭിദ്യന്തെഹൃദയഗ്രന്ഥിഛിദ്യന്തെ സർവ സംശയ
ക്ഷീയന്തേ സർവ കർമാണിതസ്മിൻദൃഷ്ടേ പരാൽ പരേ''.

താൻ തന്നെയാണ് സകലതിന്റേയും അധിഷ്ഠാനചൈതന്യവും ആധാര ചൈതന്യവും ആഭാസചൈതന്യവും എന്ന ദൃഢബോധം വന്നുകഴിഞ്ഞാൽ

ബന്ധമോക്ഷത്തിന് ആഗ്രഹിക്കുകയോ പരിശ്രമിക്കുകയോ വേണോ? താൻതന്നെ നിറവുറാവനും നിരാലംബനുമായിരിക്കുമ്പോൾ, എല്ലായ്പ്പോഴും എവിടെയും കാലദേശഭേദമെന്യെ ഉള്ളപ്പോൾ, തന്നെ പ്രത്യേകം അന്വേഷിക്കേണ്ടതുണ്ടോ? ഒരിക്കലും ഇല്ല. എപ്പോഴും എവിടെയും ഉള്ളതിനെ അന്വേഷിക്കാതിരിക്കുക. ബന്ധത്തെ കൈവെടിഞ്ഞ് മോക്ഷത്തെ അടയണം എന്നുള്ള ആശതന്നെയാണ് നമ്മെ ബന്ധിച്ചിരിക്കുന്നത്. ഈ ആഗ്രഹത്തെ പാടെ കൈവെടിയുക. ഇതുതന്നെയാണു സാക്ഷാൽ സാധന. ഈശ്വരസൃഷ്ടമായ ഈ ജഗത്തിലേതുകൾ തന്നെ ദുഃഖിപ്പിക്കുന്നു എന്നു വ്യാമോഹിക്കുന്നതാണ് ബന്ധം അല്ലെങ്കിൽ പാപം. സൗഖ്യസ്വരൂപിയായ ഈശ്വരൻ തന്റേതുകളെ സൗഖ്യരൂപത്തിൽത്തന്നെയാണു സൃഷ്ടിച്ചിട്ടുള്ളത്. അവയിൽ നിന്നും ഒരിക്കലും ദുഃഖം ഉണ്ടാകുന്നതല്ല. അവ എപ്പോഴും ദുഃഖനിവൃത്തി വരുത്തി ആനന്ദപ്രാപ്തിയെ കൈവരുത്തും. ഇങ്ങനെയുള്ള അചഞ്ചലമായ ദൃഢബോധം കൊണ്ടുമാത്രം സാക്ഷാൽക്കരിക്കാം.

## 30-3-1958

സാത്വികം, രാജസം, താമസം എന്നീ ത്രിഗുണങ്ങൾ സംസ്ക്കാര വൈഭവം കൊണ്ട് അന്തഃകരണത്തിൽ ചേർന്നുനിൽക്കുന്നു. ഒരു ഈർക്കിൽ തുമ്പത്തുള്ള അഗ്നി, ആ ഈർക്കിലിനെ ചുഴററിയാൽ എങ്ങനെ ഒരു വൃത്താകാരമായി, അതിന്റെ ആദിയും അന്തവും അറിയിക്കാതെ ചുററുന്നുവോ അതുപോലെ സ്ഥൂല-സൂക്ഷ്മ-കാരണങ്ങൾകൊണ്ടും താമസ, രാജസ, സാത്വിക ഗുണങ്ങൾകൊണ്ടും തന്റെ സാക്ഷാൽ സ്വരൂപത്തെ അറിയാത്തവർ ചുററിത്തിരിയുന്നു. ആ വൃത്തത്തിൽ അകപ്പെട്ടാൽ ആദിയും അന്തവും അറിയില്ല. എന്നാൽ ആ വൃത്തത്തെ സാക്ഷി എന്ന നിലയിൽ അതിൽ പാറാതെ അതിനെ ഒരു ഉപാധിയാക്കിയാൽ അതിന്റെ ശരിയായിട്ടുള്ള അവസ്ഥയെ അറിയും. ആ സാക്ഷിത്വം വിട്ട് ദ്രഷ്ടാവായി കണ്ടാൽ സകലതിന്റേയും അറിവ് തനിക്കു ലഭിക്കുന്നു?

അവനവന്റെ ആഗ്രഹം അനുസരിച്ചും ആസക്തി അനുസരിച്ചും നാം അതുകൊണ്ടുള്ള സംസ്ക്കാരങ്ങൾകൊണ്ട് അതുകളെ അനുഭവിക്കും. ഈശ്വരൻ നമ്മുടെ ആഗ്രഹങ്ങളെ അകർത്താവായി നിറവേററിക്കൊണ്ടിരിക്കുകയാണ്. എന്നാൽ ഈ ആഗ്രഹങ്ങൾകൊണ്ട് ഉളവായിട്ടുള്ളതിന്റെ അനന്തര അനുഭവങ്ങളെ നാം തന്നെ അനുഭവിക്കണം. അതിൽ ഈശ്വരനു യാതൊരു പങ്കുമില്ല. നമ്മുടെ ആഗ്രഹങ്ങളാണ് എല്ലാത്തിനും നിദാനമായിരിക്കുന്നത്. ഒരു ആഗ്രഹം നിവർത്തിച്ചാൽ മറെറാരു ആഗ്രഹം ജനിക്കുകയായി. അങ്ങനെ മരണംവരെ ഓരോന്നിനേയും ആഗ്രഹിച്ച് ആഗ്രഹിച്ച് നാംതന്നെ നാമാവശേഷമായിത്തീരുന്നു. ആ ആഗ്രഹങ്ങളെ

നിറവേററിക്കൊണ്ടിരുന്നാൽ ആ ആഗ്രഹങ്ങൾതന്നെ നമ്മെ ദുഃഖിപ്പിച്ച് തരംതാഴ്ത്തി മരണത്തിൽ ആഴ്ത്തിക്കളയും. അതുകൊണ്ടു മരണം കൈവരാതിരിക്കുവാൻ, അതായത് പുനരാവർത്തികൂടാതെ ഇരിക്കുവാൻ ആഗ്രഹിക്കാതെ ഇരിക്കുക എന്നുള്ള ഭാവം കൈവരണം. ഈ ഭാവം ഗുരുമൊഴിതന്നെയാണ്. ഗുരുമൊഴി നമ്മിൽ ദൃഢതപ്രാപിച്ചാൽ, എൻേറതുകളിൽ ക്രമേണ ആഗ്രഹവും ആസക്തിയും കുറഞ്ഞ്, ആഗ്രഹം എന്നുള്ള വൃത്തിതന്നെ ഇല്ലാതായിത്തീർന്ന്, പരമാനന്ദത്തെ അടയാം.

## 6-4-1958

ആഭാസചൈതന്യവും ആത്മാവും കൂടസ്ഥനും ബ്രഹ്മവും ഏകസ്ഥാനത്ത് ഏകകാലത്ത് ഒന്നായിത്തന്നെ ഇരിക്കുന്നു. അവിടെ ബിംബ-പ്രതിബിംബഭേദങ്ങൾ ഇല്ല. ബിംബത്തിൽത്തന്നെയാണ് പ്രതിബിംബം പ്രതിഫലിക്കുന്നത്. നാം ഒരു കണ്ണാടിയിൽ നോക്കിയാൽ നമ്മുടെ പ്രതിബിംബം കണ്ണാടിയിൽ കാണുന്നു. പക്ഷേ ബിംബത്തിൻേറ വൈഭവം കൊണ്ടാണ് അവിടെ പ്രതിബിംബം നിഴലിച്ചത്. ബിംബം തന്നെയാണ് പ്രതിബിംബത്തെ ദ്രഷ്ടാവായി കാണുന്നത്. അപ്പോൾ പ്രതിബിംബത്തിൻേറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ബിംബം തന്നെയാണ്. അതുകൊണ്ട് പ്രതിബിംബം ബിംബത്തിൽ തന്നെയാണ് ഏകോപിച്ച് കാണുന്നത്. ബിംബമാകുന്ന താൻ പ്രതിബിംബത്തെ കാണുന്നു എന്നുള്ള അറിവു കൈവരുമ്പോൾ പ്രതിബിംബത്തെ വിട്ട് ബിംബത്തെത്തന്നെ താൻ അറിയുന്നു.

സൂര്യൻ ആകാശത്തിൽ സ്ഥിതിചെയ്യുന്നു. ജലാശയങ്ങളിൽ ഓളങ്ങൾ ഇല്ലാതിരിക്കുമ്പോൾ സൂര്യൻേറ പ്രതിബിംബം നാം കാണുന്നു. ഓളങ്ങൾ ചലനത്തെയാണു കുറിക്കുന്നത്. വെള്ളം ചലിച്ചാൽ പ്രതിബിംബം മറയ്ക്കപ്പെടുന്നു; ശരിക്കു കാണുന്നില്ല. പക്ഷെ പ്രതിബിംബം അവിടെ നിഴലിക്കുന്നു എന്നുള്ളതറിയാം. വെള്ളം നിശ്ചലമായിരിക്കുന്ന സമയത്ത് പ്രതിബിംബം സ്പഷ്ടമായി കാണാം. അവിടെ പ്രതിബിംബമുണ്ടാകണമെങ്കിൽ, അതിൻേറ അധിഷ്ഠാനമായും ആധാരമായും ഒരു ബിംബം ഉണ്ടായിരിക്കണമെന്ന് നമുക്ക് അറിവു വരുന്നു. നാം ആകാശത്തുനോക്കുമ്പോൾ ബിംബമാകുന്ന സൂര്യനെ കാണുന്നു. അതോടുകൂടി പ്രതിബിംബത്തെ കൈവെടിയുന്നു. എന്നാൽ ആകാശത്ത് ഇരിക്കുന്ന സൂര്യനും ഈ ജലത്തിൽ കാണുന്ന പ്രതിബിംബവും തമ്മിൽ ഒരും ഇടം ഉണ്ടല്ലൊ. നാം അതിൽ നിന്ന് മാറിനിന്ന് അതിനെ കാണുകയും ചെയ്യുന്നു. ബിംബം പ്രതിബിംബത്തെ കണ്ടാലല്ലേ, ബിംബവും പ്രതിബിംബവും ഏകോപിച്ച് കാണുന്നുള്ളു. ഈ സൂര്യബിംബ-പ്രതിബിംബ ഉദാഹരണത്തിൽ ഇങ്ങനെ ഒരു ഇടം കിടപ്പുണ്ടല്ലോ?

സൂര്യൻ ആകാശത്തിൽ തന്നെയാണ് പ്രതിബിംബിച്ചത് എന്നു നാം മനസ്സിലാക്കണം. ജലാശയം എന്നുള്ള ഒരു മറ, കണ്ണാടിയിൽ രസം പോലെ ഉണ്ടായതു കൊണ്ടാണ് അതിൽ പ്രതിഫലിച്ചത്. അപ്പോരം സൂര്യൻ ആകാശത്തിൽത്തന്നെ പ്രതിഫലിച്ചതുകൊണ്ട് അവിടെ ഇടം എന്നുള്ള അവസ്ഥ ഇല്ല. ഇത് അറിവുകൊണ്ടു മാത്രമേ മനസ്സിലാകുകയുള്ളു. സൂര്യനാകട്ടെ നമ്മുടെ പ്രതിബിംബം തന്നെയാണ്. സൂര്യൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും നാം തന്നെയാണ്. അങ്ങനെയുള്ള സൂര്യൻെറ പ്രതിബിംബം ജലത്തിൽ നിഴലിക്കുമ്പോരം, നമ്മുടെ പ്രതിബിംബം തന്നെയാണ് അവിടെ നിഴലിച്ചതെന്നും, ആ പ്രതിബിംബത്തിൻെറ ദ്രഷ്ടാവ് താൻ തന്നെയാണെന്നും, ആ പ്രതിബിംബം ബിംബമാകുന്ന തന്നിൽത്തന്നെ ഏകോപിച്ച് നിൽക്കുന്നു എന്നുമുള്ള അറിവുകൊണ്ട് സകല ഇടവും കാലവും മാഞ്ഞുപോകുന്നു. അപ്പോരം ബിംബവും പ്രതിബിംബവും ഏകകാലത്ത് ഏകസ്ഥാനത്തുതന്നെ ഇരിക്കുന്നു.

സ്വർഗമാകട്ടെ നരകമാകട്ടെ അവയുടെ ഏററക്കുറവുകളുള്ള സ്ഥാനങ്ങളാകട്ടെ ഇവയെല്ലാം ഏകകാലത്ത് ഏകസ്ഥാനത്തുതന്നെയാണിരിക്കുന്നത്. അവരവരുടെ വിശ്വാസവും അറിവും അനുസരിച്ചാണ് അതുകളുടെ സ്ഥിതി. നിറവുററിരിക്കുന്ന നിരാലംബമായിരിക്കുന്ന ബ്രഹ്മത്തിലല്ലാതെ ഒന്നിനും സ്ഥാനമില്ല എന്നു നാം മനസ്സിലാക്കണം. ബ്രഹ്മത്തിൽ ഈ ഇടമെന്നും ഈ കാലമെന്നും, ആ ഇടമെന്നും ആ കാലമെന്നും ഉള്ള കാലസ്ഥാനവ്യത്യാസങ്ങളില്ല. അകത്തും പുറത്തും നിറവുററിരിക്കുന്നു എന്നുള്ള അവസ്ഥയാണുള്ളത്. ബിംബവും പ്രതിബിംബവും ആഭാസചൈതന്യവും കൂടസ്ഥനും ബ്രഹ്മവും എല്ലാം ഈ ബ്രഹ്മത്തിൽത്തന്നെയാണുള്ളത്.

സാമാന്യപക്ഷത്തിൽ പറയുകയാണെങ്കിൽ ആകാശമാണ് ഈ കാണപ്പെടുന്ന പ്രപഞ്ചത്തിൻെറ ആധാരവും അധിഷ്ഠാനവും. ആകാശത്തിൽ നിന്ന് വായു ഉൽഭവിച്ചു, വായുവിൽ നിന്ന് അഗ്നി ഉൽഭവിച്ചു, അഗ്നിയിൽ നിന്ന് ജലം ഉൽഭവിച്ചു, ജലത്തിൽ നിന്ന് പൃഥ്വി ഉണ്ടായി. ആകാശം ഈ വായു, അഗ്നി, ജലം, പൃഥ്വി എന്നിവകളിൽ ഊടുരുവെ നിറഞ്ഞ് യാതൊരു കുറവും വരാതെ നിറവുററിരിക്കുന്നു. എന്നാൽ ഈ ആകാശമാകട്ടെ ശുദ്ധചൈതന്യത്തെ ആശ്രയിച്ചാണു നിൽക്കുന്നത്. ഈ ശുദ്ധചൈതന്യത്തിൻെറ പ്രതിബിംബമാണ് നമ്മിലുള്ള ആഭാസചൈതന്യം. ഈ ആഭാസചൈതന്യത്തിൻെറ ആധാരവും അധിഷ്ഠാനവും ഈ ശുദ്ധചൈതന്യമാണ്. ഈ ശുദ്ധചൈതന്യം ആഭാസചൈതന്യത്തിൻെറ ദ്രഷ്ടാവായിത്തന്നെ ഇരിക്കുന്നു. ഈശ്വരൻ തന്നെയാണ് ഈശ്വരൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും.

ബന്ധവും മോക്ഷവും ഒരേസമയത്ത് ഒരേ കാലത്തുതന്നെയാണു നടക്കുന്നത്. ഈ പ്രപഞ്ചത്തിൽ ഈ ദേഹമുള്ളപ്പോൾത്തന്നെ, ഈ പ്രാരബ്ധം അനുഭവിക്കുമ്പോൾത്തന്നെ നിത്യാനന്ദസ്വരൂപമായ ശുദ്ധ ചൈതന്യത്തെ സാക്ഷാൽക്കരിക്കണം. സുഖദുഃഖങ്ങൾ അനുഭവിക്കുമ്പോൾത്തന്നെ, ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരുത്തണം. ഈ ഉടൽ ഇരിക്കുമ്പോൾ തന്നെ, ഈ ഉടലിനെ അഴിക്കണം. ഈ മായ ഉള്ളപ്പോൾത്തന്നെ, ഈ മായയെ തരണം ചെയ്യണം. അതായത് അതുകളുടെയെല്ലാം സാക്ഷാലുള്ള അറിവ് മനസ്സ്, ചിത്തം, അഹങ്കാരം എന്നിവ നിശ്ചലമായി, നിശ്ചയാത്മികബുദ്ധിയിൽ ദൃഢപ്പെട്ടുകഴിഞ്ഞാൽ, ആ ബുദ്ധിതന്നെ അപാരമായി ബൃഹത്തായിത്തീർന്ന് തന്റെ സ്വരൂപത്തെ ദ്രഷ്ടാവായി കാണുന്നു. ദ്രഷ്ടാവായിത്തീരുന്നതോടുകൂടി ബുദ്ധിയും ഒഴിയും.

സമാധി കൈവരിക എന്നത്, ഈ പ്രാരബ്ധങ്ങൾ ഇരിക്കവേതന്നെ, ഇവയുടെയെല്ലാം ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവായുമിരിക്കുന്ന, അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങൾകൊണ്ട് അറിയുന്ന, ശുദ്ധചൈതന്യത്തെ ദ്രഷ്ടാവായി കാണുക എന്നതാണ്. നമ്മുടെ ആധാരവും അധിഷ്ഠാനവും ഈശ്വരനാണെന്നു നമുക്ക് അറിയാം. അതായത് ഈശ്വരനിൽ നിന്ന് ആധാരവും അധിഷ്ഠാനവും നാം അപഹരിച്ചുകഴിഞ്ഞു. എന്നാൽ പൂർണമാകണമെങ്കിൽ ഈശ്വരദൃഷ്ടത്വവും നാം അപഹരിക്കണം. ദൃഷ്ടത്വവും അപഹരിച്ചുകഴിഞ്ഞാൽ സമാധിസ്ഥനാകുകയും ചെയ്യും. സമാധി എന്നു പറഞ്ഞാൽ കണ്ണുമടച്ചിരുന്നു പലതിനേയും കണ്ടനുഭവിക്കുക എന്നുള്ളതല്ല. അങ്ങനെയുള്ള സമാധിയിൽ നിന്ന് വിരമിച്ചാൽ പണ്ടത്തെ 'ചുരയ്ക്കാ' തന്നെയായി ശേഷിക്കും. തന്റെ സകലതിനേയും, നല്ലതും ചീത്തയും, ഈശ്വരനിൽ അർപ്പിക്കുക. ഈശ്വരാർപ്പണമായി സകലതും ചെയ്യുക. താൻ ഈശ്വരാകാരമായി ത്തന്നെ ഇരിക്കുന്നു എന്നും താൻ ഈശ്വരനിൽ അല്ലാതെ സ്ഥിതിചെയ്യുന്നില്ല എന്നും താൻ ഉൾപ്പെടെ സകലതിന്റേയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരൻതന്നെയാണെന്നുമുള്ള ദൃഢബോധത്തോടുകൂടി ഇരിക്കുക. സുഖദുഃഖങ്ങളുടെ ആത്യന്തികനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരുകതന്നെ ചെയ്യും.

നാം മഹാവാക്യങ്ങളാകുന്ന 'തത്ത്വം അസി', 'അഹം ബ്രഹ്മാസ്മി', 'ശിവോഹം' എന്നിവകളെ ഉരുവിട്ടാൽ യാതൊരു പ്രയോജനവുമില്ല. അതു കല്ക്കണ്ടവും ഇന്തുപ്പും പോലെയായിത്തീരും. കല്ക്കണ്ടം കഴിക്കാൻ ആഗ്രഹത്തോടുകൂടിയിരിക്കുമ്പോൾ ഇന്തുപ്പുതിന്നു കയ്ക്കും. ഈ വാക്യങ്ങൾ ഉരുവിട്ടിരിക്കുമ്പോൾ ഒരു മ്ളാനതയും ഉറക്കവും വന്ന് അതിൽ നിന്നും വ്യതിചലിച്ചുപോകും. എന്നാൽ ഈ മഹാവാക്യങ്ങളാകുന്ന വജ്രങ്ങൾ മധുരിക്കുന്ന കല്ക്കണ്ടംപോലെ ആയിത്തീരണം.

'ശിവോഹം' എന്നുള്ളത് 'നമഃശിവായം' എന്നായിത്തീരണം. താൻ തന്നെ സകലതിന്റേയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവു മെന്നും, താൻ സച്ചിദാനന്ദസ്വരൂപനാണെന്നുമുള്ള അറിവ് കല്ക്കണ്ടം പോലെ നിമിഷംപ്രതി മധുരമായി ആനന്ദപ്രദമായിത്തീരണം. ഈ ബോധവും അറിവുമാണ് നമുക്കുവേണ്ടത്. ഇതുകൊണ്ടാണ് വാക്യ ങ്ങളെ ജപിച്ചാൽ മാത്രം പോരാ എന്നു പറഞ്ഞത്. നാം ചെയ്യുന്ന തെല്ലാം ഈശ്വരൻ അറിയുന്നു എന്നുള്ള ദൃഢബോധം എവർക്കും ഉണ്ടാ യിരിക്കണം. ഇപ്പോൾ ആരും നോക്കുന്നില്ലല്ലോ എന്നു വിചാരിച്ച് യാതൊരു കൃത്യങ്ങളും ചെയ്യരുത്. ഈ ദൃഢബോധം തന്നെ ക്രമേണ നമ്മെ യഥാർത്ഥലക്ഷ്യത്തിൽ ശിവോഹത്തിൽ എത്തിക്കും.

കുചേലചരിതം, രുഗ്മിണീസ്വയംവരം, രാസക്രീഡ ഇവയെല്ലാം മഹാവാക്യങ്ങളുടെ ദൃഷ്ടാന്തമാണ്. ''ശ്രീയുംതവസ്ത്രീയുമെന്നുമൊ ന്നെന്നപദം തന്നെന്നജ്ജായയോടു പറഞ്ഞേയ്ക്കു മമ വചനം'' എന്നു ശ്രീകൃഷ്ണൻ കുചേലനോടു പറയുന്ന സന്ദേശം മഹാവാക്യമാണ്. തത്ത്വംഅസി എന്ന മഹാവാക്യം തന്നെയാണ് ഇത്. ശ്രീ എന്നത് തത് എന്നും തവസ്ത്രീ എന്നത് ത്വം എന്നും, ഒന്നാണ് എന്നുള്ളത് അസി എന്നും അർത്ഥമാക്കണം.

രുഗ്മിണി. ശ്രീകൃഷ്ണൻ തന്നെ കൊണ്ടുപോകുവാൻ എത്തിയി ല്ലല്ലോ എന്ന് സങ്കടപ്പെട്ടിരിക്കുമ്പോൾ ദൃഢചിത്തയായി. തന്നെ താൻ അറിഞ്ഞ്, ഈ മഹാവാക്യപ്പൊരുളിനെ അരുളിച്ചെയ്തു. ''ഹരിക്കു ള്ളത് ഹരിക്കുമാറാകില്ല'' ഹരിക്കായി അർപ്പിച്ചത്, അന്യർ ഹരിക്കുക യില്ല. സകല പാപങ്ങളേയും ഹരിക്കുന്നവനും സകലവല്ലഭനുമായ ഈശ്വരനെ അഭയം പ്രാപിച്ചുകഴിഞ്ഞാൽ പിന്നെ അവനെ ഈശ്വരൻ രക്ഷിക്കുകതന്നെ ചെയ്യും.

## 13-4-1958

ആത്മാവും കൂടസ്ഥനും ബ്രഹ്മവും ഏകകാലത്ത് ഏകദേശത്തു തന്നെ ഇരിക്കുന്നു എന്നു പറഞ്ഞു. അതിന് ദൃഷ്ടാന്തം ചിലന്തിയാണ്. ചിലന്തി തന്നിൽ നിന്നുതന്നെ നൂലെടുത്ത് വലയുണ്ടാക്കി അതിൽ കടന്നി രുന്ന് ജീവസന്ധാരണം ചെയ്യുന്നു. അതിന്റെ വലയുടെ ഉപാദാനകാര ണവും നിമിത്തകാരണവും ചിലന്തിതന്നെയാണ്. ശത്രുക്കളുടെ ഉപദ്രവം ഉണ്ടാകും എന്നു നേരത്തെ അറിയുമ്പോൾ, ആ വലയെ തന്റെ ഉള്ളിലാക്കി അത് മറ്റൊരു വല കെട്ടുന്നു. അപ്പോൾ ഇവിടെ സൃഷ്ടികർത്താവും രക്ഷാകർത്താവും സംഹാരകർത്താവും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ചിലന്തിതന്നെയാണ്. അതുകൊണ്ടുതന്നെയാണ് ഈശ്വരൻ ഏകകാലത്ത് ഏകസ്ഥാനത്തുതന്നെ ജീവനായും ആത്മാവായും കൂട

സ്ഥനായും ബ്രഹ്മമായും വിളങ്ങുന്നു എന്നു പറഞ്ഞത്. എന്നാൽ ജഡപദാർഥങ്ങളുടെ ഉദാഹരണം എടുത്താൽ അവിടെ നിമിത്തകാരണമായി വേറൊരാൾ വേണ്ടിവരുന്നു. അതായത് കുശവൻ ചട്ടിയും കലവും ഉണ്ടാക്കുന്നു. ചട്ടിയുടെ ഉപാദാനകാരണം മണ്ണാണ്. എന്നാൽ അതിൻെറ സൃഷ്ടികർത്താവായ കുശവനാണ് നിമിത്തകാരണം. ആ കുശവനാണ് അതിൻെറ ദ്രഷ്ടാവും. അപ്പോൾ ജഡപദാർഥങ്ങളൊഴികെ, ചൈതന്യ സ്വരൂപത്തോടുകൂടിയവ എല്ലാം ഏകകാലത്തും ഏകദേശത്തുംതന്നെ പ്രകാശിക്കുന്നു. ചൈതന്യം എപ്പോഴും ഉള്ളതും പ്രകാശമാനമായിട്ടു ള്ളതും ആനന്ദപ്രദമായിട്ടുള്ളതുമാണ്. ഈ ചൈതന്യമാണ് അവിദ്യ കൊണ്ടു രൂപീകരിച്ച അന്തഃകരണം മുതൽ ഈ ജഡം വരെ ഉള്ളതുകളെ പ്രകാശിപ്പിക്കുന്നത്. അന്തഃകരണം സാത്വികാംശത്തിൽപ്പെട്ടതാണെ ങ്കിലും സ്വതെ അവിദ്യാരൂപമാണ്. അവിദ്യയേയും പ്രകാശിപ്പിക്കു ന്നത് ഈ ചൈതന്യമാണ്. ഈ അവിദ്യ ഉണ്ടാകുന്നത് നമ്മുടെ സങ്കൽപം കൊണ്ടാണ്. ഈശ്വരസങ്കൽപ്പസൃഷ്ടി ബൃഹത്തും അപാ രവും ആനന്ദപ്രദവും വിദ്യാപരവുമാണ്. എന്നാൽ ജീവസങ്കൽപ്പ സൃഷ്ടി കുടുസ്സായതും സുഖദുഃഖസമ്മിശ്രമായതും അവിദ്യാപര വുമാണ്. ഈശ്വരസങ്കൽപ്പസൃഷ്ടിയിൽപ്പെട്ട ജീവൻ, ആ സൃഷ്ടിയിൽ ഒരു സൃഷ്ടി ഉണ്ടാക്കുമ്പോഴാണ്, നമ്മെ മറന്ന് ഇദംവൃത്തികളിൽ പായു ന്നത്. ഇദംവൃത്തികളിൽ പാഞ്ഞ് അതിൽ മാത്രം മനസ്സ് ഉറപ്പിച്ചാൽ ജീവിതം തന്നെ ദുഃഖഭൂയിഷ്ടമായിത്തീരുന്നു. അപ്പോൾ വിവേകം കൊണ്ട്, ഈ ഇദംവൃത്തികളിലുള്ള ആസക്തി കുറച്ച്, അഹംവൃത്തി യിൽ ചരിച്ചാൽ ക്രമേണ ആത്യന്തികദുഃഖനിവൃത്തിയും ആനന്ദപ്രാപ് തിയും കൈവരും.

മായ ഈശ്വരസങ്കൽപ്പമാണ്. മായ സ്വതെ വിദ്യാരൂപിണിയു മാണ്. ഈശ്വരനെ അതു മറയ്ക്കുന്നുമില്ല. കാരണം മായയുടെ ആധാ രവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരനാണ്. ഈശ്വരനെ അപേ ക്ഷിച്ചാണ് മായ നിലനിൽക്കുന്നത്. എന്നാൽ ജീവനാകട്ടെ ഈ മായ യുടെ വൈഭവത്തെ മനസ്സിലാക്കാതെ, ഈ കാണപ്പെടുന്നതുകളെ തൻേറതാക്കി അഭിമാനിച്ച്, തൻെറ സാക്ഷാൽ സ്വരൂപത്തെ മറന്ന്, ഭ്രമിച്ച്, ദുഃഖിച്ച് മരണം അടയുന്നു. അപ്പോൾ ജീവന് മായ ഒരു പ്രതിബന്ധവും ധ്വംസനരൂപിയുമായിട്ടാണു നിൽക്കുന്നത്. ഈ അവസ്ഥ ഏർപ്പെടുന്നത് അവിദ്യകൊണ്ടാണ്. അവിദ്യ എന്നാൽ അജ്ഞാനമാണ്. വേണ്ടതിനെ വേണ്ടപോലെ അറിയായ്കയാണ് അജ്ഞാനം. അജ്ഞാനത്തെ വിജ്ഞാനം കൊണ്ടുതന്നെ തരണം ചെയ്യണം. വിജ്ഞാനം കൈവരുമ്പോൾ ഇതുകളിലുള്ള ആസക്തി നീങ്ങി, അഹംവൃത്തിയിൽ അന്തഃകരണം നിശ്ചയാത്മികബുദ്ധിയോടുകൂടി ഏർപ്പെട്ട് വേണ്ടതിനെ വേണ്ടതുപോലെ അറിയുന്നു.

അഹംവൃത്തിയിലാണ് ഏർപ്പെടേണ്ടതെന്നും ഇദംവൃത്തികളിലേർപ്പെട്ടാൽ ദുഃഖമല്ലാതെ കൈവരികയില്ല എന്നും നമുക്ക് അറിവുണ്ടെങ്കിലും, എന്തുകൊണ്ടാണ് അന്തഃകരണം അഹംവൃത്തിയിൽ നേരിട്ടുചെല്ലാതെ ഇദംവൃത്തികളിൽത്തന്നെ പായുന്നത്? ഈ അവസ്ഥ ഉണ്ടാകുന്നത് കുന്നുകുന്നായി കിടക്കുന്ന പഴക്കം അല്ലെങ്കിൽ പാരമ്പര്യം കൊണ്ടാണ്. ഈ ജഗത്ത് അല്ലെങ്കിൽ വിശ്വം നമ്മെ പ്രലോഭിപ്പിക്കുവാൻ എപ്പോഴും ഡാൻസുചെയ്തുകൊണ്ടിരിക്കുകയാണ്. അതിന്റെ ആകർഷണശക്തി അപരിമിതമാണ്. പഴക്കം കൊണ്ടു നാം പിന്നെയും പിന്നെയും അതിൽത്തന്നെ മുങ്ങി ദുഃഖിക്കുന്നു. ഒരു കുന്നു നെല്ലിട്ടുകൊടുത്താലും, കോഴി എപ്രകാരം ഒരു കൊത്തുകൊത്തി കാലുകൊണ്ടു രണ്ട് അളള്അളളുന്നുവോ അതുപോലെ തന്റെ സ്വരൂപത്തെപ്പററിയുളള ജ്ഞാനമാണെങ്കിലും അത് ദൃഢപ്പെടാത്തതുകൊണ്ടും സ്വരൂപീകരിക്കാത്തതുകൊണ്ടും നാം വ്യതിചലിച്ചുപോകുന്നു. സംശയനിവൃത്തി വരുന്നുമില്ല. അന്തഃകരണത്തിന്റെ നടുനിലയായി നിൽക്കുന്ന ബുദ്ധി; എപ്പോൾ അപാരമായി, ബൃഹത്തായി, നിശ്ചലാത്മികമായിത്തീരുന്നുവോ; അപ്പോൾ സമഷ്ടിയിലും വ്യഷ്ടിയിലും എല്ലാററിലും നടുനിലയായി നിൽക്കുന്ന ഹൃദയഗ്രന്ഥി പൊട്ടി സകല സംശയനിവൃത്തിയും വരുന്നു.

ഒട്ടകത്തിന് വെള്ളം നിറച്ചുവയ്ക്കുവാനുളള ഒരു സഞ്ചി അതിന്റെ സ്വരൂപത്തിൽത്തന്നെ ഉണ്ട്. അതു വെള്ളം കുടിക്കുമ്പോൾ ഈ സഞ്ചിയിലും നിറച്ചുവയ്ക്കുന്നു. മരുഭൂമിയിൽക്കൂടി പോകുമ്പോൾ ദാഹശമനത്തിന് ഈ വെള്ളം ഉപയോഗിക്കുകയും ചെയ്യുന്നു. എന്നാൽ മനുഷ്യനാകട്ടെ ഒരു തുകൽസഞ്ചിയിൽ വെള്ളം സംഭരിച്ച് തോളിൽ തൂക്കിക്കൊണ്ടുപോകുന്നു. ദാഹം ഉണ്ടാകുമ്പോൾ ആ സഞ്ചിയിലെ വെള്ളം ഉപയോഗിക്കുകയും ചെയ്യുന്നു. എന്നാൽ വല്ല കാരണവശാലും അതു കൈമോശം വന്നാൽ അയാൾ നിരാശനായി ദുഃഖിക്കുന്നു. സ്വതെ സ്വരൂപത്തിൽ വെള്ളം നിറച്ചിരിക്കുന്നതുകൊണ്ട്, ഒട്ടകം അതിനെപ്പററി ദുഃഖിക്കുന്നില്ല. എന്നാൽ മനുഷ്യൻ തന്റെ സ്വരൂപത്തെ വേണ്ടതുപോലെ അറിഞ്ഞുകഴിഞ്ഞാൽ അയാൾ ഒരിക്കലും ദുഃഖിക്കുകയില്ല. തന്റെ സ്വരൂപം അസ്തിഭാതിപ്രിയം ആണെന്ന് എപ്പോൾ സ്വരൂപീകരിക്കുന്നുവോ, അപ്പോൾ തന്നെ എല്ലാ ദുഃഖങ്ങളുടെയും ആത്യന്തികനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരുന്നു.

വിശ്രമം കിട്ടുമ്പോഴെല്ലാം ഈ അഹംവൃത്തിയെപ്പററി നാം ചിന്തിക്കണം. ക്രമേണ ഏതു കാര്യവും ചെയ്യുമ്പോൾ അഹംവൃത്തിയെ പുലർത്തണം. ഈ കാണപ്പെടുന്ന എല്ലാ കാര്യങ്ങളിലും കാരണസ്വരൂപം തന്നെയാണുളളത് എന്നു ദൃഢപ്പെടുത്തണം. കാര്യങ്ങൾ നാമരൂപാദികളെക്കൊണ്ടാണ് ഉണ്ടായിരിക്കുന്നത്. അവ പ്രാതിഭാസികവും വ്യാവഹാ

രികവുമാണ്. എന്നാൽ കാരണം അസ്തിഭാതിപ്രിയമാണ്. അത് പാരമാർഥികസത്തയുമാണ്.

''കാരണമൊന്നുകൂടാതെയില്ലല്ലൊ
കാര്യമൊന്നുമൊരേടത്തുമോർക്കുമ്പോൾ
കാരണംതന്നെകാര്യമായീടുന്നു
നാമരൂപങ്ങൾകൊണ്ടെന്നറിഞ്ഞാലും
അതുകൊണ്ടുജഗത്തിനുകാരണം
പരമാർഥസ്വരൂപമായീടുന്നു.''

അപ്പോൾ കാര്യപ്രസക്തമായി കാണപ്പെടുന്ന ഈ വിശ്വം മുഴുവനും അസ്തിഭാതിപ്രിയമായിരിക്കുന്ന കാരണത്തിൽത്തന്നെയാണ് സ്ഥിതി ചെയ്യുന്നത്. അങ്ങനെ ബൃഹത്തായി സ്ഥിതിചെയ്യുന്നതിനെ നാം തന്റേത് തന്റേത് എന്നഭിമാനിക്കാതിരുന്നാൽ തന്റെ സ്വരൂപത്തെ സ്വരൂപീകരിക്കാം:

''ചിന്തനത്തോളംനന്നല്ലമറ്റൊന്നും
സന്താപത്തിന്റെവേരറുത്തീടുവാൻ.''

## 27-4-1958

ജീവനും ഈശ്വരനും തമ്മിൽ ബന്ധം എന്ത്? ഈ ജഗത്തും ഈശ്വരനും തമ്മിൽ ബന്ധം എന്ത്? ജീവനിൽ ഈശ്വരനെ ഏററവും ആന്തരത്തിൽ അന്തര്യാമിയായും ഏററവും ബാഹ്യത്തിൽ ബാഹ്യമായും ഉൾക്കൊള്ളുന്നു. ഇതിന് ഉദാഹരണം മണ്ണുകൊണ്ടുണ്ടാക്കിയ കുടം അല്ലെങ്കിൽ തങ്കംകൊണ്ടുണ്ടാക്കിയ സ്വർണാഭരണമാണ്.

''മൃത്തുകൊണ്ടുചമച്ചഘടംതന്നിൽ
മൃത്തല്ലാതെവേറൊന്നുമില്ലല്ലൊ.''

മണ്ണുകൊണ്ടുണ്ടാക്കിയ കുടത്തിൽ ഏററവും ആന്തരത്തിൽ മണ്ണുതന്നെയാണുള്ളത്. ഏററവും ബാഹ്യത്തിലും മണ്ണുതന്നെയാണുള്ളത്. അതുപോലെ തങ്കംകൊണ്ടുണ്ടാക്കിയ കങ്കണത്തിൽ ഏററവും ഉള്ളിലും പുറത്തും എല്ലാം തങ്കം തന്നെയാണുള്ളത്.

ജഗത്താകട്ടെ ഈശ്വരസങ്കൽപ്പം കൊണ്ട് സാധകമായിട്ടാണിരിക്കുന്നത്. ജഗത്ത് ഈശ്വരന്റെ സാമാന്യ സ്വരൂപത്തെ കാണിക്കുന്നു. ഈ കാണപ്പെടുന്നതെല്ലാം ഈശ്വരനിൽ തന്നെയാണ് സ്ഥിതിചെയ്യുന്നത്. ഇതുകളുടെ സൃഷ്ടികർത്താവും രക്ഷകർത്താവും സംഹാരകർത്താവും ഈശ്വരൻ തന്നെയാണ്. ബൃഹത്തായി കാണപ്പെടുന്ന ഈ വിശ്വം ഈശ്വരനെ അപേക്ഷിച്ചാണു നിൽക്കുന്നത്. ഈ വിശ്വത്തിന്റെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരനാണ്.

''വിശ്വസൃഷ്ടിക്കുകാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം.
ചിന്തനത്തോളം നന്നല്ലമറ്റൊന്നും
സന്താപത്തിന്റെ വേരറുത്തീടുവാൻ.''

ഈശ്വരസങ്കൽപ്പമാത്രത്താൽ ചൈതന്യ ചിൽശക്തി, മായാചിൽശക്തി കൊണ്ട് ഇതുകളെ എല്ലാം പ്രകാശിപ്പിക്കുന്നു.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെത്തന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു.''

മായ ഈശ്വരനെ അപേക്ഷിച്ചാണ് മായത്തങ്ങൾ പലതരം കാട്ടുന്നത്. ജഗത്തിന്റെ വൈഭവം എന്തെന്നാൽ സദാ അഴിഞ്ഞുകൊണ്ടിരിക്കുക എന്നതാണ്. നിമിഷം പ്രതി എല്ലാം മാഞ്ഞും മറഞ്ഞും കൊണ്ടിരിക്കുന്നു. സൃഷ്ടിസമയം മുതൽ അത് സംഹാരത്തിലേക്ക് ഓടിക്കൊണ്ടിരിക്കുകയാണ്. ഇതാണ് ഈശ്വരന്റെ സാമാന്യസ്വരൂപം.

ഈശ്വരന്റെ വിശേഷസ്വരൂപം ഈ ജഗത്താദികളെ ബാധിച്ച് അതുകളെ തന്നിൽ ഒന്നായി ചേർക്കുന്ന അവസ്ഥയാണ്. ജഗത്ത് എപ്പോഴും ഈശ്വരനിൽ നിന്നും നിവർത്തിച്ചുകൊണ്ടിരിക്കുകയാണ്; തന്റേതുകളും അതുപോലെ സദാ നിവർത്തിച്ചുകൊണ്ടിരിക്കുകയാണെന്നുള്ള ബോധം അഹംവൃത്തിയെ പുലർത്തി ഇദംവൃത്തികളെ തരംതാഴ്ത്തുമ്പോൾ ക്രമേണ ആത്യന്തികശോകനാശവും അതിഹർഷവും ഉണ്ടാകുന്നു. അതുകൊണ്ട് തന്റേതുകളെ നിവർത്തിച്ചാൽ ഈ ജഗത്തു താനെ ഒഴിയുന്നതാണ്.

ഈശ്വരന്റെ സാധക-ബാധകവൈഭവങ്ങളിൽ നമുക്ക് ബാധകത്തെയാണ് സ്വീകരിക്കേണ്ടത്. കാരണം അവിടെ തന്റെ സാക്ഷാൽ സ്വരൂപത്തെ സ്വരൂപീകരിക്കുന്നു. പുനരാവർത്തി ഇല്ലാതായിത്തീരുന്നു. അവിടെ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തി ഏർപ്പെടുകയും ആനന്ദപ്രാപ്തി കൈവരികയും ചെയ്യുന്നു. എന്നാൽ സാധകവൈഭവത്തിൽ കാരണലയനിവൃത്തി വരുന്നുണ്ടെങ്കിലും ആത്യന്തികനിവൃത്തി ഏർപ്പെടാതെ വീണ്ടും പുനരാവർത്തിക്കു ഹേതുവാകുന്നു. കാരണലയനിവൃത്തി സുഷുപ്തിയാണ്. അവിടെ കാരണലയം ഏർപ്പെടുന്നു. കാരണലയം താൽക്കാലികം മാത്രമാണ്. വീണ്ടും സൃഷ്ടിക്കു ഹേതുവാകുന്നതുകൊണ്ട് കാരണലയം നമുക്ക് സ്വീകാര്യമല്ല.

അസ്തിഭാതിപ്രിയം, നാമം, രൂപം എന്നിതുകളാണ് ഈശ്വരൻെറ സാമാന്യസ്വരൂപത്തെ വിളക്കുന്നത്. അസ്തിഭാതിപ്രിയം പാരമാർഥിക സത്തയും നാമരൂപാദികൾ വ്യാവഹാരികപ്രാതിഭാസികസത്തകളുമാണ്. അസ്തിഭാതിപ്രിയം നാമരൂപാദികളിൽക്കൂടി പൊയ്ക്കൊണ്ടിരിക്കുമ്പോഴാണ് കാരണലയം ഏർപ്പെടുന്നത്. നാമരൂപാദികളെ അസ്തിഭാതിപ്രിയത്തിൽ ഒന്നായി ചേർത്ത്, പാരമാർഥികസത്തയായി മാത്രം വിളങ്ങുന്ന അവസ്ഥയാണ് നമുക്ക് സ്വീകാര്യമായിട്ടുള്ളത്. അവിടെ നാമരൂപാദികളുടെയും അവ ഹേതുവായിട്ടുള്ള സുഖദുഃഖങ്ങളുടെയും എല്ലാം ആത്യന്തികനിവൃത്തി ഏർപ്പെടുകയും, ആനന്ദപ്രാപ്തി കൈവരികയും ചെയ്യുന്നു. അസ്തിഭാതിപ്രിയമായി പാരമാർഥികസത്തയായി വിളങ്ങുന്ന അവസ്ഥയ്ക്കാണ് ഈശ്വരൻെറ വിശേഷസ്വരൂപം എന്നു പറയുന്നത്. ആ വിശേഷസ്വരൂപത്തെ സ്വരൂപീകരിക്കുകയാണ് നമ്മുടെ കർത്തവ്യം. അങ്ങനെ നാം സദാ സ്വരൂപീകരിച്ചിരിക്കുന്നു എന്നുള്ളതാണ് അറിവും അതിശയനീയമായിട്ടുള്ള പരമാർഥവും. താൻ ഈശ്വരനിൽ നിന്നും പാരമാർഥികസത്തയിൽ നിന്നും ഒരു അണുപോലും മാറിയിട്ടില്ല എന്ന് ഏവൻ അറിയുന്നുവോ അവനാണ് മുക്തൻ. ഏത് അറിഞ്ഞുകഴിഞ്ഞാൽ സകലതും അറിഞ്ഞുകഴിഞ്ഞുവോ അതാണ് സാക്ഷാൽ ജ്ഞാനം. അറിവു തന്നെയാണ് വടിവ്. താൻ പാരമാർഥിക സത്തയിൽ പാരമാർഥിക സത്തയായിട്ടുതന്നെ ഇരിക്കുമ്പോൾ, അതിനെ വീണ്ടും പ്രാപിക്കുവാൻ ആഗ്രഹിക്കുന്നത് ബന്ധമാണ്. അതുപോലെ നാമരൂപാദികളാകുന്ന വ്യാവഹാരിക പ്രാതിഭാസികസത്തകളിൽ നിന്നും ദുഃഖങ്ങളിൽ നിന്നും താൻ സദാ നിവർത്തിച്ചിരിക്കുമ്പോൾ, അതിനെ വീണ്ടും നിവർത്തിക്കുവാൻ ആഗ്രഹിക്കുന്നത് ബന്ധമാണ്. അപ്പോൾ ബന്ധത്തെ നിവർത്തിക്കുവാനും മോക്ഷത്തെ കൈവരുത്തുവാനും ആഗ്രഹിക്കാതിരിക്കുക എന്നുള്ളതാണ് ഏററവും ഉത്തമമായിട്ടുള്ള സാധന. സാക്ഷാൽക്കരിച്ച ഗുരുവിൽനിന്നും ശ്രവിച്ച വചനങ്ങളെ മനനംചെയ്തുകൊണ്ടിരുന്നാൽ വേണ്ടത് വേണ്ടസമയത്ത് കൈവരും. സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവ ഏർപ്പെടാതെ ഗുരുവിൽ നിന്ന് തൻെറ സ്വരൂപത്തെപ്പററിയുള്ള വചനങ്ങളെ ശ്രവിച്ചതിനെ സ്വരൂപസ്ഥിതമാക്കാം.

ശ്വാസോച്ഛ്വാസം ചെയ്യുവാൻ ആരും പ്രയത്നപ്പെടാറില്ല. അതിനെപ്പററി സ്മൃതി, വിസ്മൃതി, ഭ്രാന്തി ആർക്കും ഏർപ്പെടാറില്ല. ശ്വാസോച്ഛ്വാസം താനെ നടന്നുകൊള്ളുന്നു. അതുപോലെ തൻെറ സ്വരൂപം സച്ചിദാനന്ദമായിരിക്കുമ്പോൾ, അതിനെ വീണ്ടും സച്ചിദാനന്ദമാക്കുവാൻ പ്രയത്നിക്കുന്നതുതന്നെയാണ് ബന്ധം. അതുകൊണ്ട് സച്ചിദാനന്ദമാണ് തൻെറ സ്വരൂപം എന്നു മനസ്സിലാക്കാം.

ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്ന ചോദ്യം നമ്മിൽ ഉദിപ്പിക്കുന്നത് ഈശ്വരൻ തന്നെയാണ്. കാരണം ഉള്ളതിൽ നിന്നല്ലാതെ ഒന്നും ഉണ്ടാകുന്നില്ല. അപ്പോൾ ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്ന ചോദ്യം ഉദിക്കണമെങ്കിൽ, താൻ ഈശ്വരനിൽ ഉണ്ടായിരുന്നു എന്ന ധ്വനിയെ ആണ് നമ്മെ മനസ്സിലാക്കിത്തരുന്നത്. താൻ ഇല്ലെങ്കിൽ ഈ ചോദ്യം ഉദിക്കയില്ല. താൻ ഉള്ളതുകൊണ്ടാണ് ഈ ചോദ്യം ഉദിച്ചത്. അപ്പോൾ താൻ ആരാണ് എന്ന് ആരായുന്നതാണ് യുക്തം. താൻ ഉണ്ട് എന്നു ദൃഢപ്പെട്ടതുകൊണ്ടാണ് താൻ ആരാണ്, താൻ എങ്ങനെ ഇരിക്കുന്നു എന്നുള്ള ചോദ്യങ്ങൾ ഉദിച്ചത്. താൻ ഈ ശരീരമല്ലെന്നും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയൊന്നുമല്ലെന്നും ഏവർക്കും ചിന്തിച്ചാലറിയാം. ഒരാൾ മരിച്ചുകിടക്കുന്നു. ആ കിടക്കുന്ന ജഡത്തെ ആരും ആദരിക്കുന്നില്ല. അതിനെ ശ്മശാനത്തിലെത്തിക്കുന്നു. ഇന്നയാൾ മരിച്ചുപോയി എന്നു പറയുമ്പോൾ നാം ശരീരത്തെയല്ല മനസ്സിലാക്കുന്നത്. ശരീരത്തിനും മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നിവയ്ക്കും മേലായി എന്തോ ഒന്നുപോയി എന്നു മനസ്സിലാക്കുന്നു. ''എന്റെ ജീവൻ പോയാലും ഞാൻ അതിനെ വിട്ടുതരികയില്ല'' എന്നു പലരും പറയുന്നത് നാം കേൾക്കാറുണ്ട്. അപ്പോൾ ജീവനിൽ നിന്നും വ്യത്യസ്തമായിട്ട് എന്തോ ഒന്നുണ്ട് എന്നു നമുക്ക് മനസ്സിലാക്കാം.

താൻ ജനിച്ചത് മാതാവിൽ നിന്നാണെന്നും മാതാവിൽ പകർന്നത് പിതാവിൽ നിന്നാണെന്നും മനസ്സിലാക്കുന്നു. അപ്പോൾ താൻ ഈ അവസ്ഥയിൽ എത്തിച്ചേരുന്നതിനു മുമ്പുതന്നെ ഉണ്ടായിരുന്നു എന്ന് മനസ്സിലാക്കുന്നു. അപ്പോൾ താൻ ഉള്ളതിൽ നിന്നാണ് ജാതമായത് എന്നു മനസ്സിലാക്കുന്നു. ഈ ഉള്ളതുതന്നെയാണ് ഈശ്വരൻ എന്നു പറയുന്നത്. എന്നാൽ ഈശ്വരന്റെ സ്വരൂപം എന്താണ്? ഉള്ളതാണെന്നു നാം മനസ്സിലാക്കി; അതായത് അസ്തി എന്ന സ്വരൂപവിശേഷം. ഉള്ളത് എപ്പോഴും സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണ്. അപ്പോൾ ആ ഉള്ള വസ്തു സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ഭാതി എന്ന സ്വരൂപവിശേഷം; എല്ലാ ജീവരാശികളും ആനന്ദം കൈവരുത്തുവാനാണ് ജീവിക്കുന്നത്. അപ്പോൾ ആനന്ദമാണ് എല്ലാവരുടെയും ലക്ഷ്യം. ആ ലക്ഷ്യവസ്തു ഈശ്വരന്റെ സ്വരൂപവിശേഷം തന്നെയാണെന്ന് അതുകൊണ്ടു മനസ്സിലാക്കാം. അപ്പോൾ കാലദേശഭേദമെന്യെ എപ്പോഴും ഉള്ളതും പ്രകാശമാനമായിരിക്കുന്നതും ആനന്ദസ്വരൂപമായിരിക്കുന്നതുമാണ് ഈശ്വരൻ എന്ന് ദൃഢപ്പെടുത്താം. അപ്പോൾ ഈശ്വരന്റെ സ്വരൂപം അസ്തിഭാതിപ്രിയം, സച്ചിദാനന്ദം.

''ചെത്തുപിറവാമർത്തേടിതിരികയിലെ
ചെത്തുപ്പിറന്തുതിരിവീരേ-ചുത്ത
വിരുട്കേവലചകലംപോകവെതിരിട്ട
വരുട്പോതരായ്തിരിയാമൽ.''

## 4-5-1958

നാം, ഇരുൾകേവലസകളങ്ങൾ നീങ്ങി, അരുൾബോധരാകണം. സകളം—ഈ കാണപ്പെടുന്നവ. കേവലം ഈ കാണപ്പെടുന്നതെല്ലാം ഒന്നായി ചേർന്ന അവസ്ഥ. ഇരുൾ—ഇരുട്ട് അജ്ഞാനം. അപ്പോൾ അജ്ഞാനാന്ധകാരത്തിൽ നാം പെടരുത്. ഇവയിൽ ഏർപ്പെട്ടാൽ കാരണലയനിവൃത്തി മാത്രമേ വരികയുള്ളു. കാരണലയനിവൃത്തി എന്നുവച്ചാൽ സുഷുപ്തി. കാരണലയം വീണ്ടും സൃഷ്ടിക്ക് ഹേതുവാകുന്നു. സുഷുപ്തിയിൽ ചിൽശക്തി ഒരു സാക്ഷിയായി നിൽക്കുന്നു. സാക്ഷിത്വം ഉള്ളതുകൊണ്ട് താൻ സുഖമായി ഉറങ്ങി എന്നുള്ള അറിവ് അവിടെ ഉണ്ടാകുന്നു. എന്നാൽ ഒന്നും അറിഞ്ഞില്ല എന്നുള്ള അവിദ്യ അവിടെ ശേഷിക്കുന്നു. അതുകൊണ്ട് സുഷുപ്തി മോക്ഷപ്രദമല്ല. സുഷുപ്തിയിൽ നിന്നു വിരമിച്ചാൽ ചിൽപ്രകാശം അന്തഃകരണത്തിൽ സ്ഫുരിച്ചു താൻ സുഖമായി ഉറങ്ങി; പക്ഷേ ഒന്നും അറിഞ്ഞില്ല എന്നുള്ള അറിവിനെ പ്രദാനം ചെയ്യുന്നു. അവിടെ അറിവില്ലായ്മ ഉള്ളതുകൊണ്ട് സുഷുപ്തി എത്രതന്നെ സുഖപ്രദമായാലും നമുക്ക് സ്വീകാര്യമല്ല.

പിറന്നു മരിച്ച്, പിന്നെയും പിറന്നു മരിച്ചു കഴിയുക എന്നുള്ളതല്ല നമ്മുടെ ജീവിതോദ്ദേശ്യം. ഇതുവരെ നാം അങ്ങനെ കഴിഞ്ഞുകൂടി. ഇനി ഈ ജീവിതത്തിൽ തന്നെ, ഈ പുനരാവർത്തി വരാത്തതരത്തിലുള്ള ജ്ഞാനം സ്വരൂപീകരിക്കണം എന്നുള്ളതാണ് ജീവിതലക്ഷ്യം. പഠിച്ച് പണം സമ്പാദിച്ച് മരിക്കുക എന്നുള്ള സമ്പ്രദായത്തെ നാം വരിക്കരുത്. ഈ ജീവിതത്തിൻെറ സാക്ഷാൽ ലക്ഷ്യം എന്താണ് എന്നുള്ളത് നല്ല വണ്ണം മനസ്സിലാക്കി നാം അതിനെ ദൃഢപ്പെടുത്തണം. കാരണലയനിവൃത്തിവന്നാൽ അത് മുക്തിപ്രദമല്ല എന്നു നാം മനസ്സിലാക്കി. അപ്പോൾ നാം എന്തുവേണം? അരുൾബോധരാകണം. അരുൾ എന്നുവച്ചാൽ ഈശ്വരവിലാസം. ഈശ്വരവിലാസം കൊണ്ട് ഈ ജഗത്തും താനും നിറഞ്ഞിരിക്കുന്നു എന്നുള്ള ബോധം എപ്പോഴും ഉണ്ടായിരിക്കണം. ബുദ്ധി അഖണ്ഡവൃത്തിയോടു കൂടിയും ബൃഹത്തായും തീർന്ന് ആ ബുദ്ധിപരമായ സാക്ഷാൽ ബോധം ഉണ്ടാകണം.

സകല ജീവരാശികളും പരബ്രഹ്മനിർമലബീജം എന്നുള്ള ദൃഢബോധം ഉണ്ടാകണം. താൻ ഈശ്വരവിലാസത്തിൽത്തന്നെ ചരിക്കുന്നു

എന്നും ഈശ്വരൻ തന്നെ ഉററ് അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു എന്നും അദ്ദേഹം തന്നെ തന്നിൽ ആക്കുവാൻ എപ്പോഴും തന്നെ സഹായിച്ചു കൊണ്ടിരിക്കുന്നു എന്നും, പരമപ്രാപ്തി തരുവാൻ എപ്പോഴും രണ്ടു കയ്യും നീട്ടി തയ്യാറായിരിക്കുന്നു എന്നുമുള്ള ബോധം നമ്മിൽ ദൃഢമായിരിക്കണം. അദ്ദേഹം എപ്പോഴും എല്ലാററിനേയും നിവർത്തിച്ചുകൊണ്ടിരിക്കയാണ്, അഴിച്ചുകൊണ്ടിരിക്കുകയാണ് എന്നു നമുക്ക് ഏതു കാര്യം നോക്കിയാലും അറിയാം. അത് സൃഷ്ടികാലം മുതൽ ഇതുപര്യന്തം നടന്നുകൊണ്ടിരിക്കയാണ്. അപ്പോൾ നമുക്കും അതിൽനിന്നും മാറുവാൻ സാധ്യമല്ല. അതുകൊണ്ട് ഈശ്വരന്റെ ഇച്ഛ അതാണെങ്കിൽ നമുക്കും അതിനോടു ചേർന്നുകൊടുക്കാം. അറിഞ്ഞുകൊണ്ട് ചേർന്നുകൊടുക്കുന്നതുകൊണ്ട് പുനരാവൃത്തി ഉണ്ടാകയില്ല.

''അഴിപ്പേയവനുക്കുമിച്ചെയതുവാനാ
ലിഴപ്പേയുനക്കിച്ചെയെന്നാ–യിഴപ്പെ
യറിയാതതുകാണറിയാവജ്ഞാനം
കിറികേളുൻപോതംകെടൽ.''

ഈശ്വരനോടു ചേർന്നുകൊടുക്കുവാൻ ഒരു സമയമോ സ്ഥലമോ മുഹൂർത്തമോ ആവശ്യമില്ല. ആ ചേർന്നുകൊടുക്കൽ കാലംപിറക്കുന്നതിനു മുമ്പുതന്നെ ആയിരിക്കണം. നമ്മുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈശ്വരനായിരിക്കുമ്പോൾ നമുക്ക് ഈശ്വരനല്ലാതെ വേറെ ഒരു വസ്തു എന്നുള്ളതുണ്ടോ?

ശേഷിച്ച സംസ്ക്കാരങ്ങളെ അനുഭവിച്ചുതീർക്കുവാനും, വീണ്ടും ജനിച്ചു മരിച്ച് ദുഃഖിക്കാതിരിക്കുവാനും നാം ഈശ്വരനോട് പ്രാർഥിച്ചതിന്റെ ഫലമായിട്ടാണ് ഈ ശരീരം നമുക്ക് ലഭ്യമായത്. ഈ ജീവിതത്തെ വേണ്ടതുപോലെ കൈകാര്യം ചെയ്യാം എന്ന് ഏററിട്ടാണ് ഈ ജഗത്തിൽ നാം പിറക്കുന്നത്. പക്ഷേ പിറന്നുകഴിഞ്ഞാൽ ആ ശപഥം മറക്കുകയും ചെയ്യുന്നു. വീണ്ടും മരിക്കുക ജനിക്കുക എന്നുള്ള പ്രസ്ഥാനത്തെ അനുഗമിക്കുന്നു.

''ചെത്തുപിറവാമർതേടിതിരികയിലെ
ചെത്തുപ്പിറന്തുതിരിവീരേ.''

ഇതു മായാവൈഭവംകൊണ്ട് ഉണ്ടാകുന്നതാണ്. ഈശ്വരസങ്കൽപ്പസൃഷ്ടിയിൽ താൻ, തന്റേതുകൾ എന്നുള്ള കുടുസ്സായ സങ്കൽപ്പങ്ങൾകൊണ്ട് അതിനെ നാം തരംതാഴ്ത്തുന്നു. ഇതാണ് അവിദ്യ. സാക്ഷാൽ മായ വിദ്യാരൂപിണിയാണ്. എന്നാൽ നാം അതിൽ കുടുസ്സായ ഭാവന ചേർത്താൽ, ആ കുടുസ്സായ ഭാവനയോടു കൂടിയ മായ അവിദ്യാപരമായിത്തീരുന്നു. മായയുടെ വൈഭവം അനിർ

വചനീയമാണ്, പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതാണ്. എന്നാൽ നമ്മുടെ മോക്ഷദശയിൽ മായ നമ്മെ ആലിംഗനം ചെയ്ത് ഉമ്മവയ്ക്കുന്നു. അതോടുകൂടി നമുക്ക് സകല അറിവും ലഭ്യമാകുകയും, മായ ഒഴിയുകയും ചെയ്യുന്നു. മായ ഒഴിയുന്ന ദശയിൽ ആ വ്യക്തി സച്ചിദാനന്ദമായി വിളങ്ങുന്നു.

''നാനാറപോതത്തെനാനാനമുക്തിയെ
നാനെങ്കനംചൊൽവതുന്തീപറ.''
''ആണ്ടകൈഈശനെഎൻറീരുവരൈ
വേണ്ടീഅരൈശെവാരെൻറുന്തീപറ.''
''മാങ്കാപ്പാലുണ്ടുമലയ്മേലിരിപ്പോർക്ക്
തേങ്കാപാലെതുക്കെടീകുതമ്പായ്.''
''താവാരമില്ലെതനിക്കൊരുവീടില്ലെ
തേവാരംഏതുക്കടീകുതമ്പായ്.''
''കരുപ്പനിലത്തെകറണ്ടുതിരിവാർക്കു
ചരുക്കരൈയേവായിർചെനിത്തോം.''

ആകാശം ബൃഹത്തായിരിക്കുന്നതാണ്. ഈശ്വരനെ അപേക്ഷിച്ചാണ് അതു നിൽക്കുന്നത്. അതു സ്വതേ അപഞ്ചീകൃതമാണ്. പഞ്ചഭൂതങ്ങളെ പഞ്ചീകരിച്ചാൽ മാത്രമേ ഒരു ശരീരം സൃഷ്ടിക്കപ്പെടുന്നുള്ളു. അപഞ്ചീകൃതമായ ആകാശത്തിൻെറ അർദ്ധാംശവും, ഇതര നാലു ഭൂതങ്ങളുടെ എട്ടിൽ ഒരംശവും കൂടിച്ചേർന്നാണ് അതു പഞ്ചീകരിക്കുന്നത്. എന്നാൽ ആകാശത്തിന് പഞ്ചീകരണം കൊണ്ട് ഒരു കുറവോ കൂടുതലോ സംഭവിച്ചിട്ടില്ല. അത് എപ്പോഴും പൂർണമായിട്ടുതന്നെ ഇരിക്കുന്നു. അതുപോലെ ഈശ്വരസങ്കൽപ്പം കൊണ്ട് അണ്ഡജം, സ്വേദജം, ഉൽഭിജം, ജരായുജം എന്നീതരത്തിലുള്ള എത്രയെത്ര ജീവരാശികൾ ഉണ്ടായിരുന്നാലും, ആ ശുദ്ധചൈതന്യം യാതൊരു ഏററക്കുറവും കൂടാതെ എല്ലാററിൻേറയും അകത്തും പുറത്തും വ്യാപരിച്ചിരിക്കുന്നു. എന്നാൽ ആ ശുദ്ധചൈതന്യത്തെ അറിയണമെങ്കിൽ നാം അതായിത്തന്നെ തീരണം.

നമ്മുടെ മുമ്പിൽ നാലു ഗ്ലാസ് വച്ചിരിക്കുന്നു എന്നിരിക്കട്ടെ. ആദ്യത്തെ ഗ്ലാസ് കാലിയായി വച്ചിരിക്കുന്നു. രണ്ടാമത്തേതിൽ വെള്ളവും, മൂന്നാമത്തേതിൽ തേയിലയും, നാലാമത്തേതിൽ പാലും ഉണ്ട്. പഞ്ചസാര എടുത്ത് അഞ്ചു നുള്ളു വീതം ഓരോ ഗ്ലാസ്സിലും ഇടുന്നു. ഒരുനുള്ളു പഞ്ചസാര നാം ആസ്വദിക്കുകയും ചെയ്യുന്നു. ആ സ്വാദുതന്നെയാണോ ഈ നാലു ഗ്ലാസ്സിലും ഇട്ട പഞ്ചസാരയ്ക്കും ഉള്ളത് എന്നു പരിശോധിക്കുമ്പോൾ, പഞ്ചസാരമാത്രം ഇരിക്കുന്ന ഗ്ലാസ്സിലെ പഞ്ചസാരയ്ക്ക് ആദ്യം കഴിച്ച പഞ്ചസാരയുടെ സ്വാദുണ്ട് എന്ന് മനസ്സിലാക്കാം. എന്നാൽ പഞ്ചസാര ഇട്ട വെള്ളം

കുടിച്ചാൽ അതിനു വേറൊരു സ്വാദ്; പഞ്ചസാര ഇട്ട തേയിലയ്ക്ക് വേറൊരു സ്വാദ്, പഞ്ചസാര ഇട്ട പാലിനു വേറൊരു സ്വാദ്. എന്നാൽ ചായ, വെള്ളത്തിനേക്കാൾ രുചിപ്രദമായും പാൽ ചായയേക്കാൾ രുചി പ്രദമായും അനുഭവപ്പെടുന്നു. എന്നാൽ പഞ്ചസാരയുടെ സ്വതേ ഉള്ള സ്വാദ് ഇതിൽ ഒന്നിലും ഇല്ലതാനും. അപ്പോൾ പഞ്ചസാരയുടെ സ്വാദ് അറിയണമെങ്കിൽ പഞ്ചസാരതന്നെ കഴിക്കണം. അതുപോലെ ഈശ്വരവിലാസത്തെ അറിയണമെങ്കിൽ, ആസ്വദിക്കണമെങ്കിൽ ഈശ്വര വിലാസമായിത്തന്നെ തീരണം. വെള്ളം, ചായ, പാൽ എന്നിവ ക്രമേണ തമസ്, രജസ്, സാത്വികം എന്നിവകളെ അർഥമാക്കുന്നു. അപ്പോൾ തമസ്, രജസ്, സത്വം എന്നീ ഗുണങ്ങളെ കൈകാര്യം ചെയ്താൽ യഥാർഥ വസ്തു നമുക്കു കൈമോശം വരും. അതുപോലെ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിവയെ കൈകാര്യം ചെയ്താൽ കാരണലയ നിവൃത്തി മാത്രമേ കൈവരുന്നുള്ളു. മോക്ഷപ്രാപ്തി സംഭവിക്കുന്നില്ല. അതുകൊണ്ട് ജാഗ്രത്, സ്വപ്ന, സുഷുപ്തികളെ ഒന്നിച്ചു കാണുന്ന അവസ്ഥയിലായി. അതായത് തുര്യാവസ്ഥയിലായി അതിലും ഉപരിയായി തീർന്നാൽ മാത്രമേ മോക്ഷമാകുന്നുള്ളു. അതായത് തുര്യാതീതാവസ്ഥയിൽ സച്ചിദാനന്ദസ്വരൂപനായി വിളങ്ങണം.

ജനിക്കാത്തപുരുഷനോമരണംവിധിക്കുന്നു.

''ജീവനെന്നുംപരനെന്നുംചൊല്ലുന്ന
തേകനെഎന്നുവേദംപറയുമ്പോൾ
വാദിച്ചീടുന്നുവാദത്തിൽവീണവർ
ബോധിച്ചീടാഞ്ഞാലെന്തുഫലമഹോ.''

## 11-5-1958

മായയുടെ അധിഷ്ഠാനചൈതന്യവും മായയിൽ പ്രതിബിംബിക്കുന്ന ആഭാസചൈതന്യവും തമ്മിൽ അകൽച്ചയില്ലാതെ വേർപാടില്ലാതെ ഒന്നായി ചേർന്നു തന്നെ ഇരിക്കുന്നു. അതുകൊണ്ട് മായ ഈശ്വരസാക്ഷാൽ സ്വരൂപത്തെ മറയ്ക്കുന്നില്ല. മായ ഇവിടെ വിദ്യാരൂപിണിയാണ്, ബൃഹത്താണ്. ഈശ്വരൻ മായയെ തന്റെ കൈക്കുള്ളിലാക്കി പലതരം മായത്തങ്ങൾ കാട്ടുന്നു. മായയിലുള്ള ചിൽശക്തിയും ഈശ്വരചിൽ ശക്തിയും കൂടിച്ചേർന്നാണ് ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിക്കുന്നത്. എന്നാൽ ഈശ്വരൻ സകലതിന്റേയും കർത്താവായിരുന്നാലും, അകർത്താവായിട്ടുതന്നെയാണ് ഇരിക്കുന്നത്. പററുതലില്ലാത്ത കൂടസ്ഥനെപ്പോലെതന്നെ എല്ലാം ചെയ്തും ഒന്നും ചെയ്യാതെ ഇരിക്കുന്നു. ഈശ്വരന്റെ അപാരതയിലും ബൃഹത്തായ സ്ഥിതിയിലുമാണ് ഈശ്വരൻ അകർത്താവായിരിക്കുന്നത്.

എന്നാൽ ജീവനിലുള്ള അധിഷ്ഠാനചൈതന്യവും ആഭാസചൈതന്യവും ഒന്നായിച്ചേരാതെ ഇരിക്കുന്നതുകൊണ്ട് അവിടെ അവിദ്യ ശേഷിക്കുന്നു. ജീവന്റെ കുടുസ്സായ സങ്കൽപ്പങ്ങൾ കൊണ്ട്, മായയുടെ വിക്ഷേപവും ആവരണവുമായ വൈഭവങ്ങൾ വിളയാടുന്നു. അതുകൊണ്ട് അധിഷ്ഠാനചൈതന്യവും, ആഭാസചൈതന്യത്തോടു ചേർന്നു നിൽക്കാതെ വേറായി ഒരു വിടവോടുകൂടി നിൽക്കുന്നു. ഈ വിടവ് ഉള്ളതുകൊണ്ടാണ് ജീവന് തന്റെ സാക്ഷാൽ സ്വരൂപം മറവുപെടുന്നത്. എന്നാൽ ഈ വിടവ് എങ്ങനെ മാററാം? അത് അറിവുകൊണ്ടാണു മാറേറണ്ടത്. അന്തഃകരണത്തിന്റെ നടുനിലയായി നിൽക്കുന്ന ബുദ്ധി ബൃഹത്തായി നിശ്ചലമായിത്തീരുമ്പോൾ, മനസ്സ്, ചിത്തം, അഹംഭാവം എന്ന അന്തഃകരണത്തിന്റെ മററു ഘടകങ്ങൾ ഒഴിഞ്ഞുമാറി, ബുദ്ധി മാത്രമായി തീർന്ന് ഈ സാക്ഷാൽ അറിവ് ഉദയമാക്കുന്നു. ഈ ബുദ്ധി ബൃഹത്തായും നിശ്ചലമായും അപാരമായും ബോധപരമായും തീരുന്നത് ഒരു സാക്ഷാൽക്കരിച്ച ഗുരുവിന്റെ മൊഴികൾ, ആകാശത്തിന്റെ ഗുണമാകുന്ന ശബ്ദരൂപേണ അന്തഃകരണത്തിൽ സ്ഥിരമായി ആകാശത്തിൽ നിഴലിക്കുമ്പോൾ അല്ലെങ്കിൽ പതിക്കുമ്പോൾ ഉണ്ടാകുന്ന അറിവുകൊണ്ടാണ്. 'നീ ഉണ്ട്' എന്ന ഗുരുവിന്റെ ആദ്യത്തെ മൊഴി ശ്രവിക്കുമ്പോൾ ഒരു നിശ്ചലത്വം വരുന്നു. നിന്റെ സ്വരൂപം സച്ചിദാനന്ദമാണ്, അസ്തിഭാതിപ്രിയമാണ് എന്ന രണ്ടാമത്തെ മൊഴി ശ്രവിക്കുമ്പോൾ അപരോക്ഷാനുഭൂതിക്കുള്ള വഴി തെളിയുന്നു. ഈ മൊഴി തന്നിൽ സ്വരൂപസ്ഥിതമാകുമ്പോൾ താനും തന്റെ ആത്മാവും ആത്മാവായി, കൂടസ്ഥനായി, ബ്രഹ്മമായി അറിയപ്പെടുന്നു.

നാം നമ്മുടെ മുഖത്തെ സ്വതേ കാണുന്നില്ല. എന്നാൽ ഒരു കണ്ണാടിയിൽ നോക്കിയാൽ അത് കാണുന്നു. കണ്ണാടി സ്വച്ഛമായിരിക്കുന്നതുകൊണ്ട് അതു പ്രകാശിക്കുന്നു. ആ പ്രകാശം നമ്മുടെ മുഖത്ത് ഏററതുകൊണ്ടല്ല മുഖം നമുക്കു വിളങ്ങിയത്. നമ്മുടെ കണ്ണിൽ നിന്നുള്ള ദൃഷ്ടിപരമായ വൃത്തിതന്നെയാണ് കണ്ണാടിയിൽക്കൂടി പ്രതിഫലിച്ച് നമ്മുടെ മുഖത്തെ വിളക്കുന്നത്. അപ്പോൾ നാം തന്നെയാണ് മുഖത്തെ കാണുന്നത്, കണ്ണാടിയല്ല. ഇവിടെ അധിഷ്ഠാനചൈതന്യമായ മുഖം, ആഭാസചൈതന്യമായ പ്രതിബിംബവുമായി ഏകോപിച്ചപ്പോൾ മുഖത്തു സ്വതേയുള്ള ആവരണം നീക്കപ്പെട്ടു വിളങ്ങുന്നു.

ആത്മാവെന്നും കൂടസ്ഥനെന്നും ബ്രഹ്മമെന്നും നിനക്കു മനസ്സിലാകുന്നില്ലെങ്കിൽ അത് അവിടെ ഇരിക്കട്ടെ, നീ നിന്നോടുതന്നെ ചില ചോദ്യങ്ങൾ ചോദിക്കുക. നീ ഒന്നുണ്ട് എന്നു നിനക്കറിയാം. നിനക്കൊരു സ്വരൂപം ഉണ്ട് എന്നും അറിയാം. പക്ഷേ സ്വരൂപം എങ്ങനെ ഇരിക്കുന്നു എന്നുള്ള അറിവുമാത്രം നിനക്കില്ല. ശരി അതു നമുക്കു മനസ്സിലാക്കേണ്ടേയോ?

നീ ഉണ്ട് എന്നു പറഞ്ഞു. നീ എവിടെ നിന്നും ഉണ്ടായി? മാതാവിൽ നിന്നും ഉണ്ടായി. മാതാവിൽ എവിടെ നിന്നും ഉണ്ടായി. പിതാവിൽ നിന്ന്. പിതാവിലും മാതാവിലും വരുന്നതിനു മുൻപും നീ ഉണ്ടായിരിക്കണ്ടേ? തീർച്ചയായും വേണം. അപ്പോൾ നീ എവിടെ ഉണ്ടായിരുന്നു. ഉള്ളതിൽ നിന്നു തന്നെ നീ ഉണ്ടായി. അപ്പോൾ ഉള്ളതിൽ തന്നെ നീ ഉള്ളതായി ഇരിക്കുന്നു. ഈ ഉള്ളത് ഒരു ദേശത്തിലാണോ ഒരു കാലത്തിലാണോ അതോ ഒരു ഭാഷകൊണ്ടറിയപ്പെടുന്നതോ? ആ ഉള്ളത് ഏതു ദേശത്തുമുള്ളതും എക്കാലത്തുമുള്ളതും ഒരു ഭാഷ കൊണ്ടും അറിയപ്പെടാത്തതുമാകുന്നു. അപ്പോൾ നീ കാലത്തിനും ദേശത്തിനും ഭാഷയ്ക്കും അതിക്രമിച്ച് ബൃഹത്തായി ഇരിക്കുന്നു എന്നുള്ള അറിവു നിനക്കു കിട്ടുന്നു.

നിനക്കു വിശക്കുന്നു എന്നു പറയുന്നു. വിശപ്പിൻെറ ആധിക്യം കൊണ്ട് ഇപ്പോൾ ഭക്ഷണം കിട്ടിയില്ലെങ്കിൽ നീ മരിച്ചുപോകും എന്നു പറയുന്നു. ആ സമയത്തു തന്നെ നിൻെറ മുൻപിൽ ഭക്ഷണം ധാരാളം വിളമ്പുമ്പോൾ മതിമതി ഇനി വേണ്ട എന്നും പറയുന്നു. നീ ഭക്ഷണം കഴിക്കുന്നതിനുമുൻപാണിതു പറയുന്നത്. ഭക്ഷണം കഴിച്ച് സുഖമായി. ഇനി ഒന്നും വേണ്ട വിശപ്പെല്ലാം തീർന്നു എന്നും പറയുന്നു. ഈ പറഞ്ഞതെല്ലാം നീ എവിടെ നിന്നാണു പറഞ്ഞത്? വിശന്നപ്പോൾ തനിക്കു വിശന്നു എന്നു പറഞ്ഞതും ഭക്ഷണം വിളമ്പിയപ്പോൾ മതിമതി ഇനി വേണ്ടാ എന്നു പറഞ്ഞതും വിശപ്പുതീർന്നപ്പോൾ വിശപ്പുതീർന്നു എന്നു പറഞ്ഞതും വേറെവേറെ ആളുകളാണോ, അതോ നീ തന്നെയോ? നിങ്ങൾ തന്നെ ആണെങ്കിൽ എവിടെ നിന്നു പറഞ്ഞു. അപ്പോൾ നിനക്ക് ആലോചിച്ചാൽ അറിയാം—നീ ഉള്ള അവസ്ഥയിൽ നിന്നുതന്നെ ഇതെല്ലാം പറഞ്ഞു എന്ന്. അപ്പോൾ നീ ഏതു കാലത്തും ഏതു ദേശത്തും ഉള്ളവൻ എന്നു മനസ്സിലാക്കരുതോ! നീ എല്ലാ അവസ്ഥയിലും നിറഞ്ഞിരുന്നില്ലെങ്കിൽ നിനക്ക് ഇതു പറയുവാൻ സാധിക്കുമോ? അപ്പോൾ നീ ഉണ്ട് എന്നും നീ ഉള്ളതിൽത്തന്നെ ഇരിക്കുന്നു എന്നും ദൃഢപ്പെട്ടു.

നീ ജീവിക്കുന്നത് ദുഃഖത്തിനുവേണ്ടിയോ അതോ സുഖത്തെ ഇച്ഛിച്ചോ അതോ മററുവല്ലതിനുമോ, ദുഃഖത്തിനുവേണ്ടി ആരും ജീവിക്കുന്നത് കാണുന്നില്ല. എല്ലാവരും സുഖം സുഖം എന്നു പറഞ്ഞുകൊണ്ടാണ് ജീവിതത്തിൽ മുന്നോട്ടുനീങ്ങുന്നത്. തൽക്കാലം ദുഃഖം അനുഭവിച്ചാലും നാളെ സുഖം അനുഭവിക്കാമല്ലൊ എന്നു സമാധാനപ്പെട്ടു ദുഃഖത്തെയും സുഖമായിത്തന്നെ ഏൽക്കുന്നു. കഷ്ടകാലം തീരുമ്പോൾ ഈശ്വരകൃപകൊണ്ട് തനിക്കു സുഖം അനുഭവിക്കാം എന്നു കരുതുന്നു. അപ്പോൾ ഏവരും സുഖത്തെ അല്ലെങ്കിൽ ആനന്ദത്തെ അന്വേഷിച്ചാണ് ജീവസന്ധാരണം ചെയ്യുന്നത്. ഈ സുഖം അല്ലെങ്കിൽ ആനന്ദം എന്നുള്ള വസ്തു എന്താണ്? അങ്ങനെ ഒരു വസ്തു ഇല്ലെങ്കിൽ ആരെങ്കിലും

അതിനെ കാംക്ഷിക്കുമോ? എല്ലാവരും എല്ലായ്പോഴും അതു കാംക്ഷിക്കുന്നതുകൊണ്ട് അത് ഉള്ള വസ്തുവായിരിക്കണം. അതു തൽക്കാലം മാത്രം ഉള്ളതായിരിക്കുവാനും പാടില്ല. അത് ഒരു ഭാഷകൊണ്ടറിയപ്പെടുന്നതാണോ? അതുമല്ല. അത് ഒരു ദേശത്തുമാത്രം ലഭ്യമാകുന്നതാണോ, അതുമല്ല. അപ്പോൾ ആനന്ദം എപ്പോഴും ഉള്ളതും എവിടെയും ഉള്ളതും ഭാഷാതീതവുമാണ്. അപ്പോൾ ആ ഉള്ള വസ്തുവിൻെറ പര്യായശബ്ദമാണ് ആനന്ദം. നീ ഉള്ള വസ്തുവിൽ നിന്നു തന്നെ ജാതമായിരിക്കുന്ന സ്ഥിതിക്ക് നിൻെറ സ്വരൂപവും ആനന്ദമല്ലേ?

എന്നാൽ ഈ ഉള്ളതും ആനന്ദമായിരിക്കുന്നതുമായ വസ്തു എങ്ങനെയിരിക്കുന്നു. അത് സ്വയം പ്രകാശമായിരിക്കുന്നു. കാരണം ഉള്ളതും ആനന്ദമായിരിക്കുന്നതും സ്വയം പ്രകാശമായിരിക്കും. അപ്പോൾ നീ ഉണ്ട്, നീ പ്രകാശിച്ചുകൊണ്ടിരിക്കുന്നു, നീ ആനന്ദരൂപിയായിരിക്കുന്നു എന്ന് ദൃഢപ്പെടുന്നു. നിൻെറ സ്വരൂപം സച്ചിദാനന്ദം അസ്തിഭാതിപ്രിയം. നിൻെറ സ്വരൂപം അസ്തിഭാതിപ്രിയമാണെങ്കിൽ ഈ കാണപ്പെടുന്ന എല്ലാവരുടെയും സ്വരൂപം അതുതന്നെ എന്നു നിശ്ചയിക്കരുതോ? അപ്പോൾ സകലതും അസ്തിഭാതിപ്രിയമായിരിക്കുമ്പോൾ ഈ ജഗത്തു മുഴുവനും ഈശ്വരവിലാസം കൊണ്ടല്ലാതെ വേറെ ഒന്നിനേക്കൊണ്ടും നിറഞ്ഞതല്ല എന്നു മനസ്സിലാക്കരുതോ. അപ്പോൾ യാതൊരു ദുഃഖത്തിനും അവകാശമില്ലല്ലോ. എല്ലാ ഇടവും എല്ലാ വസ്തുവും കാലദേശഭേദമെന്യേ ഈശ്വരവിലാസം കൊണ്ടാണ് നിറഞ്ഞിരിക്കുന്നത്. അങ്ങനെ നിറഞ്ഞിരിക്കുന്ന വസ്തു നീ ആസ്വദിക്കുക.

നീ കാലാതീതനാണെന്നും ദേശാതീതനാണെന്നും ഭാഷാതീതനാണെന്നും എപ്പോഴും ഉള്ളവനും പ്രകാശരൂപിയും ആനന്ദരൂപിയും ആണെന്നും നിർഭാരനാണെന്നും അറിഞ്ഞ് നീ നിന്നെത്തന്നെ അനുഗ്രഹിക്കൂ. നീ എല്ലാററിനേയും നിൻെറ സ്വസ്വരൂപമാകുന്ന അസ്തിഭാതിപ്രിയമായി കാണുമ്പോൾ ദുഃഖമെന്നുള്ള അവസ്ഥയുണ്ടോ? നീ ആനന്ദതുന്ദിലനായി തുള്ളിച്ചാടുകയില്ലേ? നീ നിന്നെ അനുഗ്രഹിച്ചാൽ, ഈശ്വരൻ നിന്നെ അനുഗ്രഹിക്കും. അദ്ദേഹം എപ്പോഴും നിന്നെ അനുഗ്രഹിച്ചുകൊണ്ടിരിക്കുകയാണ്. പക്ഷേ നീ നിന്നെത്തന്നെ അനുഗ്രഹിക്കാത്തിടത്തോളംകാലം നിന്നെ ഈശ്വരൻ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു എന്ന് അറിയുകയില്ല. നീ നിൻെറ സ്വരൂപത്തെ അനുധാവനം ചെയ്തുകൊണ്ടിരുന്നാൽ നീ മോചിക്കപ്പെടും. അതല്ല നീ നിൻേറതുകളിൽ അനുധാവനം ചെയ്തുകൊണ്ടിരുന്നാൽ നിനക്ക് പുനരാവർത്തിദോഷം ഭവിക്കും.

''വീട്ടിലുണ്ടെങ്കിൽവിരുന്നുചോറുംകിട്ടും
ഊട്ടിലുംകിട്ടാ ദരിദ്രനെന്നോർക്കണം.''

നീ ഉള്ളിടത്തുതന്നെ ഇരുന്നാൽ നീ എല്ലാററിനും ഉടയവനായിത്തീരും. നിൻെറ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയത്തിൽത്തന്നെ ഇരുന്നുകൊണ്ടാൽ നിനക്കു യാതൊന്നും വേണ്ടതില്ല. നിനക്കു കിട്ടേണ്ടത് അവിടെത്തന്നെ കിട്ടും. എന്നാൽ നേരേമറിച്ച് നീ നിൻെറ തൻേറടം വിട്ട് തൻേറതുകളിൽ, അതായത് ഇതുകളിൽ, അതായത് സ്ഥൂല-സൂക്ഷ്മകാരണങ്ങളിൽ അനുധാവനം ചെയ്തുകൊണ്ടിരുന്നാൽ നിൻെറ താവാട്ടുസ്വത്തു നശിക്കുകയും നീ ഒരു ദരിദ്രനായിത്തീരുകയും ചെയ്യും. നീ എവിടെ എവിടെ നടന്നലഞ്ഞാലും നിനക്ക് നിത്യശാന്തി, നിത്യസൗഖ്യം കിട്ടുകയില്ല.

നിനക്ക് ഒന്നും തള്ളേണ്ടതും ഇല്ല, കൊള്ളേണ്ടതും ഇല്ല. നിനക്ക് വലിയത് എന്നും ചെറിയത് എന്നും വ്യത്യാസമില്ല. നിനക്ക് ചെറിയതിൽ ഏററവും ചെറിയതാകാമെങ്കിൽ വലിയതിൽ ഏററവും വലിയതായിത്തീരാം. നീ. സ്വസ്ഥമായിരിക്കുമ്പോരം, വിശ്രമിക്കുമ്പോരം നിൻെറ സ്വരൂപത്തെപ്പററി ചിന്തിച്ച് അതിനെ നല്ലവണ്ണം ദൃഢപ്പെടുത്തുക. വിശ്രമവേളയിൽ തന്നെപ്പററി ഒന്ന് ആലോചിച്ചാൽ യാതൊരു കുറവും സംഭവിക്കാൻ പോകുന്നില്ലല്ലോ. തന്നെപ്പററി താൻ അറിയുക എന്നുള്ളതു തന്നെയാണ് ശരിയായ വിശ്രമം. നീ നിൻെറ സ്വതേയുള്ള പ്രകാശത്തെയും ആനന്ദത്തെയും വിട്ട്, മററുള്ളതുകളിൽ അനുധാവനം ചെയ്യുന്നതുകൊണ്ടാണ് ദുഃഖം ഏർപ്പെടുന്നത്. ഇവയിൽ വ്യവഹരിച്ചതുകൊണ്ടു നിനക്ക് എന്തു നേട്ടമുണ്ടായി. ഒന്നും തന്നിഷ്ടപ്രകാരം സാധിച്ചില്ല എന്നുള്ള ദുഃഖത്തോടുകൂടി ഭയത്തോടുകൂടിയാണ് നീ ഈ ലോകം വിടുന്നത്. ഇതു നിനക്ക് ആശാസ്യമാണോ? ഒരു മുഹൂർത്തനേരം നീ ഇതിനെപ്പററി ഒന്ന് ആലോചിക്കുക. സകലതിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമായ നീ സകലതിൻേറയും ഉറവിടമായ നീ, അസ്തിഭാതിപ്രിയത്തിൻെറ മൂർത്തീകരണമായ നീ, വിലപിക്കുന്നു, ദുഃഖിക്കുന്നു എന്നു വന്നാൽ ഇതിലും ഉപരിയായി അപഹാസ്യമായി വല്ലതുമുണ്ടോ? നീ നിന്നെത്തന്നെ ഉററ് ആഗ്രഹിച്ചാൽ മാത്രം മതി, നീ സമ്പൂർണനായിത്തീരുമെന്നുള്ളതിന് യാതൊരു സംശയവുമില്ല. അഹംവൃത്തി പുലർത്തിയാൽ, നിൻേറതുകളെക്കൊണ്ടുണ്ടായിട്ടുള്ള സകല ഭാരങ്ങളും നീങ്ങി, നീ നിർഭാരനായിത്തീരുകയും അതിസ്വച്ഛമായി വിളങ്ങുകയും ചെയ്യും. ആ നിർഭാരാവസ്ഥയിൽ നീ സകലതിൻേറയും കർത്താവായി കാണപ്പെടുമെങ്കിലും, അകർത്താവായിത്തന്നെ ഇരിക്കുന്നു എന്നും അറിയും. ഗുരു നിന്നെ ശരിയായിട്ടുള്ള വഴി കാട്ടിത്തരുന്നു.

''കാണുമറിവുനീകാട്ടവുനാമവരൈ
കാണകഴലുംകഴററിയിലെ—നാണി
നമൈതിരുമ്പിപ്പാരാതെ.''

## 18-5-1958

ശുദ്ധചൈതന്യസ്വരൂപത്തിൽ വ്യഷ്ടി എന്നും സമഷ്ടി എന്നുമുള്ള വ്യത്യാസങ്ങളില്ല. അത് എവിടെയും നിരാലംബമായി, നിരപേക്ഷമായി, നിരാധാരമായി, ബൃഹത്തായി എല്ലാററിന്റേയും അകത്തും പുറത്തും വിളങ്ങിക്കൊണ്ടിരിക്കുന്ന വസ്തുവാണ്. വ്യഷ്ടി എന്നും സമഷ്ടി എന്നും ജീവനെ സംബന്ധിച്ചിടത്തോളം മായാവൈഭവങ്ങൾ ഉള്ളിടത്തോളം കാലം മാത്രം ഉണ്ട്. വിദ്യാരൂപിണിയായ മായ, അറിവിനെ നൽകി സ്വയം മാഞ്ഞുപോകുമ്പോൾ, അറിവു ആനന്ദമായി പ്രകാശിക്കുകയും, വ്യഷ്ടി-സമഷ്ടി വ്യത്യാസങ്ങൾ നീങ്ങി, താൻ ഉള്ള വസ്തുവായി വിളങ്ങുന്നു എന്ന സാക്ഷാൽ അനുഭൂതി ലഭ്യമാകുകയും ചെയ്യും. അജ്ഞാനത്തിന്റെ ഉറവിടം മായ തന്നെയാണ്. എന്നാൽ മായയുടെ ഉത്ഭവം അനിർവചനീയമാണ്; പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതാണ്. അജ്ഞാനം ഉള്ളിടത്തോളം മായയ്ക്ക് സ്ഥാനമുണ്ട്. എന്നാൽ അജ്ഞാനം നീങ്ങി അറിവു വടിവായി വന്നാൽ ഇല്ലാത്ത മായ ഇല്ലാത്തിടത്തുത്തന്നെ മായുന്നു. അറിവ് ആനന്ദമായി പ്രകാശിച്ചുകൊണ്ടിരിക്കുമ്പോൾ മാത്രമേ സാക്ഷാൽക്കാരമാകുന്നുള്ളു.

നിരുപാധികചൈതന്യ അപാരസാക്ഷാൽക്കാരം ലഭ്യമാകണമെങ്കിൽ ഇരുപത്തിഅഞ്ചു തത്വങ്ങളെയും അതായത് ഇരുപത്തിഅഞ്ച് ഉപാധികളെയും തരണം ചെയ്യണം, ഉപേക്ഷിക്കണം. നാമരൂപാദികളുടെ ഉപാധികളാകുന്ന സ്ഥൂല-സൂക്ഷ്മ-കാരണ-അതി-നിജ എന്ന അഞ്ച് ഉപാധികളെയും തരണം ചെയ്യണം. ഇവ ഓരോന്നിലും അഞ്ച് ഉപാധികൾ വീതമുണ്ട്. അങ്ങനെ ഇരുപത്തിഅഞ്ചുപാധികൾ. അപ്പോൾ സ്ഥൂലത്തിന്റെ അഞ്ചുപാധികളേയും സൂക്ഷ്മത്തിന്റെ അഞ്ചുപാധികളേയും കാരണത്തിന്റെ അഞ്ചുപാധികളേയും അതിയുടെ അഞ്ചുപാധികളേയും നിജയുടെ അഞ്ചുപാധികളേയും ജയിക്കണം. അതി എന്നത് തുര്യം, തുര്യാതീതം എന്ന രണ്ട് അവസ്ഥകളെ കുറിക്കുന്നു. നിജ എന്നത് മൗനത്തെ അർഥമാക്കുന്നു. അപ്പോൾ സ്ഥൂല-സൂക്ഷ്മ-കാരണങ്ങളെ നീക്കി അതായത് ജാഗ്രത്-സ്വപ്ന-സുഷുപ്തികളെ ജയിച്ച് ഇവ മൂന്നിനേയും ഒരേ ദശയിൽ കാണുന്ന തുര്യാവസ്ഥയെ പ്രാപിച്ച്, അതിനേയും അതിക്രമിച്ച് തുര്യാതീതാവസ്ഥയിൽ ഇരിക്കുമ്പോൾ ഒരു മൗനം ഏർപ്പെടുന്നു. അതായത് എല്ലാററിനേയും കണ്ട് ഒന്നിലും ചേരുന്നില്ല എന്ന അവസ്ഥ. ഈ മൗനാവസ്ഥയെയും അതിക്രമിച്ച് മൗനാതീതാവസ്ഥയെ പ്രാപിച്ചാൽ മാത്രമേ നിരുപാധികചൈതന്യ അപാരസാക്ഷാൽക്കാരം അനുഭൂതമാകയുള്ളു. ഇതിന് വിദേഹകൈവല്യം അല്ലെങ്കിൽ ആരൂഢമുക്തി എന്നുപേർ.

ഈ സ്ഥൂല–സൂക്ഷ്മ–കാരണ–അതി–നിജ എന്നുള്ള ഉപാധികളെ തരണം ചെയ്യുവാൻ മഹത്തുക്കൾ മഹാവാക്യങ്ങളെ പ്രദാനം ചെയ്തിരിക്കുന്നു. ഈ മഹാവാക്യങ്ങൾ തന്നെയാണ് പഞ്ചപദമഹാവാക്യം.

**ഒന്ന്**

താൻ പുത്രമിത്രകളത്രാദികളെ സ്നേഹിച്ച്, തന്റെ മുഴുവൻ സ്നേഹവും അവർക്കായി ദാനം ചെയ്യുന്നു. അവരുടെ സന്തോഷം തന്റെ സന്തോഷം, അവരുടെ നന്മ തന്റെ നന്മ, അവരുടെ ജീവൻ തന്റെ ജീവൻ എന്നിങ്ങനെ തൻമയപ്പെടുത്തി, താൻ ജീവിതം നയിക്കുന്നു. എന്നാൽ സൂക്ഷിച്ചാൽ അറിയാം, ഈ പുത്രമിത്രകളത്രങ്ങൾ അവരവരുടെ സുഖത്തിനുവേണ്ടി ഇരിക്കുന്നു എന്നല്ലാതെ, തന്റെമേൽ യാതൊരു മമതയും അവർക്കില്ല എന്ന്. അപ്പോൾ തന്നെ സ്നേഹിക്കുവാൻ താൻ മാത്രമേയുള്ളൂ. താൻ മരിച്ചുകഴിഞ്ഞശേഷം തന്റെ പിന്നീടുള്ള സുഖസൗകര്യങ്ങളെ അന്വേഷിക്കുവാൻ ഒരു പുത്രമിത്രകളത്രവും ഒരുമ്പെടുന്നില്ല. തന്റെ മരണത്തിനുമുമ്പ് താൻ വല്ലതും ആർജിച്ചുവച്ചിട്ടുണ്ടെങ്കിൽ അതു പങ്കുവയ്ക്കുവാൻ അവർ ബദ്ധപ്പെടുന്നതായി കാണാം. അപ്പോൾ തന്നെ സ്നേഹിക്കുവാൻ താൻ മാത്രമേ ഉള്ളൂ. ഈ പുത്രമിത്രകളത്രങ്ങളുടെ നേർക്കുള്ള സ്നേഹം തന്നിൽത്തന്നെ തിരിച്ചുവിട്ട്, താൻതന്നെയാണ് സ്നേഹത്തിന്റെ ഉറവിടമെന്നും, താൻതന്നെയാണ് ആ സ്നേഹം മൂർത്തിമത്തായിരിക്കുന്നത് എന്നും ഉള്ള അറിവാണ് ചൈതന്യാനുഭൂതിയുടെ ഒന്നാമത്തെ പടി.

**രണ്ട്**

താൻ പല വേഷങ്ങൾകെട്ടി നടനം ചെയ്യുന്നു. താൻ ഒരു നിമിഷത്തിൽ പറയന്റെ വേഷവും, വേറൊരു നിമിഷത്തിൽ പറച്ചിയുടെ വേഷവും, അതുപോലെ രാജാവിന്റെ വേഷവും; ഇങ്ങനെ പലവിധ വേഷങ്ങൾ ധരിച്ച് പല പാർട്ടുകളും എടുക്കുന്നു. എന്നാൽ താൻ ഈ പലവിധ വേഷങ്ങൾ ധരിച്ചാലും, ഈ വേഷങ്ങളിൽ നിന്നു വേറെയാണെന്നും താൻ ഏതു സമയത്തും താൻതന്നെയായിരിക്കുന്നു എന്നുമുള്ള ബോധം ഉണ്ട്. അങ്ങനെ അല്ലായിരുന്നുവെങ്കിൽ ഓരോ വേഷവും ധരിച്ച് അതു കഴിയുമ്പോൾ അവിടെ ആ വേഷത്തോടുകൂടിയവൻ മരിച്ചുകിടക്കേണ്ടിയിരുന്നു. താൻ പല വേഷങ്ങൾ ധരിച്ചിരുന്നാലും താൻതന്നെയാണ് (ഒന്നുതന്നെയാണ്) എന്നു തനിക്കു ദൃഢബോധമുണ്ട്. എന്നാൽ കാഴ്ചക്കാർ തന്നിൽ ഭിന്നത്വം തന്നെ കാണുന്നു. അതു തന്റെ തൻമയത്വത്തോടുകൂടിയ വേഷങ്ങൾകൊണ്ടാണ് ഉണ്ടായത്. അപ്പോൾ അദ്വൈതത്തിൽ നിന്നു കൊണ്ട് ദ്വൈതപ്രതീതിയെ കാണികൾക്ക് അനുഭവപ്പെടുത്തുന്നു. അതുപോലെ താൻ പലതും ചെയ്തിരുന്നാലും, പല അവസ്ഥകളിൽ—അച്ഛൻ, മകൻ, ഉദ്യോഗസ്ഥൻ,

മാന്യപൗരൻ എന്ന പല നാമങ്ങളെക്കൊണ്ട്—അറിയപ്പെട്ടിരുന്നാലും അവയിൽ എല്ലാം ചേർന്നുകൊണ്ട്, താൻ അവയിൽ നിന്ന് വ്യത്യസ്തനായി ചേരാതെതന്നെ ഇരിക്കുന്നു. താൻ ദ്വൈതത്തെ പ്രവർത്തിച്ചുകൊണ്ടിരുന്നാലും അദ്വൈതനായിത്തന്നെ ഇരിക്കുന്നു. എന്നാൽ ഈ അദ്വൈതാവസ്ഥയിലും താൻ വേഷം കെട്ടിയതു നന്നായോ എന്ന് നിരൂപിക്കുകയാണെങ്കിൽ അത് ഒരു ഭ്രഷ്ടാകുന്നു; കുറവാകുന്നു. അപ്പോൾ സകലതും ചെയ്ത്, അതുകളിൽ പററുതലില്ലാതെ ഒന്നും ചെയ്യാതെ ഇരിക്കുന്നു എന്നുള്ള ദൃഢബോധം—അറിവ്—ആണ് ചൈതന്യാനുഭൂതിയുടെ രണ്ടാമത്തെ പടി.

**മൂന്ന്**

താൻ ഒരു പാവ എടുത്ത് അതിനെക്കൊണ്ടു പല വിദ്യകളും ചെയ്യിക്കുന്നു. ആ പാവയെ താൻ കൈയിൽ വച്ചിരിക്കുകയാണ്. താൻ, തൻെറ കൈയുടെ വേലത്തരങ്ങൾ കൊണ്ട് ആ പാവയെകൊണ്ട് സലാം വയ്പിക്കുന്നു, നമസ്കരിപ്പിക്കുന്നു, തലയാട്ടിപ്പിക്കുന്നു. അതുവഴി തൻെറ വാചാലതകൊണ്ട് മററുള്ള കാണികളുടെ പേഴ്സ് തുറപ്പിക്കുന്നു. അപ്പോൾ താൻതന്നെയാണ് ഇതുകളെ എല്ലാം ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതും. അപ്പോൾ എല്ലാ ശക്തിയും തന്നിൽ അടക്കി, തന്നിഷ്ടം പോലെ എല്ലാററിനേയും പ്രവർത്തിപ്പിച്ച് താൻ ഒരു സാക്ഷി എന്നവണ്ണം എല്ലാററിനേയും ദ്രഷ്ടാവായി കാണുന്ന അവസ്ഥയാണ് സാക്ഷാൽക്കാരാനുഭൂതിയുടെ മൂന്നാംപടി.

**നാല്**

ആകാശം സ്വതെ നിരവയവമാണ്. എന്നാൽ തന്നിൽ നിന്നുതന്നെ വായുവിനും അഗ്നിക്കും ജലത്തിനും പൃഥ്വിക്കും രൂപം കൊടുക്കുന്നു. ആ നാലു ഭൂതങ്ങളിലും ഊടുരുവെ (അകത്തും പുറത്തും) നിറഞ്ഞിരിക്കുന്നു. തൻെറ അംശങ്ങൾകൊണ്ട് ഇവയെ സൃഷ്ടിച്ചിരുന്നാലും തൻെറ സ്വരൂപത്തിന് യാതൊരു ഹാനിയും സംഭവിച്ചിട്ടില്ല. അത് ഏത് അവസ്ഥയിൽ ഉണ്ടായിരുന്നുവോ അതുപോലെ യാതൊരു ഏററക്കുറവുമില്ലാതെ എപ്പോഴും എല്ലാററിൻേറയും അകത്തും പുറത്തും വ്യാപിച്ചിരിക്കുന്നു. ഇതുപോലെ ഈശ്വരൻ എല്ലാററിനേയും സൃഷ്ടിച്ചിരുന്നാലും താൻ അതിൻെറ ഉള്ളിലും പുറത്തും വ്യാപിച്ചിരുന്നാലും, യാതൊരു കുറവും വരാതെ ബൃഹത്തായി നിരപേക്ഷമായി നിൽക്കുന്നു എന്നുള്ള അറിവാണ് ചൈതന്യാനുഭൂതിയുടെ നാലാംപടി.

**അഞ്ച്**

കയററിൽ പാമ്പ് എന്നുള്ളതിനെ അർത്ഥവത്താക്കണം. നല്ല വെളിച്ചം ഇല്ലാത്ത സമയത്ത് ഒരു കയർ നിലത്തു കിടക്കുന്നതു നാം കണ്ടാൽ

ഉടനെ സംശയം തോന്നി അതിനെ പാമ്പായി കാണുന്നു. നമ്മുടെ സംശയത്തെ തന്നെ നാം അവിടെ മൂർത്തിമത്തായി കാണുന്നു. നമ്മുടെ സംശയം കൊണ്ടേർപ്പെട്ടതായ അവിദ്യയെ ഈശ്വരൻ അവിടെ പാമ്പിനെപ്പോലെതന്നെ സത്യമായി സൃഷ്ടിക്കുന്നു. ആ സംശയദശയിൽ പാമ്പ് എന്നുള്ളതു സത്യവസ്തുവാണ്. ആ കയറിനെ പാമ്പായി ധരിച്ച് നാം ദൂരെ മാറി നടക്കുന്നു. അതിനെ കൊല്ലുവാൻ വടിയും വിളക്കും കൊണ്ടുവരുന്നു. എന്നാൽ പ്രകാശം തട്ടുമ്പോൾ പാമ്പല്ല കയറാണ് എന്ന് അറിവുപെടുന്നു. നമ്മുടെ ഭ്രമവും തീരുന്നു. അപ്പോൾ പ്രകാശം വന്നപ്പോൾ മാത്രമാണ് സത്യാവസ്ഥ എത്തിപെട്ടത്. അതുപോലെ ഈ കാണപ്പെടുന്നതെല്ലാം നമുക്കു സത്യമായി സ്ഥിരമായി തോന്നുന്നുണ്ടെങ്കിലും അറിവാകുന്ന പ്രകാശം നമ്മിലുദിക്കുമ്പോൾ ഇതുകളെല്ലാം തന്നെ, സംബന്ധിച്ചിടത്തോളം വെറും തോന്നൽ മാത്രമാണെന്നും വന്ധ്യാപുത്രസമാനമാണെന്നും, തൻെറ സ്വരൂപം അസ്തിഭാതിപ്രിയമാണെന്നും അറിവുപെടുകയും ചെയ്യും. ഇതാണു സാക്ഷാൽ സ്വരൂപാനുഭൂതിയുടെ അഞ്ചാംപടി.

ഈ അഞ്ചു മഹാവാക്യങ്ങളും ഒരു സാമാന്യ അർത്ഥത്തിൽ ഇവിടെ പറഞ്ഞു എന്നേയുള്ളൂ. ഇതിലും ഉപരിയായി ഗഹനമായി അറിവുപെടണമെങ്കിൽ നാം അതിനുതക്കവണ്ണം ഉയരേണ്ടിയിരിക്കുന്നു.

ത്രികരണം എന്നുവച്ചാൽ മനസ്സ്, വാക്ക്, കായം. ഇവയുടെ ആധാരം അന്തഃകരണം, വായ്, ഇന്ദ്രിയങ്ങൾ ഇവയാണ്. ഇവയുടേയും ആധാരം അസ്തിഭാതിപ്രിയമായ, സച്ചിദാനന്ദസ്വരൂപമായ ശുദ്ധ ചൈതന്യം തന്നെയാണ്. ഈ ത്രികരണങ്ങളേയും അതിജീവിച്ചാൽ മാത്രമേ സാക്ഷാൽക്കാരമാകയുള്ളൂ.

തൻെറ സ്വരൂപത്തെ അറിയുവാൻ വൈകി എന്ന് ഉററ ആഗ്രഹത്തോടുകൂടിയ ജിജ്ഞാസുവാണ്, ഈ മഹാവാക്യങ്ങളുടെ ഉപദേശത്തിന് അർഹൻ. ഈ മഹാവാക്യങ്ങളെ ശ്രവിച്ചാൽത്തന്നെയും കോടാനുകോടി ജൻമങ്ങളിൽ ചെയ്ത പ്രാരബ്ധങ്ങൾ ഒടുങ്ങുന്നു എന്നാണ് വിധി.

**25-5-1958**

കർമം, ഭക്തി, യോഗം, ജ്ഞാനം എന്ന നാലു സാധനകളിൽ ജ്ഞാനം മാത്രമാണ് അതായത് കർമം, ഭക്തി, യോഗങ്ങളോടുകൂടിയ ജ്ഞാനമാണ് മോക്ഷത്തിനു യഥാർഥ സോപാനം. ജ്ഞാനം അതായത് അറിവ് ഉണ്ടായാൽ മാത്രമേ ആ ജ്ഞാനത്തിന് ദൃഢത, നിശ്ചയത്വം ഉണ്ടാവുകയുള്ളൂ. ജ്ഞാനമാർഗത്തിൽ ഒൻപതു സാധനകളാണ് വിധിച്ചിട്ടുള്ളത്. അതായത് വിവേകം, വൈരാഗ്യം, ശമാദിഷൾക്കം (ശമം, ദമം, തിതിക്ഷ, ഉപരതി, ശ്രദ്ധ, സമാധാനം മുമുക്ഷുത്വം എന്ന

നാലും; ഗുരുവാക്യശ്രവണം, മനനം, നിദിധ്യാസനം, സമാധി എന്ന നാലും; ഗുരുവാക്യശ്രവണം കൊണ്ടേർപ്പെട്ട തത്ത്വം പദാർഥചിന്തനം എന്ന ഒന്നുംകൂടി ഒൻപതു സാധനകളാണ്. ഇതിൽ ഗുരുവാക്യശ്രവണം ഒന്നു കൊണ്ടുമാത്രം മററ് എട്ട് സാധനകളും കൈവരും.

ഗുരുവാക്യതത്വചിന്തനം എന്നാൽ എന്താണ്? ശുദ്ധ ചൈതന്യസാക്ഷാൽക്കാരത്തിനുളള സോപാനമാണ് അത്. ചൈതന്യ ചിൽശക്തിയുടെ ഉളള അവസ്ഥ, അതിൻെറ ഉത്തേജകത്വം, വ്യാപകത്വം, അപാരത്വം എന്നിവ നല്ലവണ്ണം അറിയേണ്ടിയിരിക്കുന്നു. തൽ-ത്വം-അസി-അതി-നിജ എന്ന അഞ്ചു തത്വങ്ങൾ കൊണ്ട് അത് അറിയപ്പെടുന്നു. സ്ഥൂലം, സൂക്ഷ്മം, കാരണം, അതി, നിജ എന്നും അവയെ പറയാം. എൻേറത് (അന്തഃകരണം തുടങ്ങി) എന്നതു മുതൽ ഞാൻ എന്നതുവരെയുളള ഇരുപത്തഞ്ചു ഉപാധികളേയും തരണം ചെയ്താൽ മാത്രമേ സാക്ഷാൽക്കാരമാകയുളളു. തൽ, ത്വം, അസി, അതി, നിജ എന്നതുകളിൽ അഞ്ചു ഉപാധികൾ വീതമുണ്ട്. അങ്ങനെ ഈ ഇരുപത്തഞ്ച് ഉപാധികളേയും തരണം ചെയ്യണം.

ചൈതന്യസാക്ഷാൽക്കാര സാമാന്യജ്ഞാനം:

താൻ എന്നുളള അവസ്ഥയിൽ നിന്നും താൻ തൻേറതുകളിൽ ഇറങ്ങി ച്ചെല്ലുന്നു എന്ന അവസ്ഥയെ അറിയുന്നത് ചൈതന്യസാക്ഷാൽക്കാരത്തിലേക്കുളള ഒന്നാമത്തെ പടി. ഈ ജഗത്തിൽ ഉളളവയിൽ തനിക്ക് ഏററവും പ്രിയപ്പെട്ടവർ പുത്ര-മിത്ര-കളത്രാദികളാണ്. തൻെറ പുത്രനെ അന്യൻെറ പുത്രനേക്കാളും സ്നേഹിക്കുന്നു. തൻെറ കളത്രത്തെ അന്യൻെറ കളത്രത്തേക്കാളും സ്നേഹിക്കുന്നു. തൻെറ പുത്ര-മിത്ര-കളത്രങ്ങളെ താൻ സ്നേഹിക്കുന്നത്, അവർ തന്നിൽ നിന്നും വ്യത്യസ്തരല്ല എന്നു തോന്നുന്നതു കൊണ്ടാണ്. അവരും ചൈതന്യസ്വരൂപികളാണ്. എന്നാൽ താൻ ഉണ്ടായിരുന്നാൽ മാത്രമേ അവരിൽ സ്നേഹം ഉദിക്കുന്നുളളു. അപ്പോൾ അവരിലുളള സ്നേഹം തന്നിൽ നിന്നും ഉണ്ടായതു തന്നെ. അപ്പോൾ ആ സ്നേഹത്തിൻെറയും അവരുടേയും ആധാരം താൻ തന്നെയാണ് എന്നു ബോധം വരുമ്പോൾ ചൈതന്യസാക്ഷാൽക്കാരത്തിൻെറ ആദ്യത്തെ പടി.

താൻ പല വേഷങ്ങൾ ധരിച്ച് പല പാർട്ടുകളും ഒരു സ്റേറജിൽ എന്ന പോലെ ജഗത്തിൽ അഭിനയിച്ചാലും, ഈ വേഷങ്ങളിൽ പററാതെ, താൻതന്നെയായിരിക്കുന്നു എന്നുളള അറിവാണ് ചൈതന്യസാക്ഷാൽക്കാരത്തിൻെറ രണ്ടാമത്തെ പടി. തൻെറ തൻേറടം വിടാതെ തന്നിൽത്തന്നെ ഉറച്ചുനിന്നു പലതുകളേയും ചെയ്തുകൊണ്ട് അവയിൽ ഒന്നും തനിക്കു പററുതലില്ല എന്നുവരുന്നത് ചൈതന്യസ്വരൂപത്തിൻെറ ഒരു ഉത്തേജകവൈഭവമാണ്. ഒന്നാമത്തേതിൽ താനും പുത്ര-മിത്ര-കള

ത്രാദികളും വേറെവേറെ ചൈതന്യസ്വരൂപികളായി കാണപ്പെട്ടു. അവിടെ ഒരു വിടവ് ഉണ്ടായി എന്നാൽ ഈ ദശയിൽ താൻ തന്നെയാണ് പല വേഷങ്ങളും കെട്ടുന്നത്. ഈ രണ്ടാമത്തെ പടി നമ്മുടെ അറിവിനും സ്വരൂപത്തിനും ഒന്നുകൂടി ഉത്തേജകത്വം തരുന്നു.

മൂന്നാമത് താൻ തന്നെ തന്റെ കൈയിൽ ഒരു പാവ എടുത്ത് അതിനെക്കൊണ്ട് തന്നിഷ്ടംപോലെയുള്ള പ്രവൃത്തികളെ കാണിച്ച് ഇതര കാണികളെ ആകർഷിക്കുന്ന അവസ്ഥയാണ്. രണ്ടാമത്തെ പടിയിൽ താൻ ഒരു സ്റ്റേജിൽ പോയി അഭിനയിക്കുന്നതിലും ഉപരിയായി താൻ ഇരുന്ന ഇരുപ്പിൽത്തന്നെ ഇരുന്നുകൊണ്ട് കരഗതമായ ഒരു പാവ കൊണ്ട് കാണികളെ ആകർഷിക്കുന്ന അവസ്ഥ ഒന്നുകൂടി വ്യാപകമായിട്ടുള്ളതാണ്. താൻ എല്ലാററിലും കടന്നുകൂടി അവയെ എല്ലാം തന്റെ കൈവശമാക്കി തന്നിഷ്ടം പോലെ പ്രവർത്തിപ്പിക്കുന്ന അവസ്ഥ; ആദ്യത്തെ രണ്ടവസ്ഥകളേക്കാൾ വ്യാപകമായി ചൈതന്യസാക്ഷാൽക്കാരത്തെ അറിവാക്കിത്തരുന്നു. നാലാമത്തെ തത്വം പൂർണാവസ്ഥയെ തരുന്നു. ആകാശം, തന്നിൽ നിന്നും വായു, അഗ്നി, ജലം, പൃഥ്വി എന്നിവയെ എല്ലാം ഉല്പാദിപ്പിച്ച് തനിക്കു യാതൊരു നഷ്ടവും സംഭവിക്കാതെ അവയുടെ ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നു. ആകാശം തന്റെ അംശം കൊടുത്താണ് വായു, അഗ്നി, ജലം, പൃഥ്വി എന്നിവകളെ ഉണ്ടാക്കിയതെങ്കിലും അതിനു യാതൊരു കുറവും വന്നിട്ടില്ല. അത് ഉള്ളതുപോലെ പൂർണമായി എപ്പോഴും ഇരിക്കുന്നു. അതുപോലെ ചൈതന്യസ്വരൂപം, എവിടെയും എല്ലാററിലും ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നു; ബൃഹത്തായി, നിരാലംബമായി, നിരപേക്ഷികമായി പൂർണമായിരിക്കുന്നു എന്നുള്ള അറിവ് ചൈതന്യസാക്ഷാൽക്കാരത്തിന്റെ നാലാംപടി. ഈ ദശയിൽ കർമം, ഭക്തി, യോഗം, ജ്ഞാനം എന്നീ സോപാനങ്ങൾക്ക് സ്ഥാനമില്ല. അവയെല്ലാം ഈ ചൈതന്യസ്വരൂപത്തിൽത്തന്നെ അടങ്ങിയിരിക്കുന്നു. ഈ ദശ അറിഞ്ഞുകഴിഞ്ഞാൽ ആ വ്യക്തിക്ക് കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിതുകളുടെ ആവശ്യമില്ല.

അഞ്ചാംപടി, കയറിൽ പാമ്പ് എന്നുള്ള ഭ്രമം എപ്പോൾ പ്രകാശംകൊണ്ട് തീരുന്നുവോ, അതുപോലെ സാക്ഷാൽ സത്യവസ്തു ഈ കാണപ്പെടുന്നവയല്ല; സച്ചിദാനന്ദസ്വരൂപമായ ശുദ്ധചൈതന്യമാണ് എന്നു സാക്ഷാൽക്കരിക്കുന്നതാണ്.

ഈ മേൽവിവരിച്ചതെല്ലാം മഹാവാക്യങ്ങളാണ്. എന്നാൽ ഇതുകളെ സാക്ഷാൽക്കരിക്കുവാൻ എന്താണു വഴി? ഇവയെ അനുഭവിക്കുക എന്നുള്ളതുതന്നെയാണ്. അനുഭവാദ്വൈതസാക്ഷാൽക്കാരത്തിന് സാക്ഷാൽ ഹേതുക്കളായ ജ്ഞാനസാധനകൾ നാലാണ് (ജ്ഞാനചതുഷ്ടയം), അതായത് നിശ്ചയം, സമാധി, സഹജം, സാക്ഷാൽക്കാരം.

സച്ചിദാനന്ദസ്വരൂപനായ ഈശ്വരനെ പ്രാപിക്കുവാൻ, ഈ ജീവിതം സഫലമാക്കുവാൻ, നാം സദാ ഏതോ ഒന്നിനെ അന്വേഷിച്ചുകൊണ്ടിരിക്കുന്നു. ഈ അന്വേഷണത്തിനു വിഷയമായിട്ടുള്ളത് എന്താണെന്നും അറിഞ്ഞുകൂടാ. എന്നാൽ താൻ ഇതറിയുന്നതിനുമുമ്പു മരിച്ചുപോകുമോ എന്നുള്ള ഭയം സദാ നമ്മെ അലട്ടിക്കൊണ്ടിരിക്കുന്നു. ഈ അന്വേഷണം എത്ര ശ്രമിച്ചിട്ടും നിലയ്ക്കുന്നുമില്ല. അപ്പോൾ ഈ അന്വേഷണ വീഥി നിലയ്ക്കണമെങ്കിൽ വിഷയത്തെ അറിയണം. ആ വിഷയം അറിയണമെങ്കിൽ ഒരു സാക്ഷാൽക്കരിച്ച ഗുരുവിനെ പ്രാപിച്ച് താൻ ഈ ജീവിതം അർഥവത്താക്കിത്തീർക്കണമെന്ന ഉററ ആഗ്രഹത്തോടുകൂടി ഇരിക്കുന്നവനാണെന്നും തന്നെ ആ വിഷയം അറിയിക്കണമെന്നും ഉററു പ്രാർഥിച്ചാൽ ഗുരു ആ വിഷയത്തെ പറഞ്ഞുതരുന്നു. ഗുരു മാത്രമേ ആ വിഷയത്തെ അറിയിക്കുകയും ചെയ്യുകയുള്ളു. ആ ഗുരുവാക്യ ശ്രവണം തന്നെ സകല സംശയങ്ങളും നീക്കി തൻെറ സ്വരൂപത്തെ, സ്വരൂപസ്ഥിതമാക്കുവാനുള്ള വഴി തെളിക്കുന്നു. ഈ പ്രമാദകാലത്ത് 'ഉണ്ട്' എന്നുമാത്രം ഇരിക്കുന്ന തൻെറ സ്വരൂപത്തിന്; അസംഭാവന (സംശയഭാവന), വിപരീതഭാവന ഇവകളെ ഒഴിവാക്കി അപരോക്ഷാനുഭൂതിക്ക് ഇടവരുത്തുന്നു.

തൻെറ ഈ ശരീരം ചൈതന്യത്തെക്കൊണ്ടും ജഡത്തെക്കൊണ്ടും രൂപീകരിച്ചിട്ടുള്ളതാണ്. ഈ ചൈതന്യവിശേഷമുള്ളതുകൊണ്ടാണ് ഈ ജഡവും ചേഷ്ടിക്കുന്നത്. അപ്പോൾ ഈ ജഡത്തിൻെറ ആധാരവും ചൈതന്യവിശേഷംതന്നെ എന്നറിയാം. ഈ ശരീരം തീകൊണ്ട് ജ്വലിക്കുന്ന ഇരുമ്പുകഷണംപോലെയാണ്. ഇരുമ്പുകഷണത്തിൽ തീ വ്യാപിച്ചാൽ ആ അഗ്നി ഇരുമ്പുകഷണത്തെയും തന്നുള്ളിലാക്കി അതിനേയും അതിക്രമിച്ച് നിൽക്കുന്നതായി കാണാം. ഇരുമ്പുകഷണം പഴുപ്പിച്ചതുകൊണ്ടാണ്, അത് ആ ചൂടിനെയും പ്രകാശത്തെയും പ്രദാനം ചെയ്യുന്നത്. പ്രകാശം എല്ലാററിനേയും പ്രകാശിപ്പിച്ച് ആനന്ദിപ്പിക്കുന്നു. എന്നാൽ ചൂടു ദുഃഖമാണ്. ചൂടേർപ്പെട്ടത് ജഡപദാർഥമായ ഇരുമ്പുള്ളതുകൊണ്ടാണ്. അതുപോലെ താൻ ചേതനാകാരത്തെക്കൊണ്ടു നിറഞ്ഞിരിക്കുന്നവനാണ് എങ്കിലും, ഈ ജഡശരീരമാകുന്ന സ്ഥൂലദേഹമുള്ളതുകൊണ്ടും, വൃത്തികൾ ഏർപ്പെടുന്നതുകൊണ്ടും ദുഃഖിക്കുന്നു. എന്നാലും ഈ ദുഃഖത്തിൻേറയും ഉറവിടം, ആധാരം ചൂടുതന്നെയാണ്. താൻ ചേതനാകാരത്തെക്കൊണ്ടു നിറഞ്ഞിരിക്കുന്ന വസ്തുവാണ്, താൻ ഉള്ള വസ്തുവാണ്, താൻ സ്വയം പ്രകാശിക്കുന്ന സ്വരൂപമുള്ളവനാണ്. തൻെറ സ്വരൂപം സ്വയം പ്രകാശിക്കുന്നതാണ്, ആനന്ദമാണ് എന്നുള്ള നിശ്ചയം അനുഭവപ്പെടും. ഇത് അനുഭവാദ്വൈതസാക്ഷാൽക്കാരത്തിന് സാക്ഷാൽ ഹേതുവായ ഒന്നാമത്തെ സാധന. താൻ എപ്പോഴും അസ്തിഭാതിപ്രിയം തന്നെയായി, കാലദേശഭേദമെന്യെ ഇടവിടാതെ സച്ചിദാനന്ദനായി ഇരിക്കുന്നു എന്ന് അനുഭവിക്കുന്ന അവസ്ഥ സമാധി.

ഇത് അദ്വൈതസാക്ഷാൽക്കാരത്തിനുള്ള രണ്ടാമത്തെ സാധന. തന്റെ സ്വരൂപവും അസ്തിഭാതിപ്രിയംതന്നെ, തന്റെ സ്വഭാവവും അതുതന്നെ എന്നും, അതു സഹജമായിരിക്കുന്നു എന്നും സാക്ഷാൽക്കരിക്കുന്നത് അനുഭവാദ്വൈതസാക്ഷാൽക്കാരത്തിന്റെ മൂന്നാമത്തെ പടി. താൻ അസ്തിഭാതിപ്രിയമായി സ്വയം അനുഭവിക്കുന്നതുതന്നെ സാക്ഷാൽക്കാരം. ഇതു നാലാമത്തെ പൂർണാവസ്ഥ. ഈ നാലു സാധനകളാണ് അനുഭവാദ്വൈതസാക്ഷാൽക്കാരത്തിന് ഉള്ള സാക്ഷാൽ ഹേതുകമായ സാധനകൾ.

## 1-6-1958

അച്ഛസ്വരൂപത്തോടുകൂടിയ ഒരു സ്ഫടികത്തിൽ ഒരു ചുവന്ന ചെമ്പരത്തിപ്പൂ അടുത്തുവച്ചാൽ, ആ പൂവിന്റെ ചുവന്ന നിറം ആ സ്ഫടികത്തിൽ പ്രതിഫലിക്കുന്നതായി നമുക്കു കാണാം. എന്നാൽ സ്ഫടികം സ്വതേ അച്ഛസ്വരൂപത്തോടു കൂടിയതാണെന്ന് നമുക്കറിയാം. അതുകൊണ്ട് സ്ഫടികത്തിൽ കണ്ട ചുവപ്പുനിറം വാസ്തവത്തിൽ ഇല്ലാത്തതാണ്. ഇല്ലാത്ത വസ്തു അവിടെ ഉള്ളതായി തോന്നി. ഒരു ഉപാധി എന്നവണ്ണമാണ് ആ നിറം അവിടെ ഉള്ളത്. സ്ഫടികം ഒരു സാക്ഷിയുടെ അവസ്ഥയിലുമാണ്. ഒരു സാക്ഷി എന്നവണ്ണം ആ നിറത്തെ തന്നിൽ ആരോപിച്ച് അതിൽ ചേരാതെ അതിനെ ചേഷ്ടിപ്പിക്കുന്നു. ഇതുപോലെ ചൈതന്യാഭാസൻ ഒരു സാക്ഷി എന്നവണ്ണം നിലനിൽക്കുന്നു. അന്തഃകരണസഹിതചൈതന്യം ജീവനാകുന്നു. അന്തഃകരണം തന്റേതാക്കി തൻമയപ്പെടുത്തിയതുകൊണ്ട് ചൈതന്യാഭാസൻ അവിടെ പററുതലുള്ള ജീവനായി അറിയപ്പെടുന്നു. എന്നാൽ അന്തഃകരണം ഒരു ഉപാധിയായി മാത്രം ചേഷ്ടിക്കുമ്പോൾ ചൈതന്യാഭാസൻ സാക്ഷിയായിത്തീരുന്നു. ഉപാധി എന്നുവച്ചാൽ ഒരു വസ്തു ഒരു സ്ഥാനത്തിരുന്ന് ആ സ്ഥാനത്തെ ചേഷ്ടിപ്പിച്ച് അതിൽ ചേരാതെ അതിനെ സാക്ഷി എന്നവണ്ണം വീക്ഷിക്കുന്ന അവസ്ഥ. ഇവിടെ ചൈതന്യാഭാസൻ അന്തഃകരണത്തെയും അന്തഃകരണധർമങ്ങളെയും കർമേന്ദ്രിയങ്ങൾ വഴിയും ജ്ഞാനേന്ദ്രിയങ്ങൾ വഴിയും പ്രകാശിപ്പിക്കുന്നു. ആ പ്രകാശം സുഖവും ദുഃഖവും തരുന്നു. ഈ വ്യാപാരത്തിൽ ചേർന്നുകൊടുക്കാത്തിടത്തോളംകാലം അതു സാക്ഷിയായിത്തന്നെ ഇരിക്കുന്നു. എന്നാൽ തന്റെ പ്രകാശംകൊണ്ടു ചേഷ്ടിക്കുന്നതുകളിൽ താൻ ചേർന്നുകൊടുത്താൽ സുഖദുഃഖങ്ങൾ ഉണ്ടാകുന്നു. അപ്പോൾ ബന്ധമോക്ഷങ്ങൾ വേണ്ടിവരുന്നു. സാക്ഷി ഇതുകളെ ചേഷ്ടിപ്പിച്ച് അതുകളിൽ ചേർന്നുകൊടുക്കുമ്പോഴാണ് മായാബന്ധം ഏർപ്പെടുന്നത്. അപ്പോൾ സാക്ഷി എന്ന അവസ്ഥയും നമുക്കു സ്വീകാര്യമല്ല. കാരണം സാക്ഷിയായിരുന്നാലും അത് ഇതരങ്ങളെ പ്രകാശിപ്പിക്കുന്നതുകൊണ്ട്, ആ പ്രകാശം ഹേതുവായി ബന്ധമോക്ഷങ്ങൾ ഏർപ്പെടുന്നു. അതുകൊണ്ട്

ഈ ബന്ധമോക്ഷങ്ങളെ താണംചെയ്യുവാൻ എന്താണ് ഒരു വഴി? അതു മഹാത്മാവും സാക്ഷാൽക്കരിച്ചവനുമായ ഒരു ഗുരുവിന്റെ വചനങ്ങളെ ശ്രവിച്ച് അതുകൊണ്ട് ഏർപ്പെട്ട പരോക്ഷജ്ഞാനത്തെ അപരോക്ഷ ജ്ഞാനമാക്കുക എന്നതുതന്നെ. ഗുരൂപദേശംകൊണ്ട് ഏർപ്പെട്ട പ്രകാശം തന്നെയാണ് ആഭാസൻ. ആഭാസനും ചൈതന്യവും ഒന്നുതന്നെയാണെന്നും ഉള്ളവസ്തു തന്നെയാണെന്നും അറിയുന്നു.

ഭാരതഭൂമി പുണ്യഭൂമി എന്നും, അതിൽ ഒരു അണുവായി ജനിച്ചാലും സായൂജ്യം കിട്ടും എന്നും പറയുന്നത് എന്തുകൊണ്ടാണ്? ഭാരതം ഈ ഭൂഗോളത്തിന്റെ മുഖമായി ശോഭിക്കുന്നു. അത് കാന്തം എന്നപോലെ ഇതരഭൂഭാഗങ്ങളെ ആകർഷിക്കുന്നു. അതിന്റെ ധർമം സനാതനമാണ്. ഭാരതത്തിൽ നിന്നും പ്രണവധ്വനി ഇടവിടാതെ പ്രവഹിച്ചുകൊണ്ടിരിക്കുകയാണ്. അഹിംസതന്നെ എല്ലായിടത്തും വിളയാടിക്കൊണ്ടിരിക്കുന്നു. അണ്ഡകടാഹംപോലെ ഹിംസ ചെയ്തിരുന്നാലും അഹിംസയിൽക്കൂടി തന്നെയാണ് ഈ ഹിംസ നടന്നുകൊണ്ടിരിക്കുന്നത്. കാന്തം എങ്ങനെ ഇരുമ്പിനെ തന്നിൽ ആകർഷിച്ച്, ഇരുമ്പിനെ കാന്തമായി കൊന്ന് കാന്തമായിത്തന്നെ അവശേഷിക്കുന്നുവോ അതുപോലെ എത്രതന്നെ ഹിംസ ചെയ്തിരുന്നാലും ഭാരതം അഹിംസതന്നെ ചെയ്തുകൊണ്ടിരിക്കുന്നു. എല്ലാം തന്റെ സ്വരൂപത്തിൽ സ്വരൂപിതമാകുന്നത് അഹിംസാസ്വരൂപത്തിൽ കൂടിയാണ്. ഭാരതമാകുന്ന മണിമണ്ഡപത്തിൽ അഹിംസ നടമാടിക്കൊണ്ടിരിക്കുന്നു. ഇതുതന്നെയാണ് സനാതനധർമം; ഇതുതന്നെ ഹിന്ദുമതം. ഭാരതത്തിൽ ഉള്ള എല്ലാ ജീവരാശികളും ഭാഗ്യവാൻമാർതന്നെയാണ്. പ്രത്യേകിച്ചും ഒരു മനുഷ്യനായി ജനിച്ചവൻ, പരമഭാഗ്യശാലി തന്നെയാണ്. ഏതൊരുവൻ സനാതനധർമത്തെ നിലനിർത്തിക്കൊണ്ടിരിക്കുന്ന ഈ ഭാരതത്തിൽ ജനിച്ചതുകൊണ്ട് ഉററ് അഭിമാനിക്കുന്നുവോ അവന് സായൂജ്യം നിശ്ചയമാണ്. ഈ സായൂജ്യത്തിലേക്ക് ഭാരതം ഒരു സോപാനമായിരിക്കയാണ്. നിത്യദാരിദ്ര്യം ഭാരതത്തിന് ഒരു ഭൂഷണവുമാണ്. അതുകൊണ്ട് ഈ ജീവിതത്തിന്റെ പരമലക്ഷ്യം ഇന്നതാണെന്ന് ഏവരും ചിന്തിക്കുന്നു. തന്നെ നുള്ളി ആരാന്റെ നോവറിയുക എന്ന രീതിയിൽ, ഭാരതഭൂമി ദാരിദ്ര്യം അനുഭവിച്ച് അതിന്റെ യാഥാർത്ഥ്യത്തെ മനസ്സിലാക്കുന്നു. വേദങ്ങൾ ഭാരതത്തിലെ യൂണിവേഴ്സിററിയാണ്. അതിൽ നാല് ക്ലാസ്സുകൾ: 1. അഥർവ്വവേദം, 2. സാമവേദം, 3. യജൂർവേദം, 4. ഋക്‌വേദം. ഈ നാലുവേദങ്ങളും മഹാവാക്യങ്ങളെ ഘോഷിക്കുന്നു. അയം ആത്മാബ്രഹ്മ, തത് ത്വം അസി, അഹം ബ്രഹ്മാസ്മി, പ്രജ്ഞാനം ബ്രഹ്മ എന്നതുകളാണ് മഹാവാക്യങ്ങൾ (അനൽഹക്). അഹം ബ്രഹ്മാസ്മി എന്നതാണ് അനുഭവാദ്വൈത സാക്ഷാൽക്കാരം. ഭാരതത്തിലെ എല്ലാ ജീവരാശികളും ഈ സാക്ഷാൽക്കാരത്തിനുവേണ്ടി സദാ നീങ്ങിക്കൊണ്ടിരിക്കുന്നു.

## 8-6-1958

## ചൈതന്യസാക്ഷാൽക്കാരസാമാന്യജ്ഞാനം

തത്, ത്വം, അസി, അതി, നിജ എന്ന അഞ്ചുതത്വങ്ങളെ നേരത്തെ വിവരിച്ചത്, ഉള്ളിലും പുറത്തും നിറവുററിരിക്കുന്നതും മഹാനുഭൂതിയിലും മഹാഭയത്തിലും വിട്ടുനീങ്ങാതെയിരിക്കുന്നതും ഏററവും ഗംഭീരമായ പദവിയോടുകൂടിയതുമായ സച്ചിദാനന്ദത്തെ സ്വയം സ്വരൂപീകരിക്കുവാനുള്ള സോപാനങ്ങളായിട്ടാണ്. ആ ഉള്ള വസ്തുവിൻെറ സാമാന്യത്വം, ഉത്തേജകത്വം, വ്യാപകത്വം, അപാരത്വം എന്നിവകളെ വേണ്ടവണ്ണം അറിഞ്ഞ് സ്വരൂപീകരിച്ചാൽ സച്ചിദാനന്ദത്തിൻെറ ഗംഭീരാനന്ദം അനുഭവിക്കാം. കാലംപിറക്കുന്നതിനു മുൻപുതന്നെ കൈവന്നതും അസംഭാവനയോ വിപരീതഭാവനയോ തീണ്ടാതെ നിൽക്കുന്നതുമായ ശുദ്ധഗംഭീരാനന്ദത്തെ വീണ്ടും അറിവു കൊണ്ടു സ്വരൂപീകരിക്കുവാൻവേണ്ടിയുള്ള സോപാനങ്ങളാണ് മേൽവിവരിച്ച പഞ്ചപദമഹാവാക്യം.

തൻേറത്, തൻേറത് എന്നഭിമാനിക്കുന്നതുകളിൽ ഈ കാണപ്പെടുന്നതുകളിൽ, ഇവയിൽ എല്ലാററിലും തന്നിലും, കാരണസ്വരൂപം നിറഞ്ഞിരിക്കുന്നു എന്നറിയപ്പെടുന്ന അവസ്ഥയ്ക്കാണ് ഉള്ളിലും എന്നുപറഞ്ഞത്. ഈ കാണപ്പെടുന്നതുകൾ എല്ലാം, തൻേറതുകൾ എല്ലാം തന്നെ ആശ്രയിച്ചാണു നില്ക്കുന്നത് എന്നും അവ തന്നെ യാതൊന്നുകൊണ്ടും തരംതാഴ്ത്തുവാൻ സാധിക്കാത്തവയും, അവയുടെ ഇരുപ്പുകൊണ്ടു താൻ ബാധ്യസ്ഥനാവുന്നില്ല എന്നും അറിയുന്ന അവസ്ഥയ്ക്കാണ് പുറത്തും എന്നു പറഞ്ഞത്. എന്നാൽ ഈ ആനന്ദമാകട്ടെ അറിവാകട്ടെ പ്രകാശമാവട്ടെ കാലംപിറക്കുന്നതിനു മുൻപുതന്നെ കൈവന്നവയാണ്. ഈ കാണപ്പെടുന്ന ലോകം മുഴുവനും തന്നിൽ നിന്ന് ജാതമായെന്നും തന്നിൽത്തന്നെ അതു സ്ഥിതിചെയ്യുന്നു എന്നും തന്നിൽത്തന്നെ അതു ലയിക്കുന്നു എന്നും നമുക്ക് ചിലന്തിയുടെ ഉദാഹരണംകൊണ്ട് അറിവുപെടുന്നു. തന്നിൽനിന്ന് ഈ ലോകം എത്രയോ വൻപിച്ചതായി തോന്നപ്പെട്ടാലും, അതു തന്നിൽത്തന്നെയാണ് അടങ്ങിയിരിക്കുന്നത് എന്നുള്ള ദൃഢനിശ്ചയം നിജമായ ആനന്ദത്തെയും അറിവിനെയും പ്രദാനം ചെയ്യുന്നു. ഈ പഞ്ചമഹാവാക്യങ്ങളുടെ അനുഭവാവസ്ഥകളാണ് ജ്ഞാനചതുഷ്ടയം. അതായത് നിശ്ചയം, സമാധി, സഹജം, സാക്ഷാൽക്കാരം.

വാക്യങ്ങൾ അഞ്ചായി ഭാഗിച്ചിരിക്കുന്നു. അവാന്തരവാക്യങ്ങൾ, മഹാവാക്യങ്ങൾ, നിവൃത്തിവാക്യങ്ങൾ, സത്യവാക്യങ്ങൾ, യഥാർഥവാക്യങ്ങൾ. മഹാവാക്യങ്ങൾ അവാന്തരവാക്യങ്ങളെ അപേക്ഷിച്ചു മഹത്തും, നിവൃത്തിവാക്യങ്ങൾ മഹാവാക്യങ്ങളെ അപേക്ഷിച്ചു മഹത്തും, സത്യവാക്യങ്ങൾ നിവൃത്തിവാക്യങ്ങളെ അപേക്ഷിച്ച് മഹത്തും, യഥാർഥ വാക്യങ്ങൾ സത്യവാക്യങ്ങളെ അപേക്ഷിച്ചു മഹത്തും ആണ്. എന്നാൽ യഥാർഥ

വാക്യവും ഒരു മൗനത്തെയാണു തരുന്നത്. ആ മൗനാവസ്ഥയെയും അതിക്രമിച്ച് മൗനാതീതാവസ്ഥയെ പ്രാപിക്കുന്നതാണ് യഥാർഥ സാക്ഷാൽക്കാരം. ആ ദശയിൽ അപാര ആനന്ദാനുഭൂതി ഉണ്ടാകുന്നു.

## 22-6-1958, 29-6-1958, 2-7-1958

ബ്രഹ്മസാക്ഷാൽക്കാരം എന്നാൽ എന്താണ്? അത് എങ്ങനെ ലഭിക്കും?

ബ്രഹ്മം നിരുപാധികമായ ചൈതന്യവസ്തുവാണ്. അതായത് യാതൊരു ഉപാധിയും കൂടാതെയുള്ള ചൈതന്യവസ്തു. എന്നാൽ ചൈതന്യം എന്നാൽ എന്ത്? ചൈതന്യം നിരാശ്രയമായിരിക്കുന്നതും നിരാലംബമായിരിക്കുന്നതും നിറവുററിരിക്കുന്നതും മററെല്ലാററിൻേറയും ആശ്രയവും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും വലിയതിൽ ഏററവും വലുതും ചെറിയതിൽ ഏററവും ചെറുതും സമഷ്ടി–വ്യഷ്ടി എന്നുള്ള ഭേദങ്ങൾ കൂടാതെ എപ്പോഴും സമഷ്ടിയായി ഇരിക്കുന്നതും സ്വയം പ്രകാശരൂപിയുമായ വസ്തുവാണ്. ഈ ചൈതന്യത്തെ ആശ്രയിച്ചാണ് ഈ കാണപ്പെടുന്നതെല്ലാം നിലനിൽക്കുന്നത്. അതിനു പ്രത്യേക ഒരു ഉപാധിയുമില്ല. ഇങ്ങനെ നിരുപാധികമായ വസ്തുതന്നെയാണ് ബ്രഹ്മം.

ബ്രഹ്മം മായയിൽ പ്രതിബിംബിക്കുമ്പോൾ ആ മായാസഹിതനായ ചൈതന്യം ഈശ്വരൻ എന്നു പറയപ്പെടുന്നു.

''മായയിൽപ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെത്തന്നധീനയാക്കിക്കൊണ്ടു
മായത്തങ്ങൾപലതരം കാട്ടുന്നു.''

മായയുടെ ഉല്പത്തി പറഞ്ഞറിയിക്കുവാൻ സാധിക്കുന്നതല്ല. മായയ്ക്ക് ഉൽപ്പത്തി ഇല്ലെങ്കിലും അതിനു നാശമുണ്ട്. മായ ചൈതന്യത്തെ ആശ്രയിച്ചാണു നിൽക്കുന്നത്. മായ സ്വതേ വിദ്യാരൂപിണിയാണ്. വിദ്യാരൂപിണിയായതുകൊണ്ട് മായ സാക്ഷാൽക്കാരദശയിൽ ഏററവും സഹായരൂപേണ വർത്തിക്കുകതന്നെ ചെയ്യും. മായയുടെ ഉല്പത്തി അനിർവചനീയമാണെങ്കിലും, അതിനു ഭ്രാന്തികാലത്തു മാത്രമേ സത്യതയുള്ളു. ഭ്രാന്തി നീങ്ങിയാൽ മായയും ഒഴിയുന്നു. മായ ആവരണമെന്നും വിക്ഷേപമെന്നും രണ്ടു സ്വരൂപത്തോടുകൂടിയതാണ്. അതായത് സാക്ഷാൽ വസ്തുവിനെ ഇളക്കം കൊണ്ടും മറപ്പുകൊണ്ടും മൂടി, അതിൻെറ സ്വരൂപത്തെ അറിയിക്കാതിരിക്കുക എന്നതുതന്നെ. മായ അപാരശക്തി ഉടയവളാണ്. മായയെ ഒഴിക്കണമെങ്കിൽ യാതൊരു പ്രയത്നവും പരിശ്രമവും കൂടാതെ ഒഴിക്കണം.

''മുടിയാതപിറവികൺമുടിന്തിടമായയെ
തുടിയാമൽഅറുത്തോമെൻറുന്തീപറ
തുരിശററുനിൻട്രോമെൻറുന്തീപറ.''

എന്നാൽ ഈ മായയ്ക്ക് ഇത്ര അപാരശക്തിയുണ്ടെങ്കിലും, ഈശ്വരനെ മറയ്ക്കുവാൻ അവരംക്കു ശക്തിയില്ല. അവളുടെ ആവരണവിക്ഷേപ സ്വരൂപങ്ങരം ഈശ്വരനെ മറയ്ക്കുന്നില്ല (ബാധിക്കുന്നില്ല). ചൈതന്യ ചിൽശക്തിയും മായാചിൽശക്തിയും കൂടിച്ചേരുമ്പോരം ഈശ്വരൻ ഈ ജഗത്തു സൃഷ്ടിക്കുന്നു. ഇവിടെ ചൈതന്യചിൽശക്തി എന്നും മായാ ചിൽശക്തി എന്നും രണ്ടു ചിൽശക്തികളെ എന്തുകൊണ്ടു പറഞ്ഞു. ചിൽശക്തി ചൈതന്യത്തിൽ മാത്രമല്ലേ ഉള്ളു എന്ന ചോദ്യം വരാം. അതിനു സമാധാനം ഈ ഉദാഹരണം കൊണ്ടു മനസ്സിലാക്കാം. ഒരു പുരുഷൻ തൻെറ ഭാര്യയ്ക്കും വീട്ടിൽ നിൽക്കുന്ന മറെറാരു സ്ത്രീയ്ക്കും ചോറുകൊടുക്കുന്നു. ഈ രണ്ടു സ്ത്രീകളും ഉണ്ണുന്നത് ഈ പുരുഷൻെറ സമ്പാദ്യത്തിൽ നിന്നുതന്നെയാണ്. എന്നാൽ ഈ രണ്ടു സ്ത്രീകരംക്കും ആ പുരുഷനോടുള്ള ബന്ധം രണ്ടുതരത്തിലാണ്. ഒരുവരം ഭാര്യാസ്ഥാനവും മറേറവരം വേലക്കാരിയുടെ സ്ഥാനവുമാണു വഹിക്കുന്നത്. അതുപോലെ ചൈതന്യചിൽശക്തിയുടേയും മായാ ചിൽശക്തിയുടേയും ആധാരസ്ഥാനം ചൈതന്യവസ്തുതന്നെയാണെ ങ്കിലും മേൽപ്പറഞ്ഞ ഉദാഹരണത്തിൽ ഭാര്യയും ജോലിക്കാരിയും എന്ന് രണ്ടു സ്ഥാനങ്ങരം വഹിക്കുന്നതുപോലെ, ഈശ്വരനും മായയും നിൽക്കുന്നു. ഈശ്വരൻ അപാരശക്തിയുടയവനാണ്. ഈ ജഗത്തു സൃഷ്ടിച്ചാലും ആ കർത്തൃത്വത്തിൽ ഈശ്വരന് സന്തോഷമോ സന്താപമോ മേൻമയോ താഴ്ചയോ എന്നുള്ളതില്ല. ഈശ്വരൻ അകർത്താവായി ഇരുന്നു തന്നെ സൃഷ്ടിസ്ഥിതിസംഹാരങ്ങരം ചെയ്യുന്നു. കാരണം ഈ ജഗത്തു സൃഷ്ടിക്കുവാൻ ഈശ്വരനല്ലാതെ വേറൊരുവർക്കും സാധ്യമല്ല. രണ്ടു പേർ ഒരേ വസ്തു കൈകാര്യം ചെയ്യുമ്പോരം മാത്രമേ മേൻമയും താഴ്ചയും ഉണ്ടാകാറുള്ളു. ഈശ്വരസൃഷ്ടിയിൽ ആ വിവേചനമില്ലാത്തതുകൊണ്ടുതന്നെയാണ് ഈശ്വരൻ അകർത്താവായിത്തന്നെ ഇരിക്കുന്നു എന്നു പറഞ്ഞത്.

എന്നാൽ ചൈതന്യഅപാരസാക്ഷാൽക്കാരത്തിന് നാം എന്തൊക്കെ അറിയേണ്ടിയിരിക്കുന്നു. ബ്രഹ്മം, ജീവൻ, അവിദ്യ, അന്തഃകരണം, ഇന്ദ്രിയങ്ങരം, വിഷയം എന്നിതുകളെ വേണ്ടപോലെ അറിയണം.

ബ്രഹ്മം എന്നാൽ എന്ത് എന്നു നാം അറിഞ്ഞുകഴിഞ്ഞു. ബ്രഹ്മത്തെ വിവരിച്ചപ്പോരം ഈശ്വരനെയും മായയെയുംപററി അറിഞ്ഞു. ഇനിയും ജീവൻ എന്നാൽ എന്ത് എന്നു നമുക്കു മനസ്സിലാക്കാം. ബ്രഹ്മം അവിദ്യയിൽ പ്രതിബിംബിക്കുമ്പോരം, ആ അവിദ്യാസഹിത ചൈതന്യത്തെ ജീവൻ എന്നു പറയുന്നു. അവിദ്യയാണെങ്കിൽ മായാ

കാര്യമാണ്; മായയുടെ കാര്യവസ്തുവാണ് അവിദ്യ; മായയുടെ സ്വരൂപമാകുന്ന ആവരണവും വിക്ഷേപവും തന്നെയാണ് ഈ അവിദ്യയ്ക്കും ഉള്ളത്. ജീവൻ അവിദ്യയിൽ പ്രതിബിംബിക്കുമ്പോൾ സുഷുപ്തി ഉണ്ടാകുന്നു. അതായത് കാരണശരീരം പ്രാപിക്കുന്നു. മായയുടെ അപാരവൈഭവത്തിൽ അവൾ വിദ്യാരൂപിണിയാണ് എന്നു നാം അറിഞ്ഞു. മായ കുടുസ്സായ വൈഭവത്തിൽ വരുമ്പോഴാണ് അവിദ്യ എന്നു പറയപ്പെടുന്നത്. അവിടെ അജ്ഞാനവും ഏർപ്പെടുന്നു. ഈ അവിദ്യാസ്വരൂപമായ ഇളക്കം, മറപ്പ്, അജ്ഞാനം ഇവ കൊണ്ട് തൻെറ സാക്ഷാൽ സ്വരൂപത്തെ ജീവൻ അറിയുന്നില്ല. താൻ ഉണ്ട് എന്നറിഞ്ഞിട്ടും, താൻ ഇന്നവിധമിരിക്കുന്നു എന്നറിയാത്തത് ഈ ഇളക്കവും മറപ്പും കൊണ്ടാണ്. എന്നാൽ ഈ അജ്ഞാനം അല്ലെങ്കിൽ അറിവുകേട് സംസ്കാരങ്ങൾകൊണ്ടുണ്ടാകുന്നതാണ്. ഈ സംസ്കാരങ്ങൾ സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നുതരത്തിൽ. ഇവയെ കർമസഞ്ചയം എന്നു പറയുന്നു. കഴിഞ്ഞുകഴിഞ്ഞുപോയ പിറവികളിൽ അനുഭവിക്കാതെ ശേഷിച്ച് കൂട്ടംകൂട്ടമായി ശേഖരിച്ച കർമസമൂഹത്തെ സഞ്ചിത കർമങ്ങൾ എന്നു പറയുന്നു. കഴിഞ്ഞ ശരീരങ്ങളിൽ ചെയ്ത് ഈ ശരീരത്തിനു ഹേതുവായിത്തീരത്തക്കവണ്ണമുള്ള സംസ്കാരരൂപത്തിൽ ആയിതീർന്ന കർമത്തെ പ്രാരബ്ധകർമം എന്നു പറയുന്നു. ആ പ്രാരബ്ധത്താൽ ഈ ശരീരം കൈവന്നു. വർത്തമാനകാലത്ത് പ്രാരബ്ധം അനുഭവിക്കുന്ന ദശയിൽ ചെയ്യുന്ന കർമസമൂഹത്തെ ആഗാമി എന്നു പറയുന്നു. എന്നാൽ ഈ സംസ്കാരങ്ങൾ ഉൽപ്പത്തിയാകുന്നത് അന്തഃകരണം വഴിയാണ്. അന്തഃകരണം എന്നുവച്ചാൽ മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്ന നാലംഗങ്ങൾ കൂടിയതാണ്. ഈ അന്തഃകരണമാകട്ടെ അവിദ്യയുടെ കാര്യമാണ്. അതു സ്വതേ ജഡവസ്തുമാണ്. എന്നാൽ ജീവചൈതന്യശക്തിയുള്ളതുകൊണ്ടാണ് അതു പ്രകാശിക്കുന്നത്. മനസ്സ് സങ്കൽപ്പത്തെയും, ബുദ്ധി നിശ്ചയത്വത്തെയും, ചിത്തം ചിന്തനത്തെയും അഹംഭാവം അഹം എന്നുള്ള വൈഭവത്തെയും ഉത്തേജിപ്പിക്കുന്നു. ജീവൻ അന്തഃകരണത്തിൽ പ്രതിബിംബിക്കുമ്പോൾ സ്വപ്നം ഉണ്ടാകുന്നു; അതായത് സൂക്ഷ്മശരീരത്തെ പ്രാപിക്കുന്നു എന്നു നാം അറിയണം. എന്നാൽ ഈ അന്തഃകരണം അവിദ്യയിൽ നിന്ന് ജാതമായതുകൊണ്ട് സാക്ഷാൽക്കാരത്തിന് ഉതകിയതല്ല. എന്നാൽ ബുദ്ധിക്ക് മനസ്സ്, ചിത്തം, അഹംഭാവം എന്നിതുകളെ അപേക്ഷിച്ച് ഒരു വ്യത്യാസമുണ്ട്. ബുദ്ധി അഖണ്ഡവൃത്തിയോടുകൂടി അപാരമായി നിശ്ചലമായി വൃത്തിപ്പെട്ടാൽ, ആനയെ തോട്ടികൊണ്ടു നിയന്ത്രിക്കുന്നതുപോലെ മനസ്സ്, ചിത്തം, അഹംഭാവം എന്നിതുകൾ ഒഴിഞ്ഞ്, അവിദ്യയും നീങ്ങി തൻെറ സാക്ഷാൽ സ്വരൂപത്തെ എത്തിപെടുന്നതിനും പ്രത്യക്ഷജ്ഞാനം വരുത്തുന്നതിനും ഏറ്റവും സഹായകരമായിത്തീരുന്നു. ബുദ്ധിയുടെ അപാരനിശ്ചലത്വമാണ് ജീവൻമുക്തിക്ക് സോപാനമായിത്തീരുന്നത്.

''സൽസംഗത്വേനിസ്സംഗത്വം
നിസ്സംഗത്വേനിർമോഹത്വം
നിർമോഹത്വേനിശ്ചലതത്വം
നിശ്ചലതത്വേജീവൻമുക്തി.''

ഒരു സിംഹക്കുട്ടി ആടുകളുടെ ഇടയിൽ ജീവിച്ച് അവസാനം തൻെറ സ്വരൂപത്തെ സ്വയം അറിഞ്ഞതായ ദൃഷ്ടാന്തം ഇവിടെ നാം ഓർക്കേണ്ടതാണ്.

ഈ അവിദ്യാകാര്യമായ അന്തഃകരണം എങ്ങനെ പ്രവർത്തിക്കുന്നു? അത് ഇന്ദ്രിയങ്ങരം വഴിയാണ്. ഇന്ദ്രിയങ്ങളോ അന്തഃകരണത്തിൻെറ കാര്യമാണ്; അവ ഉപാധികളുമാണ്. ജീവൻ ഈ ഇന്ദ്രിയങ്ങളിൽ പ്രതിബിംബിക്കുമ്പോരം ദേഹമാത്രജ്ഞാനം ഉണ്ടാകുന്നു. ഉറങ്ങിക്കിടന്നിരുന്ന ഒരുത്തൻ ഉറക്കം ഉണരുന്നു. എന്നാൽ പൂർണമായി ഉണർന്നിട്ടുമില്ല. കണ്ണുതുറക്കാതെ കിടക്കുന്നു. ആ ദശയിൽ വിഷയങ്ങരം പ്രതീതമാകാതെ കിടക്കുന്നു. അപ്പോരം ദേഹമാത്രജ്ഞാനമേ ഉണ്ടാകുന്നുള്ളു.

ഇന്ദ്രിയങ്ങരം വഴിയാണ് ജീവൻ വിഷയങ്ങളെ കൈകാര്യം ചെയ്യുന്നത്. വിഷയങ്ങരം ജഗൽസൃഷ്ടികർത്താവായ ഈശ്വരൻ തന്നെ സൃഷ്ടിച്ചതാണ്. അവ സ്വതേ ജഡവസ്തുക്കളാണ്. ആവരണം കൊണ്ടു മൂടപ്പെട്ടിരിക്കുന്നു. ഇന്ദ്രിയങ്ങരം അവയിൽ പ്രവർത്തിക്കുമ്പോരം ആ മൂടൽ മാറുന്നു. അന്തഃകരണംവഴി അവ വിളക്കപ്പെടുന്നു. അതുകളുടെ അറിവും പ്രകാശവും തരുന്നതു ജീവനാണ്. ജീവൻ വിഷയങ്ങളിൽ പ്രതിബിംബിക്കുമ്പോരം ജാഗ്രദവസ്ഥ ഉണ്ടാകുന്നു. അതായത് സ്ഥൂല ശരീരജ്ഞാനം ഉണ്ടാകുന്നു (ഇവിടെ വിഷയങ്ങളിൽ എന്നു പറഞ്ഞപ്പോരം ഇന്ദ്രിയദ്വാരാ വിളക്കപ്പെട്ട വിഷയങ്ങരം എന്നു പ്രത്യേകം ഓർമിക്കേണ്ടതാണ്). ഇവയുടെ എല്ലാം സർവസാക്ഷിയായി നിന്ന് എല്ലാററിൻേറയും അറിവും പ്രകാശവും തരുന്നത് ബ്രഹ്മചൈതന്യമാകുന്നു. അപ്പോരം വിഷയം സ്വതെ ജഡവസ്തുവാണ്, അപ്രകാശമാണ്, ഇരുട്ടുകൊണ്ടു മൂടപ്പെട്ടും ഇരിക്കുന്നതാണ്. ഇന്ദ്രിയങ്ങരംവഴി വിഷയത്തിൻെറ മറപ്പു നീങ്ങുന്നു. അന്തഃകരണം അതിനെ വിളക്കംചെയ്യുന്നു. ജീവൻ അതിൻെറ അറിവും പ്രകാശവും തരുന്നു. ബ്രഹ്മം ഇവ എല്ലാററിൻേറയും സർവസാക്ഷിയായി നിലനിന്ന് എല്ലാററിൻേറയും അറിവും പ്രകാശവും തരുന്നു. ഇവിടെ സാക്ഷിയും ജീവനും തമ്മിലുള്ള വ്യത്യാസം നാം അറിയണം. സാക്ഷി ഇച്ഛയററ് സർവത്തേയും പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. ഇതാണു സാക്ഷിയുടെ സ്വരൂപം. ജീവൻ അറിഞ്ഞ് ഇച്ഛിക്കുന്നു. ജീവന് അറിവു പെട്ടിട്ടാണ് ഇച്ഛിക്കുന്നത്. ഇതു ജീവൻെറ സ്വരൂപം.

ഇങ്ങനെ സർവസാക്ഷിയായി നിൽക്കുന്ന ബ്രഹ്മത്തെ സാക്ഷാൽക്കരിക്കണമെങ്കിൽ വിഷയമോ ഇന്ദ്രിയങ്ങളോ അന്തഃകരണമോ അവിദ്യയോ ജീവനോ ഇവയൊന്നും സാധനകളാകുന്നില്ല. ഇവയ്ക്കൊന്നും പൂർണതയില്ല. ഇവയെല്ലാം ബ്രഹ്മത്തെത്തന്നെ ആശ്രയിച്ചാണു നിൽക്കുന്നതും. രാജാവിൻെറ ആശ്രിതനെ ആശ്രയിച്ചാൽ രാജാവിനെ പ്രാപിക്കുവാൻ സാധിക്കുമോ? ഇല്ല. പഞ്ചസാരയുടെ മാധുര്യം അനുഭൂതമാകണമെങ്കിൽ പഞ്ചസാര ചേർത്ത സാധനങ്ങൾ കഴിച്ചാൽ പോരാ. ആവക സാധനങ്ങൾ കഴിച്ചാൽ പഞ്ചസാര മധുരിക്കുന്നു എന്ന് നമുക്ക് അനുഭവപ്പെട്ടാലും സാക്ഷാൽ പഞ്ചസാരയുടെ മാധുര്യം അല്ല നമുക്കു കിട്ടുന്നത്. വേറെ ഒന്നുകൂടി ചേർന്ന മാധുര്യമാണു കിട്ടുന്നത്. അതുകൊണ്ടു പഞ്ചസാരയുടെ സ്വതേയുള്ള മാധുര്യം അനുഭവിക്കണമെങ്കിൽ, പഞ്ചസാര തന്നെ കഴിക്കണം. അതുപോലെ താൻതന്നെ, താനായി ബ്രഹ്മമായി സാക്ഷാൽക്കരിക്കണം. ജ്ഞാതൃജ്ഞേയജ്ഞാനങ്ങളാകുന്ന ത്രിപുടിയേയും അതിക്രമിച്ച് തൻെറ സാക്ഷാൽ സ്വരൂപത്തെ തന്നെക്കൊണ്ടറിയുന്ന അവസ്ഥയാണ് തീർന്നനില. ജ്ഞാതാവ്, ജ്ഞാനത്തെ തരുന്ന വിഷയം, സാധാരണ ജ്ഞാനം ഇവ തമ്മിലുള്ള ഭേദമില്ലാതെ, അഭേദ്യമായിരിക്കുന്ന സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന നിരുപാധികമായിരിക്കുന്ന ചൈതന്യസ്വരൂപത്തെ, ചൈതന്യസ്വരൂപത്തെക്കൊണ്ടുതന്നെ അറിയുക എന്നതാണ് ബ്രഹ്മസാക്ഷാൽക്കാരം. ബ്രഹ്മം നിരുപാധികചൈതന്യമാണ്. ആ ചൈതന്യം തന്നെയാണ് ഈ ജീവനിലുള്ളത്. അതിൽ നിന്നു യാതൊരു വ്യത്യാസവുമില്ലെന്നും താൻതന്നെ താനായി, ബ്രഹ്മമായി, ചൈതന്യസ്വരൂപമായി, സച്ചിദാനന്ദമായി, അസ്തിഭാതിപ്രിയമായി ഇരിക്കുന്നു എന്നും ഉള്ള ദൃഢനിശ്ചയം തന്നെ ബ്രഹ്മസാക്ഷാൽക്കാരത്തെ തരുന്നു. യഥാർഥ സാക്ഷാൽക്കാരം മൗനാതീതാവസ്ഥയാണ്—താൻതന്നെ, താനായി ബ്രഹ്മമായി, അപരോക്ഷമായി ഇരിക്കുന്ന അവസ്ഥ. ഇത് അപരോക്ഷവിജ്ഞാനം എന്നും വിജ്ഞാനസമാധി എന്നും തീർന്നനില എന്നും വിദേഹകൈവല്യം എന്നും മററും പറയപ്പെടുന്നു. ഈ മൗനാതീതാവസ്ഥയെ പ്രാപിച്ചവനെ അഭാവമുക്തൻ എന്നു പറയുന്നു.

ഈ ബ്രഹ്മം ജീവൻ, അവിദ്യ, അന്തഃകരണം, ഇന്ദ്രിയങ്ങൾ, വിഷയം എന്നിതുകളെ സംബന്ധിച്ചുള്ള അറിവു ശ്രവിക്കുന്നതുതന്നെയാണ് അപരോക്ഷജ്ഞാനത്തെ തരുന്നത്. ഈ ശ്രവണം പ്രത്യക്ഷജ്ഞാനത്തെത്തന്നെയാണു തരുന്നത്. ഈ ശ്രവണവേളയിൽ ഇതിൽ ഒരു സംശയമോ ഉദാസീനതയോ വേറെ വൈകല്യങ്ങളോ വരുവാൻ പാടുള്ളതല്ല. അഥവാ അങ്ങനെ വന്നാൽ നാം നമ്മെത്തന്നെ ശപിക്കുകയായിരിക്കും ഫലം.

വേദങ്ങൾ:

ഋക്, യജുസ്സ്, സാമം, അഥർവം എന്ന വേദങ്ങൾ എന്താണ്? ഋക് വേദവും യജുർവേദവും പുരുഷസ്ഥാനത്തേയും; സാമവേദവും അഥർവ വേദവും സ്ത്രീസ്ഥാനത്തേയും കാട്ടുന്നു (സ്ത്രീസ്ഥാനം മാതാവും ഭാര്യയും). മാതാവാണു പ്രത്യക്ഷജ്ഞാനത്തെത്തരുന്നത്. പിതാവ് അനുമാനജ്ഞാനത്തെ മാത്രമെ തരുന്നുള്ളു. വേദങ്ങളിലെ മഹാവാക്യങ്ങൾ ഘോഷിക്കുന്നത് എന്തെന്നാൽ അഹിംസയിൽക്കൂടിത്തന്നെയാണ് എല്ലാ ഹിംസയും നടന്നുകൊണ്ടിരിക്കുന്നത് എന്നാണ്. എല്ലാററിന്റേയും ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്ന ചൈതന്യസ്വരൂപം ഒന്നുണ്ടെങ്കിൽ മാത്രമേ ഈ കാണപ്പെടുന്ന ഹിംസകൂടി നടക്കുകയുള്ളു എന്ന് അവ ഘോഷിക്കുന്നു. ഹിംസയും അഹിംസയും ദുഃഖവും സുഖവും നടന്നുകൊണ്ടിരിക്കുന്നത് ഈ അഹിംസയിൽക്കൂടി ത്തന്നെയാണ്. അഹിംസ എന്നുവച്ചാൽ നിരാധാരമായി നിരാലംബമായി നിരപേക്ഷമായി നിറവുററതായി അണു-അണ്ഡം എന്ന ഭേദമില്ലാതെ മററ് എല്ലാററിന്റേയും ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്ന ചൈതന്യവസ്തുതന്നെയാണ്. ഈ അഹിംസയെ ഘോഷിക്കുന്ന മഹാവാക്യങ്ങളാണ് വേദങ്ങൾ. ഇതുതന്നെയാണ് സനാതനധർമം അല്ലെങ്കിൽ ഹിന്ദുമതം.

മാതാ പിതാ ഗുരു ദൈവം എന്ന സ്ഥാനങ്ങളേയും ഈ നാലു വേദങ്ങൾ വഹിക്കുന്നു. മാതാവു പ്രത്യക്ഷജ്ഞാനത്തേയും, പിതാവ് അനുമാനജ്ഞാനത്തേയും, ഗുരു തന്റെ സാക്ഷാൽ സ്വരൂപം ഇന്നവിധമിരിക്കുന്നു എന്ന അപരോക്ഷജ്ഞാനത്തേയും, ദൈവം സർവസാക്ഷിത്വം വഹിച്ച് എല്ലാററിനേയും പ്രകാശിപ്പിക്കുകയും അറിയിക്കുകയും ചെയ്യുന്നു എന്ന ജ്ഞാനത്തേയും തരുന്നു.

വാക്യങ്ങൾ;

ഇരുപത്തഞ്ചു തത്വങ്ങളേയും നിഷേധിച്ച് സ്വരൂപത്തെ അപരോക്ഷമായി സാക്ഷാൽക്കരിക്കുവാൻ ഉതകുന്ന സാമവേദ ഉപദേശവാക്യമാണ് തത്, ത്വം, അസി, അതി, നിജ എന്ന പഞ്ചപദമഹാവാക്യം.

ഈ പഞ്ചപദങ്ങളെ അർഥമാക്കി ക്രമേണ അവാന്തരവാക്യങ്ങൾ, മഹാവാക്യങ്ങൾ, നിവൃത്തിവാക്യങ്ങൾ, സത്യവാക്യങ്ങൾ, യഥാർഥവാക്യങ്ങൾ എന്നിവ പറയപ്പെടുന്നു. പൊതുവെ പറയുമ്പോൾ വാക്യങ്ങൾ രണ്ടുതരം. അവാന്തരവാക്യവും മഹാവാക്യവും. അവാന്തരവാക്യം പരോക്ഷജ്ഞാനത്തേയും മഹാവാക്യം അപരോക്ഷജ്ഞാനത്തേയും തരുന്നവയാണ്. എന്നാൽ ഈ മഹാവാക്യത്തിനു തന്നെ അഞ്ചു പിരിവുകൾ ഉണ്ട്. അതായത് അവാന്തരവാക്യം, മഹാവാക്യം, നിവൃത്തിവാക്യം, സത്യവാക്യം,

യഥാർഥവാക്യം. ഇവയെല്ലാം മഹാവാക്യങ്ങളിൽപ്പെട്ടവ തന്നെയാണ്. അതുകൊണ്ടു മഹാവാക്യങ്ങളെ മഹാവാക്യാവാന്തരവാക്യം, മഹാവാക്യ മഹാവാക്യം, മഹാവാക്യനിവൃത്തിവാക്യം, മഹാവാക്യസത്യവാക്യം, മഹാ വാക്യയഥാർഥവാക്യം എന്നിങ്ങനെ അറിയണം.

താൻതന്നെ താനായി ബ്രഹ്മമായി അപരോക്ഷമായിരിക്കുന്നതിനെ വിവരിക്കുന്നത് മഹാവാക്യം. യഥാർഥത്തിൽ എല്ലാവരുടേയും നിജാവസ്ഥ ഇതുതന്നെ. എന്നാൽ താൻ ഉണ്ട് ഇന്നവിധമിരിക്കുന്നു എന്ന് എത്തിപെടാത്ത വാക്യം അവാന്തരവാക്യം. താൻ യഥാർഥമായി ബ്രഹ്മമായിരിക്കുന്ന ദശയിൽത്തന്നെയാണ്, താൻ ഉണ്ട്, ഇന്നവിധം ഇരിക്കുന്നു എന്നറിയാത്തതും. അപ്പോൾ താൻ അപരോക്ഷജ്ഞാനത്തിൽ പരോക്ഷജ്ഞാനത്തോടുകൂടിയാണ് ഇരിക്കുന്നത്. 'തത്ത്വം അസി' അതു നീയാകുന്നു എന്ന മഹാവാക്യത്തിൽ 'തത്' പദം വിളങ്ങുമ്പോൾ അവാന്തരവാക്യവും, തത്ത്വം അസി എന്നു വിളങ്ങുമ്പോൾ മഹാവാക്യവുമായിത്തീരുന്നു. അപ്പോൾ എല്ലാ വാക്യങ്ങളും മഹാവാക്യത്തിൽത്തന്നെ ആണ്ടിരിക്കുന്നു. ഇനി നമുക്ക് ഈ വാക്യങ്ങളുടെ പൊരുളിനേയും അവയുടെ വാച്യാർഥത്തേയും ലക്ഷ്യാർഥത്തേയും ദൃഷ്ടാന്തസഹിതം മനസ്സിലാക്കാം.

## 1. അവാന്തരവാക്യം 'തത്പദം'

വേദാഗമങ്ങൾക്ക് എത്തിപ്പെടാത്ത വാക്യം 'തത്' 'അത്' എന്നാകുന്നു. വേദാഗമങ്ങൾക്ക് എടുത്തുകാട്ടുവാൻ സാധിക്കുന്നവയും വേദാഗമങ്ങളുടെ അറിവിൽപ്പെട്ടവയും ആയ പൊരുൾവാക്യമാണ് 'ത്വം' എന്നുള്ളത്. അപ്പോൾ വേദാഗമങ്ങൾ സാമാന്യമായ അറിവിനെ മാത്രമേ തരുന്നുള്ളൂ. അവാന്തരവാക്യം പരോക്ഷജ്ഞാനത്തെ മാത്രമേ തരുന്നുള്ളൂ. എന്നാൽ വേദാഗമങ്ങൾക്ക് അതീതമായി വസ്തുതയെ വെളിപ്പെടുത്തുന്ന സ്വരൂപ വാക്യമാണ് 'തത്' എന്നുള്ളത്. വേദാഗമങ്ങൾക്ക് എത്തിപ്പെടുവാൻ സാധിക്കാത്തതും, അതിൻെറ അറിവിൽപ്പെടാത്തതും അതുകളെ എടുത്തു കാട്ടുവാൻ സാധിക്കാത്തതും ആയ വസ്തുവാണ് 'തത്' എന്നുള്ളത്. പക്ഷെ 'ഇത്' എന്നു സാമാന്യമായി എടുത്തുകാട്ടുന്ന വാക്യം അവാന്തരവാക്യം തന്നെയാണ്. അപ്പോൾ 'തത്' 'ത്വം'എന്നു സാമാന്യ രൂപേണ വേറെവേറെയായി എടുത്തുകാട്ടുന്ന വാക്യം അവാന്തര വാക്യം.

'തത്' പദത്തിൻെറ വാച്യാർഥം—വിരാട്ട് (ഈ കാണപ്പെടുന്ന ജഗത്ത്), ഹിരണ്യഗർഭൻ (സൂക്ഷ്മമായി നിൽക്കുന്ന വിരാട്ട്), മായ, ഈശ്വരൻ എന്നീ ഉപാധികൾ. ഈ ഉപാധികളെ തള്ളിക്കളയണം—ലക്ഷ്യാർഥം—ബ്രഹ്മം; ഇതു സ്വീകരിക്കണം.

കയറിൽ 'പാമ്പ്' എന്നുള്ള ദൃഷ്ടാന്തം അവാന്തരവാക്യത്തേയും 'തത്' പദത്തേയും ദൃഷ്ടാന്തപ്പെടുത്തുന്നു. ഇത് കയറ് എന്നുള്ള വാക്യത്തിന് രണ്ടവസ്ഥകൾ ഉണ്ട്. ഇത് എന്നുള്ളത് സാമാന്യജ്ഞാനത്തേയും കയറ് എന്നുള്ളത് വിശേഷജ്ഞാനത്തേയും തരുന്നു. 'ഇത്' എന്നുള്ള സാമാന്യജ്ഞാനം മാത്രം വിളങ്ങുമ്പോൾ, കയർ എന്നുള്ള വിശേഷജ്ഞാനം ഇരുട്ടുകൊണ്ടു മൂടപ്പെട്ടിരിക്കുന്നു. അപ്പോൾ അവിടെ അവിദ്യയായ ഇളക്കവും മറപ്പും ഏർപ്പെട്ട് 'ഇതു പാമ്പ്' എന്നുള്ള പ്രതീതി ഉണ്ടാകുന്നു. ഇങ്ങനെ സാമാന്യസ്വരൂപത്തെ മാത്രം എടുത്തു കാട്ടുന്ന ദൃഷ്ടാന്തം അവാന്തരവാക്യത്തെയാണ് ദൃഷ്ടാന്തപ്പെടുത്തുന്നത്. എന്നാൽ 'ഇത്' എന്നുള്ള സാമാന്യരൂപം, കയറ് എന്നുള്ള വിശേഷരൂപംകൊണ്ടു വിളങ്ങുമ്പോൾ സർവസംശയവും നീങ്ങി പ്രത്യക്ഷജ്ഞാനമുണ്ടാകുന്നു. ഇത് മഹാവാക്യമായി മാറുന്നു. 'ഇത്' എന്നുള്ളതു വിളങ്ങിയപ്പോൾ അവാന്തരവാക്യമായും, 'ഇത് കയറ്' എന്നുള്ള യാഥാർത്ഥ്യം വിളങ്ങിയപ്പോൾ അത് മഹാവാക്യമായും തീരുന്നു.

## 2. മഹാവാക്യം—'ത്വംപദം'

'തത്ത്വം അസി' എന്ന വാക്യത്തിലെ തത്–ത്വം എന്ന രണ്ടവസ്ഥകളേയും വെളിപ്പെടുത്തുകയും ഐക്യത്തെ കാട്ടുകയും ചെയ്യുന്ന വാക്യം മഹാവാക്യം. 'തത്ത്വം അസി' എന്ന വാക്യം സംശയനിവൃത്തി വരുത്തുന്നതും അപരോക്ഷാനുഭൂതി തന്നെ വരുത്തുന്നതുമായ വാക്യമായതുകൊണ്ട് മഹാവാക്യം. പ്രത്യക്ഷജ്ഞാനത്തെ തരുന്നവയും സകല സംശയങ്ങളേയും ഉൻമൂലനാശം ചെയ്യുന്നവയുമാണ് മഹാവാക്യങ്ങൾ; 'ത്വം' പദമാണ് മഹാവാക്യത്തെ പൊരുളാക്കുന്നത്.

'ത്വം' പദത്തിൻെറ വാച്യാർഥം സ്ഥൂലം, സൂക്ഷ്മം, കാരണം, ജീവൻ—ഈ ഉപാധികളെ തള്ളിക്കളയണം. ലക്ഷ്യാർഥമാകുന്ന കൂടസ്ഥൻ എന്നതിനെ സ്വീകരിക്കണം. ഇത് മഹാവാക്യലക്ഷ്യാർഥം.

ദശമപുരുഷദൃഷ്ടാന്തം ഇവിടെ സംഗതമാണ്. പത്തുപേർ ഒരു നദികടന്ന് മറുകര ചെന്നപ്പോൾ അവർ എല്ലാവരും ഉണ്ടോ എന്നു തിട്ടപ്പെടുത്തുന്നു. എണ്ണി തിട്ടപ്പെടുത്തുന്ന ഓരോരുത്തനും അവനവനെ ഉൾപ്പെടുത്താതെ ബാക്കിയുള്ളവരെ മാത്രം എണ്ണുന്നു. ഒരാൾ നഷ്ടപ്പെട്ടുപോയി എന്നു തീരുമാനിച്ച് അന്വേഷിക്കുവാനായി അവർ നദിയിൽ ചാടാൻ ഉദ്യമിക്കുമ്പോൾ, ഗുരുസ്ഥാനം വഹിക്കുന്നവനും, ഇവരുടെ ചെയ്തികളെല്ലാം നോക്കിക്കൊണ്ടിരുന്നവനുമായ ഒരാൾ അവരുടെ മുൻപിൽ വന്ന് നഷ്ടപ്പെട്ടുപോയ ആളിനെ ഈ നിമിഷത്തിൽ ത്തന്നെ കൊണ്ടുവരാം എന്നു പറഞ്ഞിട്ട്, അവരെക്കൊണ്ടുതന്നെ എണ്ണി തിട്ടപ്പെടുത്തി പത്താമനേയും കാട്ടിക്കൊടുക്കുന്നു. ഇവിടെ നഷ്ടപ്പെട്ടുപോയ പത്താമനെ പ്രത്യക്ഷമായി കാട്ടുകയാണു ഗുരു. അതുകൊണ്ട്

ഈ ഉദാഹരണം മഹാവാക്യത്തിനേയും 'ത്വം' പദത്തിനേയും ദൃഷ്ടാന്തപ്പെടുത്തുന്നു.

## 3. നിവൃത്തിവാക്യം 'അസിപദം'

വിഷയംതൊട്ടു ജീവൻ വരെയുള്ള എല്ലാ ഉപാധികളേയും സദാ അഴിച്ചു കൊണ്ടിരിക്കുന്നു എന്നും, അതുകൾ സ്വയം ഇല്ലാതിരിക്കുകയും ചെയ്യുന്നു എന്നും; എന്നാൽ താൻ സഹജമായി ചൈതന്യവസ്തുവായി ത്തന്നെ ഇരിക്കുന്നു എന്നും പൊരുളാക്കുന്ന വാക്യമാണ് നിവൃത്തി വാക്യം. അസിപദം നിവൃത്തിവാക്യത്തെ പൊരുളാക്കുന്നു.

അസിപദത്തിൻെറ വാച്യാർഥം സത്, ചിത്, ആനന്ദം, പരബ്രഹ്മം എന്നീ ഉപാധികൾ തള്ളിക്കളയണം. ലക്ഷ്യാർഥം—സർവസാക്ഷി; ഇത് സ്വീകരിക്കണം.

ഇതിനെ ദൃഷ്ടാന്തപ്പെടുത്തുന്നത് ജാതി ദൃഷ്ടാന്തമാണ്. മൃഗങ്ങ ളിൽ പശു എന്ന ജാതിക്ക് പല നിറഭേദങ്ങളും രൂപഭേദങ്ങളും ഉണ്ടായാലും അവയെല്ലാം പശു എന്നുതന്നെ പറയപ്പെടുന്നു. അപ്പോൾ രൂപഭേദങ്ങൾ ഒഴിയുന്നവയും, യഥാർഥ വസ്തു മാത്രം അവശേഷിക്കുന്നതുമാണ് എന്നു പൊരുളാക്കുന്നു. അതായത് ഏതു തരത്തിലായാലും എല്ലാം ഒന്നിൽ നിന്നു തന്നെ ജാതമായതും, ആ ഒന്നിൽത്തന്നെ എല്ലാം സംഹരിക്കപ്പെടുന്നതും ആണെന്ന് അറിയണം. പല നിറങ്ങൾ കൊണ്ടും രൂപങ്ങൾ കൊണ്ടും അറിഞ്ഞിരുന്നാലും, അവ സ്വരൂപത്തിന് യാതൊരു തരത്തിലും ഹാനിവരുത്തുന്നില്ല എന്നും താൻ തൻെറ സ്വരൂപത്തിൽ ത്തന്നെ ഇരിക്കുന്നു എന്നും കാട്ടുന്നു.

## 4. സത്യവാക്യം 'അതിപദം'

തൻെറ സത്യമായ സ്വരൂപത്തിൻെറ അകത്ത് യാതൊരു അസത്യതയും കടക്കേണ്ട ആവശ്യമില്ല എന്നും, അത് യാതൊരു സംശയവും കൂടാതെ എപ്പോഴും സത്യമായിട്ടുതന്നെ ഇരിക്കുന്നു എന്നും, അതു സാക്ഷാൽ ക്കാരത്തിന് ഉതകിയവണ്ണം എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നും പൊരുളാക്കുന്ന വാക്യം സത്യവാക്യം. 'അതി' പദമാണ് ഈ സത്യവാക്യത്തെ പൊരുളാക്കുന്നത്.

അതിപദത്തിൻെറ വാച്യാർഥം ശുദ്ധം, ശൂന്യം, സ്വഭാവം, ഒഴിവ്— ഈ ഉപാധികളെ തള്ളിക്കളഞ്ഞ്, ലക്ഷ്യാർഥം അതീതസാക്ഷി എന്ന തിനെ സ്വീകരിക്കണം. ഈ ലക്ഷ്യം ഒരു ശൂന്യതയെയാണ് പ്രദാനം ചെയ്യുന്നത്. ഇത് ബുദ്ധമതപക്ഷം.

ദൃഷ്ടാന്തം: നാനാനാമങ്ങൾ സിദ്ധമായിരുന്നാലും നാനാതര മായി പോകുന്നില്ല എന്നതാണ്. ഒരുവനെ അച്ഛനെന്നും അമ്മാവ

നെന്നും മകൻ എന്നും പല തരത്തിൽ വിളിക്കുന്നുണ്ടെങ്കിലും, സത്യത്തിൽ ആൾ ഒന്നേയുള്ളു എന്നു കാണിക്കുന്നു. ഒരുവനെ ഏതു പേര് വിളിച്ചാലും, ആ പേരുകൾകൊണ്ട് അവൻ ബഹുവായി പോകുന്നില്ല. അയാൾ എപ്പോഴും സത്യമായ സ്വരൂപത്തോടുകൂടിത്തന്നെ ഇരിക്കുന്നു.

## 5. യഥാർഥവാക്യം 'നിജപദം'

സത്യസ്വരൂപനായ താൻ സംശയനിവൃത്തിവന്ന് യഥാർഥമായി വീണ്ടും സത്യസ്വരൂപനായി നിരുപാധികചൈതന്യം തന്നെയായി ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു എന്നു പൊരുളാക്കുന്ന വാക്യം യഥാർഥവാക്യം. 'നിജപദ'മാണ് ഈ യഥാർഥവാക്യത്തെ പൊരുളാക്കുന്നത്.

നിജപദത്തിന്റെ വാച്യാർഥം—യഥാർഥം, രഹസ്യം, അറുതി, ഒടുക്കം—എന്നീ ഉപാധികളെ തള്ളിക്കളയണം. ലക്ഷ്യാർഥം 'മൗനം' എന്നതിനെ സ്വീകരിക്കണം.

ഇതിനു ദൃഷ്ടാന്തം—സൂര്യനു ചൂടുണ്ട്; ചന്ദ്രന് തണുപ്പുണ്ട്. ഒരു വസ്തുവിനെ ഉള്ളതുപോലെ അറിയുക.

യഥാർഥ വാക്യത്തിന്റെ അതായത് 'നിജപദ'ത്തിന്റെ ലക്ഷ്യാർഥം മൗനമാകുന്നു. ഇതിലും ഉപരിയായി മൗനാതീതാവസ്ഥ എന്ന് ഒന്നുണ്ട്. ഈ യഥാർഥ വാക്യം മൗനത്തെ കാണിച്ച് മൗനാതീതാവസ്ഥയെ സാക്ഷാൽക്കരിക്കുവാൻ ഉതകിയതായിത്തീരുന്നു. ഈ മൗനാതീതാവസ്ഥയിൽ എല്ലാ വാക്യങ്ങളുംകൂടി ഒഴിയുന്നു. ഈ മൗനാതീതാവസ്ഥയെയാണ് ബ്രഹ്മസാക്ഷാൽക്കാരം എന്നു പറയുന്നത്. താൻ തന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി ഇരിക്കുന്ന അവസ്ഥ. മൗനാതീതാവസ്ഥ. ഇത് അപരോക്ഷവിജ്ഞാനം എന്നും, വിജ്ഞാന സമാധി എന്നും തീർന്നനില എന്നും വിദേഹകൈവല്യം എന്നും മററും പറയപ്പെടുന്നു. ഈ മൗനാതീതാവസ്ഥയിലിരിക്കുന്നവൻ അഭാവ മുക്തൻ എന്നു പറയപ്പെടുന്നു. എന്നാൽ മൗനത്തിലിരിക്കുന്നവൻ വിവേകമുക്തൻ എന്നു പറയപ്പെടുന്നു. അഭാവമുക്തന്റെ നില എങ്ങനെ എന്നാൽ

''അന്തർപൂർണം ബഹിർപൂർണം
പൂർണകുംഭം ഇവാംബരേ.''

കുടം എന്നുമാത്രം കണ്ട അവസ്ഥ—ഭാവം. എന്നാൽ ആ കുടത്തെ ആകാശമായിത്തന്നെ കണ്ട അവസ്ഥ അഭാവം എന്നു മനസ്സിലാക്കണം.

| | പഞ്ചപദം | വാച്യാർത്ഥ ഉപാധികൾ-തള്ളേണ്ടത് | ലക്ഷ്യാർത്ഥം സ്വീകരിക്കേണ്ടത് | വാക്യങ്ങൾ | ദൃഷ്ടാന്തം |
|---|---|---|---|---|---|
| 1 | തത് | വിരാട്ട്-ഹിരണ്യഗർഭൻ-മായ-ഈശ്വരൻ | ബ്രഹ്മം | അവാന്തര വാക്യം | കയറിൽ പാമ്പ് |
| 2 | ത്വം | സ്ഥൂലം, സൂക്ഷ്മം, കാരണം, ജീവൻ | കൂടസ്ഥൻ | മഹാവാക്യം | ദശമപുരുഷ ദൃഷ്ടാന്തം |
| 3 | അസി | സത്, ചിത്, ആനന്ദം, ബ്രഹ്മം | സർവസാക്ഷി | നിവൃത്തി വാക്യം | ജാതി ദൃഷ്ടാന്തം |
| 4 | അതി | ശുദ്ധം, ശൂന്യം, സ്വഭാവം, ഒഴിവ് | അതീതസാക്ഷി | സത്യവാക്യം | നാനാനാമങ്ങൾ കൊണ്ടു ബഹുവായി പോകുന്നില്ല |
| 5 | നിജ | യഥാർത്ഥം, രഹസ്യം, അറുതി, ഒടുക്കം | മൗനം | യഥാർത്ഥ വാക്യം | യഥാർത്ഥ ദൃഷ്ടാന്തം സൂര്യൻ ചൂടുകൊണ്ടു മൂർത്തിമത്താണ് ചന്ദ്രൻ തണുപ്പാണ് |

ഇവയുടെ എല്ലാം ഉപരിയായി മൗനാതീതം

''അത് ഇതാകുന്നു'' എന്നുള്ള മഹാവാക്യം മൗനാതീതാവസ്ഥയിൽ 'അത് അതാകുന്നു' എന്നുള്ള തീർന്ന നിലയായി സാക്ഷാൽക്കരിക്കും. ദൃക്ക്, ദൃശ്യം, ദ്രഷ്ടാവ് എന്നുള്ളത് ദൃക്ക്, ദൃക്കായിത്തന്നെ തീരും.

എന്നാൽ 'സർവസാക്ഷ്യഹം' എന്നു സാക്ഷാൽക്കരിച്ചാൽ പോരേ എന്നു ചോദിക്കുകയാണെങ്കിൽ, പോരാ എന്നു തന്നെ സമാധാനം. മൗനാതീതാവസ്ഥ തന്നെ സ്വീകാര്യം. കാരണം 'സർവസാക്ഷ്യഹം' എന്നു വരുമ്പോൾ അവിടെ ഒരു അനുഭൂതി എന്നപോലെ വന്നു. അഭാവം വന്നില്ല. അനുഭൂതമാകുക എന്നുവച്ചാൽ, അന്യമായി അനുഭൂതമാക്കുക എന്ന് അർഥമായി. നമുക്ക് സ്വരൂപീകരിക്കുക എന്നതാണു വേണ്ടത്. അനുഭൂതി 'സർവസാക്ഷിയും' 'ചിൽശക്തിയും' ചേർന്ന അവസ്ഥയാണ്. സർവസാക്ഷി അന്തർബഹിർപൂർണമായി നിൽക്കുന്ന അവസ്ഥ. ചിൽശക്തി ആന്തരമായി താൻ, തന്റേത് എന്നത് ഉൽപ്പത്തിയായി അതു മൂർത്തിമത്തായി അതിന്റെ ഉപരിതലത്തിൽ പോകാതെ തടഞ്ഞുനിൽക്കുന്ന അവസ്ഥ. അപ്പോൾ സർവസാക്ഷ്യഹം എന്ന് അനുഭവപ്പെട്ടാൽ ഈ ചിൽശക്തി അവിടെ കടന്നുകൊള്ളുമെന്നതുകൊണ്ട്, മൗനാതീതാവസ്ഥയ്ക്ക് അത് ഒരു തടസ്സമായി നിൽക്കുന്നു എന്ന് നാം പ്രത്യേകം മനസ്സിലാക്കണം. അപ്പോൾ മൗനാതീതാവസ്ഥയാണ് ഏററവും സ്വീകാര്യമായിട്ടുള്ളത്.

## സഹജജ്ഞാനം

ഒരു വിഷയാനുഭൂതിജ്ഞാനം: ആന്തരമായും ബാഹ്യമായും അത്യാഗ്രഹമായി ഒരു വസ്തുവിനെ അനുഭവിക്കുന്ന ദശയിലും, ഭയങ്കരവിപത്തിലും വിട്ടുനീങ്ങാതെ സത്യമായിരിക്കുമെങ്കിൽ അത് സഹജജ്ഞാനം.

''പൊരുത്തനോവുന്നിതുറച്ചദിക്കിൽ
ഉറുത്തുകില്ലൽപ്പതരത്തിലും.''

''എത്തൊഴിലൈച്ചെയ്താലും ഏതവസൈസ്ഥപ്പെട്ടാലും
മുക്തർമനമിരുക്കുംമൗനമതിൽ.''

''മനത്തകത്തഴുക്കറുത്തമൗനയോഗജ്ഞാനികൾ
മുലത്തടത്തിരുക്കിലും പിറപ്പറുത്തിരുപ്പരേ.''

കർമസഞ്ചയങ്ങൾ സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നു തരത്തിൽ ഇരിക്കുന്നു. കഴിഞ്ഞുകഴിഞ്ഞുപോയ പിറവികളിൽ അനുഭവിക്കാതെ ശേഷിച്ച് കൂട്ടംകൂട്ടമായി ശേഖരിച്ച കർമസമൂഹത്തെ സഞ്ചിതകർമങ്ങൾ എന്നു പറയുന്നു. കഴിഞ്ഞ ശരീരത്തിൽ ചെയ്ത് ഈ ശരീരത്തിനു ഹേതുവായി തീരത്തക്കവണ്ണമുള്ള സംസ്ക്കാരരൂപത്തിൽ നിന്ന കർമങ്ങളെ പ്രാരബ്ധകർമങ്ങൾ എന്നു പറയുന്നു. ഈ പ്രാരബ്ധ

ങ്ങളെ അനുഭവിച്ചുതന്നെ തീർക്കണം. ആ പ്രാരബ്ധത്താൽ ഈ ശരീരം കൈവന്നു. വർത്തമാനകാലത്ത് പ്രാരബ്ധം അനുഭവിക്കുന്ന ദശയിൽ ചെയ്യുന്നതായ കർമസമൂഹത്തെ ആഗാമി എന്നുപറയുന്നു.

എന്നാൽ സത്യമായ തൻെറ സ്വരൂപത്തെ നിർണയിക്കുന്ന ദശയിൽ തന്നെ സഞ്ചിതകർമങ്ങൾ വേരററുപോകുന്നു. അപരോക്ഷാനുഭൂതി യോടുകൂടിയ ബ്രഹ്മം തന്നെയാണ് പ്രാരബ്ധം അനുഭവിക്കുന്നത് എന്നതിനാൽ പ്രാരബ്ധകർമം അനുഭവത്തോടുകൂടി മായുന്നു. സർവ കാരണസ്വരൂപമായി, ബ്രഹ്മമായി, സച്ചിദാനന്ദമായി പ്രാരബ്ധം അനുഭവിക്കുന്നതിനാൽ ആഗാമി കർമങ്ങൾ ഉൽപ്പത്തിയാകുന്നില്ല. ഇങ്ങനെ ഉൽപ്പത്തിക്കു ഹേതുവാകുന്ന കർമസഞ്ചയങ്ങൾ മൗനാതീതമായ അപരോക്ഷാനുഭൂതിക്കു ശേഷം ദ്വൈതഭാവനയെ പുലർത്തുന്ന പുനരാവൃത്തി ദോഷത്തിനായി ശേഷിക്കുന്നില്ല. അതുകൊണ്ട് പുനരാവൃത്തിയോ ഉൽപ്പത്തിയോ ഇല്ല.

ആന്തരജ്ഞാനം;

ഇരുപത്തഞ്ചു തത്വങ്ങളേയും കണ്ട് അതിനു വിലക്ഷണമായി സ്വരൂപത്തിന് അകത്ത് ഉറച്ചുനിൽക്കുന്ന അവസ്ഥ.

ബഹിർജ്ഞാനം:

ഇരുപത്തഞ്ചു തത്വങ്ങളേയും കണ്ട് വിട്ടുനീങ്ങാതെ അതിനുള്ളിൽ ആണ്ടുനിൽക്കുന്ന അവസ്ഥ.

സഹജജ്ഞാനത്തെ സർവോദയജ്ഞാനമെന്നും ഉദയാസ്തമനരഹിത ജ്ഞാനമെന്നും പരിപൂർണജ്ഞാനം അല്ലെങ്കിൽ നിറവുററ ജ്ഞാന മെന്നും അസ്തിഭാതിപ്രിയജ്ഞാനം അല്ലെങ്കിൽ തീർന്നനില എന്നും മുക്തൻമാർ അനുഭവപ്പെടുത്തുന്നു.

## 6-7-1958

സാക്ഷാൽക്കാരജ്ഞാനം എന്നാൽ എന്ത്? ആ ജ്ഞാനം എങ്ങനെ പ്രകാശിക്കും?

സാക്ഷാൽക്കാരം എന്നുവച്ചാൽ സ്വരൂപീകരിക്കൽ എന്നർഥം. അതു കൈവരുവാൻ സോപാനങ്ങളായി നിശ്ചയം, സമാധി, സഹജം, സാക്ഷാൽക്കാരം എന്ന് ജ്ഞാനചതുഷ്ടയങ്ങൾ പറഞ്ഞിരിക്കുന്നു. ഈ ജ്ഞാനചതുഷ്ടയങ്ങൾ സാക്ഷാൽക്കാരാനുഭവാദ്വൈതജ്ഞാനത്തേ യാണു ഘോഷിക്കുന്നത്. അദ്വൈതം നിരുപാധികമായുള്ള ചൈതന്യ വസ്തുവാണ്. ആ അദ്വൈതത്തിൽ ദ്വൈതം എന്നു രണ്ടു പിരിവുകൾ കടത്തിയപ്പോൾ അതു മൂന്നായി പിരിഞ്ഞു. ദ്വൈതം—ആണ്, പെണ്ണ്

എന്നു മനസ്സിലാക്കണം. ആൺ, പെൺ എന്നു ദ്വൈതഭാവനകൾ പുലർത്തിയതുകൊണ്ട് സ്വതേ അദ്വൈതമായി ശോഭിക്കുന്ന ചൈതന്യ സ്വരൂപം മൂന്നു പിരിവുകളായി പിരിഞ്ഞതായി കാണപ്പെട്ടു. മൂന്നു ഭാവങ്ങൾ അപാരശുദ്ധാവസ്ഥയിൽ സത്, ചിത്, ആനന്ദം—അതായത് അസ്തിഭാതിപ്രിയമായും, തുച്ഛാവസ്ഥയിൽ സ്ഥൂല–സൂക്ഷ്മ–കാരണമായും അറിവുപെടുന്നു. അപ്പോൾ സാക്ഷാൽക്കാരജ്ഞാനം സ്വരൂപീകരിക്കണമെങ്കിൽ ഈ സ്ഥൂല, സൂക്ഷ്മ, കാരണങ്ങളായ ആവരണങ്ങളേയും; സത്, ചിത്, ആനന്ദം എന്ന വാക്കുകൾ കൊണ്ടുണ്ടായ ആവരണങ്ങളേയും വിട്ടുനീങ്ങി; താൻതന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി, മൗനാതീതമായി ഇരിക്കണം. അതായത് സർവോദയമായി, ഉദയാസ്തമനരഹിതമായി, നിത്യപ്രകാശമായി അസംഭാവനയോ വിപരീതഭാവനയോ കൂടാതെ നിത്യനിരതിശയ സുഖമായി പ്രകാശിക്കണം.

ഉൽപ്പത്തി, നാശം എന്നവസ്ഥകൾ രേഖപ്പെടുത്താതെ ഉദയമായിരിക്കുന്ന അവസ്ഥ സർവോദയം. കാലം, ദേശം എന്നീ അവസ്ഥകൾ തൻെറ സ്വരൂപം കൊണ്ട് അതായത് ജ്ഞാനസ്വരൂപം കൊണ്ട് മൂടപ്പെട്ടു. കാലവും ദേശവും ജ്ഞാനത്തെ വിട്ട് ഇരിക്കാത്തതുകൊണ്ട് സർവോദയം എന്നു പറഞ്ഞു.

ഈ ജ്ഞാനം അല്ലെങ്കിൽ സാക്ഷാൽക്കാരം ഉദയാസ്തമനരഹിതമായിരിക്കും. ഉദയം എന്നുള്ളതും അസ്തമനം എന്നുള്ളതും ആ സാക്ഷാൽക്കാരത്തിൽ ഇല്ല. അതായത് എപ്പോഴും ഉള്ള വസ്തു എന്നർഥം.

പിന്നെ ആ ജ്ഞാനം എങ്ങനെ പ്രകാശിക്കും; നിത്യമായി പ്രകാശിക്കും; പ്രകാശം നിത്യമാണ്. ഇവിടെ പ്രകാശം എന്നു പറയുന്നത് സൂര്യപ്രകാശം പോലെയല്ല എന്നു ധരിക്കണം. സൂര്യൻ ജഗത്തിൻെറ ഒരു കോണിൽ ഇരുന്നുകൊണ്ടാണു പ്രകാശിക്കുന്നത്. അപ്പോഴും ഈ ഭൂഗോളം പകുതിയോളം അന്ധകാരത്തിൽ തന്നെ മൂടിയും കിടക്കുന്നു. അപ്പോൾ സൂര്യപ്രകാശം നിറവുറ്റതല്ല. സൂര്യന് ആശയപ്രകാശം മാത്രമേ ഉള്ളു. സാക്ഷാൽക്കാരജ്ഞാനം നിത്യമായിരിക്കുന്നു.

പിന്നെ ആ സാക്ഷാൽക്കാരം ഒരു അസംഭാവനയോ വിപരീതഭാവനയോ കടക്കാതെ നിത്യനിരതിശയ സുഖമായി ആനന്ദമായി പ്രകാശിക്കുന്നു. അവിടെ യാതൊരു അസത്യതയ്ക്കും കാരണമില്ല. യാതൊരു അതിശയത്തിനും അവകാശമില്ല. എല്ലാ അതിശയങ്ങൾക്കും അതീതമായിനിൽക്കുന്ന അവസ്ഥയാണത്. എല്ലാ അതിശയങ്ങളും അതിൽ അടങ്ങിയിരിക്കുന്നു (ആണ്ടിരിക്കുന്നു). സാക്ഷാൽക്കാരജ്ഞാനത്തിൽ താൻതന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി, നിരുപാധികമായി, മൗനാതീതമായി ഇരിക്കുന്നവന് അതിശയങ്ങൾ എന്നതുണ്ടോ? ഇല്ല. ഈ അതിശയാ

തീതമായ സാക്ഷാൽക്കാരജ്ഞാനം—നിത്യാനന്ദഗംഭീരമായി, ജ്ഞാനഗംഭീരമായി, നിരുപാധികമായി, ജ്ഞാനസമാധിയായിരിക്കും.

നിശ്ചയജ്ഞാനത്താൽ സത്താവരണവും, സമാധിജ്ഞാനത്താൽ ചിത്താവരണവും, സഹജജ്ഞാനത്താൽ ആനന്ദാവരണവും നീങ്ങിപ്പോകും. ഈ ആനന്ദം വിട്ടുമിരിക്കും; പററിയുമിരിക്കും. സാക്ഷാൽക്കാരജ്ഞാനത്താൽ ഈ ആനന്ദം വിട്ടുനീങ്ങാതെ നിത്യാനന്ദഗംഭീരമായി, മൗനാതീതമായി, സഹജജ്ഞാനമായി ജ്ഞാനസമാധിയായിരിക്കും.

സത്തിൻെറ ആവരണം അസത്ത്. അതായത് അസ്തിയുടെ ആവരണം നാസ്തി (ഇല്ലായ്മ). ഭാതി (ചിത്ത്) യുടെ ആവരണം അപ്രകാശം അല്ലെങ്കിൽ ജഡം. പ്രിയത്തിൻെറ (ആനന്ദം) ആവരണം അനുഭവിക്കൽ അല്ലെങ്കിൽ വിഷയം എന്നതാകുന്നു. അനുഭവിക്കുക എന്നുവച്ചാൽ തൻെറ സ്വരൂപത്തിൽ അതിനു തുല്യമല്ലാത്ത മററൊന്നിനെ ചേർത്ത് അനുഭവിക്കുക എന്നതാണ്.

നാസ്തിത്വം എന്ന ആവരണം നീങ്ങുമ്പോൾ ഉല്പത്തി, നാശം എന്നിതുകൾ ഇല്ലാതെ ഉദയാസ്തമനരഹിതമായി, സർവോദയമായി ജ്ഞാനം പ്രകാശിക്കുന്നു. അപ്പോൾ അസ്തിത്വം ദൃഢപ്പെടുന്നു. അപ്രകാശത്വമാകുന്ന അല്ലെങ്കിൽ ജഡമാകുന്ന ആവരണം നീങ്ങുമ്പോൾ നിത്യമായ പ്രകാശത്തോടുകൂടി ജ്ഞാനം പ്രകാശിക്കുന്നു. അനുഭവിക്കൽ അല്ലെങ്കിൽ വിഷയം എന്ന ആവരണം നീങ്ങുമ്പോൾ ജ്ഞാനം സ്വരൂപീകരിക്കുന്നു.

അപ്പോൾ നിശ്ചയസമാധി സഹജജ്ഞാനങ്ങൾകൊണ്ട് അസ്തിഭാതിപ്രിയത്തിൽ നിന്നും നാസ്തി, ജഡം, വിഷയം എന്ന ആവരണങ്ങൾ നീങ്ങി; സാക്ഷാൽക്കാരമായി, താൻതന്നെ, താനായി, അസ്തിഭാതിപ്രിയമായി, അസംഭാവനയും വിപരീതഭാവനയും (അതായത് അവിദ്യയുടെ സംസ്കാരങ്ങൾ) വിട്ടുനീങ്ങി, അതിശയാതീതമായി, നിത്യാനന്ദഗംഭീരമായി ജ്ഞാനഗംഭീരമായി, നിരുപാധികമായി, മൗനാതീതമായി ജ്ഞാനസമാധിയായി ഇരിക്കുന്നു.

ഈ മൗനാതീതാവസ്ഥയിൽ സ്വരൂപസാക്ഷാൽക്കാരം ഏതുപോലെ ഇരിക്കും എന്ന് ഈ ദൃഷ്ടാന്തങ്ങൾ കൊണ്ടു വിവരിക്കുന്നു.

1. മഹാദരിദ്രനെ സാർവഭൗമനായ രാജാവാക്കി സിംഹാസനം കൊടുത്താൽ ഉണ്ടാകുന്ന സന്തോഷത്തെക്കാൾ അതിശയനീയമാകുന്നു; നിർദ്ധനൻ കോടീശ്വരനാകുമ്പോഴുണ്ടാകുന്ന സന്തോഷത്തെക്കാൾ അതിക്രമിച്ചിരിക്കും.

2. ജനനാലെ (പിറവി) കുരുടനായ ഒരുവന് കാഴ്ചവന്നാൽ ഉണ്ടാകുന്ന സന്തോഷത്തെക്കാരം അതിശയനീയമായിരിക്കും.

3. തീരാവ്യാധികൊണ്ടു സങ്കടപ്പെടുന്നവന്, പൊടുന്നനെ വ്യാധി തീർന്നാൽ ഉണ്ടാകുന്ന സന്തോഷത്തെക്കാരം അതിശയനീയമായിരിക്കും.

4. ജീവപര്യന്തം തടവുശിക്ഷയ്ക്ക് വിധിക്കപ്പെട്ട്, നെടുനാരം തടവിൽപ്പെട്ടവന്, തടവിൽ നിന്നും മോചനം കിട്ടുമ്പോരം ഉണ്ടാകുന്ന സന്തോഷത്തെക്കാരം അതിശയനീയമായിരിക്കും.

5. ചുഴിയിൽപ്പെട്ട കപ്പൽ യാതൊരു നഷ്ടവും അപകടവും കൂടാതെ കരയ്ക്കടുത്തു രക്ഷപ്പെട്ടാൽ, അതിലെ യാത്രക്കാർക്കും കപ്പിത്താനും ഉണ്ടാകുന്ന സന്തോഷത്തെക്കാരം അതിശയനീയമായിരിക്കും.

6. ഉപാസനമൂർത്തിയെ പൂജിച്ചുപൂജിച്ച്, ആ മൂർത്തി ഇനി പ്രത്യക്ഷപ്പെടുകയില്ല എന്ന നിരാശ കൈവന്ന്, ആ ഉപാസനകളിൽ വിമുഖനാകുമ്പോരം ഉപാസനാമൂർത്തി പൊടുന്നനെ പ്രത്യക്ഷപ്പെട്ടാൽ, ആ ഉപാസകനുണ്ടാകുന്ന ആനന്ദത്തെക്കാരം അതിക്രമിച്ചതായിരിക്കും.

ഗുരുകടാക്ഷവും ഈശ്വരാനുഗ്രഹവുമാണ്, സാക്ഷാൽക്കാരജ്ഞാനത്തെ കൈവരുത്തുന്നത്. നമുക്ക് ഏവർക്കും ഗുരുകടാക്ഷവും ഈശ്വരാനുഗ്രഹവും ഉണ്ട് എന്നുള്ളതിൽ സംശയിക്കുകയേ വേണ്ട.

ജ്ഞാനത്രയത്രിപുടി:

1. ജീവസാക്ഷി, 2. ഈശ്വരസാക്ഷി, 3. സർവസാക്ഷി

ഈ ഓരോ സാക്ഷിയുടെ സ്വരൂപവും ഉപാധിരൂപത്തിൽ വിടേണ്ടതായും ലക്ഷ്യരൂപത്തിൽ സ്വീകരിക്കേണ്ടതായും ഉള്ളതുകളുടെ വിശദീകരണം.

## 1. ജീവസാക്ഷി

ജീവസാക്ഷിയെ പ്രകാശിപ്പിക്കുന്നത്, അതിന് ഏർപ്പെട്ടതായ ഉപാധികളാണ്. അതായത് വിഷയം, വൃത്തി, ജീവൻ ഇതുകളെ വിടണം. സ്വീകരിക്കേണ്ടത് നിരാകാരം, നിർവിഷയം, നിർമലം. വിഷയം ആകാരത്തോടുകൂടിയ ഉപാധിയാണ്. അതുകൊണ്ട് ആകാരരഹിതമായ അവസ്ഥയെ സ്വീകരിക്കണം. വൃത്തി ഏർപ്പെട്ടത് വിഷയംകൊണ്ടാകുന്നു. അപ്പോരം ആ വൃത്തി തള്ളുവാൻ നിർവിഷയമായുള്ള അവസ്ഥ സ്വീകരിക്കണം. വിഷയമില്ലെങ്കിൽ ആ വസ്തു നിർമലമാകുകയും ചെയ്യുന്നു.

## 2. ഈശ്വരസാക്ഷി

ഈശ്വരസാക്ഷിയുടെ ഉപാധികൾ—ഇച്ഛ, ജ്ഞാനം, ക്രിയ എന്നിവയാണ്. സംസ്കാരങ്ങളുടെ സമ്മർദം കൊണ്ട് ഈശ്വരൻ ഇച്ഛാധീനനാകുന്നു. അതായത് ഈശ്വരൻ ആധികാരികവൈഭവത്തോടുകൂടി ഇരിക്കുമ്പോൾ ഇച്ഛകൊണ്ട് കെട്ടുപോകുന്നു. അവിടെ ഈശ്വരനു കർത്തൃത്വം ഏർപ്പെടുന്നു. ഈശ്വരൻ കർത്താവായി കാണപ്പെടുന്നു. ജ്ഞാനം—ഇച്ഛകൊണ്ട് ഏർപ്പെട്ട ആധികാരികവൈഭവത്തോടുകൂടിയ ജ്ഞാനം. ക്രിയ—ഇച്ഛകൊണ്ട് ഏർപ്പെട്ട ജ്ഞാനംകൊണ്ടുണ്ടാകുന്ന ക്രിയ. ഈ മൂന്നുപാധികളെയും തള്ളിക്കളയേണ്ടവയാണ്. സ്വീകരിക്കേണ്ടത് അസ്തിഭാതിപ്രിയം, സച്ചിദാനന്ദം. അതായത് ഈശ്വരൻ അകർത്താവായി ഇച്ഛ അററവനായിട്ടുള്ള സ്വരൂപത്തെ സ്വീകരിക്കണം.

## 3. സർവസാക്ഷി

സർവസാക്ഷിയുടെ ഉപാധികൾ—ശുദ്ധം, ശൂന്യം, സ്വഭാവം(മുപ്പാഴ്) ഇവ തള്ളിക്കളയേണ്ടവയാണ്. ശൂന്യത്തിൽ സർവവും ഒഴിഞ്ഞ് മൗനം ഏർപ്പെടുന്നു. അതായത് മൗനം സ്വീകാര്യം. ഈ മൗനത്തേയും തള്ളിക്കളഞ്ഞ് യഥാർഥമായി ഉപാധിരഹിതമായി, നിരൂപാധികമായി, താനേ താനായി അസ്തിഭാതിപ്രിയം എന്ന സ്വരൂപത്തോടുകൂടി അപരോക്ഷ ജ്ഞാനസമാധിയിൽ നിൽക്കുന്ന ഉറച്ച സഹജജ്ഞാനം തീർന്നനില, മൗനാതീതാവസ്ഥയാണ് സ്വീകരിക്കേണ്ടത്. ഈ സ്ഥാനത്ത് സാക്ഷിജ്ഞാനം ദൃഢപ്പെട്ട്, സാക്ഷിപരമശുദ്ധകൂടസ്ഥനായിത്തീരുന്നു.

### 27-7-1958

'ഞാൻ ഉണ്ട്' എന്ന് ഏവർക്കും വിളങ്ങുന്നു. എന്നാൽ തന്റെ സ്വരൂപം എങ്ങനെ ഇരിക്കുന്നുവെന്ന് അറിയുന്നുമില്ല. താൻ ഉണ്ട് എന്ന് എങ്ങനെ അറിഞ്ഞു? താൻ ഉള്ളതുകൊണ്ടു തന്നെ അറിഞ്ഞു. അപ്പോൾ തന്റേതുകളെല്ലാം താൻ അറിയുന്നത് താൻ ഉള്ളതുകൊണ്ടാണ്. താൻ മാതാവിൽ നിന്നു ജാതമായി എന്നു പ്രത്യക്ഷത്തിൽ കാണാം. താൻ മാതാവിൽ വരും മുമ്പ് പിതാവിൽ ഉണ്ടായിരുന്നു എന്നു മനസ്സിലാക്കാം. താൻ പിതാവിൽ വരുംമുമ്പ് ഉണ്ടായിരിക്കുകയും വേണം. അത് ഉള്ളവസ്തുവിൽ തന്നെ ഉണ്ടായിരുന്നു എന്നറിയാം. താൻ ഇപ്പോൾ അഹംകോശത്തിൽ ഉണ്ടു താനും. താൻ ഉള്ള വസ്തുവിൽ ഉണ്ടായിരുന്നതുകൊണ്ടുതന്നെയാണല്ലൊ പിതാവിലും മാതാവിലുംകൂടി ഇന്ന് അഹംകോശസ്ഥിതനായിരിക്കുന്നത്. എന്നാൽ താൻ ആ ഉള്ള വസ്തുവിൽ നിന്ന് വേർപിരിഞ്ഞിട്ടുണ്ടോ? ഒരിക്കലും ഇല്ല. അങ്ങനെ വിട്ടുപിരിഞ്ഞിരുന്നു എങ്കിൽ ഇന്ന് അഹംകോശത്തിൽ ഉണ്ടാകുമായിരുന്നില്ല. പിന്നെ താൻ തന്റെ ഈ ആകാരത്തിൽ പിതൃകോശത്തിന്റേയും മാതൃകോശത്തിന്റേയും അംശം

കൊണ്ടുണ്ടായതാണ്. അപ്പോൾ താൻ മാതാവിനേയും പിതാവിനെയുംകൂടി വഹിച്ചിട്ടാണ് ഇരിക്കുന്നത്. അങ്ങനെ താൻ മാതാവിനെയും പിതാവിനേയും വഹിച്ച് അഹംകോശത്തിൽ ഇരിക്കുമ്പോൾ തന്നെയാണ് ഉള്ള വസ്തുവിൽ നിന്ന് വിട്ടുപിരിയാതെ ഇരിക്കുന്നതും. അങ്ങനെ ഉള്ള വസ്തുവിൽ വിട്ടുപിരിയാതെ ഇരിക്കുന്നുവെങ്കിൽ ആ ഉള്ള വസ്തുവിനെ വീണ്ടും പ്രാപിക്കുവാൻ വല്ല വഴിയുമുണ്ടോ? ഇല്ല. താൻ ഉള്ളതുകൊണ്ടു തന്നെ ഉള്ള വസ്തുവിൽ ഉള്ളതായിത്തീർന്നു. താൻ തന്നേയും തൻേറതുകളേയും ഈശ്വരൻ എന്ന് അറിയപ്പെടുന്ന ആ ഉള്ള വസ്തുവിൽ തന്നെ അർപ്പിച്ചാൽ, താൻ ഉള്ളവനായിത്തന്നെ തീരുന്നു. ഉള്ളവനായിരിക്കുന്ന താൻ; ഉള്ളവനായിരിക്കുന്ന തന്നെ; ഉള്ള വസ്തുവിൽ തന്നെ അർപ്പിക്കുക. ഇതുതന്നെയാണ് ഭക്തിയുടെ പരമകാഷ്ഠ; ഇതു തന്നെയാണു കർമം; ഇതുതന്നെയാണു യോഗം; ഇതുതന്നെയാണു ജ്ഞാനം.

ഈ ഉള്ള വസ്തു എങ്ങനെ ഇരിക്കും? സ്വയം പ്രകാശമായിരിക്കും. ഉള്ളതും സ്വയം പ്രകാശമാനമായുമിരിക്കുന്ന വസ്തു എന്തിനെ തരുന്നു. ആനന്ദത്തിനെത്തന്നെ തരുന്നു. അപ്പോൾ ആ ഉള്ള വസ്തുവിൻെറ പര്യായ ശബ്ദങ്ങളാണ് അസ്തിഭാതിപ്രിയം. എല്ലാവരുടേയും ഉററ ആഗ്രഹം ആനന്ദം കൈവരണം എന്നുള്ളതാണ്. അപ്പോൾ ഉള്ള വസ്തുവിൽ വിട്ടുപിരിയാതെ ഇരിക്കുന്ന തൻെറ സ്വരൂപം എങ്ങനെ ഇരിക്കുന്നു? അസ്തിഭാതിപ്രിയമായിരിക്കുന്നു. അങ്ങനെ അസ്തിഭാതിപ്രിയമായിരിക്കുന്ന തന്നെ പ്രാപിക്കുക എന്നുള്ളതുണ്ടോ? അതു നേരത്തെ കൈവന്നുപോയല്ലൊ. കൈവന്നതിനെ വീണ്ടും കൈവരുത്തുക എന്നതുണ്ടോ? താൻ സഹജമായി അസ്തിഭാതിപ്രിയമായിരിക്കുമ്പോൾ അതിനെ വീണ്ടും പ്രാപിക്കുവാൻ ആഗ്രഹിക്കാതിരിക്കുക എന്നുള്ളതുതന്നെയാണ് ഉത്തമ സാധന. ഇതു സ്മൃതി, വിസ്മൃതി, ഭ്രാന്തി കൂടാതെ എപ്പോഴും അറിഞ്ഞിരിക്കേണ്ട വസ്തുതയാണ്. ഈ അറിവു സഹജമായാൽ അതുതന്നെ സാക്ഷാല്ക്കാരമായി.

നാമരൂപാദികൾകൊണ്ട് അറിയപ്പെടുന്ന ഈ ജഗത്ത് പാരമാർഥിക സത്തയാകുന്ന അസ്തിഭാതിപ്രിയത്തിൽത്തന്നെയാണ് ആണ്ടുനിൽക്കുന്നത്. പക്ഷേ വിദ്യാരൂപിണിയായ മായ ഈ ജഗത്തിൻെറ യഥാർഥാവസ്ഥയെ വിക്ഷേപാവരണങ്ങൾകൊണ്ടു മൂടിയിരിക്കുന്നു. ആ വിക്ഷേപാവരണങ്ങളിൽ ആണ്ട് നാം ഉല്പത്തിനാശങ്ങൾക്ക് ഹേതുവാകുന്നു. എന്നാൽ സൂര്യഗോളത്തിൽ ഇരുട്ട് എന്നുള്ളതില്ലാത്തതുപോലെ, അസ്തിഭാതിപ്രിയമാകുന്ന ആ ശുദ്ധചൈതന്യവസ്തുവിൽ, ഈ മായ എന്നുള്ളതുതന്നെ ഇല്ലാത്ത വസ്തുവാണ് എന്നു നാം ദൃഢപ്പെടുത്തണം. ഈ വിക്ഷേപാവരണങ്ങളോടുകൂടിയ മായയുടെ ആധാരവും അധിഷ്ഠാനവും ശ്രേഷ്ടാവും അസ്തിഭാതിപ്രിയമായിരിക്കുന്ന പാരമാർഥിക വസ്തുതന്നെയാണെന്നും നാം അറിയണം. കടലിൽ നിന്നും വിരൽത്തു

മ്പിൽ വെള്ളമെടുത്താൽ അതിനെ കടൽവെള്ളം എന്നു പറയുന്നു. എന്നാൽ കടലിനു യാതൊരു കുറവും സംഭവിച്ചിട്ടുമില്ല. ആ തുള്ളി വെള്ളത്തിനെ വീണ്ടും കടലിൽ ചേർത്താൽ, ആ നിമിഷത്തിൽത്തന്നെ അത് കടലിൽ മുഴുവനും ഒന്നായിച്ചേരുന്നു. കടൽ അതുകൊണ്ടു പെരുകുന്നുമില്ല. അതുപോലെ ഈ ജഗത്തിൽ കാണപ്പെടുന്ന ജീവരാശികൾ എല്ലാം ആ ഉള്ള വസ്തുവാകുന്ന ചൈതന്യസ്വരൂപത്തിൽത്തന്നെയാണ് ആണ്ടിരിക്കുന്നത്. അവിടെ നിന്നും യാതൊരു കാരണവശാലും അവ വേർപെട്ടിട്ടില്ല.

നാം ഓരോന്നും ഉററുനോക്കിയാൽ അറിയാം; ഈ ജഗത്തു മുഴുവനും ഈശ്വരവിലാസംകൊണ്ടു നിറഞ്ഞിരിക്കുന്നു എന്ന്; ഈശ്വരൻ സകല അനുഗ്രഹങ്ങളും ചൊരിഞ്ഞിരിക്കുന്നു എന്ന്. ഒരു ശിശു ജാതമാകുന്ന അതേ മാത്രയിൽ തന്നെ അതിൻെറ ആഹാരത്തിനുള്ള മുലപ്പാൽ ഉണ്ടാകുന്നു. മുട്ടയിൽ വെള്ളക്കരുവും മഞ്ഞക്കരുവും ഉണ്ട്. മഞ്ഞക്കരുവിൽ ആ ബീജം വരുമ്പോൾ വെള്ളക്കരു അതിൻെറ ആഹാരമായിത്തീരുന്നു. വെള്ളക്കരു മുഴുവൻ ആഹരിച്ചുകഴിയുമ്പോൾ ആ ജീവി മുട്ടവിരിഞ്ഞു പുറത്തുവരുന്നു. അങ്ങനെ ഈശ്വരൻ സകല ജീവരാശികളെയും സംരക്ഷിക്കുന്നതിനുള്ള വിഭൂതികൾ സമൃദ്ധമായി സൃഷ്ടിച്ചിരിക്കുന്നു. അമ്മ പെററിട്ട ശിശു നമ്മിൽ ഇപ്പോഴും എപ്പോഴും ഉണ്ട് എന്ന് ഏവൻ കാണുന്നുവോ അവൻ ഭക്തിയുടെ ഒന്നാംപടിയിലായി. ഈ അറിവു തന്നെയാണ് ഉത്തമമായ ക്രിയ. ആ ശിശുവായ തന്നിൽ മാതാപിതാക്കൾ ചേർന്നിരിക്കുന്നു എന്നുള്ള അറിവുതന്നെയാണ് സാക്ഷാൽ യോഗം; ഈ അറിവുതന്നെയാണു ജ്ഞാനം.

മത്സ്യം ദാഹശമനത്തിന് വെള്ളം അന്വേഷിച്ചു പോകാറുണ്ടോ? അതു വെള്ളത്തിൽത്തന്നെ നിവസിക്കുന്നതുകൊണ്ട് അതിൻെറ ദാഹശമനത്തിനു വേറെ എങ്ങും പോകേണ്ടതില്ല. നല്ല വിശപ്പോടുകൂടിയവന് ഇരുട്ടത്തു ഭക്ഷണം കൊടുത്താൽ, അയാൾക്ക് ഭക്ഷണം കഴിക്കുന്നതിൽ വല്ല തെററും പററുമോ. ഭക്ഷണം കഴിക്കുക എന്നതു സഹജമായിപ്പോയതുകൊണ്ട് അവിടെ തെററ് എന്നുള്ള വാക്കിന് അർഥമില്ല. അതുപോലെ അസ്തിഭാതിപ്രിയമാകുന്ന ഭക്ഷണത്തിൽ താൻ തന്നെ ആണ്ടിരിക്കുമ്പോൾ വീണ്ടും ആ ഭക്ഷണമാകുന്ന അസ്തിഭാതിപ്രിയത്തെ കഴിക്കേണമോ? അതു സ്വയം സ്വരൂപമായിത്തീർന്നല്ലോ.

ഈശ്വരവിലാസംകൊണ്ടു നിറയപ്പെട്ട ഈ ജഗത്തിലെ സാധനസാമഗ്രികളെ തൻേറതാക്കിക്കൊണ്ട്, ഈശ്വരന് അർപ്പിക്കുക എന്നത് ഭോഷത്വമല്ലേ? ഈശ്വരനാൽ കാഷ്ടിക്കപ്പെട്ടതുകളെ, അതിൽ തനിക്ക് ഉത്തമമായിട്ടു തോന്നുന്നതുകളെ തൻേറതാക്കിക്കൊണ്ട് ഈശ്വരനെ പൂജിക്കുക എന്നതിന് എന്തൊരർഥമാണുള്ളത്. ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ട തന്നെ, ഈശ്വരസ്വരൂപംകൊണ്ടു നിറയപ്പെട്ട തന്നെത്തന്നെ എന്തുകൊണ്ട് ഈശ്വരനായി

അർപ്പിച്ചുകൂടാ. ഈശ്വരവിലാസത്തിൽ കൈകടത്താതിരിക്കുക എന്നു ള്ളതുതന്നെയാണു മാർഗം. തന്നെ ഈശ്വരൻ എപ്പോഴും അനുഗ്രഹി ച്ചുകൊണ്ടുതന്നെയാണ് ഇരിക്കുന്നത് എന്നറിഞ്ഞ് അങ്ങനെ അനു ഗ്രഹിക്കപ്പെട്ട തന്നെ ഈശ്വരനായിത്തന്നെ അർപ്പണം ചെയ്യുക എന്നുള്ളതു തന്നെയാണ് ഉൽകൃഷ്ടമായ ഭക്തി. സകലതും ഈശ്വരവിലാസംകൊണ്ടു നിറയപ്പെട്ടതുകൊണ്ട് നാം അതിൽ ചേർന്നുകൊടുത്താൽ മതി.

## 31-8-1958

## ജ്ഞാനചതുഷ്ടയം

നിശ്ചയജ്ഞാനം, സമാധിജ്ഞാനം, സഹജജ്ഞാനം, സാക്ഷാൽ ക്കാരജ്ഞാനം.

ഗുരുവിൽ നിന്നുമുണ്ടായ ശ്രവണംകൊണ്ട് തന്റെ സ്വരൂപം സച്ചിദാ നന്ദം അസ്തിഭാതിപ്രിയമാണെന്ന് ദൃഢപ്പെട്ട് യാതൊരു വിപരീതഭാവ നയും കൂടാതെ, താൻ തന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി നിരുപാധികചൈതന്യമായിരിക്കുന്നുയെന്നു ദൃഢപ്പെട്ടതും, തന്റെ അടുത്ത് സംശയനിവൃത്തിക്കുവരുന്നവർക്ക് സംശയനിവൃത്തി വരുത്തി, അവരുടെ സ്വരൂപത്തെ അറിയിച്ചുകൊടുക്കുവാൻ ഉതകിയ ജ്ഞാനത്തോ ടുകൂടിയതുമായ ജ്ഞാനത്തെ നിശ്ചയജ്ഞാനം എന്നു വിദ്വാൻമാർ ഘോഷിക്കുന്നു.

താൻ തന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി, മൗനാതീത മായി യാതൊരു അസംഭാവനയോ വിപരീതഭാവനയോ കൂടാതെ അനു ഭൂതമാകുന്ന അവസ്ഥയ്ക്കു സമാധി എന്നു പറയുന്നു.

ഒരു വിഷയാനുഭൂതിയിലുള്ള (സ്വസ്വരൂപത്തിന്റെ) ജ്ഞാനം ആന്തര മായും ബാഹ്യമായും, ആ വിഷയത്തെ അത്യാസക്തിയോടുകൂടി അനു ഭവിക്കുന്ന ശയ്യയിലും ഭയങ്കര വിപത്തിലും വിട്ടുനീങ്ങാതെ സത്യമായിരി ക്കുമെങ്കിൽ അത് സഹജജ്ഞാനം.

സർവോദയമായി — ഉദയാസ്തമനരഹിതമായി — നിത്യപ്രകാശമായി അസംഭാവനയോ വിപരീതഭാവനയോ കൂടാതെ നിത്യനിരതിശയസുഖ മായി നിത്യാനന്ദ ഗംഭീരമായി ജ്ഞാനസമാധിയായിരിക്കുന്ന അവസ്ഥ സാക്ഷാൽക്കാരജ്ഞാനം.

വിപരീതഭാവനയും അസംഭാവനയും നീങ്ങുവാൻ ഈ അഞ്ചു ഭേദ ഭാവനകളും നീങ്ങണം. അതായത് ജീവഈശ്വരഭേദം, ജീവജീവഭേദം, ജീവജഡഭേദം, ജഡജഡഭേദം, ജീവബ്രഹ്മഭേദം (ഈശ്വരനും ബ്രഹ്മവും തമ്മിൽ ഭേദമില്ല എന്നു നാം മനസ്സിലാക്കണം).

59 96 12

വൃത്തിജ്ഞാനം കൊണ്ടേ സാക്ഷാൽക്കാരം ലഭിക്കുന്നുള്ളു. അതായത് ബോധാവസ്ഥയിലുള്ള ജ്ഞാനമായി വരണം, അല്ലാതെ സുഷുപ്തിയിലുള്ള ലയനിവൃത്തിയല്ല വേണ്ടത്. സുഷുപ്തിയിൽ കാരണലയനിവൃത്തിയാണുള്ളത്. കാരണലയത്തിൽ അവിദ്യ വിട്ടുനീങ്ങുന്നില്ല; അത് വളരെ സൂക്ഷ്മമായി നിലകൊള്ളുന്നു. നിമിത്തം ഏർപ്പെടുമ്പോൾ അത് വീണ്ടും പതിൻമടങ്ങ് അതിൻെറ വൈഭവത്തെ കാണിക്കുന്നു. മഹാപ്രളയം, ഈശ്വരൻ സൃഷ്ടിക്ക് ഉൻമുഖനാകാതെ അകർത്താവായിരിക്കുന്ന അവസ്ഥയാണ്. ആ മഹാപ്രളയവും കാരണലയനിവൃത്തിമാത്രമാണ്. അവിടെയും അവിദ്യ വിട്ടുനീങ്ങുന്നില്ല. ഈശ്വരൻ സൃഷ്ടിക്ക് ഉൻമുഖനാകുമ്പോൾ, സംസ്കാരരൂപേണ നിൽക്കുന്ന അവിദ്യ വീണ്ടും വൃത്തിപ്പെടുന്നു. അതുകൊണ്ട് നമുക്ക് കാരണലയനിവൃത്തികൊണ്ട് യാതൊരു പ്രയോജനവുമില്ല. അതു വീണ്ടും പുനരാവർത്തിക്ക് ഹേതുവായിത്തീരുന്നു. നമുക്ക് സ്വീകാര്യമായിട്ടുള്ളത് ആത്യന്തികനിവൃത്തിയാണ്. ആത്യന്തികനിവൃത്തി ഒരിക്കൽ കൈവന്നാൽ അത് വിട്ടുനീങ്ങാതെ എപ്പോഴും ഇരിക്കും. ആത്യന്തികനിവൃത്തി വന്ന ജ്ഞാനി, സംസാരത്തിൽ ഏർപ്പെട്ടിരുന്നാലും അദ്ദേഹത്തിനു സ്വരൂപനഷ്ടം സംഭവിക്കുന്നില്ല. അജ്ഞാനിക്കാണെങ്കിൽ സ്വരൂപനഷ്ടം സംഭവിക്കുന്നു. ജ്ഞാനി അജ്ഞാനിയെപ്പോലെ വ്യവഹരിച്ചിരുന്നാലും അദ്ദേഹം നിത്യമുക്തനായിത്തന്നെ ഇരിക്കുന്നു.

അന്തഃകരണചിദാഭാസനാണ് ഈ ബന്ധവും മോക്ഷവും. ആ ചൈതന്യാഭാസന് ഏഴവസ്ഥകൾ — അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. അതായത് മൂന്നു താഴ്ന്ന അവസ്ഥകളും മൂന്നു മേൻമയായ അവസ്ഥകളും, അവയുടെ ഇടനടുവിൽ കൂട്ടിയിണക്കുന്ന ചങ്ങലപോലെയുള്ള ഒരവസ്ഥയും. അജ്ഞാനം, ആവരണം, ഭ്രാന്തി എന്ന മൂന്നു താഴ്ന്ന അവസ്ഥകൾ. അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്നു മൂന്ന് ഉൽകൃഷ്ടാവസ്ഥകൾ. ഇവയെ കൂട്ടിയിണക്കുന്ന അവസ്ഥ പരോക്ഷജ്ഞാനം. പരോക്ഷജ്ഞാനം ഉള്ളംകൈയിലെ നെല്ലിയ്ക്കാപോലെയാണ്. പരോക്ഷജ്ഞാനംകൊണ്ട് അപരോക്ഷജ്ഞാനം ഏർപ്പെടുന്നു. അതോടുകൂടി ആത്യന്തികനിവൃത്തിയും അതായത് ശോകനാശവും അതിഹർഷവും കൈവരുന്നു.

ഈശ്വരസങ്കല്പസൃഷ്ടി ദുഃഖഹേതുകമല്ല. ജീവസങ്കല്പസൃഷ്ടി ദുഃഖഹേതുകമാണ്. രണ്ടു കുട്ടികൾ ബോംബെയിൽ പോയി പഠിക്കുന്നതും അവരുടെ അച്ഛനമ്മമാർക്കുണ്ടാകുന്ന സുഖദുഃഖങ്ങളെപ്പററിയുള്ള ഉദാഹരണവും ഇവിടെ പ്രത്യേകം ഓർമിക്കേണ്ടതാണ്.

ദക്ഷിണാമൂർത്തിയാൽ സനകാദികൾക്ക് ഉപദേശിക്കപ്പെട്ട സാമവേദ ഉപദേശമഹാവാക്യമാകുന്ന ''പഞ്ചപദമഹാവാക്യം'' 'തത്വം, അസി

അതി, നിജ' അനുസന്ധാനം ചെയ്യപ്പെടുമ്പോൾ മേൽപ്പറഞ്ഞതുകളേയും ധാരയായി ചിന്തിക്കണം.

## 7-9-1958

സാക്ഷാൽക്കാരത്തിന് സാമാന്യമാർഗം വിദ്വാൻമാർ ഘോഷിക്കുന്നത്; വിവേകം, വൈരാഗ്യം, ശമാദിഷഡ്ക്കം (ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം) മുമുക്ഷുത്വം എന്ന നാലും, ശ്രവണ മനന നിദിധ്യാസന സമാധി എന്ന നാലും കൂടി എട്ടും തത്വം, പദാർഥചിന്തനം അല്ലെങ്കിൽ ഗുരുമൊഴിശ്രവണാനുഗ്രഹം എന്ന ഒൻപതാമത്തെ പടിയുമാകുന്നു. ഗുരുമൊഴിശ്രവണം ഒന്നുകൊണ്ടുമാത്രം സാക്ഷാൽക്കാരം കൈവന്നുപോകും. എന്നാൽ മായാവൈഭവത്തിൻെറ സാമാന്യതയേയും വിശേഷതയേയും എടുത്തുകാട്ടുവാൻ വേണ്ടിയും, അതിനെ കാര്യകാരണ സഹിതം തരണം ചെയ്യുവാൻ വേണ്ടിയുമാണ് ആദ്യത്തെ എട്ടു സാധനകളും പറഞ്ഞിട്ടുള്ളത്.

വിവേകം എന്നു പറഞ്ഞാൽ, ആത്മ-അനാത്മാ-സത്യം-അസത്യം എന്നിതുകൾ വേർതിരിച്ചറിഞ്ഞ് സ്വീകരിക്കേണ്ടതിനെ സ്വീകരിച്ചും ബഹിഷ്കരിക്കേണ്ടതിനെ ബഹിഷ്കരിച്ചും തൻെറ സ്വരൂപത്തെ മുൻനിർത്തി ചിന്തനം ചെയ്യുക എന്നതാണ്.

വൈരാഗ്യം എന്നാൽ എല്ലാ ആഗ്രഹങ്ങളിലും വിമുഖനായി എല്ലാ ആർഭാടങ്ങളിലും രാഗമില്ലാതേയും ആത്മാകാരത്തിൽ ഉത്തേജക ആഗ്രഹത്തോടുകൂടിയും ഇരിക്കുക എന്നതാണ്.

ശമം എന്നാൽ ആന്തരമായിട്ടുള്ള ആഗ്രഹങ്ങളെ നിയന്ത്രിക്കുക.

ദമം എന്നാൽ ബാഹ്യമായിട്ടുള്ള ആഗ്രഹങ്ങളെ നിയന്ത്രിക്കുക.

ഉപരതി എന്നാൽ ഭോഗാസക്തികളിൽ ഉദാസീനനായി, അതിൽ ആണ്ടുപോകാതെ അതിൽനിന്നും വിട്ടുനിൽക്കുക.

തിതിക്ഷ എന്നാൽ മേൻമയിലും താഴ്ചയിലും, സുഖത്തിലും ദുഃഖത്തിലും സമചിത്തത പാലിച്ച് എല്ലാത്തിനേയും സഹിക്കുക. ഏതവസ്ഥയിലും തൻെറ തൻേറടം വിടാതെ, തൻെറ സ്വരൂപത്തിൽത്തന്നെ ഉറച്ച് ദൃഢതയോടുകൂടി യാതൊരു അങ്കലാപ്പുംകൂടാതെ സമചിത്തതയോടുകൂടി ഇരിക്കുക.

ശ്രദ്ധ എന്നാൽ തൻെറ മേൻമയിൽ അതായത് തൻെറ സ്വരൂപത്തെപ്പററിയുള്ള ചിന്തനത്തിൽ ശ്രദ്ധയോടു കൂടി ഇരിക്കുക; വേദങ്ങൾ ഘോഷിക്കുന്നവയേയും, മഹത്തുക്കളുടെ വചനങ്ങളേയും, അവയുടെ

ശരിയായിട്ടുള്ള പൊരുളിനെ ചിന്തിച്ചറിഞ്ഞ് ശ്രദ്ധയോടു കൂടി ഇരിക്കുക.

സമാധാനം എന്നാൽ സ്വരൂപസാക്ഷാൽക്കാരത്തിൽ ദൃഢനിശ്ചയത്തോടുകൂടി ഇരിക്കുകയും, ഏതവസ്ഥയിലും താൻ തന്റെ സ്വരൂപത്തിൽനിന്നും ഒഴിഞ്ഞുമാറിയിട്ടില്ല എന്നും, താൻതന്നെ അസ്തിഭാതിപ്രിയമായിരിക്കുന്നു എന്നു സ്വരൂപീകരിച്ചും, ദ്രഷ്ടാവായ താൻ തന്നെ ജ്ഞേയമായി കണ്ട്, സമചിത്തതയോടുകൂടി അവധാനപൂർവം ചിന്തിച്ചും സമാധാനമായിരിക്കുക. ജ്ഞാതാവായ താൻ ജ്ഞേയമായ തന്നെ ദ്രഷ്ടാവായി കാണുക എന്നതുതന്നെ സമാധാനം.

ശ്രവണം, മനനം, നിദിധ്യാസനം, സമാധിതത്വം, പദാർഥചിന്തനം എന്നിതുകളെപ്പററി നേരത്തെ പ്രതിപാദിച്ചിട്ടുണ്ട്.

മുക്തി മൂന്നുവിധം:

സ്വരൂപനാശം—വിറകു കരിയായിത്തീരുന്നതുപോലെ — ജീവൻമുക്ത്യവസ്ഥ.

അരൂപനാശം—വിറക് കരിയായി ചാമ്പലായിത്തീരുന്നതുപോലെ—വിദേഹമുക്ത്യവസ്ഥ.

അതീതനാശം—വിറക് കരിയും ചാമ്പലും പോലും ഇല്ലാതെ ഒന്നും ശേഷിക്കാതിരിക്കുന്ന അവസ്ഥ—സദ്യോവിദേഹകൈവല്യം.

## 14–9–1958

സാമാന്യസാക്ഷാൽക്കാരജ്ഞാനം എന്ത് തരുന്നു? എന്ത് തരുന്നില്ല?

സ്വരൂപസാക്ഷാൽക്കാരം അത് തരുന്നില്ല; സാക്ഷിജ്ഞാനം അത് തരുന്നില്ല. ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ചത് ഈശ്വരനാണെന്നും, ഈശ്വരൻ തന്നിൽനിന്നന്യനാണെന്നും, ഈ കാണപ്പെടുന്നതെല്ലാം സത്യത്തിൽ വാസ്തവമാണെന്നും ഉള്ള ഭ്രാന്തി വിട്ടുനീങ്ങുന്നില്ല. സാമാന്യജ്ഞാനി ജനനമരണത്തിൽനിന്നു മോചിക്കുവാൻ ഉററ് ആഗ്രഹിക്കുന്നവനായും സാക്ഷാൽക്കാരത്തിനും ഉററ് ആഗ്രഹിക്കുന്നവനായും തീരുന്നു. അല്ലാതെ സാമാന്യജ്ഞാനത്തെ അതിക്രമിച്ച് മേൽപ്പറഞ്ഞ വസ്തുതകൾ വെളിപ്പെടുന്നില്ല.

എന്നാൽ നമുക്കുവേണ്ടത് എന്താണ്? ഈ സാമാന്യജ്ഞാനത്തെക്കൊണ്ടും നീക്കപ്പെടാത്ത ഭ്രാന്തി എപ്പോൾ നീങ്ങും. സാക്ഷിജ്ഞാനം കൊണ്ടുമാത്രമേ ഈ ഭ്രാന്തി നീക്കി സാക്ഷാൽക്കരിക്കുവാൻ സാധിക്കുകയുള്ളു. സാക്ഷിയെ സാക്ഷികൊണ്ടുതന്നെ അറിയണം. കാര്യരൂപേണ

യുള്ള ഉപാധികളെക്കൊണ്ട് സാക്ഷി അറിയപ്പെടുന്നില്ല. സാക്ഷി, വിഷയത്തെ പ്രകാശിപ്പിക്കുകയും അറിയിക്കുകയും ചെയ്യുന്നു. സാക്ഷിജ്ഞാനം കൊണ്ടാണ് ജ്ഞാനത്രയത്രിപുടിയും കൂടി അറിവുപെടുന്നത്. ജ്ഞാതാവ്, ജ്ഞേയം, ജ്ഞാനം എന്ന ത്രിപുടികളെ അറിയിക്കുന്നത് സാക്ഷിയാണ്. ജ്ഞാതൃ-ജ്ഞേയ-ജ്ഞാനങ്ങളെക്കൊണ്ട് സാക്ഷിയെ അറിയുവാൻ സാധിക്കയില്ല. കാരണം ജ്ഞാതൃ-ജ്ഞേയ-ജ്ഞാനങ്ങൾ സാക്ഷിയുടെ കാര്യവസ്തുക്കളാണ്. കാര്യവസ്തുക്കളെക്കൊണ്ട് കാരണവസ്തു അറിയപ്പെടുന്നില്ല. നേരേമറിച്ച് കാരണവസ്തുവാണ് കാര്യവസ്തുവിനെ പ്രകാശിപ്പിക്കുകയും അറിയിക്കുകയും ചെയ്യുന്നത്. എന്നാൽ ആ കാരണത്തെ അറിയണമെങ്കിൽ ആ കാരണത്തെക്കൊണ്ടു മാത്രമേ അത് അറിയപ്പെടുകയുള്ളു.

എന്നാൽ ഈ സാക്ഷിയെ സാക്ഷികൊണ്ടറിയണമെങ്കിൽ എന്താണു മാർഗം? സാക്ഷിയിൽ ഏർപ്പെട്ട മാലിന്യങ്ങളെ നീക്കം ചെയ്യണം. അതായത് വ്യഷ്ടി, സമഷ്ടിരൂപത്തിൽ നിൽക്കുന്ന ഉപാധികളെ നീക്കം ചെയ്ത് ലക്ഷ്യസ്വരൂപത്തെ സ്വീകരിക്കണം. ഈ വസ്തുത ഒഴുങ്കായി അറിയുവാൻ സാക്ഷിയെ മൂന്നായി പടിപടിയായി തിരിച്ചിരിക്കുന്നു. അതായത് ജീവസാക്ഷി, ഈശ്വരസാക്ഷി, സർവസാക്ഷി. ഈ ഓരോ സാക്ഷിയിലും വാച്യാർഥരൂപേണ നിൽക്കുന്ന ഉപാധികളെ തള്ളിക്കളഞ്ഞ് ലക്ഷ്യാർഥമാകുന്ന പാരമാർഥികത്തെ സ്വീകരിച്ച് സാക്ഷിയെ സാക്ഷികൊണ്ടുതന്നെ അറിയണം. ഈ വാച്യാർഥഉപാധികളും ലക്ഷ്യാർഥപാരമാർഥികവും ഏതൊക്കെയാണ്?

ജീവസാക്ഷിയിൽ ഉപാധിയായി നിൽക്കുന്ന വിഷയം, വൃത്തി, ജീവൻ ഇവ തള്ളിക്കളഞ്ഞ് നിരാകാരം, നിർവിഷയം, നിർമലം എന്ന ലക്ഷ്യാർഥത്തെ സ്വീകരിക്കണം. വിഷയം ആകാരത്തോടുകൂടിയതും, കുടുസ്സായ വ്യാപ്തിയോടുകൂടിയതും ആയതുകൊണ്ട് അത് സ്വീകാര്യമല്ല. അതിനുപകരം അപാരശുദ്ധാവസ്ഥയാകുന്ന ·നിരാകാരത്തെ സ്വീകരിക്കണം. അതായത് ആകാരരഹിതമായ അവസ്ഥയെ സ്വീകരിക്കണം. വൃത്തികൾ, കുടുസ്സായ വൃത്തികൾ ഏർപ്പെടുന്നത് ഈ വിഷയങ്ങൾ കൊണ്ടാണ്. അപ്പോൾ ഇത് നിവർത്തിക്കുവാൻ വിഷയരഹിതമായ അവസ്ഥയെ—നിർവിഷയം സ്വീകരിക്കണം. ജീവൻ അവിദ്യയാകുന്ന വിശേഷണത്തോടുകൂടി ഇരിക്കുന്നതുകൊണ്ട് അത് സ്വീകാര്യമല്ല. അവിദ്യ ജീവൻെറ സ്വരൂപം ഇന്നവിധം ഇരിക്കുന്നു എന്നു കാണിക്കാതെ അതിനെ മറയ്ക്കുകയും, ഇളക്കുകയും ചെയ്യുന്നതുകൊണ്ട് അത് സ്വീകാര്യമല്ല. അതുകൊണ്ട് നിർമലാവസ്ഥയെ, അതായത് യാതൊരു മാലിന്യവും ഉപാധിയും കൂടാതെ, വിശേഷണത്തോടും കൂടാതെ ഇരിക്കുന്ന അവസ്ഥയെ സ്വീകരിക്കണം. അപ്പോൾ നിരാകാരം, നിർവിഷയം, നിർമലം എന്നിതുകൾ സാക്ഷിയെ സാക്ഷിയായി അറി

യുവാൻ ഉതകുന്നു. ജീവസാക്ഷിയിൽ ഈ വിഷയം വൃത്തി, ജീവൻ എന്നീ ഉപാധികൾ വ്യഷ്ടിരൂപത്തിലാണ് നിൽക്കുന്നത്. അപ്പോൾ ഈ വ്യഷ്ടിത്വം നീങ്ങിയാൽ മാത്രമേ സാക്ഷിജ്ഞാനം ദൃഢപ്പെടുകയുള്ളു.

എന്നാൽ സമഷ്ടിഉപാധിയും നീങ്ങിയാൽ മാത്രമേ സാക്ഷിജ്ഞാനം ഉറയ്ക്കുകയുള്ളു. സമഷ്ടിഉപാധി ഈശ്വരങ്കൽ അതായത് ഈശ്വരസാക്ഷിയിൽ നിൽക്കുന്നു. അതായത് ഇച്ഛക്രിയജ്ഞാനം. ജീവരാശികളുടെ സംസ്കാരങ്ങളുടെ സമ്മർദംകൊണ്ട് ഈശ്വരങ്കൽ ഇച്ഛ ഉണ്ടാകുകയും അതുകൊണ്ട് കർത്തൃത്വം ഏർപ്പെടുകയും ആ കർത്തൃത്വത്തിന് സംസ്ക്കാരരൂപേണ നിൽക്കുന്നതിനെ വേണ്ടവണ്ണം കൈകാര്യം ചെയ്യാനുള്ള ജ്ഞാനം ഏർപ്പെടുകയും ചെയ്യുന്നു. ഈ ഉപാധികളെല്ലാം ഈശ്വരങ്കൽ സമഷ്ടിരൂപത്തിലാണു നിൽക്കുന്നത്. ഈ ഉപാധികൾ ഈശ്വരസാക്ഷിയിൽ ഒരു കളങ്കമാണ്; അവ സ്വീകാര്യമല്ല. അതുകൊണ്ട് അവയെ തള്ളിക്കളഞ്ഞ് അസ്തിഭാതിപ്രിയം എന്നുള്ള അവസ്ഥയെ സ്വീകരിക്കണം. എന്നാൽ ഈ അസ്തിഭാതിപ്രിയം ഒരു മഹൽ ഉപാധി എന്നപോലെ ഒരു അനുഭൂതമായ അവസ്ഥയിലാണ് കൈവരുന്നത്. ഏതുപോലെ എന്നാൽ വിശക്കുന്നവൻ ഹോട്ടലിൽചെന്നു കാശു കൊടുത്ത് ഭക്ഷണപദാർഥങ്ങൾ വാങ്ങി വിശപ്പു തീർത്തിരുന്നാലും, അതുപോലെ അന്യരുടെ വിശപ്പുതീർക്കാൻവേണ്ടി അവിടെ ഭക്ഷണം ശേഷിപ്പുള്ളതായി കാണുന്നു. താൻ കഴിച്ച ഭക്ഷണം തൻെറ വിശപ്പു മാററിയെങ്കിലും പിന്നെയും ഹോട്ടലിൽ ഭക്ഷണം ശേഷിപ്പുള്ളതുകൊണ്ട് അത് സ്വരൂപീകരണമായില്ല. അതുപോലെ അസ്തിഭാതിപ്രിയം അനുഭൂതമായി എന്നുള്ളതുകൊണ്ട്, അത് ഒരു മഹൽ ഉപാധിയോടുകൂടിയതായിത്തീരുന്നു. അപ്പോൾ സാക്ഷിജ്ഞാനത്തിന് സമഷ്ടി ഉപാധികളാകുന്ന ഇച്ഛക്രിയജ്ഞാനവുംകൂടി തടസ്സമായി നിൽക്കുന്നതുകൊണ്ട് അവയെ തള്ളിനീക്കി അസ്തിഭാതിപ്രിയം എന്ന മഹൽ അവസ്ഥയെ സ്വീകരിക്കണം.

പിന്നെ സർവസാക്ഷിയിലുള്ള ഭ്രഷ്ടുകളും നീക്കണം; അതായത് ശുദ്ധം, ശൂന്യം, സ്വഭാവം. അതായത് സാക്ഷിയുടെ ശുദ്ധമായിട്ടുള്ള അവസ്ഥയും ശൂന്യം എന്ന എത്തുപെടാത്ത അവസ്ഥയും സാക്ഷി എന്നുള്ള സ്വഭാവവും കൂടി ഒഴിച്ച് മൗനം എന്ന അവസ്ഥയെ സ്വീകരിക്കണം. എന്നാൽ ഈ മൗനവും ഒരു മൂഢതയാണ് തരുന്നത്. ശുദ്ധം, ശൂന്യം, സ്വഭാവം എന്നിതുകൾ ഒഴിഞ്ഞ്; അതായത് സാക്ഷി എന്നുള്ള സ്വഭാവവും ഒഴിഞ്ഞ്; മൗനം എന്നുള്ള അവസ്ഥ വരികയും; അതിന് അന്യമായി സ്വരൂപമുള്ളതായും വരുന്നു. അതുകൊണ്ട് മൗനവും സ്വീകാര്യമല്ല. മൗനത്തേയും തള്ളി മൗനാതീതാവസ്ഥ സ്വീകരിക്കണം. അപ്പോൾ സാക്ഷി എങ്ങനെയിരിക്കും? അറിവേ വടിവായിരിക്കും,

സ്വയം പ്രകാശരൂപിയായിരിക്കും, നിത്യാനന്ദഗംഭീരമായിരിക്കും, താനേ താനായിരിക്കും, മൗനാതീതമായിരിക്കും. മൗനാതീതമായാൽ ആ സാക്ഷി എങ്ങനെയിരിക്കും? നിരുപാധികമായിരിക്കും. മൗനാതീതമായ സാക്ഷിയുടെ ജ്ഞാനം എങ്ങനെയിരിക്കും? സഹജജ്ഞാനമായിരിക്കും. ആ സഹജജ്ഞാനം എങ്ങനെയിരിക്കും? അസ്തിഭാതിപ്രിയമായിരിക്കും; അതായത് ഉപാധിരഹിതമായി സ്വരൂപസാക്ഷാൽക്കാരമായിരിക്കും. പിന്നെ ആ സാക്ഷിജ്ഞാനം എങ്ങനെയിരിക്കും? ജ്ഞാനസമാധിയായിരിക്കും. ആർക്കാണ് ഈ ജ്ഞാനസമാധി? വിവേകമുക്തന്. പിന്നെ ആ വിവേകമുക്തൻ എങ്ങനെയായിത്തീരും? വിദേഹകൈവല്യനായി, അഭാവമുക്തനായി മഹത്തുക്കൾ അദ്ദേഹത്തെ ആരാധിക്കും. അഭാവമുക്തന്റെ വൃത്തി എന്തായിരിക്കും? നിവൃത്തി—അതായത് വൃത്തിരഹിതമായിരിക്കും. അപ്പോൾ സാക്ഷിജ്ഞാനം എന്തിനെ കൈവരുത്തുന്നു? താൻ തന്നെ താനായി, ബ്രഹ്മമായി, അപരോക്ഷമായി മൗനാതീതമായ അവസ്ഥയെ സ്വരൂപീകരിക്കുന്നു.

അപ്പോൾ സാമാന്യജ്ഞാനംകൊണ്ട് നീങ്ങാത്ത ഭ്രാന്തിയെ നിവർത്തിക്കുവാനും ജനനമരണസംസാരസാഗരത്തിൽ നിന്ന് മോചിച്ച് മുക്തിയെ ആഗ്രഹിച്ചതിനെ സാധിക്കുവാനും വേണ്ടിയാണ് സാക്ഷിജ്ഞാനം ആവശ്യമായിട്ടുള്ളത്. അറിവേ വടിവായിരിക്കുന്ന ആ സാക്ഷിജ്ഞാനത്തെ സ്വരൂപീകരിക്കുവാൻ സാക്ഷിയെക്കൊണ്ടു മാത്രമേ സാധ്യമാകയുള്ളു. അത് ഏർപ്പെടുവാൻ വ്യഷ്ടി–സമഷ്ടിരൂപേണ നിൽക്കുന്ന ഉപാധികളായ വിഷയം, വൃത്തി, ജീവൻ, ഇച്ഛ, ജ്ഞാനം, ക്രിയ; ശുദ്ധം, ശൂന്യം, സ്വഭാവം എന്നിവയെ തള്ളിക്കളഞ്ഞ്; ലക്ഷ്യാർത്ഥമാകുന്നതും പാരമാർത്ഥികത്തെ എടുത്തുകാട്ടുന്നവയുമാകുന്ന നിരാകാരം, നിർവിഷയം, നിർമലം, അസ്തിഭാതിപ്രിയം, മൗനം എന്നിവയെ സ്വീകരിക്കണം. എന്നാലും ഈ മൗനം ഒരു മൗഢ്യത്തെ തരുന്നതുകൊണ്ടും സ്വരൂപം എത്തുപെടാത്തതുകൊണ്ടും അതും തള്ളിക്കളയേണ്ടതാണ്. മൗനവും താണ്ടി മൗനാതീതാവസ്ഥയെ സ്വീകരിക്കണം. ആ അവസ്ഥയെ അറിവേ വടിവായി, നിരുപാധികമായി, സഹജജ്ഞാനമായി, അസ്തിഭാതിപ്രിയമായി; സാക്ഷിത്വം അററ ഉറച്ച സാക്ഷിജ്ഞാനമായി താനേ താനായി, ജ്ഞാനസമാധിയായി, വിദേഹകൈവല്യമായി, അഭാവമുക്തിയായി, മഹത്തുക്കൾ ഉച്ചൈസ്തരം ഘോഷിക്കുന്നു. ഇതുതന്നെയാണ് തീർന്ന നില, ബ്രഹ്മവിത്വരിഷ്ഠസാക്ഷാൽക്കാരം. ഇതിനെ പുരസ്ക്കരിച്ചാണ് താഴെപ്പറയുന്ന മഹാവാക്യ അരുളവാക്യം.

''നിന്മുഖംപോലെ കണ്ണാടിക്കുള്ളിൽ കാണുംവണ്ണം  
ചിന്മയഛായയുണ്ടംബുദ്ധിയിൽചിത്തുപോലെ  
ചിന്മയഛായദൃക്കായ്വർത്തിച്ചുവിലസീടും  
വെൺമയിൽജ്ഞാനമെന്നും ചൊല്ലുന്നതിതുതന്നെ.''

തന്റെ മുഖം, അച്ഛസ്വരൂപത്തോടു കൂടിയിരിക്കുന്ന കണ്ണാടിയിൽ കാണുന്നതുപോലെ, അതായത് കണ്ണാടിയുടെ പ്രകാശരൂപേണയിരിക്കുന്ന വൃത്തി തന്റെ മുഖത്തെ തന്നെക്കൊണ്ടുതന്നെ കാണിക്കുന്നതു പോലെ സത്, ചിത്, ആനന്ദമാകുന്ന ചൈതന്യസ്വരൂപം, നിശ്ചലമായിരിക്കുന്നതും അഖണ്ഡാകാരത്തോടു കൂടിയിരിക്കുന്നതുമായ നിശ്ചയാത്മികബുദ്ധിയിൽ ചൈതന്യപ്രതിബിംബമായി നിഴലിക്കും. ഈ ചൈതന്യപ്രതിബിംബം അല്ലെങ്കിൽ ചൈതന്യാഭാസൻ ദ്രഷ്ടാവായിത്തന്നെ വിലസുന്നു. ഇതിനെത്തന്നെയാണ് അച്ഛസ്വരൂപത്തോടു കൂടിയ ജ്ഞാനമെന്നു പറയുന്നത്.

ഇതുപോലെയുള്ള അരുൾവാക്യങ്ങൾ തന്നെയാണു് താഴെ പറയുന്നവയും.

''കൺമണിയിനാകായനിഴൽകലന്താർപോ
ലുണ്മയൈനീയുണ്ടെന്റനൈയുണർത്തി–തുണ്ണനവേ
പാർത്തിരുന്തചിത്തിരംപോർ പാർത്താനൈനാം പരവി
ത്തോത്തിരംചെയ്യാപിറവാചൊൽ.''

''നാനററബോധത്തെനാനാനമുക്തിയെ
നാനെങ്കനംചൊൽവതുന്തീപറ.''

''ഭിദ്യന്തെഹൃദയഗ്രന്ഥി ഛിദ്യന്തെസർവസംശയ.''

''അത്ഭുതമായമൃതായ്മറനാലിനു–
മറിവായഖിലജഗൽപൂർണ്ണവുമാ–
യുത്ഭവമരണാദികൾ കരണാദിക–
ളൊന്നിനൊടുംകൂടാതൊളിവായേ
പുഷ്പമണംപോൽസ്ഥാവരചരമൊടു
പുണരാതേപുണരുംപൊരുളായ്നി
ന്നെപ്പൊഴുതും സച്ചിൽസുഖമായ്നി–
ന്നീടിയപരമാത്മാനംതൊഴുതേൻ.''

''തന്നൈയുംതനക്കാതാരതലൈവനൈയുംകണ്ടാനേർ
പിന്നൈയത്തലൈവൻതാനായ്പിരമ്മമായ്
പിറപ്പുതീർവൻ

ഉന്നൈനീയറിന്തായാകിലുനക്കൊരുകേടുമില്ലൈ
യെന്നൈനീകേട്കയാലെയിതുപദേശിത്തേൻ.''

''തുരുത്തിപോലൂതുംമൂച്ചൈസുഖമുടനടക്കിനിൽക്കും
കരുത്തതിർക്കില്ലയാകിൽകാരണ
അവിദ്യതന്നൈപിടികിടിൽഅടങ്കുംതാനേ.''

''അറിയാമൈഅറിവകററിയറിവിനുള്ളേ
യറിവുതനൈയരുളിനാലറിയാതേയറിന്ത്
കുറിയാതെകുറിത്തന്തക്കരണങ്കളോടും
കൂടാതെവാടാതെകുഴൈന്തിരുപ്പൈയാകിർ
പിരിയാതശിവൻറാനെപിരിന്തുതോൻറി
പിരപഞ്ചപേതമെല്ലാന്താനായ്തോൻറി
നെറിയാലെഅവൈയെല്ലിമല്ലവാകി
നിൻറെൻറുംതോൻറിടുവനിരാതാരനായേ.''
''ചെപ്പമുടിയാതെപൊരുൾചെപ്പവരുമാകിർ
ചിലുപ്പറവിഴുത്തവലതരെൻവരുമാകി-
ലിപ്പവമറുത്തകഴലിങ്ങൻവരുമാകി-
ലിന്നമൊരുകാൽവരവ്ശൊല്ലുചിറുപല്ലി.''

## അജ്ഞാനഭൂമികൾ

1. ബീജജാഗ്രം, 2. ജാഗ്രം, 3. മഹൽജാഗ്രം, 4. ജാഗ്രൽസ്വപ്നം, 5. സ്വപ്നം, 6. സ്വപ്നജാഗ്രം, 7. സുഷുപ്തി.

ഈ ഏഴു ഭൂമികളും അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിതുകളെ വിശദമാക്കുന്നു.

1. ബീജജാഗ്രം—സാമാന്യമായി താൻ ഉണ്ടെന്നും തന്റെ വൈഭവങ്ങൾ ഇന്നതാണെന്നും, എന്നാൽ ഒന്നും നല്പതുപോലെ വിളക്കപ്പെടാതെയും ഇരിക്കുന്ന അവസ്ഥ.

2. ജാഗ്രം—തന്നെപ്പററി തനിക്കുതന്നെ അറിയാം എന്നുള്ള ഭാവനയോടുകൂടിയിരിക്കുന്ന അവസ്ഥ. താൻ ഈ കാണപ്പെടുന്നതിൽ നിന്നും വ്യത്യസ്തനാണെന്നുള്ള അവസ്ഥ.

3. മഹൽജാഗ്രം—ജാഗ്രദവസ്ഥയിലുള്ള അഹംഭാവന പതിൻമടങ്ങ് ഇരട്ടിച്ചതായ അവസ്ഥ.

4. ജാഗ്രസ്വപ്നം—ജാഗ്രദവസ്ഥയിൽത്തന്നെ താൻ അങ്ങനെ ചെയ്യും ഇങ്ങനെ ചെയ്യും എന്നു തന്റെ ആഗ്രഹങ്ങൾകൊണ്ട് താൻതന്നെ മേൻമ അടഞ്ഞവനായും, പലതുകളേയും ചെയ്യുമെന്ന് ആകാശക്കോട്ട കെട്ടുന്ന അവസ്ഥ. അതായത് ഇല്ലാത്ത അവസ്ഥയെ ഉള്ളതായി അനുഭവിക്കുന്നു എന്ന് പ്രതീതമാകുന്ന അവസ്ഥ.

5. സ്വപ്നം—ഉറക്കത്തിലുണ്ടാകുന്ന സ്വപ്നം.

6. സ്വപ്നജാഗ്രം—ആ സ്വപ്നത്തിൽ തന്റെ അഭിമാനവും അഹംഭാവവും വിടാതെ അവിടെ പ്രവർത്തിക്കുന്നു എന്ന് അറിവുപെടുന്ന അവസ്ഥ.

7. സുഷുപ്തി—സകല തൻേറടവും വിട്ട് അവിദ്യയിൽ ആണ്ട് കാരണലയനിവൃത്തി.

## അജ്ഞാനഭൂമികകൾ

1. ശുഭേച്ഛ, 2. വിചാരണ, 3. തനുമാനസി, 4. സത്വാപത്തി, 5. അസംസക്തി, 6. പദാർഥാഭാവന, 7. തുര്യഗാ.

ഈ ഏഴു ഭൂമികകളും പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്നുള്ളതുകളെ വിശദമാക്കുന്നു.

1. ശുഭേച്ഛ—മേൽപ്പറഞ്ഞ അജ്ഞാനംകൊണ്ട് തൻെറ സ്വരൂപം വിളക്കപ്പെടാത്തതുകൊണ്ട് അതിനെ സ്വരൂപീകരിക്കണം എന്ന ഉററ ആഗ്രഹത്തോടുകൂടി തൻെറ ശുഭത്തെ കാംക്ഷിക്കുന്ന അവസ്ഥ.

2. വിചാരണ—ഈ ശുഭേച്ഛകൊണ്ടേർപ്പെട്ട സാധുസംഗമംകൊണ്ടും ഗുരുമൊഴിശ്രവണംകൊണ്ടും ശ്രവിച്ചതിനെ ഇടവിടാതെ ചിന്തിച്ച് അതിൻെറ പൊരുളിനെ ഹൃദിസ്ഥമാക്കുന്ന അവസ്ഥ.

3. തനുമാനസി—ഈ വിചാരണകൊണ്ടു താൻ ഉൻമേഷവാനായി മഹത്തുക്കളെ സമീപിച്ച് ഗുരു അടഞ്ഞ—മഹത്തുക്കൾ അടഞ്ഞ—അവസ്ഥയെ തനിക്കും അടയണം എന്ന ഉററ ആഗ്രഹത്തോടുകൂടിയവനും അതിനു പരിശ്രമിക്കുന്നവനുമായിട്ടിരിക്കുന്ന അവസ്ഥ (ഈ തനുമാനസപദവിയിൽ ഇരിക്കുന്നവൻ പരമഹംസപദവിയെ അടയുന്നു).

4. സത്വാപത്തി—ഇനിയും യാതൊരു സമയവും കളയാതെ തൻെറ സ്വരൂപം സാക്ഷാൽക്കരിച്ചേ തീരൂ എന്ന ദൃഢനിശ്ചയത്തോടുകൂടി ഇരിക്കുന്നവൻ സത്വാപത്തി. യാതൊരു കാരണവശാലും തരംതാഴ്ത്തപ്പെടാത്ത തൻെറ സ്വരൂപത്തെ വീണ്ടും കൈവരുത്തുവാൻ ഉററ ആഗ്രഹത്തോടുകൂടിയിരിക്കുന്നവൻ സത്വാപത്തി.

5. അസംസക്തി—സത്വാപത്തിയിലുള്ള ജിജ്ഞാസകൊണ്ട് ഏർപ്പെട്ട ജ്ഞാനംമൂലം തൻെറ സ്വരൂപത്തെ ഏതാണ്ടറിഞ്ഞ് ഒന്നിലും ഒരാസക്തി കൂടാതെ ദേഹപോഷണത്തിനുവേണ്ടി മാത്രം ഭക്ഷണം കഴിച്ചിരിക്കുന്നവൻ അസംസക്തി.

6. പദാർഥാഭാവന—തൻെറ സ്വസ്വരൂപത്തിൽ ആണ്ടു ലയിച്ചിരിക്കുന്ന അവസ്ഥ; സ്വരൂപലയം പദാർഥാഭാവന.

7. തുര്യഗാ—കഴിഞ്ഞുപോയ കാലത്തിലും ഈ കാലത്തിലും വരുന്നകാലത്തിലും യാതൊരു വ്യത്യാസവും കൂടാതെ തൻെറ സ്വരൂപത്തിൽത്തന്നെ ആണ്ടു മൗനാതീതമായി താനേ താനായി അപരോക്ഷാനുഭൂതിയിലിരിക്കുന്നവൻ തുര്യഗാ. അതായത് ഇതിനെ തുര്യാതീതം എന്നും പറയുന്നു.

ശുഭേച്ഛ, വിചാരണ, തനുമാനസി എന്നീ അവസ്ഥകൾകൊണ്ട് കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നീ നാലു സന്യാസ പദവികൾ വരെ ലഭ്യമാകും. പരമഹംസനു സാലോക്യ—സാമീപ്യ—സാരൂപ്യ—സായൂജ്യപദവികൾ അടയുവാൻ മാത്രമേ സാധ്യമാകൂ. എന്നാലും സ്വരൂപസാക്ഷാൽക്കാരം പൂർത്തിയാകുന്നില്ല. അവർക്കു മഹാപ്രളയത്തിൽ സ്വരൂപസാക്ഷാൽക്കാരമുണ്ടാകുന്നു. പരമഹംസനും ജിജ്ഞാസുവായിത്തീർന്നു സ്വരൂപത്തെ സ്വരൂപീകരിക്കണം.

സത്വാപത്തി, അസംസക്തി, പദാർഥാഭാവന, തുര്യഗാ എന്ന നാലു ജ്ഞാനഭൂമികൾ ബ്രഹ്മവിത്ത്, ബ്രഹ്മവിത്ത്വരൻ, ബ്രഹ്മവിത്ത്വരീയാൻ, ബ്രഹ്മവിത്ത്വരിഷ്ഠൻ എന്നു ക്രമേണ നാലവസ്ഥകളെ കൈവരുത്തുന്നു. ബ്രഹ്മവിത്ത്—ഉററ ജിജ്ഞാസു. ബ്രഹ്മവിത്ത്വരൻ—സ്വരൂപത്തിൽ ലയിക്കാതെ ഇരിക്കുന്നവൻ. ബ്രഹ്മവിത്ത്വരീയാൻ—സ്വരൂപത്തിൽ ലയിച്ചു ശിലപോലെ കാണപ്പെട്ട ദൈവം. ബ്രഹ്മവിത്ത്വരിഷ്ഠൻെറ പദവി പറഞ്ഞറിയിക്കുവാൻ സാധിക്കയില്ല. അദ്ദേഹത്തെ കണ്ടുകിട്ടാനും വിഷമം. അദ്ദേഹം എല്ലാം ചെയ്തും ചെയ്യാതെയും, അനുഭവിച്ചും അനുഭവിക്കാതെയും വിധിനിഷേധങ്ങൾക്ക് അതീതനായുമിരിക്കും.

## 21-9-1958

''നിൻമുഖംപോലെകണ്ണാടിക്കുള്ളിൽ കാണുംവണ്ണം
ചിൻമയഛായയുണ്ടാം ബുദ്ധിയിൽചിത്തുപോലെ
ചിൻമയഛായദൃക്കായ് വർത്തിച്ചുവിലസീടും
വെൺമയിൽജ്ഞാനമെന്നും ചൊല്ലുന്നതിതുതന്നെ.''
''തന്നെയുംതനക്കാധാരതലൈവനെയും കണ്ടാനേർ
പിന്നെയത്തലൈവൻതാനായ്പിരമ്മമായ്പിറപ്പു തീർവൻ.''

അന്തഃകരണം പൊതുവേ പറയുകയാണെങ്കിൽ സാത്വികമാണ്. എന്നാൽ അവിദ്യാകാര്യം തന്നെയാണ് അന്തഃകരണം. സാത്വിക-രാജസ-താമസഗുണങ്ങളിൽ, സാത്വികഗുണം അന്തഃകരണത്തിൽ ഏറിനിൽക്കുന്നതുകൊണ്ട് അതിനെ സാത്വികമായി പറയുന്നു. എന്നാൽ ഈ സാത്വികത്തിൽത്തന്നെ സാത്വികം, രാജസം, താമസം ഇവയുണ്ട്. അതായത് അന്തഃകരണമാകുന്ന മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നിവയ്ക്ക് ഈ സാത്വിക-രാജസ-താമസഗുണങ്ങളുണ്ട്. ഇതിൽ ബുദ്ധി സാത്വികഗുണത്തെയും, മനസ്സ് രജോഗുണത്തേയും, ചിത്തം, അഹംഭാവം എന്നിതുകൾ തമോഗുണത്തേയും പ്രധാനമായി വഹിക്കുന്നു. അന്തഃകരണം ജീവനിൽ ഒരു വിശേഷമായി നിൽക്കുമ്പോൾ അത് ഇദംവൃത്തികളെ തരുന്നു. വിശേഷണം എന്നുള്ളതു വിശേഷ്യത്തെ വിശി

ഷ്ടമാക്കിത്തീർക്കുന്നത്; കടുക്കൻ ഇട്ട പുരുഷൻ എന്നതുപോലെ. വിശേഷണം വിശേഷ്യത്തിൽ കടന്നുചെന്ന് അതിൻെറ സ്വരൂപത്തിൽ പ്രവേശിക്കുന്നു. അപ്പോൾ രജോ–തമോഗുണങ്ങൾ ഏറിനിന്നു വ്യവഹരിക്കുമ്പോൾ അന്തഃകരണം ഒരു വിശേഷണമായിത്തീർന്ന്, ജീവനിൽ ഇദംവൃത്തികളെ ഉൽപ്പാദിപ്പിക്കുന്നു. അന്തഃകരണം ഒരുപാധിയായി നിൽക്കുമ്പോൾ അതു ജീവനിൽ അഹംഗ്രഹവൃത്തിയെ ഉത്പാദിപ്പിക്കുന്നു. അതായത് ജീവന് ഏഴവസ്ഥകൾ—അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. ആദ്യത്തെ മൂന്നും താഴ്ന്ന അവസ്ഥകളും ശേഷം നാലും മേൻമയായ അവസ്ഥകളും ആണ്. ഇദംവൃത്തികൊണ്ട് അജ്ഞാനം, ആവരണം, ഭ്രാന്തി എന്നുള്ള അവസ്ഥകൾ ഉണ്ടാകുന്നു. അഹംവൃത്തികൊണ്ടു പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നാലവസ്ഥകൾ ഉണ്ടാകുന്നു.

അന്തഃകരണം ഒരുപാധിയായി നിൽക്കുമ്പോൾ അതു ജീവനിൽ അഹംഗ്രഹവൃത്തിയെ ഉൽപ്പാദിപ്പിക്കുന്നു. ഉപാധി എന്നുവച്ചാൽ ഒരു വസ്തു ഒരിടത്തുനിന്നു മററൊന്നിനെ പ്രകാശിപ്പിച്ച് അറിയിച്ച് അതിൽ കടന്നുചെല്ലാതെ വേറായി നിന്ന് എടുത്തുകാട്ടുന്ന വസ്തു. ഉദാഹരണം ഘടാകാശം, മഠാകാശം, മഹാകാശം. വെള്ളം നിറഞ്ഞിരിക്കുന്ന ഘടത്തിൽ ആകാശത്തിന് എത്രകണ്ടു സ്ഥാനമുണ്ടോ; ആ ആകാശവും മഹാകാശവും ചേർന്നുതന്നെയാണിരിക്കുന്നത്. ആ ആകാശത്തിനു യാതൊരു കുറവും വരാതെ അത് ഊടുരുവേ നിറഞ്ഞിരിക്കുന്നു. അതുകൊണ്ടു ഘടം എന്ന ഉപാധികൊണ്ടും മഹൽ എന്ന ഉപാധികൊണ്ടും ആകാശം, മറയ്ക്കപ്പെടാതെയും ഈ ഉപാധികൾ അതിൽ കടന്നുചെല്ലാതെയും അതിൻെറ സ്വസ്വരൂപത്തിൽ നിൽക്കുന്നു. അപ്പോൾ അന്തഃകരണം ഉപഹിതമായി നിൽക്കുമ്പോൾ അഹംഗ്രഹവൃത്തികൾ ഏർപ്പെടുന്നു. ഈ അഹംഗ്രഹവൃത്തികൾ ഏർപ്പെടുന്നത് അന്തഃകരണം സാത്വികമായിത്തീരുമ്പോഴാണ്. അതായത് അന്തഃകരണത്തിൻെറ നടുനിലമായി നിൽക്കുന്ന ബുദ്ധി, ഏററവും ശുദ്ധവും നിർമലവും സാത്വികത്തിൽ സാത്വികവും ബൃഹത്തും നിശ്ചലവും ആയിത്തീരുമ്പോൾ ചൈതന്യത്തിൻെറ ആഭാസം നിഴലിക്കുന്നു. അതായത് അന്തഃകരണോപഹിതചൈതന്യം, ചൈതന്യാഭാസൻ, ചിൻമയഛായ.

തന്നെയും (കണ്ണാടിയിലെ പ്രതിബിംബം—ജിജ്ഞാസു) എന്നു പറയുന്നത് ഈ അന്തഃകരണോപഹിത ചൈതന്യാഭാസനെയാണ്. തനിക്ക് ആധാരത്തലവനേയും എന്നാൽ അസ്തിഭാതിപ്രിയം ആയിരിക്കുന്ന ചൈതന്യം, അതായതു പററുതൽ ഇല്ലാത്ത കൂടസ്ഥൻ. തന്നെയും, അസ്തിഭാതിപ്രിയമായിരിക്കുന്ന കൂടസ്ഥനായ (അന്തഃകരണോപഹിത ചൈത്യം—സാക്ഷി) അന്തഃകരണ ഉപഹിതചൈതന്യാഭാസനായി തനിക്കാ

ധാരത്തലവനേയും കണ്ടാൽ, അറിഞ്ഞുകഴിഞ്ഞാൽ പിന്നെ ആ തലവൻ, അതായത് കൂടസ്ഥൻ താനായി (അന്തഃകരണമുണ്ടെങ്കിലും അതിൻെറ പ്രവർത്തനമില്ലാത്ത ആഭാസൻ കൂടസ്ഥനായി) അസ്തിഭാതിപ്രിയമായി ബ്രഹ്മമായി പരിലസിച്ചു ജനനമരണസംസാരദുഃഖങ്ങളിൽ നിന്ന് ആത്യന്തികനിവൃത്തി ഏർപ്പെടുന്നു. തൻെറ ആത്മാവായ കൂടസ്ഥനും തൻെറ സ്വരൂപവും തൻെറ ആത്മാവായി ബ്രഹ്മമായിരിക്കുന്നു.

നിൻെറ മുഖംപോലെ അതായത് അസ്തിഭാതിപ്രിയമായിരിക്കുന്ന കൂടസ്ഥനായ നിന്നെ, രണ്ടു കണ്ണാടികരം എതിരേ നിർത്തിയാൽ, ആദ്യത്തെ കണ്ണാടിയുടെ പ്രതിഛായ രണ്ടാമത്തെ കണ്ണാടിയിൽ പ്രതിബിംബിക്കുകയും രണ്ടാമത്തെ കണ്ണാടിയുടെ പ്രതിഛായ ആദ്യത്തെ കണ്ണാടിയിൽ പ്രതിബിംബിക്കുകയും ചെയ്യുന്നതുപോലെ—അതായത് തൻെറ മുഖം ഉപാധിരൂപേണ നിൽക്കുന്ന കണ്ണാടിയുടെ സഹായത്തോടുകൂടി തൻെറ പ്രതിബിംബമുഖത്തെ കാണുന്നതുപോലെ സ്വയം പ്രകാശരൂപമായ ചിത്ബൃഹത്തും നിർമലവും അച്ഛവും നിശ്ചലവും നിശ്ചയാത്മികവൈഭവത്തോടുകൂടിയതുമായ ബുദ്ധിയിൽ അന്തഃകരണോപഹിതചൈതന്യമായി പ്രതിബിംബിക്കുന്നു. അതായത് ബിംബം തന്നെ പ്രതിബിംബമായി കണ്ടു ബിംബമായിത്തന്നെ അറിയുന്നു. ഈ ചിൻമയഛായ ചൈതന്യാഭാസൻ അച്ഛസ്വരൂപത്തോടുകൂടിയ ദൃക്ക്, അറിവുപെടുന്ന വസ്തുവായി പരിലസിച്ച് ദ്രഷ്ടാവായിത്തന്നെത്തീരുന്നു. അപ്പോരം ദ്രഷ്ടാവും ദൃക്കും അതായത് ജ്ഞാതാവും ജ്ഞേയവും ഒന്നുതന്നെയായിത്തീരുന്നു. ഇതിനെത്തന്നെയാണ് അനുഭവാദ്വൈതജ്ഞാനമെന്നു മഹത്തുക്കരം ഘോഷിക്കുന്നത്. ബിംബ-പ്രതിബിംബങ്ങരം സാധക-ബാധകങ്ങളായിത്തീരുന്നു. മോക്ഷദശയിൽ പ്രതിബിംബം ബാധകമായിത്തീരുന്നു. ഭ്രാന്തിദശയിൽ പ്രതിബിംബം സാധകമായിത്തീരുന്നു.

ജീവന് ബന്ധമുണ്ടെങ്കിലും മോക്ഷമില്ല. കാരണം ജീവൻ അവിദ്യയാകുന്ന വിശേഷണത്തോടുകൂടിയതാണ്. അത് എപ്പോഴും ഭ്രാന്തിയോടുകൂടിയിരിക്കുന്നു. ജീവനു മോക്ഷമുണ്ടെങ്കിൽ വികാരിയായിപോകുന്നു. ഈ ജീവൻ തന്നെയാണ് ആത്മാവ്—ബ്രഹ്മം എന്നു പറഞ്ഞാൽ റോഡുതൂക്കുന്ന തൂപ്പുകാരൻ ഈ രാജ്യം ഭരിക്കുന്ന ചക്രവർത്തി എന്നുപറഞ്ഞാൽ എങ്ങനെ പൊരുത്തമില്ലാതിരിക്കുമോ അതുപോലെ പൊരുത്തമില്ലാതിരിക്കും. ആത്മാവിന് ബന്ധമോക്ഷങ്ങളില്ല; കാരണം ആത്മാവ് ബ്രഹ്മം തന്നെയായിരിക്കുമ്പോരം അതിന് ബന്ധം എന്നും മോക്ഷം എന്നും ഉണ്ടോ? ഇല്ല; ഒരിക്കലും ഇല്ല.

അന്തഃകരണോപഹിതചൈതന്യാഭാസനാണ് ഈ ബന്ധമോക്ഷങ്ങരം. വെള്ളംനിറഞ്ഞ ഘടത്തിൽ എത്രകണ്ട് ആകാശം ഉണ്ടോ—അതായത് വെള്ള

ത്തിൽ ചേർന്നുനിൽക്കുന്ന ആകാശം കൂടസ്ഥൻ. വെള്ളത്തിൽത്തന്നെ ഉള്ള ആകാശം കൂടസ്ഥനായ ആകാശത്തിന്റെ നിഴൽ അല്ലെങ്കിൽ പ്രതിബിംബം. വെള്ളം എന്നുള്ളത് ഉപാധിരൂപേണ ചൈതന്യത്തെ മലിനപ്പെടുത്തുന്ന വസ്തു. അപ്പോൾ വെള്ളത്തിൽ ഉള്ള ആകാശത്തിനാണ്—പ്രതിബിംബത്തിനാണ് മോക്ഷം വേണ്ടത്. വെള്ളം എന്നതിന് ഇവിടെ അർത്ഥമാക്കേണ്ടത് അന്തഃകരണം എന്നാണ്. അപ്പോൾ ചിദാഭാസൻ അന്തഃകരണോപഹിതചൈതന്യം; കണ്ണാടിയിൽ കാണുന്ന പ്രതിബിംബം; ഈ ചിദാഭാസനാണ് ഏഴവസ്ഥകളും. ഈ ആഭാസനാണ് അഹംഗ്രഹവൃത്തി ഏർപ്പെടുമ്പോൾ ജിജ്ഞാസുവായിത്തീരുന്നത്. താൻ ഉണ്ട് എന്നറിഞ്ഞ്, താൻ ഇന്നവിധമിരിക്കുന്നു എന്നറിയാത്ത അവസ്ഥയാണു ചൈതന്യാഭാസനുള്ളത്; അതുകൊണ്ട് 'തന്നേയും' എന്നു പറഞ്ഞു. ഈ തനിക്ക് ആധാരമായിനിൽക്കുന്നത് കൂടസ്ഥനാണ്. അതാണു തനിക്കാധാരത്തലവൻ എന്നു പറഞ്ഞത്. കൂടസ്ഥനും അന്തഃകരണോപഹിതചൈതന്യമായിത്തന്നെ നിൽക്കുന്നു. എന്നാൽ അന്തഃകരണത്തിന്റെ മാലിന്യം ഏർപ്പെടാത്ത അന്തഃകരണോപഹിതചൈതന്യമായി പരിലസിക്കുന്നു; അതായത് അന്തഃകരണം അവിടെ ഉണ്ടെങ്കിലും അത് അവിടെ പ്രവർത്തിക്കുന്നില്ല; അതിനെ പററുതലില്ലാത്ത കൂടസ്ഥൻ എന്നു പറയുന്നു.

''നിൻമുഖംപോലെകണ്ണാടിക്കുള്ളിൽകാണുംവണ്ണം
ചിൻമയഛായയുണ്ടാംബുദ്ധിയിൽചിത്തുപോലെ
ചിൻമയഛായദൃക്കായ്വർത്തിച്ചുവിലസീടും
വെൺമയിൽജ്ഞാനമെന്നുചൊല്ലുന്നതിതുതന്നെ.''

## 12-10-1958

തന്റെ മുഖത്തെ സാമാന്യരൂപേണ ആരും അറിയുന്നില്ല. അതായത് പ്രത്യക്ഷമായിട്ടു കാണുന്നില്ല. തന്റെ മുഖത്തെ കാണുവാൻവേണ്ടി താൻ യത്നിക്കുന്നു. തന്റെ മുഖത്തെ കാണുവാൻവേണ്ടിയുള്ള യത്നമാണു വൃത്തി എന്നു പറയുന്നത്. വൃത്തി കൂടാതെ പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നില്ല. ഈ വൃത്തിയോടുകൂടി അറിവും ഉണ്ടാകുന്നു. തന്റെ മുഖം ഏതു സാധനത്തിൽ അതായത് ഏതു ഉപാധിയിൽ കണ്ടാൽ അതു മായ്ക്കപ്പെടാതെ ഇരിക്കുന്നുവോ ആ സാധനത്തിൽ കാണണം. അത് സാധിക്കുന്നത് ഒരു കണ്ണാടിയിൽ മാത്രമാണ്. കണ്ണാടി സ്വതെ ജഡപദാർത്ഥമാണെങ്കിലും അതു സ്വച്ഛമാണ്, നിർമലമാണ്. അച്ഛധാവള്യത്തോടുകൂടിയതാണ്. അത് അവിദ്യാസ്വരൂപമാണെങ്കിലും അച്ഛസ്വരൂപത്തോടുകൂടിയതായതുകൊണ്ട് പ്രകാശത്തെ തരുന്നു. കണ്ണാടിയുടെ പ്രകാശം മുമ്പോട്ടുനീങ്ങുന്നത് അതിനു രസം എന്ന മറവ് ഉണ്ടായതുകൊണ്ടാണ്. അപ്പോൾ കണ്ണാടിയിൽ നിന്നു നിർഗളിക്കുന്ന പ്രകാശം

യാതൊരു നഷ്ടവും സംഭവിക്കാതെ മുമ്പോട്ട്, അതായത് മുഖത്തോട്ടു നീങ്ങുന്നു. മുഖത്തിൽനിന്നു നിർഗളിക്കുന്ന അറിവോടുകൂടിയ വൃത്തിയും ഇങ്ങോട്ടു നീങ്ങുന്നു. രണ്ടു വൃത്തികളും ഒരുമിച്ചുചേരുമ്പോൾ, രണ്ടു വൃത്തികൾ എന്നുള്ള ഭാവന പോയി ഒരേ വൃത്തിയായി പരിണമിച്ച് സ്വരൂപപ്രകാശം ഉണ്ടാകുന്നു. ഈ രണ്ടു വൃത്തികളും ചേരുന്ന സമയത്തുള്ള പ്രകാശം പതിൻമടങ്ങോടുകൂടിയ പ്രകാശമാണ്. അപ്പോൾ മുഖമാകുന്ന ബിംബത്തിന്റെ പ്രതിഛായ കണ്ണാടിയിൽ വീഴുകയും, അതേ മാത്രയിൽത്തന്നെ ആ പ്രതിബിംബമുഖം, ബിംബമുഖത്തെ ബാധിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു. അതായത് പ്രതിബിംബമുഖം (അതായത് കണ്ണാടിക്കുള്ളിൽ കാണുംവണ്ണം) ബിംബമുഖത്തെ ബാധിച്ച് അതിനെ വിളക്കുന്നു എന്നു തോന്നിയിരുന്നാലും, ആ ബിംബമുഖംതന്നെയാണ് പ്രതിബിംബമുഖം എന്ന വ്യാജേന, തന്റെ ബിംബമുഖത്തെ കാണുന്നത്. അതായത് പ്രതിബിംബമുഖമല്ല ബിംബമുഖത്തെ കാണുന്നത്. ബിംബമുഖംതന്നെയാണ് ബിംബമുഖത്തെ കാണുന്നത്. ഇങ്ങനെ ബിംബപ്രതിബിംബമുഖങ്ങൾ കാണുന്നത് കാലത്തിന്റെ പിറവിക്കു മുൻപു തന്നെയാണെന്നുകൂടി നാം അറിയണം.

ഈ ഉദാഹരണം പോലെ ജീവൻ അന്തഃകരണംവഴി ഇന്ദ്രിയദ്വാരാ വസ്തുക്കളുടെ ആവരണം നീക്കി അവ വിളക്കപ്പെടുത്തി അവയെ അറിഞ്ഞ് ഇച്ഛരിക്കുന്നു. അതുകൊണ്ടു തന്റെ സ്വരൂപം ഉണ്ട് എന്നറിഞ്ഞിരുന്നാലും അത് എങ്ങനെയിരിക്കുന്നു എന്ന് അറിയുന്നില്ല. തന്റെ സ്വരൂപത്തെ അറിയണമെങ്കിൽ അന്തഃകരണം ഒരു വിശേഷണമായി നിൽക്കുന്ന അവസ്ഥ നീങ്ങി, അത് ഒരു ഉപാധിയായി പരിണമിക്കണം. ജീവൻ അന്തഃകരണംവഴി ഇന്ദ്രിയദ്വാരാ വൃത്തിപെടുമ്പോൾ ഇദംവൃത്തികളാണ് സംഭവിക്കുന്നത്. അതു നമുക്കു സ്വീകാര്യമല്ല. അഹംഗ്രഹവൃത്തി ഉണ്ടായാൽ മാത്രമേ സ്വരൂപജ്ഞാനം ഉണ്ടാകയുള്ളു. അതിന് അന്തഃകരണം നിശ്ചലമായിത്തീരണം. അതായത് അന്തഃകരണവൃത്തികൾ നഷ്ടപ്പെടാതെ സ്വരൂപസാക്ഷാൽക്കാരവൃത്തിയായി ഭവിക്കണം. അത് ഭവിക്കുന്നത് അന്തഃകരണം ഒരു ഉപാധിയായി നിൽക്കുമ്പോൾ മാത്രമാണ്. അന്തഃകരണം ഒരു ഉപാധിയായി നിൽക്കുമ്പോൾ ചൈതന്യസ്വരൂപത്തെ ചിദാഭാസൻ എന്നു പറയുന്നു. അന്തഃകരണത്തിന്റെ നടുനിലയായി നിൽക്കുന്ന ബുദ്ധി; നിശ്ചലമായിരിക്കുമ്പോൾ; നിശ്ചയാത്മികത്തോടുകൂടിയിരിക്കുമ്പോൾ; വൃത്തികൾ ഏതും ബാഹ്യമായി ഗമിക്കാതെ ഇരിക്കുമ്പോൾ ചൈതന്യസ്വരൂപത്തിന്റെ പ്രതിബിംബം ഈ അന്തഃകരണത്തിൽ നിഴലിക്കുന്നു. ഈ അന്തഃകരണത്തിൽ നിഴലിക്കുന്ന ചൈതന്യപ്രതിബിംബത്തെ അതായത് ചിൻമയഛായയെ ചൈതന്യാഭാസൻ എന്നു പറയുന്നു. ഏതിന്റെ പ്രതിബിംബമാണു നിഴലിക്കുന്നത്? സ്വയം

പ്രകാശരൂപിയായ, സച്ചിദാനന്ദമായ സാക്ഷാൽ ചൈതന്യത്തിന്റെ പ്രതിബിംബം തന്നെയാണ്. സച്ചിദാനന്ദമായിരിക്കുന്ന ചിത്-ചൈതന്യ വസ്തു, നിശ്ചലമായിരിക്കുന്നതും നിശ്ചയാത്മികത്വത്തോടുകൂടി യിരിക്കുന്നതുമായ ബുദ്ധിയിൽ നിഴലിച്ച് പ്രതിബിംബമായി ചിദാ ഭാസനായി കണ്ടിരുന്നാലും, അതായത് ചിദാഭാസസ്വരൂപം ചൈത ന്യത്തെ—സ്വരൂപത്തെ ബാധിച്ചിരുന്നാലും ചൈതന്യസ്വരൂപം ചൈത ന്യസ്വരൂപമായിത്തന്നെ കാണുന്നു. ബിംബ-പ്രതിബിംബങ്ങൾ ഏകോ പിച്ച് ബിംബമായിത്തന്നെ ഇരിക്കുന്നു. പിന്നെ ഈ ചൈതന്യാഭാസൻ ദൃക്കായി, ദ്രഷ്ടാവായി, ദൃശ്യമായിത്തന്നെ ഇരുന്ന് സ്വയം പ്രകാശിച്ചു കൊണ്ടിരിക്കുന്നു. ഇതിനെത്തന്നെയാണ് മഹത്തുക്കൾ ജ്ഞാനം, അറിവേവടിവായി ഘോഷിക്കുന്നത്.

നിൻമുഖം: തനിക്കാധാരത്തലവൻ—കൺമണി കൂടസ്ഥൻ.

കണ്ണാടിയിൽ കാണുംവണ്ണം: തന്നെയും — ആകാശനിഴൽ — ചിദാ ഭാസൻ.

## 26-10-1958

ജീവൻ, ആഭാസൻ, സാക്ഷി, കൂടസ്ഥൻ എന്നീ നാലവസ്ഥകളിലും ചൈതന്യം ഒന്നുതന്നെയാണ്.

ജീവന് ബന്ധമുണ്ടെങ്കിലും മോക്ഷമില്ല. കാരണം ഇദംവൃത്തി കൾ ഭവിച്ച്, ആഗ്രഹങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ജീവൻ അന്തഃ കരണം വഴി ഇന്ദ്രിയദ്വാരാ വസ്തുക്കൾ വെളിപ്പെടുത്തി പ്രകാശിപ്പിച്ച് ഇച്ഛരിക്കുന്നു. അതുകൊണ്ട് ആഗ്രഹങ്ങൾ നിലയ്ക്കാത്തതുകൊണ്ട് മോക്ഷം കിട്ടുന്നില്ല.

ആഭാസചൈതന്യത്തിനാണ് ബന്ധമോക്ഷങ്ങൾ ഉള്ളത്. ആഭാസന് ബന്ധമുണ്ടെങ്കിലും മോക്ഷമുണ്ട്. അന്തഃകരണം വിശേഷണം എന്നുള്ള ഭാവന മാറി, ഉപഹിതമായി പരിലസിക്കുമ്പോഴാണ് ആന്തരവൃത്തി, അഹംഗ്രഹധ്യാനം ഉണ്ടാകുന്നത്. താൻ ഉണ്ട് എന്നറിഞ്ഞാലും താൻ ഇന്ന വിധം ഇരിക്കുന്നു എന്നറിവാൻ ഉററ് ആഗ്രഹിക്കുന്നവനാണ് ഈ അഹം ഗ്രഹവൃത്തികൾ ഉണ്ടാകുന്നത്. ഇവിടെ ഇച്ഛരയുണ്ടെങ്കിലും ആ ഇച്ഛര തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കണം എന്നുള്ള ഇച്ഛരയായതു കൊണ്ട് അത് മേൻമയേറിയതാണ്. അതുകൊണ്ടാണ് ഈ ഇച്ഛര ചൈത ന്യാഭാസനിൽ ഉണ്ടെങ്കിലും ആ ആഭാസൻ മോക്ഷത്തിന് അർഹനാകു ന്നത്. ബാഹ്യമായി പോകുന്ന വൃത്തികൾ നഷ്ടപ്പെടാതെ ആന്തരമായി ത്തന്നെ വീണ്ടും വരുമ്പോൾ, തന്റെ സ്വരൂപം അറിയുവാൻ സംഗതിയാ കുന്നു.

സാക്ഷി ഇച്ഛ അററു പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. സാക്ഷിയിൽ ബന്ധമില്ല; മോക്ഷത്തിൽത്തന്നെയാണി രിക്കുന്നതും. എന്നാലും ബന്ധനത്തിൻെറ ഒരു പററുതൽ എന്നവണ്ണം അതായത് ഒരു ഷാഡോ എന്നവണ്ണം അതിനുണ്ട്. ആ പററുതലിനെയാണ് സാക്ഷിത്വം എന്നു പറയുന്നത്. പക്ഷേ അവിടെ ഇച്ഛ, ആഗ്രഹം എന്നുള്ളതില്ല.

കൂടസ്ഥൻ അറിവേ വടിവായിരിക്കുന്നു. അവിടെ ബന്ധവുമില്ല മോക്ഷവുമില്ല. കൂടസ്ഥൻെറ സ്ഥിതി താൻ ജനനമരണാദികൾക്ക് വശംവദനല്ല. താൻ ഉൽപ്പത്തിയായിട്ടില്ല, ഇരുന്നിട്ടില്ല, നശിച്ചിട്ടില്ല. താൻ എപ്പോഴും ഉള്ളതായും എപ്പോഴും പ്രകാശിക്കുന്നതായും എപ്പോഴും ആനന്ദമായിരിക്കുന്നതായും പരിലസിക്കുന്നു.

തൻെറ മുഖം അന്തഃകരണം വഴി ഇന്ദ്രിയദ്വാരാ, അച്ഛധാവള്യത്തോടു കൂടിയതും, രസം പൂശിയതുകൊണ്ട് സ്വപ്രകാശം നഷ്ടപ്പെടാതെ ഇരിക്കുന്നതുമായ കണ്ണാടിയിൽ പ്രതിബിംബിക്കുന്നു. ആ പ്രതി ബിംബം ആ മാത്രയിൽത്തന്നെ, കാലം പിറക്കുന്നതിനുമുൻപുതന്നെ, ബിംബമുഖത്തെ ബാധിക്കുന്നു. അതായത് ബിംബമുഖം പ്രതിബിംബ മുഖത്തെ കാണുന്നതും, പ്രതിബിംബമുഖം ബിംബമുഖത്തെ കാണു ന്നതും ഒരേസമയത്താണ്. വാസ്തവത്തിൽ കണ്ണാടിയിൽ നിന്നു നിർഗ ളിക്കുന്ന പ്രകാശവും, ബിംബമുഖത്തിൽ നിന്നും ഇന്ദ്രിയദ്വാരാ വരുന്ന വൃത്തിപ്രകാശവും ഒത്തുചേർന്നപ്പോഴാണ് ഈ പ്രതിബിംബം കാണ പ്പെട്ട്, തൻെറ ബിംബമുഖത്തെ ആവരണം നീങ്ങുന്നത്. അപ്പോൾ കണ്ണാടിയുടെ പ്രകാശം ബിംബമുഖത്തിൻെറ ആവരണം നീക്കി അതിനെ വിളക്കി അതിനെ അതുകൊണ്ടുതന്നെ അറിയിക്കുന്നു. എന്നാൽ ബിംബ മുഖവും പ്രതിബിംബമുഖവും ഈ ഉദാഹരണത്തിൽ രണ്ടു സ്ഥാന ത്താണ് ഉണ്ടായത്.

അന്തഃകരണോപഹിതചൈതന്യാഭാസനിൽ സമയവും കാലവും സ്ഥാ നവും ഒരേ ദശയിലാണിരിക്കുന്നത്. ബിംബമുഖവും പ്രതിബിംബ മുഖവും ഒന്നുതന്നെയായി, ബിംബമായിട്ടിരിക്കുന്നുണ്ടെങ്കിലും വൃത്തി ഏർപ്പെട്ടാൽ മാത്രമേ ഈ ജ്ഞാനം സംശയരഹിതമായി ദൃഢമായി വരു ന്നുള്ളു. കണ്ണാടിയുടെ സ്ഥാനം അന്തഃകരണത്തിനാണ്. അന്തഃകര ണോപഹിതചൈതന്യവും വൃത്ത്യുപഹിതചൈതന്യവും ഒന്നായിച്ചേരു മ്പോൾ ചൈതന്യസ്വരൂപം വിളക്കപ്പെടുന്നു. അതായത് താൻ ഉണ്ട് എന്നാൽ, താൻ ഇന്നവിധമിരിക്കുന്നു എന്നതിനെ അറിയുവാൻ ഉററ ആഗ്രഹമാകുന്ന രസം നിശ്ചയാത്മികവും നിശ്ചലവുമായിരിക്കുന്ന അന്തഃകരണത്തിൽ പൂശിയാൽ ആ അന്തഃകരണത്തിൽ ചൈതന്യവിശേഷ ത്തിൻെറ പ്രതിബിംബം നിഴലിക്കുന്നു. അതേ മാത്രയിൽത്തന്നെ ആ

പ്രതിബിംബം ചൈതന്യമാകുന്ന ബിംബത്തെ ബാധിച്ച് പ്രകാശിപ്പിച്ച് അറിയുന്നു. അപ്പോൾ പ്രതിബിംബവും ബിംബവും ഏകമായി ഉള്ളതായി അറിയപ്പെടുന്നു. ആ ദശയിൽ കൂടസ്ഥനും സാക്ഷിയും, ആഭാസനും ജീവനും അന്തഃകരണത്തിന്റെ ആന്തരായവും ഒരേസമയത്ത് ഒരേസ്ഥാനത്ത് ഒന്നായിത്തന്നെ പ്രകാശിക്കുന്നു. അത് ഏതുപോലെ എന്നാൽ, ഒരു കണ്ണാടിയെ മറ്റൊരു കണ്ണാടിയുടെ മുൻപിൽ നിർത്തിയാൽ അവയുടെ പ്രതിബിംബങ്ങൾ എങ്ങനെ ഓരോന്നിലും കാലം ബാധിക്കുന്നതിനു മുൻപുതന്നെ നിഴലിക്കുന്നുവോ അതുപോലെയാണ് ജീവൻ, ആഭാസൻ, സാക്ഷി, കൂടസ്ഥൻ എന്ന ചൈതന്യവിശേഷങ്ങളുടെ അവസ്ഥയും. അതായത് ജീവനിലുള്ള ചൈതന്യവും ആഭാസനിലുള്ള ചൈതന്യവും സാക്ഷിയിലുള്ള ചൈതന്യവും കൂടസ്ഥനിലുള്ള ചൈതന്യവും എല്ലാം ഒന്നുതന്നെയാണ്. അവ ഭേദമായി തോന്നുന്നത് അവ ഓരോ പ്രവൃത്തി ചെയ്യുമ്പോഴാണ്. വാസ്തവത്തിൽ ചൈതന്യം ഒന്നുതന്നെയാണ്.

അതുകൊണ്ട് ജീവൻ, ആഭാസൻ, സാക്ഷി, കൂടസ്ഥൻ എന്നീ ചൈതന്യവിശേഷങ്ങളിലുള്ള ചൈതന്യം ഒന്നുതന്നെയായി യാതൊരു വ്യത്യാസവും കൂടാതെ ഒരേസ്ഥാനത്തും ഒരേകാലത്തും ഇരിക്കുമ്പോൾ ബന്ധം എന്നുണ്ടോ? മോക്ഷം എന്നുണ്ടോ? താൻ എക്കാലത്തും ബന്ധനസ്ഥനല്ല എന്നറിയുന്നു. ബന്ധനസ്ഥനല്ലാതിരിക്കുന്നവന് മോക്ഷം എന്നുണ്ടോ? ബന്ധനം ഉള്ള ആൾക്കു മാത്രമല്ലേ മോക്ഷമുള്ളു? ഇവിടെ ബന്ധനം തന്നെ ഏർപ്പെടാത്ത സ്ഥിതിക്ക് മോക്ഷമെന്നുള്ളതുമില്ല. നിത്യപ്രാപ്തമായിരിക്കുന്നതിനെ വീണ്ടും പ്രാപിക്കുകയും നിത്യനിവൃത്തമായിരിക്കുന്നതിനെ വീണ്ടും നിവർത്തിക്കുകയും ചെയ്യാം.

## 2-11-1958

സ്വരൂപജ്ഞാനംകൊണ്ടു മാത്രം സാക്ഷാൽക്കാരം ഉണ്ടാകുന്നില്ല. വൃത്തിജ്ഞാനംകൂടി ഏർപ്പെട്ടാൽ മാത്രമേ സ്വരൂപജ്ഞാനം സംശയരഹിതമായി, ദൃഢമായി, സഹജമായി വരികയുള്ളു. ഈ വൃത്തിജ്ഞാനം ഉണ്ടാകുന്നത് സാക്ഷാൽക്കരിച്ച ഗുരുവിൽ നിന്നുണ്ടാകുന്ന വാചകശബ്ദങ്ങൾ കർണഗോളസ്ഥിതമായ ആകാശത്തിൽ വാക്യരൂപേണ പതിയുമ്പോൾ അതുകൊണ്ടുണ്ടാകുന്ന മനനനിദിധ്യാസനങ്ങൾകൊണ്ടുണ്ടാകുന്നവയാണ്. ഏതുകാര്യത്തേയും അതിന്റെ സാക്ഷാൽ സ്വരൂപത്തോടുകൂടി അറിയുന്ന അവസ്ഥയാണ് ഈ വൃത്തി എന്നു പറയുന്നത്. ഏതു വസ്തുവിന്റേയും ജ്ഞാനം അതിന്റെ അന്തരാളത്തിൽ ചെന്നു നോക്കിയാൽ മാത്രമേ ഉണ്ടാകുന്നുള്ളു. അപ്പോൾ ആ വസ്തുവിന്റെ കാര്യകാരണങ്ങളെ വേർതിരിച്ച് സംശയരഹിതമായി അറിയാം. ഒരു വസ്തുവിനെപ്പറ്റി ചിന്തിക്കുമ്പോൾ, ആ ചിന്ത ബാഹ്യമായി നഷ്ട

പ്പെടാതെ, ആ വസ്തുവിൽത്തന്നെ ആണ്ടിരിക്കുമ്പോരം ആ വസ്തുവിൻെറ ജ്ഞാനം ലഭ്യമാകുന്നു. അതുപോലെ തൻെറ സ്വരൂപത്തെപ്പററിയുള്ള ജ്ഞാനം സംശയരഹിതമായി ദൃഢീകരിക്കുന്നത് ഗുരുവിങ്കൽ നിന്നുണ്ടായ ശ്രവണംകൊണ്ടും അതുകൊണ്ട് ഏർപ്പെട്ട അനുസന്ധാനം കൊണ്ടുമാണ്. ഈ ശ്രവണമനനനിദിധ്യാസനം അല്ലെങ്കിൽ അനുസന്ധാനം തന്നെയാണ് വൃത്തി. അതുകൊണ്ടാണ് വൃത്തിജ്ഞാനം ഉണ്ടായാൽ മാത്രമേ സ്വരൂപ ജ്ഞാനം സംശയരഹിതമായി ദൃഢപ്പെടുന്നുള്ളു എന്നു പറഞ്ഞത്. ഈ വൃത്തിജ്ഞാനം ഉണ്ടാകേണ്ടത് ആഭാസനാണ്.

ആഭാസന് ബന്ധമോക്ഷങ്ങരം ഉണ്ട്. അതായത് ബന്ധനത്തിൽത്തന്നെ ആണ്ടുനിൽക്കാം അല്ലെങ്കിൽ മോക്ഷത്തിൽ ആണ്ടുനിൽക്കാം. ബന്ധവും മോക്ഷവും ആഭാസനിൽ തുല്യനിലയിൽ നിൽക്കുന്നു. അജ്ഞാനം, ആവരണം, ഭ്രാന്തി എന്ന മൂന്നു ബന്ധനങ്ങളും പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നാലു മോക്ഷാവസ്ഥകളും ആഭാസനുണ്ട്. ആഭാസന് ഇതിൽ ഏതുവേണമോ അതിനെ സ്വീകരിക്കാം.

ജീവനിലാകട്ടെ അജ്ഞാനം, ആവരണം, ഭ്രാന്തി എന്നുള്ളവ മൂർത്തിമത്തായിരിക്കുന്നു. അവിടെ എപ്പോഴും ആഗ്രഹം നിലയ്ക്കാത്തതുകൊണ്ട് ബന്ധനത്തിൽത്തന്നെ ആണ്ടുനിൽക്കുന്നു; മോക്ഷത്തിന് അർഹനാകുന്നില്ല. ഈ ബന്ധനം ജീവചൈതന്യത്തിനില്ല. ജീവചൈതന്യത്തോടൊട്ടിനിൽക്കുന്ന അന്തഃകരണത്തിനാണ് അതുള്ളത് എന്നു മനസ്സിലാക്കണം.

ബിംബപ്രതിബിംബവാദത്തേക്കാളും ആഭാസവാദത്തെയാണ് മഹത്തുക്കരം സ്വീകരിക്കുന്നത്. ബിംബപ്രതിബിംബവാദത്തിൽ, ബിംബം വിളക്കപ്പെടുന്നത് പ്രതിബിംബം ഉണ്ടായശേഷമാണ് എന്ന തോന്നൽ ഉണ്ടാകുന്നു.

എന്നാൽ ആഭാസവാദത്തിനാണെങ്കിൽ താൻ ഉള്ള വസ്തുവായി എപ്പോഴും ഇരിക്കുന്നതുകൊണ്ടും; താൻ നിറവുററിരിക്കുന്നതുകൊണ്ടും താൻ നിരാകാരനായി, നിർമലനായി, നിരുപാധികനായി ഇരിക്കുന്നതുകൊണ്ടും; താൻ എല്ലാത്തിലും പ്രകാശിക്കുകയും സ്വയംപ്രകാശരൂപിയായിരിക്കുന്നവനും സ്വയം ഉള്ള വസ്തുവും പ്രകാശരൂപിയുമായ താൻ സദാ ആനന്ദമായിത്തന്നെ ഇരിക്കുന്നു എന്നും എടുത്തുകാട്ടുന്നു. എവിടെ എവിടെ നോക്കിയാലും ഇതിൻെറ പ്രതിഛായ മാത്രമേ കാണുന്നുള്ളു. ഈ അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങരം കൊണ്ട് അറിയപ്പെടുന്ന ചൈതന്യവസ്തു ഊടുരുവെ നിറഞ്ഞിരിക്കുന്നു എന്നും, ആഭാസന് ഉള്ള ഏഴവസ്ഥകളും അതിൽത്തന്നെ ആണ്ടിരിക്കുന്നു എന്നും,

സ്ഥൂല-സൂക്ഷ്മ-കാരണങ്ങളും അതിൽത്തന്നെ ആണ്ടിരിക്കുന്നു എന്നും, അത് എപ്പോഴും അദ്വൈതമായി പരിലസിക്കുന്നു എന്നും നാം അറിയണം. ഈ അറിവ് സഹജമായിവരുമ്പോൾ അന്തഃകരണമാകുന്ന ഉപാധി താനേ ഒഴിഞ്ഞ് അദ്വൈതാനുഭൂതി ഉണ്ടാകുന്നു.

വാചകശബ്ദങ്ങൾ, പര്യായശബ്ദങ്ങൾ, ദ്വൈതം, അദ്വൈതം, അനുഭൂതം (പൊരുൾ) എന്നതുകളെ മനസ്സിലാക്കണം.

മൂന്നു വാചകശബ്ദങ്ങളാകുന്ന സ്ഥൂല-സൂക്ഷ്മ-കാരണങ്ങളെ അസ്തിഭാതിപ്രിയം എന്ന പര്യായശബ്ദങ്ങളാക്കി അനുഭൂതമാക്കണം. സ്ഥൂല-സൂക്ഷ്മ-കാരണങ്ങളെക്കൊണ്ടുണ്ടാകുന്ന ജാഗ്രത്, സ്വപ്ന, സുഷുപ്തി അവസ്ഥകളേയും; സാത്വിക-രാജസ-താമസമെന്ന ഗുണത്രയങ്ങളേയും അവയുടെ വാച്യാർഥത്തെ മാററി, ലക്ഷ്യാർഥമാകുന്ന അസ്തിഭാതിപ്രിയമായി അനുഭവപ്പെടുത്തണം. ഞാൻ, എന്റേത് എന്നതുകൾ ദ്വൈതം. ദ്വൈതം സ്ഥൂല-സൂക്ഷ്മ-കാരണാവസ്ഥകളെക്കൊണ്ടും, ജാഗ്രത്, സ്വപ്ന, സുഷുപ്തി അവസ്ഥകളെക്കൊണ്ടും സാത്വിക-രാജസ-താമസഗുണങ്ങളെക്കൊണ്ടും മൂർത്തിമത്തായ അവസ്ഥയാണ്. ദ്വൈതത്തെ അദ്വൈതമായി അനുഭൂതമാക്കുകയാണ് സ്വരൂപീകരണം. ജനിക്കുന്നു മരിക്കുന്നു എന്ന ദ്വൈതത്തെ ഖണ്ഡിച്ച്, എപ്പോഴും ഉള്ളതായിരിക്കുന്നു എന്ന് അനുഭൂതമാക്കണം. അദ്വൈതമാണ് എന്നുമാത്രം മനസ്സിലാക്കിയാൽ പോരാ, അത് അനുഭൂതമാക്കുകയും വേണം. എന്നാൽ മാത്രമേ സഹജജ്ഞാനിയാകയുള്ളു. ഇത് ഉണ്ടാകുന്നത് വൃത്തിജ്ഞാനം കൊണ്ടാണ്. ഗുരുവിങ്കൽ നിന്നും ഉണ്ടാകുന്ന വാചകശബ്ദങ്ങൾ കർണഗോളസ്ഥിതമായ ആകാശത്തിൽ, അതായത് അന്തഃകരണത്തിന്റെ നടുനിലയായി നിൽക്കുന്നതും, നിശ്ചയാത്മികവൈഭവത്തോടും, നിശ്ചലമായിരിക്കുന്നതുമായ നിർമലവുമായ ബുദ്ധിയിൽ വാച്യമായ രസം പൂശുമ്പോൾ ആന്തരവൃത്തി ഉണ്ടായി സ്വസ്വരൂപത്തെ കാണുമാറാകുന്നു. അതോടുകൂടി ബാഹ്യവൃത്തിയും ആഭ്യന്തരവൃത്തിയും വേറാകാതെ, ആ ചൈതന്യവസ്തുവായി അദ്വൈതമായിത്തന്നെ എവിടെയും കാണപ്പെടുന്നു. ഈ അദ്വൈതാവസ്ഥ സഹജമായി വന്നാൽ മാത്രമേ അനുഭൂതമാകയുള്ളു. ഈ അദ്വൈതത്തിൽ നിന്നുതന്നെയാണ് എല്ലാ ദ്വൈതങ്ങളുടേയും ഉത്ഭവം. ദ്വൈതത്തിന്റെ ആധാരവും അധിഷ്ഠാനവും അദ്വൈതം തന്നെയാണ്.

ദോശക്കല്ല്, ദോശചുട്ടു രണ്ട്പ്രാവശ്യം തിന്ന് (ഒന്ന് ദോശയ്ക്കു മാവൊഴിക്കുമ്പോഴുള്ള ശബ്ദംകൊണ്ടും, രണ്ടാമത്തേത് ദോശ മറിച്ചിടുമ്പോഴുള്ള ശബ്ദം കൊണ്ടും) മൂന്നാമത്തൊരാൾക്ക് തിന്നുവാൻ കൊടുക്കുന്നു. ആ ദോശക്കല്ലിൽ എത്ര ദോശവേണമെങ്കിലും ചുടാം. എന്നാൽ ഇവയെ എല്ലാം തിന്നുംകൊണ്ടാണ് ദോശക്കല്ല് ഇവയെ മററുള്ളവർക്ക്

ദാനം ചെയ്യുന്നത്. ദോശക്കല്ലിനെ ആരും ഭക്ഷിക്കുന്നില്ല. അതുപോലെ അദ്വൈതാനുഭവസ്ഥന്, ഈ ജഗത്താദികരം കൊണ്ടോ ദ്വൈതങ്ങരം കൊണ്ടോ ഒരു ബാധയുമില്ല; ഒന്നും സാധിക്കാനുമില്ല. അദ്ദേഹത്തിനെ സംബന്ധിച്ചിടത്തോളം ഈ ജഗത്ത് മലടീപുത്രനെപ്പോലെ ഇല്ലാതെതന്നെ ഇരിക്കുന്നു. അതായത് ദോശക്കല്ല് അതിൽ ചുടുന്ന ദോശകളെ എല്ലാം തിന്നിട്ട് ഒന്നും തിന്നില്ല എന്നതുപോലെ, ഇതര ജീവരാശികളെ സംബന്ധിച്ചിടത്തോളം ഈ ജഗത്ത് എപ്പോഴും ഇരിക്കുകയും ചെയ്യുന്നു. ദോശക്കല്ലിൽ നിന്നും ചുട്ടെടുത്ത ദോശകരം പോലെ ഈ ജഗത്തിനെ കൈകാര്യം ചെയ്യാം.

ഇങ്ങനെ തന്റെ സ്വരൂപം അദ്വൈതാനുഭൂതിയായിത്തന്നെ തീരുമ്പോരം ജീവചൈതന്യം, ആഭാസചൈതന്യം, സാക്ഷിചൈതന്യം, കൂടസ്ഥചൈതന്യം, ബ്രഹ്മം എന്നു വ്യവച്ഛേദമില്ലാതെ ഉള്ള വസ്തുവായി ബ്രഹ്മമായി താനേ താനായിരിക്കുന്നു.

കൂടസ്ഥചൈതന്യവും ബ്രഹ്മവും സാഗരത്തിലെ കിണറും സാഗരവും ഏതുപോലെയിരിക്കുന്നുവോ അതുപോലെയാണെന്നു മനസ്സിലാക്കണം. അദ്വൈതത്തെ അനുഭൂതമാക്കുന്നത് ഏതുപോലെ എന്നാൽ പഞ്ചസാര മധുരത്തെ അനുഭൂതമാക്കുന്നതുപോലെയും, ഐസ് വെള്ളം കക്കിക്കളയുന്നതുപോലെയും ഈ ജഗത്തിനെ തന്റെ സ്വരൂപത്തിനകത്ത് കുടിച്ച്, അഴിക്കാതെ, പശിക്കാതെ, അഴുക്കുലേശമില്ലാത്തതു പോലെ പിറവി അററ് സ്വാനുഭൂതി ഉള്ളവനായിത്തീരണം.

മാതാ പിതാ ഗുരു ദൈവം ഇവരെ ഒന്നായി അദ്വൈതമായി അനുഭവിച്ചാൽ മാത്രമേ പിറവി അററ സ്വാനുഭൂതി ഉണ്ടാകുന്നുള്ളു. ചക്രകാപത്തിദോഷം തീരണമെങ്കിൽ മാതാവും ഗുരുവും ഒന്നായിത്തീരണം. അതുകൊണ്ട് വിത്തും മരവും ഈശ്വരങ്കൽ ഒരുമിച്ചിരിക്കണം. അതായത് തത്വരായർ പാടിയതുപോലെ.

''വിത്തിൻറിയേഞ്ഞാറുചെയ്യവേണ്ടും
വിളൈയാതെയെല്ലാം വിളൈക്കവേണ്ടും
ചെത്തിൻറിയേചെത്തിരുക്കവേണ്ടും
ചെയലുംചെയ്യാമൈയും തീരവേണ്ടും.''
''താനെഅഴകിയനാകവേണ്ടും
അഴകിയിൻറാചേനാൻഥിക്കവേണ്ടും.''

വിൺമൂടിയിരിക്കുന്ന ജ്യോതിസ്സിനെ കൺമൂടിക്കാണുവാൻ സാധ്യമാണോ? കണ്ണടച്ച് ആ ജ്യോതിസ്വരൂപമായ ചൈതന്യത്തെ കാണുവാൻ ശ്രമിക്കേണ്ട. കണ്ണുതുറന്നുതന്നെ സ്വരൂപംകൊണ്ടുതന്നെ കാണണം. എന്നാൽ മാത്രമേ സാക്ഷാൽക്കാരമാകയുള്ളു. എല്ലാ പ്രകാശത്തിന്റെയും

എല്ലാത്തിന്റേയും ആധാരവും അധിഷ്ഠാനവുമായ ആ ജ്യോതിസ്സിനെ കണ്ണടച്ചാൽ ആ കണ്ണിന്റെ അകത്ത് അതു കാണുമോ? ഇല്ല.

''കൺമൂടുവാർതന്നെകാണാർകാൺഅമ്മാനെ
വിൺമൂടികൺമൂടികാണാനീഅമ്മാനെ.''

അതുപോലെ എവിടെ എവിടെ നോക്കിയാലും ഈശ്വരൻ എല്ലാത്തിനേയും അഴിച്ചുകൊണ്ടിരിക്കുന്നതായി കാണാം. അത് ആരെക്കൊണ്ടും തടുക്കുവാൻ സാധിക്കുന്നതുമല്ല. അങ്ങനെയിരിക്കെ നാം എന്തുകൊണ്ട് ഈശ്വരന്റെ ആ വൃത്തിയോട് അലിഞ്ഞുചേർന്നുകൊടുത്തുകൂടാ. അനുഭാവപുരസ്സരം ചേർന്നുകൊടുത്താൽ പുനരാവർത്തികൂടാതെ മോക്ഷം അടയാമല്ലൊ. പിന്നെ എന്തുകൊണ്ടു നാം ഇടയ്ക്കുനിന്ന് ''അല്ലയോ ഈശ്വരാ ഞാൻ എട്ടണയ്ക്ക് വഴിപാടുകഴിക്കുന്നു എനിക്ക് ഇത് ഒന്നു സാധിച്ചുതരണമേ'' എന്ന് യാചിക്കുന്നു. നമുക്ക് വാസ്തവത്തിൽ എന്തു സാധിക്കുവാനാണുള്ളത്. ഈശ്വരേച്ഛ അല്ലാതെ ഒന്നും നടക്കാത്ത സമയത്ത്, താൻ തന്റേതുകളിൽ ഇച്ഛിച്ചാൽ ആർക്കാണ് ദോഷം? നമുക്കുതന്നെ. നാം രണ്ടാമതും ബാലപാഠം മുതൽക്കേ തുടങ്ങേണ്ടിവരും. അതുകൊണ്ട് ഏററവും ഭൂഷണം ഈശ്വരനോട് ചേർന്നുകൊടുക്കുക എന്നതുതന്നെ.

''അഴിപ്പേയവനുക്കുമിച്ചൈയതുവാനാ
ലിഴപ്പേയുനക്കിച്ചൈ.''

ഞാൻ അറിന്തതുപോൽ തന്നെ ശിവനൂണാക്കിനാനതുവായി.

## 16-11-1958

മാതാവും ഗുരുവും ഒന്നായിത്തീർന്നാൽ മാത്രമേ ചക്രകാപത്തിദോഷം തീരുകയുള്ളു. മാതാവ് പ്രത്യക്ഷജ്ഞാനത്തെ തരുന്നവളാണ്. ഗുരുവും തന്റെ സ്വരൂപത്തിൽ ഇരുന്നുകൊണ്ടാണ്, താൻ ഉണ്ട്, ഉള്ള താൻ ഇന്നവിധമിരിക്കുന്നു എന്ന് ഉപദേശം തരുന്നത്. ഈ ഉപദേശം പരോക്ഷമായിരുന്നാലും അപരോക്ഷാനുഭൂതിതന്നെയാണു തരുന്നത്. മാതൃകോശത്തിൽ നിന്നു പിറന്ന തന്നെ അതായത് അഹംകോശത്തെ ഗുരു തന്റെ ബൃഹത്രൂപത്തിൽ പകർത്തി ബ്രഹ്മമായി പ്രസവിക്കുന്നു. ഗുരു ഇവിടെ മാതൃസ്ഥാനത്തെ തന്നെ വഹിക്കുന്നു. അതുകൊണ്ടാണ് മാതാവും ഗുരുവും ഒന്നായി വേറില്ലാതായിത്തീരണം എന്നു പറഞ്ഞത്. ഇങ്ങനെ ബ്രഹ്മത്തിൽ പിറക്കുന്നവന് ഉൽപ്പത്തിനാശങ്ങളില്ല. ജനനമരണങ്ങളില്ല.

ഈ കാണപ്പെടുന്ന സൗരയൂഥത്തിൽ സൂര്യൻ തന്റെ ആകർഷണശക്തി കൊണ്ട് മററ് എട്ടു ഗ്രഹങ്ങളേയും ചലിപ്പിക്കുന്നു. സൂര്യന്റെ ആകർ

ഷണശക്തിയില്ലെങ്കിൽ ഈ എട്ടു ഗ്രഹങ്ങളും ഇല്ലാതായിത്തീരുകയും ചെയ്യും. അപ്പോൾ ഈ ഗ്രഹങ്ങളുടെയെല്ലാം ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും സൂര്യൻ തന്നെയാണ്. ഈ സൂര്യന്റെ ഉപഗോളമായ ഭൂമി $365^1/_4$ ദിവസം കൊണ്ടു സൂര്യനെ ചുററുന്നു. ഓരോ ദിവസവും തന്നത്താൻ ഒന്നു ചുററുകയും ചെയ്യുന്നു. ഭൂമിയിൽ പകൽ എന്നും രാത്രിഎന്നുമുള്ള അവസ്ഥകളുണ്ട്. എന്നാൽ സൂര്യനിൽ രാത്രി എന്നുള്ള അവസ്ഥയേയില്ല; അതുകൊണ്ടു പകൽ മാത്രമേയുള്ളു. എന്നാൽ ഈ പകൽ എന്നുള്ളത് പകൽ എന്ന നാമം പറയാതെ പ്രകാശം എന്നു പറയണം. അപ്പോൾ സൂര്യനിൽ എപ്പോഴും പ്രകാശം മാത്രമേയുള്ളു. സൂര്യൻ രാപകൽ അററ ഇടമാണ്. എന്നാൽ സൂര്യനും കൂടി അധിഷ്ഠിതമായിരിക്കുന്നത് ശുദ്ധചൈതന്യവസ്തുവിലാണ്. ഭൂമിയുടെ ആകർഷണശക്തി കൊണ്ട് ചന്ദ്രൻ ഭൂമിയെ ചുററുന്നു. ഒരു വസ്തു ഭൂമിയുടെ ആകർഷണശക്തിയെ തരണം ചെയ്താൽ അതു വീണ്ടും ഭൂമിയിൽ തിരിച്ചുവരികയില്ല. നമുക്കു രാവും പകലും എത്തുപെടുന്നു. സൂര്യനിൽ അവയില്ല; ഭൂമിയുടെ ആകർഷണശക്തിയെ തരണം ചെയ്താൽ പ്രകാശം മാത്രമേ ഉള്ളൂ. എന്നാൽ സൂര്യനു ചൂട് എന്ന ദോഷം കൂടി ഉണ്ട്. അതുകൊണ്ട് സൂര്യൻ എല്ലാററിന്റേയും ആധാരം അധിഷ്ഠാനം എന്നു പറയുവാൻ വയ്യ. അപ്പോൾ സൂര്യന്റെയും നിലനിൽപ്പ് മറേറതോഒന്നിലാണ്; അതാണു ശുദ്ധചൈതന്യം. ഭൂമിയിൽ സൂര്യൻ ഉദിക്കുന്നു, ഇരിക്കുന്നു, അസ്തമിക്കുന്നു. ഭൂമിയുടെ ചലനം കൊണ്ടാണ് ഈ അവസ്ഥ ഏർപ്പെടുന്നത്. എന്നാൽ സൂര്യനിൽ ഈ മൂന്നവസ്ഥകളും ഇല്ല. അത് എപ്പോഴും ഉദയമായിരിക്കുന്നു.

സൂര്യന്റെയും ഭൂമിയുടെയും ഉദാഹരണം പോലെ പാരമാർഥികസത്തയായ പരമാത്മാവിൽത്തന്നെയാണ് വ്യാവഹാരികസത്തയോടുകൂടിയ ജീവാത്മാവു നിലനിൽക്കുന്നത്. ഈ ജീവാത്മാവിൽ താൻ തന്റേത് എന്നുള്ള പകലും രാത്രിയും കടന്നുകൂടിയതുകൊണ്ട് തന്റെ സ്വരൂപത്തെ അറിയുന്നില്ല.

താൻ, തന്റേതുകൾ എന്നുള്ളത് പകലും രാത്രിയും ആണ്. രാപകൽ അററിടം പരമാത്മാവാണ്. ആ പരമാത്മാവാണ് ഈ ജീവാത്മാവിന്റേയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും. ആ പരമാത്മാവാണ് രാപകൽ അററിടം. താൻ തന്റേത് എന്നുള്ള ഭൂമിയുടെ ആകർഷശക്തിയെ തരണം ചെയ്താൽ പിന്നെ പുനരാവർത്തിക്കു വേണ്ടി തിരിച്ചുപോരികയും വേണ്ട; പരമാത്മാവാകുന്ന സൂര്യനിൽ രാപകലില്ലാതെ എപ്പോഴും ഉള്ളതായിത്തീരുകയും ചെയ്യാം. അപ്പോൾ അന്തഃകരണവൃത്തി ഭൂമിയുടെ ആകർഷണശക്തിയെ തരണം ചെയ്യണം. സൂര്യന്റെ രാപകൽ അററിടം, അന്തഃകരണത്തിൽ രാത്രിയായിട്ടാകട്ടെ പകലായിട്ടാകട്ടെ വിവക്ഷിക്കാമെങ്കിൽ അതുതന്നെ വൃത്തിജ്ഞാനത്തിന് ഹേതുവാകുന്നു. വൃത്തിജ്ഞാനം തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കണം

എന്നുള്ള ഉററ ആഗ്രഹമാണ്. ഈ വൃത്തിജ്ഞാനം ഉത്തമജിജ്ഞാസുവിൽ ഗുരു അനുഗ്രഹംകൊണ്ടുണ്ടാകുന്നു. രാപകൽ അററഇടത്ത് എപ്പോഴും പരിലസിക്കുന്നവനായ ഗുരുവിങ്കൽ നിന്നുമുള്ള ഉപദേശം കൊണ്ടു മാത്രമേ ആ സ്ഥാനത്ത് ചേരുകയുള്ളൂ. ഗുരു ഉപാധിസ്ഥിതനായിരുന്നാലും അദ്ദേഹം എപ്പോഴും ആ ഉള്ള വസ്തുവിൽ അസ്തിഭാതിപ്രിയത്തിൽ തന്നെയാണ് ആണ്ടുനിൽക്കുന്നത്. അങ്ങനെ ഭൂമിയുടെ ആകർഷണശക്തിയെ തരണം ചെയ്തവനും, പാരമാർഥികത്തിൽത്തന്നെ ചരിച്ചുകൊണ്ടിരിക്കുന്നവനുമായ ഗുരുവിൽ നിന്നുമുണ്ടാകുന്ന വാക്യങ്ങളെ ശ്രവണം ചെയ്താൽ അതുകൊണ്ടുമാത്രം സാക്ഷാൽക്കാരമുണ്ടാകുന്നതാണ്. ഇതാണ് ജ്ഞാനയജ്ഞം. ഉത്തമജിജ്ഞാസുവായ തത്വദൃഷ്ടിക്ക് ഗുരുവിനെ കാണുന്ന മാത്രയിൽ സാക്ഷാൽക്കാരമുണ്ടാകുന്നു.

തൈര് ഉണ്ടാക്കുന്നത് പാലിൽ ഉറഒഴിച്ചാണ്. എന്നാൽ ആദ്യം എങ്ങനെ ഉറഒഴിച്ചു. കറന്നപാൽ കുറച്ചുനേരം വച്ചിരുന്നാൽ അതിലെ നെയ്മയം ഒരു പാടപോലെ വേർപെടുന്നു. ബാക്കിയുള്ളതിൽനിന്നും അൽപ്പം കാച്ചിയ പാലിൽ ഒഴിച്ചാൽ അത് തൈരായിത്തീരുന്നു. അങ്ങനെ ഉറഒഴിച്ച് തൈരുണ്ടാക്കാം. ഈ ഉറ ഉണ്ടായത് പാലിൻെറ സ്വരൂപത്തിൽ നിന്നുതന്നെയാണ്. അതുകൊണ്ട് തൈര് ഉണ്ടാകുന്നത് പാലിൻെറയും ഉറയുടെയും യോഗം കൊണ്ടാണ്. അപ്പോൾ യോഗം എന്നുള്ളത് സ്വസ്വരൂപത്തിൽത്തന്നെ സ്വസ്വരൂപമായി അടങ്ങിയിരിക്കുക എന്നുള്ളത് തന്നെ. എന്നാൽ ഇന്നു പുളി ഒഴിച്ചും നാരങ്ങാനീരൊഴിച്ചും തൈർ ഉണ്ടാക്കുന്നുണ്ട്. തൈർ അതുപോലെ ഇരിക്കുകയും ചെയ്യും!. അതു സാക്ഷാൽ യോഗമല്ല. ഇത്തരം യോഗംകൊണ്ടു യാതൊരു പ്രയോജനവുമില്ല. അതു മായംചേർന്നതാണ്.

അതുപോലെ സ്വസ്വരൂപത്തിൽ ഇരുന്നുകൊണ്ടുതന്നെ വേണം സ്വസ്വരൂപത്തെ സ്വരൂപീകരിക്കുവാൻ. ഇതാണു സാക്ഷാൽ യോഗം. എന്നാൽ പുളി, നാരങ്ങാനീര് മുതലായ, തൻേറതുകളെക്കൊണ്ട് സ്വസ്വരൂപത്തെ സാക്ഷാൽക്കരിക്കുവാൻ സാധ്യമല്ല. പ്രാണാദികൾ പോലും സ്വസ്വരൂപത്തിൽ ആണ്ടിരിക്കുമ്പോൾ അവയെക്കൊണ്ട് സ്വസ്വരൂപത്തെ എങ്ങനെ സാക്ഷാൽക്കരിക്കും.

അപാരകാരണസ്വരൂപമായ സത്, ചിത്, ആനന്ദമായ; അസ്തിഭാതിപ്രിയമായ തന്നെ ഗുരുവാകുന്ന ബൃഹത്രൂപത്തിൽ പകർത്തിയാൽ അദ്ദേഹം ഈ മാതൃ-പിതൃ-അഹംകോശങ്ങളേയും ബ്രഹ്മത്തിലാക്കുമെന്നുള്ളതിൽ സംശയമില്ല. ഈ യോഗത്തിനേക്കാളും വേറെ യോഗം ഏത്? ഈ ജ്ഞാനയജ്ഞത്തേക്കാളും വേറെ ജ്ഞാനയജ്ഞം ഏത്?

## 23-11-1958

അവിദ്യാവൃത്തിമൂലം അന്തഃകരണധർമങ്ങളെ സാക്ഷി പ്രകാശിപ്പിക്കുന്ന അവസ്ഥയ്ക്ക് സാക്ഷിഭാസികം എന്നു പേർ. ഉദാഹരണം സുഖദുഃഖങ്ങൾ, കയറിൽ പാമ്പ്, ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ. മററൊരാൾക്ക് ദുഃഖം ഏർപ്പെടുന്നു എന്നിരിക്കട്ടെ. ആ മനുഷ്യന്റെ ദുഃഖം കണ്ടിട്ട് നമ്മുടെ മനസ്സിലും ആ ദുഃഖകാരണം അറിയാതെ ഒരു ആർദ്രത വരുന്നു. അതുപോലെ മററൊരാൾ സന്തോഷം കൊണ്ട് ഉൻമേഷവാനായിട്ടു ചിരിക്കുകയാണെങ്കിൽ ആ സന്തോഷത്തിന്റെ നിദാനം അറിയാതെ നമ്മളും ചിരിക്കുന്നു. ഇവിടെ ദുഃഖിക്കുന്നതും ചിരിക്കുന്നതും വിഷയത്തെ അറിയാതെയാണ്. അന്തഃകരണത്തിൽ മാത്രമേ ഈ ധർമാധർമങ്ങൾ വിളയാടുന്നുള്ളു. എന്നാൽ ഇത് വിഷയത്തിന്റെ അജ്ഞാനം കൊണ്ടുണ്ടായതുമാണ്. ഇവിടെ അന്തഃകരണോപഹിതചൈതന്യം മാത്രമേ പ്രവർത്തിക്കുന്നുള്ളു. അന്തഃകരണവൃത്ത്യുപഹിതചൈതന്യം പ്രവർത്തിക്കുന്നില്ല. ഈ ഉപഹിതചൈതന്യത്തിൽ അവിദ്യകൊണ്ടേർപ്പെട്ട വൃത്തി നിഴലിക്കുമ്പോൾ സാക്ഷി അതിനെ പ്രകാശിപ്പിച്ച് അറിയുന്നു. ഇതാണു സാക്ഷിഭാസികം. വെളിച്ചം കുറവായുള്ള സമയത്ത് കയറിനെ പാമ്പായി മനസ്സിലാക്കി ഭ്രമിക്കുന്നു. ഇവിടെ കയറ് എന്നുള്ള സത്യവസ്തു പാമ്പായിത്തീർന്നത് അവിദ്യകൊണ്ടുണ്ടായ വൃത്തി അന്തഃകരണത്തിൽ നിഴലിച്ചപ്പോഴാണ്. ആ സമയത്ത് സാക്ഷി പററുതലില്ലാതെ അതിനെ പാമ്പായി പ്രകാശിപ്പിക്കുന്നു. ഇത് സാക്ഷിഭാസികം.

എന്നാൽ അന്തഃകരണവൃത്തി ഇന്ദ്രിയദ്വാരാ വിഷയത്തിന്റെ ആവരണം നീക്കുന്ന ദശയിൽ ആ വിഷയത്തിന്റെ ജ്ഞാനം ഉണ്ടാകുന്നു. ഇതാണ് വൃത്ത്യുപഹിതചൈതന്യം. ഇങ്ങനെ ഇന്ദ്രിയദ്വാരാ അന്തഃകരണത്തിന്റെ വൃത്തി വിഷയത്തിന്റെ ആവരണം നീക്കുമ്പോൾ, ആ വൃത്തി അന്തഃകരണോപഹിതചൈതന്യത്തെ, അന്തഃകരണവൃത്ത്യുപഹിതചൈതന്യമാക്കുകയും, അതോടുകൂടി സാക്ഷി വിഷയത്തെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. ഇതാണ് പ്രത്യക്ഷജ്ഞാനം.

പ്രമാണങ്ങൾ ആറ്:

1. പ്രത്യക്ഷം, 2. അനുമാനം, 3. ഉപമാനം, 4. ശബ്ദം, 5. അർഥാപത്തി, 6. അനുപലബ്ധി അല്ലെങ്കിൽ അഭാവപ്രതീതി. ഇതിനും പുറമെയാണ് സാക്ഷിഭാസികം. പ്രത്യക്ഷപ്രമാണമല്ലാതെ ബാക്കി അഞ്ചു പ്രമാണങ്ങളും പരോക്ഷജ്ഞാനത്തെ മാത്രമേ തരുന്നുള്ളു.

അനുമാനം—പുകകണ്ട് തീയുണ്ടായിരിക്കണം എന്നറിയുന്നത് അനുമാനം. ഈ ജ്ഞാനം പ്രത്യക്ഷമായി വരുന്നു.

ഉപമാനം—ഒരു മൃഗം പശുവിനെപ്പോലെ ഇരിക്കും എന്നുള്ള അറിവു കൊണ്ട് പശുവിൻെറ ലക്ഷണങ്ങളോടുകൂടിയ ഒരു മൃഗത്തെ കാണു മ്പോൾ അന്നു മനസ്സിലാക്കിയ തരത്തിലുള്ള മൃഗം ഇതാണ് എന്നു മനസ്സിലാകുന്നു.

ശബ്ദം—ഇന്ന ആൾ ഇന്ന ദിവസം മരിച്ചിരിക്കുന്നു എന്നുള്ള ശബ്ദം കൊണ്ട് ആ അറിവു പ്രത്യക്ഷമാകുന്നു.

അർഥാപത്തി—സ്ഥൂലശരീരൻ പകൽ ആഹാരം കഴിക്കുന്നില്ല. അതു കൊണ്ടു രാത്രി ഭക്ഷിക്കുന്നു എന്നു പ്രത്യക്ഷം.

അനുപലബ്ധി (അഭാവപ്രതീതി)—ഒരു കുടുംബമായി താമസി ക്കുമ്പോൾ ഒരു വീട്ടിൽ ഒഴിച്ചുകൂടാൻപാടില്ലാത്ത ചില സാധനങ്ങൾ ഉണ്ടായിരിക്കണം. ഈ സാധനങ്ങളിൽ ചിലതില്ലെങ്കിൽ അവയുടെ അഭാവം അറിയുന്നു. അപ്പോൾ ആ സാധനങ്ങളുടെ അഭാവം കൊണ്ട് അവ പ്രത്യക്ഷമാണ്.

ഈ അഞ്ചുപ്രമാണങ്ങളും അവിദ്യാവൃത്തിയാൽ അന്തഃകരണം വിളക്ക പ്പെട്ടതുകൊണ്ട് പരോക്ഷജ്ഞാനം മാത്രമേ തരുന്നുള്ളു.

ഗുരുവിൽനിന്നു ലഭിക്കുന്ന ജ്ഞാനം ബാഹ്യമായിട്ടിരുന്നാലും അത് ആന്തരമായിത്തന്നെ പരിലസിക്കുന്നു. കാരണം അന്തഃകരണോപഹിത ചൈതന്യത്തിൽ ഗുരുവിൽനിന്നും ഉണ്ടാകുന്ന ശബ്ദശ്രവണംകൊണ്ട് വൃത്തി ഏർപ്പെടുകയും അന്തഃകരണോപഹിതചൈതന്യം വൃത്ത്യുപഹിത ചൈതന്യമായിത്തീരുകയും, ആ വൃത്തികൊണ്ട് തൻെറ സ്വരൂപത്തെ വിള ക്കുകയും ചെയ്യുമാറാകുന്നു. അപ്പോൾ ഗുരുമൊഴിശ്രവണം ബാഹ്യ മായിരുന്നാലും പരോക്ഷമായിരുന്നാലും അത് അപരോക്ഷമായി ത്തന്നെ പരിണമിക്കുന്നു.

പരമാത്മാവായ ശ്രീകൃഷ്ണനിൽത്തന്നെ ആണ്ടിരിക്കുന്ന ജീവാത്മാ വായ അർജുനനിൽ പരമാത്മാവുതന്നെ അന്തഃകരണവൃത്തി ഉണ്ടാക്കി, തൻെറ സ്വരൂപമായ പരമാത്മാവിനെത്തന്നെ പ്രത്യക്ഷപ്പെടുത്തുന്ന പൊരുളാണ് ഗീത. അപ്പോൾ ജീവാത്മാവായി അഭിമാനിച്ച അർജ്ജുനൻ, പരമാത്മാവിൽ നിന്നും ഒട്ടും മാറിയിട്ടില്ല എന്നും എപ്പോഴും പരമാത് വിൽത്തന്നെ ആണ്ടിരിക്കുന്നു എന്നും സാഗരത്തിൽ കിണർ എന്നപോലെ യാണ് തൻെറ സ്ഥിതി എന്നും അറിയുന്നു. അപ്പോൾ താനും തൻെറ ആത്മാവും താനായി, ആത്മാവായി, ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു എന്ന് അറിവു ദൃഢപ്പെടുന്നു.

ഗീതയിൽ കർമം, ഭക്തി, യോഗം, ജ്ഞാനം എന്ന് വേറെവേറെയായി പറഞ്ഞിരുന്നാലും അവ എല്ലാം ഒന്നുതന്നെയാണെന്നു ഭഗവാൻതന്നെ പറ ഞ്ഞിരിക്കുന്നു.

താൻ ഉണ്ടായിരിക്കുന്നു എന്നതാണു കർമം;

താൻ ഉണ്ടായിരിക്കുവാനായി സ്നേഹിക്കുക എന്നുള്ളതു ഭക്തി;

ഉള്ള താൻ, ഉള്ളതായിത്തന്നെ ഇരിക്കുന്നു എന്നതു യോഗം;

ഉള്ള താൻ ഉള്ള നാളൊക്കെയും ഉണ്ടല്ലൊ എന്നതു ജ്ഞാനം.

ജനിച്ച നിമിഷം മുതൽ താൻ ഉണ്ടായിരുന്നു എന്നും ഇപ്പോൾ ആ ജനിച്ച ശിശു തന്നിൽ ഉണ്ട് എന്നും ഉള്ളത് വല്ലവർക്കും പറഞ്ഞറിയിക്കണമോ. ഓരോ സെക്കൻറ് കഴിയും മുൻപ് താൻ ഉണ്ട്, താൻ ഉണ്ട് എന്നുള്ളത് ആരും പറയാതെ പ്രത്യക്ഷമല്ലെ. അങ്ങനെ പ്രത്യക്ഷമായിട്ടുള്ളതിനെ ജപിക്കേണ്ട ആവശ്യമുണ്ടോ. അങ്ങനെ പ്രത്യക്ഷമായ തന്നെ വീണ്ടും ജപിച്ച് പ്രത്യക്ഷമാക്കുകയോ? എന്തൊരു മൗഢ്യം. മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നതുകൾ തൻേറതുകൾ അല്ലെ? അങ്ങനെ തൻേറതുകളാകുന്ന മനസ്സാദികളെ നിയന്ത്രിക്കുന്നതു കൊണ്ട് എന്തു പ്രയോജനം. താനില്ലെങ്കിൽ ഇവയും ഇല്ലല്ലൊ. അപ്പോൾ ഉള്ള തന്നെ അറിയുവാൻ ഇവയെ ആവശ്യമുണ്ടോ. തൻേറതുകളെക്കൊണ്ടു തന്നെ അറിയുവാൻ ഉദ്യമിച്ചാൽ തന്നെ അറിയുകയുമില്ല, അത് ശ്മശാന കാണ്ഡം കാണിക്കയും ചെയ്യും. അതുപോലെ ക്ഷണഭംഗുരമായ രുദ്രാക്ഷം കൊണ്ടോ മററൊ തന്നെപ്പററി എണ്ണിയാൽ എന്താണു പ്രയോജനം? രുദ്രാക്ഷം ഏതുപോലെ നശ്വരമാണോ അതുപോലെ നമ്മളും നശ്വരമാകുവാൻ മാത്രം അത് ഉപയോഗപ്പെടും. ജപം, ധ്യാനം, ഹോമം മുതലായവ ഒരു സ്ഥാനത്തുവരെ കൊണ്ടുചെന്ന് വീണ്ടും ഉൽഭവസ്ഥാനത്തുതന്നെ വന്നുചേരും. ഭൂമിയിൽ നേരെ താഴോട്ട് കുഴികുഴിച്ചു ചെന്നാൽ ഒടുക്കം രണ്ടാമതും ഭൂമിയുടെ മുകൾഭാഗത്ത് (മറുവശത്ത്) വരുന്നതുപോലെയായിത്തീരും ഈ മേൽപ്പറഞ്ഞ ചടങ്ങുകൾ. ഈവക ജപം മുതലായവ പുനരാവർത്തി ദോഷത്തെ തീർക്കുന്നില്ല. ഉള്ള താൻ ഉള്ള നാളൊക്കെയും ഉണ്ട് എന്നുള്ള ദൃഢബോധം ഒന്നുകൊണ്ടുമാത്രം താൻ എപ്പോഴും ഉള്ളതായി പ്രത്യക്ഷപ്പെടുന്നതാണ്. ഈ ദൃഢത ക്രമേണ കൂടിക്കൂടിവരുമ്പോൾ, ആ പ്രത്യക്ഷജ്ഞാനം പൊടുന്നനവേ വിളക്കപ്പെടും.

## 30-11 1958

ജീവൻ, കൂടസ്ഥൻ, ഈശ്വരൻ, ബ്രഹ്മം എന്നീ ചൈതന്യവിശേഷങ്ങൾ ജലാകാശം, ഘടാകാശം, മേഘാകാശം, മഹാകാശം എന്നിവയോട് ഉപമിക്കാം.

ജലത്തിൽ പ്രതിബിംബിക്കുന്ന ആകാശം—ജീവൻ എന്നു പറയാം. അതായത് അന്തഃകരണവിശേഷണചൈതന്യം ജീവൻ. ജലമാകുന്ന

മാലിന്യം ചൈതന്യാഭാസനിൽ പററുതലോടുകൂടി ഇരിക്കുന്നതുകൊണ്ട് അതിനെ അന്തഃകരണവിശേഷണചൈതന്യം എന്നു പറയുന്നു.

ഘടത്തിൽ ആകാശത്തിന് എത്രകണ്ട് അവകാശമുണ്ടോ അത് ഘടാകാശം, അതായത് കൂടസ്ഥൻ; പററുതലില്ലാത്ത ചൈതന്യവസ്തു. അതു ജലം കൊണ്ടു മലിനപ്പെടാതെയും ബൃഹത്ത് ആകാശത്തോടു ചേർന്നും ഇരിക്കുന്നു. സാഗരത്തിൽ കിണർ എന്നപോലെയാണ് കൂടസ്ഥൻെറ സ്ഥിതി.

മേഘം വളരെ ബൃഹത്തും വ്യാപ്തിയോടുകൂടിയതും ആകുന്നു. മേഘത്തെ മായയോട് ഉപമിക്കാം. മേഘത്തിൽ പ്രതിബിംബിക്കുന്ന ആകാശം—ഈശ്വരൻ എന്നുപറയാം. അതായത് ശുദ്ധചൈതന്യവസ്തു മായയിൽ പ്രതിബിംബിക്കുമ്പോൾ ആ ചൈതന്യവസ്തുവിനെ ഈശ്വരൻ എന്നുപറയുന്നു.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെത്തന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു.''

മഹാകാശം ബ്രഹ്മാണ്ഡത്തിൻെറ ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നു. അത് ബ്രഹ്മത്തിനോട് ഉപമിക്കാം.

അങ്ങനെ അകത്തും പുറത്തും നിറഞ്ഞിരിക്കുന്ന വസ്തുവിനെ (വ്യാവഹാരികവും പ്രാതിഭാസികവും) കർമംകൊണ്ടോ ഭക്തികൊണ്ടോ യോഗംകൊണ്ടോ ജ്ഞാനംകൊണ്ടോ എത്തുപ്പെടുന്നതല്ല.

താൻതന്നെ അസ്തിഭാതിപ്രിയമാണെന്നുള്ള ദൃഢബോധം അസംഭാവനയോ വിപരീതഭാവനയോ കൂടാതെ സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവ കൂടാതേ എപ്പോഴും നിശ്ചയതത്വത്തോടുകൂടി ചലനരഹിതമായിരിക്കുമെങ്കിൽ അതാണ് ശരിയായിട്ടുള്ള കർമം; ശരിയായിട്ടുള്ള ഭക്തി, യോഗം, ജ്ഞാനം. പാരമാർഥികസത്തയിൽത്തന്നെ എപ്പോഴും നിത്യമായി അപാരാവസ്ഥയിൽത്തന്നെ ആണ്ടിരിക്കുന്ന അവസ്ഥ കർമം, ഭക്തി, യോഗം, ജ്ഞാനം.

രാഗദ്വേഷാദികളാകുന്ന കാഷ്ഠങ്ങളെ അസ്തിഭാതിപ്രിയമായ അഗ്നികുണ്ഡത്തിൽ ഹവിസ്സായി അർപ്പണം ചെയ്ത് ഹോമിച്ചാൽ അത് ശരിയായിട്ടുള്ള കർമം, ഭക്തി, യോഗം, ജ്ഞാനം.

കരിമ്പ് ശർക്കരനീരായി പഞ്ചസാരയെ നോക്കി നോക്കി കൽക്കണ്ടമാകുന്നതുപോലെ, ഏതൊരുവൻ കർമം, ഭക്തി, യോഗം, ജ്ഞാനങ്ങളെ അനുഷ്ഠിക്കുന്നുവോ അവൻ മുക്തനാകും എന്നുള്ളതിന് സംശയമില്ല.

ജഡവും ചൈതന്യവും ചേർന്ന അവസ്ഥ കരിമ്പ്. ആ കരിമ്പിൽ നിന്നും ജഡമാകുന്ന മാലിന്യത്തെ, കൊത്തിനെ മാററിയാൽ ശർക്കരനീരു കിട്ടുന്നു. ഈ ശർക്കരനീരിലും കുറച്ചു മാലിന്യങ്ങരം ഏർപ്പെട്ടതു കൊണ്ട് അതിനെ വീണ്ടും പരിശുദ്ധമാക്കുമ്പോരം അത് പഞ്ചസാര യാകുന്നു. ആ പഞ്ചസാരയെ ഒന്നുകൂടി ശുദ്ധമാക്കുമ്പോരം അത് കൽക്കണ്ടമാകുന്നു. ഇവിടെ ശർക്കരനീരിനെ ചൈതന്യാഭാസനായും പഞ്ചസാരയെ സാക്ഷിയായും കൽക്കണ്ടത്തെ ശുദ്ധചൈതന്യമായും മനസ്സിലാക്കണം.

അതുപോലെ താൻ തൻെറ സാക്ഷാൽ സ്വരൂപമായ അസ്തിഭാതി പ്രിയത്തിൽ ഉറച്ചിരിക്കുന്നു എന്ന ബോധമാകുന്ന കർമംകൊണ്ട് രാഗ ദ്വേഷാദികളാകുന്ന മാലിന്യങ്ങളെ നീക്കിയാൽ തൻെറ സ്വരൂപമാകുന്ന ചൈതന്യവസ്തു വിളങ്ങുകയും, ആ വെളിച്ചംകൊണ്ടുണ്ടാകുന്ന ആനന്ദം തന്നെ ഭക്തിയായി പരിണമിക്കുകയും, ആ ഭക്തികൊണ്ട് താൻ അസ്തിഭാതിപ്രിയത്തിൽത്തന്നെ കാലദേശനിമിത്തഭേദമെന്യേ ആണ്ടിരി ക്കുന്നു എന്നുള്ള യോഗമാകുന്ന അറിവ് ദൃഢപ്പെടുകയും താൻതന്നെ താനായി, ആത്മാവായി, ബ്രഹ്മമായിരിക്കുന്നു എന്നുള്ള ജ്ഞാനം അറിവെ വടിവായി സ്വരൂപസ്ഥിതമാകുകയും ചെയ്യും. ഇങ്ങനെ കർമം, ഭക്തി, യോഗം, ജ്ഞാനംകൊണ്ടു സ്വരൂപീകരിക്കുന്ന അവസ്ഥ യെയാണ് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതാരൂപത്തിൽ ഉപദേശിച്ചിട്ടു ള്ളത്.

## 7-12-1958

ഗീത മാതാവാണ്, പ്രത്യക്ഷജ്ഞാനത്തെ തരുന്ന മാതാവാണ്. ഭഗവാൻ ശ്രീകൃഷ്ണൻ മാതാവായ ഗീതയെ നാദബ്രഹ്മമാകുന്ന ശബ്ദ ത്തിലൂടെ ജീവാത്മാവായ അർജുനന് ഉപദേശിച്ചു. അപ്പോരം ശ്രീകൃഷ്ണൻ അർജുനനെ തന്നിലടക്കിക്കൊണ്ടുതന്നെയാണ് ഉപദേശി ച്ചത്. ഗീത, ഗീത എന്ന രുദ്രാക്ഷത്തെ ജീവിതമാകുന്ന നൂലിൽ കോർത്തിണക്കിയാൽ, ഈശ്വരവിലാസത്തിൽ എപ്പോഴും കളിയാടാം. ഗീത ഗീത എന്നു മനനംചെയ്താൽ ത്യാഗി ത്യാഗി എന്ന പൊരുരം ഉദയ മായി. സത്യവസ്തുവിനെ സത്യമായിത്തന്നെ അറിയുന്നു. അപ്പോരം ഗീതാവചനം അപരോക്ഷാനുഭൂതിയെത്തന്നെ തരുന്നു.

ഏവരും സുഖിക്കുന്നതും അടുത്ത നിമിഷത്തിൽത്തന്നെ ദുഃഖിക്കു ന്നതും കാണാം. ഈ ജീവിതംതന്നെ സുഖദുഃഖസമ്മിശ്രമാണ്. അപ്പോരം ഈ ജീവിതം എത്രതന്നെ നയിച്ചാലും അതിൽ ഒരു തൃപ്തിയില്ല. എഴുപത്, എൺപത് വയസ്സായാലും താൻ ഈ ജീവിതം ശരിക്ക് സുഖിച്ചിട്ടില്ല എന്നും, ഇനിയും ജീവിക്കണം എന്നും അങ്ങനെ ജീവി

ച്ചാൽ സുഖം കിട്ടുമെന്നും, മരണമാകുന്ന ദുഃഖത്തെ അഭിമുഖീകരിക്കുവാൻ തനിക്കു സാധ്യമല്ല എന്നും വരുന്നു. ഈ അവസ്ഥ ഏർപ്പെടുന്നത് ദുഃഖംകൊണ്ടാണ്; അജ്ഞാനംകൊണ്ടാണ്.

ദുഃഖം ഉണ്ടായത് ശരീരംമൂലമാണ്. ശരീരത്തിനു കാരണം ധർമാധർമങ്ങളാണ്. ധർമാധർമങ്ങൾക്കു കാരണം രാഗദ്വേഷങ്ങളാണ്. രാഗദ്വേഷങ്ങൾക്കു കാരണം അനുകൂലപ്രതികൂലങ്ങളാണ്. അനുകൂലപ്രതികൂലങ്ങൾക്കു കാരണം ഭേദമാണ്. ഭേദത്തിനു കാരണം അവിദ്യയാണ്; അതായത് അറിവില്ലായ്മയാണ്. അവിദ്യയ്ക്ക് കാരണം സ്വരൂപ അജ്ഞാനമാണ്.

''ദേഹത്തിനുമലാദികൾമാലിന്യം
ദേഹംമാലിന്യംദേഹിക്കതുപോലെ
ദേഹിതാൻതന്നെസാക്ഷിക്കുമാലിന്യം
സാക്ഷിത്വമൊന്നുചിത്തിനുമാലിന്യം
ചിത്തൊന്നേയുള്ളുസത്യമായിട്ടപ്പോൾ
സച്ചിദാനന്ദബ്രഹ്മമതുതന്നെ.''

സ്വരൂപജ്ഞാനംകൊണ്ട് സ്വരൂപഅജ്ഞാനം നീങ്ങുന്നു. സ്വരൂപ അജ്ഞാനം നീങ്ങിയാൽ അവിദ്യ നീങ്ങുന്നു. അവിദ്യ നീങ്ങിയാൽ ഭേദബുദ്ധി നീങ്ങുന്നു. ഭേദബുദ്ധി നീങ്ങിയാൽ അനുകൂലപ്രതികൂലങ്ങൾ നീങ്ങുന്നു. അനുകൂലപ്രതികൂലങ്ങൾ നീങ്ങിയാൽ രാഗദ്വേഷങ്ങൾ നീങ്ങുന്നു. രാഗദ്വേഷങ്ങൾ നീങ്ങിയാൽ ധർമാധർമങ്ങൾ നീങ്ങുന്നു. ധർമാധർമങ്ങൾ ഒഴിഞ്ഞാൽ ശരീരവും ദുഃഖവും മായുന്നു.

അന്തഃകരണത്തിൻെറ ധർമാധർമങ്ങൾകൊണ്ടേർപ്പെട്ട സുഖദുഃഖങ്ങളെ സാക്ഷി പ്രകാശിപ്പിക്കുന്നു. ഇത് പ്രത്യക്ഷജ്ഞാനത്തെ തരുന്നു. പക്ഷേ ഈ അന്തഃകരണധർമാധർമങ്ങൾ വിഷയത്തോടു ചേരുന്നില്ല. അതുകൊണ്ട് അന്തഃകരണ ധർമാധർമങ്ങൾകൊണ്ടുണ്ടായ പ്രത്യക്ഷജ്ഞാനം സ്വരൂപത്തെ പ്രത്യക്ഷപ്പെടുത്തുന്നില്ല.

അവിദ്യകൊണ്ട് ഉണ്ടാകുന്ന ജ്ഞാനം സാക്ഷിഭാസികം, കയറിനെ പാമ്പായി കാണുക! സ്വപ്നം, സുഷുപ്തി എന്നിവയെല്ലാം അവിദ്യകൊണ്ടേർപ്പെട്ട ഭ്രമമാണ്. അവിദ്യകൊണ്ടുണ്ടായ ഭ്രമത്തെ സാക്ഷി പ്രകാശിപ്പിച്ച് അറിയുന്നു. അപ്പോൾ അവിദ്യയിൽ സാക്ഷി പ്രകാശിപ്പിക്കുന്നത് വിഷയത്തെ അല്ല. വിഷയത്തിൽ നിന്ന് അന്യമായ ഒരു വസ്തുവിനെയാണ്. അതുകൊണ്ടാണ് അതിനെ സാക്ഷിഭാസികം എന്നുപറഞ്ഞത്. ഉള്ള വസ്തുവിനെ അന്യമായി കാണുന്നത് സാക്ഷിഭാസികം. അതിൻെറ ശരിയായിട്ടുള്ള സ്വരൂപം വിളങ്ങുമ്പോൾ, നേരത്തേ വിളങ്ങിയ വസ്തു ഇല്ലാതായിത്തീരുന്നു. എന്നാൽ അത്

നശിച്ച ഇടവുമില്ല. അതുകൊണ്ട് ഈ അവസ്ഥയ്ക്ക് അനിർവചനീയ ഖ്യാതി എന്നുപറയുന്നു.

മേൽപ്പറഞ്ഞ രണ്ടു ജ്ഞാനംകൊണ്ടും അപരോക്ഷജ്ഞാനം ഉണ്ടാകുന്നില്ല. അന്തഃകരണോപഹിതചൈതന്യവും പററുതലില്ലാത്ത കൂടസ്ഥചൈതന്യവും കൂടി ചേർന്നാൽ മാത്രമേ അപരോക്ഷജ്ഞാനം ഉണ്ടാകുന്നുള്ളു. ഈ രണ്ടു ചൈതന്യവിശേഷങ്ങളും ഒന്നായിച്ചേരണം. കൂടസ്ഥൻ പററുതലില്ലാത്ത ചൈതന്യം. കൂടസ്ഥചൈതന്യം ബ്രഹ്മത്തിൽത്തന്നെ സാഗരത്തിൽ കിണർ എന്നപോലെ ഒന്നായി ചേർന്നിരിക്കുന്നു. കുടത്തിൽ നിറഞ്ഞിരിക്കുന്ന വെള്ളത്തിൽ പ്രതിബിംബിക്കുന്ന ആകാശം (നക്ഷത്രചന്ദ്രസഹിതം) അന്തഃകരണോപഹിതചൈതന്യം. വ്യാപകമായ ആകാശത്തിൻെറ നിഴലാണ് വെള്ളത്തിൽ കണ്ടത്. എന്നാൽ കൂടസ്ഥചൈതന്യവും അന്തഃകരണോപഹിതചൈതന്യവും ബ്രഹ്മവും എപ്പോഴും ഒന്നായിത്തന്നെ ഇരിക്കുന്നു. അതുകൊണ്ടാണ് കൂടസ്ഥചൈതന്യവും അന്തഃകരണോപഹിതചൈതന്യവും ഒന്നായി ചേർന്നാൽ മാത്രമേ അപരോക്ഷജ്ഞാനം ഉണ്ടാകുകയുള്ളു എന്നു പറഞ്ഞത്. അന്തഃകരണോപഹിതചൈതന്യം മാത്രം കൊണ്ട് അപരോക്ഷജ്ഞാനമുണ്ടാകുന്നില്ല.

അന്തഃകരണോപഹിതചൈതന്യത്തെ സൂക്ഷ്മമായി നാലായി തിരിച്ചിരിക്കുന്നു.

1. പ്രമാതൃചൈതന്യം 2. പ്രമാണചൈതന്യം 3. പ്രമാ അല്ലെങ്കിൽ പ്രമിതിചൈതന്യം 4. പ്രമേയചൈതന്യം.

1. അന്തഃകരണത്തിൽ അവിച്ഛിന്നമായി (ഇടവിടാതെ എപ്പോഴും നിറഞ്ഞിരിക്കുന്ന) നിൽക്കുന്ന ചൈതന്യം പ്രമാതൃചൈതന്യം. ഇത് പ്രത്യക്ഷജ്ഞാനത്തെ തരുന്നു.

2. അന്തഃകരണവൃത്തി ഇന്ദ്രിയദ്വാരാ ബാഹ്യത്തിൽ വ്യതിചലിച്ച് വിഷയംവരെ പോകുന്നത് പ്രമാണചൈതന്യം.

3. അന്തഃകരണവൃത്തി പലവഴി വിഷയത്തിൽ ചേരുന്ന അവസ്ഥ പ്രമിതി അല്ലെങ്കിൽ പ്രമാ ചൈതന്യം. ഉദാഹരണം: ഓടയിൽ നിൽക്കുന്ന വെള്ളം ഒലിച്ചുവരുന്ന വെള്ളത്തോടുകൂടി ഒന്നായിച്ചേർന്ന് വേറാകാതെ വയലിൽപ്പോയി ചേരുന്ന അവസ്ഥ.

4. അന്തഃകരണവൃത്തി വിഷയാകാരത്തെ വഹിക്കുന്ന അവസ്ഥ പ്രമേയചൈതന്യം. വയലിൽ കടന്ന വെള്ളം വയലിൻെറ ആകാരത്തെ വഹിക്കുന്നു. ഇത് പ്രമേയചൈതന്യം.

ഒടുവിൽ പറഞ്ഞ മൂന്ന് ചൈതന്യവും പരോക്ഷജ്ഞാനത്തെ മാത്രമേ തരുന്നുള്ളു. അവ അപരോക്ഷാനുഭൂതിക്ക് ഉതകിയവയല്ല. സാക്ഷി

യാണ് ഈ അന്തഃകരണത്തെയോ അതിന്റെ ധർമാധർമങ്ങളെയോ വിളക്കുന്നത്. അപ്പോൾ സാക്ഷിയെ അറിയണമെങ്കിൽ മററൊന്നിനേയും ആശ്രയിക്കാതെ സാക്ഷിയെത്തന്നെ ആശ്രയിച്ചാൽ മതി. സാക്ഷിയെ സാക്ഷികൊണ്ടുതന്നെ അറിയണം.

## 14-12-1958

സാധന അല്ലെങ്കിൽ നിഷ്ഠ:

നിഷ്ഠയിൽ ഇരിക്കുമ്പോൾ ഏററവും പ്രധാനമായിട്ടുള്ള ചിലത് ചിന്തിക്കുവാനുണ്ട്. പ്രത്യേകിച്ചും സമാധിസ്ഥലങ്ങളിൽ ഇരിക്കുമ്പോൾ ഇത് അത്യാവശ്യവുമാണ്.

തന്റെ ശരീരത്തെ ആയാസരഹിതമാക്കി ഇരിക്കുക. താൻതന്നെ തന്നെ അനുഗ്രഹിക്കുക. സമാധിസ്ഥലത്താണെങ്കിൽ അവിടെ സമാധിയായ മഹത്ത്, തന്നെ തന്റെ സാക്ഷാൽ സ്വരൂപത്തെ സാക്ഷാൽക്കരിക്കുമാറ് അനുഗ്രഹിക്കട്ടെ എന്നു പ്രാർഥിക്കുക. അദ്ദേഹത്തിന്റെ അനുഗ്രഹത്തിനുവേണ്ടി പ്രാർഥിക്കുക. എല്ലാ മഹത്തുക്കളും തന്നെ അനുഗ്രഹിക്കുന്നു എന്നു ദൃഢമാക്കുക.

താൻ ഇരിക്കുന്ന സ്ഥലത്തേയും ഈ ജഗത്തിനേയും സകല ജീവരാശികളേയും ആശംസിക്കുക. ''ജീവരാശികൾ എല്ലാം പരബ്രഹ്മനിർമല ബീജം.'' സകല ജീവരാശികളിലും താൻ നിറവുററിരിക്കുന്നു എന്നും തന്നിൽ ഈ സകല ജീവരാശികളും നിറഞ്ഞിരിക്കുന്നു എന്നും ബോധപരമായി ബുദ്ധിപരമായി ആശംസിക്കുക. തന്റെ ഈ ശരീരത്തിന് അടുത്ത ഹേതുവായ അച്ഛനമ്മമാരേയും പിതൃവ്യൻമാരേയും നമസ്കരിക്കുക.

തന്നേയും തന്റെ ഉപാധിയേയും തന്റേതുകളേയും എല്ലാം ഈശ്വരാർപ്പണം ചെയ്യുക. തന്റെ ഉപാധിക്കു കാരണം ഈശ്വരൻതന്നെയായതുകൊണ്ട് അത് ഈശ്വരനുള്ളതാണ്; മനസ്സുതൊട്ട് ശരീരംവരെയുള്ള ഉപാധി. തന്നെ, നിരുപാധികനായി, നിർമലനായി, നിറവുററവനായി, നിരാകാരനായി, നിത്യപ്രകാശരൂപിയായി, നിത്യാനന്ദനായി തീർക്കുവാനായി ഈശ്വരനോടു പ്രാർഥിക്കുക.

താൻതന്നെ താനായി, ആത്മാവായി, കൂടസ്ഥനായി, സാക്ഷിയായി, ബ്രഹ്മമായി, നിരുപാധികശുദ്ധചൈതന്യമായി ഇരിക്കുന്നു എന്ന് അനുഗ്രഹിക്കുക. ഇത് ഒരു അസംഭാവനയോ വിപരീതഭാവനയോ കൂടാതെതന്നെ ഇരിക്കുന്നു എന്ന് ബോധപരമായി നിശ്ചയിച്ച് ഉറച്ച് ഇരിക്കുക.

ഇങ്ങനെ ഇരുന്ന് നിശ്ചലമായി ചിന്തനം ചെയ്ത് ബോധത്തെമാത്രം ഊന്നി, ഗുരുഅനുഗ്രഹത്തിന് പാത്രമായിരിക്കുക. ഗുരുവാക്യശ്രവണത്തിനുവേണ്ടി ഇരിക്കുക.

ഇങ്ങനെ ഇരുന്നുകഴിഞ്ഞാൽ ഒരു വിശ്രമം ഉണ്ടാകും. ശ്രമരഹിതമായ, ആയാസരഹിതമായ, അക്ഷീണമായ അവസ്ഥ ഏർപ്പെടും. കാരണം, താൻ കാരണസ്വരൂപമായ സച്ചിദാനന്ദത്തിൽത്തന്നെയാണ് ഇരുന്നത്. പിന്നെ എല്ലാ വെളിച്ചത്തിനും വെളിച്ചമായ പ്രകാശം അനുഭൂതമാകും. പകലിനും രാത്രിക്കും വെളിച്ചമായ, സൂര്യനുംകൂടി വെളിച്ചമായ പ്രകാശം ഏർപ്പെടും; പിന്നെ നിത്യാനന്ദം ഏർപ്പെടും; പിന്നെ ഏകാന്തത ഏർപ്പെടും.

വിദ്യാഭ്യാസം എന്നുപറഞ്ഞാൽ ആത്മസംരക്ഷണം, ജീവസംരക്ഷണം, കുടുംബസംരക്ഷണം, സമുദായസംരക്ഷണം, ആനന്ദസംരക്ഷണം എന്നാണ് മഹത്തുക്കൾ ഘോഷിക്കുന്നത്.

കരിമ്പുകഷണം നട്ടാൽ അത് അഞ്ചുകോൽ വളരുന്നു. അത് വളരുന്നത് ഭൂമിയിൽനിന്നും മാധുര്യത്തെ എടുത്തുകൊണ്ടാണ്. അപ്പോൾ അതിൻെറ സ്വരൂപം മാധുര്യമാണ്. സാധാരണ നാം കരിമ്പിൻെറ നീരെടുത്ത് കൊത്തുകളയും. എന്നാൽക്കൂടിയും ഈ കൊത്താകുന്ന ഉപാധിയുടെ സഹായത്തോടുകൂടിയാണ് മാധുര്യം എടുത്തത്. അപ്പോൾ ഈ കൊത്തിനെയും മാധുര്യമാക്കി എടുത്താൽ കൊത്തിനെ കളയേണ്ടി വരികയില്ല. എന്നാൽ ഈ സ്ഥലത്തുതന്നെ കാഞ്ഞിരക്കുരു നട്ടാൽ കയ്പുള്ള ചെടിയേ വളരുകയുള്ളു. അതുകൊണ്ട് ഈ ജഡമാകുന്ന നമ്മുടെ ശരീരത്തേയുംകൂടി തൻെറ സ്വരൂപമാകുന്ന സച്ചിദാനന്ദത്തിൽ ചേർക്കണം. അത് എങ്ങനെ സാധിക്കും? ഈ ഉപാധിയെക്കൂടി ഈശ്വരനിൽ അർപ്പിക്കണം. ഈശ്വരസ്വരൂപമായ നിരുപാധികചൈതന്യത്തിൽ തന്നെ താനും ഇരിക്കുന്നു എന്നു ദൃഢത്വം വരണം. ആ ദൃഢത്വം വന്നു കഴിഞ്ഞാൽ ശരിയായിട്ടുള്ള വിശ്രമവും വെളിച്ചവും ആനന്ദവും ഏകാന്തതയും അനുഭവപ്പെടും.

## 21-12-1958

''ജീവനെന്നുംപരനെന്നുംചൊല്ലുന്ന-
തേകനെയെന്നുവേദംപറയുമ്പോൾ
വാദിച്ചീടുന്നവാദത്തിൽവീണവർ
ബോധിച്ചീടാഞ്ഞാലെന്തുഫലമയ്യോ.''

വൃത്തിജ്ഞാനംകൊണ്ടു മാത്രമേ സ്വരൂപജ്ഞാനം അപരോക്ഷമാകയുള്ളു. ഈ വൃത്തിജ്ഞാനം ഉണ്ടാകേണ്ടത് അന്തഃകരണോപഹിതചൈതന്യാഭാസനാണ്. ചൈതന്യാഭാസനാണ് ബന്ധവും മോക്ഷവും.

ജീവൻ എപ്പോഴും ബന്ധനത്തിൽത്തന്നെയാണ്; ജീവനു മോക്ഷമില്ല. ഗുരുവാക്യശ്രവണംകൊണ്ടും മഹത്വചനങ്ങളുടെ ചിന്തനംകൊണ്ടും മനസ്സ്, ചിത്തം, അഹംഭാവം എന്നീ ഉപാധികൾ പ്രവർത്തിക്കാതെയാവുകയും, ബുദ്ധിമാത്രം തെളിഞ്ഞ് അത് അഖണ്ഡാകാരത്തെ പ്രാപിക്കുകയും, നിശ്ചലമാകുകയും, നിശ്ചയത്വമാകുന്ന വൃത്തി ഏർപ്പെടുകയും ചെയ്യുന്നു. ഈ വൃത്തി ഹേതുവായി സ്വരൂപജ്ഞാനം ദൃഢപ്പെപ്പെടുന്നു. അതോടുകൂടി നിവൃത്തിസ്വരൂപനായി, നിരുപാധികനായിത്തീരുന്നു. അപ്പോൾ ചിദാഭാസൻ സാക്ഷിയായി പററുതൽഅററ കൂടസ്ഥനായി ബ്രഹ്മമായിത്തീരുന്നു.

ചിദാഭാസൻ സാക്ഷിയായി അതായത് ഇച്ഛഅററു പ്രകാശിപ്പിക്കുകയും അറിയിക്കുകയും ചെയ്യുന്ന സാക്ഷിയായിത്തീരുമ്പോൾ സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു പാഴും നീങ്ങുന്നു. ആ ദശയിൽ സുഷുപ്തിയെപ്പോലും അതിശയിക്കത്തക്കവണ്ണം—പറഞ്ഞറിയിക്കുവാൻ സാധിക്കാത്ത ഇരുൾ എന്നവണ്ണം ശൂന്യം കാണുന്നു. തൻെറ സ്വരൂപത്തിൽ തന്നെയാണ് ഇതു കാണുന്നത് എന്ന ദൃഢത ഉണ്ടാകണം. ഈ ഇരുളാകുന്ന ശൂന്യാവസ്ഥയാണ് കാരണം എന്നു പറയുന്നത്. അപ്പോൾ ഈ കാരണത്തെയും പാഴായി ത്യജിക്കുന്നു. ആ ദശയിൽ അഖണ്ഡ അപാരപ്രകാശമായി സ്വരൂപത്തെ അറിയുന്നു. പ്രകാശം വ്യാപകമാകുന്നു. അതായത് എല്ലാ പ്രകാശങ്ങൾക്കും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമാകുന്ന പ്രകാശം; ഈ അവസ്ഥ അപാരശുദ്ധവുമാണ്. അതോടുകൂടി ആനന്ദം ഉണ്ടാകുന്നു. ആ ആനന്ദം നിത്യമാകുന്നു. അപ്പോൾ സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ പാഴുകൾ നീക്കി അതിൻെറ സ്ഥാനത്ത് അപാരശുദ്ധവും വ്യാപകപ്രകാശവും നിത്യാനന്ദവുംകൊണ്ട് മൂർത്തിമത്തായ അസ്തിഭാതിപ്രിയം എന്ന ശുദ്ധചൈതന്യസ്വരൂപമായി താൻതന്നെ വിളങ്ങുന്നു.

## 25–12–1958

ആണ് എന്നുവച്ചാൽ എന്ത്? പെണ്ണെന്നുവെച്ചാലെന്ത്?

ജീവോൽപ്പത്തിക്കുശേഷം എല്ലാ ജീവരാശികളിലുമുണ്ടാകുന്ന വൃത്തി നിലയ്ക്കുന്നതെവിടെയാണോ, അതനുസരിച്ച് ആണായിട്ടും പെണ്ണായിട്ടും വരുന്നു. അതായത് ഓരോ ജീവനിലും ആൺകൂറും പെൺകൂറും ഉണ്ട്. ആൺകൂർ അധികരിച്ചാൽ ആണായിട്ടും, പെൺകൂർ അധികരിച്ചാൽ പെണ്ണായിട്ടും ജനിക്കുന്നു. എന്നാൽ ആണിൽ പെൺകൂർ ഏതാണ്ടുണ്ട്. പെണ്ണിലും ആൺകൂർ ഏതാണ്ടുണ്ട്. അപ്പോൾ ഓരോ ജീവൻേറയും പൂർണതയ്ക്ക് കുറവുള്ള കൂർ പൂർത്തിയാകണം. അതുകൊണ്ട് ആണിൻെറ വൃത്തി പെണ്ണിൽ നിലയ്ക്കുമ്പോൾ അയാളിലുള്ള പെൺകൂർ പൂർണത പ്രാപിക്കുന്നു. അതുപോലെ പെണ്ണിൻെറ വൃത്തി

ആണിൽ നിലയ്ക്കുമ്പോരം അവളിൽ ഉള്ള ആൺകൂർ പൂർണതപ്രാപി ക്കുന്നു. അപ്പോരം രണ്ടുകൂറും തുല്യനിലയിൽ വരുമ്പോരം ആ വ്യക്തി പൂർണത പ്രാപിക്കുന്നു. തുല്യനില ഉള്ളത് ഈശ്വരനിലാണ്.

നാലു വേദങ്ങളിൽ രണ്ടു വേദങ്ങരം ആൺകൂറിനെയും ബാക്കി രണ്ടു പെൺകൂറിനെയും കുറിക്കുന്നു. ഋക്കും യജുസ്സും ആൺകൂറിനേയും സാമവും അഥർവവും പെൺകൂറിനേയും സ്ഥാപിക്കുന്നു. സാമവേദ ത്തിലാണ് 'തത്ത്വം അസി' എന്ന മഹാവാക്യം പ്രത്യക്ഷജ്ഞാനത്തെ തരുന്നത്. മാതാവ് പ്രത്യക്ഷജ്ഞാനം തരുന്നവളാണ്. സാമവേദവും അഥർവവേദവും മാതാവിൻെറ സ്ഥാനത്തും, ഋക്കും യജുസ്സും പിതാ വിൻെറ സ്ഥാനത്തും നിൽക്കുന്നു. ഇതുപോലെയാണ് സഹോദരൻ, സഹോദരി എന്ന സ്ഥാനവും; ഗുരുശിഷ്യബന്ധവും ഇതുപോലെ തന്നെ ബ്രഹ്മാകാരമായിരിക്കുന്ന ഗുരുകോശത്തിൽ ശിഷ്യനെ സ്വീക രിച്ചാൽ, ശിഷ്യനും ഗുരുവും വേറില്ലാതെ ഒന്നായി ഉള്ളതായിത്തീരുന്നു. ഈ അർഥത്തോടുകൂടിയാണ് മാതാ പിതാ ഗുരു ദൈവം എന്നു ഘോഷി ക്കുന്നത്.

ദൈവം അസ്തിഭാതിപ്രിയമായിരിക്കുന്ന ശുദ്ധചൈതന്യം. ആ ശുദ്ധ ചൈതന്യത്തിൽ മാതാവാകുന്ന ഗുരു ശിഷ്യനെ സ്വീകരിച്ചു ചേർക്കുന്നു. എങ്ങനെയുള്ള ശിഷ്യനെ—മാതാവിൽ നിന്നും പിതാവിൽ നിന്നും ജാത മായ ശിശുവാകുന്ന ശിഷ്യനെ; ശിഷ്യനെ അവൻെറ പൂർണാവസ്ഥയെ തന്നെ കാണിച്ചുകൊടുക്കുന്നവനാണു ഗുരു. പഞ്ചകോശവിലക്ഷണ നായി, താൻതന്നെ ശിശുവായി നിരുപാധികനായി സാക്ഷിജ്ഞാന മാത്രനായി, കേവലകൂടസ്ഥരൂപനായി ബ്രഹ്മരൂപനായി ഉൽപ്പത്തി സ്ഥിതിനാശങ്ങളെ അഴിച്ചവനായി കാലത്രയത്തിലും തന്നിൽ ബന്ധ മോക്ഷങ്ങരം വെറും അധ്യാസരൂപ ആരോപിതമാണെന്ന് സഹജബോധ ത്തോടുകൂടിയവനായി അറിവേ വടിവായി ശോഭിക്കുന്നു.

## 28–12–1958

സ്വരൂപജ്ഞാനം അപരോക്ഷമായി തീരണമെങ്കിൽ വൃത്തിജ്ഞാനം ഉണ്ടാകണം. സ്വരൂപജ്ഞാനം എന്നാൽ എന്താണ്? എന്തുകൊണ്ടു സ്വരൂ പജ്ഞാനം കൊണ്ടുമാത്രം അപരോക്ഷാനുഭൂതി ഉണ്ടാകുന്നില്ല?

എന്തുകൊണ്ടാണ് വൃത്തിജ്ഞാനം കൊണ്ടുമാത്രമേ സ്വരൂപജ്ഞാനം ദൃഢപ്പെടൂ എന്നു പറഞ്ഞത്?

നമുക്കെല്ലാം സ്വരൂപജ്ഞാനം താൻ ഉണ്ട് എന്നുള്ള അറിവാണ്. എന്നാൽ താൻ ഇന്നവിധം ഇരിക്കുന്നു എന്നുള്ള അറിവു മൂടപ്പെട്ടും ഇരിക്കുന്നു. അന്തഃകരണവും അന്തഃകരണധർമങ്ങളും വൃത്തിക്ക് ദൂര

സ്ഥിതമായതുകളെ വിളക്കുന്നുള്ളു താൻ ഉണ്ട് എന്നുള്ള അറിവ് ബുദ്ധിപരമായുള്ള അറിവാണ്. ബുദ്ധിക്കു സ്വതേ ഊഹിക്കുവാനും നിശ്ചയിക്കുവാനുമുള്ള അപാരകഴിവുകൾ ഉണ്ട്.

''ഊഹാപോഹാദികളിൽ ചതുരഹൃദയനായി'' (വിദുരവാക്യം).

എന്നാൽ ഞാൻ ഉണ്ട് എന്നുള്ള സ്വരൂപജ്ഞാനം ബുദ്ധിയുടെ ഊഹം എന്നുള്ള കഴിവുകൊണ്ടുമാത്രമേ ഉണ്ടാകയുള്ളു. എന്നാൽ ഈ ഊഹം നിശ്ചയരൂപേണ ഉണ്ടാകുന്നുമില്ല. നിശ്ചയത്വം വരുന്നതു വൃത്തി കൊണ്ടാണ്. വൃത്തി ഏർപ്പെടുന്നത് അന്തഃകരണത്തിലാണ്. കൂടാതെ സ്വരൂപജ്ഞാനം മായയ്ക്ക് സാധകമാണെന്നും, വൃത്തിജ്ഞാനം മായയ്ക്ക് ബാധകമാണെന്നും നാം മനസ്സിലാക്കണം.

അന്തഃകരണം സ്വതേ സാത്വികമാണ്. അവിദ്യാപരമാണെങ്കിലും അന്തഃകരണം സ്വച്ഛമായിരിക്കുന്നു. അതുകൊണ്ട് അന്തകരണത്തിന് ബാഹ്യമായിട്ടുള്ള വൃത്തിക്കും ആന്തരമായ വൃത്തിക്കും ഉള്ള കഴിവുണ്ട്. അന്തഃകരണവൃത്തി സ്വതേ ബാഹ്യമായിട്ടുതന്നെയാണു സംഭവിക്കുന്നത്. ഒരു വിഷയത്തിൻെറ ജ്ഞാനമുണ്ടാകുന്നത്, അന്തഃകരണം പ്രാണവൈഭവംകൊണ്ട് ഇന്ദ്രിയദ്വാരാ വിഷയത്തിലേക്കു ചെല്ലുമ്പോൾ, ആ വിഷയത്തിൻെറ ആവരണം നീങ്ങുകയും അതിൻെറ പ്രത്യക്ഷജ്ഞാനം ഉണ്ടാകുകയും ചെയ്യുന്നു. അപ്പോൾ ഈ വിഷയത്തിലേക്കു പോകുന്ന വൃത്തിക്ക് അന്തഃകരണോപഹിതചൈതന്യമെന്നുപേർ. വിഷയത്തിൻെറ ജ്ഞാനം ഉണ്ടാകുന്നത് അന്തഃകരണവൃത്ത്യുപഹിതചൈതന്യവും, അന്തഃകരണോപഹിതചൈതന്യവും കൂടി ചേരുമ്പോഴാണ്. ഈ രണ്ടു ചൈതന്യവും രണ്ടു ദിക്കിലിരുന്നാലും ഒരേ സമയത്താണു വിളങ്ങുന്നത്. എന്നാൽ ഈ അന്തഃകരണവൃത്തിക്ക് സ്വതേ ആന്തരമായി വൃത്തിപ്പെടുവാനുള്ള കഴിവു കുറവാണ്. അത് എപ്പോഴും ബാഹ്യത്തിൽ പൊയ്ക്കൊണ്ടിരിക്കുന്നു. കണ്ണിനു കാണുവാനുള്ള കഴിവുണ്ട്. എന്നാൽ കണ്ണിൻെറ അടുത്തുകിടക്കുന്ന കരടിനെ കാണുവാൻ കഴിവില്ല. അതുപോലെ അന്തഃകരണം സദാ ഇദംവൃത്തികളെ പുലർത്തിക്കൊണ്ടിരിക്കുന്നു. എന്നാൽ അഹംവൃത്തിക്കുള്ള കഴിവ് അതിനു സ്വയംസിദ്ധമല്ല. ഇദംവൃത്തികൾ ഈ കാണപ്പെടുന്നതുകൾ എല്ലാം വിളക്കപ്പെടുന്നു. എന്നാൽ ഈ ഇദംവൃത്തികൾകൊണ്ടു നമുക്ക് ആത്യന്തികമായി വല്ല പ്രയോജനവുമുള്ളതായി അനുഭവമുണ്ടോ? ഇല്ല. ഇദംവൃത്തികൾ ഏർപ്പെട്ടാൽ അതുകൊണ്ടു തൻെറ സ്വരൂപത്തെ അറിയുന്നുമില്ല. താൻതന്നെ നാമാവശേഷമായിത്തീരുകയും ചെയ്യുന്നു എന്ന് ഏവർക്കും ഉററുനോക്കിയാൽ അറിയാം. അപ്പോൾ തൻെറ സ്വരൂപത്തെ അറിയുകയും വേണം. നാം നാമാവശേഷമാകാതെ ഉള്ളതായി ഇരിക്കുന്നു എന്നു നിശ്ചയത്വം വരണമെങ്കിൽ അന്തഃകരണവൃത്തിജ്ഞാനം, അതായത് ഇവിടെ അഹംവൃത്തി ഉണ്ടാകണം. എന്നാൽ ഈ അഹംവൃത്തി എങ്ങനെ ഉണ്ടാകും? അന്തഃകരണം

എപ്പോഴും ബാഹ്യത്തിലാണല്ലൊ വ്യവഹരിക്കുന്നത്. അതിനു സമാധാനം: അന്തഃകരണം ബാഹ്യമായിട്ടുള്ള ചിലതുകളെ സ്വീകരിച്ചാൽ അഹംവൃത്തി ഉണ്ടാകും.

ബാഹ്യമായിട്ടുള്ള സാധന ഒന്ന്, ഗുരുവാക്യശ്രവണം രണ്ട്, മഹത് വചനങ്ങളെ ''തത്ത്വം അസി'' മുതലായവയെ ചിന്തനംചെയ്ത് മനന നിദിധ്യാസന രൂപേണ ഹൃദിസ്ഥമാക്കുന്നതുമാണ്. ഗുരുമൊഴി കർണ ഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ അവിടെ ഉണ്ടാകുന്ന വൃത്തിക്ക് ആന്തരവൃത്തി അല്ലെങ്കിൽ അഹംവൃത്തി എന്നു പറയുന്നു. അതുപോലെതന്നെ മഹത്വചനങ്ങളെ മനനനിദിധ്യാസനരൂപേണ ദൃഢീകരിക്കുന്നത്, അഹംവൃത്തിയെ പുലർത്തുന്നു. ഗുരുവചനവും മഹത് വചനങ്ങളും പരോക്ഷജ്ഞാനമായിരുന്നാലും അതുതന്നെയാണ് അപരോക്ഷജ്ഞാനമായിത്തീരുന്നത്. ഇങ്ങനെയുള്ള അഹംവൃത്തി ഉണ്ടാകുമ്പോൾ മനസ്സ്, മനസ്സുള്ളപ്പോൾ തന്നെ അതു പ്രവർത്തിരഹിതമായിത്തീരുന്നു. അതായത് സങ്കല്പങ്ങൾ ഇല്ലാതെയാകുന്നു. ചിത്തം, ചിത്തമുള്ളപ്പോൾ തന്നെ അതു പ്രവർത്തിക്കുന്നില്ല. അതായത് ചിന്തകൾ ഏർപ്പെടുന്നില്ല. അഹംഭാവം, അഹം എന്നുള്ള തോന്നൽ അതുള്ളപ്പോൾ തന്നെ പ്രവർത്തിക്കാതെ ശുദ്ധമായിരിക്കുന്നു. ബുദ്ധിമാത്രം ഊഹാപോഹാദികളിൽ ചാതുര്യത്തോടുകൂടി വൃത്തിപ്പെടുന്നു. മനസ്സിൻേറയും ചിത്തത്തിൻേറയും അഹംഭാവത്തിൻേറയും പ്രവൃത്തി **(Function)** ഇപ്പോൾ ബുദ്ധിചെയ്യുന്നു. ഇങ്ങനെ അഹംവൃത്തി കൊണ്ട് ഏർപ്പെടുന്ന ബുദ്ധിക്ക് ഊഹിക്കുവാനും നിശ്ചയിക്കുവാനുമുള്ള അപാരകഴിവ് ഉണ്ടാകുന്നു. ഈ കഴിവുണ്ടായത് ഗുരുവചനശ്രവണം കൊണ്ടും ഗുരുമുഖേന മഹത്വചനങ്ങളെ ഗ്രഹിച്ചതുകൊണ്ടും അതു കൊണ്ട് അന്തഃകരണം പൂർണമായതുകൊണ്ടുമാണ് എന്നു നാം മനസ്സിലാക്കണം. ഈ നിശ്ചയത്വവൈഭവം ഉണ്ടായത് ഈ അഹംവൃത്തി ഉണ്ടായപ്പോൾ മാത്രമാണ്. ആ സമയത്ത് ബുദ്ധി അഖണ്ഡമായിത്തീരുന്നു. അതിൻേറ കുടുസ്സായ വൈഭവംവിട്ട് വ്യഷ്ടിക്കും സമഷ്ടിക്കും അതീതമായി, അഖണ്ഡമായി, അപാരമായി പരിലസിക്കുന്നു. അപ്പോൾ താനും അതായത് ചൈതന്യാഭാസനും, തൻേറ ആത്മാവും, ആത്മാവായി കൂടസ്ഥനായി ശുദ്ധ ചൈതന്യമായി അറിവേ വടിവായിത്തന്നെ ഇരിക്കുന്നു എന്നുള്ള നിശ്ചയം ഉണ്ടാകുന്നു. ഈ നിശ്ചയമാണ് നമുക്ക് ഏവർക്കും ഏർപ്പെടേണ്ടത്.

ചൈതന്യാഭാസനാണ് ഈ വൃത്തിജ്ഞാനം ഉണ്ടാകേണ്ടത്. ചൈതന്യാഭാസന് ഏഴവസ്ഥകൾ. അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. ചൈതന്യാഭാസൻ—അന്തഃകരണോപഹിതചൈതന്യം; ജീവൻ—അന്തഃകരണവിശിഷ്ടചൈതന്യം. ജീവൻ ഇദംവൃത്തികളിൽ എപ്പോഴും വ്യവഹരിച്ചി

രിക്കുന്നതു കൊണ്ട് അതിന് എക്കാലത്തും അജ്ഞാനം, ആവണം, ഭ്രാന്തി ഇവ വിട്ടുനീങ്ങുന്നില്ല. ചിദാഭാസനും ഇദംവൃത്തികളിൽ ഏർപ്പെട്ടു കൊണ്ടിരുന്നാൽ അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ വിട്ടുനീങ്ങുകയില്ല. എന്നാൽ ചിദാഭാസന് അഹംവൃത്തികളിൽ ഏർപ്പെടുവാനുള്ള കഴിവുണ്ട്. അത് അഹംവൃത്തികളിൽ ഏർപ്പെടുമ്പോൾ അതിനു നാലു മേൻമയേറിയ അവസ്ഥകളാണുള്ളത്. അതായത് പരോക്ഷജ്ഞാനം, അപരോക്ഷ ജ്ഞാനം, ശോകനാശം, അതിഹർഷം. അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ അവിദ്യാകാര്യമാണ്. അവിദ്യകൊണ്ട് ഏർപ്പെട്ട ജ്ഞാനം സാക്ഷി ഭാസികം. എന്നാൽ വിദ്യകൊണ്ട് ഏർപ്പെട്ട ജ്ഞാനമാണ് പരോക്ഷ ജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. ഈ വൃത്തി ഏർപ്പെടുന്നത് അഹംവൃത്തികൊണ്ടാണ്. അഹംവൃത്തി കൊണ്ടുണ്ടാ കുന്ന ജ്ഞാനം കൊണ്ട് സ്വരൂപജ്ഞാനം ദൃഢപ്പെടുന്നു. ഈ സ്വരൂപ ജ്ഞാനം സഹജജ്ഞാനമായിത്തീരുകയും ചെയ്യുന്നു.

അന്തഃകരണത്തിൽ രണ്ടു പ്രകാശങ്ങൾ ഏർപ്പെടുന്നു. അതായത് കൂടസ്ഥൻെറ പ്രതിഫലനവും ശുദ്ധചൈതന്യത്തിൻെറ പ്രതിഫല നവും. കൂടസ്ഥൻ പററുതലില്ലാത്ത ചൈതന്യം; അതിൻെറ പ്രതിഫ ലനം ചൈതന്യാഭാസൻ. ഈ ചൈതന്യാഭാസനും ശുദ്ധചൈതന്യത്തി ൻെറ പ്രതിഫലനത്തോടുകൂടി ഒന്നായിച്ചേരുമ്പോൾ സാക്ഷാൽകാരം. ശുദ്ധചൈതന്യം എല്ലാററിൻേറയും അധിഷ്ഠാന ചൈതന്യമാണ്. അപ്പോൾ കൂടസ്ഥ പ്രതിഫലനവും അന്തഃകരണത്തിൽ ഉണ്ടാകുന്നു. ഇതിനു ദൃഷ്ടാന്തം; ഘടാകാശവും മഹാകാശവും ഏതുപോലെ ഇരി ക്കുന്നുവോ അതുപോലെയാണ്. വെള്ളംനിറഞ്ഞ ഘടത്തിൽ എത്ര കണ്ട് ആകാശത്തിന് അവകാശമുണ്ടോ അതു ഘടാകാശം. ഈ ആകാശം എപ്പോഴും മഹാകാശത്തിൽ തൊട്ടുതന്നെയാണിരിക്കുന്നത്. സാഗരത്തിൽ കിണർ എന്നതുപോലെയാണിതിൻെറ സ്ഥിതി. ഈ ഘടാകാശത്തിൻെറ പ്രതിഫലനം വെള്ളത്തിൽ വീഴുന്നു. മഹാകാശം ബ്രഹ്മാണ്ഡ ത്തിൻെറ ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്ന വസ്തു. വെള്ളം നിറഞ്ഞ ഘടത്തിൽ നോക്കിയാൽ നക്ഷത്രാദികളോടുകൂടിയ ആകാ ശത്തെ ചെറിയ തോതിൽ പ്രതിഫലിച്ചു കാണാം. ഇങ്ങനെ പ്രതിഫലി ച്ചുകാണുന്നത് ആകാശത്തിന് വ്യാപകം എന്നുള്ള കഴിവുള്ളതുകൊ ണ്ടാണ്. എങ്ങും നിറഞ്ഞിരിക്കുന്നതും വ്യാപകവുമായ വസ്തു, പ്രതി ഫലനത്തിന് ഉതകിയ ഉപാധിയിൽ ആകെ മൊത്തം പ്രതിഫലിക്കും. ആകാശത്തിനു മാത്രമെ ഈ വസ്തുതയുള്ളു. എന്നാൽ വെള്ളത്തിൽ വ്യാ പിച്ചിരിക്കുന്ന ആകാശത്തിൽ തന്നെയാണ് ഘടാകാശവും മഹാകാശവും പ്രതിഫലിക്കുന്നത്. അപ്പോൾ വെള്ളത്തിൽ നിറഞ്ഞിരിക്കുന്ന ആകാ ശവും ഘടാകാശവും മഹാകാശവും പററ് അറാതെ, വേറില്ലാതെ വിടവ് (**Break**) കൂടാതെ ഒന്നായിത്തന്നെ ഇരിക്കുന്നു. അതുപോലെ ചൈതന്യാ ഭാസനും കൂടസ്ഥനും ശുദ്ധചൈതന്യവും വേറില്ലാതെ വിടവു

കൂടാതെ ഒന്നായി ഉള്ളതായിത്തന്നെ ഇരിക്കുന്നു. ഈ അറിവ് നിശ്ചയത്വത്തോടുകൂടി ദൃഢപ്പെടുന്നത് നേരത്തെ വിവരിച്ച വൃത്തി ഉണ്ടാകുമ്പോഴാണ്. അപ്പോൾ വൃത്ത്യുപഹിതചൈതന്യവും അന്തഃകരണോപഹിതചൈതന്യവും ഏകകാലത്ത് ഏകസ്ഥാനത്ത് ഏകനിമിഷത്തിൽ ഒന്നായി പ്രകാശിക്കുന്നു. അതായത് കാലദേശഭേദമെന്യേ ആ ഉള്ളവസ്തു അറിവേവടിവായി പ്രകാശിക്കുന്നു. അപ്പോൾ തന്റെ ആത്മാവും താനും, ആത്മാവായി കേവലകൂടസ്ഥനായി നിരുപാധികനായി ഉൽപ്പത്തിനാശങ്ങൾക്ക് അതീതനായിട്ട് അറിവേവടിവായി ശോഭിക്കും.

''വൃത്തിവ്യാപ്താനാം ഇല്ല ഫലപ്രാപ്തി.''

# 4

## 4-1-1959

ഗുരുവചന ശ്രവണംകൊണ്ടും, മഹത്വചനങ്ങളെ മനനനിദിധ്യാസന രൂപേണ കൈകാര്യം ചെയ്യുന്നതു കൊണ്ടും, അന്തഃകരണത്തിൽ അഹം വൃത്തി ഉണ്ടായി; അന്തഃകരണം തന്നെ പൂർണമാവുകയും ബുദ്ധിക്ക് ഊഹിക്കുവാനുള്ള കഴിവിനു പുറമെ നിശ്ചയിക്കുവാനുള്ള കഴിവ് താനെ സിദ്ധമാവുകയും അതോടുകൂടി അന്തഃകരണം അഖണ്ഡാകാരത്തെ പ്രാപിക്കുകയും; ബിംബപ്രതിബിംബങ്ങൾ അല്ലെങ്കിൽ ബിംബ ആഭാസങ്ങൾ വേററുമ ഇല്ലാതെ ബിംബമായിത്തന്നെ അനുഭവപ്പെടുകയും ചെയ്യും. അതായത് അന്തഃകരണത്തിൽ പ്രതിഫലിക്കുന്ന ആഭാസ ചൈതന്യവും എല്ലാററിൻേറയും അധിഷ്ഠാനചൈതന്യമായ ശുദ്ധചൈതന്യവും അല്ലെങ്കിൽ ബ്രഹ്മവും ഏകമായിത്തന്നെ പ്രകാശിക്കുന്നു. ഈ ഐക്യത്തിൽ അന്തഃകരണം താനെ ഒഴിഞ്ഞുപോകുന്നു. കലങ്ങിയ വെള്ളത്തിൽ തേററാംപരൽപ്പൊടി ഇട്ടാൽ വെള്ളത്തിലെ മാലിന്യങ്ങൾ ആ പൊടിസഹിതം, വെള്ളത്തിൻെറ അടിയിൽ അടിഞ്ഞുകിടക്കുന്നതു പോലെ ആഭാസചൈതന്യവും അധിഷ്ഠാനചൈതന്യവും ഏകമായി ത്തീരുമ്പോൾ അന്തഃകരണവും അന്തഃകരണ ധർമാധർമങ്ങളും യാതൊരു ശേഷിപ്പും കൂടാതെ മാഞ്ഞുപോകുന്നു. ആ ദശയിൽ താനും തൻെറ ആത്മാവും, ആത്മാവായി ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു എന്നു സാക്ഷാൽക്കരിക്കുന്നു. ഇതിന് മുഖ്യസമാനാധികരണം എന്നു പേർ. മേൽപ്പറഞ്ഞ വൃത്തി സഹജമായി വന്നാൽ മാത്രമെ സ്വരൂപജ്ഞാനം ദൃഢപ്പെടുകയുള്ളു.

യഥാർഥ ജിജ്ഞാസുവിന് സാക്ഷാൽക്കാരത്തിന് തടസ്സമായി നിൽക്കുന്നത് ദുഃഖമാണ്. ദുഃഖം ഏർപ്പെട്ടത് ശരീരം കൊണ്ടാണ്. ശരീരം ധർമാധർമങ്ങളുടെ ഹേതുവാണ്. ധർമാധർമങ്ങൾ എന്നുവച്ചാൽ പ്രാരബ്ധകർമങ്ങൾകൊണ്ട് ഏർപ്പെട്ടവ. ധർമാധർമങ്ങൾ ഏർപ്പെട്ടത് രാഗദ്വേഷങ്ങൾ കാരണം. രാഗദ്വേഷങ്ങൾക്കു കാരണം അനുകൂലപ്രതികൂലം. അനുകൂലപ്രതികൂലത്തിനു കാരണം ഭേദം. ഭേദത്തിനു കാരണം

അവിദ്യ. അവിദ്യയ്ക്കു കാരണം സ്വരൂപഅജ്ഞാനം. ഈ ദുഃഖം മുതൽ സ്വരൂപ അജ്ഞാനം വരെ ഉണ്ടായത് ജീവസങ്കൽപ്പസൃഷ്ടികൊണ്ടാണ്. സത്യസങ്കൽപ്പനായ ഈശ്വരന്റെ സൃഷ്ടിയിൽ ദുഃഖം എന്നുള്ളതില്ല. ഈശ്വരസങ്കൽപ്പസൃഷ്ടിയിൽ താൻ കടന്ന് തന്റേതു തന്റേത് എന്നു താൻ സൃഷ്ടിച്ചതുകൊണ്ടാണു ദുഃഖം ഏർപ്പെട്ടത്. സത്യസങ്കൽപ്പനായ പുത്രൻ ബോംബെയിൽ സുഖമായി ഇരിക്കുമ്പോൾ ജീവസങ്കൽപ്പനായ തന്റെ പുത്രൻ മരിച്ചുപോയി എന്ന വാർത്ത കേട്ടു ദുഃഖിക്കുന്നു. അതു പോലെ സത്യസങ്കൽപ്പനായ പുത്രൻ ബോംബെയിൽ കഷ്ടപ്പെടുമ്പോൾ തന്റെ ജീവസങ്കൽപ്പനായ പുത്രൻ സുഖമായിരിക്കുന്നു എന്നു സന്തോഷിക്കുന്നു. ഈ ഉദാഹരണം കൊണ്ട്, സത്യസങ്കൽപ്പനായ ഈശ്വരന്റെ സൃഷ്ടിയിൽ ദുഃഖമില്ലെന്നും ജീവസങ്കൽപ്പസൃഷ്ടിയിലാണ് ദുഃഖവും സുഖവും എന്നും നാം മനസ്സിലാക്കണം. അപ്പോൾ ദുഃഖത്തെ തരണം ചെയ്യുവാൻ എന്റേത് എന്റേത് എന്നു സങ്കൽപ്പിക്കാതെ ഈശ്വരസങ്കൽപ്പത്തിൽത്തന്നെ ചേർന്നുകൊടുത്താൽ മതി. ഇതു സഹജമായിത്തീരുകയും വേണം.

## 11-1-1959

''ഇന്ത ഉടലിലേ കാണവേണം''
''സ്വാനുഭൂതിവന്തിരുക്കിത്സ്വാത്മാനം
സ്വാനുഭൂതിവന്തിരുക്കുതു.''
''ഉടലാൽ ഒഴിത്താൽ ഉടൽ ഒഴിയുമെൻറുകെടുവീർ
ഉടലോനടമാടിയ പിണം.''
''ഭാവനകൊണ്ടുതന്നെ സമസ്തവും തോന്നിക്കുന്നു.''
''ഉള്ളത് ഉള്ള നാളൊക്കെയും ഉണ്ടല്ലോ.''
''ഭാവനാതീതം പതിയാവിടത്തി–
ലോകഭാവന പററിനിന്നുന്തീപറ.''

അന്തഃകരണം എന്നു വച്ചാൽ ആന്തരമായ ജ്ഞാനസാധനം. അതായത് അതു വളരെ സൂക്ഷ്മമായിട്ടുള്ളതാണ്. മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നിതുകൾ അന്തഃകരണത്തിന്റെ വൃത്തികൾ ആണ്. മനസ്സ്, ചിത്തം, അഹംഭാവം എന്നിതുകളെ അവ ഉള്ളപ്പോൾ തന്നെ പ്രവർത്തനരഹിതമാക്കിത്തീർക്കുന്നത്, ബുദ്ധിക്ക് ഊഹിക്കുവാനുള്ള കഴിവിനു പുറമെ നിശ്ചയിക്കുവാനുള്ള കഴിവ് ഉദിക്കുമ്പോൾ മാത്രമാണ്. ആ നിശ്ചയിക്കുവാനുള്ള കഴിവ് ഏർപ്പെട്ടാൽ മനസ്സിന്റേയും ചിത്തത്തിന്റേയും അഹംഭാവത്തിന്റേയും പ്രവർത്തനങ്ങൾ ഈ ബുദ്ധിതന്നെ ചെയ്യുന്നു. ഇങ്ങനെ ബുദ്ധിക്കു നിശ്ചയിക്കുവാനുള്ള കഴിവ് വരുമ്പോൾ ആ ബുദ്ധി അന്തഃകരണത്തിന്റെ പൂർണതയെ പ്രാപിക്കുന്നു. അതോടുകൂടി അന്തഃകരണം അഖണ്ഡമായി, നിറവു

ററതായി, ഇടമില്ലാതെ നിറവായി ശോഭിക്കുന്നു. ഈ നിറവുററ അവസ്ഥ അന്തഃകരണം ചിദാഭാസനെ ഏൽപ്പിക്കുന്നു. അപ്പോൾ അന്തഃകരണം ഉള്ളപ്പോൾ തന്നെ അതു പ്രവർത്തനരഹിതമായിത്തീർന്ന് ചിദാഭാസൻ പൂർണനാകുകയും, ചിദാഭാസന് കൂടസ്ഥചൈതന്യത്തിൽ, ശുദ്ധചൈതന്യത്തിൽ നിന്നും വേററുമ ഇല്ല എന്നും, എക്കാലത്തും ഒന്നായിത്തന്നെ ഇരിക്കുന്നു എന്നുമുള്ള അനുഭൂതി ഉണ്ടാകുകയും ചെയ്യുന്നു.

അന്തഃകരണം അഖണ്ഡാകാരത്തെ പ്രാപിക്കുന്നു എന്നു പറഞ്ഞു. ഈ അഖണ്ഡാകാരം എന്നുവെച്ചാൽ എന്താണ്? അത് അകം പുറം എന്ന അവസ്ഥയോടു കൂടിയതല്ല. ഇടം എന്നുള്ള അവസ്ഥ അഖണ്ഡാകാരത്തിൽ കാണുകയില്ല. കാര്യവസ്തുക്കളെ കൊണ്ടറിയപ്പെടുവാൻ വയ്യാത്ത ഏററവും വലിയതിൽ വലിയ വസ്തുവാണ് അത്. എന്നാൽ ഏററവും ചെറിയ വസ്തു കൂടി അതിൽ കൊള്ളുവാൻ pierce ചെയ്യുവാൻ വയ്യാത്ത ചെറിയ വസ്തുവാണ് അത്. അതായത് അത് വലിയതിൽ ഏററവും വലിയതും ചെറിയതിൽ ഏററവും ചെറിയതുമാണ്. കാരണവസ്തുവിനെ കാര്യവസ്തുക്കളെ കൊണ്ട് എക്കാലത്തും അറിയപ്പെടുകയില്ല. ഒരു വസ്തുവിനെ അഖണ്ഡമാണ് എന്നു പറയണമെങ്കിൽ അത് എപ്പോഴും ഉള്ള വസ്തുവായിരിക്കണം. അത് യാതൊന്നിനെയും ആശ്രയിക്കാതെ നിരാശ്രയമായിരിക്കണം. അത് ഉപാധികൊണ്ടു കുടുസ്സാകാതെ നിരുപാധികമായിരിക്കണം. അത് വ്യഷ്ടി_സമഷ്ടി എന്ന ഭേദമില്ലാതെ നിത്യവ്യാപ്തമായിരിക്കണം. അത് ഉള്ള വസ്തുവായിത്തീരുമ്പോൾ സ്വയംപ്രകാശരൂപിയായിരിക്കും. ഉള്ളതും സ്വയംപ്രകാശരൂപിയുമായ വസ്തു ആനന്ദം മൂർത്തിമത്തായ വസ്തു തന്നെ ആയിരിക്കും. അപ്പോൾ അഖണ്ഡമായ വസ്തുവിനെ അസ്തിഭാതിപ്രിയം അല്ലെങ്കിൽ സത് ചിത് ആനന്ദം എന്നു മഹത്തുക്കൾ വ്യവഹരിക്കുന്നു.

ഈ അഖണ്ഡവസ്തു സ്ഥൂലം എന്നും സൂക്ഷ്മം എന്നും കാരണം എന്നുമുള്ള അവസ്ഥകളേയും തന്നുള്ളിലാക്കി അതീതമായിരിക്കുന്ന വസ്തുവാണ്.

സ്ഥൂലത്തിനെ സൂക്ഷ്മവൈഭവം കൊണ്ട് നിയന്ത്രിക്കാം; പഞ്ചീകരണഭൂതം സ്ഥൂലം; അപഞ്ചീകരണഭൂതം സൂക്ഷ്മം; തന്റെ ശരീരത്തെ മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം എന്നുള്ള സൂക്ഷ്മമായ ജ്ഞാനസാധനങ്ങളെക്കൊണ്ട് നിയന്ത്രിക്കുന്നതുപോലെ. അപ്പോൾ സൂക്ഷ്മം സ്ഥൂലത്തിനേക്കാൾ ബൃഹത്താണ്. സൂക്ഷ്മത്തിനെ കാരണവൈഭവം കൊണ്ട് നിയന്ത്രിക്കാം. അപ്പോൾ കാരണാവസ്ഥ സൂക്ഷ്മത്തിനേക്കാളും ബൃഹത്താണ്. ജാഗ്രത്, സ്വപ്ന, സുഷുപ്തി എന്നിതുകൾ സ്ഥൂലം, സൂക്ഷ്മം, കാരണം ഇവ കൊണ്ട് ഏർപ്പെ

ടുന്നു. എന്നാൽ ഈ സ്ഥൂലത്തിനും സൂക്ഷ്മത്തിനും കാരണത്തിനും ആധാരമായി നിൽക്കുന്ന അവസ്ഥയുടെ ബൃഹത്ത് ആകാരം എങ്ങനെയിരിക്കും. അത് പറഞ്ഞറിയിക്കുവാൻ സാധിക്കുന്നില്ല. അതുകൊണ്ട് അതിനെ അഖണ്ഡം എന്നു പറയുന്നു.

ഇങ്ങനെയുള്ള അഖണ്ഡാവസ്ഥയെയാണ് ഗുരുവചനങ്ങൾ കൊണ്ടും മഹത്‌വചനങ്ങൾ കൊണ്ടും ഏർപ്പെട്ട ആന്തരവൃത്തി കൊണ്ട്, ബുദ്ധി നിശ്ചലമായിത്തീർന്നു; നിശ്ചയിക്കുവാനുള്ള കഴിവ് അതിനു വരുമ്പോൾ ആ ബുദ്ധി തന്നിൽ പൂർണമായി നിൽക്കുന്ന അന്തഃകരണം പ്രാപിക്കുന്നത്. അപ്പോൾ ശരീരത്തിൽ മാത്രം നിൽക്കുന്നു എന്നു കരുതിയ അന്തഃകരണം ശരീരത്തിൽ മാത്രമല്ല സൂക്ഷ്മത്തിലും കാരണത്തിലും അതിനപ്പുറവും നിറഞ്ഞിരിക്കുന്നതായി അനുഭവപ്പെടും. എന്നാൽ ഇവിടെ അന്തഃകരണം അവിദ്യാകാര്യമാണെന്നും അത് സാത്വികമാണെന്നും അത് ചൈതന്യാഭാസനെ ആശ്രയിച്ചാണിരിക്കുന്നതെന്നും നാം മനസ്സിലാക്കണം. അപ്പോൾ അന്തഃകരണത്തിന് അഖണ്ഡാവസ്ഥ ഏർപ്പെട്ടു എന്നുവന്നാൽ ചിദാഭാസന് അഖണ്ഡാവസ്ഥ ഏർപ്പെട്ടു എന്നർഥം. ഈ അഖണ്ഡാവസ്ഥ ഏർപ്പെടുന്നത് വൃത്തിയുടെ വ്യാപ്തികൊണ്ടാണ് (വൃത്തിവ്യാപ്താനാം ഇല്ല ഫലപ്രാപ്തി). ഈ അഖണ്ഡാവസ്ഥ ഏർപ്പെട്ടാൽ മനോനാശം, വാസനാക്ഷയം, വൃത്തിക്ഷയം ഇവ താനെ വന്നുകഴിയും. അവയെ പ്രത്യേകമായി ശീലിക്കേണ്ടതില്ല.

നാം ഒരു സ്ഥലത്തു നിന്ന് മറ്റൊരു സ്ഥലത്തു ചെല്ലുമ്പോൾ നമ്മുടെ ജീവിതത്തിന് ഏററവും ആവശ്യമായതുകളെ കരുതുന്നില്ല. വായു നമുക്ക് ശ്വാസോച്ഛ്വാസത്തിന് അത്യന്താപേക്ഷിതമാണ്. എന്നാൽ നാം ഒരു സ്ഥാനത്തു പോകുവാൻ ഒരുങ്ങുമ്പോൾ അവിടെ വായു ഉണ്ടോ എന്ന് അന്വേഷിക്കാറില്ല. അത് എവിടേയും ഉണ്ട് എന്നുള്ള അറിവ് vague ആയിട്ടുണ്ട്. അതിനെ നാം ഗൗനിക്കാറില്ല. എന്നാൽ ഈ vague ആയിട്ടു കിടക്കുന്നതും വ്യാപ്തമായി കിടക്കുന്നതുമായ ആ വസ്തുവിനെ നാം കണ്ടറിയണം. എന്നാൽ മാത്രമെ അറിവ് ദൃഢപ്പെടുകയുള്ളു. അപ്പോൾ ഈ വ്യാപ്തമായിരിക്കുന്നതും അഖണ്ഡമായിരിക്കുന്നതും ആയ വസ്തു ഇല്ലെങ്കിൽ ആർക്കും ജീവിക്കുവാൻ സാധിക്കുകയില്ല. എന്നാൽ ഈ അഖണ്ഡാവസ്ഥയിൽ താൻ ഉണ്ടായിരുന്നാൽ മാത്രമേ താൻ ജീവിക്കുന്നുള്ളു. ഇതര നാല് ഭൂതങ്ങളുടെയും ആധാരമായ ആകാശം ഉണ്ടെങ്കിൽ മാത്രമേ വായുവാകട്ടെ, അഗ്നിയാകട്ടെ, ജലമാകട്ടെ, പൃഥ്വിയാകട്ടെ ചലിക്കുന്നുള്ളു. ആകാശം വ്യാപ്തവും നിത്യവുമാണ്. എന്നാൽ ഈ ആകാശത്തിനു കൂടി ആധാരമായ വസ്തു ഒന്ന് ഉണ്ടായിരിക്കണം. ആ വസ്തുവിനെയാണ് ശുദ്ധചൈതന്യം അല്ലെങ്കിൽ ബ്രഹ്മം എന്നു പറയുന്നത്. ശുദ്ധചൈതന്യം എന്നു മാത്രം പറയുകയാണെങ്കിൽ

സാമാന്യഭാവം മാത്രമേ ഉള്ളു. സാമാന്യഭാവം മാത്രം ഉണ്ടെങ്കിൽ 'ഉണ്ട്' എന്നുള്ള സ്വരൂപപ്രകാശം മാത്രമേ കിട്ടുന്നുള്ളു. അത് മായയ്ക്ക് സാധകമാണ്. എന്നാൽ ഉള്ളതായ ശുദ്ധചൈതന്യം വിശേഷരൂപത്തിൽ അസ്തിഭാതിപ്രിയമായി വരികയും വൃത്തിപ്പെടുകയും ആണെങ്കിൽ അത് മായയ്ക്ക് ബാധകമായി വരും. അപ്പോൾ എല്ലാററിൻേറയും ആധാരസ്ഥാനമായതിൽ, താൻ ഉണ്ടായിരുന്നാൽ മാത്രമേ ഇപ്പോൾ വ്യവഹരിക്കുവാൻ സാധ്യതയുള്ളു. അങ്ങനെ താൻ ആ ശുദ്ധചൈതന്യത്തിൽ തന്നെയാണ് ഉള്ളതെങ്കിൽ തനിക്ക് അതിൻെറ എല്ലാ വൈഭവവും ഉണ്ട്; അതായത് അസ്തിഭാതിപ്രിയം. അങ്ങനെയിരിക്കുന്ന തനിക്ക് ബന്ധമെന്നുള്ളതുണ്ടോ; മോക്ഷം എന്നുണ്ടോ. ശ്രവണ-മനന-നിദിധ്യാസനങ്ങളും ആവശ്യമില്ല. താൻ ആ ഉള്ള വസ്തുവിൽ ഇരിക്കുന്നതുപോലെ, ഈ കാണപ്പെടുന്നതെല്ലാം, ആ ഉള്ള വസ്തുവിൽ തന്നെയാണ് ഇരിക്കുന്നത്. അതുകൊണ്ട് ഈ കാണപ്പെടുന്നതിന് ആ ഉള്ള വസ്തുവിൻെറ എല്ലാ വൈഭവങ്ങളും ഉണ്ട്. അങ്ങനെയാണെങ്കിൽ തനിക്ക് ഈ വസ്തുക്കളെ തന്നിൽനിന്ന് അന്യമായി കാണുവാൻ സാധ്യമല്ല. അപ്പോൾ അന്യമായി കാണുന്നത് വാസ്തവത്തിൽ ഇല്ലാത്തതാണ്. ഈ കാണപ്പെടുന്നതുകൾ എല്ലാം നിത്യനിവൃത്തമായിത്തന്നെ ഇരിക്കുന്നു. തൻെറ ഉള്ള വസ്തു നിത്യപ്രാപ്തമായും ഇരിക്കുന്നു. അങ്ങനെ നിത്യനിവൃത്തമായിരിക്കുന്നതിനെ വീണ്ടും നിവർത്തിക്കുകയോ നിത്യപ്രാപ്തമായിരിക്കുന്നതിനെ വീണ്ടും പ്രാപിക്കുകയോ ആവശ്യമില്ല.

ജീവിതചര്യയാകുന്ന കണ്ണിൽ, താൻ ഉണ്ട് എന്നുള്ള അറിവ് മണിയായി പരിലസിക്കട്ടെ. അങ്ങനെയിരിക്കുന്ന കൺമണിയിൽ ആകാശശബ്ദമാകുന്ന നാദം; അതായത് ബ്രഹ്മസ്വരൂപത്തിൽ നിന്നും ഉദിക്കുന്ന ആ ഉപദേശവാക്യത്തെ ഗുരു പകർത്തുന്നു. അതുകൊണ്ട് നീ ഉണ്ട്, നീ ഉണ്ട് എന്ന അറിവു താനെ ഉണർന്ന് നീ നിർഭയനായിത്തീരും. എല്ലാററിനേയും കണ്ട് എന്നാൽ ഒന്നിനേയും കാണാതെ ചിത്രം ഏതുപോലെ ഇരിക്കുന്നുവോ അതുപോലെയായിത്തീരും. ഇനി നീ കണ്ടറിഞ്ഞോ, ഇതിനപ്പുറം പറയാൻ സാധ്യമല്ല.

ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ ഇവയെ നാം ഇപ്പോൾ അറിയുന്നു. ഇവയെ വേറെവേറെയായി അറിയുന്നു. ഇവയെ ഒന്നിച്ചു കാണുന്ന അവസ്ഥ തുര്യാവസ്ഥ. എന്നാൽ തുര്യാവസ്ഥ കൈവരണമെങ്കിൽ താൻ മുമ്പിനാലെ തുര്യാവസ്ഥയിൽ തന്നെ ഇരുന്നിരിക്കണം. താൻ മുമ്പിനാലെ തുര്യാവസ്ഥയിൽ തന്നെയാണെങ്കിൽ, പിന്നെ അവിടെ നിന്നും ഇതഃപര്യന്തം പിരിഞ്ഞിട്ടുണ്ടോ? ഇല്ല. അപ്പോൾ ഞാൻ തുര്യാവസ്ഥയിൽ ഇരുന്നുകൊണ്ടാണ് ജാഗ്രദവസ്ഥയേയും സ്വപ്നാവസ്ഥയേയും സുഷുപ്ത്യവസ്ഥയേയും കൊണ്ടാടു

ന്നത്. ഈ അറിവ് ദൃഢപ്പെട്ടാൽ പിന്നെ അവൻ ബന്ധനസ്ഥനാകുന്നില്ല. ഈ അറിവ് ലഭ്യമാകാതെ ഈ മൂന്നവസ്ഥകളിലും തന്നെ തൻെറ ജീവിതകാലം മുഴുവനും നയിച്ചാൽ ഒടുക്കം എല്ലാവരും പോകുന്ന സ്ഥലത്തു തന്നെ പോയി പുനരാവർത്തിക്കു പാത്രമായിത്തീരും.

## 18-1-1959

ജാഗ്രത്, സ്വപ്ന, സുഷുപ്തികൾക്ക് സാക്ഷിയായി തുര്യം നിൽക്കുന്നു. ജാഗ്രത്, സ്വപ്ന, സുഷുപ്തികളെ ഏകകാലത്ത് ഒന്നായി കാണുന്ന അവസ്ഥ തുര്യാവസ്ഥ. ജാഗ്രത്-ജാഗ്രം, സ്വപ്ന-സ്വപ്നം, സുഷുപ്തി-സുഷുപ്തി എന്നതുകൾ പോയി തുര്യജാഗ്രം, തുര്യസ്വപ്നം, തുര്യസുഷുപ്തിയാകണം. സാധാരണ തുര്യാവസ്ഥയിൽ ജാഗ്രദവസ്ഥയുടേയും സ്വപ്നാവസ്ഥയുടേയും സുഷുപ്ത്യവസ്ഥയുടേയും പററുതൽ ഉണ്ട്. അതുകൊണ്ട് ഈ തുര്യാവസ്ഥ മൗനത്തെ മാത്രം പ്രദാനം ചെയ്യുന്നു. മൗനം മൗഢ്യമാണ്. അതുകൊണ്ട് ഈ പററുതലുകളും പോയി തുര്യാതുര്യം ആകണം. എന്നാൽ മൗനാതീതാവസ്ഥ ഏർപ്പെട്ട് ഈ മൂന്നവസ്ഥകളിലുമുള്ള മുപ്പാഴും നീങ്ങണം. ഈ മൂന്നു പാഴുകൾ ജാഗ്രത്-സുഷുപ്തി, സ്വപ്ന-സുഷുപ്തി, സുഷുപ്തി-സുഷുപ്തി എന്നിവയാണ്. സുഷുപ്തി എന്നാൽ അഭാവം. അപ്പോൾ ജാഗ്രദവസ്ഥയിൽ ഇരിക്കുമ്പോൾ അവിടെ ഏർപ്പെടുന്ന അഭാവം സുഷുപ്തി, അതായത് അജ്ഞാനം കൊണ്ടേർപ്പെട്ടത് എന്നർഥം. അതുപോലെ സ്വപ്നത്തിലും സുഷുപ്തിയിലും. അപ്പോൾ ഈ അഭാവമില്ലായ്മ എന്ന അവസ്ഥ വരണം; അപ്പോൾ തുര്യാവസ്ഥ. ഈ തുര്യത്തിലും ജാഗ്രത്, സ്വപ്ന, സുഷുപ്തി എന്നിവയുടെ പററുതൽ ലേശംപോലും പാടില്ല. എന്നാൽ ആ അവസ്ഥയ്ക്ക് തുര്യാതുര്യം അല്ലെങ്കിൽ തുര്യാതീതം എന്നു പറയും; ഇത് മൗനാതീതം, തീർന്നനില, വിദേഹകൈവല്യം എന്നും മററും പറയപ്പെടുന്നു.

'അ' മുതൽ 'അം' വരെ ഒരു വ്യക്തി പുരോഗമിക്കുകയാണെങ്കിൽ അയാൾ മൗനത്തെ അവലംബിക്കുന്നു. എന്നാൽ 'അഃ' എന്നായാൽ മൗനാതീതാവസ്ഥയായി.

സമുദ്രത്തിലെ ഒരു തുള്ളി വെള്ളത്തിന് സമുദ്രത്തിൻെറ അത്ര വ്യാപ്തിത്വം ഉണ്ട്. കാരണം ആ തുള്ളിവെള്ളം സമുദ്രത്തിൽ വീണ്ടും ചേർത്താൽ ആ നിമിഷത്തിൽ അത് സമുദ്രത്തിൻെറ വ്യാപ്തിത്വത്തെ അടയുന്നു. അതുപോലെ എല്ലാ ജീവരാശികൾക്കും ആ ശുദ്ധചൈതന്യത്തിൻെറ വ്യാപ്തിത്വം ഉണ്ട് എന്നു നാം മനസ്സിലാക്കണം. പക്ഷെ അത് മനസ്സിലാക്കണമെങ്കിൽ തുള്ളിവെള്ളം സമുദ്രത്തിൽ ചേരുന്നതുപോലെ, ഓരോ ജീവനും ആ ശുദ്ധചൈതന്യത്തിൽ ചേർന്നുകൊടു

ക്കണം. വാസ്തവത്തിൽ ചേർന്നുതന്നെയാണ് ഇരിക്കുന്നത്. എന്നാൽ നാമരൂപാദികളാകുന്ന തൻേറതുകറം കൊണ്ട് ആ വ്യാപ്തിതപം മൂടപ്പെട്ടിരിക്കുന്നു. അപ്പോറം തൻേറതുകറം അതായത് കാര്യഭാവനകറം മാററിയാൽ കാരണാവസ്ഥ എത്തുപ്പെടും.

1. ''നാനററബോധത്തെ നാനാന മുക്തിയെ
നാനെങനം ചൊൽവതുന്തീപറ.''

എന്നാൽ എങ്ങനെ പറയും എന്നാണെങ്കിൽ

2. ''മിനിമിനിച്ചോതിയാൽവീടിരുറംകൂട്ടുവോൻ
തമ്മെപ്പോലുണ്മൈ കൊടുന്തീപറ.''

അതുപോലെ എഴുത്തച്ഛനും പറയുന്നു

3. ''തോന്നുന്നതാകിലഖിലം
ഞാനിതെന്നവഴി തോന്നേണമേ
വരദ! നാരായണായ നമഃ''

തോന്നുന്നതാകിൽ = ഞാനററ ബോധത്തെ
അഖിലം ഞാനിതെന്നവഴി = ഞാനായ മുക്തിയെ
വരദാ = എപ്പോഴും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നവനെ—എപ്പോഴും വരങ്ങറം തന്നുകൊണ്ടിരിക്കുന്നവനെ.

4. ''കണ്ണിന്നു കണ്ണുമനമാകുന്നകണ്ണതിനു
കണ്ണായിടുന്ന പൊരുറം താനെന്നുറയ്ക്കുമള
വാനന്ദമെന്തുഹരി നാരായണായ നമഃ''

മിനുമിനുച്ചോതിയാൽ = കണ്ണിന്നു കണ്ണ്
വീട്ടിരുറം കൂട്ടുവോൻ = മനമാകുന്ന കണ്ണ്
തമ്മെപോൽ = കണ്ണായിടുന്ന പൊരുറം
ഉണ്മൈ = താനെന്നുറയ്ക്കും.

''പെടുംവലിപ്പത്തൊടെഴുന്ന കാതുതൊടുംപടിയ്ക്ക്
ഈക്ഷണയുഗ്മമെന്നാൽ, അടുത്തുകാര്യങ്ങറംമുറയ്ക്കു
കാട്ടിക്കൊടുത്തിടും ഗാത്രം അവന്നു നേത്രം.''

വരദ = എപ്പോഴും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നവൻ; വരത്തെ പ്രദാനം ചെയ്യുന്നവൻ. എപ്പോഴും മുക്തിയെ പ്രദാനം ചെയ്യുന്നവൻ; അപാരമുക്തിതപം. അസ്തിഭാതിപ്രിയമായ സ്വരൂപത്തെ വിട്ടുമാറാതെ നിത്യമുക്തത, കൂടസ്ഥത എന്നതുകളെ പരിപാലിച്ച് നിറവുററവനായി എല്ലാം ചെയ്ത് ഒന്നും ചെയ്യാതിരിക്കുന്നവൻ.

## 25-1-1959

വിശ്രമത്തോടുകൂടി ഇരിക്കുമ്പോൾ, തൻെറ സ്വസ്വരൂപത്തെപ്പററി ചിന്തിക്കുമ്പോൾ, താൻ ഉണ്ട് എന്നാൽ താൻ എങ്ങനെ ഇരിക്കുന്നു എന്നുള്ള അറിവ് ലഭിക്കുവാൻ വേണ്ടി ഉററ ആഗ്രഹത്തോടുകൂടി ഇരിക്കുമ്പോൾ, ആകാശഗുണമാകുന്ന ശബ്ദത്തെ—നാദത്തെ നാം കേൾക്കുന്നു. ആ നാദത്തിൻെറ അന്ത്യത്തെ ശ്രദ്ധിച്ചുകൊണ്ടിരിക്കണം. ആ നാദത്തിൻെറ അന്തിമദശയിൽ ഈ ഉടലും കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും അന്തഃകരണമാകുന്ന മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം ഇവകളും ത്രിഗുണങ്ങളും അതായത് സാത്വികം, രാജസം, താമസം ഇവയും വായുക്കളും ഇല്ലാതായിപ്പോകുന്നു. വ്യഷ്ടി–സമഷ്ടിഭേദമില്ലാതെ circle എന്നും concentric circle എന്നും ഉള്ള ഭേദമില്ലാതെ നിറവുററതായി താൻ വരികയും താൻ എന്നുള്ള ഭാവന ഒഴിഞ്ഞ് പറഞ്ഞറിയിക്കുവാൻ സാധിക്കാത്ത ആനന്ദത്തിൽ നിമഗ്നനാകുകയും ചെയ്യും. ആ അവസ്ഥയെപ്പററി എന്തു പറയുവാനാണ്. അത് അനുഭവിച്ചു കണ്ടറിഞ്ഞോളു.

''ഉടൽ പൊറികളുട്കരണത്തോടു ഗുണം വായു
വിടവിടവെ നാതാന്തവീടും—നടുനിലയായ്
തന്നൊഴിവും പേരിൻപചാകരവുമും ശന്തഴിവാ–
രെന്നപടാർ കണ്ടറിയാരെ!''

ഉണ്ട്, പ്രകാശിക്കുന്നു എന്ന് അറിഞ്ഞാൽ മാത്രം പോരാ. അത് സാക്ഷാൽക്കാരമായില്ല. അത് അനുഭവിക്കുകയും വേണം. അനുഭവിക്കുക എന്നു വന്നാൽ അത് ആനന്ദമായിരിക്കും. നാം എല്ലാം അനുഭവിക്കുന്നതും ആനന്ദത്തിനു വേണ്ടിയാണ്. അപ്പോൾ താൻ ഉണ്ട്; പ്രകാശിക്കുന്നു എന്നറിഞ്ഞാലും യഥാർഥ ആനന്ദമുണ്ടാകണമെങ്കിൽ; താൻ അതിനെ അനുഭവിക്കുക തന്നെ വേണം. താൻ ഉണ്ട് . എന്നും തൻെറ സ്വരൂപം ഇന്നവിധം ഇരിക്കുന്നു എന്നും ദൃഢത വന്നാൽ അതോടുകൂടി ഒരു അഖണ്ഡാവസ്ഥ വരുന്നു. താൻ നിറവുററ വസ്തുവായും നിരുപാധികനായും അനുഭവപ്പെടുന്നു. ഈ അനുഭവമാണ് നമുക്ക് ഏവർക്കും വേണ്ടിയത്. ഈ അനുഭവമാണ് ആനന്ദം, പേരിമ്പസാഗരം. ആ അനുഭവത്തോടുകൂടി അഖണ്ഡപ്രാപ്തിയും അഖണ്ഡൈകരസവും ആസ്വദിക്കുന്നു.

ജഡമെന്നും ചൈതന്യമെന്നും രണ്ടു ദ്വൈതങ്ങൾ. ചൈതന്യത്തിൽ പുരുഷൻ എന്നും സ്ത്രീ എന്നും രണ്ടു ദ്വൈതങ്ങൾ. അതിനും പുറമെ സഹോദരൻ സഹോദരി, അമ്മ അച്ഛൻ, ഭാര്യ ഭർത്താവ്, സ്നേഹിതൻ സ്നേഹിത എന്നിങ്ങനെയുള്ള ദ്വൈതങ്ങളും അതിൽ ഉണ്ട്. ജഡത്തിലാകട്ടെ സ്വീകാര്യം അസ്വീകാര്യം, ആദരണീയം അനാദരണീയം,

സമഷ്ടി വ്യഷ്ടി, വലുത് ചെറുത് എന്നിങ്ങനെയുള്ള ദ്വൈതങ്ങൾ. എല്ലാ വസ്തുക്കൾക്കും അസ്തിഭാതിപ്രിയം നാമം രൂപം എന്ന് അഞ്ചു കൂറും ഉണ്ട്. അസ്തിഭാതിപ്രിയം എന്നുള്ളത് പാരമാർഥികവസ്തു. നാമം രൂപം പാരമാർഥികത്തെ ആശ്രയിച്ചിരിക്കുന്ന വസ്തു, വ്യാവഹാരികം. ജഡം നാമരൂപങ്ങളെക്കൊണ്ട് അറിയപ്പെടുന്നു. ചേതനവസ്തുവിനെ അതിന്റെ ചൈതന്യസ്വരൂപമായ അസ്തിഭാതിപ്രിയം കൊണ്ടറിയുന്നു. അപ്പോൾ കാര്യവസ്തുക്കൾക്കെല്ലാം നാമരൂപമുണ്ട്; കാരണവസ്തു ശുദ്ധ ചൈതന്യമായും ഇരിക്കുന്നു. രൂപങ്ങൾ പരിവർത്തനം ഏർപ്പെടുന്നവയാണ്. അത് മാഞ്ഞുമാഞ്ഞു വരുന്നവയാണ്. എന്നാൽ അവയുടെ നാമം ശേഷിക്കുന്നു. ഒരു രൂപത്തോടു കൂടിയ വസ്തു നശിച്ചുപോയിരുന്നാലും അതിന്റെ നാമം കൊണ്ട് അതുണ്ടായിത്തീരുന്നു. അപ്പോൾ എല്ലാ രൂപങ്ങളും നാമത്തിൽ ലയിക്കുന്നു. നാമം എന്നാൽ ശബ്ദരൂപേണയുള്ള വസ്തുവാണ്. ശബ്ദം ആകാശഗുണം. അപ്പോൾ ആകാശഗുണമാകുന്ന ശബ്ദത്തിലാണ് എല്ലാ നാമങ്ങളും ലയിക്കുന്നത്. ശബ്ദത്തിനു നാദം എന്നും പറയും. അപ്പോൾ എല്ലാ നാമങ്ങളും നാദത്തിൽ ലയിക്കുന്നു. നാദം എല്ലാ നാദങ്ങളുടെയും ഉറവസ്ഥാനമായ ഓം എന്ന പ്രണവശബ്ദത്തിൽ ലയിക്കുന്നു. പ്രണവശബ്ദം ബ്രഹ്മവാചകശബ്ദമാണ്. 'ഓം ഇത്യേകാക്ഷരം ബ്രഹ്മം' എന്നത് വാചകശബ്ദം; വാച്യം, അസ്തിഭാതിപ്രിയം സച്ചിദാനന്ദം.

ശുദ്ധബ്രഹ്മത്തിൽ (ബ്രഹ്മം എന്നു മാത്രം പറഞ്ഞാൽ വിശേഷസ്വരൂപം പറയപ്പെടുന്നില്ല) നിന്ന് മായ ഉണ്ടാകുന്നു. മായയുടെ ഉൽഭവം അനിർവചനീയമാണ്. മായ വിദ്യാരൂപിണിയാണ്. അത്, സമഷ്ടിയിൽ ഇരിക്കുമ്പോൾ വിദ്യാരൂപിണി, വ്യഷ്ടിയിൽ ഇരിക്കുമ്പോൾ അവിദ്യാരൂപിണി. അതിന്റെ പ്രധാന ഗുണങ്ങൾ ആവരണം, വിക്ഷേപം എന്നുള്ളതാണ്. ഈ മായയിൽ ശുദ്ധചൈതന്യം പ്രതിബിംബിച്ചാൽ ഈശ്വരൻ എന്നു പറയുന്നു. അങ്ങനെയാണ് വിഷ്ണുവിന്റെ പത്തവതാരങ്ങളും. ഈ പത്തവതാരങ്ങളും ശുദ്ധചൈതന്യം മായയിൽ പ്രതിബിംബിച്ചപ്പോൾ ഉണ്ടായതാണ്. എന്നാൽ ഈ മായയ്ക്ക് ഈശ്വരനെ മറയ്ക്കാൻ സാധ്യമല്ല. അതുകൊണ്ട് ആ അവസ്ഥയിൽ മായയെ വിദ്യാരൂപിണിയായി പറഞ്ഞു.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെതന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു.''

എന്നാൽ ഈ മായ കുടുസ്സായിത്തീരുമ്പോൾ അതിന്റെ ഗുണങ്ങളാകുന്ന വിക്ഷേപം, ആവരണം ഇവ പതിന്മടങ്ങ് പ്രവർത്തിക്കുന്നു.

ജീവരാശികളിലാണ് മായ കുടുസ്സായി ഭവിക്കുകയും അവിടെ അവിദ്യാരൂപം സിദ്ധമാകുകയും ചെയ്യുന്നത്. അതുകൊണ്ടാണ് ജീവന് താൻ ഉണ്ട് എന്നുള്ള അറിവുണ്ടായിട്ടും, താൻ ഇന്നവിധം ഇരിക്കുന്നു എന്നറിയാത്തത്. ജീവൻ തന്റെ കുടുസ്സായ വൈഭവത്തോടുകൂടി ഇരിക്കുന്നതുകൊണ്ട് തന്റെ സ്വരൂപം എക്കാലത്തും വിളക്കപ്പെടുകയില്ല. ജീവനിൽ അന്തഃകരണം ഒരു വിശേഷണമായിട്ടാണ് ഇരിക്കുന്നത്. അതായത് ഇവ രണ്ടും വേർതിരിച്ചിരിക്കുവാൻ സാധ്യമല്ലാത്ത മട്ടിൽ തന്മയമായി ഇരിക്കുന്നു. അതുകൊണ്ട് ജീവന് മോചനമില്ല, ബന്ധമേയുള്ളു. മോചനം ആഭാസനാണ്. അന്തഃകരണം ഉപാധിയായി നിൽക്കുന്ന ചൈതന്യപ്രതിബിംബത്തെ ചൈതന്യാഭാസൻ എന്നു പറയുന്നു. ഈ ആഭാസന് ബന്ധവും മോക്ഷവും ഉണ്ട്. അതായത് ആഭാസന് ബന്ധനത്തെ നിവർത്തിച്ച് മോക്ഷത്തെ സാധിക്കാം.

സമഷ്ടിയിൽ പത്തവതാരങ്ങൾ എന്നതുപോലെ വ്യഷ്ടിയിൽ ജീവരാശികൾ നാലു തരത്തിൽ ഉത്ഭവിക്കുന്നു. അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം. എന്നാൽ എല്ലാ ജീവരാശികളിലും ആ പത്തവതാരങ്ങളുടെയും സൂക്ഷ്മമായ പരിണാമം ഉണ്ടായിക്കൊണ്ടേ ഇരിക്കുന്നു എന്നുള്ളത് സത്യമാണ്. ജഡമെന്നും ചേതനമെന്നുമുള്ള ഈ ദ്വൈതങ്ങൾ ഈ അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നതിൽ നിന്നാണുണ്ടായത്. അപ്പോൾ ഇവ എല്ലാം ഏകസ്ഥാനത്തുനിന്നു തന്നെയാണ് ഉത്ഭവിച്ചത്. ദ്വൈതപ്രതീതി ഉള്ളപ്പോൾ ജഡമെന്നും ചേതനമെന്നും പറയുന്നു. എന്നാൽ ആ ദ്വൈതപ്രതീതി വിട്ട്, അനുഭവാദ്വൈതം ആസ്വദിക്കുമ്പോൾ അഖണ്ഡപ്രാപ്തിയും അഖണ്ഡൈകരസവും ആസ്വദിക്കുന്നു; ചൈതന്യവസ്തുവായിത്തന്നെ എക്കാലത്തും ഇരിക്കുന്നു.

ജരായുജത്തിൽ ഉല്പത്തിയായവർക്കു മാത്രമെ മോചനത്തിന് അർഹതയുള്ളു. കാരണം അതിൽ എല്ലാ ദ്വൈതങ്ങളും സമാസമമായിരിക്കുന്നു. എല്ലാ അദ്വൈതവും ദ്വൈതത്തിൽ നിന്നാണ് ഉണ്ടായത് എന്നുള്ളത് അനുഭവിക്കണം. അങ്ങനെ അനുഭവിച്ചാൽ അത് ആനന്ദമായിത്തീരും. എല്ലാ ഹിംസയും അഹിംസയിൽ കൂടിത്തന്നെയാണ് ഉണ്ടായതെന്നും എല്ലാ ഹിംസയും അഹിംസയിൽത്തന്നെയാണ് ലയിക്കുന്നതെന്നും അനുഭവപ്പെടണം. സാഗരത്തിലെ ഒരു തുള്ളിവെള്ളം വേർപെടുത്തി എടുക്കുന്നത് അദ്വൈതമായിരിക്കുന്ന സാഗരത്തിൽ നിന്നാണ്. എന്നാൽ ആ വേർപെടുത്തപ്പെട്ട വെള്ളം സാഗരത്തിൽ വീണ്ടും ചേർത്താൽ അതു സാഗരാകാരത്തെ പ്രാപിക്കുന്നു. എന്നാൽ തുള്ളിവെള്ളം സാഗരമല്ല. തുള്ളിവെള്ളത്തിൽ കപ്പൽ ഓടുകയില്ല. എന്നാൽ അതു സാഗരത്തിൽ ചേർത്താൽ ആ സാഗരത്തിൽ കപ്പൽ ഓടും. അതുപോലെ ശിവോഹം എന്നു ജപിച്ചിരുന്നാൽ പോരാ. നമഃശിവായ എന്നു ജീവിച്ച് ശിവോഹമായി ഇരിക്കണം. അതു

59 96 15

പോലെ അഹം 'ബ്രഹ്മാസ്മി' എന്നുള്ളതു ജപിക്കുവാനുള്ളതല്ല. അത് അനുഭവിക്കേണ്ട അവസ്ഥയാണ്. ആ ദശയിൽ മാത്രമാണ് ജഡചൈതന്യങ്ങൾ തമ്മിൽ ഭേദമില്ലെന്നും അങ്ങനെ വ്യവഹരിക്കേണ്ടതില്ലെന്നും അനുഭവപ്പെടുന്നത്.

## 1-2-1959

ഉപാധി ഉള്ളപ്പോൾ തന്നെ ഉപാധി കൂടാതെ സാക്ഷാൽക്കരിക്കണം. അതാണ് സാക്ഷാൽക്കാരത്തിന്റെ പരമരഹസ്യം. ഏതുപോലെ ഉപാധി രഹിതമായ ആകാശം മററു നാലു ഭൂതങ്ങളിൽ അതായത് വായു, അഗ്നി, ജലം, പൃഥ്വിഎന്നിവയിൽ അവയുള്ളപ്പോൾ തന്നെ അവയിൽ എല്ലാം ഊടുരുവെ നിറഞ്ഞിരിക്കുന്നുവോ, അതുപോലെ നാം ഈ കൈവന്ന ഉപാധി ഉള്ളപ്പോൾ തന്നെ, അതിനേയും കൂടി തന്നിൽ വഹിച്ച് അതിന്റെ കാരണവസ്തു എന്ന നിലയിൽ അതിനെക്കൂടാതെ ആത്മ സാക്ഷാൽക്കാരം നേടണം. എന്നാൽ മേൽപ്പറഞ്ഞ ഉദാഹരണത്തിൽ ആകാശം ബ്രഹ്മാണ്ഡത്തിന്റെ ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നു എങ്കിലും, അതു ചൈതന്യത്തെ ആശ്രയിച്ചാണു നിൽക്കുന്നത് എന്ന ആശ്രയദോഷം മാത്രം ഉണ്ട്. ആകാശത്തിന് ആകാശത്തിനെ കാണുവാൻ സാധിക്കുകയില്ല. അതുകൊണ്ട് അത് അവ്യക്തം. എന്നാൽ നാം ചൈതന്യ വിശേഷത്തിൽ തന്നെയാണു നിലകൊള്ളുന്നത്. അങ്ങനെ ചൈതന്യത്തിൽത്തന്നെ നിലകൊള്ളുന്ന തനിക്ക് ഉപാധി മുതലായവ ഉണ്ടായത് താൻ ഉണ്ടായ ശേഷമാണ്. അങ്ങനെ താൻ ഉണ്ടായ ശേഷമുണ്ടായ ഉപാധിയെ, സാക്ഷാൽക്കാരത്തിന് ആശ്രയിക്കേണ്ടതുണ്ടോ? അത് ഉള്ളപ്പോൾ തന്നെ അതിന്റെ ബൃഹദാകാരത്തെ ബാധിക്കാതെ അതിനെക്കൂടാതെ നമുക്കു സാക്ഷാൽക്കരിക്കാം. താൻ ഉണ്ടെങ്കിൽ മാത്രമെ തനിക്ക് ഈ ഉപാധിയുള്ളു. അങ്ങനെ ഉപാധി തന്നെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. അതുകൊണ്ടു കാര്യവസ്തുവായ ഉപാധിയെ കാരണവസ്തുവായ താൻ ആശ്രയിച്ചാൽ, എങ്ങനെ ആ ഉപാധി ഇല്ലാതായി സംഹരിക്കപ്പെട്ടതായി പോകുന്നുവോ അതുപോലെ താനും കെട്ടുപോകും.

''ഉടലാലുഴൈത്താലുടലൊഴിയുമെൻറ്
കെടുവീരിതൈ എങ്കേ കേട്ടീ–രുടലെ
നടൈയാടിയ പിണം പോനാൽ പോയ്തിരിയ
ക്കിടൈയാതോവെൻറു കേളീർ.''

അതുകൊണ്ടു തന്നെ ആശ്രയിച്ചിരിക്കുന്ന ഉപാധി അവിടെ ഇരിക്കട്ടെ; അതുള്ളപ്പോൾ തന്നെ, അതിനെ ആശ്രയിക്കാതെ നാം സ്വയം ബോധരാകണം.

നമുക്കേവർക്കും സുഖം അനുഭവിക്കണം എന്നുള്ള ഉററ ആഗ്രഹം ഉണ്ട്. എന്നാൽ ആ സുഖത്തെ തടസ്സപ്പെടുത്തുന്ന പലതുകളും നമ്മുടെ മുമ്പാകെ വരുന്നു, അതുകൊണ്ടു ദുഃഖം ഏർപ്പെടുന്നു. ദുഃഖത്തിനു ഹേതു ക്രമേണ ശരീരം, ധർമാധർമങ്ങൾ, രാഗദ്വേഷം, അനുകൂലപ്രതികൂലം, ഭേദം, അവിദ്യ, സ്വരൂപ–അജ്ഞാനം ഇങ്ങനെ ഒരുവശത്ത്. മററൊരു വശത്ത് സുഖം ഏർപ്പെടുന്നു. എന്നാൽ ഈ ദുഃഖാദികളേയും സുഖത്തേയും വീക്ഷിക്കുന്നത് താൻ ഒരുവൻ മാത്രമാണ്. അപ്പോൾ ഈ ദുഃഖവും സുഖവും തന്നെ ആശ്രയിച്ചാണ് ഉണ്ടാകുന്നത്. തനിക്ക് അങ്ങനെ എല്ലാററിനേയും വീക്ഷിക്കുവാനുള്ള ബുദ്ധി ഉണ്ടെങ്കിൽ പിന്നെ ദുഃഖം എന്നുള്ള അനുഭവം തന്നെ ഉണ്ടാകുകയില്ല. അതായത് ദുഃഖം ഉള്ളപ്പോൾ തന്നെ അതു കൂടാതെ താൻ സൗഖ്യമായിരിക്കും. അതുപോലെ ഈ ശരീരം ഉള്ളപ്പോൾ തന്നെ അതിനെ കൂടാതെ അതായത്, അതിനെ കൂട്ടുചേർക്കാതെ തന്നിൽത്തന്നെ താൻ രമിച്ചുകൊണ്ടിരിക്കണം. അതായത് കാരണവസ്തുവിനെ മാത്രം ഉററുനോക്കിയിരുന്ന് കാര്യവസ്തുക്കളെ ഗൗനിക്കാതെ ഇരിക്കുക.

എല്ലാ മുക്തൻമാരും ഭക്തൻമാരാണ്; എന്നാൽ എല്ലാ ഭക്തൻമാരും മുക്തൻമാരല്ല. ഈശ്വരങ്കൽ എല്ലാ പ്രാണങ്ങളും അതിൻെറ ബൃഹത് അവസ്ഥയിൽ ഒരു **Zero** എന്നവണ്ണം ലയിച്ചിരിക്കുന്നു. അതായത് ഈശ്വരേച്ഛ ഉണ്ടെങ്കിൽ മാത്രമെ ജീവരാശികൾ ജീവിക്കുന്നുള്ളു. സുഷുപ്തി സമയത്ത് എല്ലാവരും തൻേറടം വിട്ട് ഉറങ്ങിപ്പോകുന്നു. ആ സമയത്ത് ഓരോ ജീവരാശികളിലുമുള്ള പ്രാണവൈഭവം ഈശ്വരങ്കൽ ലയിച്ചിരിക്കുന്നു. ആന്തരമായി അന്തഃകരണം വീണ്ടും പ്രവർത്തിക്കുമ്പോൾ പ്രാണൻ ഈശ്വരകൃപകൊണ്ടു വീണ്ടും പ്രവർത്തിക്കുന്നു. ആ ഈശ്വരകൃപ ഇല്ലെങ്കിൽ അവിടെ പിന്നെ സംഹാരവും നടന്നുകൊണ്ടിരിക്കും.

മുക്തൻമാർ ഈശ്വരൻെറ ആ കാരണസ്വരൂപത്തിൽ തന്നെ ഇരിക്കുന്നു. ആ ബൃഹത്കോശത്തിൽ തന്നെ അവർ ജീവിക്കുന്നു. ഏതുപോലെ അവരിൽ ഈശ്വരൻ തൻെറ വൈഭവത്തെ പകർത്തിയോ അതുപോലെ യാതൊരു നഷ്ടവും സംഭവിക്കാതെ അവരും ആ നിറവുററ അവസ്ഥയിൽ ചേർന്നുകൊടുത്തു. അതുകൊണ്ട് അവർക്കു നിത്യമുക്തത, കൂടസ്ഥത എന്നീ അവസ്ഥകൾ ഏർപ്പെട്ടു. അവർ കാരണസ്വരൂപത്തെ തന്നെ ആരാധിച്ച് ആ ബൃഹദാകാരത്തിൽ തന്നെ ചേർന്നവരാണ്. അപ്പോൾ എല്ലാ വസ്തുക്കളും അവരിൽ ലയിച്ചിരിക്കുന്നു. അവർ എന്തു ചെയ്താലും അവർക്ക് അതിൽ പററുതലില്ല. അവരെ മുക്തസാകാര ബ്രഹ്മം എന്നു പറയും. **Extreme love of God is Bhakthi** അവർ ഭക്തിയുടെ പരമകാഷ്ഠയിൽ ഇരിക്കുന്നവരാണ്. അതുകൊണ്ടാണ് എല്ലാ മുക്തൻമാരും ഭക്തൻമാരാണ് എന്നു പറഞ്ഞത്.

എന്നാൽ എല്ലാ ഭക്തൻമാരും മുക്തൻമാരല്ല. കാരണം അവർ കാര്യവസ്തുക്കളെ പ്രധാനമാക്കിയാണ് ഈശ്വരാരാധന ചെയ്യുന്നത്. പുണ്യവിശേഷങ്ങൾ കിട്ടണം, ബാക്കി സുഖസൗകര്യാദികൾ കിട്ടണം എന്നുളള ആഗ്രഹങ്ങൾ കൊണ്ട് അവർ ഈശ്വരാനുഗ്രഹത്തെ കുടുസ്സായി അനുഭവിക്കുന്നു. എപ്പോഴും നിറഞ്ഞുകവിഞ്ഞൊഴുകുന്ന ആ ഈശ്വരാനുഗ്രഹപ്രവാഹത്തെ, അവർ അവരുടെ കാര്യവസ്തുക്കളിൽ ഉളള ആഗ്രഹം കൊണ്ട് അണകെട്ടി, കെട്ടിനിർത്തി ആ അനുഗ്രഹത്തെ കുടുസ്സാക്കി അനുഭവിക്കുന്നു. അതുകൊണ്ട് അവർക്ക് മുക്തി ലഭിക്കുന്നില്ല. ഈശ്വരകാര്യവസ്തുക്കളിൽ എത്ര ഭക്തി ഉണ്ടായിരുന്നാലും മുക്തി ലഭിക്കുന്നില്ല. സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യപദവികളെ ലഭിക്കാം എന്നല്ലാതെ സദ്യോവിദേഹ കൈവല്യം സിദ്ധിക്കയില്ല.

യോഗികൾ പ്രാണായാമം ചെയ്ത് സാക്ഷാൽകരിക്കുന്നു എന്നു പറയുന്നു. ആ പ്രാണായാമം കാരണവസ്തുവായ ഈശ്വരങ്കൽ ഏതുപോൽ ബൃഹത്തായിരിക്കുന്ന പ്രാണൻ Zero എന്നവണ്ണം ലയിക്കുന്നുവോ അതുപോലെ ആയിത്തീരണം; എന്നാൽ മാത്രമെ യോഗിക്ക് സാക്ഷാൽക്കാരമുളളു. ആകാശം ഏതുപോലെ ഊടുരുവെ നിറഞ്ഞുനിൽക്കുന്നുവോ അതുപോലെ യോഗിക്കു നിർബാധം എവിടേയും യാതൊരു തടസ്സവും കൂടാതെ സഞ്ചരിക്കാം. യോഗിക്ക് പ്രാണായാമം പ്രയത്നം കൊണ്ട് വരുത്തേണ്ടിയിരിക്കുന്നു.

എന്നാൽ ജ്ഞാനിക്ക് തൻെറ സ്വരൂപത്തെപ്പററി ശരിയായ അറിവുളളതുകൊണ്ട് പ്രാണനെ പ്രത്യേകം നിയന്ത്രിക്കാതെ തന്നെ അതു നേർവഴിക്കു ഗമിക്കുന്നു. ജ്ഞാനിയിൽ പ്രാണൻ ബൃഹത്തായിത്തന്നെ ഇരിക്കുന്നു. ജ്ഞാനി, താൻ നിറവുററവനായിത്തന്നെ അനുഭവപ്പെടുന്നു. ജ്ഞാനി എപ്പോഴും ഭക്തിയുടെ പരമകാഷ്ഠയിൽ തന്നെ വർത്തിക്കുന്നു. ജ്ഞാനിയുടെ സ്ഥിതി ഏതുപോലെ എന്നാൽ

''അഴിപ്പേയവനുക്കുമിച്ചെയതുവാനാ
ലിഴപ്പേയുനക്കിച്ചെയെന്നാ–യിഴപ്പെ
യറിയാതതു കാണറിയാവജ്ഞാനം
കിറികേളുൻപോതം കെടൽ.''

ഈശ്വരൻ എല്ലാ പ്രാണങ്ങളുടേയും ഉറവസ്ഥാനവും ലയസ്ഥാനവുമാണ്. ഈശ്വരനിൽ പ്രാണങ്ങൾ ലയിച്ചിരിക്കുമ്പോൾ എല്ലാം സംഹരിക്കപ്പെടുന്നു. അതിൽ അദ്ദേഹത്തിനു യാതൊരു കർത്തൃത്വവുമില്ല. അങ്ങനെ തൻെറ സ്വരൂപത്തിൽ ഇരിക്കുമ്പോൾ തന്നെ, ഈശ്വരൻ സംഹാരത്തെ അകർത്താവായിത്തന്നെ ചെയ്തുകൊണ്ടിരിക്കുന്നു. ആ അവസ്ഥയിൽ ഈശ്വരൻ നിറവുററവനായിത്തന്നെയാണ് ഇരിക്കുന്നത്. അങ്ങനെ ഈശ്വരൻ നിറവുററിരിക്കുമ്പോൾ, ആ അവസ്ഥയിൽ അദ്ദേഹം എല്ലാ

ററിനേയും അകർത്താവായി സംഹരിച്ചുകൊണ്ടിരിക്കുമ്പോൾ, പിന്നെ ഇവൻ എന്തിന് അതിൽനിന്നു വിട്ടുമാറി ഇരിക്കണം. ഇവനും നിറവുററതായിരിക്കട്ടെ. ഇവനും ഈശ്വരകോശത്തിൽ തന്നെ ഇരിക്കുന്നതുകൊണ്ട്, ഈശ്വരേച്ഛ ഏതോ അതു നടക്കട്ടെ. അങ്ങനെ നിറവുററവനായി താൻ ഇരുന്നാൽ അതിൽപ്പരം പരമാനന്ദമുണ്ടോ! ആ ആനന്ദത്തെ ആസ്വദിക്കാതെ ഇരുന്നാൽ മേൽപ്പറഞ്ഞ ദുഃഖാദികൾ തന്നെ ഏർപ്പെടും. ഇങ്ങനെ പരമാനന്ദമനുഭവിക്കുവാൻ എല്ലാ വൈഭവങ്ങളും കരഗതമായിരിക്കുമ്പോൾ അതിനെ അറിയാതെ മറന്ന് തൻേറതുകളിൽ കടന്നുചെന്നു ദുഃഖിക്കുന്നത് അജ്ഞാനികളുടെ ലക്ഷണമാണ്. ഇങ്ങനെ നിറവുററവനായി താൻ ഇരിക്കുന്നു എന്നറിയാത്തതുതന്നെ ജ്ഞാനമില്ലായ്മ. ഇതിനെയറിയാതെ ക്രിയാദികളെ ചെയ്തുകൊണ്ടിരുന്നാൽ താൻ തന്നെ, തൻെറ നാശത്തെ വരുത്തുന്നു. താൻ നിറവുററിരിക്കുന്നു എന്ന തൻെറ സഹജബോധത്തെ കൈവെടിഞ്ഞാൽ ദുഃഖം അനുഭവം. ഈ സഹജബോധത്തെ പുലർത്തിയാൽ ദുഃഖത്തിൻെറ ആത്യന്തികനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരികയും ഉപാധി ഉള്ളപ്പോൾ തന്നെ ഉപാധി കൂടാതെ സ്വരൂപസാക്ഷാൽക്കാരം ലഭ്യമാകുകയും ചെയ്യും. അതോടുകൂടി താൻ നിർവൃത്തിസ്വരൂപനായിത്തീരുകയും ചെയ്യും. നിർവൃത്തിയോടുകൂടി ആനന്ദം നിറഞ്ഞുവരുന്നതാണ്. വാസ്തവത്തിൽ ആനന്ദവും നിർവൃത്തിയും പര്യായശബ്ദങ്ങളാണ്: വിവേകാനന്ദൻ പറഞ്ഞതുപോലെ **''Think day and night that tne Universe is a Zero and meditate upon it. How wonderful it is.''** രാവും പകലും എന്ന ഭേദമില്ലാതെ അണ്ഡകടാഹമായി കിടക്കുന്ന ഈ വിശ്വത്തെ ഒരു പൂജ്യമായി ചിന്തനം ചെയ്ത് അതിനെ മനനം ചെയ്യുക. അത് എത്ര അതിശയനീയമായിരിക്കുന്നു.

രാവും പകലും അതിനെപ്പററി ചിന്തിക്കണമെങ്കിൽ, താൻ രാവിനേയും പകലിനേയും കണ്ടവനായിരിക്കണം. അങ്ങനെ കണ്ടിരിക്കുന്നവൻ അവയിൽ നിന്ന് അന്യനായിരിക്കണം. അതായത് രാവിൻേറയും പകലിൻേറയും സ്രഷ്ടാവായിരിക്കണം. ഇവ രണ്ടിനേയും വെളിച്ചം കൊടുക്കുന്ന വസ്തു സ്വയം ചേതനവസ്തുവായിരിക്കണം. അപ്പോൾ താൻ തന്നെയാണ് ആ ചേതനവസ്തു. അങ്ങനെ ചേതനവസ്തുവായിരിക്കുന്ന തനിക്ക് രാവും പകലും എന്നുള്ളതുകൊണ്ട് കുറവുണ്ടോ? അവയേയും കടന്നിരിക്കുന്ന അവസ്ഥ തനിക്കുണ്ടല്ലൊ. അങ്ങനെ ഇരിക്കുന്ന താൻ ഈ ജഗത്തിനെ വെറും ഒരു പൂജ്യമായി ഗണിച്ചുകൊണ്ട്, അതിനേയും തന്നുള്ളിലാക്കികൊണ്ട് ആനന്ദമായിരുന്നാൽ അത് ഒരു അത്ഭുതമല്ലെ. അങ്ങനെ ആ ആനന്ദത്തെ ആസ്വദിച്ചിരിക്കുക. ആ ആനന്ദം ധാരധാരയായി അദ്വൈതമായിത്തന്നെ ഇരിക്കും.

താൻ ഒരുവൻ ദ്വൈതമായ രണ്ടു കണ്ണുകൊണ്ട് ഓരോ വിഷയത്തെ ഒന്നായി കാണുന്നു. അതായത് ദ്വൈതം കൊണ്ട് അദ്വൈതം അനുഭവി

ക്കുന്നു. ഓരോ വിഷയവും ഒന്നായിത്തന്നെ കാണപ്പെടും. അതു രണ്ടായി കാണപ്പെടുകയില്ല. രണ്ടായി കാണുന്നവൻ മരണത്തോടടുത്തു എന്നർത്ഥം. ഈ ജഗത്തിലെ ഓരോ വിഷയത്തെ അതാതിൻെറ പൂർണതയിൽ താൻ കാണുന്നു. അങ്ങനെ സാധാരണ വ്യവഹാരത്തിൽ താൻ അദ്വൈതത്തെ അനുഭവിക്കുമ്പോൾ, പിന്നെ സാക്ഷാൽക്കാരസമയത്ത് ജഗത്തിലെ ഈ നാനാത്വങ്ങളേയും ജഗത്തിനേയും തന്നിൽനിന്ന് ഒന്ന് അന്യമായിട്ടു കാണുകയില്ല; അവ ഇല്ലാത്തതായിത്തീരും. അനുഭവാദ്വൈതമൂർത്തിയായാൽ പിന്നെ അവിടെ ജഗത്തെന്നോ സ്വർഗമെന്നോ ഉണ്ടോ? എല്ലാം ബ്രഹ്മം തന്നെ. 'അഹം ബ്രഹ്മാസ്മി' എന്നു തന്നെയായിത്തീരുന്നു.

## 8-2-1959

സപ്താഹം എന്നുവച്ചാൽ എന്താണ്? സപ്തധാതുക്കളെ കൊണ്ടുണ്ടാക്കിയ ഈ ദേഹത്തെ ആഹൂതി ചെയ്ത് തൻെറ സ്വരൂപത്തിൽ തന്നെ ചേർന്നിരിക്കുക എന്നതാണ്; സപ്താവസ്ഥകളെക്കൊണ്ട് താൻതന്നെ, തന്നെ അറിയുന്നതാണ്. അതായത് അജ്ഞാനം, ആവരണം, ഭ്രാന്തി എന്ന മൂന്നു താഴ്ന്ന അവസ്ഥകളും; പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നാലു മേൻമയേറിയ അവസ്ഥകളും. ആദ്യത്തെ മൂന്നവസ്ഥകളെ താണ്ടി, പിന്നീടു പറഞ്ഞ നാലവസ്ഥകളെ പരിപാലിച്ചാൽ താൻ സാക്ഷാൽക്കാരത്തെ അടയുന്നു; ഇതിനെയാണ്, ബാഹ്യരൂപത്തിൽ ഭാഗവതത്തെ ഏഴുദിവസം കൊണ്ട് വായിക്കുന്ന കർമത്തെ, സപ്താഹം എന്നു പറയുന്നത്.

ദീപാരാധന എന്നു വച്ചാൽ എന്താണ്? ദീപം ഇരുളിനെ മാററുന്ന വസ്തു. ഇരുട്ടാണെങ്കിൽ വെളിച്ചത്തിൻെറ നിഴലാണ്. ആ ഇരുട്ടിനേയും വെളിച്ചത്തേയും കണ്ടവരാണ് നമ്മൾ. ഇരുട്ടിൻെറ സന്നിധിയിൽ നാം ഓരോരുത്തരും കത്തിച്ചുവച്ച വിളക്കുകളാണ്. ഈ വിളക്കിൻെറ സാന്നിധ്യം കൊണ്ടാണ് ഇരുട്ടു കാണപ്പെടുന്നത്. യഥാർത്ഥത്തിൽ ഇരുട്ടിനു സ്വരൂപമില്ല. എവിടെ എവിടെ വെളിച്ചം ഉണ്ടോ, അവിടെ ഇരുട്ടു ബാധിക്കുന്നില്ല. വാസ്തവത്തിൽ ഇരുട്ട് എന്നുള്ളത് വെളിച്ചത്തിൻെറ കുറവായ അവസ്ഥയാണ്. നാം ഓരോരുത്തരും കൊളുത്തിവച്ച ദീപങ്ങളാണ്. ആ ദീപത്തെയാണ് ആരാധിക്കേണ്ടത്. അപ്പോൾ ദീപം തന്നെ ദീപത്തെ ആരാധന ചെയ്യുന്നു; അതാണു ദീപാരാധന.

അസത്യം സത്യത്തിൽ എങ്ങനെ ഇരിക്കുന്നു? സത്യത്തിൽ തന്നെയാണ് അസത്യം സ്ഫുരിക്കുന്നത്. അസത്യത്തിൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും സത്യം തന്നെയാണ്. സത്യത്തിൽ മാത്രമെ അസത്യത്തിനു സ്ഥാനമുള്ളു. ആ ചോദ്യം തന്നെ സത്യത്തിൽ നിന്നാണ് ഉദിച്ചത്. എല്ലാററിൻെറയും സത്യാവസ്ഥയുടെ മൂന്നിൽ രണ്ടുഭാഗവും

അരൂപാവസ്ഥയിലാണിരിക്കുന്നത്. രൂപം മൂന്നിൽ ഒരു പങ്കും; അരൂപാവസ്ഥ മൂന്നിൽ രണ്ടു ഭാഗവും ചേർന്നാൽ പൂർണാവസ്ഥയായി. പഞ്ചസാരയുടെ സ്വഭാവം മധുരം. പഞ്ചസാരയുടെ സന്നിധിയിൽ കരിമ്പ് അസത്യം. എന്നാൽ ഈ കരിമ്പ് മധുരത്തിൽത്തന്നെയാണിരിക്കുന്നത്. ആ കരിമ്പിൻെറ ഭ്രഷ്ടുകൾ എല്ലാം കളഞ്ഞാൽ മധുരമായിരിക്കുന്ന പഞ്ചസാര കിട്ടുന്നു. കരിമ്പ് സ്വതേ ആസ്വദിക്കുവാൻ പ്രയാസമുള്ള വസ്തുവാണെങ്കിലും അതിനെ സംസ്ക്കരിച്ചാൽ അതു മുഴുവനും ആസ്വദിക്കപ്പെടുകയും ചെയ്യാം. അപ്പോൾ ആ കരിമ്പിൽ മധുരം അരൂപാവസ്ഥയിൽ ഇരിക്കുന്നു. കരിമ്പു ചവച്ചാൽ ഒരു മധുരം കാണുന്നു. എന്നാൽ വേണ്ടപോലെ കരിമ്പിൻെറ കൊത്തു കളഞ്ഞാൽ മധുരം തന്നെ മൂർത്തിമത്തായി കാണപ്പെടുന്നു. അപ്പോൾ പഞ്ചസാരയുടെ സന്നിധിയിൽ കരിമ്പു വെറും ജഡമാണെങ്കിലും ആ കരിമ്പിൻെറ അസ്തിത്വം, ആ പഞ്ചസാരയിൽ തന്നെയാണ്. അതുപോലെ നാം ഓരോരുത്തരും ഈ ശരീരത്തെ വഹിച്ചിരിക്കുന്നത് ആ ശുദ്ധചൈതന്യത്തിൻെറ ചേർച്ച കൊണ്ടാണ്. ആ ശുദ്ധചൈതന്യത്തിൽ തന്നെയാണ് ഇഈ ശരീരവും ചേഷ്ടിക്കുന്നത്. ഈ ശരീരത്തിൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈ ശുദ്ധചൈതന്യം തന്നെയാണ്.

''ഉപ്പൈ അറിന്തവനെ യോഗി
അകത്തുപ്പൈ (മധുരം) അറിന്തവനെ യോഗി''
''ആനക്കല്ല് ആരറിവാർ അംബുധിയിൽ എങ്ങും ഉണ്ട്''

ഉപ്പിൽ മധുരത്തെ കണ്ടവനാണ് യോഗി.

ഭക്ഷണത്തിൽ ആണ് അമേദ്യവും ഉള്ളത്. എന്നാൽ നാം തള്ളിക്കളയുന്ന അമേദ്യം മററു ചില ജീവരാശികൾ ഭക്ഷണമാക്കുന്നു. അല്ലെങ്കിൽ അമേദ്യം തന്നെ രൂപാന്തരപ്പെട്ട് ഭക്ഷണസാധനമായി വരുന്നു. അപ്പോൾ എല്ലാ ദിക്കിലും എല്ലാ അവസ്ഥയിലും എല്ലാവർക്കും എല്ലാ പദാർഥങ്ങളിലും പ്രീതിയെ കൊടുക്കുന്നതാണ്. അപ്പോൾ വാസ്തവത്തിൽ തള്ളേണ്ടത് ഒന്നുമില്ല. കൊള്ളേണ്ടതും ഒന്നുമില്ല. എല്ലാം ആ ചൈതന്യവസ്തുവിൽ തന്നെ വിളയാടിയിരിക്കുന്നു.

പത്മതീർഥത്തിൻെറ കിഴക്കേക്കരയിൽ കിടക്കുന്ന മുഴുവൻ കൊത്തി രൂപംവരുത്തിയിട്ടില്ലാത്ത ആനയെപ്പററിയും ചിന്തിക്കേണ്ടിയിരിക്കുന്നു. ആ ആനയിൽ രൂപം കുറച്ചായി സ്പഷ്ടമായിക്കാണുന്നു. എന്നാൽ മൂന്നിൽ രണ്ടുഭാഗവും രൂപപ്പെടാതെ അരൂപാവസ്ഥയിൽ തന്നെ ഇരിക്കുന്നു. ഈ ആനയുടെ ഉദാഹരണം കൂടി നാം നമ്മുടെ സ്വരൂപത്തെപ്പററി ചിന്തിക്കുമ്പോൾ ചിന്തിക്കേണ്ടതാണ്.

## 15-2-1959

സപ്താഹം എന്നുവച്ചാൽ സപ്തഅഹസ്സ് ഏഴു ദിവസം. അതായത് ഏഴു പകലും ഏഴു രാത്രിയും. ഏഴു പകൽ ഭഗവത്കഥകൾ പാരായണം ചെയ്ത്; ഏഴു രാത്രികളിൽ ആ ഭഗവത് നാമങ്ങളെ ഉച്ചരിച്ച് എട്ടാം ദിവസം ഭഗവത് സായൂജ്യത്തെ അടയുന്നതിനെയാണ് സാധാരണ സപ്താഹം എന്നു പറയുന്നത്. പകൽ സൂര്യന്റെ സാന്നിധ്യം കൊണ്ട് വെളിച്ചം കിട്ടുന്നു. എന്നാൽ രാത്രിയിൽ വെളിച്ചമില്ല. സൂര്യന്റെ അഭാവംകൊണ്ട് രാത്രി ഏർപ്പെട്ടു. സൂര്യനിലാണെങ്കിൽ വെളിച്ചം മാത്രമേ ഉള്ളു. അവിടെ രാത്രി എന്നുള്ള അവസ്ഥയ്ക്ക് അർത്ഥമില്ല. എന്നാൽ സൂര്യന്റെ സന്നിധിയിൽ, സൂര്യന്റെ ആകർഷണംകൊണ്ടു തന്നെ ചലിക്കുന്ന ഭൂഗോളത്തിൽ എപ്പോഴും അതിന്റെ പകുതിഭാഗം പകലായും പകുതിഭാഗം രാത്രിയായും ഇരിക്കുന്നു. സൂര്യന്റെ അഭാവം ഒരു വശത്ത് ഏർപ്പെടുന്നു. അതുകൊണ്ട് ആ അവസ്ഥയ്ക്ക് രാത്രി എന്നു പറയുന്നു. അതായത് വെളിച്ചമില്ലായ്മ. രാത്രിയെ അർത്ഥപ്പെടുത്തുന്നത് പകൽകൊണ്ടാണ്. രാത്രിയെക്കൂടി പകലാക്കണം. അതാണ് സപ്താഹം. രാത്രിയെ എങ്ങനെയാണ് സാധാരണ നീക്കുന്നത്? പകൽ സമയത്ത് സൂര്യനിൽ നിന്നുംകിട്ടിയ വെളിച്ചവും ചൂടും കൊണ്ടും; മററു സാമഗ്രികളെക്കൊണ്ടും, തീപ്പെട്ടികൊണ്ടോ ഇലക്ട്രിക്ക് ലൈററുകൊണ്ടോ ഇരുട്ടിനെ മാററുന്നു. അപ്പോൾ വാസ്തവത്തിൽ സൂര്യന്റെ സഹായത്തോടുകൂടിത്തന്നെയാണ് ഇരുട്ടിനെ മാററുന്നത്. എന്നാൽ ഈ പകലിനേയും രാത്രിയേയും കാണുന്നത് നാം തന്നെയാണ്. സ്വയംപ്രകാശവസ്തുവിനുമാത്രമേ ഇങ്ങനെ കാണുവാൻ സാധ്യമാവുകയുള്ളു. അപ്പോൾ നാം സ്വയം പ്രകാശവസ്തുവായതുകൊണ്ടാണ് നാം രാത്രിയേയും പകലിനേയും അർത്ഥവത്തായി കാണുന്നത്. അപ്പോൾ പകലിനെ പകലാക്കുന്നതും രാത്രിയെ പകലാക്കുന്നതും ഈ സ്വയംപ്രകാശവസ്തുവാണ്. അതായത് വെളിച്ചത്തിന്റെ അഭാവാവസ്ഥയെ നീക്കം ചെയ്ത് അതിന്റെ സ്ഥാനത്ത് സ്വീകാര്യമാകുന്ന വെളിച്ചത്തെ കൊണ്ടുവരിക എന്നുള്ളതാണ്. പകലും രാത്രിയും എന്നുള്ളതിൽ, നമുക്ക് ആദരണീയമായിട്ടുള്ളത് പകലാണ്. എന്നാൽ രാത്രിയെക്കൂടി ആദരണീയമാക്കണമെങ്കിൽ അതിനെക്കൂടി വെളിച്ചപ്പെടുത്തണം. നാം സാധാരണ വിളക്കുകളെ കൊണ്ട് വെളിച്ചപ്പെടുത്തുന്നു. എന്നാൽ സ്വയംപ്രകാശംകൊണ്ടുതന്നെ ഈ പകലിനെയും രാത്രിയേയും വെളിച്ചപ്പെടുത്തണം. അതിനാണ് സപ്താഹം എന്നു പറയുന്നത്. പകലിനു പകലും രാത്രിക്കു പകലുമാണ് സ്വയം പ്രകാശവസ്തു. ഭാഗവതപാരായണം കൊണ്ട് ശ്രോതാക്കളുടെ ബുദ്ധി തെളിഞ്ഞ് അവർ അഹോരാത്രം ഭഗവത് ധ്യാനത്തിൽ തന്നെ മുഴുകിയിരുന്നാൽ അവർ ഏഴു ദിവസം കഴിഞ്ഞ് എട്ടാംദിവസം വിഷ്ണുസായൂജ്യത്തെ അടയുന്നു. അപ്പോൾ രാത്രിയെത്തന്നെയും, രാത്രി എന്നുള്ള അവിദ്യയെ

കളഞ്ഞ്, വിദ്യയാകുന്ന പകലിനെ ആദരിക്കുന്നു. രാത്രിയിലാണു നാം സാധാരണ ഉറങ്ങുന്നത്. ഉറക്കംവരുന്നത് ക്ഷീണം കൊണ്ടാണ്. ആ ക്ഷീണം തീർക്കുവാൻ നാം സുഷുപ്തിയിൽ ലയിക്കുന്നു. അതായത് കാരണസ്വരൂപത്തിൽ ലയിക്കുന്നു. എന്നാൽ അവിടെ അവിദ്യ എന്നുള്ള മറപ്പ് നീങ്ങാതെ തടിച്ചുകൂടിത്തന്നെ ഇരിക്കുന്നു. ഉറങ്ങുന്നസമയത്ത് താൻ ഉണ്ട് എന്നും താൻ സുഖമായി ഉറങ്ങുന്നു എന്നുമുള്ള ബോധമില്ല. ഉറക്കസമയത്ത് നമ്മുടെ ശരീരത്തെ അമംഗളമാക്കി തള്ളിക്കളയാതെ ഈശ്വരൻ സൂക്ഷിക്കുന്നു. ഉറങ്ങുന്ന ഓരോ വ്യക്തിയുടേയും പ്രാണൻ ഈശ്വരങ്കൽ സമഷ്ടിയിൽ ലയിച്ചിരിക്കുന്നു. അതുകൊണ്ട് ശരീരം അമംഗളമാകുന്നില്ല. നാം ഉണരുമ്പോൾ സുഖമായി ഉറങ്ങി ഒന്നും അറിഞ്ഞില്ല എന്നുള്ള അറിവു നമുക്കുണ്ടാകുന്നു. ഈ അറിവ് ഉറക്കസമയത്ത് ഉണ്ടായിരുന്നില്ല; വാസ്തവത്തിൽ താൻ സ്വസ്വരൂപത്തിൽ തന്നെ ലയിച്ചിരുന്നതുകൊണ്ട് അന്തഃകരണം വഴി അറിഞ്ഞില്ല. ഉറക്കം കഴിഞ്ഞ് ഈ അറിവ് ഉണ്ടാകുന്നത് സ്വപ്നരൂപത്തിലുള്ള അറിവ് അന്തഃകരണത്തിൽ പകരുമ്പോഴാണ്. ഉണർന്നുകഴിഞ്ഞ് ഉണ്ടാകുന്ന അറിവെല്ലാം പുതുതായിട്ടുള്ളതാണെന്നാണ് ഉത്തമപക്ഷക്കാരുടെ മതം. ഇതിനു ദൃഷ്ടി-സൃഷ്ടിവാദം എന്നുപേർ. എന്നാൽ ഇന്നലെവരെ ഈ സമയംവരെ ഉണ്ടായ സംഗതികളെപ്പററിയുള്ള അറിവു നമുക്ക് ഇപ്പോൾ ഉണ്ടല്ലൊ എന്നാണെങ്കിൽ അതു സംസ്കാരംകൊണ്ട് ഏർപ്പെട്ടതാണ്. ഉറക്കസമയത്ത് ഈ സംസ്കാരവും അന്തഃകരണവും അവിദ്യയിൽ ലയിച്ചിരിക്കുന്നു. അവിദ്യയ്ക്കാണെങ്കിൽ അജ്ഞാനം, ആവരണം, വിക്ഷേപം എന്നുള്ളതാണ് സ്വഭാവം. ഈ അവിദ്യയെ മാററി ആ സ്ഥാനത്ത് വിദ്യയെ പുലർത്തി, വിശേഷസ്വരൂപമാകുന്ന വിഷ്ണുവിങ്കൽ സായൂജ്യത്തെ പ്രാപിക്കുന്ന വഴിയാണ് സപ്താഹം.

മറെറാരു ഭാഷയിൽ പറയുകയാണെങ്കിൽ സപ്തധാതുക്കളെക്കൊണ്ടും പഞ്ചഭൂതങ്ങളെക്കൊണ്ടും ഉണ്ടാക്കിയ ഈ ശരീരത്തെ, സ്വപ്രകാശമായ അച്ഛസ്ഫടികമായ ജ്യോതിസ്വരൂപമാക്കിത്തീർക്കുക എന്നാണ് സപ്താഹത്തിൻെറ അർഥം.

വേദാന്തപരമായി പറയുകയാണെങ്കിൽ ജീവചൈതന്യമാകുന്ന ആഭാസനിൽ ഉള്ള ഏഴവസ്ഥകളിൽ അജ്ഞാനം, ആവരണം, ഭ്രാന്തി എന്നുള്ള മൂന്ന് താഴ്ന്ന അവസ്ഥകളെ തരംതാഴ്ത്തി; പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നാലു മേൻമയേറിയ അവസ്ഥകളെ പരിപാലിച്ച് ശുദ്ധനിലയാകുന്ന വിശേഷരൂപമാകുന്ന അസ്തിഭാതിപ്രിയമായിത്തന്നെ ഇരിക്കുക എന്നാണ്.

അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവ അവിദ്യകൊണ്ടുണ്ടായതും, അവ ഏഴുരാത്രികളെ കുറിക്കുന്നതുമാകുന്നു. അതുപോലെ പരോക്ഷ

ജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്നിവ അസ്തിഭാതിപ്രിയത്തോടുകൂടി ഏഴു പകലിനെയും കുറിക്കുന്നു. അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവയെ മാററുവാനുള്ള സാധന ശ്രവണം, മനനം, നിദിധ്യാസനം, സമാധി എന്നിവയാണെന്നാണ് മഹത്തുക്കൾ ഘോഷിച്ചിട്ടുള്ളത്. ആദ്യത്തെ മൂന്നുദിവസം ഭഗവത് വചനങ്ങളേയും ഗുരുവചനങ്ങളേയും മൂന്നുപകലും ശ്രവണം ചെയ്യുകയും, ആ മൂന്നുരാത്രിയും ഈ ശ്രവണം കൊണ്ടേർപ്പെട്ട ജ്ഞാനത്തെ മനനം ചെയ്യുകയും വേണം. മൂന്നുപകൽ ശ്രവണം; പകൽനിഷ്ഠയെ വിളക്കുന്നതു പോലെ മൂന്നുരാത്രിയിലും മനനം പ്രയോജനപ്പെടും. ഇങ്ങനെ പകൽ എന്നും രാത്രിയെന്നുമുള്ള ഭേദം ഇല്ലാതെയാവും. പകൽ എന്നുള്ളത് ''കണ്ണാ''യിട്ടും, രാത്രിയെന്നുള്ളതു ''മണി''യായിട്ടും വരും. ശ്രവണം എന്നുള്ളതു ''കണ്ണ്''; മനനം എന്നുള്ളതു ''മണി''. ഇങ്ങനെ മൂന്നു ദിവസം ശ്രവണംകൊണ്ടും മനനംകൊണ്ടും ഉത്തേജകതത്വത്തെ പ്രാപിച്ചാൽ നാലാം ദിവസം മുതൽ നിദിധ്യാസനം അഭ്യസിക്കണം. അങ്ങനെ അഭ്യസിച്ചാൽ ഉച്ചിയിൽ സ്ഫടികം എന്നപോലെ ആയിത്തീരും. സ്ഫടികം ഏഴുവർണങ്ങളെ കാണിക്കുന്ന വസ്തു. എന്നാൽ സൂര്യപ്രകാശം സ്ഫടികത്തിൻെറ ഒത്തനടുവിൽ പ്രതിഫലിക്കുകയാണെങ്കിൽ, ആ സ്ഫടികം അച്ഛധാവള്യത്തോടുകൂടിയ വെളിച്ചത്തെ പ്രദാനം ചെയ്യുന്നു. അതുപോലെ സമാധിയെ ശീലിക്കുന്നനിദിധ്യാസനംകൊണ്ട് എട്ടാംദിവസം ശരീരത്തിനു ഹേതുവായ സപ്തധാതുക്കളെയും ധ്വംസിക്കപ്പെട്ടവനായും നിരുപാധികനായും സമാധിയിൽത്തന്നെ ഇരിക്കുന്നവനായും നിശയെ പകലാക്കിയവനായും രാപകൽ അററ ഇടത്തു ശോഭിക്കുന്നവനായും ഭവിക്കും. ഭഗവത്പാരായണംകൊണ്ടും ഗുരുമൊഴികൊണ്ടും ഏർപ്പെട്ട ശ്രവണം കൊണ്ടും, അതുകൊണ്ടേർപ്പെട്ട മനനംകൊണ്ടും, അതുകൊണ്ടേർപ്പെട്ട നിദിധ്യാസനത്തിൻെറ മധ്യകേന്ദ്രത്തിൽ എത്തുമ്പോൾ ഉച്ചിയിൽ സ്ഫടികം ഏതുപോലെ അച്ഛധാവള്യത്തോടുകൂടി വിളങ്ങുന്നുവോ അതുപോലെ, രാപകൽ അററ ഇടമാകുന്ന പരമനിലയിൽ എത്തുകയും വിദ്യാരൂപിണിയായ മായ നീങ്ങുകയും വിശേഷശുദ്ധചൈതന്യമായി അസ്തിഭാതിപ്രിയമായി വിളങ്ങുകയും ചെയ്യും. ശ്രവണവും മനനവുംകൊണ്ടു പകൽ പകലായും രാത്രി പകലായും തീരുന്നു. നിദിധ്യാസനംകൊണ്ട് ഈ പകലിനും പകലായി വെളിച്ചമായി താൻ തന്നെ ശോഭിക്കുന്നു. പകലും രാത്രിയും കാര്യവസ്തുക്കളായും, ഇവ രണ്ടിനേയും വിളക്കുന്ന സ്വയം പ്രകാശം കാരണവസ്തുവായും ഇരിക്കുന്നു. ബോധത്തിൻെറ സന്നിധിയിൽ ബോധരൂപനായും, നാനാത്വങ്ങളാകുന്ന കാര്യസന്നിധിയിൽ കാരണമായും താൻ വിളങ്ങുന്നു; ആ ദശയിൽ പാരമാർഥികസത്തയാകുന്ന, അസ്തിഭാതിപ്രിയം എന്ന വാചകശബ്ദരൂപേണ അറിയുന്ന ആ വിശേഷശുദ്ധചൈതന്യമാകുന്ന ലക്ഷ്യസ്വരൂപം അതായത് സ്വസ്വരൂപം തന്നെ

ആയിത്തീരുന്നു. ആ നിലയെയാണ്, ആ സാക്ഷാൽ പൊരുളിനെയാണ് ഈ ശ്ലോകം കൊണ്ട് അറിയിക്കുന്നത്.

''അരുളും പരെയുമരുക്കൻ മതിപോൻറാ
വിരവു പകലററ വിടത്തെ പരമനിലൈ
ശത്തിക്കഴററിയിലെ സച്ചിതാനന്ത മയ
ചുത്തനിലൈ നീയററത്.''

ഈശ്വരൻെറ ഉജ്ജ്വലസ്വരൂപമാകുന്നതും വിശേഷസ്വരൂപമാകുന്നതും സകലകേവലാവസ്ഥകളെ ധ്വംസനം ചെയ്തതും ആയ അവസ്ഥയെ അരുൾ എന്നു പറയുന്നു. സകലം, ഈ അണ്ഡകടാഹം പോലെ കാണുന്ന വിരാട്ട് അവസ്ഥ. കേവലം സൂക്ഷ്മാവസ്ഥ; ഇവ രണ്ടിനേയും ധ്വംസനം ചെയ്ത് വിശേഷചൈതന്യമായി ശേഷിക്കുന്ന അവസ്ഥയ്ക്ക് അരുൾ എന്നു പറയുന്നു. ''പര'' പ്രകൃതി അല്ലെങ്കിൽ മായ. 'അർക്കൻ മതിപോലെ' സൂര്യചന്ദ്രൻമാരെപ്പോലെ ഇരിക്കുന്നു. ചന്ദ്രൻ പ്രകാശിക്കുന്നതും സൂര്യൻെറ വെളിച്ചം കൊണ്ടാണ്. അതുപോലെ പര–മായ പ്രകാശിക്കുന്നത് അരുൾ കൊണ്ടാണ്. ഇരവുപകൽ അററവിടമാണ് പരമമായ നില. രാത്രി പകൽ എന്നു വേററുമയില്ലാതെ എപ്പോഴും വെളിച്ചം പ്രകാശം എന്നുള്ള അവസ്ഥയാണ് ഏററവും മഹനീയമായ അവസ്ഥ. രാത്രിയിൽ സുഷുപ്തി ഏർപ്പെടുന്നു. അത് കാരണലയനിവൃത്തി. അത് നിമിത്തംകൊണ്ട് വീണ്ടും പുനരാവർത്തിക്ക് ഹേതുവാകുന്നു. അതു സ്വീകാര്യമല്ല. നിവൃത്തി രണ്ടുതരത്തിൽ കാരണലയനിവൃത്തി, ആത്യന്തികനിവൃത്തി. നമുക്ക് പുനരാവർത്തിക്കു ഹേതുവാകാത്ത ആത്യന്തികനിവൃത്തിയാണു സ്വീകാര്യം. ആ നിവൃത്തി സാധിക്കുന്നത് രാത്രിയിലുമല്ല പകലുമല്ല. പിന്നെ രാപകൽ അററിടത്താണ്. അതാണ് പരമമായ നില. ഈ രാപകൽ അററിടത്ത് എത്തിയാൽ മാത്രം പോരാ, പിന്നെ ''ശക്തികഴററിയിലെ'' മായയെ നീക്കം ചെയ്യണം; തരണം ചെയ്യുകയും വേണം. അങ്ങനെ മായയെക്കൂടി തരണം ചെയ്താൽ ''സച്ചിദാനന്ദമപ്പാ'' സത്, ചിത്, ആനന്ദം എന്ന മൂന്നു വാചകശബ്ദങ്ങളെക്കൊണ്ട് അറിയപ്പെടുന്ന ആ ലക്ഷ്യസ്വരൂപത്തെ പ്രാപിക്കാം. ഇതാണു ശുദ്ധനില; വിശേഷസ്വരൂപമാകുന്ന നിരുപാധികചൈതന്യം. ഇതിനെ സഹജബോധം എന്നു പറയും. അതായത് ഈ ജ്ഞാനസ്നാനത്തെ സഹജബോധം എന്നു പറയും. അപ്പോൾ ''നീ അററ'' അവസ്ഥ അനുഭവപ്പെടും. നീ എന്നു വേർപെടുത്തത്തക്ക വൈഭവത്തോടുകൂടിയ അവസ്ഥ ഒന്നില്ലാതായിത്തീരും. ഇതാണ് സപ്താഹം കൊണ്ടുണ്ടാകുന്ന നില. ഇതിനു വരിഷ്ഠപദവി എന്നും സദ്യോവിദേഹകൈവല്യം എന്നും പറയും. അതായത് അരുൾസ്ഫടികമാണിക്യമായി, സഹജബോധവാനായിത്തീരും.

''മലവിമോചനം പുംസാം
ജലസ്നാനം ദിനേദിനേ
നിർമലഗീതാംഭസിസ്നാനം
സംസാരമലമോചനം.''
''ജ്ഞാനിക്കുലകം പൊയ്
ഉലകത്തിർക്ക് ജ്ഞാനി പൊയ്.''
''അഹംനിർവികാരോനിരാകാരരൂപോ
വിഭൂതാർച്ചസർവത്രസർവേന്ദ്രിയാണാം
അഹംഭോജനംനൈവഭോജ്യം നഃഭോക്താ
ചിദാനന്ദരൂപ ശിവോഹം ശിവോഹം.''
''വെണ്ണയുരുപാവയർക്കുജ്ഞാനംവിളക്കിൻമേ
ലണ്ണിൻമയിർപഞ്ചാകുമാശയിലെ കണ്ണീ–
രൊഴുകുമ്പൊഴുതറിയാതുള്ളുരുകിവിമ്മി
അഴുതുചിരിപ്പാർപുളകമാം.''
''മണിപാമ്പിരുളിൽ മറൈന്തിരുക്കത്തേടും
കണക്കാന്തർപോതത്തൈകാട്ടി ഉണർത്തുകിനും
നീരിൽകിണർനിഴലുയുത്തവും പോലാമാരിതൈ
നീക്കിയിരിപ്പാർ.''

മുക്തൻമാർക്ക് ഈ ജഗത്ത് പ്രാതിഭാസികം. എന്നാൽ സംസാരികൾക്ക് ഈ ജഗത്ത് വ്യാവഹാരികസത്യം. മുക്തൻ ദൃക്-ദൃശ്യം-ദ്രഷ്ടാവ് എന്നുള്ള മൂന്നു വ്യവഛേദങ്ങളില്ലാതെ ദ്രഷ്ടാവായി എപ്പോഴും ഇരിക്കുന്നു. സംസാരി ഈ വ്യവഛേദങ്ങളോടുകൂടിയിരിക്കുന്നു. അവൻ ഇതുകളിൽ പററുതലോടുകൂടിയിരിക്കുന്നു. അന്തഃകരണം ഒരു വിശേഷണമായിരിക്കുമ്പോൾ ആ ചൈതന്യം എപ്പോഴും ബന്ധനത്തിൽത്തന്നെ ആണ്ടിരിക്കുന്നു. എന്നാൽ അന്തഃകരണം ഒരുപാധിയായിരിക്കുമ്പോൾ ആ ചൈതന്യത്തെ ചിദാഭാസൻ എന്നു പറയുന്നു. സപ്താഹംകൊണ്ട് ഈ ചിദാഭാസനാണ് മോചനം ലഭിക്കുന്നത്. സപ്താഹം കൊണ്ട് ചിദാഭാസന് താനും തൻെറ ആത്മാവും താനായി ആത്മാവായി ശോഭിക്കുന്നുവെന്ന് അനുഭവപ്പെടുന്നു. ചിദാഭാസൻ, ചിദാഭാസൻെറ സപ്താവസ്ഥകളിൽ അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ നീക്കം ചെയ്ത് ശേഷിച്ച നാലവസ്ഥകൾ നിറവുററുവരുമ്പോൾ വിഷ്ണുതുല്യനായി ഉല്പത്തിനാശം എന്ന രണ്ടവസ്ഥകളെ ഒഴിവാക്കി അതുകളുടെയും അസ്തിത്വമാകുന്ന 'ഉണ്ട്' എന്ന അവസ്ഥകൊണ്ടു നിറയ്ക്കുമ്പോൾ ലക്ഷ്യപ്പൊരുളാകുന്ന അസ്തിഭാതിപ്രിയം എന്ന അവസ്ഥ തികവിൽ വരികയും സഹജജ്ഞാനത്തോടുകൂടിയവനായി ഒന്നെന്നും രണ്ടെന്നുമുള്ള ഭേദം കൂടാതെ, വിവേകമുക്തി നിത്യസിദ്ധമായ അവസ്ഥ വീണ്ടും സിദ്ധിച്ചവനായിത്തീരുന്നു. ഇതുതന്നെ ആരൂഢമുക്തിയായിത്തീർന്ന നില.

## 22-2-1959

ബാഹ്യമെന്നും ആന്തരമെന്നും ഉപാധികൊണ്ടു തോന്നപ്പെടുന്നു. ഉപാധിയുടെ അഭാവത്തിൽ ബാഹ്യം, ആന്തരം എന്നുള്ളതില്ല. ആന്തരവൃത്തി ഉണ്ടായാൽ ബാഹ്യവൃത്തി താനെ ഒഴിയുകയും, ആ ആന്തരവൃത്തി സഹജമായി വന്നാൽ, ആ ആന്തരവൃത്തിതന്നെ നിവൃത്തിക്കു ഹേതുവായിത്തീരുകയും ചെയ്യുന്നു. നിവൃത്തി ഏർപ്പെട്ടാൽ ബാഹ്യവൃത്തിയും ആന്തരവൃത്തിയും എന്നുള്ള വൃത്തികൾ ഏർപ്പെടേണ്ടതില്ല. കയ്യിൽ ഉള്ള മുള്ളുകൊണ്ട് കാലിൽപ്പെട്ട മുള്ളെടുത്തു രണ്ടിനേയും കളയുന്നതുപോലെ ആന്തരവൃത്തികൊണ്ട് ബാഹ്യവൃത്തിയെ മാററി നിവൃത്തി ഏർപ്പെടുമ്പോൾ ആന്തരവൃത്തിയും ഇല്ലാതായിത്തീരും. അന്തഃകരണം കൂടാതെയുള്ള ഉപാധികൾ കാലിൽപ്പെട്ട മുള്ള്; അന്തഃകരണവും അവിദ്യയും കയ്യിൽ ഉള്ള മുള്ള്. അന്തഃകരണവൃത്തികൊണ്ടും അവിദ്യയെ നീക്കാനുള്ള വൃത്തികൊണ്ടും, അന്തഃകരണേതരഉപാധികളെ തരണം ചെയ്ത്, അന്തഃകരണം, ഊഹിക്കുവാനും നിശ്ചയിക്കുവാനും കഴിവുള്ള ബുദ്ധികൊണ്ട് അഖണ്ഡാകാരത്തെ പ്രാപിക്കുമ്പോൾ ആ അന്തഃകരണം കൂടി താനെ ഒഴിഞ്ഞുപോകുന്നു. അപ്പോൾ അന്തഃകരണം അത് അഖണ്ഡാകാരത്തെ പ്രാപിക്കുമ്പോൾ മാത്രമേ ഒഴിഞ്ഞുപോകുന്നുള്ളു.

പ്രവൃത്തി നിവൃത്തിയിലും, നിവൃത്തി പ്രവൃത്തിയിലും എങ്ങനെ ഇരിക്കുന്നു (ഉണ്ടാകുന്നു)?

തന്നിൽ നിന്നും അന്യമായ ഇടം ഉണ്ട് എന്നു സങ്കല്പിച്ച് അതിൽ പ്രവർത്തിക്കുന്നത് പ്രവൃത്തി. അതായത് തന്റെ സ്വസ്വരൂപത്തിൽ നിന്നും അന്യമായിട്ടുള്ള ഒരു സ്വരൂപം ഉണ്ട് എന്നു സങ്കല്പിക്കുമ്പോൾ പ്രവൃത്തി ഏർപ്പെടുന്നു. എന്നാൽ തന്റെ സ്വരൂപം തന്നെയാണ് ഊടുരുവെ നിറഞ്ഞിരിക്കുന്നത് എന്നും, തന്റെ സ്വരൂപം വിട്ട് അന്യയിടം ഇല്ല എന്നും ദൃഢത വന്ന അവസ്ഥ നിവൃത്തി. ആ നിവൃത്തിയിൽ ഇരുന്നുകൊണ്ട് പ്രവർത്തിക്കുന്നു എന്നു പറഞ്ഞാൽ താൻ തന്റെ സ്വരൂപത്തെത്തന്നെ ആസ്വദിക്കുന്നു എന്നർത്ഥം. ഈശ്വരൻ നിവൃത്തിസ്വരൂപനാണ്. ഈശ്വരൻ സൃഷ്ടിക്കുന്നത് തന്റെ സ്വരൂപം കൊണ്ടുതന്നെയാണ്. അപ്പോൾ ഈശ്വരന് അതിൽ താഴ്ചയോ മേൻമയോ ഇല്ല. അദ്ദേഹം തന്റെ സ്വരൂപം കൊണ്ടുതന്നെ കളിക്കുന്നു എന്നർത്ഥം. ഈ കാണപ്പെടുന്ന ജഗത്തു മുഴുവനും ഈശ്വരസ്വരൂപം കൊണ്ടുതന്നെ ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടതാണ്. അതുകൊണ്ട് ഈശ്വരൻ നിവൃത്തിസ്വരൂപനായിരുന്നുകൊണ്ട് പ്രവർത്തിക്കുകയും, പ്രവൃത്തിക്കുമ്പോൾ നിവൃത്തിസ്വരൂപനായിരിക്കുകയും ചെയ്യുന്നു. അപ്പോൾ ഈശ്വരൻ കർത്താവായിരിക്കുമ്പോൾ തന്നെ അകർത്താവായിരിക്കുന്നു. അപ്പോൾ ഈശ്വരസൃഷ്ടിയിൽ ധനികനേയും ദരിദ്രനേയും കണ്ണില്ലാത്തവനേയും കാലില്ലാത്തവനേയും മററു പല വൈകല്യങ്ങളോടുകൂടിയും കാണുന്നുണ്ടല്ലോ

എന്നാണെങ്കിൽ, അതെല്ലാം ഈശ്വരൻ തന്നെയാണ് അനുഭവിക്കുന്നത്. ജ്ഞാതാവു ജ്ഞേയമായും, ദ്രഷ്ടാവു ദൃക്കായും, ദൃക്ക് ദ്രഷ്ടാവായും വരുമ്പോൾ ഉള്ള അവസ്ഥ ഇതുതന്നെയാണ്. അതായത് കർത്താവായിരിക്കുമ്പോൾ അകർത്താവായിത്തന്നെ ഇരിക്കുന്ന അവസ്ഥ.

## 1-3-1959

ജീവൻ, ചിദാഭാസൻ, സാക്ഷി എന്ന മൂന്നു ചൈതന്യങ്ങൾ തമ്മിൽ വ്യത്യാസം എന്താണ്? അവയുടെ ശരിയായിട്ടുള്ള നിർവചനം എന്താണ്?

ജീവചൈതന്യം, ആഭാസചൈതന്യം, സാക്ഷിചൈതന്യം ഇവ തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അതായത് ചൈതന്യത്തിൽ വ്യത്യാസമില്ല. എന്നാൽ ഇവയ്ക്ക് ഉപാധികൊണ്ടാണ് വ്യത്യാസം ഏർപ്പെടുന്നത്. അപ്പോൾ ഇവ തമ്മിലുള്ള വ്യത്യാസം ഉപാധികൊണ്ടറിയപ്പെടുന്നു.

അന്തഃകരണം ഒരു വിശേഷണമായിരിക്കുമ്പോൾ, ആ ചൈതന്യം അന്തഃകരണവിശിഷ്ടചൈതന്യം അതായത് ജീവൻ. ജീവനിൽ അന്തഃകരണം ഒരു പററുതലോടുകൂടി വിശേഷണമായി അതിൻെറ സ്വരൂപത്തിൽ ചേർന്നിരിക്കുന്നു. അങ്ങനെ അന്തഃകരണം വിശേഷണമായിരിക്കുന്ന ജീവചൈതന്യത്തിന് അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിവയാണ് മൂർത്തിമത്തായി നിൽക്കുന്നത്. അതായത് ജീവൻ എപ്പോഴും ബന്ധനത്തിൽ തന്നെ ഇരിക്കുന്നു. മോചനപ്പെടുവാനുള്ള വഴിയില്ല.

അന്തഃകരണം ഒരു ഉപാധിയായിരിക്കുമ്പോൾ അതായത് ഒരു വിഷയം ഒരിടത്തിരുന്ന് മറേറ സ്വരൂപത്തിൽ ചേരാതെ, അതിനെ ചേഷ്ടിപ്പിക്കുമ്പോൾ ആ ചൈതന്യത്തിന് ചിദാഭാസൻ എന്നു പേർ. അതായത് അവിടെ ചൈതന്യത്തിൻെറ ആഭാസം—പ്രതിബിംബം ഏർപ്പെടുന്നു. ഇവിടെ ചിദാഭാസൻ പ്രധാനമായി പരോക്ഷജ്ഞാനത്തിൽത്തന്നെ ഇരിക്കുന്നു. താൻ ഉണ്ട് എന്നാൽ താൻ ഇന്നവിധം ഇരിക്കുന്നു എന്ന് അറിയുവാൻവേണ്ടി ഉററ ആഗ്രഹത്തോടുകൂടി ഇരിക്കുന്നു. ആഭാസന് സപ്താവസ്ഥകളിൽ പരോക്ഷജ്ഞാനം മധ്യസ്ഥിതമായും; അജ്ഞാനം, ആവരണം, ഭ്രാന്തി ഇടതുവശത്തും; അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം വലതുവശത്തും നിൽക്കും. വേണമെങ്കിൽ രണ്ടവസ്ഥകളിലും ചെല്ലാം. പരോക്ഷമായി അനുഭവപ്പെട്ടതിനെ അപരോരോക്ഷമാക്കാതെ അജ്ഞാനാദികളിൽത്തന്നെ ആണ്ടിരിക്കാം. അല്ലെങ്കിൽ പരോക്ഷത്തെ അപരോക്ഷമാക്കി ശോകനാശത്തെയും അതിഹർഷത്തെയും അടയാം. ചിദാഭാസനിൽ അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ ഭാവനകൊണ്ട് നശിക്കുന്നില്ലെങ്കിലും ബോധനം കൊണ്ട് അവ നശിക്കുന്നു. അതുപോലെ ചിദാഭാസനിൽ സ്ഥൂലം, സൂക്ഷ്മം, കാരണം ഇവ ഭാവനകൊണ്ട് നശിക്കുന്നില്ലെങ്കിലും ബോധനം കൊണ്ട് അവ ദുഃഖത്തിന് കാരണമാകാതെ ഇരിക്കും.

സാക്ഷി എന്നുള്ളതിനെ അന്തഃകരണോപഹിതചൈതന്യം എന്നു പറയുന്നു. എന്നാൽ ചിദാഭാസൻെറ നിർവചനം ഇതുതന്നെയാണല്ലോ എന്നാണെങ്കിൽ സാക്ഷിയിൽ അന്തഃകരണത്തിൻെറ ഒരു പററുതൽ മാത്രമേ ഉള്ളു. ഇവിടെ അന്തഃകരണത്തിലെ മനസ്സ്, ചിത്തം, അഹംഭാവം എന്നിവയുടെ പ്രവർത്തനം മാറി ബുദ്ധി മാത്രം ശേഷിച്ച്, ആ ബുദ്ധിയും അഖണ്ഡാകാരത്തെ പ്രാപിച്ചിരിക്കുന്ന അവസ്ഥയിൽ, ആ ചൈതന്യത്തെ സാക്ഷി എന്നു പറയുന്നു. സാക്ഷി ഇച്ഛ അററ് പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. ചിദാഭാസനും സാക്ഷിയും തമ്മിലുള്ള വ്യത്യാസം എങ്ങനെയെന്നാൽ കുട്ടകൊണ്ട് മൂടിയ തറയും മഠംകൊണ്ട് മൂടിയ തറയും എന്നപോലെ ഒന്നു വ്യഷ്ടിയും മറേറത് സമഷ്ടിയും.

എന്നാൽ ചിദാഭാസൻ ജീവൻെറയും സാക്ഷിയുടെയും ഒരു സങ്കലിതാവസ്ഥ എന്നു പറയുവാൻ പാടില്ല. അങ്ങനെ പറഞ്ഞാൽ അത് ഒരു മിശ്രിതം ആയിപ്പോകും. അതിനെപ്പിന്നെ വേർതിരിക്കുവാൻ പ്രയാസം. ചൈതന്യത്തിൽ ഉപാധിയുടെ ചേർച്ചവ്യത്യാസം പോലെ ചൈതന്യത്തിനെ ജീവനെന്നും ആഭാസനെന്നും സാക്ഷിയെന്നും പറയുന്നു.

ഒരു ഉദാഹരണം എടുക്കാം: ഐസ്, വെള്ളം, ആവി. ഐസ് എന്നാൽ ഒരു ഘനീഭവിച്ച വസ്തു. എന്നാൽ അത് എപ്പോഴും വെള്ളത്തെത്തന്നെ ഒഴുക്കിക്കൊണ്ടിരിക്കുന്നു. ആവി ഐസിൽ ഉണ്ടോ എന്നാണെങ്കിൽ, സൂക്ഷ്മമായി നോക്കുകയാണെങ്കിൽ ഉണ്ട്. അപ്പോൾ ഘനീഭവിച്ച അവസ്ഥയിൽ ഐസ് എന്നും, ഘനം കുറഞ്ഞ് ദ്രവമായ അവസ്ഥയിൽ വെള്ളമെന്നും, അരൂപാവസ്ഥയിൽ ആവിയായിത്തീരുമ്പോൾ ''ആവി'' എന്നും പറയുന്നു. അപ്പോൾ ഉപാധിവ്യത്യാസം കൊണ്ട് ഒരേവസ്തു വേറെ വേറെ പേരുകളിൽ പറയപ്പെടുന്നു. ഐസ് ജീവനായിട്ടും വെള്ളം ചിദാഭാസനായിട്ടും ആവിയെ സാക്ഷിയോടും ഉപമിക്കാം.

ഐസ് വെള്ളമായിട്ടും പിന്നെ ആവിയായിട്ടും ഭാവനകൊണ്ട് നശിക്കുന്നതായി തോന്നപ്പെടുന്നെങ്കിലും ബോധനംകൊണ്ട് അത് നശിക്കാതെ ഇരിക്കുന്നു എന്നും അത് മോചനപ്പെടുകയാണ് ചെയ്യുന്നത് എന്നും ഉള്ളത് ചിദാഭാസന് പ്രത്യക്ഷമായി ഉദിക്കുന്നു.

ജീവഭാവത്തിൽ ചൈതന്യത്തിന് ജനന-മരണ-സംസാരദുഃഖം, സൃഷ്ടിസ്ഥിതി-സംഹാരം സ്ഥായിയായിട്ടും സത്യമായിട്ടും എന്നാൽ ഇവ ചിദാഭാസനിൽ ആരോപിതമായിട്ടും, സാക്ഷിയിൽ ഇവ നിത്യനിവൃത്തമായിട്ടും ഇരിക്കുന്നു. കൂടസ്ഥത, നിത്യമുക്തത എന്നുള്ളത് സാക്ഷിയിൽ നിത്യപ്രാപ്തമായിട്ടും ഇരിക്കുന്നു.

ആഭാസനിൽ പരോക്ഷം പ്രധാനമായി നിൽക്കുന്നു. ഈ പരോക്ഷത്തിൽ അജ്ഞാനം, ആവരണം, ഭ്രാന്തി നിൽക്കും. ഉൽപ്പത്തിസ്ഥിതി നാശം എന്നതുകൾ ചിദാഭാസനിൽ അറിവുകൊണ്ട് നശിച്ചും സത്ത്, ചിത്ത്, ആനന്ദം പ്രാപിച്ചും ഇരിക്കുന്നുവെന്നു കണ്ട് അന്തഃകരണത്തെ ആരോപിതമായി തള്ളുന്നു. ആ ദശയിൽ അന്തഃകരണം അത്യന്തം അസത്തായിത്തീരുന്നു. അപരോക്ഷത്തിൽ കൂടസ്ഥനും അല്ലെങ്കിൽ സാക്ഷിയും ആഭാസനും ഒരേസ്ഥാനത്തും ഒരേസമയത്തും ഒരുമിച്ചു നിൽക്കുന്നു. ഈ സ്ഥാനത്തെ അഹംവൃത്തി എന്നു പറയുന്നു. അഹംവൃത്തി അഖണ്ഡമായി വരുമ്പോൾ അത് നിവൃത്തിയായിരിക്കുന്നു.

ഭേദം കൊണ്ട് ഉൽപ്പത്തിസ്ഥിതിനാശം ഉള്ളതായി ഭാവനകൊണ്ട് തോന്നപ്പെടുന്നു. എന്നാൽ ഇതിനെ ബോധനംകൊണ്ട് അസ്തിഭാതി പ്രിയമായി അനുഭവപ്പെടുകയും ആ അനുഭവത്താൽ മൂന്ന് പര്യായശബ്ദങ്ങളാകുന്ന വാചകശബ്ദം കൊണ്ട് അറിയപ്പെടുന്ന വസ്തു ഏകമാണെന്നും അത് ഈശ്വരൻ, ഈശ്വരൻ, ഈശ്വരൻ എന്നായി ഏകത്വത്തെ പ്രാപിക്കുകയും, ഈ ഈശ്വരനെത്തന്നെ ബ്രഹ്മമായി അനുഭവപ്പെടുകയും, സാക്ഷാൽ പൊരുൾ തന്നെയായി സ്ഥിതിചെയ്യുകയും ചെയ്യുന്നു എന്നും സഹജബോധവാനായിത്തീരുന്നു.

ജീവബ്രഹ്മഭേദം, ആഭാസബ്രഹ്മഭേദം, ഈശ്വരബ്രഹ്മഭേദം എന്നുള്ള ഭേദങ്ങൾ സത്യമായിട്ടില്ലെന്നും ഇവ എല്ലാം അഭേദമായിട്ടിരിക്കുന്നു എന്നും; അഭേദം, ഈശ്വരൻ, വിദ്യ, ബ്രഹ്മം എന്നിവ വാചകശബ്ദങ്ങളാണെന്നും പൊരുൾ ലക്ഷ്യസ്വരൂപമാണെന്നും അനുഭവിച്ച് അറിയുന്നു.

നിത്യസിദ്ധമായിട്ടുള്ള ആത്മാനുഭൂതിയെ വീണ്ടും പ്രാപിക്കുക എന്നല്ലാതെ വിട്ടുപിരിയുക എന്നതുണ്ടോ? നിത്യനിവർത്തമായിരിക്കുക; ജനനമരണ സംസാരദുഃഖത്തെ വീണ്ടും നിവർത്തിക്കുക എന്നതല്ലാതെ മററുവല്ലതുമുണ്ടോ? ഇതുതന്നെയാണ് ലക്ഷ്യമായിട്ടുള്ള വസ്തു. ഇതിനെയാണ് ബ്രാഹ്മണനോട് നന്ദൻ ''ആണ്ടേ ചിദംബരത്തു പോകുക എന്നല്ലാതെ തിരിച്ചുവരിക എന്നുണ്ടോ'' എന്നുപറഞ്ഞത്.

''നന്ദാനീശിവഭക്തൻ ഉനൈ നമ്പാമലൈ
നാൻ ഇരുന്തേനേ പിത്തൻ
നന്ദാനീശിവഭക്തൻ.''

കരയ്ക്കും വെള്ളത്തിനും അതിർത്തി ഉണ്ടാകും. എന്നാൽ അഗ്നി, വായു, ആകാശം എന്നിവയ്ക്ക് അതിർത്തി കൽപ്പിക്കപ്പെടുന്നില്ല. കരയും വെള്ളവും വ്യഷ്ടിയിലും സമഷ്ടിയിലും ഉണ്ട്. എന്നാൽ അഗ്നി, വായു, ആകാശം എന്നിവ സമഷ്ടിയിൽ തന്നെയാണിരിക്കുന്നത്. അത് അണുവിൽ അണുവായും ഏററവും വ്യാപ്തിയിൽ

വ്യാപ്തമായും തീരുന്നു. ഉദാഹരണം അഗ്നിയെ തീപ്പെട്ടിക്കോലിൽ ബന്ധിച്ചുവച്ചിരിക്കുന്നതുപോലെ. അപ്പോരം എങ്ങും നിറഞ്ഞിരിക്കുന്ന വസ്തുവിന് എല്ലാ കഴിവുകളും ഉണ്ട് എന്നു നാം അറിയണം.

## 8-3-1959

താൻ ഉണ്ട് എന്നാൽ താൻ ഇന്നവിധം ഇരിക്കുന്നു എന്ന് അറിയാതെയിരിക്കുന്നു. രാത്രിയെ, ഉള്ളതായ താൻ ഉണ്ടായിരിക്കുന്നല്ലൊ എന്നുള്ള വെളിച്ചംകൊണ്ടകററുന്നത് 'ശിവരാത്രി'.

ഉള്ളതായ താൻ ഉള്ളതായ അവസ്ഥയിൽത്തന്നെ ഇടവിടാതെ ചേർന്നു തന്നെ ഉണ്ടായിരിക്കുമ്പോരം, തന്നെ ശിവനായി ഊണാക്കുക എന്നതാണ് ശിവരാത്രി. പത്മത്തിൽ പ്രണവധ്വനി കൊണ്ട് ആരാധന ചെയ്ത് അജ്ഞാനആവരണഭ്രാന്തികളുടെ സ്ഥാനത്ത് പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം അതിഹർഷമാകുന്ന ആകാശസ്ഥാനത്തെ സ്ഥാപിക്കുന്നതാണ് ശിവരാത്രി.

ചൈതന്യത്തെ ആശ്രയിച്ചാണ് മായ ഇരിക്കുന്നത്. മായയിൽ ജീവസംസ്കാരങ്ങരം ചേർന്ന് അവിദ്യാരൂപത്തിൽ പങ്കം എന്നതുപോലെ. പങ്കത്തിൽ നിന്നും താമരരൂപത്തിൽ ജീവൻ ഉൽപ്പത്തിയാകുന്നു. അവിദ്യാരൂപത്തെത്തന്നെ ഉപാധിയാക്കിക്കൊണ്ട് ചൈതന്യജീവൻ ഉൽപ്പത്തി സ്ഥിതിനാശം എന്നതിലേക്ക് താമര എന്നതുപോലെ ഉയരുന്നു. ജീവനാകട്ടെ താമര എന്നതുപോലെ വിദ്യാരൂപപ്രകാശ പരോക്ഷജ്ഞാനത്താൽ വിവേകപരമായി അപരോക്ഷാനുഭൂതി എന്ന തീർന്നനിലയിലേക്ക് വികസിക്കുന്നു. അതുപോലെ പത്മവും സൂര്യകാന്തിയുടെ വിശേഷത്താൽ വിടർന്ന് സന്തുഷ്ടി അടയുന്നു.

അജ്ഞാനആവരണഭ്രാന്തികളെ വിദ്യകൊണ്ട് അസ്തിഭാതിപ്രിയമായിരിക്കുന്ന ശിവനിൽ ഉൻമൂലനാശത്തെ ചെയ്യുക എന്നതാണ് ഏററവും ഉചിതമായിട്ടുള്ള കർമം.

''അഴിപ്പേയവനുക്കുമിച്ചെയതുവാനാ
ലിഴപ്പേയുനക്കിച്ചെയെന്നാ-യിഴപ്പെ
യറിയാതതു കാണറിയാവജ്ഞാനം
കിറി കേളുൻപോതം കെടൽ''

ഉൽപ്പത്തിയായതുകരം എല്ലാം സംഹരിക്കപ്പെടുന്നതായി നമുക്കറിയാം. അതിനെ തടസ്സപ്പെടുത്തുവാൻ ആർക്കും സാധ്യമല്ല. ഇത് ലോകനീതിയാണ്; ഇത് ഈശ്വരൻതന്നെ നടത്തിക്കൊണ്ടിരിക്കുന്നു. സൃഷ്ടി-സ്ഥിതി-സംഹാരം ഈശ്വരൻതന്നെ നടത്തിക്കൊണ്ടിരിക്കുമ്പോരം അതുകളിൽ നാം ഭയപ്പെടേണ്ടതില്ല. കാരണം സകലതിന്റെയും കർത്താവ്

ഈശ്വരൻ തന്നെയാണ്. എവിടെയാണ് സൃഷ്ടി–സ്ഥിതി–സംഹാരം നടക്കുന്നത്? ഈശ്വരനിൽത്തന്നെയാണ്. അങ്ങനെ ഈശ്വരനിൽത്തന്നെ എല്ലാം നടന്നുകൊണ്ടിരിക്കുമ്പോൾ, ഈശ്വരനിൽത്തന്നെ എല്ലാം അഴിച്ചു കൊണ്ടിരിക്കുമ്പോൾ, നാം അതിനെ തടസ്സപ്പെടുത്തുക എന്നതു സാധ്യമോ? അല്ല. നാം ഈശ്വരേച്ഛയോടു ചേർന്നുകൊടുക്കുക എന്നുളള ഭക്തി മാത്രം നമുക്ക് ഉണ്ടായാൽ മതി. ഈശ്വരേച്ഛ ഏതോ അതു നടക്കട്ടെ എന്നുളള ദൃഢത ഉണ്ടാകണം. ദുഃഖത്തിനേയും സുഖത്തിനേയും തളളാതെയും കൊളളാതെയും സൗഖ്യമായിത്തന്നെ കൊളളണം. ദുഃഖത്തെ തരുന്നത് ഈശ്വരൻ; സൗഖ്യത്തെ തരുന്നത് ഈശ്വരൻ. എന്നാൽപ്പിന്നെ അങ്ങനെതന്നെ നടക്കട്ടെ എന്ന് ചേർന്നുകൊടുത്താൽ, നാം ഈശ്വരനിൽത്തന്നെ എപ്പോഴും ഉളളതായി അനുഭവപ്പെടും. ഇങ്ങനെ ഈശ്വരനിൽ എല്ലാം അഴിഞ്ഞുകൊണ്ടിരിക്കുന്നു എന്നും അതിനോട് നാം ചേർന്നു കൊടുക്കുക എന്നുളളതാണ് നമ്മുടെ ധർമമെന്നും ആര് അറിയുന്നില്ലയോ അവൻ അജ്ഞാനിയും അവൻെറ കർമങ്ങൾ കൊണ്ട് യാതൊരു പ്രയോജനവുമില്ലാതെ അവൻ ബുദ്ധികെട്ട് നാശത്തെ അടയുകയും ചെയ്യും.

ഏതുപോലെ കണ്ണാടിയിൽ നോക്കുമ്പോൾ കണ്ണാടിയെ നോക്കുന്നതിനു മുമ്പ് താൻ തന്നെ നോക്കിപ്പോകുന്നുവോ, ഏതുപോലെ താൻ കണ്ണാടിയിൽ നോക്കുമ്പോൾ കണ്ണാടിയെ നോക്കാതെ ഇരിക്കുന്നുവോ അതായത് താൻതന്നെ എപ്പോൾ ആസ്വദിക്കുന്നുവോ അപ്പോൾ താൻ ഈശ്വരനിൽത്തന്നെ സ്ഥിതിചെയ്യുന്നു എന്ന് അനുഭവപ്പെടും. അപ്പോൾ തൻെറ ബുദ്ധിയിൽ ആ ചൈതന്യത്തിൻെറ ആഭാസം ഏർപ്പെടും. അപ്പോൾ ദ്രഷ്ടാവായ താൻ ദൃക്കായിത്തന്നെ വിലസുന്നു. അതായത് താൻ തന്നെത്തന്നെ വീക്ഷിക്കുന്നു. താനും തൻെറ ആത്മാവും താനായി, ബ്രഹ്മമായി ഏകകാലത്ത് ഏകസ്ഥാനത്തുതന്നെ അനുഭവപ്പെടുന്നു. ഇതുതന്നെയാണ് അച്ഛമായിരിക്കുന്ന ജ്ഞാനം എന്നു പറയുന്നത്.

ഗീത പരമ ആന്തരരഹസ്യമാണ്. അർജുനൻ ജീവനും ഭഗവാൻ ശ്രീകൃഷ്ണൻ കൂടസ്ഥനുമാണ്. കൂടസ്ഥൻ ജീവനെ ചിദാഭാസനാക്കി, ജിജ്ഞാസുവാക്കി തന്നിൽത്തന്നെ ഇരുത്തി ഉപദേശിക്കുന്ന മഹത്വചനങ്ങളാണ് ഗീത. നാരായണനായ ശ്രീകൃഷ്ണൻ നരനായ അർജുനനെ തൻെറ സ്വരൂപത്തിൽ ആക്കിക്കൊണ്ടുതന്നെയാണ് ഉപദേശിക്കുന്നത്. തന്നിൽ നിന്ന് അന്യമായി അർജുനനെ ഇരുത്തിക്കൊണ്ടല്ലാ ഉപദേശം ചെയ്യുന്നത്. അതുകൊണ്ട് അർജുനൻ ഇദംവൃത്തികളിൽ നിന്ന് നിവർത്തിക്കപ്പെട്ട്, അഹംവൃത്തിയിൽ ഏർപ്പെട്ട് നിർഭയനായിത്തീരുന്നു. താൻ സൃഷ്ടി–സ്ഥിതി–സംഹാരം തന്നെയാണ് ചെയ്തുകൊണ്ടിരിക്കുന്നത് എന്ന് വിശ്വരൂപം കൊണ്ട് ഭഗവാൻ അർജുനന് കാണിച്ചുകൊടു

ക്കുന്നു. അതായത് അർജുനൻ അല്ല ചെയ്യുന്നതും ചെയ്യിക്കുന്നതും. ഭഗവാൻ തന്നെയാണ് അതിനു കാരണം എന്ന് സാക്ഷിപ്പെടുത്തുന്നു.

ഭക്തിയെ മാത്രം പ്രധാനമാക്കി സ്വരൂപത്തെപ്പററി മനനം ചെയ്താൽ പരമഹംസപദവിയും ജീവൻമുക്തിപദവിയും അടയാം. അതായത് സാലോക്യ, സാമീപ്യ, സാരൂപ്യ സായൂജ്യപദവി അടയാം. എന്നാൽ ജിജ്ഞാസു ആകട്ടെ പരമഹംസനെക്കാളും ഉയർന്ന പദവിയിൽ നിൽക്കുന്നു. ജിജ്ഞാസുവിന് ആരൂഢമുക്തി തന്നെ ലഭിക്കും. അതായത് ബ്രഹ്മവിത്ത്, വരൻ, വരീയാൻ, വരീഷ്ഠൻ എന്ന അവസ്ഥകളെ അവന് ലഭ്യമാകും.

## 22-3-1959

രസം പൂശിയ കണ്ണാടിയിൽ നിന്ന് ഉണ്ടാകുന്ന രശ്മികൾ സൂര്യനിൽ തന്നെ നേരിട്ടു ചെല്ലുന്ന അവസ്ഥയ്ക്ക് ജ്ഞാനിയുടെ ലക്ഷണമെന്നും, രസം പൂശിയ കണ്ണാടി ഇരുട്ടിൽ ഇരിക്കുന്ന ഇതരപദാർഥങ്ങളെ വിളക്കുന്നത് സിദ്ധൻെറ ലക്ഷണമെന്നും, കണ്ണാടിയുടെ വെളിച്ചം കൊണ്ട് വിഷയങ്ങൾ കാണപ്പെടുന്നത് സാധാരണ മനുഷ്യൻെറ ലക്ഷണമെന്നും ഉപമിച്ചിരിക്കുന്നു.

സൂര്യൻെറ അസ്തിത്വം കൊണ്ടാണ് കണ്ണാടിക്കുകൂടി വെളിച്ചം ഉണ്ടാകുന്നത്. എല്ലാ പ്രകാശവും സൂര്യനിൽ നിന്നും ഉണ്ടാകുന്നു. ആ സൂര്യനിൽ നിന്ന് നിർഗളിക്കുന്ന രശ്മികൾ, അതേ തോതിൽ സൂര്യനിലേക്ക് ചെല്ലുകയാണെങ്കിൽ, അവിടെ യാതൊരു നഷ്ടവും സംഭവിക്കുന്നില്ല. ഇതാണ് അഹംവൃത്തി. കണ്ണാടിയുടെ ഒരു ഭാഗത്ത് വളരെ പ്രകാശമേറിയ രസം പൂശി അതിൻെറ പുറത്ത് ഒരുതരം പശയും തേച്ചാൽ കണ്ണാടിയിൽക്കൂടി തട്ടുന്ന പ്രകാശം നഷ്ടപ്പെടാതെ ആ പ്രകാശം വീണ്ടും അതിൻെറ ഉത്ഭവസ്ഥാനത്തേക്ക് ചെല്ലുന്നു. അങ്ങനെ ഉത്ഭവസ്ഥാനത്തേക്ക്, യാതൊന്ന് യാതൊരു നഷ്ടവും സംഭവിക്കാതെ പോകുന്നുവോ അതാണ് ഉത്തമമായിട്ടുള്ള മാർഗം. അത് ജ്ഞാനിയുടെ ലക്ഷണം. പശയെ അജ്ഞാനാവരണത്തോടും രസത്തെ ഭ്രാന്തിയോടും ഉപമിക്കാം. കണ്ണാടിയാകുന്ന സാത്വികരൂപത്തിൽ നിൽക്കുന്ന, ചൈതന്യസ്വരൂപത്തിൽ അത് ആരോപിതമായി നിൽക്കുന്നു. ഇവിടെ കണ്ണാടി അന്തഃകരണമായിട്ടു നാം മനസ്സിലാക്കണം. ആ കണ്ണാടിയിൽ സൂര്യരശ്മി തട്ടുമ്പോൾ രസം പൂശിയതുകൊണ്ട് അതിൽ കടന്നുചെല്ലാതെ, ആ രശ്മികൾ വീണ്ടും അതിൻെറ ഉത്ഭവസ്ഥാനമായ സൂര്യനിലേക്ക് ഗമിക്കുന്നു. ആ കണ്ണാടി രസം പൂശിയതാണെങ്കിലും സൂര്യരശ്മി തട്ടാതെ വെറുതെ കിടക്കുകയാണെങ്കിൽ അത് യാതൊരു ചേഷ്ടയും കൂടാതെ ''ചത്തതിനൊക്കുമെ ജീവിച്ചിരിക്കിലും'' എന്നമട്ടിൽ കിടക്കും.

അതായത് അന്തഃകരണം ഒരു വിശേഷണമായിരിക്കുകയാണെങ്കിൽ സൂര്യരശ്മി അതായത് ചൈതന്യപ്രകാശം, നാലുപുറത്തും നിർബാധം തട്ടുന്നുണ്ടെങ്കിലും ഈ അന്തഃകരണം വിഷയങ്ങളോട് പററിത്തന്നെ കിടക്കുന്നു. ഇത് സാധാരണ മനുഷ്യൻെറ അവസ്ഥ. അതായത് ബന്ധനാവസ്ഥ. നേരെമറിച്ച് അന്തഃകരണം ഒരു ഉപാധി മാത്രമായി ശേഷിച്ച്, അന്തഃകരണത്തിൻെറ നടുവിലായി നിൽക്കുന്നതും, ഊഹിക്കുവാനും നിശ്ചയിക്കുവാനും കഴിവുള്ളതുമായ ബുദ്ധികൊണ്ട് ആ ചൈതന്യപ്രകാശത്തെ ഏററെടുക്കുകയാണെങ്കിൽ അവിടെ ആന്തരവൃത്തി ഉണ്ടായി, തൻെറ ആന്തരസ്വരൂപത്തെ അറിവാനായി ഉററ ആഗ്രഹത്തോടുകൂടിയതായിത്തീരുകയും, ക്രമേണ ആ അന്തഃകരണവും താനെ ഒഴിയുകയും, സ്വസ്വരൂപമായ അസ്തിഭാതിപ്രിയത്തിൽത്തന്നെ സദാ ഇരിക്കുന്നു എന്നുള്ള അനുഭവം ഉണ്ടാകുകയും ചെയ്യുന്നു.

എന്നാൽ കണ്ണാടിയിൽ വീഴുന്ന രശ്മികളെ കണ്ണാടി ചരിച്ച് ഇതര വസ്തുക്കളെ വിളക്കം ചെയ്യുക എന്നു പറഞ്ഞാൽ അത് ഇദംവൃത്തിയായിത്തന്നെ തീരുന്നു. അതായത് ഉത്ഭവസ്ഥാനത്തേക്ക് ചെല്ലാൻ ഉററു നോക്കാതെ, വഴിയിൽ കാണുന്നതുകളെ തൻേറതാക്കിക്കൊള്ളുന്ന അവസ്ഥയാണ് സിദ്ധൻേറത്. അവൻ ഇദംവൃത്തികളിൽ വ്യാപൃതനാകുന്നതുകൊണ്ട് അവന് ആ വൃത്തി ഉള്ളിടത്തോളംകാലം മോചനമില്ല.

സാധാരണ മനുഷ്യനാണെങ്കിൽ, താൻ അജ്ഞാനം, ആവരണം, ഭ്രാന്തിയിലാണ് കിടന്നുഴലുന്നത് എന്നും തൻെറ സ്വരൂപം അസ്തിഭാതിപ്രിയം ആണ് എന്നുമുള്ള അറിവില്ല. കണ്ണാടിയിൽ പ്രകാശം ഉണ്ടെങ്കിലും അത് വേണ്ടതുപോലെ കൈകാര്യം ചെയ്യുവാൻ അവന് അറിഞ്ഞുകൂടാ. അതുകൊണ്ട് അവൻ പണ്ഡിതനായാലും പാമരനായിത്തന്നെ കഴിഞ്ഞുകൂടുന്നു. നേരേമറിച്ച് ജിജ്ഞാസു ആണെങ്കിൽ പരോക്ഷജ്ഞാനം കൊണ്ട് ആ പ്രകാശത്തെ അജ്ഞാന, ആവരണ, ഭ്രാന്തികളിൽ വിടാതെ അതിനെ അപരോക്ഷമാക്കി, ശോകനാശത്തെയും അതിഹർഷത്തെയും കൈവരുത്തുന്നു. ആ ചൈതന്യപ്രകാശത്തിൻെറ ചൂടുതട്ടുമ്പോൾ ജിജ്ഞാസു ചൂടുദോശ പോലെ യാതൊന്നിലും പററുതലില്ലാതെ ജയം നേടുന്നു. ഊഹിക്കുവാനും നിശ്ചയിക്കുവാനും കഴിവുള്ള ബുദ്ധികൊണ്ടാണ് ജിജ്ഞാസു തൻെറ സ്വരൂപത്തെപ്പററി അറിയുവാൻ ഇടയാകുന്നത്. എന്നാൽ നക്ഷത്രത്തെ കാണുവാൻ ഏതുപോലെ ഓലയുടെ തുമ്പ് പ്രയോജനപ്പെടുകയും, നക്ഷത്രത്തെ കണ്ടശേഷം ആ ഓലത്തുമ്പ് ഏതുപോലെ പ്രയോജനരഹിതമാവുകയും ചെയ്യുന്നുവോ അതുപോലെ സാക്ഷാൽക്കാരദശയിൽ അന്തഃകരണം താനെ ഒഴിഞ്ഞുപോകുന്നു. അതായത് ഉപാധി ഇരിക്കവെതന്നെ ഉപാധി ഇല്ലാതായിത്തീരുന്നു. അതായത് അത് പ്രവർത്തിക്കുന്നില്ല.

അപ്പോൾ നാം ഏതുപോലെ ചൈതന്യപ്രകാശത്തിൽ ചേർന്നുകൊടുക്കുന്നുവോ ആ ചേരലിൻെറ ഏററക്കുറവനുസരിച്ച് മോചനപ്പെടുകയോ ബന്ധനപ്പെടുകയോ ചെയ്യും.

## 29-3-1959

''കാരണംതന്നെ കാര്യമായീടുന്നു
നാമരൂപങ്ങൾകൊണ്ടെന്നറിഞ്ഞാലും
അതുകൊണ്ടു ജഗത്തിനുകാരണം
പരമാത്മസ്വരൂപമായീടുന്നു.''

കാരണവസ്തു തന്നെയാണ് നാമരൂപാദികളെക്കൊണ്ട് അറിയപ്പെടുന്ന കർര്യങ്ങളായി ഭവിക്കുന്നത്. അപ്പോൾ കാര്യവസ്തുക്കൾ എല്ലാം കാരണവസ്തുവിൽത്തന്നെ അടങ്ങിയിരിക്കുന്നു. കാരണവസ്തു എപ്പോഴും കാര്യവസ്തുക്കളേക്കാൾ അധികരിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അധികരിച്ചിരിക്കുന്ന വസ്തുവിൽ നിന്നു മാത്രമേ കാര്യവസ്തുക്കൾക്ക് സ്ഥാനമുണ്ടാകുന്നുള്ളു. അതുകൊണ്ട് ഈ കാണപ്പെടുന്ന ജഗത്തും കാര്യവസ്തുവാണ്. ഈ ജഗത്തിനെ അധികരിച്ച് കാരണവസ്തു ഇരിക്കുന്നു.

''വിശ്വസൃഷ്ടിക്കുകാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോഴില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതമെന്ന് ചിന്തിച്ചുറയ്ക്കണം.''

അപ്പോൾ ഈ ജഗത്തിന് കാരണം ബ്രഹ്മം ആകുന്നു. ബ്രഹ്മമാണെങ്കിൽ നിരാശ്രയചൈതന്യവസ്തു. അപ്പോൾ ഈ ജഗത്ത് ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും ബ്രഹ്മം നിത്യമായിത്തന്നെ ഇരിക്കുന്നു.

എല്ലാ പദാർഥങ്ങൾക്കും അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്ന അഞ്ചു ഗുണങ്ങൾ ഉണ്ട്. അസ്തിഭാതിപ്രിയം പാരമാർഥികസത്തയും നാമരൂപം വ്യാവഹാരികസത്തയും ആണ്. എന്നാൽ ഈ നാമരൂപങ്ങൾ അസ്തിഭാതിപ്രിയത്തിൽത്തന്നെയാണ് അധിഷ്ഠിതമായിരിക്കുന്നത്. അതായത് വ്യാവഹാരികസത്ത പാരമാർഥികസത്തയിൽത്തന്നെ ആണ്ടിരിക്കുന്നു. നാമരൂപങ്ങളെക്കൊണ്ട് അറിയുന്നതാണീ ജഗത്ത്. അപ്പോൾ ഈ ജഗത്തിനും വ്യാവഹാരികസത്ത മാത്രമേ ഉള്ളു. അതിൻെറ അധിഷ്ടാനവും ആധാരവും 'ഉണ്ട്', പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു' എന്ന പാരമാർഥികത്തിൽത്തന്നെയാണ്. അപ്പോൾ ഈ ജഗത്തിന് വ്യാവഹാരികദശയിൽ മാത്രമേ സത്യതയുള്ളു. വ്യാവഹാരികദശയിൽത്തന്നെയാണ് പ്രാതിഭാസികം ഏർപ്പെടുന്നത്. അതായത് കയറിൽ പാമ്പ്, ആകാശപുഷ്പം, സ്ഥാണുവിൽ പുരുഷൻ എന്നിവ പ്രാതിഭാസികം.

ആ തോന്നൽ സമയത്ത് കാണപ്പെടുന്നത് സത്യം. എന്നാൽ വസ്തുത വെളിപ്പെടുമ്പോൾ അതിനു സത്യത ഇല്ല. വ്യാവഹാരികത്തിലും പ്രാതിഭാസികത്തിലും എത്രയെത്ര പോയാലും പാരമാർഥികസത്തയിൽ നിന്നും വേർപെടുവാൻ സാധ്യമല്ല. ഏതുപോലെ എന്നാൽ തേക്കുമരംകൊണ്ട് മേശ, കസേര മുതലായ ഉപകരണങ്ങൾ ചമച്ചാലും തേക്ക് എന്നുള്ള വസ്തു മായുന്നില്ല. അത് എപ്പോഴും ഈ ഉപകരണങ്ങളിൽത്തന്നെ ഇരിക്കുന്നു. തേക്കുമരം എന്ന നാമരൂപം നശിച്ചാലും തേക്ക് നശിക്കുന്നില്ല (പാരമാർഥികം). അതുപോലെ സ്വർണംകൊണ്ടുണ്ടാക്കിയ ആഭരണങ്ങളിൽ സ്വർണത്തോടുകൂടി നാമരൂപാദികളും ഉണ്ടാകുന്നു. എന്നാൽ അതിനെ എത്രയെത്ര നാമരൂപങ്ങൾ കൊണ്ട് ഭേദപ്പെടുത്തിയാലും സ്വർണം എന്നുള്ള സത്യത അതിൽനിന്നും നശിക്കുന്നില്ല. അപ്പോൾ പാരമാർഥികത്വം എന്നുള്ളത് നിത്യസിദ്ധം.

നമ്മുടെ ഈ ശരീരമാകട്ടെ മേൽപ്പറഞ്ഞമാതിരി അസ്തിഭാതിപ്രിയം, നാമം, രൂപം ഇവയെക്കൊണ്ടുതന്നെയാണ് ഉണ്ടാക്കിയിരിക്കുന്നത്. നാമരൂപാദികൾ മേൽപ്പറഞ്ഞ ഉദാഹരണങ്ങൾ കൊണ്ട് വ്യാവഹാരികവും നശിക്കുന്നവയും ക്ഷണഭംഗുരവുമാണെന്ന് അറിഞ്ഞു. എന്നാൽ പാരമാർഥികമാകുന്ന അസ്തിഭാതിപ്രിയം നിത്യസിദ്ധമാണെന്നും അറിഞ്ഞു. അപ്പോൾ നമ്മിൽ അസ്തിഭാതിപ്രിയം അതായത് ഉണ്ട്, പ്രകാശിക്കുന്നു, പ്രിയമായിരിക്കുന്നു എന്നുള്ള പാരമാർഥികത്വം നിത്യപ്രാപ്തമായിരിക്കുന്നു. അങ്ങനെ നിത്യപ്രാപ്തമായിരിക്കുന്ന ദശയാണ് മോക്ഷം. നിത്യപ്രാപ്തമായിരിക്കുന്നതിനെ വീണ്ടും പ്രാപിക്കുവാൻ ഇച്ഛിക്കുകയാണെങ്കിൽ ദുഃഖം ഏർപ്പെടും. അപ്പോൾ നിത്യപ്രാപ്തമായിരിക്കുന്ന മോക്ഷത്തെ വീണ്ടും പ്രാപിക്കുവാൻ ഇച്ഛിക്കാതിരിക്കുക എന്നതാണ് ഏററവും ഉത്തമപക്ഷം. എന്നാൽ വ്യാവഹാരിക നാമരൂപാദികൾ കൊണ്ട് താൻ ബന്ധപ്പെട്ടിരിക്കുന്നുവോ? ഇല്ല. നാമരൂപാദികൾ പാരമാർഥികത്തിൽത്തന്നെ ലീനമായിരിക്കുമ്പോൾ അതുകളെക്കൊണ്ട് താൻ ബന്ധനസ്ഥനാണ് എന്ന് ഊഹിക്കുന്നതു തന്നെയാണ് ബന്ധം. താൻ ബന്ധനത്തിൽ നിന്നും നിത്യനിവൃത്തമായിരിക്കുമ്പോൾ ആ ബന്ധത്തെ വീണ്ടും നിവർത്തിക്കുവാൻ ഇച്ഛിക്കുക എന്നുള്ളതുതന്നെയാണ് ബന്ധം. അതുകൊണ്ട് നിത്യപ്രാപ്തമായിട്ടുള്ള മോക്ഷത്തെ വീണ്ടും പ്രാപിക്കുവാനും, നിത്യനിവൃത്തമായിരിക്കുന്ന ബന്ധത്തെ വീണ്ടും നിവർത്തിക്കുവാനും ആഗ്രഹിക്കാതിരിക്കുക എന്നതുതന്നെ ഉത്തമസിദ്ധാന്തം.

അസ്തിഭാതിപ്രിയമായിരിക്കുന്ന ഈശ്വരനിൽ നിന്നും സൃഷ്ടി–സ്ഥിതി–സംഹാരം നടന്നുകൊണ്ടിരിക്കുന്നു. ഈശ്വരൻ സൃഷ്ടി–സ്ഥിതി–സംഹാരാദികളിൽ ഏർപ്പെട്ട് കർത്താവായിരിക്കുമ്പോൾത്തന്നെ അദ്ദേഹം അകർത്താവായിരിക്കുന്നു. കാരണം അദ്ദേഹം സൃഷ്ടി–

സ്ഥിതി-സംഹാരം നടത്തുന്നത് അദ്ദേഹത്തിൽത്തന്നെയാണ്. അദ്ദേഹത്തിൽ നിന്നന്യമായ വസ്തുവിൽനിന്നല്ല. അപ്പോൾ ഈശ്വരൻ എപ്പോഴും നിത്യമുക്തത, കൂടസ്ഥത എന്നതിൽത്തന്നെ വ്യവഹരിക്കുന്നു.

പന്തലിൽ ഇരുന്ന ഒരാൾ കൂടുതൽ സുഖത്തിനുവേണ്ടി ആ പന്തലിന്റെ പുറത്തുവന്ന് ആശ്വാസം നേടുന്നു. എന്നാൽ പന്തൽകൊണ്ട് ആകാശം മറയ്ക്കപ്പെട്ടിട്ടില്ല; പന്തലിന്റെ പാർശ്വങ്ങൾ കൊണ്ടും ആകാശം മറവുപെട്ടിട്ടില്ല. ഭൂമികൊണ്ടും ആകാശം മറയ്ക്കപ്പെട്ടിട്ടില്ല. എന്നാൽ ആ പന്തലിൽ ഇരുന്നാൽ താൻ ആകാശത്തിൽ ഇരിക്കുന്നതായി ആ മനുഷ്യന് തോന്നുന്നില്ല. അതായത് അയാൾക്ക് അവിടെ സുഖം ഏർപ്പെടുന്നില്ല. അതുകൊണ്ട് അയാൾ പുറത്തുവന്ന് ശുദ്ധആകാശത്തിൽ നിൽക്കുമ്പോൾ അയാൾക്ക് മുമ്പ് കിട്ടാത്ത എന്തോ ഒന്ന് കൂടുതൽ കിട്ടിയതായും സുഖം നേടിയതായും അനുഭവപ്പെടുന്നു. അതിൽപ്പിന്നെ പന്തലിൽ ഇരിക്കുന്നവരേയും ആ സുഖം നേടുവാൻ ക്ഷണിക്കുകയും ചെയ്യും.

ആകാശം ബ്രഹ്മാണ്ഡത്തിന്റെ അകത്തും പുറത്തും നിറഞ്ഞിരിക്കുന്ന വസ്തു. അങ്ങനെ നിരാശ്രയമായിരിക്കുന്ന, വസ്തുവിൽ യാതൊരു തടസ്സവും ഇല്ലാതിരിക്കുമ്പോൾത്തന്നെ, ഈ ജഗത്ത് ഒരു തടസ്സം എന്നവണ്ണം ആരോപിതമായിരിക്കുന്നു. നിരാശ്രയമായിരിക്കുന്ന ആ ബ്രഹ്മചൈതന്യത്തിൽ അപാരമായ ഈ ജീവരാശികൾ ഉപാധികളെക്കൊണ്ട് ആവരണപ്പെട്ടിരിക്കുന്നു. വിശാലമായ ആകാശത്തിൽ ഒരു പന്തൽ കെട്ടിയാൽ, ഏതുപോലെ ആ പന്തൽ ആകാശത്തിൽ ആരോപിതമായിരിക്കുന്നുവോ അതുപോലെ സ്ഥൂലം, സൂക്ഷ്മം, കാരണം ഈ ഉപാധികളെക്കൊണ്ട് അപാരജീവരാശികൾ ആവരണപ്പെട്ടിരിക്കുന്നു. എന്നാൽ വാസ്തവത്തിൽ ഈ പന്തൽ ഏതുകൊണ്ടും ആകാശത്തെ മറയ്ക്കുന്നില്ല എന്നുള്ള അനുഭവം ഏർപ്പെടുന്നതുപോലെ ജീവരാശികളിൽ ഏർപ്പെട്ടിരിക്കുന്ന സ്ഥൂല-സൂക്ഷ്മ-കാരണ ആവരണങ്ങൾ വെറും ആരോപിതമാണെന്നും അവ സാക്ഷാൽ സ്വരൂപത്തെ ഏതുകൊണ്ടും മറയ്ക്കുവാൻ സാധിക്കാത്തവയും സാക്ഷാൽ വസ്തു ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു എന്ന് ദൃശ്യമായിരിക്കുകയും ചെയ്യുന്നു.

പാരമാർഥികത്വം Positive-ഉം, വ്യാവഹാരികത്വം Negative-ഉം ആണ്. അതായത് അസ്തിഭാതിപ്രിയം Positive, നാമരൂപങ്ങൾ Negative. അപ്പോൾ Positive-ൽ തന്നെ Negative ഇരിക്കുന്നു. എന്നാൽ Positive-ൽ രണ്ടു Positive ഉണ്ട്: ഘടാകാശം ഒരു Positive; മഹാകാശം മറ്റൊരു Positive. ഇവ തമ്മിൽ ഉപാധികൊണ്ടുള്ള വ്യത്യാസം മാത്രമേ ഉള്ളു. ഒന്ന് ജീവചിദാഭാസചൈതന്യം; മറേറത് കൂടസ്ഥസാക്ഷിചൈതന്യം. ഘടാകാശം ഘടം എന്നുള്ള ഉപാധികൊണ്ട് ആഭാസചൈത

ന്യത്തോട് ഉപമിച്ചു. മഹാകാശം ബ്രഹ്മാണ്ഡത്തിൻെറ അകത്തും പുറത്തും നിറഞ്ഞിരിക്കുന്നതുകൊണ്ട് അതിനെ സാക്ഷിചൈതന്യത്തോട് ഉപമിച്ചു.

അതുപോലെ Negative-ൽ രണ്ട് Negative ഉണ്ട്. ഈ കാണപ്പെടുന്ന ശരീര-ഉപാധി ഒരു നെഗററീവ്. ഈ ജഗത്താകുന്ന മഹത് ഉപാധി മറെറാരു Negative. എന്നാൽ ഈ Negative; Positive-ൽ തന്നെയാണ് നിലനിൽക്കുന്നത്. ചൈതന്യവസ്തുവാകുന്ന നിരാശ്രയവസ്തു ഇല്ലെങ്കിൽ ആശ്രയവസ്തുവാകുന്ന ഉപാധികൾക്ക് സ്ഥാനമുണ്ടാകുന്നതല്ല. അപ്പോൾ ഈ Positive എന്നും Negative എന്നും ഉള്ളത്, ഉള്ള അവസ്ഥയിൽത്തന്നെ ഇരിക്കുന്ന അവസ്ഥയാണ്. സത്യവസ്തുവായ ചൈതന്യത്തിനെ ഉണ്ട് എന്നുമാത്രം വ്യവഹരിക്കാം. ഒന്ന് എന്നു കൂടി പറയുവാൻ പാടില്ല. കാരണം ഒന്ന് എന്നുപറഞ്ഞാൽ രണ്ടിൻെറ Root അവിടെ ഉണ്ട്. അത് വ്യവച്ഛേദങ്ങൾക്കും ഹേതുവാകും. അപ്പോൾ തൻെറ സ്വസ്വരൂപം ആ ഉള്ള അവസ്ഥയിൽത്തന്നെ എപ്പോഴും ഉണ്ട് എന്നുള്ള ദൃഢതയാണ് ഏവർക്കും വേണ്ടത്.

ഉപാധി ഉള്ളപ്പോൾത്തന്നെ ഉപാധികൂടാതെ ഇരിക്കുക എന്നുള്ള അവസ്ഥയ്ക്ക് 'കൺമണി' എന്നു പേർ. അതായത് ഉപാധി ഇരുന്നാലും പാരമാർഥികവസ്തുവിനെ ഹാനിതട്ടാതെ അതിൻെറ പ്രകാശത്തെ തടസ്സപ്പെടുത്താതെ ഇരിക്കുമെങ്കിൽ അത് കൺമണി. പന്തൽ ഇട്ടിരുന്നാലും ആകാശത്തിന് അത് തടസ്സമാകാതെ ഇരിക്കുന്നമാതിരി, ഏവൻ ഈ ഉപാധി ഉള്ളപ്പോൾത്തന്നെ തൻെറ സ്വസ്വരൂപത്തെ അറിയുന്നതിൽ ആ ഉപാധി തടസ്സമാകാതെ ഇരിക്കുന്നുവോ അവൻ കൺമണി; അതായത് ജിജ്ഞാസു. ആ ജിജ്ഞാസുവിൽ പാരമാർഥികസത്തയായ ആ ഉള്ള അവസ്ഥ ആകാശഗുണം എന്നപോലെ പകരുന്നു. അതായത് ആ ജിജ്ഞാസു പാരമാർഥികത്തിൽത്തന്നെ താൻ ഉള്ളതായിത്തീരുന്നു. ആ ദശയിൽ പാർത്തിരുന്ന ചിത്രംപോലെ എല്ലാം കണ്ടും എന്നാൽ ഒന്നും കാണാതെയും എല്ലാം ചെയ്തും എന്നാൽ ഒന്നും ചെയ്യാതെയും ഇരിക്കുന്ന ഈശ്വരപദവിയിൽത്തന്നെയായിത്തീരുന്നു.

ഉപാധി ഉള്ളപ്പോൾത്തന്നെ ഉപാധിരഹിതമായിരുന്ന് ആ ചൈതന്യത്തിൽത്തന്നെ ഇരിക്കണമെങ്കിൽ നിത്യപ്രാപ്തമായ തൻെറ സ്വരൂപത്തെ വീണ്ടും പ്രാപിക്കുവാനും നിത്യനിവൃത്തമായിരിക്കുന്ന ബന്ധത്തെ വീണ്ടും നിവർത്തിക്കുവാനും ആഗ്രഹിക്കാതിരിക്കുക.

**12-4-1959**

ബൃഹത്സമാധിസുഗന്ധനിലയനം

(ശ്രീരാമദാസ് സ്വാമിസമാധി)

ശ്രീരാമദാസസ്വാമികൾ തോന്നയ്ക്കൽ കാട്ടിൽ ഇരുന്നശേഷം മണക്കാട്ടിൽ സമാധിസ്ഥിതനായി. എന്നുവച്ചാൽ നിസ്സങ്കൽപ്പനായി, നിർവാസനാരൂപനായി അദ്ദേഹം ബൃഹത്തായി സമാധി അടഞ്ഞു. തോന്നയ്ക്കൽ എന്നാൽ തോന്നൽ അതായത് സങ്കൽപ്പം. ആ സങ്കൽപ്പത്തെ കാട്ടിൽ ഇരുത്തി. അതായത് സങ്കൽപ്പങ്ങളെ എല്ലാം കളഞ്ഞ് നിസ്സങ്കൽപ്പനായി. അദ്ദേഹം നിവൃത്തിസ്വരൂപനായതിനുശേഷമാണ് നിസ്സങ്കൽപ്പനായത്. അങ്ങനെ നിസ്സങ്കൽപ്പനായതിനുശേഷം മണമാകുന്ന കാട്ടിൽ ഇരുന്നു. അതായത് വാസനയെ കാട്ടിൽ ഇരുത്തി. അതായത് വാസനയെ ദൂരെ കളഞ്ഞ് നിർവാസനാസ്വരൂപനായി. അങ്ങനെ നിർവൃത്തിസ്വരൂപനായും നിസ്സങ്കൽപ്പസ്വരൂപനായും നിർവാസനാസ്വരൂപനായും ബൃഹത്തായും ഇരിക്കുന്നു ശ്രീരാമദാസസ്വാമികൾ. എന്നാൽ ആ ഇരിപ്പിടത്തെ നിസ്സങ്കല്പവും നിർവാസനയും ചേർന്നതുകൊണ്ട്, പരിപൂർണ സുഗന്ധനിലയനം എന്നുതന്നെ പറയണം. അതായത് അദ്ദേഹം ആ സന്നിധിയിൽ തൻേറതുകൾ എല്ലാം അർപ്പിക്കുന്നവർക്ക് നിവൃത്തി, നിസ്സങ്കൽപ്പം, നിർവാസന എന്ന സുഗന്ധത്തെക്കൊണ്ട് പരിപൂർണനാക്കുന്നു. എങ്ങും നിറഞ്ഞിരിക്കുന്ന അദ്ദേഹം അദ്ദേഹത്തോടു ചേരുന്നവരെ എങ്ങും നിറഞ്ഞവരാക്കിത്തീർക്കുന്നു. ആ സന്നിധി ആധ്യാത്മികമായും ലൗകികമായും നമ്മെ എല്ലാംകൊണ്ടും ഉദ്ധരിക്കുന്ന സ്ഥാനമാണ്. അദ്ദേഹം എല്ലാപേർക്കും (പാമരനാകട്ടെ, പണ്ഡിതനാകട്ടെ, ഭക്തനാകട്ടെ) ഉടയവനായിരിക്കുന്നു. ആ സ്ഥാനം ഏതുകൊണ്ടും പുണ്യസ്ഥാനം തന്നെയാണ്. ഭാരതത്തിൽ ഇത്ര മഹനീയമായ ഒരു സമാധിസ്ഥാനം ഇല്ലതന്നെ. അത്ര മഹത്തായ ആ സ്ഥാനത്ത് തൻേറതെല്ലാം അർപ്പണം ചെയ്ത് സ്വസ്ഥമായി ഇരിക്കുമെങ്കിൽ അതു തന്നെ മോക്ഷപന്ഥാവിൽ എത്തിക്കും. ആ സ്ഥാനത്ത് ഇനിയും പല മഹാസമാധികൾ ഉണ്ടാകാൻപോകുന്ന ഇടമാണ്. നാം നമ്മെത്തന്നെ ഉദ്ധരിക്കുക എന്നുള്ള ലക്ഷ്യം മുൻനിർത്തിക്കൊണ്ട് പ്രവർത്തിക്കുകയാണെങ്കിൽ അതിൽ വിജയം കൈവരുമെന്നുള്ളതിൽ സംശയമില്ല.

ആ സന്നിധിയിൽ വേണ്ടുംവണ്ണം ഇരുന്നാൽ തൻെറ ശ്വാസോച്ഛ്വാസഗതിയിൽത്തന്നെ ഒരു മാററം വരും. പ്രാണ–അപാനവായുക്കൾ ഒന്നായിച്ചേർന്ന് ഊർധ്വഗതിയായിത്തീരും. അധോഗതിയായിപ്പോകുകയില്ല. അങ്ങനെ ഊർധ്വഗതിയിൽ പോകുന്ന സമയത്ത് ഉച്ചിയിൽ ഇരിക്കുന്ന ധനഞ്ജയനും ശരീരത്തിൽ ആകപ്പാടെ ഓടിക്കൊണ്ടിരിക്കുന്ന വ്യാനനും ഒന്നായിച്ചേരും. ആ ദശയിൽ ഒരു നാദം കേൾക്കും. നാദം ധാരയായി വരികയാണെങ്കിൽ അത് 'ഓം'കാര ശബ്ദമായിത്തന്നെ അനുഭവപ്പെടും. ആ ധ്വനി ധാരയായി വരുമ്പോൾ 'ഹംസ'ധ്വനികൾ മുതലായ ധ്വനികൾ ഏർപ്പെടും. ആ ധ്വനികളുടെ, നാദങ്ങളുടെ അന്ത്യസ്ഥാനം അനുഭവപ്പെടുമ്പോൾ ''നാദാന്തവീടുനടുനിലയായ'' തൻ ഒഴിവും പേരിമ്പസാഗരവും ശന്തഴിവാർ എന്ന പെടാർ കണ്ടറിയാരെ'' എന്ന് അനുഭവപ്പെടും.

താൻ, എന്ന് ഒന്നില്ല എന്നാലോ പേരിമ്പസാഗരത്തിൽത്തന്നെ മുങ്ങിയിരിക്കും. ആ അവസ്ഥയെപ്പററി എന്തു പറയാനാണ്. അത് കണ്ടുതന്നെ അനുഭവപ്പെടുക.

''ഉച്ചിക്കുമേൽചെൻററ് ഉയിർവെളികണ്ടോർക്ക്
ഇച്ചിമ്പികേതുക്കടി കുതമ്പായ്''

## 26-4-1959

''നിൻമുഖംപോലെ കണ്ണാടിക്കുള്ളിൽ കാണുംവണ്ണം
ചിൻമയച്ഛായയുണ്ടാം ബുദ്ധിയിൽ ചിത്തുപോലെ
ചിൻമയച്ഛായ ദൃക്കായ് വർത്തിച്ചു വിലസീടും
വെൺമയിൽ ജ്ഞാനമെന്നും ചൊല്ലുന്നതിതുതന്നെ.''

മുഖം ജഡവസ്തു; കണ്ണാടി ജഡവസ്തു. മുഖം രജോഗുണവൃത്തിയോടുകൂടിയതാണ്; സ്വയംപ്രകാശമില്ല. എന്നാൽ കണ്ണാടി സത്വഗുണവൃത്തിയോടുകൂടിയതാണ്. അത് സ്വയം പ്രകാശിക്കുകയും ഇതരങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. സാത്വികഗുണത്തിൻെറ മെച്ചം അത് സ്വയം പ്രകാശിക്കുകയും ഇതരങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യും എന്നതാണ്. എന്നാൽ മുഖം കണ്ണാടിയിൽ കാണുന്നത് അന്തഃകരണം, നേത്രേന്ദ്രിയദ്വാരാ വൃത്തിപ്പെടുമ്പോഴാണ്.

അന്തഃകരണം ജഡവസ്തുവാണെങ്കിലും സ്വയംപ്രകാശവസ്തുവാണ്. എന്നാൽ തൻെറ മുഖത്തെ പ്രകാശിപ്പിക്കുന്നത് നേത്രേന്ദ്രിയദ്വാരാ വൃത്തിപ്പെടുമ്പോഴാണ്. അപ്പോൾ പ്രതിച്ഛായ ഉണ്ടാകുന്നത് അന്തഃകരണവൃത്തിയിലാണ്. അന്തഃകരണവൃത്തിയും പ്രകാശമുള്ളതാണ്. എന്നാൽ ഈ അന്തഃകരണവൃത്തിയിൽ ഉണ്ടാകുന്ന പ്രതിച്ഛായ വാസ്തവത്തിൽ ബിംബമുഖത്തിൽത്തന്നെയാണ് പതിയുന്നത്. അതായത് ബിംബമുഖവും പ്രതിച്ഛായാമുഖവും ഏകസ്ഥാനത്ത് ഏകകാലത്ത് ഉണ്ടാകുന്നു. അന്തഃകരണത്തിൻെറ പ്രകാശവും കണ്ണാടിയുടെ പ്രകാശവും ഏകോപിച്ച് ഏർപ്പെട്ടതായ വൃത്തി മുഴുവനുമേ വിളക്കി ബിംബമുഖത്തെ പ്രകാശിപ്പിക്കുകയും തദ്വാരാ ബിംബമുഖത്തിനുതന്നെ പ്രതിബിംബമുഖം ബാധിച്ചതുപോലെ ഒരു കഴിവു വരുത്തി ബിംബമുഖത്തെത്തന്നെ കാണുവാൻ വൈഭവമുണ്ടാക്കുന്നു. ഈവൃത്തി അന്തഃകരണത്തിൻെറ ഉള്ളിലും സാക്ഷിപ്രകാശത്താൽ പ്രകാശിപ്പിച്ച് അറിയുമാറാക്കി ചെയ്യുന്നു. കണ്ണാടിയിൽ കാണപ്പെടുന്ന പ്രതിച്ഛായ കണ്ണാടിയിൽ പ്രതിച്ഛായ ഒട്ടുന്നമാതിരി ഒട്ടുന്നില്ല. കണ്ണാടി മാററിയാൽ ആ പ്രതിച്ഛായ അവിടെ ഇല്ലാതായിത്തീരുന്നു. എന്നാൽ ബിംബമുഖത്ത് ആ പ്രതിച്ഛായ ഉള്ളതായിത്തന്നെ ഇരിക്കുന്നു. തൻെറ മുഖം അന്തഃകരണവൃത്തി ഹേതു

വായി നേത്രേന്ദ്രിയദ്വാരാ കാണപ്പെട്ടതുകൊണ്ട് തന്റെ മുഖത്തിന്റെ ഛായ ഇന്ന തരത്തിലാണെന്നറിഞ്ഞ് ബിംബമുഖവും പ്രതിച്ഛായാമുഖവും വ്യത്യാസമില്ലാതെ പ്രതിബിംബമുഖം ബിംബമുഖത്തിൽത്തന്നെ ചേർന്നു വരുന്നു കണ്ണാടിയിൽ തന്റെ മുഖത്തിന്റെ പ്രതിച്ഛായ വീഴുമ്പോൾ തന്റെ മുഖത്തിൽ നിന്ന് എത്രയോ ദൂരെയാണ് ആ മുഖം കാണപ്പെട്ടത് എന്നുള്ളതില്ല; ബിംബമുഖവും പ്രതിബിംബമുഖവും തമ്മിൽ ദൂരമില്ല; കാരണം പ്രതിബിംബമുഖം കണ്ട ആ നിമിഷത്തിൽത്തന്നെ ബിംബ മുഖവും കാണപ്പെട്ടു. അപ്പോൾ അവിടെ ദൂരം എന്നുള്ളതില്ല. ദൂരം എന്നുള്ള അവസ്ഥ ഇല്ലാത്തതുകൊണ്ട് അവിടെ സമയവും കുറിക്കപ്പെടു ന്നില്ല. പ്രതിബിംബമുഖം കാണപ്പെട്ടപ്പോൾ തന്റെ ബിംബമുഖം ഇന്നതാണെന്ന് അറിയുവാൻ കാലതാമസമില്ല. ആ നിമിഷത്തിൽത്തന്നെ താൻ തന്റെ മുഖത്തെ അറിഞ്ഞു. എന്നാൽ രസം പൂശിയ കണ്ണാടിയിൽ അതായത് പ്രകാശത്തെ നാനാരൂപേണ കളയാതെ ഇരിക്കുന്ന കണ്ണാടിയിൽ നോക്കിയാൽ മാത്രമേ ഈ പ്രതിബിംബമുഖം അന്തഃകരണവൃത്തിയിൽ ജാതമാകുന്നുള്ളൂ.

ഇതുപോലെ സാക്ഷാൽക്കരിച്ച ഗുരുവിൽ നിന്നുമുണ്ടാകുന്ന ശബ്ദ ജനി കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ ആ വ്യക്തി യുടെ അന്തഃകരണത്തിന്റെ നടുനിലയായി നിൽക്കുന്ന ബുദ്ധി സാത്വി കത്തിൽ സാത്വികമായി ബൃഹത്തായി വ്യാപകമായിത്തീരുകയും അവിടെ ചിൻമയച്ഛായ അതായത് ചൈതന്യസ്വരൂപത്തിന്റെ നിഴൽ എന്നവണ്ണം ചൈതന്യസ്വരൂപം തന്നെ വിളങ്ങുകയും ചെയ്യുന്നു. തന്റെ സ്വരൂപത്തെ അറിയണം അതിന് ഒട്ടും താമസിക്കരുത് എന്നുള്ള തീവ്ര ഇച്ഛയാകുന്ന രസം അന്തഃകരണത്തിൽ പൂശിയാൽ അന്തഃകരണത്തിന്റെ നടുനിലയായ **(Centre)** ബുദ്ധി തെളിഞ്ഞ്, ഇതരവാസനകളിൽ ഏർപ്പെടാതെ നിശ്ച ലമായി, ബൃഹത്തായി സാക്ഷിസ്വരൂപമായിത്തീരുന്നു. അപ്പോൾ ചൈതന്യസ്വരൂപത്തിന്റെ ആ പ്രകാശം താനെ അതിൽ പകർന്ന്, താൻ ചൈതന്യസ്വരൂപത്തിൽ നിന്നും എക്കാലത്തും പിരിഞ്ഞിട്ടില്ല എന്നും താൻ ചൈതന്യസ്വരൂപനായിത്തന്നെ എക്കാലത്തും ഇരിക്കുന്നു എന്നുമുള്ള ജ്ഞാനം ഉണ്ടാകുന്നു. ആ ബുദ്ധിയിൽ ചിൻമയച്ഛായയെ ദൃക്കായി കാണുന്നതിനെ ദ്രഷ്ടാവായി കാണുന്നു. അതായത് ഈ പ്രതിബിംബ-ബിംബങ്ങളെ താൻ ദ്രഷ്ടാവായിത്തന്നെ കാണുന്നു. ഇതിനെത്തന്നെ യാണ് ശുദ്ധജ്ഞാനമെന്ന് പറയുന്നത്.

കണ്ണാടിയിൽ നോക്കുമ്പോൾ തന്റെ പിൻപിൽ നിൽക്കുന്ന ഒരു ഇതര മുഖത്തേയും കണ്ടു എന്നിരിക്കട്ടെ. ആ ഇതര മുഖത്തെ ശ്രദ്ധിക്കാതെ താൻ തന്റെ മുഖത്തെ ശ്രദ്ധിക്കുകയാണെങ്കിൽ, തന്റെ മുഖത്തിന്റെ അറിവ് തനിക്ക് ലഭ്യമാകുന്നു. എന്നാൽ ആ ഇതരമുഖത്തെ നോക്കി ഗോഷ്ടികൾ കാണിക്കുകയാണെങ്കിൽ ആ മുഖവും ഈ ഗോഷ്ടികളെ

കണ്ട് ഇവയെ അനുകരിക്കുകയും ചെയ്യുന്നു. അപ്പോൾ തൻെറ മുഖം ഇവയുടെ ഒരു സാക്ഷിയായിത്തീരുകയും ചെയ്യുന്നു. എന്നാൽ തൻെറ മുഖത്തെ അറിയുകയും ചെയ്യുന്നില്ല. കാരണം ഇതരങ്ങളിൽ ബുദ്ധി ചലിച്ചുപോകുന്നു. അതുപോലെ തൻെറ സ്വരൂപം തൻെറ കൈവശം ഇരിക്കുമ്പോൾ അതിനെ ആസ്വദിക്കാതെ മററൊന്നായി കാണപ്പെടുന്ന സ്വരൂപങ്ങളെ ആസ്വദിക്കുവാൻ ഒരുമ്പെടുന്നതുകൊണ്ട് ദുഃഖം ഏർപ്പെടുന്നു. അവിടെ താൻ സാക്ഷിത്വത്തിൽ നിന്നും വ്യതിചലിച്ചുപോകുന്നു. അങ്ങനെ വ്യതിചലിക്കാതിരിക്കുവാനും തൻെറ സ്വരൂപത്തെ സാക്ഷാൽക്കരിക്കുവാനുമായി മഹത്തുക്കൾ വിവേക വൈരാഗ്യശമാദി ഷഡ്ക്കങ്ങൾ, മുമുക്ഷുത്വം, ഗുരുവാക്യശ്രവണം, മനനം, നിദിധ്യാസനം, സമാധി, ഗുരുഭക്തി എന്ന പന്ഥാവ് പറഞ്ഞുതന്നിരിക്കുന്നു.

## 10–5–1959

കണ്ണാടിയിൽ നോക്കുമ്പോൾ അവിടെ പ്രതിബിംബിക്കുന്ന പ്രതിച്ഛായ ബിംബമുഖത്തെ ബാധിച്ച് ബിംബമുഖത്തിന് ഒരു കഴിവു വരുത്തി, ബിംബമുഖം ഇന്നതുപോലെ ഇരിക്കുന്നു എന്നുള്ള അറിവ് ആ നിമിഷത്തിൽ ഉണ്ടാക്കുന്നു. എന്നാൽ കണ്ണാടിയോട് സാദൃശ്യപ്പെടുത്തുന്ന അന്തഃകരണത്തിൽ ചൈതന്യാഭാസൻെറ പ്രതിച്ഛായ ഉണ്ടായിരുന്നാലും ചൈതന്യസ്വരൂപത്തെ താൻ ആ നിമിഷത്തിൽത്തന്നെ എന്തുകൊണ്ട് അറിയുന്നില്ല? അന്തഃകരണദ്വാരാ ഏർപ്പെട്ട വൃത്തി പ്രകാശമാനമാണെങ്കിലും ആ വൃത്തി ഏതുപോലെ ഉത്ഭവിച്ചു ഗമിക്കുന്നുവോ അതേ തോതിൽ മടങ്ങിവരുന്നില്ല. അതായത് ആ വൃത്തി ഉൽപ്പത്തി സ്ഥാനത്തേക്ക് അതിൻെറ ഉത്തേജകവൈഭവത്തോടുകൂടി വരുന്നില്ല. കാരണം അവിടെ സംസ്കാരരൂപേണ നിൽക്കുന്ന മായ ഒരു തടസ്സമായിരിക്കുന്നു. അന്തഃകരണം ജഡമാണെങ്കിലും സാത്വികമായതുകൊണ്ട് പ്രകാശരൂപത്തോടുകൂടിയതാണ്. അതുപോലെ അന്തഃകരണവൃത്തിയും പ്രകാശത്തോടുകൂടിയതാണ്. ഈ അന്തഃകരണവൃത്തി ഇന്ദ്രിയദ്വാരാ ഗമിക്കുമ്പോൾ സാക്ഷിചൈതന്യം വിഷയത്തെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. അതായത് വിഷയത്തിൻെറ ജ്ഞാനം ഏർപ്പെടുന്നത് സാക്ഷിയുടെ വൈഭവം കൊണ്ടാണ്. സാക്ഷി ആ വിഷയജ്ഞാനവും തരുന്നു. എന്നാൽ ഈ വിഷയജ്ഞാനം ഉണ്ടാകുമ്പോൾ ജീവൻ ആ നിമിഷത്തിൽ അതിനെ ആഗ്രഹിക്കുന്നതുകൊണ്ട് അതിൽ ബന്ധപ്പെടുന്നു. സാക്ഷിയാണെങ്കിൽ യാതൊരു പററുതലുമില്ലാത്ത കൂടസ്ഥനിൽത്തന്നെ അധിഷ്ഠിതമായിരിക്കുന്നു. ജീവൻ പ്രകാശിപ്പിച്ച് ആഗ്രഹിക്കുന്നു; വിഷയങ്ങളെ തൻേറതാക്കിക്കൊള്ളുന്നു. അപ്പോൾ ജീവനെപ്പോഴും ബന്ധനസ്ഥനായിത്തന്നെ ഇരിക്കുന്നു, മോചനമില്ല; ജീവൻ അന്തഃകരണവിശിഷ്ടചൈതന്യം. അന്തഃകരണം ഒരു ഉപാധിയായി മാത്രം ഇരിക്കുമ്പോൾ ചൈതന്യത്തെ ആഭാസൻ എന്നു

പറയുന്നു. ആഭാസന് രണ്ടു കഴിവുണ്ട്. ഒന്ന് ബന്ധനസ്ഥനായി ത്തന്നെ ഇരിക്കുവാനും, രണ്ട് മോചിക്കുവാനും. ആവരണം, വിക്ഷേ പം, ഭ്രാന്തി എന്നുള്ള ബന്ധനാവസ്ഥയിലും പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന മോചനാവസ്ഥ യിലും ചെല്ലുവാനുള്ള കഴിവ് ആഭാസനുണ്ട്. അതായത് ഒരു വിഷ യത്തെ കാണുമ്പോരം അതിനെ ജീവനെപ്പോലെ ഉടൻതന്നെ ആഗ്രഹി ക്കാതെ, ആ വിഷയം താൻ സ്വീകരിക്കേണ്ടതാണോ അല്ലയോ എന്നു ചിന്തിച്ച് തീരുമാനമെടുക്കുന്നു ആഭാസൻ. ഇങ്ങനെ ആഭാസൻ വിഷ യത്തെ ചിന്തിക്കുമ്പോരം അവിടെ സാക്ഷിത്വം ഏർപ്പെട്ട് വിഷയത്തെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. അതേസമയം തന്നെ വിഷയത്തിൽ ആഗ്രഹമില്ലാതെ പററുതൽ ഇല്ലാതെ ഇരിക്കുകയും ചെയ്യുന്നു. സാക്ഷിത്വം കൊണ്ടു മാത്രമേ ഒരു വിഷയത്തിൻെറ യഥാർഥ അവസ്ഥയെ അറിയുകയുള്ളു. എന്നാൽ ഈ സാക്ഷികൂടിയും യാതൊന്നും പററുതലില്ലാത്ത ചൈതന്യസ്വരൂപമായിത്തന്നെ വിളങ്ങുന്ന കൂടസ്ഥസ്വരൂപത്തിൽ ആണ്ടിരിക്കുന്നു. സാക്ഷിക്ക് പ്രകാശിപ്പി ക്കുകയും അറിയുകയും ചെയ്യുന്നു എന്നുള്ള കുറവ് നികത്തുന്നത് കൂടസ്ഥനിലാണ്. കൂടസ്ഥൻ ബ്രഹ്മത്തിൽത്തന്നെ ലയിച്ചിരി ക്കുന്നു. അപ്പോരം ജീവൻ, ആഭാസൻ, സാക്ഷി, കൂടസ്ഥൻ, ബ്രഹ്മം എന്നീ ചൈതന്യസ്വരൂപങ്ങരം തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നും താൻ എപ്പോഴും ആ ഉള്ള അവസ്ഥയിൽത്തന്നെ ഇരിക്കുന്നു എന്നുമുള്ള അനുഭൂതി ഉണ്ടാകും. അപ്പോരം എപ്പോഴും പ്രത്യക്ഷമായിരിക്കുന്ന ചൈതന്യസ്വരൂപത്തെ മറച്ചുനിൽക്കുന്നത് തൻെറ ആഗ്രഹങ്ങരം ആണെ ന്നും, ആ ആഗ്രഹങ്ങരംതന്നെയാണ് മായാസ്വരൂപമായി നിൽക്കുന്ന തെന്നും ആ മായയാണ് സ്വസ്വരൂപത്തെ ഇന്നവിധമായിരിക്കുന്നു എന്നറി യിക്കാതെ മറയ്ക്കുന്നതെന്നും നാം മനസ്സിലാക്കണം. ആഗ്രഹങ്ങളെ നിവർത്തിച്ചാൽ ചൈതന്യം അതിൻെറ അച്ഛസ്വരൂപത്തിൽ വിളങ്ങും. ആ ദശയിൽ വ്യഷ്ടി_സമഷ്ടികരം നീങ്ങുകയും ചെയ്യുന്നു. അതായത് സ്ഥൂല–സൂക്ഷ്മ–കാരണങ്ങരം നീങ്ങിപ്പോകുന്നു. സ്ഥൂലം ഈ മാംസ പിണ്ഡത്തേയും, സൂക്ഷ്മം അന്തഃകരണ ഇന്ദ്രിയങ്ങളേയും, കാരണം അവിദ്യയിൽ ലീനമായിരിക്കുന്ന ചൈതന്യസ്വരൂപത്തേയും കുറിക്കുന്നു. ഇവകരം സാക്ഷാൽക്കാരദശയിൽ മായ്ക്കപ്പെടുന്നു. സമഷ്ടിയിൽ സ്ഥൂലമായികാണുന്ന ഈ ജഗത്തും അതിന് ഹേതുവായിനിൽക്കുന്നതും സൂക്ഷ്മമായി നിൽക്കുന്നതുമായ ജീവരാശികളുടെ സംസ്കാരങ്ങരം കൊണ്ട് ഏർപ്പെട്ട ഈശ്വരേച്ഛയും സൃഷ്ടി–സ്ഥിതി–സംഹാരം എന്ന വൈഭവത്തോടുകൂടിയിരിക്കുന്ന ഈശ്വര ആധികാരികവൈഭവമാകുന്ന കാരണസ്വരൂപവും മായ്ക്കപ്പെടുന്നു. സാക്ഷാൽക്കരിച്ച ഗുരുവിൻെറ മൊഴികരം ശ്രവിച്ച് അവയെ മനന-നിദിധ്യാസനങ്ങരംകൊണ്ട് ഹൃദിസ്ഥ മാക്കി സമാധിസ്ഥനാകുന്ന അവസ്ഥയാണ് മേൽ വിവരിച്ചത്. ഈ

ദശയിൽ നിർവൃത്തി, നിസ്സങ്കൽപ്പം, നിർവാസന എന്ന മൂന്ന് അവസ്ഥകളും ഏകകാലത്ത് ഏർപ്പെടും. ഇങ്ങനെ ഈ മൂന്നവസ്ഥകളും ഏകകാലത്ത് ഏർപ്പെട്ടാൽ പിന്നെ ആ വ്യക്തി പൂർണനായിത്തീരുന്നു. ഗുരു സകല ഒത്താശകളും ചെയ്തുതന്നിരിക്കുന്നു. നാം അതിൽ ചേർന്നുകൊടുത്തിരുന്നാൽ മതി. നമ്മുടെ കർത്തവ്യം അദ്ദേഹം കാട്ടിത്തരുന്നതിനെ കാണുക എന്നുള്ളതാണ്. ആ കാഴ്ച കണ്ട് നാം അദ്ദേഹത്തിനോട് നന്ദിയുള്ളവനായിരിക്കേണ്ട. അങ്ങനെ നന്ദി പ്രകടിപ്പിച്ചാൽ നാം അദ്ദേഹത്തെ സൃഷ്ടിക്കുന്നു എന്നുള്ള കുറവും നികത്താനാവാത്തതായിത്തീരും.

''കാണുമറിവുനീ കാട്ടറിവുനാമവറൈ
കാണകഴലും കഴററിയിലെ—നാണി
നമൈ തിരുമ്പിപാരാതെ.''

## 17–5–1959

ആഭാസനാണ് താൻ സാക്ഷിയായി, കൂടസ്ഥനായി, ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു എന്ന് സാക്ഷാൽക്കാരദശയിൽ അനുഭൂതി ഉണ്ടാകുന്നത്. താൻ അറിവേവടിവായിത്തന്നെ ഇരിക്കുന്നു എന്നുള്ള അനുഭൂതി ഉണ്ടാകുന്നതും ആഭാസനാണ് കൂടസ്ഥൻ അറിവേവടിവ്. എന്നാൽ ആ അവസ്ഥ അനുഭവപ്പെടുന്നത് ആഭാസന്. കാരണം ആഭാസന് ഉപാധിയുള്ളതുകൊണ്ട് ആ അനുഭവം ഏർപ്പെടുന്നു. ഒരിക്കൽ ഈ അനുഭൂതിയുണ്ടായാൽപ്പിന്നെ എക്കാലത്തും ആ അനുഭൂതിക്ക് യാതൊരു കുറവും വരുന്നതല്ല. ഈ അനുഭൂതി ഉണ്ടാകണമെങ്കിൽ ശ്രവണ-മനന-നിദിധ്യാസനം അത്യാവശ്യമാണ് വ്യവഹാരകാര്യങ്ങളിൽ ബദ്ധപ്പെട്ട് ഏർപ്പെട്ടിരുന്നാലും അൽപ്പസമയം മനനത്തിന് ഉപയോഗിക്കേണ്ടതാണ്. അപ്പോൾ യദൃച്ഛയാ ഈ മേൽപ്പറഞ്ഞ അനുഭവം ഉണ്ടാകും. ഈ അനുഭവം ഉണ്ടാക്കി ഉണ്ടാകുന്നതല്ല. അതായത് പ്രയത്നംകൊണ്ട് ഉണ്ടാകുന്നതല്ല. എന്നാൽ നിരാശ ഏററവും ഉച്ചകോടിയിൽ എത്തുമ്പോൾ ആ അനുഭൂതി താനേ ഉണ്ടാവുകയും താൻ ആഹ്ളാദഭരിതനായിത്തീരുകയും ചെയ്യും. ഈ അനുഭൂതി ഉണ്ടാകുന്നത് എൻേറതുകളിൽ ഉണ്ടാകുന്ന ആശ നിവർത്തിച്ച് നിരാശ ഏർപ്പെടുമ്പോഴാണ്. എൻേറതുകളിൽ ആഗ്രഹങ്ങൾ ശേഷിച്ചാൽ ഈ അനുഭൂതി ഉണ്ടാകുന്നതല്ല. എന്നാൽ ഗുരുവാക്യം വേണ്ടുംവണ്ണം ഹൃദിസ്ഥിതമായി സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവ കൂടാതെ ഇടവിടാതെ തൻെറ സ്വരൂപത്തിൽ ചേർന്നിരുന്നാൽ, ഏത് ആപത്സമയത്തും, അപകടത്തിൽപ്പെട്ട് മരിക്കാൻസമയത്തും സാക്ഷാൽക്കാരം ഏർപ്പെടും. തൻെറ ഈ ജഡം വിട്ടുകളയുന്ന സമയത്ത് ബാക്കി എന്തു തന്നെ നഷ്ടപ്പെട്ടിരുന്നാലും ഗുരുവാക്യംകൊണ്ടേർപ്പെട്ട അനുഗ്രഹം വിട്ടുപോകുകയില്ല എന്നത് നിശ്ചയം തന്നെ.

ജ്ഞാനി വ്യവഹാരത്തിൽ ഏർപ്പെട്ടിരുന്നാലും അദ്ദേഹത്തിന് ഭ്രാന്തി ഇല്ല. അദ്ദേഹം എപ്പോഴും അസ്തിഭാതിപ്രിയമായിരിക്കുന്ന ആ നിരുപാധികചൈതന്യസ്വരൂപത്തിൽത്തന്നെ ചരിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം ഉപാധിയോടുകൂടിയിരുന്നാലും അദ്ദേഹം നിരുപാധികനായിത്തന്നെ ഇരിക്കുന്നു. തനിക്ക് എല്ലാ തുറകളിൽ നിന്നും അനിഷ്ടങ്ങരം ഏർപ്പെടുമ്പോഴും, ശത്രുക്കരം തന്നെ ഇരിക്കപ്പൊറുതിയില്ലാതെ ഉപദ്രവിച്ചുകൊണ്ടിരുന്നാലും, ഇനിയും ഈ ജീവിതം വേണ്ടാ എന്നു തോന്നുന്ന സമയത്തും, അദ്ദേഹം അതിഹർഷം കൊണ്ട് തുള്ളിച്ചാടിപ്പോകുന്നു. കാരണം തൻെറ സ്വരൂപത്തിൽ ശത്രുവോ ദുഃഖമോ അനിഷ്ടങ്ങളോ ഇല്ല; അവിടെ ആനന്ദം തന്നെ വിളയാടുന്നു. അജ്ഞാനിയാണെങ്കിൽ ദുഃഖങ്ങരം കൊണ്ടും ദുരിതങ്ങരം കൊണ്ടും നഷ്ടപ്രജ്ഞനായി അതിൽത്തന്നെ ആണ്ടുപോകുന്നു. ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള വ്യത്യാസം നാം പ്രത്യേകം മനസ്സിലാക്കണം.

ഈ ഉപാധിയുള്ളപ്പോരംത്തന്നെ തൻെറ സ്വരൂപത്തെ നിരുപാധികമായി അറിയണം. താൻ കണ്ണാടിയിൽ നോക്കുമ്പോരം, താൻ തൻെറ മുഖത്തെ അറിയുന്നത് തൻെറ ഉപാധികൊണ്ടല്ല. പിന്നെയോ തൻെറ നിരുപാധികമായ ചൈതന്യവിശേഷം കൊണ്ടാണ്. തൻെറ ഈ കാണപ്പെടുന്ന സ്വരൂപം ആകെ മൊത്തം ഇന്നവിധം ഇരിക്കുന്നു എന്നുള്ള അറിവ് ഉപാധികൊണ്ട് അറിയപ്പെടുന്നതല്ല. ഈ അറിവ് ഉണ്ടാകുന്നത് സാധാരണ നമുക്ക് പറഞ്ഞറിയിക്കുവാൻ സാധിക്കാത്ത ഒരു വസ്തു കൊണ്ടാണ്. ആ വസ്തുവാണ് നിരുപാധികചൈതന്യം. അതുപോലെ തൻെറ സാക്ഷാൽ സ്വരൂപത്തെ അറിയേണ്ടത് നിരുപാധികചൈതന്യവസ്തുകൊണ്ടു തന്നെയാണ്.

## 31-5 1959

കണ്ണാടിയുടെ ഉപമ ബാഹ്യമായിട്ടുള്ളതും അന്തഃകരണത്തിൻെറ ഉപമ ആന്തരമായിട്ടുള്ളതുമാണ്. അന്തഃകരണത്തിൻെറ നടുനിലയായി നിൽക്കുന്ന ബുദ്ധി ശ്രേഷ്ഠമായ ഗുരുവാക്യശ്രവണം കൊണ്ടും വേദങ്ങളിലുള്ള മഹാവാക്യങ്ങളുടെ ചിന്തനം കൊണ്ടും വികസിച്ച് അതിൻെറ വിശേഷണത്വം നീങ്ങി, ഉപാധിത്വം വന്ന് അഖണ്ഡാകാരത്തെ പ്രാപിച്ച് അതായത് ബൃഹത്തായി ബ്രഹ്മാകാരവൃത്തി ഉണ്ടായി ആന്തര-ബാഹ്യങ്ങരം നീങ്ങി, അസ്തിഭാതിപ്രിയമായിരിക്കുന്ന കൂടസ്ഥനിൽത്തന്നെ നിലയ്ക്കുന്നു. ഈ അഖണ്ഡാകാര ബ്രഹ്മാകാരവൃത്തിയിൽ ഇരിക്കുന്ന ബുദ്ധിയിലാണ് ആഭാസൻ സ്വയംപ്രകാശരൂപമായ ചിത്തുപോലെ ചിൻമയചരായ എന്നവണ്ണം വിളങ്ങുന്നത്.

ചിത്താണെങ്കിൽ:

''ദേഹത്തിനു മലാദികൾ മാലിന്യം
ദേഹം മാലിന്യം ദേഹിക്കതുപോലെ
ദേഹിതാൻതന്നെ സാക്ഷിക്കു മാലിന്യം
സാക്ഷിത്വമൊന്നു ചിത്തിനു മാലിന്യം
ചിത്തൊന്നേയുള്ളു സത്യമായിട്ടപ്പോൾ
സച്ചിദാനന്ദബ്രഹ്മമതുതന്നെ.''

ബുദ്ധി വികസിച്ച് അഖണ്ഡാകാരവൃത്തിയിൽ ആയാൽ മാത്രം പോരാ. അഖണ്ഡാനന്ദത്തേയും അത് പ്രാപിക്കണം. അല്ലെങ്കിൽ അത് രസാസ്വാദനം എന്ന ഭ്രഷ്ടുള്ളതായിത്തീരും.

''അഖണ്ഡാലംബനാവസ്ഥയിൽ ചിത്തം
അഖണ്ഡാനന്ദസ്വരൂപമായിടാതെ
വൃത്തിയിൽ പ്രതിബിംബിതാനന്ദത്തെ
ആസ്വദിക്കുന്നതല്ലോ രസാസ്വാദനം.''

അപ്പോൾ അഖണ്ഡാലംബനാവസ്ഥയിൽ അഖണ്ഡാനന്ദം തന്നെ ഉണ്ടാകണം. അപ്പോൾ പുനരാവർത്തിദോഷം നീങ്ങും; സാക്ഷാൽക്കാരം ഭവിക്കുന്നു. 'അഹം ബ്രഹ്മാസ്മി' എന്നുള്ള യജുർവേദമഹാവാക്യം സാക്ഷാൽക്കരിക്കപ്പെടുന്നു. ബാഹ്യാഭ്യന്തരങ്ങൾ ഉള്ളിടത്തോളംകാലം അന്തരാത്മനി ആത്മജ്ഞാനം ഉണ്ടാകുന്നില്ല. ബാഹ്യവും ആന്തരവും എന്നുവന്നാൽ അത് സത്യവസ്തുവിനെ ഹ്രസ്വമാക്കുന്നു. ബാഹ്യവും ആഭ്യന്തരവും എന്നുള്ളവ മായാവൈഭവങ്ങളാണ്. അവ സത്യവസ്തുവിൽ ആരോപിതമായിരിക്കുന്നു. ചൈതന്യസ്വരൂപത്തിൽ ഉൽപ്പത്തിയെ സംബന്ധിച്ചിടത്തോളം അനിർവചനീയ ഖ്യാതി എന്നറിയപ്പെടുന്ന മായ, സ്ഥൂലം, സൂക്ഷ്മം, കാരണം എന്നുള്ള ഉപാധികളെ ആരോപിതമാക്കി ബാഹ്യ ആഭ്യന്തരങ്ങളെ സൃഷ്ടിക്കുന്നു. അപ്പോൾ വാസ്തവത്തിൽ ചൈതന്യവസ്തു അതായത് യാതൊന്നിനേയും ആശ്രയിക്കാതെ നിരാശ്രയമായി, നിരുപാധികമായിരിക്കുന്ന ശുദ്ധചൈതന്യം ബാഹ്യ ആഭ്യന്തരങ്ങൾക്ക് അതീതമായിത്തന്നെ നിൽക്കുന്നു. കാരണം ഇവ വെറും ആരോപിതമായിട്ടുള്ളതാണ്. ആരോപിതം എന്നുവച്ചാൽ ഒരു വസ്തു അതിൻെറ മുൻപിൽ ഇരിക്കുന്ന മറെറാരു വസ്തുവിനെ അതിൽ കടന്നു ചെല്ലാതെ ആ വസ്തുവിനെ മറെറാന്നായി കാട്ടുന്ന വൈഭവം. അപ്പോൾ ആരോപിതമായിട്ടുള്ളത് സത്യവസ്തു വിളങ്ങുമ്പോൾ നീങ്ങിപ്പോകുന്നു. സൃഷ്ടിക്കു മുമ്പും സംഹാരത്തിനുശേഷവും യാതൊരു വസ്തു ഉണ്ടോ അതിന് ബാഹ്യ ആഭ്യന്തരങ്ങൾ ഇല്ല. അപ്പോൾ ആ വസ്തു ആ വസ്തുവിനെത്തന്നെ ദൃക്ക്–ദൃക്കായി–ദ്രഷ്ടാവായിത്തന്നെ കാണുന്നു. ദൃക്ക് എന്നും ദ്രഷ്ടാവ് എന്നും ഉള്ള രണ്ടു പദങ്ങൾ കുറിക്കുന്നത്

ഏകവസ്തുവിനെയാണ്. ദൃശ്യം എന്നുള്ളത് അവിടെ നീങ്ങി, അതും ദൃക്കായിത്തന്നെ വരുന്നു. അപ്പോരം താനും തന്റെ ആത്മാവും സാക്ഷിയായി, കൂടസ്ഥനായി, ബ്രഹ്മമായി, താനേതാനായി അനുഭവപ്പെടുന്നു (ഈ സ്ഥാനത്ത് കർപ്പൂരദീപത്തെപ്പോലെ ആയിത്തീരുന്നു).

ബുദ്ധി വികസിച്ച് അഖണ്ഡാകാരത്തെ പ്രാപിച്ച് അവിടെ നിലച്ചാൽ മാത്രം പോരാ. അങ്ങനെ നിൽക്കുകയാണെങ്കിൽ ആത്മജ്ഞാനം ഉണ്ടാകുകയില്ല. ബുദ്ധി അഖണ്ഡാകാരവൃത്തിയിലായി അഖണ്ഡൈകരസമായി കൂടസ്ഥനിൽത്തന്നെ നിൽക്കണം. എന്നാൽ മാത്രമേ ആത്മജ്ഞാനം തൈലധാര എന്നവണ്ണം എപ്പോഴും ഉള്ളതായിത്തീരുന്നുള്ളു. ബുദ്ധി അഖണ്ഡാകാരത്തിൽ മാത്രം നിലച്ചാൽ സാമീപ്യ-സാരൂപ്യ-സായൂജ്യപദവികരം മാത്രമേ ലഭ്യമാകുകയുള്ളു. ആത്മജ്ഞാനം ഉണ്ടാകുകയില്ല (ഉദാ: അക്രൂരന്റെ ഗോപസ്ത്രീകളോടുള്ള ദൗത്യം).

ഈ ദശയിൽ ബുദ്ധിക്ക് 'അജപാ'മന്ത്രം കൊണ്ട് മഹത്വം ഏർപ്പെടുന്നു. അജപാ എന്നതിന് വാച്യാർഥം ജപിക്കപ്പെടാത്തത്, പഞ്ചാക്ഷരമന്ത്രത്തെ അജപാമന്ത്രമാക്കുക എന്നതാണ് ഇതിന്റെ പരമരഹസ്യം.

''നമഃശിവായ'' എന്നത് പഞ്ചാക്ഷരമന്ത്രം; ജപിക്കപ്പെടുന്ന മന്ത്രം. ഇതിന്റെ അർഥം നാമരൂപാദികളെക്കൊണ്ട് അറിയപ്പെടുന്നതും സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന ഉപാധികളെക്കൊണ്ടറിയപ്പെടുന്നതുമായ എൻേറതുകളേയും ഞാൻ ഉരംപ്പെടെ ഈ ജഗത്തിനേയും സത്, ചിത്, ആനന്ദമായ ശുദ്ധചൈതന്യത്തിൽ അർപ്പിച്ച് എന്നെ മംഗളമാക്കിത്തീർക്കട്ടെ എന്ന് പ്രാർഥിക്കുന്നു എന്നാണ്. 'ശിവായനമഃ' അജപാമന്ത്രം, ശി–വാ–യ എന്നത് ക്രമേണ അസ്തി–ഭാതി–പ്രിയം എന്നും നമഃ എന്നത് നാമം, രൂപം എന്നും നാം മനസ്സിലാക്കണം. 'ശിവായ' കാരണസ്വരൂപം; 'നമഃ' കാര്യസ്വരൂപം. കാരണസ്വരൂപത്തിൽ കാര്യസ്വരൂപത്തെ അടക്കിക്കൊള്ളുന്നു. അസ്തിഭാതിപ്രിയമായിരിക്കുന്ന കാരണസ്വരൂപത്തിൽ നാമരൂപങ്ങളാകുന്ന കാര്യങ്ങരം അടങ്ങിത്തന്നെ ഇരിക്കുന്നു. അതായത് താനും തന്റെ ആത്മാവും താനേതാനായി ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു എന്നർഥം. 'ശിവാ' ബ്രഹ്മം, 'യ' അഹം. അപ്പോരം ശിവായ എന്നത് ബ്രഹ്മോഹം എന്നനുഭവപ്പെടുന്നു. ''അഹംബ്രഹ്മാസ്മി'' എന്നുള്ള യജുർവേദമഹാവാക്യം, സാക്ഷാൽക്കാരവാക്യം അനുഭവപ്പെടുന്നു. 'പ്രജ്ഞാനം ബ്രഹ്മ' എന്ന ഋക്വേദമഹാവാക്യവും 'തൽത്വം അസി' എന്ന സാമവേദ ഉപദേശ മഹാവാക്യവും 'അയം ആത്മാബ്രഹ്മ' എന്ന അഥർവണവേദമഹാവാക്യവും സാക്ഷാൽക്കാരമഹാവാക്യമായ 'അഹം ബ്രഹ്മാസ്മി' ആയിത്തീരുന്നു. 'ബ്രഹ്മോഹം' എന്നും

'അഹംബ്രഹ്മാസ്മി' എന്നും 'ശിവായനമ' എന്നും ജപിക്കേണ്ടതല്ല; അനുഭവിക്കേണ്ടതാണ്; അതായിത്തീരേണ്ടതാണ്. ഈ അജപാമന്ത്രത്തെ ജപിക്കാതെ തന്നെ തന്നിൽ തൈലധാരപോലെ ഇടവിടാതെ സ്വരൂപ സ്ഥിതമാക്കേണ്ടതാണ്.

താനും തന്റെ ആത്മാവും ബ്രഹ്മമായി താനേ താനായിത്തീരുന്നു എന്ന് അനുഭവപ്പെടുന്നതാണ് അജപാമന്ത്രം. കാര്യവസ്തുക്കൾക്ക് കാരണവസ്തുവിനതീതമായി സ്ഥാനമില്ലെന്നും അവ കാരണവസ്തുവെ ത്തന്നെ ആശ്രയിച്ച് അതിൽത്തന്നെ ആണ്ടിരിക്കുന്നു എന്നും, കാരണ വസ്തുവാണ് ആ ഉളള വസ്തു എന്നും അസ്തിഭാതിപ്രിയം എന്നതു മാത്രമാണ് സാക്ഷാൽ ചൈതന്യവസ്തു എന്നും സാക്ഷാൽക്കരിക്കുന്ന അവസ്ഥ അജപാമന്ത്രം. നിൻമുഖംപോലെ എന്നുളള പദ്യവും ഈ അജപാമന്ത്രത്തെത്തന്നെയാണ് അർഥവത്താക്കുന്നത്.

ഈ അവസ്ഥ ഏർപ്പെടുമ്പോൾ ശാംഭവീ, ഭൈരവീ, ഖേചരി എന്നീ മൂന്നു മുദ്രകൾ താനേ ഭവിക്കുന്നു.

ദ്വാദശാന്തത്തിൽ (നാസികാഗ്രത്തിൽ) ഇരിക്കുന്ന ആകാശത്തിൽ സ്ഥിതിചെയ്യുന്ന പ്രകാശത്തിൽ നേത്രദൃഷ്ടി ചേരുന്ന അവസ്ഥ ശാംഭവീമുദ്ര.

ഭ്രൂമധ്യത്തിൽ (പുരികമധ്യത്തിൽ) ഏർപ്പെടുന്ന ആകാശത്തിൽ സ്ഥിതിചെയ്യുന്ന പ്രകാശത്തിൽ നേത്രദൃഷ്ടി ചേരുന്ന അവസ്ഥ യ്ക്ക് ഭൈരവീമുദ്ര. ഇത് വളരെ ഉഗ്രമായതാണ്.

ഭ്രൂമധ്യത്തിൽ ഏർപ്പെട്ട സുഷിരത്തിൽക്കൂടി രസനവക്രപ്പെട്ടു ചേർന്ന് ബ്രഹ്മരന്ധ്രത്തിലേക്കു ചേരുന്ന അവസ്ഥ ഖേചരീമുദ്ര.

ഇവ അനുഭവിക്കുന്നതുതന്നെയാണ് ശ്രേഷ്ഠമായ ജ്ഞാനം എന്നു പറയുന്നത്. വെൺമയിൽ ജ്ഞാനമെന്നു പറയുന്നത് ഇതുതന്നെ. ചിൻമുദ്ര എന്നത് ഗുരുസ്വരൂപത്തെയാണ് അർഥവത്താക്കുന്നത്. ഇവ യെല്ലാം കൂട്ടിയിണക്കിയാണ്:

''ഭിദ്യന്തേഹൃദയഗ്രന്ഥി
ഛിദ്യന്തേസർവസംശയഃ''

എന്ന് ഘോഷിച്ചിട്ടുളളത്.

അജപാമന്ത്രവും ഈ മൂന്നു മുദ്രകളും അനുഭവപ്പെടുവാൻ ഗുരുവാക്യ ശ്രവണം കൊണ്ടേർപ്പെട്ട അറിവിനേയും വേദമഹാവാക്യങ്ങളേയും മനനവും നിദിധ്യാസനവും ചെയ്ത് സമാധിസ്ഥിതനായിരിക്കണം.

മനനത്തിനിരിക്കുമ്പോരം തനിക്ക് സുഖമായി ശരീരത്തിന് ആയാസ രഹിതമായി ഇരിക്കാവുന്ന ആസനത്തിൽ ഇരിക്കണം. ഇതുതന്നെ പത്മാസനം അല്ലെങ്കിൽ വജ്രാസനം. ശരീരത്തിൻെറ കുറവുകരം ശരീരം കൊണ്ടുതന്നെ പരിഹരിക്കണം. അങ്ങനെ ഒരു സുഖാസനത്തിൽ ഇരുന്ന ശേഷം തന്നേയും സകല ജീവരാശികളേയും അനുഗ്രഹിക്കുക. അങ്ങനെ തന്നത്താൻ അനുഗ്രഹിച്ച് ശുദ്ധമാക്കപ്പെട്ട തന്നെ വീണ്ടും ഗുരു അനുഗ്രഹിക്കുന്നു എന്ന് ഭാവനാതീതമായി ഭാവന ചെയ്യുക; അതായിത്തീരുക. അങ്ങനെ തന്നാലും ഗുരുവിനാലും അനുഗ്രഹിക്കപ്പെട്ട താൻ, ശ്രവിക്കപ്പെട്ട ഗുരുവാക്യങ്ങളെ മനനം ചെയ്യുകയും വേദമഹാവാക്യങ്ങളെ അതായത് ''പ്രജ്ഞാനം ബ്രഹ്മ, അഹംബ്രഹ്മാസ്മി, തത്ത്വം അസി, അയം ആത്മാബ്രഹ്മ'' എന്നീ മഹാവാക്യങ്ങളുടെ അർഥങ്ങളെ ചിന്തനം ചെയ്യുകയും ഈ ചിന്തനത്തെ ധാരയായി തുടർന്നുകൊണ്ടിരിക്കുകയും വേണം. പിന്നെ ഗുരുകടാക്ഷം കൊണ്ടും ഈശ്വരാനുഗ്രഹം കൊണ്ടും തൻെറ ജിജ്ഞാസ അനുസരിച്ച് കരകയറാം.

തൻെറ കൈവശമുള്ള വസ്തുവിനെ ആരെങ്കിലും അന്വേഷിക്കാറുണ്ടോ? സൃഷ്ടിക്കു മുമ്പും സംഹാരത്തിനു ശേഷവും യാതൊരു വസ്തു ഉണ്ടോ അത് ഉള്ള വസ്തു. ആ വസ്തു അപ്പോരം ദേശകാല വസ്തു പരിച്ഛേദം കൂടാതെ ഉള്ള വസ്തുവായിത്തന്നെ ഇരിക്കുന്നു. ഉള്ള വസ്തു എപ്പോഴും പ്രകാശിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു എന്ന് പ്രസിദ്ധമാണ്. അപ്പോരം പ്രകാശം ഉള്ള വസ്തു തന്നെ. അങ്ങനെ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന വസ്തു എന്തിനെ തരുന്നു? ആനന്ദത്തെ തരുന്നു. അപ്പോരം ആനന്ദവും എപ്പോഴും ഉള്ള വസ്തു. അങ്ങനെ ഉള്ളത് പ്രകാശിക്കുന്നത്, ആനന്ദമായിരിക്കുന്നത് ദേശകാലവസ്തുക്കരംക്ക് അതീതമായിരിക്കുമ്പോരം അത് എപ്പോഴും കരതലാമലകം പോലെ ഇരിക്കുമ്പോരം അതിനെ അന്വേഷിക്കേണ്ടതായും അനുഭവിക്കേണ്ടതായും ഉണ്ടോ? അത് സ്വരൂപസ്ഥിതമായിരിക്കുന്നല്ലോ. അന്വേഷണം ഏർപ്പെടാതെ തന്നെ അതുണ്ടല്ലൊ. അപ്പോരം ആ ഉള്ള വസ്തുവിനെ അന്വേഷിക്കേണ്ടതില്ല എന്നുള്ള ദൃഢജ്ഞാനം ഉണ്ടായാൽ മതി.

## 7-6-1959

ഗുരുഅനുഗ്രഹം കൊണ്ട് പരോക്ഷാനുഭൂതി ദൃഢപ്പെട്ട് അപരോക്ഷാനുഭൂതി ഉണ്ടാകുന്നു; ഇതുതന്നെയാണ് ശ്രവണം. ഗുരു അനുഗ്രഹിച്ചുകൊണ്ടേ ഇരിക്കുന്നു. എന്നാൽ നാം അത് മനസ്സിലാക്കുന്നില്ല. ഏതുപോലെ എന്നാൽ നാം സാധാരണ ശ്വാസോച്ഛ്വാസം ചെയ്യുന്നു എന്നുള്ളത് നാം ചിന്തിക്കാറില്ല, സൂക്ഷിക്കാറില്ല. എന്നാൽ താൻ ശ്വാസോച്ഛ്വാസം ചെയ്യുന്നുണ്ടോ എന്നു നോക്കിയാൽ ശ്വാസോച്ഛ്വാസം എപ്പോഴും നടന്നുകൊണ്ടിരിക്കുന്നു എന്ന് അറിവുപെടുന്നു. അതുപോലെ നാം

അറിഞ്ഞില്ലെങ്കിലും ഗുരു അനുഗ്രഹം എപ്പോഴും ഉണ്ട്. നാം വേണ്ടതു പോലെ അതിനെ ശ്രദ്ധിച്ചാൽ ഗുരു അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള അനുഭവം താനേ ഉണ്ടാകുന്നു, അതുകൊണ്ടാണ് ഒരു മഹാൻ പാടിയത്:

''കാണുമറിവു നീ കാട്ടറവുനാമവറെറ
കാണകഴലും കഴററിയിലെ—നാണി
നമ്മെതിരുമ്പിപാരാതെ......''

## 21-6-1959

മനുഷ്യശരീരം എടുത്താൽ മാത്രമേ മോക്ഷം കിട്ടുകയുള്ളു. അതായത് സൂക്ഷ്മശരീരികളായ ദേവൻമാർ, ഗന്ധർവൻമാർ മുതലായവർക്കും കൂടി മോക്ഷം കിട്ടണമെങ്കിൽ മനുഷ്യരായിത്തന്നെ പിറക്കണം. കാരണം സ്ഥൂലശരീരമുള്ളവർക്കു മാത്രമേ ബുദ്ധി അഖണ്ഡവൃത്തി പ്രദമാകുമ്പോൾ ആ ബുദ്ധി നിശ്ചലതത്തെ പ്രാപിക്കുന്നുള്ളു. എന്നാൽ സൂക്ഷ്മശരീരികൾക്ക് ബുദ്ധി നിശ്ചലമാകുന്നില്ല. സ്ഥൂലശരീരമുള്ളപ്പോൾത്തന്നെ സ്ഥൂലം ബൃഹത്തായും, സൂക്ഷ്മം ബൃഹത്തായും, കാരണം ബൃഹത്തായും അനുഭവിച്ചറിഞ്ഞ് അതിൽ നിശ്ചയാത്മകമായ ബുദ്ധി ഏർപ്പെട്ടിരുന്ന് മോക്ഷത്തെ പ്രാപിക്കണം. ഇങ്ങനെയുള്ളവരെ മഹർഷിമാർ എന്നു പറയുന്നു. എന്നാൽ സൂക്ഷ്മശരീരികൾക്ക് സൂക്ഷ്മം മാത്രമേ ബൃഹത്തായിരിക്കുന്നുള്ളു. അവർക്ക് സ്ഥൂലം ബൃഹത്തായി കിട്ടുന്നില്ല. അവർ അവരവരുടെ പൂർവജൻമപുണ്യപാപങ്ങൾ കൊണ്ട് ദേവൻമാരായും ഗന്ധർവൻമാരായും രാക്ഷസൻമാരായും സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. ഇവ അവരുടെ വിധി അനുസരിച്ച് ഏർപ്പെടുന്നു. അപ്പോൾ അവരുടെ വൈഭവത്തിന് പ്രധാന കാരണം വിധിയാണ്. വിധിയെ ബുദ്ധി കൊണ്ട് ജയിക്കാം. സൂക്ഷ്മശരീരികൾക്ക് വിധിയെ ബുദ്ധികൊണ്ട് ജയിക്കുവാൻ സാധ്യമല്ല. അപ്പോൾ അതിന് അവർ മനുഷ്യരായിത്തന്നെ പിറന്ന് വിധിയെ ബുദ്ധികൊണ്ട് ജയിക്കണം. എന്നാൽ മാത്രമെ അവർ മുക്തിക്ക് അർഹരാകുന്നുള്ളു.

എന്നാൽ സൂക്ഷ്മശരീരികൾ ചിലപ്പോൾ മനുഷ്യരെ അവരുടെ വൈഭവം കൊണ്ട് അടിമപ്പെടുത്തുന്നുണ്ടല്ലൊ എന്നാണെങ്കിൽ അവർ പഞ്ചീകൃതമായിരിക്കുന്ന ഭൂതങ്ങളെ ഇളക്കി തൻേറടം ഇല്ലാതാക്കിയാണ് അങ്ങനെ ആകർഷിക്കുന്നത്. നേരെമറിച്ച് പഞ്ചഭൂതങ്ങളെയും അടക്കി സ്ഥൂലത്തെയും സൂക്ഷ്മത്തെയും കാരണത്തെയും ബൃഹത്താക്കി ഇരിക്കുന്നവരെ സൂക്ഷ്മശരീരികളാൽ ഇളക്കപ്പെടുകയില്ല. ഉദാഹരണം: പൂർണാവതാരമായിരിക്കുന്ന ശ്രീകൃഷ്ണൻ ഗോവർധനഗിരിയെ

ഉദ്ധരിച്ച് ഇന്ദ്രന്റെ ഉപദ്രവങ്ങളിൽ നിന്ന് ജനങ്ങളെ രക്ഷിക്കുന്ന അവസ്ഥ. സകല പുണ്യപാപങ്ങളേയും അടക്കി മൂർത്തീകരിച്ച് അപഞ്ചീകൃതമായ വസ്തുവിൽ നിന്ന് പഞ്ചീകൃതമായ ഉടൽ എടുത്ത ചൈതന്യവസ്തു തന്നെയാണ് ശ്രീകൃഷ്ണൻ; അതുകൊണ്ടാണ് പതിനാറ് കലകളോടുകൂടിയ ശ്രീകൃഷ്ണനെ പൂർണാവതാരം എന്നു പറയുന്നത്. അദ്ദേഹത്തിൽ സ്ഥൂലം, സൂക്ഷ്മം, കാരണം ഇവ ബൃഹത്തായിരിക്കുന്നു. ഇന്ദ്രനാകട്ടെ സൂക്ഷ്മത്തിൽ മാത്രം ചരിക്കുന്നവനായതുകൊണ്ട് ശ്രീകൃഷ്ണനെ ഉപദ്രവിക്കുവാൻ ആളല്ല. ഇന്ദ്രൻ ശ്രീകൃഷ്ണനെത്തന്നെ ശരണം പ്രാപിക്കുന്നു.

ഈ കാണപ്പെടുന്ന ജഗത്ത് വാസ്തവത്തിൽ സാധാരണഗതിയിൽ നാം ശൂന്യതയിലേക്ക് പ്രയാണം ചെയ്യുന്ന ദശയിൽ ഇടനടുവിൽ കാണപ്പെടുന്ന വസ്തുവാണ്. ഇങ്ങനെ ഈ ഇടനടുവിൽ കാണുന്ന ജഗത്തിൽ ആണ്ട് ശൂന്യതയിലേക്കുതന്നെ പ്രയാണം ചെയ്യുന്നു. കൗമാരദശ കഴിഞ്ഞ് ഒരു ബിരുദം വാങ്ങി ഒരു ജോലി അന്വേഷിച്ച് ബുദ്ധിമുട്ടി ഒടുക്കം ഒരു ജോലി എങ്ങനെയെങ്കിലും കൈവരുത്തുന്നു. പിന്നെ ഈ സുഖം പോരാ എന്നു ചിന്തിച്ച് വിവാഹിതനാകുന്നു. അതും പോരാ ഒരു കുട്ടി ഉണ്ടാകണം എന്നായി. അതിൽപ്പിന്നെ കുട്ടികൾ കുറെ ഉണ്ടാകുന്നു. അവരുടെ സംരക്ഷണത്തിന് എല്ലാവിധ ക്ളേശങ്ങളേയും അനുഭവിക്കുന്നു; എല്ലാ ഏടാകൂടങ്ങളിലും ചെന്നുചാടുന്നു. അങ്ങനെ ദുഃഖിച്ചിരിക്കുമ്പോൾ ഈ വ്യവഹാരത്തിലേർപ്പെടേണ്ടതില്ലായിരുന്നു എന്നു തോന്നുന്നു. എന്നാൽ അവയെ വിട്ടുപോകുവാൻ മനസ്സുവരുന്നില്ല. അങ്ങനെ തന്റെ ജീവിതം മുഴുവനും സുഖത്തെ അന്വേഷിച്ച് ജഗത്തിന്റെ പിത്തലാട്ടങ്ങളിൽ ആണ്ട് അതിൽത്തന്നെ മുങ്ങിച്ചാകുന്നു. അവർ മോക്ഷത്തിന് അർഹരാകുന്നില്ല. എന്നാൽ ചിലർ ഈ ദുരിതങ്ങൾ അനുഭവിക്കുമ്പോൾത്തന്നെ ഇതു പോരാ, ഇതിൽ ഉപരിയായിട്ട് ഏതോ ഒന്നുണ്ട്; ഏതോ ഒന്ന് സ്ഥായിയായി അനശ്വരമായി ഉണ്ട്; ആ ഉള്ള അവസ്ഥയാണ് എല്ലാററിന്റെയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും എന്ന് ദൃഢപ്പെടുത്തുന്നു. ജഗത്തിലെ കാര്യാദികൾ ഒരു ഭാഗത്തു ചെയ്തും മറെറാരുഭാഗത്ത് ആ ഉള്ള അവസ്ഥയിൽത്തന്നെ വീണ്ടും കാണുവാൻ വെമ്പലോടുകൂടി അന്വേഷിച്ചുമിരിക്കുന്ന ജിജ്ഞാസുക്കൾ ഉണ്ട് അവരാണ് ഉപ്പും വിൽക്കാം ഊട്ടും കാണാം എന്ന തരക്കാർ. അവർ തക്ക ഗുരുവിന്റെ അനുഗ്രഹത്താൽ കരകയറുന്നു.

മറെറാരു കൂട്ടർ ഈ ജഗത്തിൽ കാണുന്ന ദുരിതങ്ങളെ കണ്ടുകണ്ടു മടുത്തും സംസ്കാരമഹത്വം കൊണ്ടും അവയിൽ, വ്യാപൃതരാകാതെ, ശരീരത്തിന്റെ നിലനിൽപ്പിനു വേണ്ടിമാത്രം ആഹാരാദികൾ കഴിച്ച് തന്റെ സ്വരൂപത്തെ അന്വേഷിച്ചുകൊണ്ടിരിക്കുന്നു. ഇവർ മോക്ഷത്തിന് അർഹരായിത്തീരുന്നു.

ഈശ്വരാനുഗ്രഹം കൊണ്ട് എല്ലാ ദുരിതങ്ങളേയും ജയിക്കാം. തനിക്ക് ഈശ്വരാനുഗ്രഹം ഉണ്ട് എന്നുള്ള ദൃഢത ഉണ്ടായാൽ ഏതവസ്ഥയിലും തന്റെ ധൈര്യം ക്ഷയിക്കുകയില്ല. മററുള്ളവർ അവരുടെ വൈഭവങ്ങളെ തന്റെ നേരെ ദുരുപയോഗപ്പെടുത്തുമ്പോൾ അവർക്ക് ഈ വൈഭവങ്ങൾ കിട്ടിയത് ഈശ്വരാനുഗ്രഹം കൊണ്ടാണല്ലൊ; എന്നാൽ ആ ഈശ്വരാനുഗ്രഹം കൊണ്ടുതന്നെ തനിക്ക് ഈ വൈഭവങ്ങളെ തരണവും ചെയ്യാമല്ലൊ എന്നുള്ള ദൃഢമായ നിശ്ചയബുദ്ധി ഉണ്ടായിരിക്കണം.

## 5-7-1959

ജീവൻ, ആഭാസൻ, ആത്മാ അല്ലെങ്കിൽ സ്വരൂപചൈതന്യം എന്നിവ ചൈതന്യത്തിൽ തന്നെയാണ് അധിഷ്ഠിതമായിട്ടുള്ളത്. ആത്മാവ് സ്വരൂപചൈതന്യം തന്നെയായതുകൊണ്ട് ആത്മാവിനു മോക്ഷം കിട്ടുക എന്നുള്ളതില്ല. കാരണം ആത്മാവെന്നും ചൈതന്യമെന്നും പറയുന്നത് പര്യായശബ്ദങ്ങൾ മാത്രമാണ്.

എന്നാൽ മായയുടെ വൈഭവം കൊണ്ട് അവിദ്യയാകുന്ന ഉപാധി കൊണ്ട് ബന്ധിക്കപ്പെട്ട ചൈതന്യത്തിന് ജീവൻ എന്നു പേർ. വിശേഷ്യമാകുന്ന ചൈതന്യത്തിൽ വിശേഷണമാകുന്ന ഉപാധി വിട്ടുമാറാതെ ഇരിക്കുമെങ്കിൽ ആ ചൈതന്യം ജീവനായി മാറുന്നു. ആ ജീവനിൽ അറിവും ഇച്ഛയും ഏകോപിച്ച്—വിട്ടുമാറാതെ തന്നെ ഇരിക്കുന്നു. ഇങ്ങനെ വിട്ടുമാറാതെയിരിക്കുന്ന അവിദ്യയാകുന്ന ഉപാധി ഏർപ്പെട്ടത് പൂർവ സംസ്കാരങ്ങൾ കൊണ്ടാണ്. ഇതുകൊണ്ട് ജീവനു സാധാരണ ഏർപ്പെടുന്ന സുഖദുഃഖങ്ങൾ വിധികൊണ്ടേർപ്പെടുന്നു എന്നു പറയുന്നു. സംസ്കാരങ്ങൾ വിധി എന്നവണ്ണം പ്രവർത്തിക്കുന്നു. അതുകൊണ്ട് ജീവൻ മോക്ഷത്തിന് അർഹനാകുന്നില്ല; സംസ്കാരങ്ങളിൽ അടിപെട്ടു പോകുന്നു.

എന്നാൽ ഈ ജീവൻ ഉപാധികൊണ്ട് ബന്ധിക്കപ്പെട്ടിരുന്നാലും, സത്യസ്വരൂപമാകുന്ന ചൈതന്യത്തിൽ തന്നെയാണ് നിലനിൽക്കുന്നത് എന്നു എപ്പോൾ അറിവ് ലഭിക്കുന്നുവോ, അപ്പോൾ ആ ഉപാധിയുടെ ബലം വിട്ട്, വിശിഷ്ടത്വം വിട്ട്, ഉപഹിതചൈതന്യമായി, ആഭാസചൈതന്യമായി ശോഭിക്കുന്നു.

അതായത് ജീവനിൽ അറിവും ഇച്ഛയും വിട്ടുമാറാതെ നിൽക്കുകയാണെങ്കിലും ഈ അറിവും ഇച്ഛയും തന്നിൽനിന്ന് വിട്ടുമാറാതെ നിൽക്കുകയാണെന്ന് എപ്പോൾ സാക്ഷി എന്നവണ്ണം അറിയുന്നുവോ അപ്പോൾ, ബിംബരൂപത്തിന്റെ പ്രതിബിംബം എന്നവണ്ണം ആഭാസനായി ശോഭിക്കുന്നു. സത്യസ്വരൂപത്തെ മുഴുവനും അറിഞ്ഞിട്ടില്ല; എന്നാൽ അങ്ങനെ ഒന്നു ഉണ്ട് എന്ന് അറിയുന്നു. ഈ അറിവ് ഏർപ്പെ

ട്ടത് മതി അല്ലെങ്കിൽ ബുദ്ധികൊണ്ടാണ്. ഈ അറിവിനെ വിധി എന്നു പറയുവാൻ പാടുള്ളതല്ല. ഈ ബുദ്ധി കൊണ്ടുതന്നെയാണ് തന്റെ സാക്ഷാൽ സ്വരൂപമായ അസ്തിത്വത്തിൽ എത്തിച്ചേരേണ്ടത്.

അപ്പോൾ ജീവന് മോക്ഷമില്ല. ആത്മാവിന് മോക്ഷം ആവശ്യമില്ല. ആഭാസൻ മോക്ഷത്തിന് അർഹനാകുന്നു. മോക്ഷം ലഭിക്കണമെങ്കിൽ വിധിയെ ആശ്രയിക്കാതെ മതിയെ ആശ്രയിക്കണം. ആഗ്രഹം കൂടാതെ മോക്ഷം കൈവരികയില്ല. എന്നാൽ ഈ മോക്ഷത്തിനുള്ള ആഗ്രഹം ജനിക്കുന്നത് സൂക്ഷ്മമായ ബുദ്ധികൊണ്ടാലോചിച്ചിട്ടു മാത്രമാണ്. വിധി വാസ്തവത്തിൽ മോക്ഷത്തിന് വിരുദ്ധമായിരിക്കുകയാണ്. അതുകൊണ്ടാണ് വിധിവൈഭവം കൊണ്ട് മോക്ഷേച്ഛുക്കളെ തരംതാഴ്ത്തുവാൻ മായ എപ്പോഴും പ്രവർത്തിക്കുന്നത്.

താൻ ഉണ്ട്, താൻ ഉണ്ട് എന്നുള്ള അറിവും അസ്തിത്വത്തിൽ നിന്ന്, സത്യത്തിൽ നിന്ന് ഉദിച്ചതാണ്. ഉള്ളത് എപ്പോഴും ഉള്ളതും, ഇല്ലാത്തത് എപ്പോഴും ഇല്ലാത്തതും ആകുന്നു. 'അനവധിത്വ'ങ്ങൾ ഉണ്ടാകണമെങ്കിൽ അവയുടെ ആധാരമായി ഏകത്വമെന്നുള്ള അവസ്ഥ വേണം. ഏകത്വമോ അനവധിത്വമോ ഉണ്ടാകണമെങ്കിൽ ഉള്ളിടത്തുനിന്നു മാത്രമെ ഉണ്ടാകുന്നുള്ളു. അപ്പോൾ ഉള്ള അവസ്ഥ എപ്പോഴും നിത്യപ്രാപ്തം. താൻ ഉണ്ട് എന്നും താൻ ഉള്ള അവസ്ഥയിൽ നിന്നും എക്കാലത്തും വിട്ടു മാറിയിട്ടില്ല എന്നുമുള്ളത് നിത്യപ്രാപ്തം. ഈ കാണപ്പെടുന്ന ഉപാധിയും ജഗത്തും ആ ഉള്ള അവസ്ഥയിൽ തന്നെ ഇരിക്കുന്നു. അപ്പോൾ ഏവൻ സംശയലേശമെന്യേ എല്ലാ വൈപരീത്യങ്ങളേയും എല്ലാ നാനാത്വങ്ങളേയും ആ അസ്തിത്വത്തിൽത്തന്നെ ഇരിക്കുന്നതായി അറിയുന്നുവോ അല്ലെങ്കിൽ സ്വരൂപീകരിക്കുന്നുവോ അവൻ മുക്തൻ. അപ്പോൾ ഈ നാനാത്വങ്ങളും അനവധിത്വങ്ങളും ഉപാധികളും അസ്തിത്വത്തിൽ നശിക്കുന്നു, സംഹരിക്കപ്പെടുന്നു. അതായത് ഇവ എല്ലാം അസ്തിത്വത്തിൽ നിത്യനിവൃത്തമായിരിക്കുന്നു. അങ്ങനെ നിത്യനിവൃത്തമായിരിക്കുന്ന ഉപാധിയെയാണ് വിധി ആലിംഗനം ചെയ്തിരിക്കുന്നത് എന്ന് ഏവൻ അറിയുന്നുവോ അവൻ മതി കൊണ്ട് ജയിച്ചവൻ; മുക്തൻ. ഏവൻ അറിയുന്നില്ലയോ അവൻ ബദ്ധൻ.

നിത്യനിവൃത്തമായിരിക്കുന്നത് വിധിപടിയും നിത്യപ്രാപ്തമായിരിക്കുന്നത് മതിപടിയും നിത്യ അസ്തിത്വമായിരിക്കുന്നത് ഉരുപടിയും ആകുന്നു. വിധി ഏർപ്പെടുന്നത് അനുഭവിച്ചു നശിക്കാത്ത സംസ്കാരങ്ങളുടെ സമ്മർദം കൊണ്ട് ഈശ്വരൻ സൃഷ്ടിക്ക് ഉന്മുഖനായി ആധികാരികത്വം ഏർപ്പെടുന്നതുകൊണ്ടാണ്. വിധി കൊണ്ട് ഏർപ്പെട്ടതാണെന്ന് ഉദാസീനനാകാതെ, ഈശ്വരൻ ആധികാരികത്വം കൊണ്ട് വിധിച്ചിരുന്നാലും ആ ഈശ്വരൻ തന്നെ മോക്ഷദാഹിക്ക്

വിധിവൈപരീത്യങ്ങൾ നീക്കി സകല ഒത്താശകളും ചെയ്തുകൊടുക്കുന്നു എന്ന് നാം മനസ്സിലാക്കണം. മതികൊണ്ടു വിധിയെ ഭക്ഷിക്കണം. എങ്ങനെ എന്നാൽ വിധി കൊണ്ട് തനിക്ക് സുഖദുഃഖങ്ങൾ ഏർപ്പെടുന്നു എന്നു പറയുന്നു. എന്നാൽ അതേസമയത്തു തന്നെ സുഖത്തെ ദുഃഖമായിട്ടും, അതുപോലെ ദുഃഖത്തെ സുഖമായിട്ടും അല്ലെങ്കിൽ സുഖദുഃഖങ്ങൾ കൊണ്ട് താൻ വശംകെടുന്നില്ല എന്നായും നമുക്ക് ഗണിക്കുവാൻ സാധിക്കുന്നതാണ്. സുഖമേർപ്പെടുമ്പോൾ അതൊരു പ്രത്യേക സുഖമായിട്ട് നമുക്ക് ഏർപ്പെടുന്നില്ല എന്നു വരാം. അല്ലെങ്കിൽ അങ്ങനെ വരുത്താം. അതുകൊണ്ട് വിധിയെ നമുക്കുതന്നെ ബുദ്ധി ഉപയോഗിച്ച് അതിൻെറ ഉഗ്രതയെ കുറയ്ക്കാം. അപ്പോൾ ഈ കാണപ്പെടുന്ന നാനാത്വങ്ങളേയും സുഖദുഃഖങ്ങളേയും ബുദ്ധി ഉപയോഗിച്ച് ജയിക്കാവുന്നതാണ്. എങ്ങനെ എന്നാൽ നാം പായസം കുടിക്കുന്നു. പായസത്തിൽ ഊടുരുവെ നിറഞ്ഞിരിക്കുന്നത് മധുരമാണ്. അപ്പോൾ മധുരമാണ് അതിൻെറ സ്വരൂപം. പായസം കുടിക്കുമ്പോൾ ഏലക്കായ്, അണ്ടിപ്പരിപ്പ് മുതലായ സാധനങ്ങൾ നാം ആസ്വദിക്കുകയും ചെയ്യുന്നു. എന്നാൽ മധുരം സേവിച്ചാണ് ഈ ഏലക്കാ മുതലായതും നാം കഴിക്കുന്നത്. അതായത് ഏലക്കാ മുതലായവയേയും മധുരമായിത്തന്നെ കഴിക്കുന്നു. അപ്പോൾ ഊടുരുവെ നിറഞ്ഞിരിക്കുന്ന വസ്തുവിൽ തന്നെ ആണ്ടിരുന്നാൽ നാനാത്വങ്ങൾ എല്ലാം മധുരമായി പരിണമിക്കുകയും അവയും ഊടുരുവെ നിറഞ്ഞിരിക്കുന്ന വസ്തുവിൽ നിന്ന് അന്യമല്ല എന്ന് അനുഭവപ്പെടുകയും ചെയ്യും. വിറകിൽ അഗ്നി ഉണ്ട്. സാധാരണഗതിയിൽ തന്നെ അഗ്നി വിറകിനെ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. വിറകിനെ കത്തിച്ചാൽ ആ അഗ്നി കൂടുതൽ വിജൃംഭിച്ച് വിറകിനെ തൻെറ ഉള്ളിലാക്കുന്നു. അഗ്നി ഉള്ളിടത്തുതന്നെയാണ് നിൽക്കുന്നത്. അത് വിറകിൽ ചെന്നു ദഹിക്കുന്നില്ല. വിറക് അതിൻെറ ഉള്ളിൽ വന്നു കയറുകയാണ്. ബാഹ്യദൃഷ്ടിയിൽ അഗ്നി വിറകിൻെറ ഉള്ളിൽ ഇറങ്ങിയിറങ്ങി ചെല്ലുന്നു എന്നു തോന്നുന്നു. ഇത് വിധിദൃഷ്ടി. എന്നാൽ അഗ്നി വാസ്തവത്തിൽ ഉള്ളിടത്തുനിന്നു മാറിയിട്ടില്ല. അത് ഊടുരുവെ നിറഞ്ഞിരിക്കുന്ന വസ്തുവാണ്. അത് ഏതേതു സ്ഥാനത്ത് ഉള്ളതായി വിജൃംഭിക്കുന്നുവോ അതാണ് അതിൻെറ കേന്ദ്രം. ഉപാധികൾ എല്ലാം അതിൻെറ ഉള്ളിൽ ദഹിക്കുമെന്നല്ലാതെ അത് ഇറങ്ങി ദഹിപ്പിക്കുന്നില്ല; ഇത് മതി ദൃഷ്ടി. വിറകിനെ താൻ ഉള്ളിലാക്കി അത് മഹാഗ്നിയിൽ ലയിക്കുന്നു. അപ്പോൾ വിറകിൽ അഗ്നി കടന്നു ചെല്ലുന്നു എന്നറിയുന്നത് ശരീരത്തിൽ ഉണ്ട് എന്നു പറയപ്പെടുന്ന ഭ്രൂമധ്യവും അഗ്നിയിലാണ് വിറകു കടന്നുചെല്ലുന്നത് എന്നറിയുന്നത് സാക്ഷാൽ സ്വരൂപത്തെ കൈവരുത്തുന്ന ഭ്രൂമധ്യവുമാണ്.

താൻ ഇപ്പോൾ ഒരു അച്ഛനായിരിക്കുമ്പോൾ വീണ്ടും കുട്ടിയാവാൻ ഇച്ഛിക്കരുത്. വീണ്ടും കുട്ടിയാകാതിരിക്കുവാനുള്ള വഴി അന്വേഷി

ക്കയും വേണം. മകൻ തന്നിൽ തന്നെ അച്ഛനേയും കണ്ട് അപ്പൂപ്പനിൽ ചേരണം. ഏതൊരു മകനിലും തന്റെ അച്ഛൻ തന്നെ നോക്കിക്കൊണ്ടിരിക്കുന്നു എന്നും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു എന്നുമുള്ള അറിവ് ഉണ്ട് എന്നുള്ളത് ബുദ്ധി ഉപയോഗിച്ചാൽ അറിയാം. അപ്പോൾ താൻ ഇന്നു ജീവിക്കുന്നത് അച്ഛന്റെ താല്പര്യം കൊണ്ടാണ്. അച്ഛനാണെങ്കിലോ അപ്പൂപ്പന്റെ താല്പര്യത്തിലാണ്. അപ്പോൾ തന്നിൽ അച്ഛനേയും അപ്പൂപ്പനേയും ഒരു മാലയായി കോർത്തിണക്കണം. അതായത് ചൈതന്യാഭാസനായ താൻ, ആത്മാവായ അച്ഛനിൽ ചേർന്ന്, ബ്രഹ്മമായ അപ്പൂപ്പനിൽ വികസിച്ചു ചേരണം. ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ട തന്നേയും മാതാപിതാക്കളേയും ഗുരുവിനേയും ഈശ്വരാനുഗ്രഹം കൊണ്ട് ഈശ്വരനാക്കുക തന്നെ വേണം. അതായത് ആ സത്യസ്വരൂപമായ അസ്തിഭാതിപ്രിയമായിത്തന്നെ ശോഭിക്കണം.

## 12-7-1959

എല്ലാ മനുഷ്യരുടേയും ആഗ്രഹം അവനവന്റെ ആഗ്രഹം സഫലമാക്കണമെന്നാണ്. വാസ്തവത്തിൽ ഈ ജീവിതം സഫലമാകുന്നുണ്ടോ? സഫലമായില്ലെങ്കിൽ എന്താണ് അതിന്റെ അനന്തരഫലം എന്ന് നാം തന്നെ അവനവനെപ്പററി തന്നെ പരിശോധിച്ചു നോക്കുക. ഈ ചോദ്യത്തിന്റെ ഉത്തരം നമ്മിൽ നിന്നുതന്നെ കിട്ടിയാൽ മാത്രമെ അതിന് ഒരു നിശ്ചയത്വവും ആനന്ദവും കൈവരികയുള്ളു. മഹത്തുക്കൾ ഇതിനെപ്പററി പ്രതിപാദിച്ചിട്ടുണ്ട് എന്ന് അറിഞ്ഞാൽ മാത്രം പോരാ. അത് തന്നിൽത്തന്നെ ദൃഢമായി വരണം. തന്റെ ജീവിതം ഇതുവരേയ്ക്കും സഫലമായോ? സഫലം എന്നുവച്ചാൽ, പരമകാമ്യമായ ആത്യന്തിക മോചനം; അതായത് ആത്യന്തിക ശോകനാശനവും ആനന്ദപ്രാപ്തിയും ഉണ്ടാകണം. ഈ ശോകനാശവും ആനന്ദപ്രാപ്തിയും കൈവന്നില്ല എങ്കിൽ ജീവിതം സഫലമായില്ല എന്നർത്ഥം. ജീവിതം സഫലമാകാത്തതിന്റെ പരിണാമം മരണം തന്നെ. അപ്പോൾ, ഈ ഭയപ്പെടുന്ന മരണം ഉണ്ടാകുന്നത് ജീവിതം സഫലമാകണം എന്നുള്ള ഇച്ഛ നിറവേററാതെയാണ്. താൻ എപ്പോഴും ഏററവും കാമ്യമായി ഉററ മമതയോടുകൂടി പരിപാലിച്ചുകൊണ്ടിരിക്കുന്ന ഈ ഉപാധി കൈവെടിഞ്ഞിട്ടാണ് മരണസമയത്തു പോകുന്നത്. തനിക്ക് ഏററവും പ്രിയപ്പെട്ടത് കൈമോശം വന്നുപോയി, എന്നാൽ ആ മരിച്ച ആൾ ജഡം ഇവിടെ ഇട്ടുംകൊണ്ട് എങ്ങനെ പോയി എവിടെ പോയി എന്നാണെങ്കിൽ അത് ദൃഷ്ടിവിഷയമല്ല. എന്നാൽ ഏതോ ഒന്ന് ആ ശരീരത്തെ തൊട്ടുതന്നെ വിട്ടുപോയി എന്നറിയാം. ആ ഏതോ ഒന്ന് റയിൽവഴിയോ പ്ളെയിൻവഴിയോ ബസ്സുവഴിയോ പോയതല്ല എന്നു തീരുമാനിക്കാം. അതുകൊണ്ടാണ് ശരീരത്തെ മംഗളമാക്കി നടന്നുകൊണ്ടിരിക്കുന്ന ആ ചൈതന്യശക്തി ആ ശരീരത്തെ തൊട്ടുതന്നെ വിട്ടുപോയി എന്നു പറഞ്ഞത്. എന്നാൽ ആ

ചൈതന്യവിശേഷം താൻ ഏററവും സ്നേഹിച്ചിരുന്ന ശരീരം കൈമോശം വന്നുപോയി എന്നുള്ള ദുഃഖത്തോടു കൂടിയും അതിനെ വീണ്ടും കൈവരുത്തുവാൻ ഉററ ആഗ്രഹത്തോടുകൂടിയ സംസ്കാരവിശേഷം കൊണ്ട് മൂടപ്പെട്ട ഒരു ഉറ എന്നവണ്ണം ഊടുരുവെ നിരവെ നിറഞ്ഞിരിക്കുന്ന ചൈതന്യസ്വരൂപത്തിൽ വ്യാപ്തമായിത്തന്നെ തൊട്ടുചേർന്നിരിക്കുന്നു. അപഞ്ചീകൃതമായ ആകാശത്തിൽ ചേരുന്നു. ഈ സംസ്കാരചേർച്ചയോടുകൂടിയ ചൈതന്യത്തെയാണ് സൂക്ഷ്മലിംഗ ശരീരചൈതന്യം അല്ലെങ്കിൽ ജീവാത്മാവ് എന്നു പറയുന്നത്.

ആ ലിംഗശരീരത്തിന് ഒന്നു കൈമോശം വരികയും, ആ കൈമോശം വന്നതിനെ കൈവരുത്തുവാൻ അന്വേഷണം ഏർപ്പെടുകയും ചെയ്യുന്നു. തള്ളപ്പെട്ട ശരീരം ക്രമേണ നാമാവശേഷമാവുകയും, അതിൻെറ സാത്വികാംശവും രാജസ–താമസ അംശങ്ങളും ക്രമേണ പുരുഷനിലും സ്ത്രീയിലും വന്നുചേരുന്നു. സാത്വികാംശം ചേർന്ന പുരുഷനെ പിതാവായും രാജസ–താമസാംശങ്ങളെ സ്വീകരിച്ച സ്ത്രീയെ മാതാവായും ഈ ലിംഗശരീരം സ്വീകരിക്കുന്നു. സാത്വികാംശം ബീജത്തെ പ്രദാനം ചെയ്യുന്നു. രാജസ–താമസാംശങ്ങൾ ആ ബീജത്തെ പോഷകാംശങ്ങൾ കൊണ്ട് വളർത്തുകയും ചെയ്യുന്നു. അപ്പോൾ പിതാവും മാതാവും ചേരുമ്പോൾ ആ സങ്കലിതാവസ്ഥയിൽ ഈ ലിംഗശരീരം ഈശ്വരകൃപയാൽ ചേരുന്നു. പത്തു മാസത്തോളം ഗർഭാശയത്തിൽ ഇരുന്നുംകൊണ്ട് ശിശുവായി ഭൂമിയിൽ ജാതമാകുന്നു. മാതാപിതാക്കളുടെ സംരക്ഷണയിലും ബന്ധുമിത്രാദികളുടെ സഹായത്തോടും ആ ശിശു വിവേകദശവരെ വളരുന്നു. ആ ശിശുവിന് മാതാവ് പ്രത്യക്ഷജ്ഞാനവും പിതാവ് പരോക്ഷജ്ഞാനവും തരുന്നു. താൻ മാതാവിൽ നിന്നു ജാതമായി എന്നുള്ളത് പ്രത്യക്ഷജ്ഞാനം. എന്നാൽ പിതാവിൽ നിന്ന് താൻ മാതാവിൽ പകർന്നു എന്നുള്ളത് അനുമാനജ്ഞാനം. ഇത് എങ്ങനെ ഉണ്ടാകുന്നു എന്ന് വിവേകദശയിൽ അന്വേഷണം ഏർപ്പെടുന്നു. അപ്പോൾ തനിക്ക് ഇതുവരെ അറിയുവാൻ സാധിക്കാത്ത ഒന്നിനെ അന്വേഷിച്ച് അറിയുവാൻ ഒരു സ്ത്രീയെ വിവാഹം കഴിക്കുന്നു. ആ ഭാര്യ വാസ്തവത്തിൽ മാതാവു തന്നെയാണ്. ഈ ആഗ്രഹത്തെ നിറവേററുവാൻ സ്ത്രീ എന്ന വേററുമയോടുകൂടി ഭാര്യാപദം ഏറെറടുത്തുവന്നു എന്നേയുള്ളു. അങ്ങനെ പ്രത്യക്ഷജ്ഞാനത്തെ തരുന്ന ഭാര്യ തന്നെയാണ് മാതാവ് എന്നറിയുന്നതോടുകൂടി അയാളുടെ അന്വേഷണം നിലയ്ക്കുന്നു. എന്നാൽ ഈ സത്യത്തെ അറിയാതെ പുത്രമിത്രകളത്രാദികൾ കൊണ്ട് ഉണ്ടാകുന്ന ദുഃഖങ്ങളിൽ ഏർപ്പെട്ട് തൻെറ ജീവിതത്തെ സഫലമാക്കാതെ മരിക്കുന്നു.

അതുകൊണ്ട് ഒരു കൈമോശവും, വീണ്ടും ഒരന്വേഷണവും കൂടാതെ തൻെറ ഈ ജീവിതം എങ്ങനെ സഫലമാകും? അങ്ങനെ സഫലമാകണമെങ്കിൽ അത് ഈ ശരീരമുള്ളപ്പോൾ തന്നെ വേണമല്ലോ? ഈ ശരീരം

കൈമോശം വന്നുപോയാൽ, മേൽവിവരിച്ച മാതിരി വീണ്ടും അന്വേഷി ക്കേണ്ടിവരുമല്ലോ. അതുകൊണ്ട് ഈ ജീവിതം സഫലമാക്കിയേ തീരു എന്ന് ഉററ ആഗ്രഹത്തോടുകൂടി തന്നെ ഇരിക്കേണ്ടിയിരിക്കുന്നു. അങ്ങ നെയുള്ളവനാണ് ജിജ്ഞാസു. ഈ ആഗ്രഹം സഫലമാകണമെങ്കിൽ നമ്മുടെ ചുററും കാണപ്പെടുന്ന ഈ പ്രകൃതിയെത്തന്നെ ഒരു മഹാപുരാണ ഗ്രന്ഥമായിത്തന്നെ, ഗീതയായിത്തന്നെ പഠിക്കണം.

ഈ ജഗത്തിൽ, പ്രകൃതിയിൽ കാണുന്നത് എന്താണ്? നാം ഇവിടെ കാണപ്പെടുന്നവയെ ആഗ്രഹിക്കുക, അതിനെ ഇച്ഛിക്കുക, കൈവരു ത്തുക എന്നാണ്. എന്നാൽ നമുക്ക് അവയിൽ നിന്നും ആഗ്രഹം വീണ്ടും ജനിക്കാത്ത സുഖം കിട്ടുന്നുണ്ടോ ഇല്ല. അത് ചിററിമ്പമാണ്; പേരിമ്പ മല്ല. ഇന്നു കാണപ്പെടുന്നത് നാളെ കാണുന്നില്ല. ഇപ്പോൾ ഇഷ്ടപ്പെടു ന്നത് അടുത്ത നിമിഷത്തിൽ ഇഷ്ടപ്പെടുന്നില്ല. തന്നെ ആഗ്രഹിക്കുന്ന തിന് സമയം ലേശവുമില്ല. എന്നാൽ തൻെറ എല്ലാ സമയവും തൻേറതു കളിൽ ആഗ്രഹിച്ച് ഒടുക്കം ഒന്നും സഫലമായില്ല എന്നുള്ള ദുഃഖത്തോടു കൂടി മരിക്കുകയും ചെയ്യുന്നു. ഓരോ നിമിഷംതോറും മരണത്തോട് അടുത്തടുത്തു ചെല്ലുന്നു. അല്ല മരണം എപ്പോഴും തൊട്ടുതന്നെ ഇരി ക്കുന്നു. നാം ഓരോരുത്തരും ഈ സംഗതിയെപ്പററി ചിന്തിക്കാതെ ചിററി മ്പങ്ങളിൽ ആഗ്രഹം വച്ച് ജീവിതം പാഴാക്കുന്നു.

ഈ ചിററിമ്പങ്ങൾക്കും നാനാത്വങ്ങൾക്കും ആധാരമായി ഒന്നില്ലാതെ തരമില്ല എന്നുള്ളത് ആലോചിച്ചാൽ അറിയാം. ഈ നാനാത്വങ്ങളും ചിററിമ്പങ്ങളും സാഗരത്തിൽ തിര, നുര, ചുഴി, പോള എന്നപോലെയു ള്ളവയാണ്. അവയെല്ലാം സാഗരത്തിൻെറ മുകൾപ്പരപ്പിൽ കാണുന്ന ഏററക്കുറച്ചിലുകൾ മാത്രമാണ്. സാഗരമില്ലെങ്കിൽ അവയുമില്ല. അതു പോലെ ഈ നാനാത്വങ്ങൾ എല്ലാം അധിഷ്ഠിതമായിരിക്കുന്നത് 'ഉള്ളത്' എന്നു മാത്രം വ്യവച്ഛേദിക്കാവുന്ന വസ്തുവിൽ ആണ്. ആ ഉള്ള അവസ്ഥയെ അസ്തിഭാതിപ്രിയം; ഉണ്ട്, പ്രകാശിക്കുന്നു, പ്രിയമായി രിക്കുന്നു എന്ന് ഘോഷിക്കുന്നു. അപ്പോൾ താൻ ഉൾപ്പെടെ ഈ പ്രകൃതി മുഴുവനും ആ ഉള്ള അവസ്ഥയിൽ തന്നെ ഇരിക്കുന്നു എന്ന് പ്രത്യക്ഷ മാകുന്നു. അത് നിർഭാരവും ശീതളകോമളശാന്തഗംഭീരവും ആയിരി ക്കുന്നു എന്ന് അനുഭവപ്പെടണം. ഇങ്ങനെ ബുദ്ധികൊണ്ടേർപ്പെട്ട അറിവ്, അറിവേ വടിവായിത്തന്നെ വരും. ഈ അറിവു തന്നെയാണ് പേരിമ്പമാകുന്ന സാക്ഷാൽ അരുൾ തന്നെയായി തന്നെ കവർന്നുകളയു ന്നത്. എല്ലാ ചിററിമ്പങ്ങളും ഈ പേരിമ്പസാഗരത്തിൽ അടിപെട്ടു പോകുന്നു; ഈ കാണപ്പെടുന്ന എല്ലാററിൻേറയും ആധാരം, അധിഷ്ഠാനം, ദ്രഷ്ടാവ് ആ ഉള്ള അവസ്ഥയാകുന്ന അസ്തിഭാതിപ്രിയം എന്നു താൻ ഗ്രഹിക്കുന്നത് 'ശാന്തം' എന്നും, എല്ലാ നാനാത്വങ്ങളും തന്നിൽ നിന്നും ഒഴിഞ്ഞുമാറുന്നത് 'ഗംഭീര'ത്തോടുകൂടിയത് എന്നും, അതുകൊണ്ട്

ഏർപ്പെടുന്ന ആനന്ദം 'ശീതളവും' 'കോമളവും, എന്നും അനുഭവപ്പെടുന്നു. ഇതുതന്നെയാണ് അനുഭവാദ്വൈതാനന്ദം.

ഈ ദശയിൽ കർമം, ഭക്തി, യോഗം, ജ്ഞാനം ഇവ എല്ലാം ആ അരുൾ സ്വരൂപത്തിൽത്തന്നെ ചേരുന്നു. ഇങ്ങനെ അനുഭവാദ്വൈതാനന്ദം മൂർത്തിമത്തായിരിക്കുന്നവന് കർമം, ഭക്തി, യോഗം, ജ്ഞാനം ആവശ്യമില്ല. തൻെറ പഴയ സ്ഥിതിയിൽ ആര് തന്നെത്തന്നെ കാണുന്നുവോ അവന് കർമം, ഭക്തി, യോഗം, ജ്ഞാനം ആവശ്യമില്ല. അവന് താൻ ജനിച്ചിട്ടില്ല, ഇരുന്നിട്ടില്ല, മരിച്ചിട്ടില്ല എന്ന് ഏററവും പ്രത്യക്ഷം. എന്നാൽ ജിജ്ഞാസുവിന് കർമം, ഭക്തി, യോഗം, ജ്ഞാനം ആവശ്യമാണ്. എന്നാൽ അവ എങ്ങനെ ഇരിക്കണം എന്നാണെങ്കിൽ ഈ ഉദാഹരണം കൊണ്ടു മനസ്സിലാക്കാം. ഒരു കുരങ്ങ് ഒരു ഡബ്ബായ്ക്കുള്ളെ മലരു കണ്ട്, അതിനെ ആഗ്രഹിച്ച് അതിൻെറ കൈ കഷ്ടിച്ചുകടത്തുവാൻ മാത്രം വലിപ്പമുള്ള ദ്വാരത്തിൽക്കൂടി കൈ അകത്തുകടത്തുന്നു. മലർ കയ്യിൽ വാരി കൈ പുറത്തെടുക്കുവാൻ ശ്രമിക്കുന്നു. കയ്യിൽ മലരുള്ളതു കൊണ്ട് കയ്യുടെ വിസ്താരം കൂടി. അതുകാരണം ആ ദ്വാരത്തിൽ കൂടി കൈ പുറത്തെടുക്കുവാൻ സാധിക്കുന്നില്ല. എന്നാൽ മർക്കടം തൻെറ മുഷ്ടി വിടുന്നതുമില്ല. അവൻ ഡബ്ബായുടെ ഉടമസ്ഥൻെറ കയ്യിൽ അകപ്പെട്ട് കഷ്ടപ്പെടുന്നു. ഇവിടെ മലർ വാരിയ കൈ കർമം. മലരിനെ കാംക്ഷിച്ച് ആഗ്രഹത്തോടു കൂടി കൈ ഇട്ടത് ഭക്തി. മലർ കയ്യിൽ നിന്നു കളഞ്ഞ് ആദ്യം ഏതുപോലെ കൈ അതിൽ കടത്തിയോ അതുപോലെ പുറത്തെടുത്ത് തൻെറ ശരീരത്തോടു ചേർക്കുന്നത് യോഗം. അതിൻെറ സുഖദുഃഖത്താം നേരത്തെ അറിഞ്ഞിരുന്ന് ഈ ഏടാകൂടങ്ങളിൽ ചാടാതെ തനിക്ക് വെറുതെ ഇരിക്കാമായിരുന്നു എന്നുള്ള ബോധം ജ്ഞാനം. ഈ ഉദാഹരണം ജിജ്ഞാസു മനസ്സിലാക്കി ജീവിതം നയിക്കണം. ഈ ജഗത്തിൽ കാണുന്നതെല്ലാം ഈ പ്രകൃതിയിൽ കാണുന്നതെല്ലാം വിവേചനബുദ്ധിയോടുകൂടി നോക്കി അറിയേണ്ടിയിരിക്കുന്നു. അപ്പോൾ ''നിൻമുഖംപോലെ കണ്ണാടിക്കുള്ളിൽ കാണുംവണ്ണം'' തന്നെത്തന്നെ എല്ലായിടത്തും കാണും. ''ചിന്മയച്ഛായയുണ്ടാം ബുദ്ധിയിൽ ചിത്തുപോലെ'' നിശ്ചലവും ബൃഹത്തുമായ ആ ബുദ്ധിയിൽ ബിംബത്തിൻെറ പ്രതിബിംബം എന്നവണ്ണം ചൈതന്യസ്വരൂപത്തിൻെറ നിഴൽ ചൈതന്യപ്രകാശത്തോടുകൂടിത്തന്നെ ഉണ്ടാകുന്നു. ''ചിന്മയച്ഛായദൃക്കായ്‌വർത്തിച്ചു വിലസീടും.'' ആ ചൈതന്യപ്രതിബിംബം ബിംബത്തെ ബാധിച്ച്, ബിംബമായിത്തന്നെ, ദ്രഷ്ടാവായിത്തന്നെ എല്ലാ ദൃശ്യങ്ങളേയും അസ്തിത്വത്തിലാക്കി ശോഭിക്കുന്നു. ''വെണ്മയിൽ ജ്ഞാനമെന്നു ചൊല്ലുന്നതിതുതന്നെ'', ഇതുതന്നെയാണ് നിർഭാരമായ ശീതളകോമളശാന്തഗംഭീരമായ ജ്ഞാനം.

ഏതു് ആനന്ദവും അറിവും നിർഭാരമായി വന്നാൽ മാത്രമെ അത് പേരിമ്പവും, അറിവേ വടിവായിത്തീരുകയും ചെയ്യുകയുള്ളു. സാധാരണ

നമുക്ക് അനുഭവപ്പെടുന്ന ആനന്ദവും അറിവും സുഖദുഃഖങ്ങളും എല്ലാം ഭാരമായിത്തന്നെ തീരുന്നു. ഉത്തമജിജ്ഞാസു ഈവണ്ണം ചിന്തിച്ച് തൻെറ സ്വരൂപം അദ്വൈതാനുഭൂതിയിൽ തന്നെ ഇരിക്കുന്നു എന്ന് ദൃഢജ്ഞാന ത്തോടു കൂടിയിരിക്കുമ്പോരം ഈ കാണപ്പെടുന്ന നാനാത്വങ്ങരം എല്ലാം മാഞ്ഞ് ഈ പ്രകൃതി മുഴുവനും പച്ചനിറത്തോടു കൂടിയ ആകാശം കൊണ്ട് മൂടപ്പെട്ടിരിക്കുന്നു എന്നു കാണാം. ആ പച്ചനിറം അധികരിച്ചി രിക്കും. അതിൽ നീലനിറവും മഞ്ഞനിറവുമുണ്ടായിരിക്കും. അവന വൻെറ വാസന പോലെ പല നിറങ്ങളും കാണും. ചുമന്ന നിറം കണ്ടാൽ അത് നല്ലതല്ല. ഇവ അനുഭവങ്ങളാണ്; ദൃഷ്ടിഗോചരങ്ങളുമാണ്. എന്നാൽ ഉത്തമജിജ്ഞാസുവിനു മാത്രമേ ഇത് എത്തുപെടുകയുള്ളു.

''എട്ടിഎട്ടിപാർപ്പവർക്ക് എട്ടാമൽ നിൽക്കുമത്.''

## 19-7-1959

ഉണ്ട് എന്നുള്ള ഉള്ള അവസ്ഥയിൽ ഈ കാണപ്പെടുന്നതെല്ലാം അടങ്ങി യിരിക്കുന്നു. ഈ നാനാത്വങ്ങരം എല്ലാം ആ ഉണ്ട് എന്നുള്ള ബ്രഹ്മത്തി ങ്കൽ ഏർപ്പെട്ട അവിദ്യ ഹേതുവായിട്ടാണ് കാണപ്പെടുന്നത്. ബ്രഹ്മ ത്തിൽ ഏർപ്പെട്ട അവിദ്യയെ മായ എന്നു പറയുന്നു. ആ മായ സമഷ്ടി യിൽ ഇരിക്കുന്നതുകൊണ്ട് വിദ്യാരൂപിണിയായിത്തന്നെയിരിക്കുന്നു. കാരണം അവിടെ മായയ്ക്ക് ഏകത്വഭാവമെ ഉള്ളു. എന്നാൽ ജീവങ്കൽ നിൽക്കുന്ന മായയെ അവിദ്യ എന്നു പറയുന്നു. കാരണം അവിദ്യ അവിടെ കുടുസ്സായ വ്യഷ്ടിരൂപത്തിൽ വ്യാപ്തിത്വം ഇല്ലാതെ നിൽക്കുന്നു. ഈ കാണപ്പെടുന്നതിനെയെല്ലാം ജീവൻ അന്യമായി കാണുന്നത് ഈ അവി ദ്യയുടെ ചേർച്ച കൊണ്ടാണ്. എന്നാൽ ഈ കാണപ്പെടുന്ന എല്ലാററി ൻെറയും ആധാരമായി ഒന്ന് ഉണ്ടായേ മതിയാകൂ. ആ ഏകത്വത്തിൽ എല്ലാ നാനാത്വങ്ങളും വേററുമ ഇല്ലാതെ യോജിക്കുന്ന അവസ്ഥയായിരിക്കണം. അപ്പോരം അറിയാം ആ ഏകത്വത്തിൽ ഈ നാനാത്വങ്ങരം എല്ലാം വെറും ആരോപിതങ്ങരം മാത്രമാണ് എന്ന്. ശുദ്ധകേവലസകളങ്ങളെ ബഹി ഷ്കരിച്ച്, വിട്ടുപിരിയാതെ ഇരിക്കുന്ന പരമാർഥ സ്വരൂപമാണ് ആ ഏകത്വം എന്നറിയുമ്പോരം ഉണ്ടാകുന്ന പേരിമ്പമാണ്, അരുരം സ്വരൂപമാ യിത്തീരുന്നത്; താനേ താനായി സഹജബോധവാനായിത്തീരുന്നത്. ഈശ്വരസ്നേഹം തൈലധാരപോലെ ഇടവിടാതെ മൂർത്തിമത്തായി വരുന്ന അവസ്ഥയാണ് അരുരം എന്നു പറയുന്നത്. ഈ കാണപ്പെടുന്നതെല്ലാം തന്നിൽ നിന്നന്യമായി, വേറായി കാണുന്ന ദശയിൽ വ്യഷ്ടിസ്വരൂപ നായും, സുഖദുഃഖങ്ങരംക്കു വശംവദനായും വരുന്നു. എന്നാൽ ഈ കാണപ്പെടുന്നതെല്ലാം തന്നിൽത്തന്നെ താനായി കാണുന്ന ദശയിൽ പേരിമ്പം കൈവരുന്നു. അപ്പോരം താൻ ഉണ്ട്, ഉള്ള താൻ ഇന്നവിധം ഇരി ക്കുന്നു എന്ന അപരോക്ഷജ്ഞാനം അനുഭവപ്പെടുന്നു. യുക്തി

കൊണ്ട് താൻ ഉണ്ട് എന്നും താൻ ഇന്നവിധം ഇരിക്കുന്നു എന്നും ഉള്ള അറിവും വേണം; അതായിത്തീരുകയും വേണം. അതായത് തന്നെ താൻ അറിയുകയും വേണം; താനേതാനാവുകയും വേണം.

ഈ അറിവും അനുഭവവും ഉണ്ടാക്കി ഉണ്ടാവുന്നതല്ല; അത് ഉള്ളതാണ്; അതു താനെ ഉണ്ടാകണം. കൽക്കണ്ടത്തിനു മധുരം ഉണ്ടാക്കിയതല്ല;അതിൻെറ സ്വരൂപം മധുരമാണ്. അപ്പോൾ ഉള്ള അവസ്ഥ ഉണ്ടാകുവാൻ ആരും പരിശ്രമിക്കേണ്ടതില്ല. അതായത് ഉള്ള അവസ്ഥയെ പ്രാപിക്കുവാൻ കർമം, ഭക്തി, യോഗം, ജ്ഞാനം ആവശ്യമേയില്ല. താൻ, ആ ഉള്ള അവസ്ഥ തന്നെയായി, എക്കാലത്തും വിട്ടുപിരിയാതെയിരിക്കുന്ന പരമാർഥ സ്വരൂപം തന്നെയായി വിളങ്ങുമ്പോൾ കർമം, ഭക്തി, യോഗം, ജ്ഞാനം എന്നുള്ളതിന് അർഥമില്ല. ഈ കാണപ്പെടുന്നതെല്ലാം തന്നിൽ നിന്ന് അന്യമായിക്കാണാതെ, തന്നിൽത്തന്നെ കാണുക; ആ ഇമ്പമാണ് പേരിമ്പം.

തനിക്ക് ആവശ്യമുള്ളതെല്ലാം ഇമ്പമായും, ആവശ്യമില്ലാത്തതെല്ലാം തുമ്പമായും ശേഷിക്കുന്നു. ഊണുകഴിക്കുമ്പോൾ വെള്ളം ദാഹിച്ച് വെള്ളം ചോദിക്കുമ്പോൾ, ചോറുകൊണ്ടുവന്നാൽ ചോറ് തുമ്പമായും, വെള്ളം കിട്ടിയാൽ വെള്ളം ഇമ്പമായും വരുന്നു. അതുപോലെ ഈ കാണപ്പെടുന്നതുകളിൽ ആസക്തിയും ആവശ്യവും നേരിടുന്നതുകൊണ്ട് ഇവ ഇമ്പമായി നാം കണക്കാക്കുന്നു. എന്നാൽ മോക്ഷത്തെ, പരമാർഥസ്വരൂപത്തെ ആസക്തിയോടുകൂടി ആവശ്യപ്പെടാത്തതുകൊണ്ട് അതു തുമ്പമായും ശേഷിക്കുന്നു. അപ്പോൾ ഇമ്പവും തുമ്പവും നമ്മുടെ ആവശ്യം പ്രമാണിച്ചാണ്; ഇമ്പം തുമ്പമായും, തുമ്പം ഇമ്പമായും വരുന്നത്.

ആ ഉള്ള അവസ്ഥ 'ഉണ്ട്', 'അസ്തി' എന്നു നാം അറിഞ്ഞു. ഉള്ളത് എന്നുള്ള അവസ്ഥ എപ്പോഴും സ്വയംപ്രകാശമായിരിക്കും. അങ്ങനെ ഉള്ളതും സ്വയംപ്രകാശവുമായ വസ്തു ആനന്ദമായിത്തന്നെയിരിക്കുന്നു. അപ്പോൾ ആ പരമാർഥസ്വരൂപമായ അസ്തിഭാതിപ്രിയം തന്നെയാണ് തൻെറ സ്വരൂപം എന്നറിഞ്ഞാൽ, അതായിത്തീർന്നാൽ ആ പേരിമ്പത്തെ—പരമാനന്ദത്തെപ്പററി എന്തു പറയുവാനാണ്. ഈ പരമാർഥത്തെ അറിയാതെയാണു നാം പലതുകളിലും പേരിമ്പത്തെ അന്വേഷിച്ചുനടക്കുന്നത്. താൻ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതുകളിൽ നിന്നും ഉയർന്ന്, മേൽവിവരിച്ച അറിവിനെ ദൃഢപ്പെടുത്തിയാൽ മാത്രമെ പേരിമ്പം കൈവരുകയുള്ളു.

## 26-7-1959

ഒരു കാര്യം നമുക്കു ദൃഢപ്പെടുത്താം—താൻ ഉണ്ട് എന്നുള്ളയറിവാണ് അത്. ആ ഉണ്ട് എന്നുള്ള അറിവ് ബോധപരമായിരുന്നാൽ മാത്രമെ ദൃഢപ്പെടുകയുള്ളു. നിശ്ചലമായും നിർഭാരമായുംനിറവുററുമിരിക്കുന്ന

അവസ്ഥയെ ആശ്രയിച്ചിരിക്കണം ഈ ഉണ്ട് എന്നുള്ള അവസ്ഥ. ആ നിറവുററിരിക്കുന്ന അവസ്ഥയിൽ ഉല്പത്തിയായ വസ്തുവാണ് 'താൻ ഉണ്ട്' എന്നുള്ള അറിവ്. അങ്ങനെ ആ നിറവുററ അവസ്ഥയിൽ നിന്നു താൻ ഉത്ഭവിച്ചു എങ്കിൽ, താൻ എക്കാലത്തും പ്രത്യേക ഉത്ഭവം കൂടാതെ തന്നെ അവിടെത്തന്നെ ഉണ്ട് എന്നു ദൃഢപ്പെടുത്താം. അതു പോലെ ഈ കാണപ്പെടുന്ന ചരാചരങ്ങളുടെ ആധാരവും അധിഷ്ഠാനവും ആ നിറവുററ അവസ്ഥ നിശ്ചലാവസ്ഥ തന്നെയായിരിക്കണം എന്നും ദൃഢപ്പെടണം. അപ്പോൾ തൻെറയും ഈ ജഗത്തിൻെറയും ഉല്പത്തി, സ്ഥിതി, നാശം ആ നിറവുററ അവസ്ഥയിൽ തന്നെയാണെന്നുള്ളത് സംശയരഹിതമല്ലെ. അങ്ങനെ താൻ ദൃഢപ്പെടുത്തിയാലും എന്തുകൊണ്ടാണ് തനിക്ക് ആ അവസ്ഥ സ്വരൂപസ്ഥിതമായി അനുഭവപ്പെടാത്തത്? യുക്തിപരമായി താൻ നിറവുററ അവസ്ഥയിൽ നിന്നും എക്കാലത്തും മാറിയിട്ടില്ലായെന്നും, അന്വേഷണം ഏർപ്പെടാതെതന്നെ തനിക്ക് സാക്ഷാൽക്കാരം കൈവന്നിരിക്കുന്നു എന്നും അറിഞ്ഞാലും എന്തുകൊണ്ട് അത് തനിക്ക് എത്തുപെട്ടില്ല, അനുഭവപ്പെട്ടില്ല എന്നുള്ള ചോദ്യം ശേഷിക്കുന്നു. തൻെറ സത്യസ്ഥിതിയെപ്പററി താൻ പരോക്ഷമായി മാത്രമെ അറിഞ്ഞുള്ളു അത് അപരോക്ഷാനുഭൂതിയായി പ്രത്യക്ഷജ്ഞാനമായി സ്വരൂപീകരിക്കണം. എന്നാൽ അതിനു തടസ്സമെന്താണ്? തനിക്ക് ഏർപ്പെട്ട അവിദ്യയാണ്. അവിദ്യയുടെ ലക്ഷണം വിക്ഷേപവും ആവരണവുമാണ്. ഒരു വസ്തുവിനെ മറെറാന്നായി കാണിച്ച് അതിൽ ഭ്രമിപ്പിച്ച് അതിൻെറ സത്യാവസ്ഥയെ മറയ്ക്കുക എന്നുള്ള വൈഭവത്തോടുകൂടിയിരിക്കുന്നതാണ് അവിദ്യ. ആ അവിദ്യയിൽ താൻ ചേർന്നു കൊടുക്കുന്നതുകൊണ്ട് തനിക്ക് തൻെറ സ്വസ്വരൂപം അനുഭവപ്പെടുന്നില്ല. അതായത് തൻെറ തുച്ഛമായ സുഖത്തിൽ ഏർപ്പെട്ട് പേരിമ്പത്തെ തള്ളിക്കളയുന്ന അവസ്ഥയിലാണ് താൻ ഇരിക്കുന്നത്. തൻെറ ഉററ ആഗ്രഹം തൻെറ വൃത്തികൾ പേരിമ്പത്തെ ആസ്വദിക്കണം എന്നുള്ളതിൽ പാഞ്ഞുകൊണ്ടിരുന്നാലും ഈ അവിദ്യ, തന്നെ ഇതരങ്ങളിൽ വലിച്ചിഴയ്ക്കുന്നു; അല്ല അതിനു താൻ അനുവദിച്ചുകൊണ്ടിരിക്കുന്നു. സ്മൃതി, വിസ്മൃതി, ഭ്രാന്തി കൂടാതെ തൻെറ സ്വരൂപത്തെ സ്വരൂപീകരിക്കേണ്ട താൻ, ചിററിമ്പങ്ങളിൽ താല്പര്യം വച്ച് താൻ തന്നെത്തന്നെ നഷ്ടപ്പെടുത്തുന്നു. ഈ ചിററിമ്പങ്ങളിൽ നിന്ന്, അവിദ്യയിൽ നിന്ന് കരകയറണമെങ്കിൽ, തൻെറ സ്വരൂപത്തെപ്പററിയുള്ള ഇടവിടാതെയുള്ള ചിന്തനംകൊണ്ടും ഗുരുകടാക്ഷംകൊണ്ടും ഈശ്വരാനുഗ്രഹം കൊണ്ടും നിരാശ കൈവരണം. അതായത് തനിക്ക് ഈ കാണപ്പെടുന്നതുകളിൽ നിന്നും, താൻ അന്വേഷിക്കുന്ന ആ പേരിമ്പത്തെ കിട്ടുവാൻ സാധ്യമല്ല എന്നുള്ള ദൃഢമായ അറിവു വന്ന് അതുകളെയെല്ലാം ത്യജിച്ച് വിശാലബുദ്ധിയോടുകൂടി ബൃഹദാകാരത്തിൽ ലീനമായിരിക്കണം. അത് എങ്ങനെ സാധിക്കും? അന്തഃകരണം കൊണ്ടു സാധ്യമാണോ? അന്തഃകരണത്തിനു നാലു പിരിവുകൾ ഉണ്ട്.

മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം. ഇവയിൽ നമുക്ക് ഏതാണ് ആത്മസാക്ഷാൽക്കാരത്തെ സ്വരൂപിക്കുവാൻ ഉതകുന്നത്. മനസ്സു കൊണ്ടുള്ള വൃത്തികൾ വ്യാപരിച്ച് വ്യാപരിച്ച് ശൂന്യാവസ്ഥയിൽ ചെന്നുചേരുന്നു; സുഷുപ്തിയിൽ ആണ്ടുപോകുന്നു. അതിന് ഒരു പരിമിതിയുണ്ട്. അതുകൊണ്ട് അതു സ്വീകാര്യമല്ല. ചിത്തം അതായതു ചിന്ത നമ്മെ നാനാവിധമായ ചിന്തകളിൽ ഏർപ്പെടുത്തി യാതൊരു ലക്ഷ്യ വുമില്ലാതെ തള്ളിക്കളയുന്നു. അതു നമുക്കു സ്വീകാര്യമല്ല. അഹംഭാവം —അത് ഉദ്ദണ്ഡത്വത്തേയും കുടുസ്സായ ഭാവനയേയും തരുന്നതു കൊണ്ട് അതും സ്വീകാര്യമല്ല. എന്നാൽ ബുദ്ധിയാണെങ്കിൽ അതു ബൃഹത് അവസ്ഥയിലേക്കു നമ്മെ നയിക്കുന്നു. ബുദ്ധികൊണ്ടുള്ള വൃത്തികൾ അഖണ്ഡാകാരത്തെ പ്രാപിച്ച് ബോധത്തെ തന്നെ തരുന്നു. അതുകൊണ്ട് ബോധമാണു നമ്മെ ഉണർത്തുന്നത്. ബോധപരമായ ജ്ഞാനം ഇല്ലെങ്കിൽ അതുവരെ നേടിയതെല്ലാം ഒരു ഞൊടിക്കുള്ളെ കൈമോശം വരും.

ബോധപരമായി സ്ഥൂലം, സൂക്ഷ്മം, കാരണം എന്നിവകൾ ഇപ്പോൾ ഏർപ്പെടുന്ന അവയുടെ വ്യഷ്ടിസ്വരൂപം വിട്ട് സമഷ്ടിസ്വരൂപത്തി ലായി, സമഷ്ടിസ്വരൂപവും വിട്ട് അവയുടെ ആധാരമായ സത്യാവസ്ഥ യിൽ ചേരുന്നുയെന്നുള്ള അറിവ് അനുഭവപ്പെടണം. അതായത് ഇരുൾ കേവലസകളങ്ങളെ നീക്കി അരുൾബോധരാകണം. ഇരുൾ സുഷുപ്തി അല്ലെങ്കിൽ കാരണാവസ്ഥ; കേവലം സൂക്ഷ്മം അല്ലെങ്കിൽ സ്വപ്നാ വസ്ഥ; സകളം, സ്ഥൂലം അല്ലെങ്കിൽ ജാഗ്രദവസ്ഥ. സ്ഥൂലം, സൂക്ഷ്മം, കാരണം എന്നിവ അവിദ്യാപരമായിട്ടുള്ളവയാണ്. എന്നാൽ അവ ഉള്ളപ്പോൾ തന്നെ അവയെ തരണം ചെയ്യുന്ന അവസ്ഥയാണ് ബോധ പരമായ അവസ്ഥ. കാരണം ഇവയെല്ലാം ആ സത്യസ്വരൂപത്തെ ആശ്രയി ച്ചാണ് നിലകൊള്ളുന്നത്. തന്റെ ബോധം ഈ കാണപ്പെടുന്ന സ്ഥൂല ത്തേക്കാളും ബൃഹത്തായി, സൂക്ഷ്മത്തേക്കാളും ബൃഹത്തായി കാരണ ത്തേക്കാളും ബൃഹത്തായി വന്നാൽ മാത്രമെ അരുൾബോധം ഏർപ്പെടുക യുള്ളു. തനിക്ക് എങ്ങനെയെങ്കിലും സാക്ഷാൽകാരം കിട്ടും എന്നുവെ ച്ചിരുന്നാൽ മാത്രം പോരാ. അത് നിഷ്ക്രിയതയാണ്. നിഷ്ക്രിയം ആയിരുന്നാൽ മരണം തന്നെ അതിന്റെ പരിണാമം. ബോധപരമായ പ്രവർത്തനം എപ്പോഴും ഉണ്ടായിരുന്നാൽ സാക്ഷാൽ ബോധം ഉളവാകും. നിഷ്ക്രിയ ദശയിൽ താൻ തനിക്ക് ഏർപ്പെട്ട ജീവിതം സാധാരണ ലോക രെല്ലാം ജീവിക്കുന്നതുപോലെ കളത്രപുത്രമിത്രങ്ങളിലും അർത്ഥത്തിലും ആശിച്ച് ഒടുവിൽ ഒന്നും കൈവന്നില്ല എന്ന നിരാശയിലാണ്ട് ചത്തതിനൊ ക്കുമെ ജീവിച്ചിരിക്കിലും എന്നു മൃഗപ്രായമായ ജീവിതം നയിക്കുന്നു. എന്നാൽ സക്രിയദശയിൽ, നിഷ്ക്രിയദശയിൽ നടന്നുകൊണ്ടിരുന്നാലും ആ നിഷ്ക്രിയതയെകൂടെ സക്രിയമായ ബോധത്തോടുകൂടി വീക്ഷിച്ച്

ബോധത്തിൽത്തന്നെ ആണ്ടിരിക്കുന്നു. തൻെറ സ്വരൂപത്തെപ്പററി ബോധപരമായ അറിവുണ്ടായാൽമാത്രമെ നിഷ്ക്രിയതയിൽ നിരാശ, വൈരാഗ്യം, ഉദാസീനത ഇവ കൈവന്ന് അരുരംബോധരാകുകയുള്ളു.

ഉദാഹരണം താൻ ഒരു കല്ലെടുത്ത് മാങ്ങയെ എറിഞ്ഞ് ആ മാങ്ങയെ താഴത്ത് വീഴ്ത്തുന്നു. കല്ല് സ്വയം ജഡവസ്തു. അതിന് കഴിവില്ല, നിഷ്ക്രിയതയുമില്ല. എന്നാൽ സക്രിയമായ തൻെറ കൈകൊണ്ട് ആ ജഡമാകുന്ന കല്ലെടുത്തു മാങ്ങയെ എറിഞ്ഞാൽ ആ കല്ല് നിർവഹിക്കുന്ന ജോലി നിഷ്ക്രിയം ആണ്. ജഡവസ്തു സക്രിയതയുടെ അധികാരത്തോടുകൂടി ചെല്ലുന്നുയെന്നു മാത്രം. അപ്പോരം ആ കല്ല് നിഷ്ക്രിയം. കല്ല് മാങ്ങയിൽ തട്ടിയാൽ അതിൻെറ പ്രവർത്തനം തീർന്നു; ക്രിയ തീർന്നു. അതു വീണ്ടും ജഡമായിത്തന്നെ ശേഷിക്കുന്നു. അപ്പോരം നിഷ്ക്രിയമായ കല്ല് അതിൻെറ ജഡരൂപത്തിൽതന്നെയായി. അതുപോലെ ബോധവാനാകാതെ, ഒരു മൂഢനെപ്പോലെ, ലോകരെല്ലാം ഏതുപോലെ ജീവിതം നയിക്കുന്നുവോ അതുപോലെ താനും ജീവിക്കുന്നുയെന്നുള്ള നിഷ്ക്രിയതയോടുകൂടി ജീവിച്ചാൽ മരണം തന്നെ ഫലം. അപ്പോരം ഏതു കാര്യവും ബോധത്തോടുകൂടിത്തന്നെ വീക്ഷിക്കണം. താൻ എങ്ങനെ വീക്ഷിക്കുന്നുവോ ചിന്തിക്കുന്നുവോ അതിനേക്കാളും ഉപരിയായി ബൃഹത്വൃത്തിയോടുകൂടിയായിത്തീരണം.

താൻ ബാക്കിയുള്ളവരുടെ മുഖം കാണുന്നു. ആ കഴിവ് മുഖത്തുള്ള ഇന്ദ്രിയങ്ങരംക്ക് ഉണ്ട്. എന്നാൽ തൻെറ മുഖത്തെ കാണുവാനുള്ള കഴിവില്ല; എന്നാൽ തൻെറ മുഖം കാണുകയും വേണം. അത് ഒരു കണ്ണാടിയുടെ സഹായത്താൽ തൻെറ മുഖത്തിൻെറ അറിവുണ്ടാകുന്നു; സംശയനിവൃത്തി വന്നാൽ പിന്നെ കണ്ണാടിയുടെ ആവശ്യവുമില്ല. അതായത് ബിംബമുഖം കണ്ണാടിയിൽ പ്രതിഫലിച്ച് പ്രതിബിംബമുഖമായി ആ പ്രതിബിംബമുഖം ബിംബമുഖത്തെ ബാധിച്ച് ബിംബമുഖമായിത്തന്നെ ശേഷിക്കുന്നു. ഇവിടെ കണ്ണാടിയെ വേദങ്ങളായി നാം മനസ്സിലാക്കണം. സംശയനിവൃത്തി വന്നാൽ വേദങ്ങളുടെ ആവശ്യമില്ല. അതുപോലെ തൻെറ സ്വസ്വരൂപത്തെ വേദമാകുന്ന ബുദ്ധികൊണ്ട് ബോധപരമായി അനുഭവിച്ചാൽ ആ അവസ്ഥ എന്നെന്നേയ്ക്കും ഉള്ളതു തന്നെയായിത്തീരുന്നു. എല്ലാ കാര്യങ്ങളേയും സൂക്ഷ്മബുദ്ധിയോടുകൂടി വീക്ഷിക്കണം. ആ കാര്യങ്ങളിൽ ചേർന്നുകൊടുക്കാതെ അവയിൽ ഇരുന്നുംകൊണ്ട് അവയെ വീക്ഷിക്കണം. അവയുടെ വ്യഷ്ടിസ്വരൂപത്തെയും സമഷ്ടിസ്വരൂപത്തെയും മനസ്സിലാക്കണം. സമഷ്ടിയിൽ തന്നെയാണ് വ്യഷ്ടിയും നിലനിൽക്കുന്നത് എന്നതിന് ഉദാഹരണം.

ഒരു ചാക്കു പഞ്ചസാരയുണ്ട് എന്നിരിക്കട്ടെ. പഞ്ചസാരകൊണ്ടു നിറച്ച ചാക്കിൽ ഉപ്പ് ഇല്ലായെന്നും, പഞ്ചസാര തന്നെയാണ് അതിൽ

ഉള്ളത് എന്നുമുള്ളത് ഉത്തമപക്ഷം. ആ പഞ്ചസാരച്ചാക്കിൽ നിന്നും ഒരു നുള്ളു പഞ്ചസാരയെടുത്ത് നാം ആസ്വദിച്ചാൽ അതു മധുരമാണെന്ന് അറിയുന്നു. അപ്പോൾ ചാക്കിലുള്ള പഞ്ചസാര മുഴുവനും മധുരം തന്നെയാണെന്ന് തീർച്ചപ്പെടുത്തുന്നു. പഞ്ചസാരച്ചാക്ക് സമഷ്ടി, ഒരു നുള്ളു പഞ്ചസാര വ്യഷ്ടി. അപ്പോൾ സമഷ്ടിസ്വരൂപത്തോടുകൂടിയ പഞ്ചസാരച്ചാക്കിൽ നിന്നാണ് വ്യഷ്ടിസ്വരൂപമായ ഒരു നുള്ളു പഞ്ചസാരയെ എടുക്കുന്നത്. ആ ഒരു നുള്ളു പഞ്ചസാരയെ അനുഭവിക്കുമ്പോൾ ആ ചാക്കിൽ ഇരിക്കുന്ന മുഴുവൻ പഞ്ചസാരയുടെയും മധുരമാകുന്ന സ്വരൂപത്തെ ബോധപരമായി ആസ്വദിക്കുകയും ചെയ്യുന്നു. ഇവിടെ പഞ്ചസാര ചാക്കിനെ ബ്രഹ്മമായിട്ടും, ഒരു നുള്ളു പഞ്ചസാരയെ ആഭാസചൈതന്യമായിട്ടും, ഒരു നുള്ളു പഞ്ചസാരകൊണ്ടനുഭവപ്പെട്ട മധുരത്തെ കൂടസ്ഥനായിട്ടും, ആ മധുരം ആ ചാക്കിൽ ഊടുരുവേ നിറഞ്ഞിരിക്കുന്നു എന്നുള്ള ബോധം കൂടസ്ഥന് മാറുതലില്ല എന്നും കൂടസ്ഥൻ ബ്രഹ്മമായി തന്നെ ഇരിക്കുന്നുവെന്നും അറിയുന്നു. പഞ്ചസാരയുടെ സ്വരൂപത്തെ അനുഭവിച്ചപ്പോൾ, അതുകൊണ്ടുണ്ടായ ബോധം ചാക്കിലുള്ള മുഴുവൻ പഞ്ചസാരയ്ക്കും അതേ സ്വരൂപമാണെന്ന് അറിയുന്നു. അതുപോലെ തന്റെ സ്വരൂപത്തെ ഒരിക്കൽ അനുഭവിച്ചുകഴിഞ്ഞാൽ താനും തന്റെ ആത്മാവും ആത്മാവായി ബ്രഹ്മമായി താനേ താനായി അനുഭവപ്പെടും.

## 2-8-1959

വസ്തു രണ്ടുതരത്തിൽ: ചൈതന്യവസ്തുവെന്നും ജഡവസ്തുവെന്നും. അതായത് പാരമാർഥികവസ്തുവെന്നും വ്യാവഹാരിക വസ്തുവെന്നും. പാരമാർഥികവസ്തു അസ്തിഭാതിപ്രിയം. വ്യാവഹാരിക വസ്തു നാമരൂപാദികൾ. എന്നാൽ വ്യാവഹാരികവസ്തുവിന്റെ കാരണവും പാരമാർഥികവസ്തു തന്നെയാണ്. ത്രിപുടി (ജ്ഞാതൃ-ജ്ഞേയ-ജ്ഞാനത്തോടുകൂടിയത്) നാമരൂപാദികളും, ത്രിപുടിരഹിതമായ വസ്തു അസ്തിഭാതിപ്രിയവുമാണ്. വ്യാവഹാരികത്തിന്റെ കാരണം അസ്തിഭാതിപ്രിയമെന്ന് പറഞ്ഞാലും അതു നാം സാധാരണ മനസ്സിലാക്കുന്ന മാതിരി കാര്യകാരണങ്ങളായിട്ടു മനസ്സിലാക്കരുത്. അപ്പോൾ അതിന് ദ്വൈതഭാവന എന്ന ദൂഷ്യം നേരിടും. കാര്യം കാരണത്തിൽ ആരോപിതമാണ്. നാമരൂപാദികൾക്ക് വാസ്തവത്തിൽ ഭ്രാന്തികാലത്തു മാത്രമേ സത്യതയുള്ളൂ. അവ പാരമാർഥികത്തിൽ വെറും ആരോപിതമാണ്; സമുദ്രത്തിൽ തിര, നുര, ചുഴി എന്നിവ കാണുന്നതുപോലെ. തിര മുതലായവ സമുദ്രത്തിന്റെ കാര്യമല്ല. പക്ഷേ അവ വെറും ആരോപിതമായിട്ടുള്ള നാമരൂപാദികളാണ്. ആ നാമരൂപാദികളും പാരമാർഥികത്തിൽ തന്നെ ലീനമായിരിക്കുന്നു. അവയ്ക്ക് പാരമാർഥികത്തിൽ നിന്നും വേറെയിടമില്ല.

അതുപോലെ വ്യഷ്ടി-സമഷ്ടിരൂപത്തിൽ കാണുന്ന ചരാചരങ്ങളും ജഗത്തും പാരമാർഥികത്തിൽ വെറും ആരോപിതമാണ്. ജഡവും ചൈതന്യവും സമ്മിശ്രമായിട്ടാണ് നാം കാണുന്നത്. ജഡത്തെ ചൈതന്യത്തിൽ നിന്നും വേർതിരിക്കുന്നത് ആപേക്ഷിക വൈഭവത്തോടുകൂടിയാണ്. ജഡത്തെയും ചൈതന്യത്തെയും വേർതിരിക്കുകയെന്നുള്ളതു സാധ്യമല്ല. അവ എപ്പോഴും സമ്മിശ്രമായിരിക്കുന്നു. എന്നാൽ അവയെ വേർതിരിക്കണമല്ലൊ. അതു സാക്ഷാൽക്കാരദശയിൽ ഉണ്ടാകുന്നതാണ്. അപ്പോൾ ജഡം എന്നുള്ള പദത്തിന് അർഥമില്ലാതെ വരുന്നു; ജഡം എന്നുള്ളതില്ല. ഊടുരുവെ ചൈതന്യവസ്തു നിരുപാധികമായി നിറവുററിരിക്കുന്നു എന്ന് അനുഭവപ്പെടും. ജഡത്തിൻെറ വൈഭവം അത് എപ്പോഴും നശിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാണ്. അങ്ങനെ സംഹരിക്കപ്പെടുന്ന വസ്തുവിന് യാതൊരു സത്യതയുമില്ല. അതുകൊണ്ട് ജഡവസ്തുക്കളെക്കൊണ്ട് സാക്ഷാൽകാരത്തെ പ്രാപിക്കാം എന്നുവച്ചാൽ അതു സാധ്യമല്ല. ജഡത്തിന് എന്തു പരിണാമം ഭവിക്കുന്നുവോ അത് ആ വ്യക്തിക്കും ഉണ്ടാകുന്നതാണ്.

''ഉടലാലുളൈത്താലുട ലൊഴിയുമെൻറ്
കെടുവീരിതൈ എങ്കേ കേട്ടീ-രുടലെ
നടൈയാടിയ പിണം...............''

എന്ന് ഒരു മഹാത്മാവു പാടിയിരിക്കുന്നു.

ഈ ഉടൽകൊണ്ട്, കാര്യരൂപത്തിൽ ഇരിക്കുന്ന വസ്തുക്കൾ കൊണ്ട്, നാമരൂപാദികൾ കൊണ്ട് ഉണ്ടായ മോക്ഷം; ഉടലിന് ഏതുപോലെ മരണം ഭവിക്കുന്നുവോ അതുപോലെ ആ ഉടലോടുകൂടി ഈ കൈവന്ന മോക്ഷവും കൈമോശം വരും. അതായത് നശ്വരമായതുകളെക്കൊണ്ടു നേടിയ മോക്ഷം നശ്വരമായിത്തന്നെ ഭവിക്കുന്നു. എന്നാൽ ഈ ഉടലോ, നാളത്തെ ജഡമാണ്. നാളത്തെ ജഡം ഇന്നു ചൈതന്യവസ്തുവിൻെറ സമ്പർക്കം കൊണ്ട് നടമാടുകയാണ്. അതുകൊണ്ട് ഉപാധികൊണ്ടേർപ്പെട്ട മോക്ഷത്തിന് സ്ഥിരതയില്ല. അതുകൊണ്ട് സ്വസ്വരൂപത്തെ കൊണ്ടു തന്നെ സ്വസ്വരൂപത്തെ സാക്ഷാൽകരിച്ചാൽ മാത്രമെ അതു നിത്യമായിരിക്കുകയുള്ളൂ.

എല്ലാ ചിററിമ്പങ്ങളും പേരിമ്പം തന്നെയാണ്. എന്നാൽ ആ ഇമ്പത്തിൽ ഉപാധിരൂപേണ ചേർന്നുകൊടുക്കുന്നതുകൊണ്ട് അതിനു ചിററിമ്പമെന്നും, ആ ചിററിമ്പം കൊണ്ട് തനിക്ക് പേരിമ്പം കിട്ടുന്നില്ലയെന്നും പറയുന്നു. ഇമ്പത്തിന് അന്യമായിട്ടുള്ള വസ്തു അതിൽ ആരോപിതമായപ്പോൾ പേരിമ്പം ചിററിമ്പമായി. ചിററിമ്പങ്ങളിൽ ഏർപ്പെട്ടിരുന്നാൽ തൻെറ ആനന്ദത്തിന് ഒരു അറുതിവരുത്താതെ, വീണ്ടും വീണ്ടും ഇമ്പത്തെ അന്വേഷിച്ചു നടക്കുന്നു. ജനനം മുതൽ മരണംവരെ ഇതേ അന്വേഷണം

തന്നെ. എന്നാൽ മരണകാലത്തും തനിക്ക് ആ പേരിമ്പം കിട്ടുന്നുണ്ടോ? ഇല്ല. അപ്പോൾ ഈ ചിററിമ്പങ്ങളുടെ പുറകെ പാഞ്ഞതുകൊണ്ട് എന്തു ഫലം. അവ തനിക്ക് മരണത്തെത്തന്നെയാണ് പ്രദാനം ചെയ്യുന്നതെങ്കിൽ അവയിൽ ആസക്തി വയ്ക്കേണ്ട ആവശ്യമെന്ത് എന്നു നാം ചിന്തിക്കണം. വാസ്തവത്തിൽ തനിക്ക് ആനന്ദം ഏർപ്പെടുന്നത് താൻ ആഗ്രഹിച്ചു കൈവന്ന വസ്തുവിൽ നിന്നല്ല. പിന്നയോ അതുണ്ടായത് ബഹിർഗമിച്ച തൻെറ വൃത്തി അതേപടി ആന്തരമായി വന്നതുകൊണ്ടാണ്. അതായത് ഈ ഇമ്പത്തിനു കാരണം തൻെറ സ്വസ്വരൂപം തന്നെയാണ്. ഇതു മനസ്സിലാക്കാതെയാണ്, വസ്തുവിലാണ് ആനന്ദം എന്ന് അനുമാനിച്ച് ഈ ലോകവ്യവഹാരത്തിൽ കഴിഞ്ഞുകൂടുന്നത്. ഒന്നാലോചിക്കുക; താൻ ജനിച്ചുയെന്നും തനിക്ക് ഒരു അവസാനം ഉണ്ട് എന്നും ഏവരും മനസ്സിലാക്കുന്നു. എന്നാൽ തൻെറ അവസാനം എന്നാണ് എന്ന് മനസ്സിലാക്കുവാനോ അറിയുവാനോ ആരും ആഗ്രഹിക്കുന്നില്ല. എന്നാൽ ആ അവസാനം ഇപ്പോൾ വേണ്ടാ എന്നു തന്നെ ആഗ്രഹിക്കുന്നു. ചുരുക്കത്തിൽ തനിക്ക് ആ അവസാനത്തെ സമീപിക്കുവാൻ ഭയമായിരിക്കുന്നു. ഈ ഭയം ഏവർക്കും അന്തർലീനമായിരിക്കുന്നു. എന്നാൽ തൻെറ ഉല്പത്തിക്കു മുമ്പും മരണത്തിനു ശേഷവും താൻ ഏതുപോലെ ആയിരുന്നു എന്നും ആകുമെന്നും ആരെങ്കിലും ചിന്തിക്കുന്നുണ്ടോ? തൻെറ ജനനത്തിനും മരണത്തിനും ഇടയ്ക്ക് ഇടനടുവിൽ കാണുന്നതാണല്ലൊ ഈ ജീവിതം. അങ്ങനെ ജനനത്തിനും മരണത്തിനും ഇടയ്ക്ക് ഇടനടുവിൽ കാണുന്ന ഈ ജീവിതം താൻ എന്തിനാണ് കൈവരിച്ചത് എന്ന് ഓരോ വ്യക്തിയും തന്നോടു തന്നെ ചോദിക്കണം. മുമ്പിലത്തെ കാര്യമാണെങ്കിൽ തനിക്ക് അറിവില്ല. പിമ്പിലത്തെ കാര്യമാണെങ്കിൽ അതും അറിവില്ല. പിന്നെ എന്തിനെ ഉദ്ദേശിച്ചാണ് ഈ ജീവിതം? ഈ ജീവിതം എന്തിനെയാണുതരുന്നത്? തനിക്ക് ഈ ജീവിതം കൊണ്ട് എന്തു നേട്ടമുണ്ടാകുന്നു? താൻ ഇപ്പോൾ ഉണ്ട് എന്നു തനിക്കു ദൃഢപ്പെട്ടു. എന്നാൽ താൻ ഇപ്പോൾ ഉണ്ട് എന്നു ദൃഢപ്പെട്ടാൽ താൻ മരണശേഷവും ഉണ്ടായിരിക്കണം എന്നു തീർച്ചപ്പെടുത്താം. അപ്പോൾ തൻെറ ഉള്ള അവസ്ഥയെയും, താൻ എങ്ങനെ ഇരിക്കുന്നു എന്നതിനേയും അറിയുക എന്നതാണ് ഈ ഇടനടുവിൽ കാണുന്ന ജീവിതത്തിൻെറ ഉദ്ദേശ്യം. അപ്പോൾ താൻ എങ്ങനെ ഇരിക്കുന്നു എന്ന് അറിയണമെങ്കിൽ ഇവിടെ കാണുന്ന ചിററിമ്പങ്ങളിൽ നിന്ന് തൻെറ ആഗ്രഹം വിടണം. അവയുടെ എല്ലാം ഉപരിയായി താൻ ഇരിക്കണം. തൻെറ സ്വസ്വരൂപം അറിഞ്ഞേ കഴിയൂ എന്നുള്ള ഉററ ആഗ്രഹമാകുന്ന മിന്നാമിനുങ്ങുകൊണ്ട് തൻെറ അറിവിനെ വികസിപ്പിച്ച് ബോധവാനാകുമ്പോൾ, ആ ബോധത്തിൽ ഗുരുകടാക്ഷംകൊണ്ട് ഏർപ്പെടുന്ന അനുഗ്രഹംകൊണ്ട് സത്യവസ്തുവിൻെറ അറിവ് ഉളവാകുന്നു. അരുൾസ്വരൂപം ഉദയമാകുന്നു.

ജഡം എന്നു നാം വ്യവച്ഛേദിക്കുമ്പോൾ അതിൽ ഈ കാണപ്പെടുന്ന വ്യഷ്ടി ഉപാധികളും സമഷ്ടി ഉപാധികളും ഉൾപ്പെടുന്നു എന്ന് അറിയണം. ഉപാധി സ്ഥൂലമായിട്ടും സൂക്ഷ്മമായിട്ടും കാരണമായിട്ടും ഇരിക്കുന്നു. സ്ഥൂല-സൂക്ഷ്മ-കാരണ ഉപാധികൾ ഒന്നും തന്നെ സാക്ഷാൽക്കാരത്തിനു പററിയവയല്ല. സ്ഥൂലം കുടുസ്സായ ഭാവനയെ തരുന്നതുകൊണ്ടും ആകാരത്തെ തരുന്നതുകൊണ്ടും അത് സ്വീകാര്യമല്ല. സൂക്ഷ്മം ആകാരരഹിതമാണെങ്കിലും അതിൽ സ്ഥൂലത്തിൽ തനിക്ക് വേണ്ടതുപോലെ ആനന്ദം കിട്ടിയില്ല എന്നതുകൊണ്ട്, ആ സ്ഥൂലത്തെ വീണ്ടും അന്വേഷിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടും, കാരണസ്വരൂപത്തെ ചേർന്നിരിക്കുന്നതുകൊണ്ടും, അതുകൊണ്ടുണ്ടാകുന്ന സംസ്കാരങ്ങളുടെ ഒരു കൂട്ടമായിത്തീരുന്നതുകൊണ്ടും അതും വ്യഷ്ടിയായിത്തന്നെ കലാശിച്ച് സാക്ഷാൽക്കാരത്തിന് സ്വീകാര്യമല്ലാതെയായിത്തീരുന്നു. കാരണസ്വരൂപത്തിൽ ആണ്ടുപോകുമ്പോഴാണ് സുഷുപ്തി ഏർപ്പെടുന്നത്. അതായത് ഒന്നും എത്തിപ്പെടുന്നില്ല എന്നുള്ള ശൂന്യതയിൽ അത് നമ്മെ എത്തിക്കുന്നു. താൻ സുഖമായി ഉറങ്ങിയെന്നുള്ള അവസ്ഥ ഉറങ്ങുന്ന സമയത്ത് അറിയുന്നില്ലെങ്കിലും, ഉണരുമ്പോൾ അന്തഃകരണത്തിൻെറ ചേർച്ച കൊണ്ട് താൻ സുഖമായി ഉറങ്ങി എന്നുള്ള അറിവ് പിന്നീട് ഉദയമാകുന്നു. അപ്പോൾ കാരണസ്വരൂപവും സ്വസ്വരൂപത്തെ മറയ്ക്കുകതന്നെ ചെയ്യുന്നു. അതുകൊണ്ട് സ്ഥൂല-സൂക്ഷ്മ-കാരണഉപാധികൾ സ്വസ്വരൂപസാക്ഷാൽക്കാരത്തിന് വിഘാതമായി തന്നെ ഇരിക്കുന്നു. ഈ ഉപാധികൾ ചൈതന്യസ്വരൂപത്തിൽ ആരോപിതമായിരിക്കുന്നു. അപ്പോൾ ചൈതന്യസ്വരൂപത്തെ ബോധത്തോടു കൂടി തന്നെ അറിഞ്ഞ് അതിനെ സ്വസ്വരൂപമാക്കണം. ആ ദശയിൽ താൻ എങ്ങനെയായിത്തീരുന്നു എന്നാണെങ്കിൽ

''കണ്മണിയിനാകായ നിഴൽ കലന്താർപോ
ലുണ്മയൈ നീയുണ്ടെൻറനൈയുണർത്തി-ത്തുണ്ണനവേ
പാർത്തിരുന്ത ചിത്തിരം പോർ പാർത്താനൈനെനാംപരവി
ത്തോത്തിരം ചെയ്യാ പിറവാചൊൽ.''

നിറവുററിരിക്കുന്ന ആകാശത്തിൻെറ നിഴൽ കണ്മണിയിൽ ഏതുപോലെ പകരുന്നുവോ, അതുപോലെ നീ ഉണ്ട് എന്നും നീ ഇന്നവിധം ഇരിക്കുന്നു എന്നുമുള്ള ഭയരഹിതമായതും നിശ്ചയത്വത്തോടുകൂടിയതുമായ ആ സ്വസ്വരൂപത്തെ സാക്ഷാൽക്കരിക്കുന്നു. തനിക്ക് ഈ ആകാശം ഏതുപോലെ പ്രത്യക്ഷമാണോ അതുപോലെ ആ ചൈതന്യസ്വരൂപം പ്രത്യക്ഷമാകുന്നു. അപ്പോൾ ചിത്രം ഏതുപോലെ എല്ലാററിനെയും കണ്ട് എന്നാൽ ഒന്നിനെയും കാണാതെ ഇരിക്കുന്നുവോ അതുപോലെ താൻ ആയിത്തീരും. ഇനി ഇതിനെപ്പററി കൂടുതൽ പറയുവാൻ സാധ്യമല്ല; ഞാൻ നേരിട്ടു പറഞ്ഞുകൊള്ളാം.

സാധാരണ മനുഷ്യരെപ്പോലെ മഹർഷിമാരും ജഡത്തെ ഉപേക്ഷിച്ചു കളയുന്നതുകൊണ്ട് മഹർഷിമാർക്ക് സാധാരണന്മാരിൽ നിന്ന് എന്താണ് ഒരു ഉത്തമത്വം കിട്ടുന്നത് എന്നു ചോദിക്കാം. അപ്പോൾ മഹർഷിമാരും സാധാരണക്കാരും തമ്മിൽ ഒരു വ്യത്യാസവുമില്ലല്ലൊ എന്നും ചോദിച്ചേക്കാം. എന്നാൽ വാസ്തവത്തിൽ വ്യത്യാസം ഉണ്ട്. സാധാരണക്കാരൻ ഈ ശരീരം ഉപേക്ഷിക്കണമല്ലൊ എന്ന ആശങ്കയോടു കൂടി ആ ദുർദിനത്തെ നേരിടുവാൻ ഭയന്നു കഴിഞ്ഞുകൂടുന്നു. അയാൾക്ക് മരണത്തെപ്പററി എപ്പോഴും ഭയമാണ്. എന്നാൽ മഹർഷിക്ക് മരണത്തെപ്പററി ലവലേശം ഭയമില്ല. ശരീരത്തെ ഉപേക്ഷിക്കുന്നതിലും ഉപേക്ഷിക്കാതെ ഇരിക്കുന്നതിലും മഹർഷിക്ക് യാതൊരു വ്യത്യാസവും മില്ല. മഹർഷി തന്റെ ശരീരത്തെ ഉപേക്ഷിക്കുമ്പോൾ അതിനെ കണ്ടു കൊണ്ടിരിക്കുന്നു. മഹർഷിക്ക് ജഡം, ചൈതന്യം എന്ന രണ്ടു വ്യത്യാസ ങ്ങൾ ഇല്ലാതെയായിത്തീരുകയും എല്ലാം ചൈതന്യമായിത്തന്നെ സ്വരൂപീ കരിക്കുകയും ചെയ്യുന്നു. നാം ദ്വൈതത്തെ കൊണ്ട് അദ്വൈതത്തെ അനു ഭവപ്പെടുത്തുന്നു. തന്റെ രണ്ടു കണ്ണുകൊണ്ട് ഒരു വസ്തുവിനെത്തന്നെ കാണുന്നു. രണ്ടു കാതുകൊണ്ട് ഒരേ ശബ്ദം തന്നെ കേൾക്കുന്നു. രണ്ടു കണ്ണുകൊണ്ട് ഒരു വസ്തുവിനെ രണ്ടായി കാണുമെങ്കിൽ മരണത്തോട ടുത്തു എന്ന് തീരുമാനിക്കാം. അപ്പോൾ അദ്വൈതം തന്നെ അദ്വൈതത്തെ അനുഭവപ്പെടുത്തുന്നു.

## 9-8-1959

വസ്തു എങ്ങനെ ഇരിക്കുന്നു എന്നറിയാത്ത അറിവില്ലായ്മയാ കുന്ന അവിദ്യയും, വസ്തു തനിക്ക് എത്തിപ്പെടാത്ത അവസ്ഥയും കൂടി ചേർന്നാണ് ഒരു സെക്കൻറ് ഉത്ഭവിക്കുന്നത്. അപ്പോൾ ഒരു സെക്കൻറ് അവിദ്യയുടെയും എത്തിപ്പെടുന്നില്ല എന്ന അവ സ്ഥയുടെയും സമ്മിശ്രഭാവമാണ്. എന്നാൽ ഈ ഒരു സെക്കൻറ് ഉത്ഭവിക്കണമെങ്കിൽ അതിന് ആധാരമായി ഒന്നു വേണം. ആ ആധാര മായിരിക്കുന്ന വസ്തു സമയംകൊണ്ട് കുറിക്കപ്പെടാത്തതും, ചഞ്ചലരഹി തവും, രൂപഭേദങ്ങൾക്ക് വശംവദമാകാത്തതുമായിരിക്കണം. ചുരുക്ക ത്തിൽ ഒരു സെക്കൻറിന്റെ ആധാരം നിശ്ചലാവസ്ഥ തന്നെ ആയിരി ക്കണം. അപ്പോൾ ആ നിശ്ചലാവസ്ഥയിൽ ആരോപിതമായ അവിദ്യ കൊണ്ട് ഏർപ്പെട്ടതാണ് ഈ കാലം എന്നു പറയുന്നത്. ഒരു ഫാൻ വർക്കുചെയ്യണമെങ്കിൽ അതിന് ആധാരമായി വായു കൂടിയേ കഴിയൂ. അതുപോലെ ഫാനിൽ നിന്ന് കാററു കിട്ടണമെങ്കിൽ അതിന് ആധാര മായി എങ്ങും നിറഞ്ഞിരിക്കുന്ന വായു തന്നെ വേണം. എന്നാൽ ബൃഹത് അവസ്ഥയിൽ ഈ വായു നിശ്ചലമായിത്തന്നെ ഇരിക്കുന്നു. അവിദ്യ എന്നും വിദ്യ എന്നും പറയുന്നത് അവിദ്യാസ്വരൂപത്തെ തന്നെയാണ്. കുടുസ്സായ ഭാവനയിൽ വരുമ്പോൾ ആ അവിദ്യാസ്വരൂപത്തെ അവിദ്യ

എന്നും, സമഷ്ടിസ്വരൂപത്തിൽ വരുമ്പോൾ ആ അവിദ്യാസ്വരൂപത്തെ മായ എന്നും പറയുന്നു. എന്നാൽ മായ സമഷ്ടിസ്വരൂപത്തിലിരിക്കുന്നതുകൊണ്ട് അതിനെ വിദ്യാരൂപിണിയായിത്തന്നെ ഘോഷിക്കുന്നു. ഈ അവിദ്യയും വിദ്യയും വിദ്യാസ്വരൂപത്തിൽത്തന്നെ ഇരിക്കുന്നു. ഒരു കുട്ടിയെ വിദ്യ അഭ്യസിക്കാനിരുത്തുന്നു. എന്നാൽ ആ കുട്ടി എന്താണ്? വിദ്യാസ്വരൂപമാണ്. ആ വിദ്യാസ്വരൂപം വിദ്യ എങ്ങനെ അഭ്യസിക്കുന്നു. വിദ്യാസ്വരൂപവൃത്തി അവിദ്യയിൽ പകരുമ്പോൾ ആ ശിശു വിദ്യ പഠിക്കുന്നു. അപ്പോൾ ഈ അവിദ്യയ്ക്കും വിദ്യയ്ക്കും നിശ്ചലമായിരിക്കുന്ന ആധാരം ഈ വിദ്യാസ്വരൂപമാണ്. എന്നാൽ ശിശുവിനെ വിദ്യയ്ക്കിരുത്താതെ വളർത്തുന്നു എന്നിരിക്കട്ടെ. ആ ശിശു കാലക്രമേണ പലതും പഠിക്കുന്നു. എന്നാൽ ആ കുട്ടിയുടെ വിദ്യ എങ്ങനെ എന്നാൽ അവിദ്യാസ്വരൂപവിദ്യ എന്നു പറയും. അപ്പോൾ വിദ്യാസ്വരൂപവൃത്തി, വിദ്യയെയും അവിദ്യയെയും കാട്ടിത്തന്ന് വിദ്യാസ്വരൂപമായിത്തന്നെ ഇരിക്കുന്ന അവസ്ഥയാണ്.

അപ്പോൾ ഈ വിദ്യയും അവിദ്യയും വിദ്യാസ്വരൂപത്തിൽ ആരോപിതമാണ്. അതുപോലെ ജഗത്തും കാലവും ബ്രഹ്മത്തിൽ ആരോപിതമാണ്. ബ്രഹ്മം നിശ്ചലമായി എപ്പോഴും ഇരിക്കുന്നു; അത് നിറവുററിരിക്കുന്നു. ആ നിറവുററ അവസ്ഥയെ ആശ്രയിച്ചാണ് ഈ കാണപ്പെടുന്നതെല്ലാം ചലിക്കുന്നത്. ആത്മസ്വരൂപം അന്തഃകരണത്തിൽ പ്രതിഫലിക്കുമ്പോൾ അതിനെ ജീവൻ എന്നു പറയുന്നു. അപ്പോൾ ജീവൻ അന്തഃകരണമാകുന്ന ഉപാധിയോടു കൂടിയതുകൊണ്ട് മോക്ഷത്തിന് അർഹതയില്ലാതായിത്തീരുന്നു. ജീവനും പ്രാണനും ആത്മസ്വരൂപത്തെ ആശ്രയിച്ചാണ് നിൽക്കുന്നത്. അങ്ങനെ ആശ്രയിക്കപ്പെട്ട വസ്തു ആശ്രിതവസ്തുവിനെക്കാൾ അധികരിച്ചിരിക്കുന്നു. എന്റെ പ്രാണൻ പോയി എന്നു പറയുന്നത് പ്രാണൻ അല്ല; അതിന് ഉപരിയായി നിൽക്കുന്ന വസ്തുവാണ്. അതിലും അതിക്രമിച്ച് എന്റെ ജീവൻ പോയി എന്നു പറയുന്നത് ജീവനേക്കാളും അധികരിച്ച വസ്തുവാണ്. അപ്പോൾ ജീവനും പ്രാണനും ആത്മാവല്ല എന്നു തീർച്ചപ്പെടുത്താം. ആ ആത്മാവ് എപ്പോഴും ഉള്ള അവസ്ഥയാണ്. എന്നാൽ ആ ആത്മസ്വരൂപത്തെ എങ്ങനെ സാക്ഷാൽക്കരിക്കാം? രസം പൂശിയ കണ്ണാടിയിൽ തന്റെ ബിംബമുഖത്തിന്റെ പ്രതിച്ഛായ വീണ്, ആ പ്രതിബിംബമുഖം ബിംബമുഖത്തെ ബാധിക്കുമ്പോൾ, ബിംബമുഖത്തിന്റെ അറിവുണ്ടാകുന്നു. ബിംബമുഖത്തിൽ നിന്നും നിർഗളിക്കുന്ന പ്രകാശം കണ്ണാടിയിൽക്കൂടി കടന്നുപോകാതെ, ആ കണ്ണാടിയിൽ നിന്ന് ഇങ്ങോട്ട് നിർഗളിക്കുന്ന പ്രകാശത്തോടു കൂടി ചേരുമ്പോൾ പ്രതിബിംബമുഖം ഏർപ്പെടുകയും ആ നിമിഷത്തിൽത്തന്നെ അതായത് കാലം ബാധിക്കുന്നതിനു മുമ്പുതന്നെ പ്രതിബിംബമുഖം ബിംബമുഖത്തെ ബാധിച്ച് ബിംബമുഖത്തിന് സ്വയം അറിവുണ്ടാകുന്നു. അപ്പോൾ ബിംബമുഖത്തിൽ നിന്ന്

നിർഗളിക്കുന്ന പ്രകാശം ശൂന്യത്തിൽ പോകാതെ തടഞ്ഞുനിർത്തിയത് കണ്ണാടിക്ക് രസം പൂശിയതു കൊണ്ടാണ്. അതുപോലെ കണ്ണാടിയായി നിൽക്കുന്ന അന്തഃകരണത്തിൽ അതിൻെറ നടുനിലമായി നിൽക്കുന്ന ബുദ്ധിയിൽ ഏർപ്പെട്ട ഗുരുവാക്യശ്രവണമാകുന്ന രസം പൂശുമ്പോൾ തന്നിൽ നിന്നും അന്യമായി ഏർപ്പെടുന്ന വൃത്തികൾ, ആന്തരവൃത്തികളായി പരിണമിച്ച്, അതായത് വിദ്യാസ്വരൂപവൃത്തിയായി ഭവിച്ച് തൻെറ സ്വരൂപത്തെ കാട്ടിത്തരുന്നു.

## 16-8-1959

Extreme love of God is Bhakthi—നാമരൂപാദികളെക്കൊണ്ട് ഏർപ്പെട്ട ഭക്തി ശാശ്വതമല്ല.

''പരത്തിലെ ശെൻറാലും അകപ്പേ
പാരിലെ മീഴുമെടാ
പരത്തിക്കടുത്തവിടം പാഴതു കണ്ടായോ.''

അതുകൊണ്ടാണ് എല്ലാ മുക്തന്മാരും ഭക്തന്മാരാണ് എന്നും എല്ലാ ഭക്തന്മാരും മുക്തന്മാരല്ല എന്നും മഹത്തുക്കൾ ഘോഷിക്കുന്നത്. അസ്തിഭാതിപ്രിയമായിരിക്കുന്ന, നിറവുററിരിക്കുന്ന, നിരാശ്രയമായിരിക്കുന്ന ബ്രഹ്മത്തിൽ തന്നെയാണ് ഈ വ്യഷ്ടിസ്വരൂപത്തിൽ ഇരിക്കുന്ന ജീവൻ സ്ഥിതിചെയ്യുന്നത് എന്നും; ആ ബ്രഹ്മം തന്നെയാണ് ആ ജീവന് ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നത് എന്നും; ആ സമഷ്ടിബ്രഹ്മത്തിങ്കൽ നിന്നും ഈ വ്യഷ്ടി സ്വരൂപത്തിലിരിക്കുന്ന ജീവൻ വേർപെടാതെ തന്നെ ഇരിക്കുന്നു എന്നും ഉളള സ്വരൂപബോധമാണ് ദൃഢനിശ്ചയമാണ്-സ്മൃതി-വിസ്മൃതി-ഭ്രാന്തി കൂടാതെയുളള സ്വരൂപജ്ഞാനം. അതുതന്നെയാണ് പരമഭക്തി. ഇതിനെ ഈശ്വരഅരുൾ എന്നു പറയുന്നു. ഇങ്ങനെ ദൃഢനിശ്ചയത്തോടുകൂടി ഇരിക്കുന്നവനെ; സ്വരൂപബോധത്തോടുകൂടി ഇരിക്കുന്നവനെ ഈശ്വരൻെറ ഉററ അനുഗ്രഹം; അതായത് ഈശ്വര അരുൾസ്വരൂപം ആലിംഗനം ചെയ്യുന്നു. സൂര്യനും സൂര്യരശ്മിയും വേർപെട്ടിരിക്കുന്നതുപോലെയല്ല ഈശ്വരനും ഈശ്വരാനുഗ്രഹവും. ഈശ്വരനും ഈശ്വരാനുഗ്രഹവും വേർപെടാതെ തന്നെ ഇരിക്കുന്നു. എന്നാൽ എങ്ങും എക്കാലത്തും നിറഞ്ഞിരിക്കുന്ന ആ അരുളിനെ അനുഗ്രഹത്തെ സ്വീകരിക്കുവാൻ നാം ഉററാഗ്രഹിക്കാത്തതുകൊണ്ടാണ് അത് നമുക്കനുഭവപ്പെടാത്തത്. എന്നാൽ അത് അനുഭവിക്കേണ്ടതല്ല, അത് സ്വരൂപീകരിക്കേണ്ടതാണ്. പരമകാഷ്ഠയിൽ ഇരിക്കുന്ന ഭക്തന് ഈശ്വരനാമം കൂടി ഉച്ചരിക്കാൻ കഴിയാതെ വന്നേക്കാം. ചിരിക്കുകയും കരയുകയും ഒരേസമയത്തു ചെയ്യും. ആ ഭക്തന് എല്ലാം ഈശ്വരമയമായി കാണപ്പെടുന്നതു

കൊണ്ട് ബാഹ്യദൃഷ്ടിയില്ല. ആ ഭക്തൻ ഈശ്വരവിലാസത്തിൽ തന്നെ ആനന്ദസ്വരൂപിയായിരിക്കുന്നു. അദ്ദേഹം എല്ലാ ജീവരാശികളെയും ആ ആനന്ദത്തെ ആസ്വദിക്കുവാൻ ക്ഷണിക്കുകയും ചെയ്യുന്നു.

''നിത്യാനന്ദവെള്ളം പെരുകുമ്പോൾ
നിലയുണ്ടോ കരയുമുണ്ടോ?''
''പൊങ്കിതതുമ്പിപൂരണമായ്
വരുകിതയ്യോ ഉൻപവാരും ജഗത്തീരേ''

വ്യഷ്ടിസ്വരൂപത്തോടു കൂടിയ ഭക്തി; നാമരൂപാദികളെക്കൊണ്ടുണ്ടായ ഭക്തി തൽക്കാലം ചില നേട്ടങ്ങൾക്ക് ഉതകിയതാണെങ്കിലും അത് സാക്ഷാൽക്കാരത്തെ തരുന്നില്ല. വ്യഷ്ടിസ്വരൂപത്തിന് എത്രകണ്ട് വൈഭവമുണ്ടോ ആ വൈഭവത്തിൻെറ ശക്തി തീരുമ്പോൾ ആ ഭക്തിയുടെ അന്ത്യവും വരുന്നു. അതുകൊണ്ട് നാമങ്ങളെ ഉച്ചത്തിൽ ഉരുക്കഴിച്ചതുകൊണ്ടോ, ലോകർ കേൾക്കത്തക്കവണ്ണം പാടിയതുകൊണ്ടോ സാക്ഷാൽക്കാരത്തിന് പ്രയോജനമാകുന്നില്ല. ഈ പാട്ടുകളും ഭജനകളും വ്യഷ്ടിസ്വരൂപങ്ങൾ കൊണ്ടും നാമരൂപങ്ങൾ കൊണ്ടും ഉണ്ടാക്കിയതുകൊണ്ട് വ്യഷ്ടിസ്വരൂപത്തിൻെറയും നാമരൂപങ്ങളുടെയും പരിണാമം ഏതോ ആ പരിണാമം ആ ഭക്തിക്കും ഉണ്ട്.

ഏതോ കാരണവശാൽ ഏർപ്പെട്ട മായകൊണ്ട്, ഈശ്വരൻ തൻെറ മഹത്സിദ്ധി കൊണ്ട് സൃഷ്ടി-സ്ഥിതി-സംഹാരങ്ങളെ നടത്തുന്നു.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെ തന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു.''

ബ്രഹ്മം അല്ലെങ്കിൽ ചൈതന്യസ്വരൂപം മായയിൽ പ്രതിബിംബിക്കുമ്പോൾ, ആ പ്രതിബിംബചൈതന്യത്തെ ഈശ്വരൻ എന്നു പറയുന്നു. ഇതുമാത്രം അറിഞ്ഞാൽ പോരാ, ഈശ്വരൻ മായയ്ക്ക് ഒട്ടും അധീനനല്ല എന്നും മനസ്സിലാക്കണം. മായയെ തൻെറ ചൊൽപ്പടിയിലാക്കിക്കൊണ്ട് അദ്ദേഹം തന്നെയാണ് പലതരം മായത്തങ്ങൾ കാട്ടുന്നത്. അപ്പോൾ എല്ലാററിനും വൈഭവമുള്ളവനാണ് ഈശ്വരൻ. അങ്ങനെ എല്ലാററിനും വൈഭവമുള്ള ഈശ്വരനിൽ തന്നെയാണ് വ്യഷ്ടിസ്വരൂപത്തിലിരിക്കുന്ന നാം ഇരിക്കുന്നത്. അദ്ദേഹത്തിൽ നിന്നും എക്കാലത്തും നാം വേർപെട്ടിട്ടില്ല. അദ്ദേഹത്തിൻെറ സമഷ്ടിവൈഭവത്തിൽ, വ്യഷ്ടിസ്വരൂപത്തിൽ ഇരിക്കുന്ന ജീവൻമാരെ, അവരുടെ വ്യഷ്ടിത്വത്തെ വിടാതെതന്നെ, അദ്ദേഹം പരിപാലിച്ചുകൊണ്ടുപോകുന്നു. അങ്ങനെ ഒരു കാരണവശാലും എക്കാലത്തും ഈശ്വരനിൽ നിന്നും വേർ

പെടാത്ത നാം എന്തിനാണ് അദ്ദേഹത്തെ തേടുന്നത്? അദ്ദേഹം എക്കാലത്തും ഇടവിടാതെ തൻെറ അനുഗ്രഹം തൈലധാരപോലെ ചൊരിഞ്ഞുകൊണ്ടിരിക്കുമ്പോൾ അതിനെ ആസ്വദിക്കാൻ നാം തയ്യാറാകണം. ഈ അറിവു നമുക്ക് സ്മൃതി–വിസ്മൃതി–ഭ്രാന്തി ഇവ കൂടാതെ ഉണ്ടായാൽ അതു തന്നെയാണ് സാക്ഷാൽ ഭക്തി.

നാമങ്ങൾ ഉച്ചരിച്ച് വായുമണ്ഡലത്തിൽ ലയിപ്പിച്ചതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. അത് വീണ്ടും ശൂന്യതയിൽ ചെന്നു ചേരുന്നു. എന്നാൽ വാസ്തവത്തിൽ നാമശബ്ദഗുണം ആകാശത്തിൻേറതാണ്. ആകാശത്തിൻെറ ഗുണം ശബ്ദം. അങ്ങനെ ബൃഹത്തായിരിക്കുന്ന ശബ്ദത്തെ, നാദത്തെ നാമങ്ങൾ കൊണ്ട് വ്യഷ്ടിത്വം ഏർപ്പെടുത്തുന്നത് യോഗ്യമല്ല. ആ സ്വസ്വരൂപം തന്നെ തൻെറ കയ്യിൽ ഇരിക്കുമ്പോൾ, അതിനെ നാമങ്ങളെക്കൊണ്ട് പിടിച്ചുപററാൻ ഉദ്യമിക്കേണ്ടതുണ്ടോ? ഹരിനാമങ്ങൾ പാടിക്കൊണ്ടിരിക്കുന്നതുകൊണ്ട് മായ അവരെ ബാധിക്കുകയില്ല എന്നു വിശ്വസിക്കുന്നത് തെററാണ്. ഇതിന് ഉദാഹരണം നാരദമഹർഷിക്ക് സംഭവിച്ച ഒരു കഥയാണ്. നാരദൻ ഒരിക്കൽ ശ്രീകൃഷ്ണനെ സ്തുതിച്ചുകൊണ്ടിരിക്കുമ്പോൾ പറയുന്നു ''അല്ലയോ ഭഗവാൻ അങ്ങയുടെ നാമകീർത്തനങ്ങൾ പാടുന്ന നമ്മെപ്പോലെയുള്ളവരെ മായ ബാധിക്കുമോ? ഒരിക്കലും ഇല്ല.'' മറുപടിയായി ഭഗവാൻ ''അല്ലയോ നാരദാ അങ്ങയെ പോലുള്ള ഭക്തന്മാരെ ഒരിക്കലും മായ ബാധിക്കയില്ല'' എന്നു പറയുകയും നാരദൻ ഒരു പൂന്തോട്ടം കാണുകയും ചെയ്യുന്നു. ആ തോട്ടത്തിൽ അതിസൗന്ദര്യവതികളെ കാണുന്നു. അവരിൽ ആശ തോന്നുന്നു. അവരുടെ പിറകിൽ ഓടിച്ചെന്ന് ഒരു സ്ത്രീയെ വിവാഹം കഴിക്കുന്നു; കുട്ടികൾ ഉണ്ടാകുന്നു. അവർക്കു വേണ്ടി പാടുപെടുന്നു. നാട്ടിൽ ക്ഷാമം ഏർപ്പെടുന്നു. നാരദനും ഭാര്യയും കുട്ടികളും പട്ടിണികിടക്കുന്നു. നാരദന് ദുരിതംകൊണ്ട് സഹികെടുന്നു. ഈ ദുരിതങ്ങളുടെ പാരമ്യത്തിൽ നാരദൻ വശംകെട്ട് ''ഹേ കൃഷ്ണാ രക്ഷിക്കണേ'' എന്ന് നിലവിളിച്ചു പ്രാർഥിക്കുന്നു. ആ സമയം ശ്രീകൃഷ്ണൻ സംഭാഷണത്തിൻെറ തുടർച്ച എന്നവണ്ണം ''ഹേ നാരദാ അങ്ങയെ പോലെയുള്ള ഭക്തന്മാരെ മായ ഒരിക്കലും ബാധിക്കയില്ല'' എന്നു പറയുന്നു. നാരദൻ ഇതുകേട്ട് ലജ്ജിച്ചുപോകുന്നു. നാരദന് ഈ സംഭവങ്ങൾ എല്ലാം ഒരു ഞൊടിക്കുള്ളിലാണ് സംഭവിച്ചത്. അപ്പോൾ അവിടത്തന്നെ ശ്രീകൃഷ്ണൻ കാണിച്ചുകൊടുത്തു, നാമരൂപാദികളെ കൊണ്ട് ഏർപ്പെട്ട ഭക്തി കൊണ്ട് സാക്ഷാൽക്കാരത്തെ പ്രാപിക്കുന്നില്ല എന്നും ഭക്തി അതിൻെറ പരമകാഷ്ഠയിൽ എത്തുന്നില്ല എന്നും.

ശ്രീരാമകൃഷ്ണദേവൻ ദേവിയെ ഭജിച്ച് ദേവിയെ പ്രത്യക്ഷപ്പെടുത്തി. ദേവി അദ്ദേഹത്തിന് എപ്പോഴും പ്രത്യക്ഷമായിത്തീരുന്നു. എന്നാൽ ഒരു ദിവസം തോതാപുരി എന്ന സന്യാസിവര്യൻ അവിടെ

വരുന്നു. പരമഹംസനോട് തന്റെ കൂടെവന്ന് നിർവികല്പസമാധി ശീലിക്കുവാൻ ഉപദേശിക്കുന്നു. അപ്പോൾ ശ്രീരാമകൃഷ്ണപരമഹംസൻ ദേവിയോട് അനുമതി ചോദിക്കുന്നു. ദേവി അതിന് സമ്മതിക്കുന്നു, പരമഹംസൻ തോതാപുരിയിൽ നിന്നും ഉപദേശം കേട്ടമാത്രയിൽത്തന്നെ നിർവികല്പസമാധിയിൽ ആണ്ടു. ഇതേ സമാധി കൈവരുത്തുവാൻ തോതാപുരിക്ക് പന്ത്രണ്ടുവർഷത്തെ അശ്രാന്തപരിശ്രമം വേണ്ടിവന്നു. ഈ നിലയിൽ ശ്രീരാമകൃഷ്ണൻ മൂന്നു ദിവസം തുടർച്ചയായി ഇരിക്കുന്നു. പിന്നെ ആ സമാധിയിൽ നിന്നും ഉണർത്തുവാൻ തോതാപുരിക്ക് വളരെ പരിശ്രമിക്കേണ്ടിവന്നു. അപ്പോൾ ഭക്തി കൊണ്ട് ദേവിയെ പ്രത്യക്ഷപ്പെടുത്തിയ പരമഹംസനോട്, തോതാപുരി ഒന്നിച്ചു പോകട്ടെ എന്നു ചോദിച്ചപ്പോൾ വേണ്ടാ, നീ പോകണ്ടാ നിനക്കു വേണ്ടതെല്ലാം കിട്ടി എന്നു ദേവി എന്തുകൊണ്ടു പറഞ്ഞില്ല? അപ്പോൾ ഇതിൽ നിന്നും കേവലഭക്തി കൊണ്ടുമാത്രം ദേവിയെ പ്രത്യക്ഷപ്പെടുത്തിയാലും, ആ ഭക്തി ദൃഢപ്പെടണമെങ്കിൽ, ഏററവും പരമകോടിയിൽ എത്തണമെങ്കിൽ ആ ഈശ്വരവിലാസത്തെ സ്വരൂപീകരിക്കുക തന്നെ വേണം എന്ന് നമ്മെ മനസ്സിലാക്കുന്നു.

ജയദേവനെ തസ്കരന്മാർ കാലും കയ്യും വെട്ടി ഒരു കിണററിൽ തള്ളിയപ്പോൾ ''ഹേ! ഭഗവാൻ എന്നെ ഈ വിധത്തിൽ കഷ്ടപ്പെടുത്തുന്നുവോ'' എന്നു പറയുവാൻ ഉദ്യമിക്കുമ്പോൾ, അത് ഏററവും നികൃഷ്ടമാണെന്നു തോന്നി. 'ഭഗ' എന്ന വാക്കുകൾ തൊണ്ടയിൽ വന്നപ്പോഴേക്കും അതിനെ നിർത്തി. കാരണം, അദ്ദേഹം മനസ്സിലാക്കി എല്ലാം ഈശ്വരേച്ഛയാണ് നടക്കുന്നത്, നമുക്ക് അതിൽ യാതൊരു പങ്കുമില്ല എന്ന്. ഈശ്വരേച്ഛയിൽ ദുഃഖത്തിന് അവകാശമില്ല. ഈശ്വരസങ്കല്പസൃഷ്ടി ദുഃഖത്തിനു കാരണമല്ല എന്നും ജീവസങ്കല്പസൃഷ്ടി ദുഃഖത്തിനു കാരണമാണെന്നും നാം മനസ്സിലാക്കണം. ജയദേവർ ആ തസ്കരന്മാർക്കും മോക്ഷം കൊടുക്കണം.എന്നു ജഗദീശ്വരനോടു പ്രാർത്ഥിക്കുന്നു. ജയദേവരുടെ ഭക്തി ''ഈശ്വരനോടുള്ള അതിററ സ്നേഹമാണ് ഭക്തി'' എന്നുള്ളതിന് ഉത്തമോദാഹരണമാണ്.

ഒരിക്കൽ ഒരു ജിജ്ഞാസു ഒരു സന്യാസിവര്യനോട് ഉപദേശം വേണമെന്നു പ്രാർത്ഥിക്കുന്നു. ''ഹേ! നിനക്ക് ഇപ്പോൾ ഉപദേശത്തിനു സമയമായില്ല'' എന്ന് സന്യാസിവര്യൻ പറയുന്നു. ഇല്ല എനിക്ക് ഉപദേശം കിട്ടിയേ കഴിയൂ എന്നായി ജിജ്ഞാസു. ഒരു നദി കടക്കുന്ന നേരത്ത് ആ ജിജ്ഞാസുവിനെ ജലത്തിൽ മുക്കിപ്പിടിക്കുന്നു, മുകളിലേക്കു പൊങ്ങിശ്വാസം വിടാൻ സമ്മതിക്കാതെ ബലമായി അവിടെ മുക്കിപ്പിടിക്കുന്നു. കുറച്ചു കഴിഞ്ഞു പിടിവിടുന്നു. ജിജ്ഞാസുവിനോട് സന്യാസിവര്യൻ ചോദിക്കുന്നു. 'നിനക്ക് വെള്ളത്തിൽ മുങ്ങിയിരുന്നപ്പോൾ എന്തു വേണമെന്നാണ് തോന്നിയത്? സാക്ഷാൽക്കാര

മാണോ അതോ ശ്വാസോച്ഛ്വാസമാണോ'. ഉത്തരമായി ജിജ്ഞാസു പറയുന്നു തനിക്കു കുറച്ചു ശ്വാസോച്ഛ്വാസം ചെയ്താൽ മതിയെന്നാണു തോന്നിയതെന്ന്. ഗുരു പറയുന്നു ശരി നിനക്ക് ഈശ്വരനോടുള്ള ഭക്തി ഇതേതരത്തിലായാൽ മാത്രമെ സാക്ഷാൽക്കാരം ലഭ്യമാകയുള്ളു എന്ന്. ജിജ്ഞാസു വെള്ളത്തിൽ മുങ്ങിക്കിടന്ന സമയത്ത്, ഗുരു അദ്ദേഹത്തോട് അഖണ്ഡനാമയജ്ഞം നടത്താൻ ഉപദേശിച്ചില്ല. ശിഷ്യൻ അത് ആഗ്രഹിച്ചതുമില്ല. അപ്പോരം തനിക്ക് സ്വരൂപത്തിന് ഏററവും തൊട്ടടുത്തുള്ളതാണു വേണ്ടത്. നാമരൂപാദികരം എല്ലാം വ്യാമോഹത്തെയാണ് ഉണ്ടാക്കുന്നത്.

''ഈശ്വരനോടുള്ള അതിരററ സ്നേഹമാണ് ഭക്തി.'' ഇതു തന്നെയാണ് കർമം, ഭക്തി, യോഗം, ജ്ഞാനം എന്നു പറയുന്നത്. ഇവ തമ്മിൽ നാം വ്യവച്ഛേദിക്കേണ്ട ആവശ്യമില്ല. പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതിനെ പറഞ്ഞറിയിക്കണം; അതാണു ഭക്തി.

''ചെപ്പമുടിയാതപൊരുരംചെപ്പവരുമാകിർ
ശിലുപ്പറവിഴുത്ത വലതീരൻവരുമാകി
ലിപ്പവമറുത്തകഴലിങ്ങൻ വരുമാകി
ലിനിയൊരുകാൽ വരവു ചൊല്ലു ചെറുപല്ലി''

''അത്ഭുതമായമൃതായ് മറനാലിനു-
മറിവായഖില ജഗൽപൂർണവുമാ-
യുത്ഭവമരണാദികരം കരണാദിക-
ളൊന്നിനൊടും കൂടാതൊളിവായേ
പുഷ്പമണംപോൽ സ്ഥാവരചരമൊടു
പുണരാതേ പുണരും പൊരുളായ് നി-
ന്നെപ്പൊഴുതും സച്ചിൽ സുഖമായ് നി-
ന്നീടിയ പരമാത്മാനം തൊഴുതേൻ.''

ശക്തി കൂടിയേ കഴിയൂ എന്നു പറയുന്നു. ശക്തി എല്ലാററിനേയും ഉള്ളിലാക്കുന്നു എന്നു പറയുന്നു. തിരുജ്ഞാനസംബന്ധർ ജാതമായപ്പോരം തന്നെ അദ്ദേഹത്തിൻെറ മാതാവു മരിക്കുന്നു. സാക്ഷാൻ പരമേശ്വരിതന്നെ വന്നു പൊക്കിരംകൊടി അറുത്ത് കുട്ടിയെ ശുദ്ധമാക്കി മുലപ്പാൽ കൊടുക്കുകയും അതിനെ വീണ്ടും രക്ഷിക്കുവാൻ ഒരു സ്വർണച്ചിരട്ടയിൽ പാൽ ചുരത്തി പകർന്നുവയ്ക്കുകയും ചെയ്യുന്നു. ശിവക്ഷേത്രത്തിൽ സമാധിയിൽ ഇരുന്ന കുട്ടിയുടെ അച്ഛനെ ഉണർത്തിക്കൊണ്ടുവന്നു വേണ്ടതെല്ലാം ചെയ്യിക്കുന്നു. അങ്ങനെ ശക്തിയാൽ തന്നെ വളർത്തപ്പെട്ട തിരുജ്ഞാനസംബന്ധർ പാടുകയാണ്.

''അരുളും പരൈയുമരുക്കൻമതിപോൻറ
വിരവുപകലററവിടത്തെപരമനിലൈ
ശത്തിക്കഴററിയിലെശച്ചിതാനന്ദമയ
ചുത്തനിലൈ നീയററത്.''

''ഉടൽ പൊറികളുട്കരണത്തൊടുകുണം വായു
വിടവടിവെ നാതാന്തവീടും–നടുനിലയായ്
തന്നൊഴിവും പേരിൻപചാകരവുമും ശന്തഴിവാ–
രെന്ന പടാർ കണ്ടറിയാരേ!''

സച്ചിദാനന്ദം സ്വരൂപസ്ഥിതമാകുന്നത് ശക്തിയെക്കൂടി ഒഴിച്ചിട്ടാണെന്ന് ദൃഢസ്വരത്തിൽ പറയുന്നു. അപ്പോൾ താൻ എന്നൊന്നില്ല; അത് ഒഴിയുന്നു. പിന്നെ എന്താണു ശേഷിക്കുന്നത്; പേരിമ്പസാഗരം. ഇതിനെപ്പററി അധികം പറഞ്ഞറിയിക്കുക സാധ്യമല്ല. കണ്ടറിയുവിൻ! സ്വരൂപീകരിക്കുവിൻ!

''ശെത്തുപിറവാമർ തേടിതിരികയിലെ
ശെത്തുപ്പിറന്തുതിരിവീരേ–ചുത്ത
വിരുട്കേവലചകലം പോകവെതിരിട്ട
വരുട് പോതരായ് തിരിയാമൽ''

ഈ ജീവിതത്തിൻെറ ഉദ്ദേശം, യാതൊരു വികല്പങ്ങളും മാററങ്ങളും ഇല്ലാത്തതും നിശ്ചലസ്വരൂപത്തോടുകൂടിയതും ഉത്പത്തി–സ്ഥിതി–നാശം ഇവയില്ലാത്ത അവസ്ഥയുമായ ആ നിശ്ചലജ്ഞാനസ്വരൂപമായിത്തന്നെ ഇരിയ്ക്കുന്നതിലേക്കാണ്. ഈ ജീവിതം വരിച്ചത് മേല്പറഞ്ഞ അവസ്ഥയിലാകുവാനാണ്. എന്നാൽ ഈ നിശ്ചലാവസ്ഥ എപ്പോഴെന്നുണ്ടോ. ജീവന്മാർ ഉല്പത്തി–സ്ഥിതി–നാശം എന്നുള്ളതിൽ തന്നെ വ്യാപൃതരായി കഴിഞ്ഞുകൂടുന്നു; ജനിയ്ക്കുന്നു–മരിയ്ക്കുന്നു വീണ്ടും ജനിയ്ക്കുന്നുവെന്നുള്ള വൃത്തത്തിൽ തന്നെ ചലിച്ചുകൊണ്ടിരിക്കുന്നു. ഈ ജനന–മരണ–സംസാരസാഗരത്തിൽ നിന്നും ഒഴിയണമെങ്കിൽ 'ശുദ്ധ ഇരുൾകേവലസകളങ്ങൾ നീക്കി അരുൾ ബോധരാകണം.' സ്ഥൂല–സൂക്ഷ്മ–കാരണവൈഭവങ്ങളെ തരംതാഴ്ത്തി ബൃഹത്ത് അവസ്ഥയിൽ എത്തണം. എപ്പോഴും നിറഞ്ഞിരിക്കുന്ന ഈശ്വരഅരുൾ സ്വരൂപത്തെ സ്വീകരിക്കുവാൻ ഉതകുമാറ് തയ്യാറാകണം. ഈ ഈശ്വരഅരുൾ ബോധത്തെ സ്വരൂപീകരിയ്ക്കുന്നവരാണ് സാക്ഷാൽ ഭക്തന്മാർ. അരുൾ ബോധവാനാകണം എന്നുള്ള ഉത്തമജിജ്ഞാസയോടുകൂടിയവൻ ഉത്തമ ഭക്തൻ.

ഭക്തന്മാർ നാലുതരം; പണ്ഡിതൻ, പാമരൻ, ജിജ്ഞാസു, മുക്തൻ മുക്തൻെറ അവസ്ഥ പ്രത്യേകം എടുത്തുപറയേണ്ടതില്ല.

എല്ലാ മുക്തന്മാരും ഭക്തന്മാരാണ്. അവർ ഭക്തിയുടെ മൂർത്തീകരണങ്ങളാണ്. പണ്ഡിതനാണെങ്കിൽ എനിക്കെല്ലാമറിയാമെന്നുള്ള ഡംഭോടുകൂടിയവനായതുകൊണ്ടും അനുഭവസ്ഥനല്ലാത്തതുകൊണ്ടും പാമരനേക്കാളും കഷ്ടത്തിലാണ്. കുറെ പാണ്ഡിത്യമുണ്ട്; എന്നാൽ സ്വമുക്തിയ്ക്ക് പാണ്ഡിത്യം വിഘാതമായിരിയ്ക്കുന്നു. പാമരനാണെങ്കിൽ തനിയ്ക്ക്, ഒന്നും അറിയുകയില്ല എന്നുള്ള ബോധം ഉള്ളതുകൊണ്ട്, മുക്തിയടയണമെന്നുള്ള മോഹമുള്ളതുകൊണ്ട് അവനോട് നിർദേശിക്കുന്ന തരത്തിൽ അവൻ അനുഷ്ഠാനങ്ങൾ ചെയ്ത് ഉപദേശങ്ങളിൽ ഉററുവിശ്വസിച്ച് മുക്തിയെ അടയുന്നു. ജിജ്ഞാസുവാണ് മുക്തിക്കേററവും അർഹൻ. തൻെറ ജീവിതത്തിലുള്ള അനുഭവങ്ങൾ കൊണ്ടും തൻെറ ചുററുപാടും കാണുന്ന ജീവിതരീതികൾ കൊണ്ടും ഈ കാണപ്പെടുന്നതുകൾക്ക് ഒരു സ്ഥിരതയുമില്ലെന്നും ഇവകളിൽ ആസക്തി വയ്ക്കുന്നത് വെറും മൗഢ്യമാണെന്നും ഇവയിൽ നിന്നുമുപരിയായി ഇവയ്ക്കെല്ലാമാധാരമായി ഏതോ ഒന്നുണ്ടെന്നും ഉള്ള വസ്തുതകളെപ്പററി ഇടവിടാതെ ചിന്തിയ്ക്കുന്നവനും ആ ഏതോ ഒന്നിനെ ഇടവിടാതെ അന്വേഷിച്ചുകൊണ്ടിരിയ്ക്കുന്നവനുമാണ് ജിജ്ഞാസു. ഉത്തമജിജ്ഞാസുവിൻെറ നില പരമഹംസനേക്കാളും മെച്ചമാണത്രേ. പരമഹംസൻകൂടിയും ജിജ്ഞാസുവായാൽ മാത്രമേ മുക്തിയ്ക്കർഹനാകുന്നുള്ളു. ശ്രീരാമകൃഷ്ണപരമഹംസൻ കൂടിയും നിർവികല്പസമാധി അടയുവാൻ തോതാപുരിയുടെ ഉപദേശം വാങ്ങുകയും അതിനു തനിയ്ക്ക് ഏററവും പ്രത്യക്ഷമായ ദേവിയുടെ അനുമതി വാങ്ങുകയും ചെയ്തു.

ഈ കാണപ്പെടുന്ന ജഗത്ത് വാസ്തവത്തിൽ നിരാശ്രയമായിരിയ്ക്കുന്നതും നിറവുററിരിയ്ക്കുന്നതുമായ ചൈതന്യത്തിൽ ആരോപിതമാണ്. അതായത് ഇല്ലാത്തതാണെന്നർഥം. ഈ ജഗത്ത് കാണപ്പെടുന്നത് അവിദ്യകൊണ്ടാണ്. ചൈതന്യത്തിൽ വ്യഷ്ടി-സമഷ്ടി എന്നുള്ള ഭേദങ്ങളില്ല. എന്നാൽ അവിദ്യയെ, സമഷ്ടിയിൽ മായയെന്നും വ്യഷ്ടിയിൽ അവിദ്യ എന്നും പറയുന്നു. ഈ അവിദ്യകൊണ്ടുതന്നെ അവയെ മാററണം. അവിദ്യയുടെ സാത്വികാംശവും ശുദ്ധഅവസ്ഥയുമാണ് അന്തഃകരണം. അന്തഃകരണം അതിൽ പ്രതിബിംബിയ്ക്കുന്ന ചൈതന്യത്തിൽ ഒരു വിശേഷണമായിച്ചേരുമ്പോൾ അന്തഃകരണസഹിത പ്രതിബിംബത്തെ ജീവൻ എന്നു പറയുന്നു. എന്നാൽ ഈ അന്തഃകരണം അതുണ്ടെങ്കിലും ചൈതന്യപ്രതിബിംബത്തെ ഇത് ബാധിയ്ക്കുന്നു എന്നു കാണിച്ച് ഒഴിഞ്ഞുമാറി നിൽക്കുമ്പോൾ അന്തഃകരണം ഒരുപാധിയായിത്തീരുന്നു. ആ ചൈതന്യപ്രതിബിംബത്തെ അന്തഃകരണോപഹിത ചൈതന്യം അതായത് ചൈതന്യാഭാസൻ എന്നു പറയുന്നു. ഈ ആഭാസചൈതന്യത്തിനേ മോക്ഷത്തിനർഹതയുള്ളു. ജീവന് മോക്ഷമില്ല. കാരണം, ജീവനിൽ അന്തഃകരണം

വിട്ടുപിരിയാതെ പററിപ്പിടിച്ചിരിക്കുന്നു. അന്തഃകരണം ഒരു ഉപാധി യായി ശേഷിയ്ക്കുമ്പോരം ജീവൻ ചിദാഭാസനായിത്തീരുന്നു. ആ ചിദാ ഭാസചൈതന്യത്തെ വഹിക്കുന്ന വ്യക്തിയെ ജിജ്ഞാസു എന്നും പറയു ന്നു. പണ്ഡിതൻ, ജീവൻ എന്നുള്ള ദശയിൽ നിന്നും മാറുന്നില്ല. പാമ രൻ കാലക്രമേണ ജിജ്ഞാസുവായിത്തീരുന്നു. അപ്പോരം ജിജ്ഞാസു വിനും പാമരനും മോക്ഷം കൈവരുമെങ്കിലും പണ്ഡിതന് മോക്ഷ മില്ല തന്നെ.

## 30-8-1959

നിറവുററിരിക്കുന്ന ഈശ്വരചൈതന്യത്തിൽ തന്നെ സർവവും ഉരംക്കൊ ള്ളുന്നു; താനും ഇരിക്കുന്നു. എക്കാലത്തും ജനനത്തിനു മുൻപും ഇരി ക്കുമ്പോഴും മരണത്തിനുശേഷവും താൻ ഈശ്വരനിൽത്തന്നെ ഇരിക്കുന്നു. ഈശ്വരനിൽ നിന്ന് അന്യമായി ഒരു ഇടമില്ലാത്തതുകൊണ്ട്, താൻ ഈശ്വ രനെ വിട്ട് ഒരിക്കലും ഇരുന്നിട്ടില്ല; ഇരിക്കാനും പോകുന്നില്ല. സാഗര ത്തിൽ കിണർ എന്ന പോലെ, ബ്രഹ്മചൈതന്യസാഗരത്തിൽ തന്റെ ജീവചൈതന്യം സാഗരകിണറുപോലെയിരിക്കുന്നു. സാഗരത്തിൽ കിണർ സങ്കല്പിക്കാമെന്നല്ലാതെ യഥാർത്ഥത്തിൽ ഇല്ല. ആ കല്പിതകിണർ സാഗരമായിത്തന്നെ ഉപാധിരഹിതമായി സാഗരാകാരമായിരിക്കുന്നു. അതുപോലെ തന്നെ തന്റെ ജീവചൈതന്യവും ബ്രഹ്മത്തിൽ അഭേദമായി ബ്രഹ്മാകാരമായിത്തന്നെ ഇരിക്കുന്നു. ഈ ദൃഢബോധം തന്നെ ഭക്തി.

ഈ ഭക്തി, സ്വരൂപത്തിൽ തന്നെ ഉദയംചെയ്ത്, ആ സ്വരൂപത്തിൽ തന്നെ സ്ഥിതിചെയ്ത്, സ്വരൂപത്തിൽ തന്നെ പൂർണമായിരിക്കുന്നു. ചുരുക്കത്തിൽ ഈശ്വരസ്വരൂപം അതായത് ബ്രഹ്മസ്വരൂപം തന്നെ ഭക്തിസ്വരൂപമായി പൂർണരൂപത്തിൽ അന്യ ഇടമില്ലാതിരിക്കുന്നു.

യാതൊന്ന് ഒരു വസ്തുവിൽ നിന്നും ഉണ്ടായാൽ അത് ഉണ്ടായ വസ്തുവിലോ അല്ലെങ്കിൽ അതിൽ നിന്ന് അന്യമായ ഒരു ഇടത്തോ ഇരി ക്കാം. സൂര്യരശ്മി സൂര്യനെ വിട്ട് അന്യ ഇടത്തുവന്ന അവിടെ പ്രകാ ശിപ്പിക്കുന്നു. അതുപോലെയല്ല ഭക്തി. അത് സ്വരൂപത്തിൽ ഉദയം ചെയ്ത് സ്വരൂപത്തിന് അന്യത്വമില്ലാത്തതിനാൽ സ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു.

അതുപോലെ ഈശ്വരാനുഗ്രഹരശ്മിക്ക് ഈശ്വരനെവിട്ട് അന്യത്ര പോകുവാൻ ഇടമില്ല. അത് ഈശ്വരതുല്യം പൂർണമായിരിക്കുന്നു. സ്വരൂപം ആകമാനം നിറഞ്ഞിരിക്കുന്നു. അപ്പോരം ഭക്തിയും ഈശ്വരാനു ഗ്രഹവും സ്വരൂപത്തിൽത്തന്നെ ഉണ്ടായി സ്വരൂപത്തിൽ നിറഞ്ഞിരിക്കു ന്നു. ഭക്തിയുള്ളിടത്രയും ഈശ്വരാനുഗ്രഹം അഥവാ അരുരം ഉണ്ട്.

ഭക്തി, ഈശ്വരാനുഗ്രഹം, സ്വരൂപം ഇവ സ്വരൂപപ്രാപ്തിയോടെ പൂർണവും ആണ്. അതിനാൽ സ്വരൂപം എന്നുതന്നെ പറയാം. ഈ ദൃഢബോധം തന്നെ അരുൾബോധം.

അസ്തി എന്ന കേന്ദ്രത്തിൽ ഉദയം ചെയ്യുന്ന ഭക്തി വ്യാപകമായി സ്വയംഭാതിയായി, തദ്വാരാ പ്രിയരൂപമായി അനുഭൂതമാകുമ്പോൾ, ഈശ്വരഅരുൾ അസ്തിഭാതിപ്രിയമായ അഖണ്ഡൈകാനന്ദമായി ഭവിക്കുന്നു. ഇത് പ്രത്യക്ഷം. അതിനാൽ പരോക്ഷാപരോക്ഷ പ്രതീതി ഉദിക്കുന്നതേ ഇല്ല.

ഈ അനുഭവത്തിൽ ജീവൻ ഭക്തിയുടെ മൂർത്തീകരണമായിത്തീരുന്നു.

പിന്നെ എന്തുകൊണ്ടാണ് ഈ പ്രത്യക്ഷത്തിന് ഹാനി ഉണ്ടായത്? ഉല്പത്തിയില്ലാത്ത ഏതോ ഒരു പ്രമാദം കൊണ്ട് മായ ഏർപ്പെട്ടതിൽ, ജീവേശ്വരഭേദം സംഭവിച്ചതിനാലാണ്. അതിനാൽ അദ്വൈതപ്രത്യക്ഷത്തിൽ മറവുണ്ടായി വ്യഷ്ടി-സമഷ്ടിഭേദം തോന്നി. മായ സമഷ്ടിയിൽ വിദ്യാരൂപമായി; അതിന്റെ ശുദ്ധ സാത്വികത്തിൽ ചൈതന്യം പ്രതിഫലിച്ച് ഈശ്വരനായി. ഈശ്വരചൈതന്യത്തെ മായ ആശ്രയിച്ച് അതിന്നധീനയായി, ഈശ്വരാധികാരിക വൈഭവത്താൽ സൃഷ്ടി-സ്ഥിതി-സംഹാരാദികളെ ചെയ്യുന്നു. മായാബാധിതനാകാത്ത ഈശ്വരൻ നിത്യമുക്തനായും അസംഗനായും സർവജ്ഞനായും വരദനായും ഇരിക്കുന്നു. എന്നാൽ മായ വ്യഷ്ടിയിൽ അവിദ്യാരൂപം കൊണ്ട് ജീവൽഭാവത്തെ സൃഷ്ടിക്കുന്നു. ജീവൻ സുഖദായകമായ ജഗത്തിൽ സ്വന്തസൃഷ്ടികൾ ചെയ്ത് ബദ്ധനായി ജനന-മരണാദികൾക്ക് വശംവദനായി പുനരാവർത്തിദോഷത്തെ അനുഭവിക്കുന്നു.

മുമുക്ഷുവായ ജീവൻ ചിലപ്പോൾ ഭക്തിയെ അവിദ്യാകാര്യങ്ങളായ രൂപനാമങ്ങളിൽ അർപ്പിച്ച് മോചനം തേടുന്നു; ഇതും കൊള്ളാം. പക്ഷെ ഈ ഭക്തി രൂപനാമങ്ങളുടെ പരിവർത്തനങ്ങളിൽ ഏർപ്പെട്ട് പ്രണവരൂപത്തിൽ പിന്നെ സ്വരൂപസ്ഥിതമാകേണ്ടിവരുന്നു. സ്വരൂപത്തിൽ ഉദയം ചെയ്യുന്ന ഭക്തിയെ അന്യങ്ങളിൽ അർപ്പിച്ച് തിരിച്ചു സ്വരൂപത്തിൽ വരുത്തുക ആശാസ്യമായ ഒരു മാർഗമല്ല. സാലോക്യ, സാമീപ്യ, സാരൂപ്യഘട്ടങ്ങളെ കടന്നിട്ടുവേണം സായൂജ്യം കൈക്കൊണ്ട് പ്രളയത്തിൽ ജ്ഞാനം സിദ്ധിച്ച് സ്വരൂപസാക്ഷാൽക്കാരത്തിൽ വരാൻ.

സ്വരൂപത്തിൽത്തന്നെ പ്രത്യക്ഷമാകുന്ന അരുൾബോധം സ്വരൂപസാക്ഷാൽക്കാരത്തിനുതകുമ്പോൾ, കരതലാമലകത്തെ അന്യഹസ്തങ്ങളിലാക്കി താൻ വീണ്ടും നവീകരിക്കുന്നതുപോലെ! തന്റെ സ്വരൂപസ്ഥിതമായ ഭക്തിയെ കാര്യങ്ങളിൽ അതും ആരോപിതങ്ങളിലാക്കി വീണ്ടും സ്വരൂപത്തിലാക്കാൻ എന്തിന് ഉദ്യമിക്കുന്നു?

ജന്മമെടുത്തത് ജന്മമില്ലാതാക്കുവാനാണ്. അതുകൊണ്ട് അരുരം ബോധരായി സ്വരൂപത്തിൽ ഉദയമാകുന്ന ഭക്തി കൊണ്ട് സ്വരൂപ സാക്ഷാൽക്കാരം വരുത്തി ജനന-മരണാദി ആരോപിതങ്ങരം തന്നെ ബാധിച്ചിട്ടില്ല എന്നുള്ള പ്രത്യക്ഷത്തിൽ മോക്ഷം കൈവരുത്തുക.

## 11-9-1959

''കാരണം തന്നെ കാര്യമായീടുന്നു
നാമരൂപാദികൊണ്ടെന്നറിഞ്ഞാലും
അതുകൊണ്ടു ജഗത്തിനു കാരണം
പരമാർത്ഥസ്വരൂപമായീടുന്നു.''

എല്ലാ കാര്യങ്ങളുടെയും കാരണം ഈശ്വരൻ തന്നെയാണ്. ബ്രഹ്മത്തിൽ ആരോപിതമായിട്ടുള്ള വസ്തുവാണ് മായ. ബ്രഹ്മത്തെ ആശ്രയിച്ചാണ് മായ പ്രവർത്തിക്കുന്നത്. അതുകൊണ്ട് മായയ്ക്ക് ബ്രഹ്മത്തെ മറയ്ക്കുവാൻ സാധിക്കുന്നില്ല. മായയ്ക്ക് ഉല്പത്തിയില്ലെങ്കിലും നാശമുണ്ട്. മായയുടെ ഉല്പത്തി പറയുകയാണെങ്കിൽ അത് അനിർവചനീയം. ഇങ്ങനെയുള്ള മായയിൽ പ്രതിബിംബിക്കുന്ന ചൈതന്യത്തെ ഈശ്വരൻ എന്നു പറയുന്നു. അങ്ങനെ മായാസഹിത ചൈതന്യത്തെ മൂലപ്രകൃതി എന്നു പറയുന്നു. ഈ മൂലപ്രകൃതിയാണ് ഈ ജഗത്സൃഷ്ടിക്ക് ഹേതുവാകുന്നത്. എന്നാൽ ഈശ്വരൻ സൃഷ്ടിക്ക് ഉൻമുഖനാണെങ്കിലും, അദ്ദേഹം എപ്പോഴും എക്കാലത്തും എല്ലായിടവും അകർത്താവായിത്തന്നെ ഇരിക്കുന്നു. കാരണം അദ്ദേഹം സൃഷ്ടിക്കുന്നത് അന്യയിടത്തിൽ നിന്നോ അന്യവസ്തുവിൽ നിന്നോ അന്യകാലത്തു നിന്നോ അല്ല. അദ്ദേഹം, അദ്ദേഹത്തിൽ നിന്ന് സൃഷ്ടി-സ്ഥിതി-സംഹാരങ്ങരം നടത്തുന്നു. അദ്ദേഹത്തിന് അതിൽ യാതൊരു ആസക്തിയുമില്ല. അതുകൊണ്ട് അദ്ദേഹത്തെ അകർത്താവ് എന്നു പറയുന്നു. ഈശ്വരസൃഷ്ടിയിൽ ദുഃഖത്തിന് സ്ഥാനമില്ല. കാരണം ഈശ്വരസൃഷ്ടി മുഴുവനും ഈശ്വരഅരുരംകൊണ്ടുതന്നെ മൂർത്തിമത്തായിരിക്കുന്നു. എന്നാൽ സുഖദുഃഖങ്ങരംക്കു കാരണം ഓരോ ജീവൻമാർ തന്നെയാണ്. ഈശ്വരസൃഷ്ടിയിൽ കൈകടത്തി എന്റേത് എന്റേത് എന്നുള്ള അഭിമാനവും പററുതലും കൊണ്ട് സംസ്കാരരൂപേണ ഈ അവസ്ഥ സുഖദുഃഖങ്ങളെ ഉളവാക്കുന്നു. ജീവൻമാരുടെ സുഖദുഃഖങ്ങരംക്ക് ഈശ്വരൻ ഉത്തരവാദിയല്ല. ഈശ്വരസൃഷ്ടി ജീവൻമാർക്ക് ഒരിക്കലും ദുഃഖഹേതുകമല്ല.

മൂലപ്രകൃതിയും അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ചൈതന്യവും, അന്തഃകരണ അധിഷ്ഠാനചൈതന്യവും കൂടിച്ചേരുമ്പോരം, ആ അന്തഃകരണസഹിതചൈതന്യത്തെ ജീവൻ എന്നു പറയുന്നു. അന്തഃകരണം അവിദ്യാകാര്യമാണ്; അവിദ്യ മായാകാര്യമാണ്. മായ, പൊതുവെ

പറയുകയാണെങ്കിൽ, ഇല്ലാത്തതും അസത്തുമാണ്; അവിദ്യാപരമായാലും ബ്രഹ്മത്തെ ആശ്രയിച്ചു നിൽക്കുന്നതുകൊണ്ടും സമഷ്ടിരൂപത്തിൽ ഇരിക്കുന്നതുകൊണ്ടും വിദ്യാരൂപിണി എന്നു പറയപ്പെടുന്നു. എന്നാൽ ഈ മായ തന്നെ കുടുസ്സായ ഭാവനയിൽ വ്യഷ്ടിരൂപത്തിൽ വരുമ്പോൾ അത് അവിദ്യാപരമായിത്തീരുന്നു. അപ്പോൾ ഈ അവിദ്യയ്ക്ക് സ്ഥൂലം, സൂക്ഷ്മം, കാരണം എന്നുള്ള അവസ്ഥകളും; ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളും ഉണ്ട്. അവിദ്യയുടെ സാത്വികാംശമാണ് അന്തഃകരണം. പ്രാണാദികളെ കാരണമായിട്ടും അന്തഃകരണത്തെ സൂക്ഷ്മമായിട്ടും ഈ ശരീരത്തെ സ്ഥൂലമായിട്ടും മനസ്സിലാക്കണം. അന്തഃകരണം സ്വതേ ജഡമാണെങ്കിലും അത് സ്വച്ഛമായതുകൊണ്ട് അതിനു പ്രകാശമുണ്ട്. ഈ അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ചൈതന്യവും, ഈഅന്തഃകരണ സഹിതചൈതന്യവുമാണ് ജീവൻ. ഇവിടെ അന്തഃകരണം ഒരു വിശേഷണമായി ശേഷിക്കുന്നതുകൊണ്ട്, അതിൽ പ്രതിബിംബിക്കുന്ന ചൈതന്യത്തെ ജീവൻ എന്നു പറയുന്നു. ഈ ജീവൻ അറിഞ്ഞ് ഇച്ഛിക്കുന്നു; അറിയുകയും ചെയ്യുന്നു. അതേ നിമിഷത്തിൽ അതിനെ ഇച്ഛിക്കുകയും ചെയ്യുന്നു. അപ്പോൾ ജീവൻ ഈ ഇച്ഛയിൽ നിന്നും വിട്ടുമാറാതെ ഇരിക്കുന്ന കാലത്തോളം അതിന് മോചനമില്ല.

എന്നാൽ അന്തഃകരണത്തിൽ ചൈതന്യം പ്രതിബിംബിക്കുമ്പോൾ അന്തഃകരണം ഒരു വിശേഷണമായി ശേഷിക്കാതെ, ഒരു ഉപാധി മാത്രമായി ശേഷിക്കുകയാണെങ്കിൽ, ആ പ്രതിബിംബത്തെ ആഭാസചൈതന്യം എന്നു പറയുന്നു. കണ്ണാടിയിൽ ബിംബമുഖം പ്രതിബിംബിക്കുന്നത് കണ്ണാടിയുടെ അംശവും ബിംബത്തിന്റെ അംശവും ചേരുമ്പോഴാണ്. എന്നാൽ ബിംബമുഖം പ്രതിബിംബമുഖത്തെ കണ്ടുകഴിഞ്ഞാൽ, കണ്ണാടി അവിടെ ഒരു ഉപാധിയായി മാത്രം ശേഷിക്കുന്നു. ആ കണ്ണാടി ഒരിടത്തുനിന്ന് ബിംബമുഖത്തെ ബാധിച്ച് ആ ബിംബമുഖത്തെ പറ്റാതെ ഒരിടത്തുമാറി നിൽക്കുന്നു. ഇതേ അവസ്ഥയാണ് അന്തഃകരണത്തിന് ചൈതന്യാഭാസനിൽ ഉള്ളത്. ചൈതന്യാഭാസൻ വസ്തുവിനെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. അതുകൊണ്ട് ചൈതന്യാഭാസനു വേണമെങ്കിൽ വസ്തുവിൽ ചേർന്നുകൊടുക്കാം; വേണമെങ്കിൽ അതിൽ ചേരാതെ വിട്ടുമാറി നിൽക്കാം. ചേർന്നു കൊടുക്കുമ്പോൾ ജീവസ്വരൂപമായി മാറുന്നു. ചേർന്നുകൊടുക്കാതെ ഇരിക്കുമ്പോൾ കൂടസ്ഥരൂപത്തിൽ ഗമിക്കുന്നു. ഈ ആഭാസചൈതന്യത്തിനാണ് സപ്താവസ്ഥകൾ പറഞ്ഞിട്ടുള്ളത്. അതായത് അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. ചൈതന്യാഭാസൻ നാലുമേൻമയായുള്ള അവസ്ഥകളിൽ ആകുമ്പോൾ കൂടസ്ഥരൂപനായിത്തീരുന്നു. സാഗരത്തിൽ കിണർ എന്നപോലെ അല്ലെങ്കിൽ മഹാകാശത്തിൽ

മാകാശം പോലെ; അതായത്, ചൈതന്യസ്വരൂപത്തിൽ നിന്നും പിരിവ റ്റതായി, നിറവുറ്റതായി, സ്വരൂപസ്ഥിതനാകുന്നു. ഇതാണ് ഭക്തന്റെ ലക്ഷണം. ഈ ദശയിൽ പരോക്ഷാപരോക്ഷങ്ങൾ നീങ്ങുന്നു, താനേതാനായിത്തീരുന്നു. ചൈതന്യാഭാസന്റെ അവസ്ഥ യിൽ നിന്ന് സാക്ഷിസ്വരൂപനായിത്തീർന്നാൽ മാത്രം പോരാ. സാക്ഷി ഇച്ഛ അററു പ്രകാശിപ്പിക്കുകയും അറിയിക്കുകയും ചെയ്യുന്നുണ്ടെ ങ്കിലും സാക്ഷിത്വം എന്നുള്ള പററുതൽ ഉള്ളതുകൊണ്ട്, കൂടസ്ഥരൂപ നായിത്തന്നെ തീരണം. കൂടസ്ഥനും ബ്രഹ്മവും തമ്മിൽ ഭേദമില്ല. അത് നിറവുററുതന്നെയിരിക്കുന്നു.

എല്ലാ വസ്തുക്കൾക്കും അസ്തിഭാതിപ്രിയം, നാമം, രൂപം എന്നീ അവസ്ഥകൾ ഉണ്ട്. അസ്തിഭാതിപ്രിയം എന്നുള്ളത് പൊതുഘടകം. നാമരൂപങ്ങൾ അസ്തിഭാതിപ്രിയത്തിൽ അധ്യാസമാണ്; ആരോപിത മാണ്; ഇല്ലാത്തതാണ്. രൂപം നശിച്ച് നാമത്തിൽ ലയിക്കുന്നു. നാമം ബ്രഹ്മവാചികശബ്ദമായ ഓംകാരത്തിൽ ലയിക്കുന്നു. അപ്പോൾ നാമം ബ്രഹ്മത്തിൽ വെറും ആരോപിതമാണ്. അതുകൊണ്ട് നാമരൂപാദികൾ കൊണ്ട് ഭക്തിയുണ്ടായാലും; സാലോക്യ, സാമീപ്യ, സാരൂപ്യപദവികൾ ലഭിച്ചാലും; മോക്ഷത്തിനു വേണ്ടി വീണ്ടും ഉപാധി സ്വീകരിക്കേണ്ടിയി രിക്കുന്നു. എന്നാൽ സായൂജ്യപദവി ലഭിച്ചാൽ പുനരാവർത്തി ദോഷമി ല്ലെങ്കിലും, ജ്ഞാനത്തിന് മഹാപ്രളയം വരെ കാത്തിരിക്കേണ്ടിവരും. അപ്പോൾ സായൂജ്യപദവിയും കാമ്യമല്ല. അതായത് കണ്ണാടിഅലമാരി യിൽ കാണുന്ന സാധനത്തെ, കൈകൊണ്ട് എടുക്കുവാൻ ശ്രമിക്കുമ്പോൾ കണ്ണാടിയാകുന്ന തടസ്സം ഏർപ്പെടുന്ന മാതിരി ഈ സായൂജ്യപദവിക്കും ഒരു ദോഷം ഭവിക്കുന്നു. അപ്പോൾ നാമരൂപാദികളെക്കൊണ്ട് രൂപീകരി ക്കപ്പെട്ടവ മോക്ഷത്തിന് ഉതകിയവയല്ല. ഈ ഉപാധികൾ തന്നെ നാമ രൂപാദികൾ കൊണ്ട് ചമയ്ക്കപ്പെട്ടവയാണ്. നാമരൂപാദികൾ അസ്തി ഭാതിപ്രിയത്തിൽ ആരോപിതങ്ങളാണ്. അപ്പോൾ നാമരൂപാദികളെ കൊണ്ട് ചമയ്ക്കപ്പെട്ട ഉപാധിയും അസ്തിഭാതിപ്രിയത്തിൽ ആരോപി തമാണ്; അതായത് യഥാർഥത്തിൽ ഇല്ലാത്തതാണ്. അങ്ങനെ ഈ ഉപാധി ഇല്ല എന്നുള്ള ദൃഢബോധം വരണം. ഈ ഉപാധി എപ്പോഴും നിവർത്തിച്ചിരിക്കുന്നു എന്ന് അറിയണം. എന്നാൽ ഈ അറിവ് ലഭി ക്കേണ്ടത് ഈ ഉപാധി ഉള്ളപ്പോൾ തന്നെ വേണം; ഉപാധിരഹിതനായി രിക്കണം. ഈശ്വരൻ സൃഷ്ടി, സ്ഥിതി, സംഹാരം ചെയ്ത് അകർത്താ വായി ഇരിക്കുന്ന രീതിയിൽ, ഈ ഉപാധിയെ പരിപാലിച്ചുംകൊണ്ട് അതിൽ പററുതലില്ലാതെ സ്വരൂപസ്ഥിതരാകണം. അന്തഃകരണവും ചൈതന്യപ്രതിബിംബവും താദാത്മ്യത്തെ പ്രാപിക്കുമ്പോഴാണ് ജീവ സ്വരൂപം ഏർപ്പെടുന്നത്. ഇരുമ്പുകഷണത്തിൽ അഗ്നി പ്രവേശിക്കു മ്പോൾ താദാത്മ്യം പ്രാപിച്ച് ഇരുമ്പുകഷണം തന്നെ ജ്വലിക്കുന്നതായി

തോന്നുന്നു. എന്നാൽ തണുക്കുമ്പോൾ ആ ഇരുമ്പുകഷണം പഴയ ഇരുമ്പുകഷണമായിത്തന്നെ ശേഷിക്കുന്നു. ഇത് ജീവൻെറ സ്വരൂപം. ഇത് നമുക്ക് സ്വീകാര്യമല്ല. എന്നാൽ കൂടസ്ഥൻെറ സ്വരൂപമാണെങ്കിൽ പത്തരമാററു സ്വർണംപോലെയാണ്. ഒരു പത്തരമാററ് കട്ടിസ്വർണത്തിൽ നിന്ന് എത്ര തുച്ഛമമായ ഒരു അംശം എടുത്താലും അതിന് പത്തരമാററു തന്നെ; അതിൽ കുറവില്ല. കാരണം ഈ പത്തരമാററ് ആ സ്വർണത്തിൽ ഊടുരുവെ നിറഞ്ഞിരിക്കുന്നു. അതുപോലെ കൂടസ്ഥസ്വരൂപൻ, ബ്രഹ്മത്തിൽ നിന്ന് വിട്ടുമാറിയിട്ടില്ല എന്നും അവിടെ വ്യത്യാസമില്ല എന്നും അറിയുന്നു. അപ്പോൾ നാമരൂപങ്ങൾ അസ്തിഭാതിപ്രിയത്തിൽ നിന്ന് നിത്യനിവൃത്തമായിട്ടുള്ളവയാണ്. അസ്തിഭാതിപ്രിയം നിത്യപ്രാപ്തമായും ഇരിക്കുന്നു.

അതുകൊണ്ട് തന്നിൽ അസ്തിഭാതിപ്രിയം നിത്യപ്രാപ്തമായിരിക്കുന്നു എന്ന് ദൃഢപ്പെടുത്തുക. നാമരൂപാദികൾ സ്ഥൂല, സൂക്ഷ്മ, കാരണങ്ങൾ, ജാഗ്രത്, സ്വപ്ന, സുഷുപ്തികൾ ഇവ നിത്യനിവൃത്തമായിരിക്കുന്നു എന്നും ദൃഢപ്പെടുത്തുക. നിത്യപ്രാപ്തമായിട്ടുള്ളതിനെ വീണ്ടും പ്രാപിക്കാം. നിത്യനിവൃത്തമായിട്ടുള്ളതിനെ വീണ്ടും നിവർത്തിക്കാം. നിത്യനിവൃത്തകത്വവും നിത്യപ്രാപ്തിത്വവും അസ്തിഭാതിപ്രിയത്തിൽ ഉണ്ട്.

ഉപാധികൊണ്ട് മോക്ഷത്തെ പ്രാപിക്കാം എന്നുവച്ചാൽ അത് സാധ്യമല്ല. അതു മാത്രമല്ല അങ്ങനെ പ്രാപിച്ചാൽക്കൂടി അത് നിത്യമല്ല.

''ഉടലാൽ ഒഴിത്താൽ ഉട്ൽ ഒഴിയുമെൻറു കെടുവീർ ഉടലോ നടമാടിയ പിണം.''

എന്നാൽ ഈ ഉപാധി കൈവന്നല്ലൊ, ഈ ഉപാധി കൈവന്നിരിക്കുന്നത് തൻെറ സ്വസ്വരൂപത്തെ സ്വരൂപീകരിക്കുവാൻ വേണ്ടിയാണെന്ന് ദൃഢപ്പെടുത്തുക. ഉപാധി വച്ച് പരിപാലിക്കുവാൻ വേണ്ടിയുള്ള ഒത്താശകൾ ചെയ്യുക. എന്നാൽ ആ ഒത്താശകളിൽ ചേർന്നുകൊടുക്കേണ്ട; അതിൽ പററുകയും വിടുകയും അരുത്. അങ്ങനെ പററാതെയും വിടാതെയും ഇരുന്നാൽ അതുതന്നെ മോക്ഷസാധനയായിത്തീരുന്നു. എല്ലാം ബോധപരമായി ചിന്തിച്ചു പ്രവർത്തിക്കണം. തൻെറ നിത്യപ്രാപ്തിസ്ഥാനമായ അസ്തിഭാതിപ്രിയത്തിൽ നിന്നും യാതൊരു കാരണവശാലും താൻ മാറിയിട്ടില്ല എന്നും, നാമരൂപാദികളെക്കൊണ്ട് ചമയ്ക്കപ്പെട്ട ഈ ജഗത്തും, തൻേറതെന്ന് അഭിമാനിക്കുന്നവയും തന്നിൽനിന്നു നിത്യനിവൃത്തമായിരിക്കുന്നു എന്നുമുള്ള ദൃഢബോധം തന്നെ തൻെറ സ്വസ്വരൂപത്തെ സ്വരൂപീകരിക്കുവാൻ സാധനയായിത്തീരും. ഈ അറിവ് ദൃഢപ്പെടണം. എന്നാൽ തനിക്ക് എന്തുകൊണ്ട് ഇത് ദൃഢപ്പെടുന്നില്ല? താൻ ഒരു കത്തെഴുതിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് കുറച്ചതിഥികൾ വരികയും, അവരെ

എതിരേൽക്കാൻ വേണ്ട ധൃതിയിൽ പെൻസിൽ ചെവിപ്പുറകിൽ വയ്ക്കുകയും, അവർ പോയശേഷം പെൻസിൽ കാണാതെ വീട്ടിൽ എല്ലായിടവും തേടുകയും വീട്ടിൽ എല്ലാവരെയും ശകാരിച്ച് സമയം കളയുകയും, അപ്പോൾ ഒരു കുട്ടി തന്റെ കാതിൽ പെൻസിൽ ഇരിക്കുന്നു എന്ന് ചൂണ്ടിക്കാണിക്കുകയും ചെയ്യുമ്പോൾ തനിക്കു പററിയ അബദ്ധം മറച്ചുവയ്ക്കുന്നതുപോലെയാണ് തനിക്ക് ഇന്ന് തന്റെ സത്യസ്വരൂപം നിത്യപ്രാപ്തമായിരുന്നാലും അത് അറിവുപെടാത്തത്. താൻ തന്റെ പൂർണ അറിവോടു കൂടിയാണ് കാതിൽ പെൻസിൽ വച്ചത്. അങ്ങനെ അറിഞ്ഞു ചെയ്ത ഒരു പ്രവൃത്തി എന്തുകൊണ്ടു മറവുപെട്ടു. അപ്പോൾ അതിനു സമാധാനമില്ല. അതായത് അവിടെ അവിദ്യ ഏർപ്പെട്ടു എന്നർത്ഥം. എന്നാൽ ആ മറവിക്ക് അവിദ്യയ്ക്ക് അതിന്റെ ഉല്പത്തിക്ക് കാരണമില്ലെങ്കിലും ആ അവിദ്യയ്ക്ക് നാശം വന്നു. അതുപോലെ ഉല്പത്തിയെ സംബന്ധിച്ചിടത്തോളം അനിർവചനീയം എന്നറിയപ്പെടുന്ന മായയ്ക്ക് നാശമുണ്ടെന്നു തീർച്ച. അതുകൊണ്ട് നിത്യപ്രാപ്തമായ തന്റെ സ്വരൂപത്തെ താൽക്കാലികമായി തനിക്ക് മറവുപെട്ടിട്ടുണ്ടെങ്കിലും അതിനെ വീണ്ടും പ്രാപിക്കാം. ഈ കാണപ്പെടുന്നതുകൾ എല്ലാം ഉള്ളതുപോലെ സത്യമായി തോന്നപ്പെട്ടാലും ബോധപരമായി നോക്കുകയാണെങ്കിൽ അവയെല്ലാം വെറും ആരോപിതങ്ങളാണെന്നറിഞ്ഞ് അത് നിത്യനിവൃത്തമായിരിക്കുന്നു എന്നും സ്വരൂപീകരിക്കാം. ഈ ബോധപരമായ ചിന്തനം ഏർപ്പെടുമ്പോൾ ഈശ്വരസൃഷ്ടിയിൽ നിന്നും തനിക്ക് എക്കാലത്തും ഏതവസ്ഥയിലും ദോഷം സംഭവിക്കുകയില്ല എന്നും അവ തനിക്ക് ഒരു വിധത്തിലും സുഖദുഃഖങ്ങളെ ഏർപ്പെടുത്താത്തവയാണെന്നും ദൃഢപ്പെടുത്തണം. കരതലാമലകത്തിനെ അന്യന്റെ കയ്യിൽ നിന്നും കിട്ടാവുന്നതല്ല. ഏതവസ്ഥയിലും ഏതു പരിസരത്തിലും ഈ ബോധം തനിക്ക് ആന്തരമായി നിശ്ചലമായി ദൃഢമായി ഉറപ്പായി അസംഭാവനയോ വിപരീത ഭാവനയോ കൂടാതെ ഇരിക്കുമെങ്കിൽ ആത്മസാക്ഷാൽക്കാരം കൈവരിക തന്നെ ചെയ്യും.

വേദങ്ങളിലെ മഹാവാക്യങ്ങളുടെ അർത്ഥത്തെയും വ്യാപ്തിയെയും ചിന്തിച്ചുറയ്ക്കണം.

ഋക്വേദ മഹാവാക്യം—പ്രജ്ഞാനം ബ്രഹ്മ
യജുർവേദ മഹാവാക്യം—അഹം ബ്രഹ്മാസ്മി
സാമവേദ മഹാവാക്യം—തത്ത്വം അസി
അഥർവവേദ മഹാവാക്യം—അയം ആത്മാ ബ്രഹ്മ

ഈ മഹാവാക്യങ്ങൾ നാമരൂപാദികൾ കൊണ്ടു ചമയ്ക്കപ്പെട്ടതുകളെയെല്ലാം അപവദിക്കുകയാണ്. അവ എല്ലാം കാരണസ്വരൂപത്തിൽ നിന്നുതന്നെ ജാതമായതാണെന്നും, കാരണസ്വരൂപം എല്ലാററിന്റേയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ആകുന്നു എന്നും ഘോഷി

ക്കുന്നു. ചൈതന്യസ്വരൂപത്തിൽ വ്യഷ്ടി–സമഷ്ടിഭേദങ്ങൾ ഇല്ല എന്നും അത് എപ്പോഴും സമഷ്ടിയായിരിക്കുന്നു എന്നും അവ ഘോഷിക്കുന്നു. ഉപദേശ മഹാവാക്യവും സാക്ഷാൽക്കാര മഹാവാക്യവും അതിൽ അടങ്ങി യിരിക്കുന്നു. ഈ വാക്യങ്ങളുടെ വാച്യാർഥത്തേയും ലക്ഷ്യാർഥത്തേയും ചിന്തിച്ചുറച്ച്, വാച്യാർഥത്തെ ബോധപരമായി തള്ളി, ലക്ഷ്യാർഥത്തെ ബോധപരമായി ദൃഢപ്പെടുത്തണം.

വിശ്രമം ഉള്ളപ്പോഴെല്ലാം ഈ ചിന്തകളിൽ ഏർപ്പെടണം. നല്ല വിശ്രമ സമയത്തോ തനിക്കു വളരെ സന്തോഷകരമായിരിക്കുന്ന സമയത്തോ ബാഹ്യപരമായി പല വൈഷമ്യങ്ങൾ ഉണ്ടായാലും അവയിലൊന്നും പററാതെയും കൊള്ളാതെയും ഉപദ്രവമെന്നു കരുതാതെയും ഇരിക്കണം. ആ ഉപദ്രവങ്ങൾ ചെയ്യുന്ന വ്യക്തികൾ അറിഞ്ഞുകൊണ്ടു ചെയ്യുന്നതല്ല. അവയെല്ലാം മായയുടെ ശക്തിയെ കാണിക്കുന്നവയാണ്. ഈ വൈഷമ്യ ങ്ങൾ എല്ലാം മായാകാര്യമാണ് എന്നു സമാധാനിച്ച്, ചഞ്ചലപ്പെടാതെ ബുദ്ധി പതറാതെ നിശ്ചലമാക്കണം. മഹത്തുക്കളുടെ ജീവിതരീതി അതിന്റെ ബാഹ്യരൂപത്തിൽ മാത്രം അനുകരിച്ചതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. അവർ ആ ജീവിതരീതി എന്തുകൊണ്ടു സ്വീകരിച്ചു? അവർക്ക് അതിൽ പററുതൽ ഉണ്ടോ? അവർ അതിൽ പററാതെയും കൊള്ളാ തെയും എങ്ങനെ ജീവിതം നയിക്കുന്നു? എന്നുള്ളതെല്ലാം നാം പഠിക്കേണ്ട താണ്. പാക്കനാരുടെ കഥ ഇവിടെ ഒരു ഉദാഹരണമാണ്. അദ്ദേഹം തന്റെ അഞ്ചാറു ശിഷ്യന്മാർക്ക് അദ്ദേഹത്തിന്റെ ഭാര്യ ഏതുതരത്തി ലുള്ളവളാണെന്ന് മനസ്സിലാക്കിക്കൊടുത്തു. അവർ ഒരു ഉത്തമ സ്ത്രീ ആണെന്നും ഭർത്തൃനിയോഗം അതേപടി യാതൊരു സംശയവും കൂടാതെ ഏതവസ്ഥയിലും ചെയ്യുവാൻ തല്പരയാണെന്നും മനസ്സിലാക്കി. അപ്പോൾ ബാഹ്യത്തിൽ കാണുന്ന വ്യത്യാസങ്ങൾ എല്ലാം ബ്രഹ്മ ത്തിങ്കൽ അതായത് അസ്തിഭാതിപ്രിയത്തിൽ വെറും ആരോപതങ്ങളാ ണെന്നും അവിദ്യാപരമാണെന്നും അവയിൽ ആസക്തിവച്ചാൽ താൻ തന്റെ സത്യസ്വരൂപത്തിൽ നിന്നും ബഹുദൂരം വ്യതിചലിച്ചുപോകുന്നു എന്നും ജനനമരണസംസാരദുഃഖത്തിൽ ആണ്ടുപോകുമെന്നും മനസ്സി ലാക്കണം.

## 13–9–1959

പാരമാർഥികം, വ്യാവഹാരികം, പ്രാതിഭാസികം എന്ന മൂന്നു അവസ്ഥ കൾ ഉണ്ട്. പാരമാർഥിക അവസ്ഥ നിത്യപ്രാപ്തമായിട്ടുള്ളതാണ്. വ്യാവഹാരികസത്തയ്ക്ക് വ്യാവഹാരിക ദശയിലുള്ള സത്യതയേ ഉള്ളൂ; താൽക്കാലിക സത്യതയേയുള്ളൂ. പ്രാതിഭാസികസത്തയ്ക്ക് വ്യാവഹാ രിക സത്തയേക്കാളും തുലോം തുച്ഛമായ സത്യതയേയുള്ളൂ. കയറിൽ പാമ്പ്, ആകാശത്തിൽ നീലവർണം, സ്ഥാണുവിൽ പുരുഷൻ, സ്വപ്നം

എന്നിവയെല്ലാം പ്രാതിഭാസികം. പ്രാതിഭാസികം വ്യാവഹാരികസത്തയുടെ ഒരു അംശം മാത്രമാണ്. വ്യാവഹാരികസത്തയും പ്രാതിഭാസികസത്തയും, പാരമാർത്ഥികസത്തയിൽ അദ്ധ്യാസമാണ്, ആരോപിതമാണ്. പാരമാർത്ഥികസത്തയിൽ വ്യാവഹാരികവും പ്രാതിഭാസികവും അപവദിക്കപ്പെടുന്നു. ഇവ രണ്ടും പാരമാർത്ഥികത്തിൽ അച്ഛസ്ഫടികത്തിൽ ചെമ്പരത്തിപ്പൂവിന്റെ സാമീപ്യംകൊണ്ടേർപ്പെടുന്ന ചുമന്നനിറം എന്നതുപോലെ ആരോപിതങ്ങളാകുന്നു. ഈ ആരോപിതമായിട്ടുള്ളതിനെ വിട്ടുനീക്കിയാൽ സാക്ഷാൽ പാരമാർത്ഥികം അതുതന്നെയായി ശോഭിക്കുന്നു.

ഞാൻ, എന്റേത്, നീ നിന്റേത്, അവൻ അവന്റേത് എന്നിവയിൽ ചൈതന്യവും അന്തഃകരണമാകുന്ന വിശേഷണത്തോടുകൂടിയ ചൈതന്യവുമാണ് ഞാൻ എന്നും എന്റേത് എന്നും യഥാക്രമം ഉണ്ടാകുന്നത്. എന്റേത് എന്നാകുമ്പോൾ, സ്ഥൂല–സൂക്ഷ്മ–കാരണ–ഉപാധിപരമായ വസ്തുതകളിൽ ലയിച്ച് അവയോടു താദാത്മ്യപ്പെട്ട് അന്തഃകരണം വിശേഷണമായിരിക്കുമ്പോൾ ജാതമാകുന്ന അവസ്ഥയാണ്. ഈ വിശേഷണം എടുത്തുകളഞ്ഞാൽ, വേറായിട്ടു കണ്ടാൽ ഞാൻ എന്നുള്ള അവസ്ഥ മാത്രം ശേഷിക്കുന്നു. അതായത് അന്തഃകരണം അതിന്റെ വിശേഷണത്വം വിട്ട് ഉപാധി മാത്രമായി പ്രതിബിംബം ഏർപ്പെടുന്നതിനുള്ള ഉപാധി മാത്രമായി ശേഷിക്കുമ്പോൾ ഞാൻ എന്നുള്ള ആഭാസചൈതന്യം ശോഭിക്കുന്നു. അതുപോലെയാണ് നീ നിന്റേത്, അവൻ അവന്റേത് എന്നുള്ളവയും. എന്റേതുകളും നിന്റേതുകളും അവന്റേതുകളും വിട്ടുനീങ്ങിയാൽ ഞാൻ, നീ, അവൻ എന്നുള്ളതുമാത്രം ശേഷിക്കുന്നു. ഞാൻ, നീ, അവൻ എന്നുള്ളതിൽ വ്യത്യാസമില്ല. എല്ലാം ഐക്യത്തോടുകൂടി ഒന്നായിത്തന്നെ ഇരിക്കുന്നു. എന്റേത്, നിന്റേത്, അവന്റേത് എന്നുള്ളവ നമുക്ക് എപ്പോഴും വിട്ടുനീങ്ങാതെയാണിരിക്കുന്നത്. ചൈതന്യവും അന്തഃകരണമാകുന്ന വിശേഷണവും സഹജതാദാത്മ്യത്തോടുകൂടി ഇരിക്കുന്നതുകൊണ്ടാണ്, ജീവനിൽ നിന്നും ഉപാധിയേയും ചൈതന്യത്തേയും വേറാക്കാൻ നിവർത്തിയില്ലാത്തത്. അവിടെ ഉപാധിയും ചൈതന്യവും ഏകോപിച്ച് സഹജതാദാത്മ്യത്തോടുകൂടിയിരിക്കുന്നു. ഈ സഹജതാദാത്മ്യത്തെ സഹജബോധംകൊണ്ട്, അരുൾബോധം കൊണ്ടുനീക്കി അരുൾബോധരായിത്തന്നെ തീരണം. ഈ സഹജതാദാത്മ്യം ഇരുമ്പുകമ്പിയിൽ അഗ്നി പ്രവേശിച്ച് അതു ജ്വലിക്കുന്നതുപോലെ, ഇരുമ്പും അഗ്നിയും വേർതിരിക്കപ്പെടാതെ ഇരിക്കുന്നതു പോലെയാണ്. എന്നാൽ ഇങ്ങനെ വേർതിരിക്കപ്പെടാതെ ഇരിക്കുന്ന ദശയിൽത്തന്നെയാണ് ചൈതന്യവസ്തു ജഡത്തെ മാത്രം തള്ളിക്കൊണ്ടുപോകുന്നത്. ഇതിനെ മരണം എന്നു വ്യാഖ്യാനിക്കുന്നു. ഇങ്ങനെ മരണമാണ് കൈവരുന്നതെങ്കിൽ ഈ ജീവിതം കൊണ്ടു യാതൊരു പ്രയോജനവുമില്ല.

അണ്ഡജം, സ്വേദജം, ഉത്ഭിജം എന്നിതുകളെ അപേക്ഷിച്ച് ജരായുജം എന്നതിൽ നിന്ന് ജാതമായവർക്ക് ഈ മരണത്തെ തരണംചെയ്യുവാനുള്ള കഴിവുണ്ട്. ആ കഴിവ് വേണ്ടപോലെ ഉപയോഗിക്കാഞ്ഞാൽ കോടി കോടി ജൻമം എടുക്കേണ്ടിവരും. എന്നാൽ ഈ കഴിവ് ഉണ്ടാകുന്നത് ഗുരുവാക്യശ്രവണംകൊണ്ട് ഏർപ്പെട്ട പരോക്ഷജ്ഞാനം അപരോക്ഷമായി അനുഭൂതമാകുമ്പോഴാണ്. അറിവ് പരോക്ഷമായിരുന്നാൽ മാത്രം പോരാ അപരോക്ഷമാകുകയും വേണം. ഈ വ്യാവഹാരികദശയിലും പാരമാർഥികത്തിന്റെ പരോക്ഷജ്ഞാനം ഉണ്ടായിരുന്നാലും അത് അപരോക്ഷമാകാതെ ദൃഢപ്പെടുകയില്ല. ഞാൻ, എന്റേത് എന്നുള്ളതിൽ, എന്റേതു നീക്കിയാൽ ബാക്കി ശേഷിക്കുന്നത് ഞാൻ എന്ന ചൈതന്യാഭാസൻ എന്നറിയുന്നത് പരോക്ഷജ്ഞാനം മാത്രമായി ശേഷിക്കുന്നു. എന്നാൽ ഞാൻ എങ്ങനെ ഇരിക്കുന്നു എന്നുള്ളതറിയുമ്പോഴാണ് അപരോക്ഷജ്ഞാനം ഉണ്ടാകുന്നത്. ഉണ്ടാൽ വിശപ്പുതീരും എന്നതു പരോക്ഷജ്ഞാനം; ഉണ്ണുക എന്ന അനുഭവം അപരോക്ഷാനുഭൂതി. അപ്പോൾ ഞാൻ ഉണ്ട് എന്നുള്ള പരോക്ഷജ്ഞാനം മാത്രം പോരാ, പിന്നെയോ ഞാൻ ഇന്നവിധം ഇരിക്കുന്നു എന്നുള്ള അപരോക്ഷാനുഭൂതിയും വേണം. താൻ തന്റെ സ്വസ്വരൂപത്തെ അറിഞ്ഞുകഴിഞ്ഞാൽ പരോക്ഷമെന്നും അപരോക്ഷമെന്നും ഉള്ള ഭേദം നിശ്ശേഷം മാഞ്ഞുപോകുന്നു. പരോക്ഷജ്ഞാനമുണ്ടായാൽ അപരോക്ഷജ്ഞാനം വേണം. അപരോക്ഷാനുഭൂതി ഒരിക്കൽ കൈവന്നാൽ പരോക്ഷവും വേണ്ട; അപരോക്ഷവും വേണ്ടാ. എന്നാൽ ഈ പ്രത്യക്ഷജ്ഞാനം ലഭിക്കേണ്ടത് ഗുരുവിങ്കൽ നിന്നാണ്. അദ്ദേഹം കാട്ടിത്തരുന്ന ആ ജ്ഞാനത്തെ നാം കാണണം. കണ്ടുകഴിഞ്ഞാൽ, അദ്ദേഹം എനിക്ക് ഈ പ്രത്യക്ഷജ്ഞാനം തന്നല്ലൊ എന്നുള്ള നന്ദിപ്രകടനം വേണ്ട. കാരണം അത് വീണ്ടും സൃഷ്ടിക്ക് ഹേതുവായിത്തീരും. നന്ദി പ്രകടിപ്പിക്കുമ്പോൾ തന്നിൽ നിന്ന് അന്യമായി അന്യഇടത്തിൽ, അന്യദേശത്തിൽ ഗുരു ഇരിക്കുന്നു എന്നുള്ള അറിവുകേട് ഉണ്ടാകുന്നു. താൻ തന്നെ അറിഞ്ഞുകഴിഞ്ഞാൽ താൻ ശിഷ്യനല്ല; തനിക്ക് ഗുരുവും ഇല്ല.

''കാണുമറിവു നീ കാട്ടറവു നാമവറൈ
കാണകഴലും കഴററീയിലെ–നാണി
നമ്മെ തിരുമ്പിപാരാതെ''

എന്നാൽ വ്യവഹാരദശയിൽ ഇരുന്നുംകൊണ്ടുതന്നെ ഈ പാരമാർഥികത്തെ സ്വരൂപീകരിക്കണം. അത് വ്യാവഹാരികത്തെ യാതൊരു വിഘ്നവും കൂടാതെ തള്ളിക്കളഞ്ഞ് പാരമാർഥികത്തെ സ്വരൂപീകരിക്കണം. അതിന് ഉദാഹരണം: കുട്ടികൾ ക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു കുരങ്ങൻ വന്നുകയറി. കുട്ടികൾ എല്ലാം ഭയപ്പെട്ട്

ക്ലാസ്സിന്റെ പുറത്തുപോയി നിന്നു. എന്തിന് ഈ കുരങ്ങിനെ ഓടിക്കുവാൻ പല ശ്രമങ്ങൾ ചെയ്തിട്ടും അതു പോകുന്നില്ല. കുട്ടികൾ എന്തുചെയ്യുന്നുവോ അവയെല്ലാം കുരങ്ങനുകരിക്കുന്നു. കല്ലുവലിച്ചെറിഞ്ഞാൽ അതു തിരികെ കല്ലുവലിച്ചെറിയും. പുസ്തകം എടുത്തു വായിച്ചാൽ അതും പുസ്തകം നിവർത്തുനോക്കും. എന്നാൽ ഈ കൂട്ടത്തിലുള്ള ഒരു കുട്ടി കാര്യം മനസ്സിലാക്കി. ഈ കുരങ്ങു നമ്മെ അനുകരിക്കുകയാണ്; അതിനെ പുറംതള്ളാൻ ആ ഉപായം തന്നെ ഉപയോഗിക്കണം. കുരങ്ങിനെ ക്ലാസ്സിൽ നിന്നും ബഹിഷ്കരിക്കുകയും വേണം; കുട്ടികൾക്കു ക്ലാസ്സിൽ കടക്കുകയും വേണം. ഒരു പേനാക്കത്തി എടുത്ത് ആ കുട്ടി തന്റെ കഴുത്തിൽ രണ്ടുഭാഗത്തും കീറുന്ന മാതിരി കാണിച്ച് കത്തി ഡസ്കിൽ വച്ചു. ഇതു കണ്ടുനിന്ന കുരങ്ങ് ആ കത്തി എടുത്ത് തന്റെ കഴുത്തിൽ മൂന്നുനാലു പ്രാവശ്യം വലിച്ച് കണ്ഠംതന്നെ കീറി. വേദന സഹിക്കവയ്യാതെ അത് ഓടുകയും കുട്ടികൾ ക്ലാസ്സിൽ കയറുകയും ചെയ്തു. ഇവിടെ ഈ കുട്ടി തന്റെ കഴുത്തിൽ മുറിവേല്പിച്ചതായി അഭിനയിക്കുകമാത്രമാണു ചെയ്തത്. ആ കുട്ടിയുടെ ചെയ്തികൾ എല്ലാം ആരോപിതമാണ്. അതു പാർമാർഥികത്തിൽ ഇരുന്നുംകൊണ്ട് അറിഞ്ഞുംകൊണ്ട് വ്യവഹാരത്തെ നടത്തി എന്നുമാത്രം. എന്നാൽ ആ കുരങ്ങ് ഈ കാണിച്ചതുകളെ—ആരോപിതമായ പ്രവർത്തികളെ സത്യമായി ഗണിച്ച്, അവയിൽ താദാത്മ്യപ്പെട്ട് ആ പ്രവർത്തികളുടെ ദുഃഖരൂപത്തിലുള്ള പരിണാമത്തിൽ അകപ്പെട്ടു. അപ്പോൾ ആരോപിതമായ വസ്തുതകളിൽ അകപ്പെട്ടാൽ ദുഃഖവും അവയെ നിവർത്തിച്ചാൽ സുഖവും ഫലം. വ്യാവഹാരികദശയിൽ ഇരുന്നുംകൊണ്ടാണ് ആ കുട്ടി ആരോപിതമായിട്ടുള്ള പ്രവൃത്തി ചെയ്തത്. ആ കുട്ടിയ്ക്കറിയാം തന്റെ പ്രവൃത്തി വെറും ആഭാസമാണെന്ന്. അതുപോലെ നാം ഈ വ്യവഹാരത്തിൽ ഇരിക്കുമ്പോൾതന്നെ ആ വ്യവഹാരത്തിന്റെ—ഗുരുവിങ്കൽ നിന്നും ലഭിച്ച ശരിയായിട്ടുള്ള അറിവുണ്ടായി അതുപോലെ പ്രവർത്തിച്ചാൽ പാരമാർഥികത്തെ കൈവരുത്തുകയും ചെയ്യാം; വ്യാവഹാരികത്തെ തരണം ചെയ്യുകയും ചെയ്യാം. ഉപ്പും വിൽക്കാം ഊട്ടും കാണാം എന്നുള്ള ന്യായംതന്നെ സ്വീകരിക്കണം. ഈ ഉപാധിയാകുന്ന ഉപ്പിനെ അതിനു വേണ്ടതുപോലെ പരിപാലിച്ച് പാരമാർഥികസ്വരൂപമായ ഉത്സവത്തെ സ്വരൂപീകരിക്കുകയും ചെയ്യാം. ഉപ്പു വില്ക്കുക എന്നുള്ളത്, തന്റെ കൈവന്ന ജീവിതം നയിക്കുവാൻ അതിനു തക്കതായ ഒത്താശകൾ ചെയ്യുക. അതേസമയത്ത്, വ്യാപാരി ഉപ്പും വിററ് തനിക്ക് നഷ്ടം സംഭവിക്കാതെ ഉത്സവം കാണുന്നതുപോലെ, പാരമാർഥികസ്വരൂപത്തെ സാക്ഷാൽക്കരിക്കുകയും വേണം.

എന്നാൽ സ്ഥൂല-സൂക്ഷ്മ കാരണങ്ങൾക്കെല്ലാം ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നത് പാരമാർഥികസത്തയാണല്ലോ. അങ്ങനെയാണെങ്കിൽ ഈ സ്ഥൂല-സൂക്ഷ്മ-കാരണാവസ്ഥക

ളിൽത്തന്നെ ആ പാരമാർഥികസത്തയെ സ്വരൂപിക്കരുതോ? സ്വരൂപിക്കാം. ഒരു ബ്രാഹ്മണസ്ത്രീയെ ഒരു തട്ടാൻ താൻ ബ്രാഹ്മണൻ ആണെന്നു വിശ്വസിപ്പിച്ച് കല്യാണം കഴിക്കുന്നു. അങ്ങനെ കുറെക്കാലം കഴിയുന്നു. ഭാര്യയ്ക്ക് ആഭരണങ്ങൾ ഉണ്ടാക്കുന്നതിലേക്കായി ഒരു തട്ടാനെ വീട്ടിലിരുത്തി സ്വർണപ്പണി ആരംഭിക്കുന്നു. ഈ വന്ന തട്ടാൻ സ്വർണക്കമ്പി അടിക്കുന്നു എന്ന വ്യാജേന ഒരു ചെമ്പുകമ്പി എടുത്തടിച്ചപ്പോൾ അകത്തിരിക്കുന്ന ബ്രാഹ്മണ തട്ടാന് ശബ്ദം കേട്ടയുടനെ മനസ്സിലായി; പുറത്തുരിക്കുന്ന തട്ടാൻ ചെമ്പുകമ്പിയാണടിക്കുന്നതെന്ന്. വേഗം ഭാര്യയെ വിളിച്ച്, പുറത്തിരിക്കുന്ന തട്ടാനോടു ചെമ്പുകമ്പി അടിക്കാതെ സ്വർണക്കമ്പി എടുത്തടിക്കാൻ പറയുന്നതിന് ഏർപ്പാടുചെയ്തയച്ചു. ഭാര്യവന്ന് ഇതു പറഞ്ഞപ്പോൾ തട്ടാൻ പറഞ്ഞു ''ഇതു ചെമ്പുകമ്പിയാണെങ്കിൽ അകത്തിരിക്കുന്ന ആൾ തട്ടാനാണ്'' എന്ന്. ബ്രാഹ്മണ തട്ടാൻ തന്നിൽ ബ്രാഹ്മണത്വം ആരോപിതമായി വച്ചിരുന്നാലും തന്റെ നിജസ്വരൂപം അതിനെ തട്ടിയപ്പോൾ ഉണർന്നു. ആ ചെമ്പുകമ്പിയുടെ ശബ്ദം അത്ര തഴമ്പിച്ചാണ് തന്നിൽ ലയിച്ചിരിക്കുന്നത്. അപ്പോൾ താൻ എത്ര ആവരണപ്പെട്ടാലും സത്യസ്വരൂപം വിളങ്ങുമ്പോൾ ഈ ആവരണങ്ങൾ എല്ലാംതന്നെ ഒഴിയുന്നു. എന്നാൽ പുറത്തിരുന്ന തട്ടാന്റെ മൊഴി ഗുരുമൊഴി എന്നതുപോലെ ആ ബ്രാഹ്മണസ്ത്രീക്കു മനസ്സിലാക്കാം. താൻ ഇതേവരെ തന്റെ ഭർത്താവായി സ്വീകരിച്ചിരുന്നത് ബ്രാഹ്മണനെയല്ല, തട്ടാനെയാണ് എന്നറിയുന്നു. അതായത് വ്യാവഹാരികദശയിൽ തനിക്ക് ഏർപ്പെട്ട വ്യാമോഹം നീങ്ങുന്നു. താൻ ഈ വ്യവഹാരത്തിൽ സത്യമായി വിശ്വസിച്ചതുകൾ എല്ലാം തെററാണെന്നും, വ്യാവഹാരികവസ്തുക്കൾ അവയുടെ നിജസ്വരൂപമല്ല കാണിക്കുന്നതെന്നും, താൻ അവയിൽ മോഹിച്ചു സ്വയം ചേർന്നുകൊടുത്തതാണെന്നും, അവയെല്ലാം തന്നിൽ തന്റെ സംസ്കാരംകൊണ്ട് ആരോപിതങ്ങളാണെന്നും, അവയെല്ലാം തന്നെ ആശ്രയിച്ചാണ് തന്നെ അതിൽ ആഴ്ത്തി മൂടിയതെന്നും, താൻ വാസ്തവത്തിൽ അവയുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ആണെന്നും അറിയുന്നു.

## 20-9-1959

ഈ ദേഹം സത്യവസ്തുവായ അസ്തിഭാതിപ്രിയത്തിൽ ആരോപിതമാണെന്നും അതിനു യാതൊരു സ്ഥിരതയും സത്തയും ഇല്ലെന്നും, തന്റെ സാക്ഷാൽ സ്വരൂപം എക്കാലത്തും അസ്തിഭാതിപ്രിയമാണെന്നും ഉള്ള ഉറച്ച അറിവു ദൃഢപ്പെട്ടാൽ സാക്ഷാൽക്കാരം താനെ ഉദയമാകും. ഈശ്വരന്റെ സാമാന്യജ്ഞാനം മാത്രം വിളങ്ങുമ്പോൾ അസ്തിഭാതിപ്രിയം എന്നുള്ള അവസ്ഥയിൽ സൃഷ്ടി-സ്ഥിതി-സംഹാരം ഉള്ളതാണ് എന്നും അതുകൊണ്ടേർപ്പെട്ട സ്ഥൂല-സൂക്ഷ്മ-കാരണങ്ങളിൽ ജാഗ്രത്-സ്വപ്ന-സുഷുപ്തി എന്നീ അവസ്ഥകൾ ഏർപ്പെടുന്നു

എന്നും, താൻ ആ അവസ്ഥയിൽത്തന്നെ ആണ്ടിരിക്കുന്നു എന്നും തൻെറ ജീവിതത്തിൻെറ പരിണാമം മരണമാണെന്നും, താൻ വീണ്ടും ആ ജനന മരണ സംസാരസാഗരത്തിൽ തന്നെ അതിൽ നിന്നു തരണം ചെയ്യാതെ ആവൃത്തിയിൽ തന്നെ ചുററുന്നു എന്നുമുള്ള ഭയസഹിതമായ എന്നെന്നേക്കും സമാധാനവും സമചിത്തതയും തരാത്ത ഒരു അവസ്ഥയിൽ ആയിപ്പോകുന്നു. എന്നാൽ

''അജ്ഞാനംകൊണ്ടുവന്നോരനർത്ഥങ്ങൾ
വിജ്ഞാനം കൊണ്ടുവേണ്ടയോ നീക്കുവാൻ''

ഈശ്വരൻെറ വിശേഷജ്ഞാനം ഉദിക്കുമ്പോൾ താൻ, ഈശ്വരകോശത്തിൽ നിന്നും എക്കാലത്തും മാറിയിട്ടില്ല എന്നും, താൻ ഈശ്വരകോശത്തിൻെറ മധ്യകേന്ദ്രത്തിൽ ഇരുന്നുംകൊണ്ടു തന്നെയാണ് സൃഷ്ടി-സ്ഥിതി-സംഹാരം; സ്ഥൂല-സൂക്ഷ്മ-കാരണാവസ്ഥാശരീരങ്ങൾ; ജാഗ്രത്-സ്വപ്ന-സുഷുപ്തി. എന്നീ അവസ്ഥകളിൽ ഒരു ദൃക്ക് എന്നവണ്ണം അനുഭവിച്ചത് എന്നും. ഇതിൽ ചേരാതെ ചേർന്നു കൊടുത്തത്എന്നും അറിവുപെടുന്നുള്ളു. ദൃശ്യം ദ്രഷ്ടാവായും ദ്രഷ്ടാവ് ദൃക്കായും വന്നാൽ സാക്ഷാൽകാരമായി ദ്രഷ്ടാവ് എന്നവണ്ണം താൻ, തന്നെയും തൻേറതുകളേയും വീക്ഷിക്കുക. ജീവസങ്കല്പസൃഷ്ടിതങ്ങളായ സകല ദുഃഖങ്ങളും നീങ്ങുകയും, ഈശ്വരസൃഷ്ടിയിലുള്ള സുഖത്തെ ആസ്വദിക്കുകയും ചെയ്യാം. താൻ ഈശ്വരസൃഷ്ടിയിൽ കൈകടത്തിയതുകൊണ്ട് തനിക്ക് ദുഃഖം ഏർപ്പെട്ടു. അങ്ങനെ താൻ തന്നെയാണ് ഈശ്വരസങ്കൽപ സൃഷ്ടിയിൽ കൈകടത്തി ദുഃഖിക്കുന്നത് എന്നു ദ്രഷ്ടാവായി അറിഞ്ഞ്, ആ ദ്രഷ്ടാവായി ദൃക്കായിത്തീരട്ടെ; സകല ദുഃഖങ്ങളും താനെ ഒഴിയും. തൻേറത് തൻേറത് എന്നുള്ള ജീവഭാവം, ദൃശ്യഭാവം നീങ്ങിയാൽ ജീവൻ ചിദാഭാസനായി മാറുന്നു. അതായത് ദ്രഷ്ടാവായി ത്തീരുന്നു. ചിദാഭാസൻ ദൃക്കായി വർത്തിച്ചാൽ സാക്ഷിയായിത്തീരുന്നു. സാക്ഷി-സാക്ഷിത്വം എന്നുള്ള പററുതൽ വിട്ടാൽ കൂടസ്ഥനായിത്തീരുന്നു. കൂടസ്ഥൻ ബ്രഹ്മത്തിൽ സാഗരത്തിൽ കിണർ എന്നതുപോലെ ഏകമായിത്തന്നെ ഇരിക്കുന്നു. അങ്ങനെ തൻെറ സ്വരൂപം കൂടസ്ഥസ്വരൂപമാണെന്നു തന്നെ ഉറയ്ക്കുക. തൻെറ അറിവുകൊണ്ട് തനിക്കു തൻെറ സ്വരൂപത്തെപ്പററി ദൃഢപ്പെടുത്തരുതോ?

മാതാവിനെയും പിതാവിനെയും ഗുരുവിനെയും ഈശ്വരനെയും, താൻ ഈശ്വരകോശത്തിൻെറ മധ്യകേന്ദ്രത്തിൽ ഇരുന്നുകൊണ്ടാണ് സൃഷ്ടിച്ച് അതിൽ ആണ്ടുപോയത്. തൻെറ ജനനത്തിന് പ്രത്യക്ഷമായും പരോക്ഷമായും (അനുമാനമായും) യഥാക്രമം ഒരു മാതാവിനെയും പിതാവിനെയും സൃഷ്ടിച്ചു. തൻെറ ജ്ഞാനോദയത്തിന് ഒരു ഗുരുവിനെ സൃഷ്ടിച്ചു. തൻെറ നിലനില്പിനുവേണ്ടി ഒരു ഈശ്വരനെയും സ്വീക

രിച്ചു. അപ്പോൾ ആരാണ് മാതാവിനെയും പിതാവിനേയും ഗുരുവിനെയും സൃഷ്ടിച്ചത്? താൻതന്നെ. അങ്ങനെ തന്നാൽ സൃഷ്ടിക്കപ്പെട്ട മാതാവും പിതാവും ഗുരുവും സ്വീകരിക്കപ്പെട്ട ഈശ്വരനും തന്നിൽ നിന്നു തന്നെയല്ലേ ജാതമായത്? ദൃശ്യവസ്തുക്കളായ ഇവരുടെ ദ്രഷ്ടാവായും ദൃക്കായും താൻ തന്നെയല്ലേ ഇരിക്കുന്നത്? അങ്ങനെ മാതാവിനെയും പിതാവിനെയും ഗുരുവിനെയും ഈശ്വരനെയും വേററുമ ഇല്ലാതെ എല്ലാം ഏകമായി തന്നിൽത്തന്നെ സാക്ഷാൽക്കരിച്ചാൽ അതുതന്നെ മോക്ഷം. ഈശ്വരകോശത്തിൽ ഇരുന്നുകൊണ്ടാണ് താൻ മാതൃകോശത്തിലും പിതൃകോശത്തിലും ഗുരുകോശത്തിലും പോയതെന്നും എന്നാൽ വാസ്തവത്തിൽ താൻ യാതൊരു കാരണവശാലും ഈശ്വരകോശത്തെ വിട്ടുമാറിയിട്ടില്ല എന്നും ഉള്ളത് ദൃഢപ്പെടണം. താൻ തന്റെ ദേഹത്തെയും തന്റേതുകളെയും ഒരു ദൃക്ക് എന്നവണ്ണം വീക്ഷിക്കുമ്പോൾ അവ എല്ലാം തന്നിൽ ആരോപിതമാണെന്നും അവകളുടെ സ്രഷ്ടാവ് താൻതന്നെയാണെന്നുമുള്ള ബോധം ഉണ്ടാകും. ആ ബോധം ഇപ്പോൾ ഉണ്ടാകാത്തത് ദൃശ്യവും ചൈതന്യവും താദാത്മ്യപ്പെട്ടിരിക്കുന്നതുകൊണ്ടാണ്. പഴുത്ത ഇരുമ്പുകമ്പി അഗ്നി എന്നപോലെ ജ്വലിക്കുന്നതുമാതിരിയാണ് തന്റെ ഇന്നത്തെ ഈ ദേഹം. അല്പസമയംകൊണ്ട് ഇരുമ്പുകമ്പിയിൽനിന്നും ആ അഗ്നി മാറിയാൽ കമ്പി വെറും ജഡമായി ശേഷിക്കുന്നതുമാതിരി, ഈ ദേഹം അതിൽനിന്നും ചൈതന്യവിശേഷം മാറിക്കഴിഞ്ഞാൽ വെറും ജഡമായി ശേഷിക്കുന്നു. അങ്ങനെയുള്ള ജഡത്തെയാണു നാം വളരെ താല്പര്യത്തോടുകൂടി രക്ഷിക്കുന്നത്. എന്നാൽ ഈ ജഡത്തെ താൻ ഒരു ദൃക്ക് എന്നവണ്ണം രക്ഷിച്ചാൽ അതിൽ പററുതൽ ഉണ്ടാകുകയില്ല. ഈ അറിവു ദൃഢപ്പെട്ടാൽ ഈ ജഡം ചൈതന്യവസ്തുവിൽ വെറും ആരോപിതമാണെന്ന് അറിവുണ്ടാകും. ഇല്ലാത്തതെന്നും ഉണ്ടാക്കിയതെന്നും വ്യവച്ഛേദിക്കാതെ ഉള്ള വസ്തുവിൽത്തന്നെ താൻ ഇരിക്കുന്നു എന്ന ദൃഢജ്ഞാനം ഉണ്ടാകും. കാരണകാര്യങ്ങളെപ്പററി പ്രതിപാദിച്ചപ്പോൾ അതു മന്ദബുദ്ധികളുടെ ബോധത്തിനുവേണ്ടി പറഞ്ഞു എന്നേ ഉള്ളൂ.

കാരണം രണ്ടുവിധത്തിൽ: ഉപാദാനകാരണം, നിമിത്തകാരണം. ഉപാദാനകാരണം വസ്തുവിന്റെ സ്വരൂപത്തിൽ പ്രവേശിക്കുന്നു. നിമിത്തകാരണം ആ സ്വരൂപീകരണത്തിന് ഹേതുവാകുന്നു. കുടത്തിന്റെ ഉപാദാനകാരണം കളിമണ്ണും നിമിത്തകാരണം കുശവനുമാണ്. ഇവിടെ ഉപാദാനകാരണവും നിമിത്തകാരണവ്യം വേറായി നിൽക്കുന്നു. ഇതുപോലെയാണ് ഈശ്വരൻ സൃഷ്ടിക്കുന്നത് എന്നു മനസ്സിലാക്കരുത്. ഈശ്വരൻ അദ്ദേഹത്തിൽ തന്നെയാണ് സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾ നടത്തപ്പെടുന്നത്. ഈ കാണപ്പെടുന്നതുകളുടെ എല്ലാ ഉപാദാനകാരണവും നിമിത്തകാരണവും അദ്ദേഹം തന്നെയാണ്. അങ്ങനെ അല്ലായി

രുന്നു എങ്കിൽ ഉപാദാനകാരണവും നിമിത്തകാരണവും വേറായി കാണേണ്ടിയിരുന്നു.

ചിലന്തി, വലകെട്ടുന്നത് തൻെറ സ്വരൂപത്തിൽ നിന്നും എടുത്ത ഒരുതരം പശകൊണ്ടാണ്. അപ്പോൾ ആ വലയുടെ ഉപാദാനകാരണവും നിമിത്തകാരണവും ചിലന്തിതന്നെയാണ്. അതുപോലെ ഈശ്വരൻ ഈ ജഗത്തിനെ സൃഷ്ടിക്കുന്നത് അദ്ദേഹത്തിൽ നിന്നുതന്നെയാണ്. അതുകൊണ്ടാണ് അദ്ദേഹം കർത്താവായിരുന്നാലും അകർത്താവായിരിക്കുന്നു എന്നു മഹത്തുക്കൾ സ്ഥാപിച്ചിട്ടുള്ളത്. അപ്പോൾ കാര്യം കാരണത്തിൽ വെറും ആരോപിതമാണെന്നും, അതിന് ഒരു വ്യവച്ഛേദം ഇല്ലെന്നും അറിയണം. താൻ ഈ ദേഹം എടുത്തിരുന്നാലും വാസ്തവത്തിൽ തൻെറ സത്യമായ ഇരിപ്പിടം ഈ ദേഹത്തിൽ അല്ലെന്നും സത്യസങ്കല്പനായ ഈശ്വരനിൽ തന്നെയാണെന്നും ഉറയ്ക്കണം. അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നീ അഞ്ചു കോശങ്ങളെയും അതിക്രമിച്ചിരിക്കുന്ന വസ്തുവാകുന്ന ഈശ്വരകോശത്തിൽത്തന്നെയാണ് താൻ ഇരിക്കുന്നത് എന്നുള്ള അറിവ് ദൃഢപ്പെടണം.

## 27-9-1959

ദൃശ്യവും ചൈതന്യവും താദാത്മ്യപ്പെട്ടിരിക്കുന്നതുകൊണ്ടാണ്, ഈ ശരീരവും തൻേറതുകളും തന്നിൽ ആരോപിതമാണെന്നറിയാത്തതും തൻെറ സാക്ഷാൽ സ്വരൂപമാണ് അസ്തിഭാതിപ്രിയം എന്നു പ്രത്യക്ഷാനുഭൂതി ഉണ്ടാകാത്തതും എന്നു പറഞ്ഞുവല്ലോ. എന്നാൽ ദൃശ്യവും ചൈതന്യവും താദാത്മ്യപ്പെട്ടിരിക്കുന്നത് എങ്ങനെ വേർപെടുത്തുവാൻ സാധിക്കും? ദൃശ്യത്തിൽനിന്നും ചൈതന്യത്തെ വേർപെടുത്തിയാൽ തൻെറ സത്യാവസ്ഥയെ അറിയുവാൻ സാധ്യമാണോ? താദാത്മ്യപ്പെട്ടിരിക്കുമ്പോഴല്ലേ ആ അറിവു ലഭിക്കുവാൻ കൂടുതൽ സഹായകമായിരിക്കുന്നത്.

എൻെറ അമ്മ, എൻെറ അച്ഛൻ, ഞാൻ എന്നീ വാക്യങ്ങളിൽ നാം എന്തു മനസ്സിലാക്കുന്നു. എൻെറ അച്ഛൻ എന്നുവച്ചാൽ ഒരു സ്വരൂപത്തോടുകൂടിയിരിക്കുന്ന വ്യക്തി; അതുപോലെ എൻെറ അമ്മയും ഞാനും. എൻെറ അച്ഛൻ എന്നു ചൂണ്ടിക്കാണിക്കുമ്പോൾ ഈ നിൽക്കുന്ന ആൾ എൻെറ അച്ഛനാകുന്നു എന്ന് അർഥമാകുന്നു. എൻെറ അച്ഛൻ മരിച്ചു, എൻെറ അമ്മ മരിച്ചു, ഞാനും മരിക്കും എന്നീ വാക്യങ്ങൾ എടുക്കുക. എൻെറ അച്ഛൻ മരിച്ചു എന്നു പറയുമ്പോൾ ജഡം അവിടെ കിടക്കുന്നതായും ആ ജഡത്തെ ചേഷ്ടിപ്പിച്ചിരുന്ന ജീവൻ എവിടെയോ എത്തിപ്പെടാതെ പോയതായും അർഥമാകുന്നു. അപ്പോൾ ജഡത്തിൽനിന്നും അന്യവസ്തുവാണ് ജീവൻ അല്ലെങ്കിൽ ചൈതന്യവിശേഷം എന്നറിയുന്നു. എന്നാൽ

ഈ അനുഭവത്തിൽ നിന്നും, ലോകത്തു നടക്കുന്നതുകളിൽ നിന്നും മനസ്സിലാക്കാം ഞാനും മരിക്കുമെന്ന്. എന്നാൽ എന്റെ മരണം ഭാവിയിലാണ്. ഞാൻ മരിച്ചു എന്നു പറയുവാൻ സാധ്യമല്ല. ഞാനും മരിക്കുമെന്നറിയുമ്പോൾ തനിക്ക് തന്നിൽനിന്നും ഒരു ജഡത്തെ വേറായി കാണരുതോ? ഒരു ദ്രഷ്ടാവ് എന്ന നിലയ്ക്ക് തന്റെ ജഡത്തെ അന്യമായികാണരുതോ? അപ്പോൾ തന്റെ ശരീരവും ചൈതന്യവും താദാത്മ്യപ്പെട്ടിരുന്നാലും തന്റെ അനുഭവങ്ങൾ കൊണ്ട് തനിക്ക് ഒരു ദ്രഷ്ടാവ് എന്നുള്ള നിലയിൽ തന്റെ ജഡത്തേയും ജീവനേയും വേറായി അറിയാം. എന്റെ സ്വരൂപത്തിൽ നിന്നും ജഡത്തെ വേറായിക്കാണുമ്പോൾ എന്റേതുകളെ വേറായിക്കാണുന്നു; ''ഞാൻ'' വേറായി ശേഷിക്കുന്നു. അപ്പോൾ താദാത്മ്യസ്വരൂപത്തിൽ ഇരിക്കുമ്പോൾത്തന്നെ, തന്നേയും തന്റേതുകളേയും ഒരു ദ്രഷ്ടാവായി കാണാം. അങ്ങനെ തന്റേതുകളെ താൻ ഒരു ദ്രഷ്ടാവായി കാണുന്നു എന്നറിയുമ്പോൾ താൻ ദൃക്ക് ആയിത്തീരുന്നു; ദ്രഷ്ടാവിന്റെ ദ്രഷ്ടാവായിത്തീരുന്നു; സാക്ഷിയായിത്തിരുന്നു. ഈ സാക്ഷിത്വം ഏർപ്പെടുമ്പോൾ ആനന്ദം ഉണ്ടാകുന്നു. ആനന്ദത്തിന്റെ സ്വരൂപം അറിവ് അല്ലെങ്കിൽ ജ്ഞാനമാകുന്നു. ഈ ജ്ഞാനത്തെ തടസ്സപ്പെടുത്തുന്നതുകൾ ഒന്നും ഇല്ലാത്തതുകൊണ്ട് അത് സ്വയം പ്രകാശിക്കുന്നു. അങ്ങനെ സ്വയംപ്രകാശിക്കുന്ന വസ്തു ഉള്ള വസ്തു; അസ്തിഭാതിപ്രിയം.

ഒരു വ്യക്തി മരിക്കുമ്പോൾ ആ വ്യക്തിയിലുള്ള ചൈതന്യം നിറവുററതായിത്തീരുന്നു. എങ്ങനെയെന്നാൽ വായു നിറവുററിരിക്കുന്നതുപോലെ. അതായത് പൂജപ്പുര വായു, പുളിമൂട്ടാകാശം, പഴവങ്ങാടി വായു എന്നു പറയാറുണ്ടെങ്കിലും വായു എങ്ങും യാതൊരു വ്യത്യാസവുമില്ലാതെ നിറഞ്ഞിരിക്കുന്നതാണ്. എന്നാൽ ഉപാധിപരമായ നാമങ്ങൾകൊണ്ട് പൂജപ്പുരവായു എന്നും മററും പറഞ്ഞു എന്നേ ഉള്ളൂ. അതുപോലെ എല്ലാ ജീവരാശികളിലുമുള്ള ചൈതന്യവസ്തു എങ്ങും നിറഞ്ഞിരിക്കുന്ന ചൈതന്യവസ്തു തന്നെയാണ്. ഉപാധിപരമായി ബന്ധപ്പെട്ട് കാണപ്പെട്ടിരുന്നാലും ആ ബന്ധനം ചൈതന്യത്തിനു തടസ്സമായിത്തീരുന്നില്ല. അപ്പോൾ ഒരാൾ തന്റെ ജഡത്തെ കൈവിട്ടാൽ ആ ശരീരസ്ഥിതമായ ചൈതന്യം നിറവുററുതന്നെ വ്യാപിക്കുന്നു. അപ്പോൾ ശരീരം ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും ചൈതന്യം നിറവുററിരിക്കുന്നു എന്നു മനസ്സിലാക്കാം.

അങ്ങനെ തന്നിലിരിക്കുന്ന വസ്തു നിറവുററിരിക്കുമ്പോൾ, ഈ ശരീരം ആ നിറവുററ അവസ്ഥയ്ക്ക് ഒരു തടസ്സമാകാതിരിക്കുമ്പോൾ താൻ ഈ ശരീരത്തിന്റെ അതായത് ദൃശ്യവസ്തുവിന്റെ ദ്രഷ്ടാവായിരിക്കുമ്പോൾ അതായത് ചൈതന്യവും ജഡവും സഹജതാദാത്മ്യത്തോടുകൂടിയ ശരീരത്തിന്റെ ദ്രഷ്ടാവായിരിക്കുമ്പോൾ താൻ ദ്രഷ്ടാവ് എന്ന

നിലയിൽ ഈ താദാത്മ്യപ്പെട്ട ശരീരത്തിൻെറ അധിഷ്ഠാനമായിരിക്കുന്നു. അങ്ങനെ താദാത്മ്യപ്പെട്ട ശരീരത്തിൻെറ അധിഷ്ഠാനമായ ദ്രഷ്ടാവാണ് താൻ എന്നറിയുമ്പോൾ താൻ ദൃക്ക് ആയിത്തീരുന്നു. ദ്രഷ്ടാവുതന്നെയാണ് ദൃക്ക് എന്നും ദൃക്ക് ദ്രഷ്ടാവുതന്നെ എന്നും അറിവുപെടുന്നു. ഇതിനെ ജ്ഞാനം എന്നു പറയുന്നു. ഈ ജ്ഞാനം അറിവേവടിവായിരിക്കുന്നു. അറിവേവടിവായിരിക്കുന്ന വസ്തു ആനന്ദമായിരിക്കുന്നു. ഈ അറിവിനും ആനന്ദത്തിനും യാതൊന്നും തടസ്സമാവാൻ ഇല്ലാത്തതുകൊണ്ട് സ്വയം പ്രകാശമായിരിക്കുന്നു. അങ്ങനെ അറിവേവടിവായും ആനന്ദമായും സ്വയംപ്രകാശമായുമിരിക്കുന്ന വസ്തു അസ്തി—ഉള്ള വസ്തുവായിരിക്കുന്നു. ഈ ഉള്ള വസ്തു നിരാശ്രയമായിരിക്കുന്നു. യാതൊന്നിനെയും ആശ്രയിക്കാതിരിക്കുന്ന വസ്തു നിരാശ്രയവസ്തു. അങ്ങനെ നിരാശ്രയമായിരിക്കുന്ന വസ്തുവിനെ മാത്രമേ ഉള്ള വസ്തു എന്നു പറയുവാൻ പാടുള്ളൂ. അങ്ങനെ ഇരിക്കുന്ന വസ്തു സ്വയം പ്രകാശത്തോടുകൂടിയതും ആനന്ദവും അറിവേവടിവായിരിക്കുന്നതുമാകുന്നു. അതായത് അസ്തിഭാതിപ്രിയം.

അങ്ങനെ ഉള്ള വസ്തുവായ തന്നിൽ; നിറവുററിരിക്കുന്ന ചൈതന്യവസ്തുവായ തന്നിൽ; ശരീരം എന്നിത്യാദികൾ; തൻേറതുകൾ ആരോപിതങ്ങളാകുന്നു. കാരണം തൻേറതുകൾ തന്നെ ആശ്രയിച്ചാണ് നിൽക്കുന്നത്. അവയുടെ അധിഷ്ഠാനവും ദ്രഷ്ടാവും താൻതന്നെയാകുന്നു. അവയ്ക്ക് തന്നിൽ നിന്ന് അന്യ ഇടമില്ല. അവ അസ്തിഭാതിപ്രിയമായ തന്നിൽ അപവദിക്കപ്പെട്ടിരിക്കുന്നു. അതായത് കാലത്രയത്തിലും നിഷേധിച്ച് തള്ളപ്പെട്ടിരിക്കുന്നു.

തൻെറ നിറവുററ അവസ്ഥ അനുഭൂതമാകുമ്പോൾ ഈ ആരോപിതങ്ങൾ, അധ്യാസങ്ങൾ താനേ ഒഴിയുന്നു. കാരണം ഇവ പാരമാർഥികത്തിൽ ഇല്ലാത്തതാണ്. ഇല്ലാത്ത വസ്തു ഉണ്ടെന്നു തോന്നിയാലും അവയെ വീണ്ടും നിവർത്തിക്കാം. അവ ഒഴിഞ്ഞാൽ താൻ ഒടുക്കമായിത്തീരുന്നു. ഈ ഒടുക്കത്തെയും അനുഭൂതമായാൽ സാക്ഷാൽക്കാരമായി

ഇല്ലാത്തതു തോന്നിക്കാം. ആകാശത്തിൽ നീല, ചുമപ്പ് എന്നീ പല നിറങ്ങളും കാണുന്നു. എന്നാൽ വാസ്തവത്തിൽ അങ്ങനെ നിറങ്ങൾ അവിടില്ല. വ്യാവഹാരികദശയിൽ അങ്ങനെയുണ്ടെന്ന് തോന്നിയാലും, പാരമാർഥികത്തിൽ അവയില്ലെന്ന് അനുഭൂതമാകുന്നു. പാരമാർഥികത്തിൽ ഇല്ലാത്ത വസ്തു എക്കാലത്തും ഇല്ല എന്ന് ഘോഷിക്കുന്നു. എൻേറതുകൾ പാരമാർഥികത്തിൽ ഇല്ലാത്തതുകൊണ്ട് അവയെ ആരോപിതമെന്നും അധ്യാസമെന്നും പറഞ്ഞ് അവ അപവദിക്കപ്പെട്ടിരിക്കുന്നു.

നാം സുഷുപ്തിയിൽ ആണ്ടുപോയാൽ ഒന്നും അറിയുന്നില്ല. ഈ ശരീരമുണ്ടെന്നും ഈ കാണപ്പെടുന്നതുകൾ ഉണ്ടെന്നും ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ ഇവയുണ്ടെന്നും അറിയുന്നില്ല. എന്നാൽ ഉറക്കം ഉണരുമ്പോൾ താൻ ഉണ്ടായിരുന്നു എന്നും അറിയുന്നു. എന്നാൽ ഉണ്ടായിരുന്നു എന്ന് ഉറയ്ക്കുമ്പോൾ ഈ ജാഗ്രദവസ്ഥയും സ്വപ്നാവസ്ഥയും അവിടെ വേണ്ടേ? അപ്പോൾ അവ ആരോപിതങ്ങളാണെന്ന് മനസ്സിലാക്കണം. എന്നാൽ തനിയ്ക്ക് നേരത്തേ ഉണ്ടായിരുന്ന ശരീരം തന്നെയാണല്ലോ ഇപ്പോഴും സുഷുപ്തി ഉണർന്നപ്പോഴും കിട്ടിയത് എന്നാണെങ്കിൽ ശരീരത്തിന് ഓരോ സെക്കൻറ് തോറും മാററം സംഭവിച്ചുകൊണ്ടിരിക്കയാണെന്ന് മനസ്സിലാക്കണം. വാസ്തവത്തിൽ ഇന്നലത്തെ ശരീരമല്ല ഇന്ന് നമുക്കുള്ളത്. ആ വ്യത്യാസങ്ങൾ സൂക്ഷ്മമായി നടന്നുകൊണ്ടിരിക്കുന്നു. സൂക്ഷ്മമായി മാറിക്കൊണ്ടിരിക്കുന്നതുകളെ നാം നേരിട്ടു കാണാത്തതുകൊണ്ട് ഇല്ല എന്നു പറയുവാൻ പാടുള്ളതല്ല. എപ്പോഴും മാറിക്കൊണ്ടിരിക്കുന്നവ ശാശ്വതമല്ല. അവ എല്ലാം ചൈതന്യവസ്തുവിനെ ആശ്രയിച്ചാണ് മാറിക്കൊണ്ടിരിക്കുന്നത്. അതുകൊണ്ട് അവയ്ക്ക് യാതൊരു സ്ഥിരതയും ഇല്ല. ജനിച്ച നിമിഷം തുടങ്ങി ഈ അഴിപ്പ് തുടർന്നുകൊണ്ടിരിക്കുന്നു. സ്ഥിരത ഇല്ലാത്തതുകളിൽ ആണ്ടുപോയാൽ അവയുടെ പരിണാമം ഏതോ അതു നമുക്കും അനുഭവമാകും. അതുകൊണ്ട് ഈ അസ്ഥിരമായതുകളിൽ മനസ്സുവയ്ക്കാതെ അവ ഉള്ളപ്പോൾതന്നെ അവയിൽ പററാതെ ഇരിക്കണം. ഇത് ദൃഢമായ കാര്യകാരണസഹിതമായ സ്വച്ഛമായ അറിവുകൊണ്ടു മാത്രമേ സാധ്യമാകയുള്ളൂ. ഒന്നിനെയും കൊള്ളാതെയും തള്ളാതെയും ഇരിക്കണം. ഒന്നിനെ കൊള്ളുക എന്നുവച്ചാൽ തന്നിൽനിന്ന് അന്യമായ ഇടത്തിൽനിന്ന് സ്വീകരിച്ചു എന്നുള്ള ഭ്രഷ്ട് ഉണ്ടാകുന്നു. തള്ളുക എന്നാൽ തന്നിൽനിന്ന് അന്യഇടത്തിൽ തള്ളി എന്ന ഭ്രഷ്ട് ഉണ്ടാകുന്നു. ഈ ഭ്രഷ്ട് ഏർപ്പെട്ടാൽ സ്വസ്വരൂപം വിളങ്ങുകയില്ല.

ജഡവും ജീവനും ഉദ്ഭവസമയത്തുതന്നെ സഹജതാദാത്മ്യത്തോടുകൂടി ഇരിക്കുന്നു. രണ്ടു വസ്തുക്കൾ ഒന്നായിച്ചേരുമ്പോൾ ഭ്രാന്തിജതാദാത്മ്യം എന്നു പറയുന്നു. അതായത് ഇരുമ്പുകഷണവും അഗ്നിയും കൂടിച്ചേരുമ്പോൾ അത് ഭ്രാന്തിജതാദാത്മ്യം. ഈ സഹജതാദാത്മ്യവും ഭ്രാന്തിജതാദാത്മ്യവും സഹജബോധംകൊണ്ട് ഒഴിയുന്നു.

## 6-10-1959

ചിൻമുദ്ര— ഏതു വസ്തുവിനും അസ്തിഭാതിപ്രിയം, നാമം, രൂപം എന്നീ ഗുണങ്ങൾ ഉണ്ട്. അസ്തിഭാതിപ്രിയം പാരമാർഥികവസ്തുവും

നാമം, രൂപം വ്യാവഹാരികവസ്തുവുമാണ്. തള്ളവിരലും ചൂണ്ടാണി വിരലുംകൂടി ചേർത്തു കാണിക്കുന്ന അവസ്ഥ, നാമരൂപങ്ങരം ഏകമായി രൂപങ്ങരം നാമത്തിൽ ലയിച്ച്, ആ നാമം ആനന്ദസ്വരൂപമായിടുന്നു എന്ന് അർഥമാകുന്നു. അങ്ങനെ നാമരൂപങ്ങരം ആനന്ദമായിരിക്കുന്ന പാരമാർഥികവസ്തുവിനെ പര്യായശബ്ദങ്ങരംകൊണ്ട് അറിയപ്പെടുന്ന അസ്തിഭാതിപ്രിയത്തിൽത്തന്നെ ആണ്ടിരിക്കുന്നു എന്നു സ്വരൂപീകരിക്കുന്ന മുദ്ര ആണു ചിൻമുദ്ര. ബാക്കി മൂന്നു വിരലുകരം നിവർത്തിക്കാണിക്കുന്നത് അസ്തിഭാതിപ്രിയം എന്നറിയപ്പെടുവാനും; തള്ളവിരലും ചൂണ്ടാണിവിരലും ചേർത്തുപിടിക്കുന്നത് നാമരൂപങ്ങരം അസ്തിഭാതിപ്രിയത്തിൽ ലയിച്ച് ആനന്ദസ്വരൂപമായിടുന്നു എന്നു കുറിക്കുവാനുമാണ്. നിവർത്തിപ്പിടിക്കുന്ന വിരലുകളെ ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ എന്നു പറയുകയാണെങ്കിൽ അത് വെറും മൗഢ്യമാണ്. അത് അജ്ഞാനം കൊണ്ടും സ്വാനുഭൂതി കൂടാതെയും പറയുന്നതാണ്. നാമരൂപങ്ങളാകുന്ന ആവരണങ്ങളെ നീക്കി, ഉള്ള വസ്തു അസ്തിഭാതിപ്രിയമായിരിക്കുന്നു എന്ന് എടുത്തു കാട്ടുന്ന മുദ്രയാണ് ചിൻമുദ്ര.

പനസിദശായാംപാശി— എന്നു കാക്കശ്ശേരി ഭട്ടതിരി പറഞ്ഞ വാക്യം മഹാവാക്യമാണ്. ദശേന്ദ്രിയങ്ങരം അതായത് പഞ്ച ജ്ഞാനേന്ദ്രിയങ്ങളും പഞ്ച കർമേന്ദ്രിയങ്ങളുംകൊണ്ട് ആവരണപ്പെട്ടിരിക്കുന്നതുമൂലം, തൻെറ പരമാർഥസ്വരൂപം തനിക്ക് മറവുപെട്ടിരിക്കുന്നു എന്നാണ് അതിൻെറ അർഥം. ഈ കാണപ്പെടുന്നതുകരം എല്ലാം നശ്വരങ്ങളാണെന്നും അവയ്ക്ക് യാതൊരു സ്ഥിരതയുമില്ലെന്നും അവ എപ്പോഴും അഴിഞ്ഞുകൊണ്ടാണിരിക്കുന്നതെന്നും അറിയാതെ ഇരിക്കുന്നതുകൊണ്ട് അവ എല്ലാം സത്യമാണെന്നു നിനച്ച് അതിൽ ആണ്ടു മരിക്കുന്ന അവസ്ഥ അനുകരണീയമല്ല.

''അഴിപ്പേയവനുക്കുമിച്ചെയതുവാനാ
ലിഴപ്പേ യുനക്കിച്ചെയെന്നാ—യിഴപ്പെ
യറിയാതതു കാണറിയാവജ്ഞാനം
കിറികേളുൻപോതംകെടൽ''

ഈശ്വരൻ എല്ലാററിനേയും ഏതവസ്ഥയിലും സംഹരിച്ചാണിരിക്കുന്നത്. എന്നാൽ ആ സംഹാരം തന്നെയാണു നടന്നുകൊണ്ടിരിക്കുന്നതെങ്കിൽ, താൻ അതിൽ കടന്ന് തൻേറത്, തൻേറത് എന്നഭിമാനിക്കുന്നത് എന്തൊരു മൗഢ്യമാണ്. ആ സംഹാരപക്ഷത്തിൽനിന്നും വേർപെടുവാൻ സാധ്യമാണോ? അല്ല. അദ്ദേഹം എല്ലാം തന്നിൽത്തന്നെ അഴിക്കുകയാണു ചെയ്യുന്നത്. അതായത് അദ്ദേഹം എല്ലാററിനേയും അദ്ദേഹത്തിൻെറ ഉള്ളിലാക്കിക്കൊണ്ടിരിക്കുന്നു. അങ്ങനെ ചെയ്യുന്നതുകൊണ്ട് ആ അഴിപ്പിൽ, സംഹാരത്തിൽ നമുക്കു ചേർന്നുകൊടുക്കുന്നതാണ് ഏററവും

കാമ്യമായിട്ടുള്ളതും ആനന്ദമായിട്ടുള്ളതും. ആ വ്യവസ്ഥിതി അങ്ങനെ നടക്കുമ്പോൾ നാം അതിനു തടസ്സമായി നിന്നാൽ യാതൊരു പ്രയോജനവുമില്ല. മാത്രമല്ല ആ തടസ്സം തൻെറ നാശത്തിനുതന്നെ ഹേതുവായിത്തീരും; താൻതന്നെ തൻേറടമില്ലാതായിത്തീരും.

''അത്ഭുതമായ് അമൃതായ് മറനാലിനു-
മറിവായഖിലജഗത് പൂർണവുമായ്
ഉത്ഭവമരണാദികൾ കാരണാദിക-
ളൊന്നിനോടും കൂടാതൊളിവായേ
പുഷ്പമണംപോൽ സ്ഥാവരചരമൊടു
പുണരാതെ പുണരും പൊരുളായ്നി-
ന്നെപ്പോഴുതും സച്ചിത്സുഖമായ് നി-
ന്നീടയ പരമാത്മാനം തൊഴുതേൻ''
''തൊഴുതേൻ ദീപത്തിനെ ദീപത്തിൻ
ചുടരൊളി കാട്ടീടുന്നതിനൊത്ത്''

നിത്യപ്രാപ്തമായിട്ടുള്ള തൻെറ സാക്ഷാൽ സ്വരൂപമായ അസ്തിഭാതിപ്രിയത്തെ വീണ്ടും പ്രാപിക്കാം എന്നും നിത്യനിവൃത്തമായിട്ടുള്ള ഈ ജഗത്താദികളെ, ബന്ധത്തെ വീണ്ടും നിവർത്തിക്കാം എന്നുമുള്ള പ്രത്യക്ഷജ്ഞാനത്തെ ഘോഷിക്കുന്ന വാക്യമാണ് അത്ഭുതമായ് എന്നു പറഞ്ഞത്. എന്നാൽ ആ അത്ഭുതം എങ്ങനെയുള്ളതാണ്. അമൃതായ് നിത്യാനന്ദത്തോടുകൂടിയതാണ് എന്നർഥം. എന്നാൽ നിത്യത്വം മാത്രമേ ഉള്ളോ? അല്ല. 'അത് മറനാലിനുമറിവായ്' ഋക്ക്, യജുസ്, സാമം, അഥർവം എന്നീ നാലു വേദങ്ങൾക്കു കൂടിയും ആധാരമായി അധിഷ്ഠാനമായി നിൽക്കുന്ന വസ്തുവാണു താൻ എന്നു ഘോഷിക്കുന്നു. വേദങ്ങളെ അറിയണമെങ്കിൽ താൻ അവയുടെ അധിഷ്ഠാനചൈതന്യമായിരിക്കണം. അപ്പോൾ തന്നിൽ നിന്നുതന്നെയാണ് ആ വേദങ്ങളുടെ ഉത്ഭവം. അപ്പോൾ വേദങ്ങൾക്കുകൂടിയും അറിവായിരിക്കുന്ന വസ്തുവാണ് താൻ. എന്നാൽ ഈ വേദങ്ങൾകൂടിയും തൻെറ സ്വരൂപത്തിന് ഒരു മറയായി, ആവരണമായിട്ടാണു നിൽക്കുന്നത്. എന്നാൽ ആ മറ ആരെ ആശ്രയിച്ചാണ് നിലനിൽക്കുന്നത്? തന്നെ ആശ്രയിച്ചുതന്നെ. ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ, തുര്യാവസ്ഥ എന്ന നാലവസ്ഥകൾക്കു; അതായത് തൻെറ സ്വരൂപത്തെ മറച്ചു നിൽക്കുന്ന ഈ നാലവസ്ഥകൾക്കും അതീതമായി അവയ്ക്കുംകൂടി അറിവായി നിൽക്കുന്നവനാണു താൻ; അതുകൊണ്ട് 'അത്ഭുതമായ്' എന്ന പദം. എന്നാൽ ഇങ്ങനെ ഇരിക്കുന്ന തനിക്ക് ജനനമില്ല, മരണമില്ല, കർത്തൃത്വമില്ല, ഭോക്തൃത്വമില്ല. എന്നാൽ പിന്നെ എങ്ങനെ ഇരിക്കുന്നു. ഒരു പുഷ്പം വിടർന്നുകഴിഞ്ഞാൽ അതിൻെറ പരിമളം എങ്ങും വ്യാപി

ക്കുകയും ആ പരിമളത്തെ ആസ്വദിക്കുന്നവരെ അതിനോടു ആകർഷിക്കുകയും ചെയ്യുന്ന വൈഭവത്തോടുകൂടിയിരിക്കുന്നു. അതുപോലെ തൻെറ സ്വരൂപത്തെ താൻതന്നെ ആസ്വദിക്കുന്നു. എന്നാൽ തൻെറ സ്വരൂപം എങ്ങനെ ഇരിക്കുന്നു. ''ഈടിയ–പരമാത്മാനം തൊഴുതേൻ'' ബൃഹത്തായിരിക്കുന്ന, നിറവുററിരിക്കുന്ന, വ്യാപ്തമായിരിക്കുന്ന ആ പരമാത്മവസ്തുവായിത്തന്നെ ഇരിക്കുന്നു. അങ്ങനെ ഇരിക്കുന്ന തൻെറ സ്വരൂപത്തെ താൻതന്നെ വണങ്ങുന്നു. എങ്ങനെ വണങ്ങുന്നു എന്നാണെങ്കിൽ ''തൊഴുതേൻ ഞാൻ ദീപത്തിനെ ദീപത്തിൻ ചുടരൊളി കാട്ടീടുന്നതിനൊത്ത്.'' ഇരുട്ടിൽ ഒരു കൊളുത്തിയ പന്തം പോകുവാനായി വേറൊരു പന്തത്തിനെ കൂട്ടുപിടിച്ചുപോകുന്നതുമാതിരി എന്നർഥം. അതായത് താൻതന്നെ സ്വയംപ്രകാശരൂപിയായിരിക്കുമ്പോഠം ആ പ്രകാശരൂപിയായ തന്നെത്തന്നെ താൻ വഴികാട്ടുന്നു.

## 10-10-1959

വിശ്രമവേളകളിൽ നാം എന്തൊക്കെയാണ് ചിന്തിച്ച് ഉറയ്ക്കേണ്ടത് എന്നതു നല്ലവണ്ണം ദൃഢപ്പെടുത്തണം.

അഹം എന്നുള്ള വൈഭവം, ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളിലും; ജാഗ്രദവസ്ഥകൊണ്ടു പ്രതീതമാകുന്ന സ്ഥൂലത്തിലും; സ്വപ്നാവസ്ഥകൊണ്ടു പ്രതീതമാകുന്ന സൂക്ഷ്മത്തിലും; സുഷുപ്ത്യവസ്ഥകൊണ്ടു പ്രതീതമാകുന്ന കാരണാവസ്ഥയിലും; താദാത്മ്യഭാവേന ചേർന്നുകൊടുക്കുന്നതുകൊണ്ടാണ് തനിക്ക് വിശ്രമം ആവശ്യമായിരിക്കുന്നത് എന്നു മനസ്സിലാക്കണം. എങ്ങനെ താദാത്മ്യപ്പെട്ടിരിക്കുന്നു എന്നാണെങ്കിൽ ഇരുമ്പുകമ്പിയിൽ അഗ്നി എന്നതു പോലെ. ഇരുമ്പുകമ്പി മുഴുവനും അഗ്നി കൊണ്ടു ജ്വലിക്കുകയാണെങ്കിലും, ഇരുമ്പുകമ്പിയേക്കാളും ആ അഗ്നി അധികരിച്ചിരിക്കുന്നതായി നമുക്കു കാണാം. അതുപോലെ അഹം എന്ന വൈഭവം ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ എന്നീ സ്ഥൂല–സൂക്ഷ്മ–കാരണങ്ങളിൽ ആണ്ടുപോയിരുന്നാലും, അവയിൽ താദാത്മ്യപ്പെട്ടിരുന്നാലും, അവയെക്കാളും അധികരിച്ചുതന്നെ ഇരിക്കുന്നു. അങ്ങനെ അഹം എന്ന ചൈതന്യം ജാഗ്രദാദിവൃത്തി ഏർപ്പെട്ടതിനാൽ തന്നോടു താദാത്മ്യപ്പെട്ടിരുന്നാലും അവയുടെ ഉൽഭവസ്ഥാനം ഈ അഹം ചൈതന്യസ്വരൂപം തന്നെയാകുന്നു. എല്ലാ വസ്തുക്കഠംക്കും ഉൽപ്പത്തി–സ്ഥിതി–നാശം ഇവയുണ്ടെന്നു നമുക്കറിയാം. ഏതൊക്കെ വസ്തുക്കഠംക്കാണ് ഈ ഉൽപ്പത്തി–സ്ഥിതി നാശം? അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്ന നാലു യോനികളിൽ നിന്നുമുണ്ടാകുന്ന എല്ലാ ചരാചരങ്ങഠംക്കും ഈ ഉൽപ്പത്തി–സ്ഥിതി–നാശം ഉണ്ട്. എന്നാൽ അവയ്ക്ക് ഉൽപ്പത്തി–സ്ഥിതി–നാശം ഉണ്ടാകണമെങ്കിൽ അവയ്ക്ക് ഒരു ആധാരവും

അധിഷ്ഠാനവും വേണം. അഹംകോശം തന്നെയാണ് അവയുടെ ഉൽപ്പത്തിക്ക് ആധാരം. അവയുടെ സ്ഥിതിക്ക്, നിലനിൽപ്പിന് അധിഷ്ഠാനമായിരിക്കുന്നത് അഹംകോശം തന്നെ. അവയുടെ ദ്രഷ്ടാവും അഹംകോശം തന്നെ. അപ്പോൾ ജാഗ്രദാദി അവസ്ഥകൾ അഹം സ്വരൂപത്തിൽ ആരോപിതങ്ങളാണെന്ന് അറിയണം. അങ്ങനെ അഹംകോശത്തിൽ നിന്ന് ജാതമായ ജാഗ്രദാദി അവസ്ഥകളിൽ താദാത്മ്യപ്പെടുക എന്നുവച്ചാൽ ബന്ധനസ്ഥനാകുക എന്നല്ലെ അതിൻെറ അർഥം. ഇതിനെ ഭ്രാന്തിജതാദാത്മ്യം എന്നു പറയുന്നു. ഈ ഭ്രാന്തിജതാദാത്മ്യത്തിൽ, എൻേറതുകളിൽ ഏർപ്പെട്ട് തൻെറ ആവശ്യത്തിനു വേണ്ടി കർമം ചെയ്യുന്നു. ഈ കർമം ചെയ്യുമ്പോൾ താൻ ജീവസ്വരൂപനായിത്തന്നെ ഇരിക്കുന്നു. അതായത് തന്നിൽ അന്തഃകരണം ഒരു വിശേഷണമായിത്തന്നെ ശേഷിക്കുന്നു. ഈ അവസ്ഥയിൽ ചെയ്യുന്ന കർമങ്ങൾ കൊണ്ട് ഏർപ്പെടുന്ന അവസ്ഥയ്ക്ക് കർമജതാദാത്മ്യം എന്നു പറയുന്നു. അപ്പോൾ ഈ കർമജതാദാത്മ്യത്തിലും ഭ്രാന്തിജതാദാത്മ്യത്തിലും ചേർന്നുകൊണ്ടിരിക്കുന്നിടത്തോളംകാലം തനിക്ക് ശരിയായിട്ടുള്ള വിശ്രമം ലഭിക്കുകയില്ല. താൻ വിശ്രമിക്കുന്നത് എക്കാലത്തും തരംതാഴ്ത്തപ്പെടാത്ത നിത്യാനന്ദം ലഭിക്കുവാനാണ്. ലഭിക്കുക എന്നു വച്ചാൽ അന്യമായി ലഭിക്കുക എന്നല്ല, അതു തന്നെ ആയിത്തീരുക എന്നർഥം. അതു ലഭിക്കുവാനുള്ള മാർഗം താൻ തൻെറ സ്വരൂപമായ അസ്തിഭാതിപ്രിയത്തിൽ സഹജതാദാത്മ്യത്തോടുകൂടി ഇരിക്കുക എന്നതാണ്.

വൃത്തികൾ രണ്ടുതരത്തിൽ: ഇദംവൃത്തി, അഹംവൃത്തി. ഇദംവൃത്തികളിൽ ഏർപ്പെടുന്നതു ജീവൻ. ചിദാഭാസന് രണ്ടു വൃത്തികളിലും ഏർപ്പെടുവാനുള്ള കഴിവുണ്ട്. ചിദാഭാസൻ ഇദംവൃത്തികളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുമ്പോൾ അജ്ഞാനം, ആവരണം, ഭ്രാന്തി എന്നീ അവസ്ഥകളിൽ നിന്ന് മോചിക്കപ്പെടുന്നില്ല. എന്നാൽ ചിദാഭാസൻ അഹംവൃത്തിയിൽ ഏർപ്പെട്ടാൽ മേൻമയേറിയ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്നീ അവസ്ഥകളിൽ താദാത്മ്യപ്പെടുന്നു. ഏകാന്തസ്ഥലത്തിരുന്നു വിശ്രമം എടുക്കുന്നത് ഈ അഹംവൃത്തി പുലർത്തുവാനാണ്. ഈ അഹംവൃത്തി എങ്ങനെ പുലർത്താം. നേരത്തേ വിവരിച്ചതുമാതിരി എല്ലാ അവസ്ഥകൾക്കും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും താനായിരിക്കുമ്പോൾ താൻ നിറവുററ അവസ്ഥയിൽ തന്നെ ഇരിക്കുന്നു എന്നു തീർച്ചപ്പെടുത്തരുതോ. അങ്ങനെ നിറവുററ വസ്തു ഉള്ള വസ്തു തന്നെയായിരിക്കണം. അപ്പോൾ താൻ ആ ഉള്ള അവസ്ഥയിൽ തന്നെയല്ലെ, ഇതപര്യന്തം ഉണ്ടായിരുന്നതെന്നും ഉള്ളതെന്നും ഉണ്ടായിരിക്കുമെന്നും തീരുമാനിക്കേണ്ടത്. അപ്പോൾ താൻ ആ ഉള്ള അവസ്ഥയിൽ നിന്നും എക്കാലത്തും വിട്ടുമാറിയിട്ടില്ല എന്ന അറിവു ലഭിക്കുന്നു. ഉള്ള അവസ്ഥയിൽ താൻ എപ്പോഴും ഉണ്ട്

എന്നും, ആ അവസ്ഥയിൽത്തന്നെയാണ് താൻ ആണ്ടിരിക്കുന്നത് എന്നു മുള്ളത് ഒരു തുള്ളിവെള്ളം സമുദ്രജലത്തിൽ ചേർത്താൽ, ആ തുള്ളി വെള്ളം വേർപെടുത്തുവാൻ സാധിക്കാത്തവണ്ണം സമുദ്രജലത്തിൽ എങ്ങും നിറഞ്ഞതായിത്തീരുന്ന അവസ്ഥ മാതിരി എന്നർത്ഥം. ബിന്ദുജലം സമുദ്രജലമാണെന്നു പറഞ്ഞാൽ അർത്ഥമില്ല. എന്നാൽ സമുദ്രത്തിൽ ബിന്ദുജലം സമുദ്രമായിത്തന്നെ ഇരിക്കുന്നു. അതുപോലെ ചിദാഭാസൻ ബ്രഹ്മമാണെന്നു പറഞ്ഞാൽ അർത്ഥമില്ല. ബ്രഹ്മത്തിങ്കൽതന്നെയാണു ചിദാഭാസൻ, ആത്മാവ്, സാക്ഷി എന്നീ ചൈതന്യങ്ങൾ ഉള്ളത് എന്ന റിയണം. എന്നാൽ ഈ ഉള്ള വസ്തു നിറവുററിരിക്കുന്നു എന്നും, നിശ്ചലമായിരിക്കുന്നു എന്നും, സ്വയം പ്രകാശവസ്തുവാണെന്നും, നിരുപാധികവസ്തുവാണെന്നും അറിഞ്ഞല്ലോ. എന്നാൽ അത് എന്തിനെ തരുന്നു? തരംതാഴ്ത്താത്ത ആനന്ദത്തെ, നിത്യാനന്ദത്തെത്തരുന്നു. നിത്യാനന്ദം ഉള്ള വസ്തുവിൻെറ പര്യായശബ്ദം മാത്രമാണ്. അത് എങ്ങനെ അനുഭവപ്പെടുന്നു എന്നാണെങ്കിൽ പഞ്ചസാരയിൽ മധുരം എന്നതുപോലെ അത് അനുഭവപ്പെടുന്നു.

ഇങ്ങനെ നിറവുററിരിക്കുന്നതും നിരാശ്രയമായിരിക്കുന്നതും തരം താഴ്ത്തപ്പെടാത്ത ആനന്ദത്തെ പ്രദാനം ചെയ്യുന്നതുമായ ആ ഉള്ള വസ്തുവിൻെറ സ്വരൂപീകരണം തന്നെയാണ് സാക്ഷാൽ 'അരുൾ' എന്നു പറയുന്നത്. അരുൾ എന്നത് ഈശ്വരവിലാസംതന്നെ. ''ഈശ്വരനോടുള്ള അതിരററ സ്നേഹമാണ് ഭക്തി'' എന്നു പറയുന്നത് അരുൾസ്വരൂപം തന്നെയാണ്. എന്നാൽ ഭക്തി; ഭക്തി എന്നു പറയുന്നത് അരുൾ അല്ല. ഉപാധിയുടെ ചേർച്ചയോടുകൂടിയ ആനന്ദമാണു ഭക്തി. അതു കൊണ്ടാണ് അരുൾ എന്നും ഭക്തി എന്നും വേറായി വ്യാഖ്യാനിച്ചത്. ഉപാധിയുടെ ചേർച്ചയുള്ളതുകൊണ്ട് അതു പരമഹംസപദവിവരെയും സാമീപ്യ, സാലോക്യ, സാരൂപ്യ, സായൂജ്യ പദവികൾ വരെയും മാത്രമെ എത്തിക്കുന്നുള്ളു. അറിവു കൊണ്ടു തൻെറ സ്വരൂപത്തെ സ്വരൂപീകരിച്ചാൽ മാത്രമേ അരുൾ ഉദയമാകുന്നുള്ളു. ഉത്തമജിജ്ഞാസു ഈ അരുൾ സ്വരൂപത്തെയാണ് സാക്ഷാൽക്കരിക്കേണ്ടത്.

തന്നേയും തൻേറതുകളേയും കാത്തുരക്ഷിക്കുവാൻ ഈശ്വരൻ ഇരിക്കുന്നു എന്നു ചിന്തിച്ചു ജീവിക്കുക എന്നതു കാലിൽ ചെരിപ്പിട്ട്, ഈ ഭൂമി മുഴുവനും താൻ തോലിൽ അല്ലാതെ സഞ്ചരിച്ചിട്ടില്ല എന്നു സത്യം ചെയ്യുന്നതുമാതിരി ആകുന്നു. ഈ ഉറപ്പും സത്യപ്രതിജ്ഞയും സത്യമാണെങ്കിലും ഈ ചിന്തനംകൊണ്ട് ഈശ്വരനോടുള്ള ഭക്തി തന്നെയും തൻെറ കുടുംബത്തേയും വിട്ടകലുന്നില്ല. അതായത് താൻ ഇത്തരം ഭക്തികൊണ്ട് വീണ്ടും വീണ്ടും ബന്ധനസ്ഥനാകുന്നു. ഈശ്വരവിലാസത്തെ തൻെറ ഒത്താശയ്ക്കുവേണ്ടി ഒരു ചെരിപ്പ് എന്ന വണ്ണം കുടുസ്സാക്കാതെ, നികൃഷ്ടമാക്കാതെ ആ ഈശ്വരവിലാസത്തിൽ

നിന്നും താൻ എക്കാലത്തും ഏതു കാരണവശാലും ഒരിക്കലും വിട്ടുമാറിയിട്ടില്ല എന്നും, താൻ ആ ഈശ്വരഅരുൾ സ്വരൂപത്തിൽത്തന്നെയാണ് ഇരിക്കുന്നത് എന്നും ഉള്ള അറിവ് ഉറപ്പിച്ചു ദൃഢമാക്കിയാൽ അപരോക്ഷാനുഭൂതി, ശോകനാശം, അതിഹർഷം എന്നിവ അനുഭവപ്പെടും. ''അഹം ബ്രഹ്മാസ്മി എന്നുള്ള സാക്ഷാൽക്കാരവാക്യം അർഥവത്താകും.''

## 11-10-1959

സാക്ഷിതൊട്ടു ജീവൻവരെയുള്ള ചൈതന്യവസ്തു ബ്രഹ്മത്തിൽത്തന്നെയാണ് അധിഷ്ഠിതമായിട്ടുള്ളത്. സാക്ഷി, ചിദാഭാസൻ, ജീവൻ എന്നിവയിൽ സാമാന്യരൂപേണ പറയുകയാണെങ്കിൽ വ്യത്യാസമില്ല. എന്നാൽ ഉപാധിയോടുള്ള ചേർച്ചകൊണ്ട് അവയ്ക്ക് വ്യത്യാസം കല്പിക്കപ്പെട്ടിരിക്കുന്നു. സാക്ഷി സർവത്തിനേയും ഇച്ഛയററു പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. എന്നാൽ സാക്ഷിയിൽ ആഗ്രഹലേശം ഇല്ലെങ്കിൽ ഉപാധിയുള്ളതുകൊണ്ട് സാക്ഷിത്വം എന്ന പററുതൽ ആരോപിക്കപ്പെട്ടിരിക്കുന്നു. ആ സാക്ഷിത്വം നീങ്ങിയാൽ ആ സാക്ഷി ചൈതന്യം, കൂടസ്ഥനായി രൂപാന്തരപ്പെടുന്നു. കൂടസ്ഥൻ പററുതൽ ഇല്ലാത്ത ചൈതന്യം. അതു ബ്രഹ്മത്തിങ്കൽ നിറവുററിരിക്കുന്നു. മഠാകാശത്തിനും മഹാകാശത്തിനും വ്യത്യാസമില്ലാത്തതുപോലെ കൂടസ്ഥൻ ബ്രഹ്മത്തിങ്കൽ ഇരിക്കുന്നു. മഠം എന്ന ഉപാധികൊണ്ടും മഹത് എന്ന ഉപാധികൊണ്ടും ചൈതന്യത്തിന് ഏററക്കുറച്ചിലില്ല. അത് എപ്പോഴും എവിടെയും നിരുപാധികമായി നിറവുററിരിക്കുന്നു. ഈ അവസ്ഥക്ക് മുഖ്യ സമാനാധികരണ്യം എന്നു പറയുന്നു. ജീവൻ ബന്ധനസ്ഥനാണെന്നും മോക്ഷത്തിന് അർഹമല്ല എന്നുമുള്ളത് ഉത്തമപക്ഷമാണ്. കാരണം, അന്തഃകരണം ജീവചൈതന്യത്തിൽ ഒരു വിശേഷണമായി വിട്ടുപിരിയാതെ പിടിച്ചിരിക്കുന്നു. ആ ജീവചൈതന്യം വസ്തുക്കളെ പ്രകാശിപ്പിക്കുകയും അറിയുകയും ആ നിമിഷത്തിൽത്തന്നെ ആ വസ്തുക്കളെ ആഗ്രഹിക്കുകയും ചെയ്യുന്നു. ഏതു കാര്യവും ഭാവനയോടുകൂടി ചെയ്യുന്നു. അപ്പോൾ ജീവൻ എല്ലായ്പ്പോഴും ബന്ധനസ്ഥനായിത്തന്നെ ഇരിക്കുന്നു. എന്നാൽ ചിദാഭാസനിൽ അന്തഃകരണം ഒരുപാധി എന്നവണ്ണം നിൽക്കുന്നു. ഉപാധി എന്നാൽ ഒരു വസ്തു അടുത്തിരിക്കുന്ന വസ്തുവിൽ ചേർന്നുകൊടുക്കാതെ അതിൻെറ സ്വരൂപത്തിൽ പററിക്കൊണ്ടിരിക്കുന്ന അവസ്ഥ. അതായത് സ്ഫടികത്തിൽ ചെമ്പരത്തിപ്പൂവിൻെറ സാന്നിധ്യംകൊണ്ട് ഉണ്ടാകുന്ന ചുമന്ന നിറംപോലെ. അന്തഃകരണത്തിന് അഞ്ച് അംശങ്ങൾ: മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം, ജ്ഞാനം അല്ലെങ്കിൽ ഉള്ളം. ഈ അന്തഃകരണമാണ് ചൈതന്യസ്വരൂപത്തിന് ഉപാധി എന്നവണ്ണം വർധിച്ച് ആ ചൈതന്യസ്വരൂപത്തിൽ ചേരുന്നത്.

അതായത്, അന്തഃകരണമാകുന്ന ഉപാധിയും ചൈതന്യപ്രതിബിംബവും ഏകോപിച്ച് സഹജതാദാത്മ്യത്തോടുകൂടിയിരിക്കുന്നു. ഈ ചിദാഭാസന് ഏഴവസ്ഥകൾ. അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം. ചിദാഭാസൻ ഇദംവൃത്തികളിൽ ഏർപ്പെട്ടാൽ അജ്ഞാനം, ആവരണം, ഭ്രാന്തിഎന്നിവയിൽ ആണ്ടു പോകുന്നു. എന്നാൽ അഹംവൃത്തി പുലർത്തിയാൽ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന അവസ്ഥകളിൽ കരകയറുന്നു. വാസ്തവത്തിൽ അപരോക്ഷജ്ഞാനത്തിന് അധിഷ്ഠാനമായി നിൽക്കുന്നത് സാക്ഷിചൈതന്യമാകുന്നു. ആ സാക്ഷിചൈതന്യത്തിന്റെ സാന്നിധ്യമില്ലെങ്കിൽ പരോക്ഷജ്ഞാനം ഏർപ്പെടുന്നില്ല. ഈ പരോക്ഷജ്ഞാനം ഉണ്ടാകുന്നത് അഹംവൃത്തി പുലർത്തുമ്പോഴാണെന്നു പറഞ്ഞല്ലോ. എന്നാൽ ഈ അഹംവൃത്തി ദൃഢപ്പെടുന്നത് സാക്ഷാൽക്കരിച്ച ഗുരുവിങ്കൽനിന്നും ഉണ്ടായ ശ്രവണം കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോഴാണ്. അപ്പോൾ താൻ ആ സാക്ഷിചൈതന്യത്തിനു കൂടി ദ്രഷ്ടാവായിത്തീരുന്നു. അങ്ങനെ താൻ ഒരു ദ്രഷ്ടാവായിത്തീരുമ്പോൾ പരോക്ഷജ്ഞാനം അപരോക്ഷമായിത്തീരുന്നു. ആ ജ്ഞാനത്തെ അപരോക്ഷമായി പ്രത്യക്ഷമായിത്തന്നെ അനുഭവപ്പെടുന്നു. അതോടുകൂടി ആത്യന്തിക ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയും കൈവരുന്നു. അപ്പോൾ താൻ ആത്മാവായി, കൂടസ്ഥനായി, ബ്രഹ്മമായിത്തന്നെയിരിക്കുന്നു എന്നു ഭാവനാതീതമായിത്തന്നെ അനുഭവപ്പെടുന്നു. അപ്പോൾ ചിദാഭാസൻ, സമുദ്രത്തിൽ ഒരുതുള്ളി വെള്ളം ചേർത്താൽ ആ സമുദ്രജലത്തിൽ ഒന്നായി വേർപെടുത്തുവാൻ സാധിക്കാത്തവണ്ണം ലയിക്കുന്നതുപോലെ ബ്രഹ്മത്തിങ്കൽ ചേരുകയും, അഖണ്ഡിതമായ ആനന്ദത്തെ പഞ്ചസാരയിൽ മധുരം എങ്ങനെ അഖണ്ഡിതമായിരിക്കുന്നുവോ അതുപോലെ നിർഭരമായി, നിരുപാധികമായി സ്വരൂപീകരിക്കുന്നു.

ചിദാഭാസനിൽ നാനാത്വങ്ങൾ ഉണ്ട്. എന്നാൽ ഈശ്വരങ്കൽ നാനാത്വങ്ങളില്ല; ഏകത്വമേ ഉള്ളു. നാനാത്വങ്ങൾ എങ്ങനെയെന്നാൽ—അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നവണ്ണം അനവധിയുണ്ട്. എന്നാൽ ഈ അനവധിത്വങ്ങൾ ഈശ്വരനെ—ആ ഏകത്വത്തെ ആശ്രയിച്ചാണ് നിൽക്കുന്നത്. പല ജലാശയങ്ങളിൽ സൂര്യൻ പ്രതിബിംബിക്കുന്ന അവസ്ഥ ചിദാഭാസനും, ഏകബിംബമായി ശോഭിക്കുന്ന അവസ്ഥ ഈശ്വരനും ആണെന്നു മനസ്സിലാക്കണം. ഈശ്വരൻ ആധികാരിക വൈഭവംകൊണ്ട് സൃഷ്ടി-സ്ഥിതി-സംഹാരം ചെയ്തുകൊണ്ടിരുന്നാലും അതിൽ അദ്ദേഹത്തിനു നാനാത്വമില്ല. അദ്ദേഹം കർത്താവായിരുന്നാലും, അകർത്താവായിത്തന്നെ ഇരിക്കുന്നു. അദ്ദേഹത്തിന് അദ്ദേഹത്തിന്റെ കർത്തൃത്വത്തിൽ പററുതലില്ല. ജീവരാശികളുടെ സംസ്കാരങ്ങൾ കൊണ്ട് അവർ താനെ ബന്ധനസ്ഥരാകുന്നു. ആ സംസ്കാരങ്ങളുടെ നിവൃത്തിക്കു വേണ്ടി ഈശ്വരൻ ഒത്താശചെയ്യുന്നുവെന്നല്ലാതെ ഈശ്വരനു സൃഷ്ടിയിൽ

യാതൊരു പററുതലുമില്ല. നേരേമറിച്ച് ജീവകങ്ങൾ ഉല്പത്തി-സ്ഥിതി-നാശം എന്നത് വിട്ടുപിരിയാതെ നിൽക്കുന്നു. ജീവകങ്ങൾ ജനനം എന്നത് മരണം എന്നും, മരണം എന്നത് ജനനമെന്നും വ്യാഖ്യാനിച്ചാൽ അതിന് അർഥമായി. എന്നാൽ ഈ അറിവ് ചിദാഭാസനാണ് ഉണ്ടാകുന്നത്. ഭാവനാതീതമായി തന്റെ സ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണെന്നും, താൻ ആ സ്വരൂപത്തിൽ തന്നെയാണു ആണ്ടിരിക്കുന്നത് എന്നും, താൻ ആ സ്വരൂപത്തിൽ നിന്നും എക്കാലവും വിട്ടുമാറിയിട്ടില്ല എന്നും, താൻ വ്യാവഹാരികത്തിൽ ഇരുന്നാലും; തന്റെ ആധാരം; അധിഷ്ഠാനം, ദ്രഷ്ടാവ്; താൻതന്നെയാകുന്ന ആ പാരമാർഥിക വസ്തുതന്നെയാണെന്നും ഏവൻ അനുഭവിക്കുന്നുവോ അവൻ തന്റെ സ്വസ്വരൂപത്തെ സാക്ഷാൽക്കരിക്കുന്നു.

''കൺമണിയിനാകായനിഴൽ കലന്താർപോ
ലുൺമയൈ നീയുണ്ടെൻറനൈ യുണർത്തി-ത്തുണ്ണനവേ
പാർത്തിരിന്തചിത്തിരംപോർപാർത്താനൈന്നാംപരവി
ത്തോത്തിരം ചെയ്യാപിറവാചൊൽ.''

'കൺമണി' എന്നാൽ ജീവചൈതന്യം. അതായത് തന്റെ സ്വസ്വരൂപത്തെ അറിയുവാൻ, സാക്ഷാൽക്കരിക്കുവാൻ ഉററ ആഗ്രഹത്തോടുകൂടി ജിജ്ഞാസയോടുകൂടിയിരിക്കുന്ന ചിദാഭാസൻ എന്നർഥം. ഈശ്വരന്മാർ—പറയുകയാണെങ്കിൽ ഉല്പത്തി-സ്ഥിതി-നാശം എന്ന കർത്തൃത്വത്തിൽ ഏർപ്പെട്ടിരുന്നാലും അകർത്താവായിരിക്കുന്ന ഈശ്വരന്മാർ എന്നർഥം.

മൂലപ്രകൃതിയിൽ ത്രിഗുണങ്ങളുടെ ബന്ധം കൊണ്ട് സാത്വികരൂപേണ മായ ഉണ്ടാകുന്നു. ഈ മായയ്ക്ക് ആവരണം എന്ന വൈഭവം മാത്രമേയുള്ളു. കാരണം മായ ഇവിടെ സാത്വികമാണ്. മായ താമസ-രാജസവൃത്തികളിൽ വന്നാൽ വിക്ഷേപവുംകൂടി തടിച്ചുകൂടുന്നു. ഈ മായാബന്ധം ചിദാഭാസനിൽ ഏറെ ഉണ്ട്. ഈ മായാബന്ധത്തെ ഉൻമൂലനം ചെയ്യുവാൻ, ആ ചിദാഭാസന്മാർ ഈശ്വരഅരുൾവാക്യം ഉദയമാകണം. അത് ഏതുരൂപത്തിൽ ഉണ്ടാകണം? ''ആകായനിഴൽകലന്താർപോൽ'' ബൃഹത്തായിരിക്കുന്ന, ഊടുരുവേ നിറഞ്ഞിരിക്കുന്ന ആകാശത്തിന്റെ നിഴൽ, അതായത് ആകാശഗുണമാകുന്ന ശബ്ദം ആ ചിദാഭാസനിൽ ഏർപ്പെടണം. ആകാശമാണെങ്കിൽ ഈശ്വരാകാരത്തിന്റെ നടുനിലയമായി നിൽക്കുന്നതാണ്. ഈശ്വരനെ അപേക്ഷിച്ചു മാത്രമെ ആകാശം നിലനിൽക്കുന്നുള്ളു. അങ്ങനെ ഇരിക്കുന്ന ആകാശഗുണം, ശബ്ദം—സാക്ഷാൽക്കരിച്ച ഗുരുവിന്റെ വാക്യരൂപേണ തന്റെ—ചിദാഭാസന്റെ—കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുന്ന നേരത്ത് 'നീ ഉണ്ട്', 'ഉള്ള നീ ഇന്നവിധമിരിക്കുന്നു' എന്ന അറിവുണ്ടാകുമ്പോൾ താൻ ഭയരഹിതനായി നിർഭാരനായിത്തീരുന്നു. എല്ലാററിനേയും കണ്ടും എന്നാൽ ഒന്നി

നേയും കാണാതെയും ചിത്രം ഏതുപോലെ ഇരിക്കുന്നുവോ അതുപോലെ ആയിത്തീരുന്നു. ഈ അവസ്ഥയ്ക്ക് ജഹദജഹല്ലക്ഷണം അല്ലെങ്കിൽ വിട്ടുവിടാത്ത ലക്ഷണം എന്നു പറയുന്നു. ഈ അവസ്ഥ സഹജബോധമുണ്ടാകുമ്പോഴാം ഉണ്ടാകുന്നതാണ്. ഈ അവസ്ഥ ഐസ് ഏതുപോലെ എപ്പോഴും കുളിച്ചുകൊണ്ട് ബൃഹത്തായി വ്യാപകമായി അതിന്റെ പൂർവികാവസ്ഥയിൽ ആയിത്തീരുന്നുവോ അതുപോലെ തുടർന്നുകൊണ്ടിരിക്കും. ഈ അവസ്ഥയിൽ വാസ്തവത്തിൽ താൻ എപ്പോഴും ഏർപ്പെട്ടുകൊണ്ടാണ് ഇരിക്കുന്നത് എങ്കിലും അതിനെ വീണ്ടും പ്രാപിക്കുവാൻ ഒരു നിമിത്തം ഏർപ്പെടണം. ആ നിമിത്തം എപ്പോഴാം ഉണ്ടാകും എന്നാണെങ്കിൽ

''തോൻറാമൽ തോൻറിവിടും
ശുദ്ധവെളിതന്നിലെ.''

എന്നാൽ ഈ നിമിത്തം ഏർപ്പെട്ടാൽ, ആ സമയത്ത് സമഷ്ടിയായിരിക്കുന്ന മായ തന്റെ മൂർധാവിൽ ഉമ്മവച്ച് രോമകാൽ മുതൽ ശിരസ്സുവരെ ആലിംഗനം ചെയ്യും. ആ ആസ്വാദനം എങ്ങനെയെന്നാൽ

''കരുപ്പനിലത്തെ കണ്ടുതിരിവാർക്ക്
ചരുക്കരൈയേ വായിർ ചെനിത്തോം കരുത്തിവിടും.''

അവന്റെ അവസ്ഥ എങ്ങനെ ഇരിക്കും എന്നാണെങ്കിൽ

''മാനിച്ചിടാ മമതയററവൻ ഒന്നിനേയും''

അവൻ ഒന്നിനേയും തന്നിൽ നിന്നും അന്യമായി കാണാത്തതുകൊണ്ട്, അവൻ എല്ലാററിനേയും താൻ തന്നെയായി കാണുന്നതുകൊണ്ട് ഒന്നിനേയും മാനിക്കേണ്ട ആവശ്യമില്ല.

തന്റെ ഉല്പത്തി, സ്ഥിതി, നാശങ്ങൾക്ക് കാരണസ്വരൂപനായി ഈശ്വരൻ ഇരിക്കുമെങ്കിൽ അവയെ ഈശ്വരങ്കൽ വിട്ടുകൊടുക്കുക. തന്റെ ഉല്പത്തിക്ക് ബ്രഹ്മാവാണ് ഉത്തരവാദിയെങ്കിൽ ആ ഉല്പത്തിയെ അദ്ദേഹത്തിന്റെ കയ്യിൽ വിട്ടേക്കുക. അതുപോലെ വിഷ്ണുവിലും രുദ്രങ്കലും സ്ഥിതിയേയും നാശത്തേയും വിട്ടേക്കുക. അങ്ങനെ ഉല്പത്തി, സ്ഥിതി, നാശം എന്നതുകളെ അവയുടെ കർത്താക്കളായ ബ്രഹ്മാവിഷ്ണുരുദ്രൻമാരിൽ വിട്ടാൽ അവർക്ക് ആർക്കും കിട്ടാത്തത് തനിക്കു കിട്ടുകയും ചെയ്യും. തന്നെ ആർക്കും കൊടുക്കുകയും വേണ്ടാ. തനിക്ക് താൻ തന്നെയായി; തന്നെ എടുക്കുവാൻ ആരും വരേണ്ടതില്ല. തനിക്കു താൻ തന്നെ ആത്മാവായി, കൂടസ്ഥനായി, ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു. എന്ന് തന്റെ ഈ സ്വരൂപത്തെ സാക്ഷാൽകരിച്ച ഗുരു കാണിച്ചുതരുന്നു. ആ സ്വരൂപം ഒരു പ്രാവശ്യം കൈവന്നുകഴിഞ്ഞാൽ

പിന്നെ അതിനു മാററമില്ല. എന്നാൽ തനിക്ക് ആ സ്വരൂപസാക്ഷാൽക്കാരം കൈവന്നത് ഗുരുവിങ്കൽ നിന്നാണ് എന്നുള്ള നന്ദിപ്രകടനം അരുത്. അത് ഒരു ഭ്രഷ്ടായിത്തീരും.

''കാണുമറിവു നീ കാട്ടവു നാമവറെറ
കാണകഴലും കഴററിയിലെ നാണി
നമ്മെ തിരുമ്പിപാരാതെ.........''

## 17-10-1959

ഒരു പാട്ടുകാരൻ പാടുമ്പോൾ ആദ്യമായി ആ പാട്ടു കേൾക്കുന്നത് ആരാണ്? ആ പാട്ടുകാരൻ തന്നെ എന്നുള്ളതിൽ സംശയമില്ല. അപ്പോൾ തൻെറ ശബ്ദത്തെ താൻ തന്നെ ആദ്യമായി കേൾക്കുന്നു. ആ ശബ്ദത്തിൻെറ ഉല്പത്തിസ്ഥാനം താൻ തന്നെയാണെന്ന് ദൃഢമാക്കാം. താൻ കേട്ടതിനുശേഷമാണ് ശ്രോതാക്കൾ തൻെറ ശബ്ദം കേൾക്കുന്നത്. താൻ വസ്തുക്കളെ കാണുന്നു; എന്നാൽ എങ്ങനെ കാണുന്നു? ചൈതന്യപ്രകാശം അന്തഃകരണത്തിൻെറ പ്രേരണകൊണ്ട് ഇന്ദ്രിയദ്വാരാ, ബഹിർഗമിക്കുമ്പോൾ വസ്തുവിൻെറ ആവരണം നീങ്ങി ആ വസ്തു വിളക്കപ്പെടുന്നു. എന്നാൽ ഇതരവസ്തുക്കളെ പ്രകാശിപ്പിക്കുന്നതിനു മുൻപ്, കാണുന്നതിനുമുൻപ് താൻ തന്നെ കണ്ടിരിക്കണമല്ലോ. തന്നെ താൻ കാണാതെ അന്യങ്ങളെ എങ്ങനെ കാണും? അപ്പോൾ തന്നെ താൻ കണ്ടതിനുശേഷമേ അന്യങ്ങളെ താൻ കാണുന്നുള്ളു. താൻ അന്യവസ്തുക്കളെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. അന്യവസ്തുക്കളെ പ്രകാശിപ്പിക്കുന്ന താൻ, പ്രകാശരൂപി തന്നെ ആയിരിക്കണം. അങ്ങനെ താൻ സ്വയം പ്രകാശരൂപിയായിരിക്കുന്നു. പ്രകാശവും അറിവും അല്ലെങ്കിൽ ജ്ഞാനവും ഏകമാണ്; അപ്പോൾ താൻ പ്രകാശത്തിൻേറയും അറിവിൻേറയും മൂർത്തീകരണമാണ്. താൻ പ്രകാശത്തിൻേറയും അറിവിൻേറയും സ്വരൂപമായിരിക്കുമ്പോൾ ആനന്ദം വിട്ടൊഴിയാതെ തന്നെയിരിക്കുന്നു. പ്രകാശത്തിൻേറയും അറിവിൻേറയും സ്വരൂപത്തോടുകൂടിയിരിക്കുന്ന താൻ ആനന്ദനിർമിതമായിത്തന്നെ ഇരിക്കുന്നു. അങ്ങനെ പ്രകാശത്തിൻേറയും അറിവിൻേറയും ആനന്ദത്തിൻേയും സ്വരൂപമായ താൻ എല്ലാററിൻേറയും ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നു. കാരണം എല്ലാ വസ്തുക്കൾക്കും പ്രകാശവും അറിവും ആനന്ദവും ഉണ്ടാകുന്നത് തന്നിൽ നിന്നാണ്. തന്നിൽ നിന്നുത്ഭവിച്ച ഗുണങ്ങൾ മാത്രമാണ് ഈ കാണപ്പെടുന്ന സർവ ചരാചരങ്ങൾക്കും ഉള്ളത്. ഈ കാണപ്പെടുന്ന ജഗത്തിൻെറ കാരണവസ്തു താൻ തന്നെ ആയിരിക്കുന്നു. അങ്ങനെ സർവത്തിനും കാരണവസ്തുവായ തനിക്ക് ഉൽപ്പത്തി, സ്ഥിതി, നാശം എന്ന മൂന്നവസ്ഥകളും കാലത്രയത്തിലും മലടീപുത്രനെപ്പോലെ ഇല്ലാതെയിരിക്കു

കയും, അസ്തിഭാതിപ്രിയം എന്ന ആ പാരമാർഥികസ്വരൂപം നിത്യസിദ്ധമായിരിക്കുകയും ചെയ്യുന്നു.

ഈശ്വരനിൽ നിത്യസത്യത, നിത്യമുക്തത എന്ന അവസ്ഥയാണുള്ളത്. ഈശ്വരൻെറ സ്വരൂപം അസ്തിഭാതിപ്രിയം. ഈശ്വരൻെറ ഉപാധിയാണു മായ. മൂലപ്രകൃതിയിൽ ത്രിഗുണങ്ങളുടെ ബന്ധംകൊണ്ട് മായ സൃഷ്ടിക്കപ്പെട്ടു. അതിൽ സാത്വികാവസ്ഥയോടുകൂടിയ മായ വിദ്യാരൂപിണിയായിരിക്കുന്നു. ആ മായ സമഷ്ടിസ്വരൂപത്തിലിരിക്കുന്നു. ആ സാത്വികമായയിൽ സാത്വികം, രാജസം, താമസം എന്നീ ഗുണങ്ങൾ ഉണ്ട്. സാത്വികമായി, അഖണ്ഡമായി നില്ക്കുന്ന, സാത്വികത്തോടുകൂടി നിൽക്കുന്ന പ്രതിബിംബചൈതന്യം—ഈശ്വരൻ, സർവജ്ഞൻ, സർവാന്തര്യാമി, സർവവ്യാപകൻ. അങ്ങനെ നിൽക്കുന്ന സാത്വികത്തിൽ; സാത്വികത്തിൽ സാത്വികം, സാത്വികത്തിൽ രാജസം, സാത്വികത്തിൽ താമസം ഇങ്ങനെ പിരിവുണ്ടായി. ഈ സാത്വികത്തിൽ പ്രതിബിംബിക്കുന്ന ഈശ്വരചൈതന്യത്തെ വിഷ്ണു എന്നും, രാജസത്തിൽ പ്രതിബിംബിക്കുന്ന ഈശ്വരചൈതന്യത്തെ ബ്രഹ്മാവ് എന്നും, താമസത്തിൽ പ്രതിബിംബിക്കുന്ന ഈശ്വരചൈതന്യത്തെ രുദ്രൻ എന്നും അറിയപ്പെടുന്നു. അപ്പോൾ ബ്രഹ്മാ-വിഷ്ണു-രുദ്രൻമാർ ഈശ്വരൻെറ മൂന്നു പിരിവുകൾ മാത്രം. ഗുണങ്ങളുടെ ഉപാധിത്വംകൊണ്ട് ഈശ്വരൻ മൂന്നായി പിരിഞ്ഞതായി അറിയപ്പെടുന്നു. ഇങ്ങനെ സാത്വികത്തിൽത്തന്നെ നിലനിൽക്കുന്ന മായ, അതിൻെറ പ്രധാന അംശമായ സാത്വികത്തിൽ നിന്നും രാജസഗുണത്തിൽ ഏർപ്പെടുമ്പോൾ കുടുസ്സായി, വ്യഷ്ടിയായി, അവിദ്യയായി പരിണമിക്കുന്നു. ഈ രാജസഗുണത്തോടുകൂടിയ മായയിൽ സാത്വികം, രാജസം, താമസം എന്നീ ഗുണങ്ങൾ ഉണ്ട്. അതുപോലെ മായ താമസരൂപത്തിൽ വരുമ്പോൾ അവിടെയും താമസത്തിൽ സാത്വികം, രാജസം, താമസം ഉണ്ട്. ഇങ്ങനെ മായയുടെ സമഷ്ടി-വ്യഷ്ടി രൂപങ്ങളെ ബോധപരമായി അറിഞ്ഞിരുന്നാൽ മാത്രമെ മായയുടെ ഉൻമൂലനാശത്തിനുള്ള ജ്ഞാനം കൈവരികയുള്ളു. അല്ലെങ്കിൽ ഒരു എത്തും പിടിയും കിട്ടാതെ ശൂന്യത്തിൽ ചെന്നുചേരും. ഗുണങ്ങൾ ചൈതന്യസ്വരൂപത്തിൽ ആരോപിതമായിരിക്കുന്നതുകൊണ്ട് ആ ചൈതന്യസ്വരൂപങ്ങൾ വേറെവേറെ നാമങ്ങൾ കൊണ്ട് അറിയപ്പെട്ടു. ഈ ആരോപിതങ്ങൾ ഈശ്വരങ്കൽ എപ്പോഴും അധ്യാസമായി അപവദിക്കപ്പെട്ടിരിക്കുന്നു. മായ രാജസഗുണത്തോടുകൂടിയിരുന്ന് വ്യഷ്ടിസ്വരൂപത്തിൽ അവിദ്യാപരമായിരിക്കുമ്പോഴാണ് നാലുവക യോനികളിലും സൃഷ്ടി-സ്ഥിതി-സംഹാരങ്ങളുണ്ടാകുന്നത്. അതായത് അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നീ ജീവരാശികളുടെ ഉല്പത്തി ഉണ്ടാകുന്നു. മായയുടെ വ്യുല്പത്തി അത്രമാത്രം ശക്തിയേറിയതാണ്. ഈ ജീവരാശികൾ എല്ലാം തുടരെത്തുടരെ ഉണ്ടാകുന്നതായി തോന്നപ്പെടുന്നു. ഒരു സുഷുപ്തികൊണ്ട് എല്ലാം

മാഞ്ഞാലും സുഷുപ്തിയിൽ നിന്നും ഉണരുമ്പോൾ അവ വീണ്ടും ഉള്ളതായി തോന്നപ്പെടുന്നത് മായയുടെ ഇടതടവില്ലാതുള്ള ശക്തിയേറിയ വൈഭവം കൊണ്ടാണ്. ഇതിനെ ഭ്രാന്തിജതാദാത്മ്യം എന്നു പറയുന്നു. ജീവനോടുകൂടി അന്തഃകരണം ജാതമാകുന്നതുകൊണ്ട് (മായാസ്വരൂപം കൊണ്ട്) ആ ബന്ധത്തെ സഹജതാദാത്മ്യം എന്നു പറയുന്നു. കാണപ്പെടുന്നതുകളെ എല്ലാം താൻ ആഗ്രഹിക്കുന്നതുകൊണ്ട് ആ ബന്ധത്തെ കർമജതാദാത്മ്യം എന്നു പറയുന്നു. വാസ്തവത്തിൽ സുഷുപ്തി ഉണരുമ്പോൾ ഈ കാണപ്പെടുന്നതുകൾ എല്ലാം വീണ്ടും ഉത്ഭവിക്കുന്നു. ഈ പ്രമാണത്തെ ദൃഷ്ടി-സൃഷ്ടിവാദം എന്നു പറയുന്നു.

ഈ മായാസ്വരൂപത്തിൽ ആണ്ട്, അവിദ്യയിൽ ആണ്ടുകിടക്കുന്നു ജീവൻ. ജീവൻ ആ അവിദ്യയെ എപ്പോഴും സത്യമായി ദൃഢപ്പെടുത്തി വച്ചിരിക്കുകയാണ്. അതുകൊണ്ട് ജീവൻ എപ്പോഴും ബന്ധനസ്ഥനായിരിക്കുന്നു. എന്നാൽ ചിദാഭാസൻ—അതായത് അന്തഃകരണം ഒരുപാധി എന്നവണ്ണം വച്ചുകൊണ്ടിരിക്കുന്ന ചൈതന്യപ്രതിച്ഛായ—മോക്ഷത്തിന് ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു, അതിനുവേണ്ടി പരിശ്രമിക്കുകയും ചെയ്യുന്നു. സാക്ഷിചൈതന്യം മോക്ഷസ്വരൂപത്തെ കൈവരുത്തുന്നു. കൂടസ്ഥൻ മോക്ഷസ്വരൂപമായിത്തന്നെ ഇരിക്കുന്നു. ബ്രഹ്മം ശുദ്ധചൈതന്യമായിരിക്കുന്നതുകൊണ്ട്, നിരാശ്രയമായിരിക്കുന്നതുകൊണ്ട്, സ്വയം അസ്തിഭാതിപ്രിയമായിരിക്കുന്നതുകൊണ്ട്, (ബ്രഹ്മത്തിന്) ബന്ധം ഇല്ലാത്തതുകൊണ്ട് മോക്ഷവും വേണ്ടാ; അവിടെ ബന്ധമോക്ഷങ്ങൾക്ക് അർഥമില്ലാത്തതായിത്തീരുന്നു.

**18-10-1959**

സ്വച്ഛർകണ്ണാടിയിൽ സൂര്യൻ പ്രതിബിംബിക്കുന്നതുപോലെ സാത്വികമായയിൽ ഈശ്വരൻ പ്രതിബിംബിക്കുന്നു. കലങ്ങിയ വെള്ളത്തിൽ സൂര്യൻ പ്രതിബിംബിക്കുന്നതുപോലെ രാജസമായയിൽ ചൈതന്യം പ്രതിബിംബിക്കുന്നു. ചെളികലക്കിയ വെള്ളത്തിൽ സൂര്യൻ പ്രതിബിംബിക്കുന്നതുപോലെ താമസമായയിൽ ചൈതന്യം പ്രതിബിംബിക്കുന്നു. നേരത്തേ വിവരിച്ചതുമാതിരി സാത്വികഗുണത്തോടുകൂടിയ മായ രജോഗുണമായിത്തീരുമ്പോൾ കുടുസ്സായി, അവിദ്യാപരമായിത്തീരുന്നു എന്നു പറഞ്ഞുവല്ലോ. ഈ രാജസമായയിൽ നിന്നാണ് ജീവരാശികളുടെ ഉല്പത്തിയുണ്ടാകുന്നത്. അതായത് ജ്ഞാനികൾ, അജ്ഞാനികൾ, പാമരൻമാർ എന്നിവരുടെ സൃഷ്ടി ഉണ്ടാകുന്നത് ചൈതന്യം ഈ രാജസമായയിൽ പ്രതിബിംബിക്കുമ്പോഴാണ്. മായ താമസഗുണത്തോടുകൂടിയതാകുമ്പോൾ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണം ഉണ്ടാകുന്നു. എന്നാൽ ഈ താമസമായയിലും രാജസമായയിലും സാത്വികഗുണവും രാജസഗുണവും

താമസഗുണവും ഉണ്ടെന്നറിയണം. മായയുടെ ഗുണങ്ങളെപ്പററിയുള്ള ബോധപരമായ അറിവ് അതിനെ തരണം ചെയ്യുവാൻ സഹായിക്കുന്നു.

സുഷുപ്തിയിൽ നിന്നും ഉണരുമ്പോൾ നേരത്തെ കണ്ട ജഗത്ത് വീണ്ടും കാണപ്പെടുന്നത് ഭ്രാന്തിജതാദാത്മ്യം കൊണ്ടാണ്. അന്യമായ വസ്തുക്കൾ തന്നെ വിട്ടുപിരിയാതെ നിൽക്കുന്നു എന്നുള്ള അറിവുണ്ടാകുന്നത് ഭ്രാന്തിജതാദാത്മ്യം കൊണ്ടാണ്. ജീവനും അന്തഃകരണവും ഉൽപ്പത്തിമുതൽക്കേ ചേർന്നുനിൽക്കുന്നതുകൊണ്ട് അതിനെ സഹജതാദാത്മ്യം എന്നു പറയുന്നു. എന്നാൽ ഈ ഉൽപ്പത്തി മായാസ്വരൂപമാണെന്ന നാം ഓർക്കണം. സഹജതാദാത്മ്യംകൊണ്ടും ഭ്രാന്തിജതാദാത്മ്യം കൊണ്ടും അറിയപ്പെടുന്ന വസ്തുക്കളെ എല്ലാം താൻ ആഗ്രഹിക്കുന്ന അവസ്ഥയിൽ അതിനെ കർമജതാദാത്മ്യം എന്നു പറയുന്നു.

എല്ലാ കാര്യങ്ങളും കാരണസ്വരൂപത്തിൽത്തന്നെ ലീനമായിരിക്കുന്നു. കാര്യവസ്തുക്കൾക്ക് കാരണവസ്തുവിൽ നിന്ന് അന്യസ്ഥാനമില്ല. കാരണവസ്തു കാര്യവസ്തുവിനേക്കാളും എപ്പോഴും അധികരിച്ചിരിക്കുന്നു. ഈ കാര്യവസ്തുക്കളിൽ ആസക്തി വരുന്നത് ഇച്ഛാവൃത്തി അന്തഃകരണം വഴി ഇന്ദ്രിയദ്വാരാ ധാരയായി ചെല്ലുമ്പോഴാണ്. എന്നാൽ കാര്യവസ്തുക്കൾക്ക് യാതൊരു സ്ഥിരതയും ഇല്ല എന്നും അവ എപ്പോഴും കാരണസ്വരൂപത്തിൽ അഴിഞ്ഞുകൊണ്ടാണ് ഇരിക്കുന്നത് എന്നും ഏതു വസ്തുവിൻേറയും പരിണാമം നോക്കിയാൽ അറിയാം. അപ്പോൾ കാര്യവസ്തുക്കൾക്ക്, കാരണസ്വരൂപത്തെ അപേക്ഷിച്ച് യാതൊരു സത്യതയും ഇല്ല. കാര്യസ്വരൂപം കാരണസ്വരൂപത്തിൽ എപ്പോഴും ഇടതടവില്ലാതെ സംഹരിക്കപ്പെടുന്നു.

''അഴിപ്പേയവനുക്കുമിച്ചൈരയതുവാനാ
ലീഴപ്പേയുനക്കിച്ചൈരയെന്നാ–യിഴപ്പെ
യറിയാതതു കാണറിയാവജ്ഞാനം
കിറികേളുൻപോതംകെടൽ''

എന്നാൽ ഈ അറിവു ദൃഢപ്പെടുന്നത് നിശ്ചയാത്മികവൈഭവമുള്ള ബുദ്ധികൊണ്ടു മാത്രമാണ്. ഈ ബുദ്ധി അറിവിൽ അല്ലെങ്കിൽ ജ്ഞാനത്തിൽ ലയിക്കണം. ബുദ്ധിക്ക് പ്രത്യേക ഒരു സ്ഥിതി ഇല്ലാതെ അത് ജ്ഞാനസ്വരൂപമായിത്തീരുന്നു. ആ ജ്ഞാനസ്വരൂപം ബൃഹത്ത് അവസ്ഥയിൽ സ്വയംപ്രകാശമായിത്തന്നെ ഇരിക്കുന്നു അങ്ങനെ ജ്ഞാനവും പ്രകാശവുമായ വസ്തു എപ്പോഴും ആനന്ദംതന്നെയായി ഇരിക്കുന്നു. ഇങ്ങനെ ജ്ഞാനവും പ്രകാശവും ആനന്ദവുമായ വസ്തുവിനാണ് 'അസ്തി' എന്ന പദം അർത്ഥവത്തായിത്തീരുന്നത്. അതായത് അത് ഉള്ള വസ്തുവായിത്തന്നെ ഘോഷിക്കപ്പെടുന്നു. ആ ഉള്ള വസ്തു

സ്വയം പ്രകാശിക്കുകയും ആനന്ദമായിരിക്കുകയും ചെയ്യുന്നു. അതായത് അത് അസ്തിഭാതിപ്രിയമായിരിക്കുന്നു. സാമവേദമഹാവാക്യമായ 'തത്ത്വം അസി' എന്ന പദം ഇവിടെ സാക്ഷാൽക്കരിക്കപ്പെടുന്നു. അപ്പോൾ ഉണ്ടാകുന്ന അതിഹർഷം പറഞ്ഞറിയിക്കുവാൻ സാധ്യമല്ല. ആ ആനന്ദം എങ്ങനെയിരിക്കുമെന്നാണെങ്കിൽ.

''തെളിയുമുള്ളത്തോർ, തെളിയുമുള്ളത്താൽ
അഴുതുചിരിപ്പാർ''

ശിവൻ ആനന്ദസ്വരൂപൻ, ആ ആനന്ദസ്വരൂപത്തെത്തന്നെ ആസ്വദിച്ചാൽ, ആ ആനന്ദസ്വരൂപത്തിൽത്തന്നെ താൻ അർപ്പിക്കപ്പെട്ടാൽ, തനിക്ക് ആനന്ദമല്ലാതെ മററ് യാതൊന്നും ഉണ്ടാകുന്നതല്ല. ആനന്ദം കൈവന്നാൽ ആത്യന്തിക ശോകനാശവും കൈവരും. തന്നെ ശിവനായി അർപ്പിക്കപ്പെടാതെ ഇരുന്നാൽ നാം ഈശ്വരനെ ഭയന്ന് ജീവിക്കേണ്ടിവരും. കാരണം നാം നമ്മുടെ ആവശ്യങ്ങൾ നിറവേററുവാൻ ഈശ്വരനെ ഭജിക്കുകയും നമ്മുടെ ഇഷ്ടാനിഷ്ടം ഈശ്വരൻെറ ഇഷ്ടാനിഷ്ടമായി വ്യാഖ്യാനിക്കുകയും തൻെറ പ്രവൃത്തിയിൽ ഈശ്വരന് സന്തുഷ്ടിയാണോ അല്ലയോ എന്നുള്ള സംശയത്തോടും ഭയത്തോടും കൂടി കഴിഞ്ഞുകൂടുകയും ചെയ്യുന്നു. ഈ ഭയത്തോടുകൂടിയിരുന്നു ജീവിക്കുമ്പോൾ ഈശ്വരൻ യാതൊരു മുന്നറിവും തരാതെ നമ്മെ തട്ടിക്കളയുന്നു. അപ്പോൾ നമ്മുടെ സംസ്കാരങ്ങളാൽ ഏർപ്പെട്ട പുണ്യപാപങ്ങളെ അനുഭവിക്കുവാൻ സൂക്ഷ്മശരീരികളായി സ്വർഗപാതാളങ്ങളിൽ ചെന്നുചേരുന്നു. അതിൽപ്പിന്നെ പാപപുണ്യവിശേഷങ്ങൾ കൊണ്ട് അവ അനുഭവിച്ചുതീർക്കുവാൻ വീണ്ടും സ്ഥൂലശരീരത്തെ കരസ്ഥമാക്കുന്നു. തൻെറ കർമങ്ങൾകൊണ്ടുണ്ടായ പുണ്യപാപങ്ങളെ അനുഭവിച്ചേ തീരൂ. എന്നാൽ നാം ഒന്നം മനസ്സിലാക്കണം. നാം പ്രാർഥിച്ചാലും ഇല്ലെങ്കിലും ഈശ്വരൻ യാതൊരു ദാക്ഷിണ്യവും കൂടാതെ എല്ലാററിനേയും തന്നിൽ സംഹരിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെയാണു നടക്കുന്നത് എന്നു ദൃഢപ്പെട്ടാൽ പാപപുണ്യങ്ങൾ ശേഖരിച്ച് വീണ്ടും ഉൽപ്പത്തിക്കു ഹേതുവാകുന്നത് ബുദ്ധിമോശമല്ലെ. അതിലും ഭേദം എല്ലാം ഈശ്വരാർപ്പണമായി ആ ശിവങ്കൽത്തന്നെ അർപ്പിച്ചാൽ നമുക്ക് പുണ്യവും പാപവും അനുഭവിക്കേണ്ടാ. താൻ തൻെറ പശി തീർക്കുവാൻ ഭക്ഷണം കഴിക്കുന്നു. എന്നാൽ ആ ഭക്ഷണം മുഴുവൻ ഗ്രഹിക്കാതെ കുറച്ചു കാഷ്ഠിക്കുകയും ചെയ്യുന്നു. എന്നാൽ ഈശ്വരൻ എല്ലാററിനേയും ഭക്ഷിക്കുന്ന സമയത്ത് ഒന്നിനേയും തന്നിൽനിന്ന് അന്യമായി കാഷ്ഠിക്കുന്നതായി കാണുന്നില്ല. അപ്പോൾ ഈശ്വരങ്കൽ എല്ലാം ഈശ്വരമയമായിത്തന്നെ ചേരുന്നു. പരമാർഥം അങ്ങനെയിരിക്കെ ഭക്ഷണം കഴിച്ച തന്നെത്തന്നെ ശിവന് ഊണാക്കിയാൽ അതിൽപ്പരം ഭക്തി മറെറന്തുള്ളു. താൻ കാഷ്ഠിക്കപ്പെടുകയില്ല. തന്നേയും തൻേറതുകളേയും ശിവനൂണാക്കുക.

തനിക്കു പിന്നെ പാപവും പുണ്യവും ശേഷിപ്പുണ്ടാകയില്ല. ഈ മുക്തിക്ക് വിവേകമുക്തി എന്നു പേർ. ഈ അറിവും ആന്തരമായിത്തന്നെയുണ്ടായി, ആ അറിവിനെത്തന്നെ താൻ ഒരു ദൃക്കായി, ദ്രഷ്ടാവായി സ്വരൂപീകരിക്കേണ്ടതാണ്.

''മുഖത്തു കൺകൊണ്ടു പാർപ്പതേ മൂഢർകം
അകത്തു കൺകൊണ്ടു പാർപ്പതേ ആനന്ദം.''

''ചഞ്ചലമേമനം
സങ്കടമേ ജഗം
സംഗീതമേ സുഖം''

താൻതന്നെ, തന്നെ അറിഞ്ഞതിനുശേഷമാണ് ഇതരവസ്തുക്കളെ അറിയുന്നത്. താൻ വാസ്തവത്തിൽ ഇതരവസ്തുക്കളെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. ഇതരവസ്തുക്കളെ പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നതിനുമുൻപുതന്നെ താൻ പ്രകാശരൂപിയും അറിവിൻെറ സ്വരൂപവും ആയിരിക്കണം. എന്നാൽ ഈ ജഗത്തിൽ മുഴുകിക്കഴിയുമ്പോഠ എൻേറത്, എൻേറത് എന്ന ഭാവനയോടുകൂടി അവയിൽ താദാത്മ്യപ്പെട്ട് ലയിച്ചിരിക്കുമ്പോഠ—തൻെറ നിജസ്വരൂപത്തെ മറന്നുകളയുന്നു. തൻെറ അറിവ് മററൊന്നിൽ ആക്കിയുംകൊണ്ട് താൻ തന്നെത്തന്നെ മറക്കുന്നു. ദശമപുരുഷദൃഷ്ടാന്തം ഇവിടെ ഉദാഹരണമായി എടുക്കാം. പത്തുപേർ നദികടന്ന് അക്കരെചെന്നപ്പോഠ എണ്ണിനോക്കിയസമയത്ത് ഒൻപതുപേരെ മാത്രമേ അവർ കണ്ടുള്ളു. ഇവിടെ അബദ്ധം പററി, എണ്ണുന്ന ഓരോ വ്യക്തിയും തന്നെ വിട്ട് എണ്ണി. അതുകൊണ്ട് തന്നെമാത്രം കാണാതെ ഒരാഠ നഷ്ടപ്പെട്ടുപോയി എന്ന് ഖേദിക്കുന്നു. പിന്നെ ഇവരുടെ ചെയ്തികളെ നോക്കിക്കൊണ്ടിരുന്ന ഒരാഠ, ഓരോരുത്തരേയും തൊട്ട് എണ്ണി പത്താമനേയും കാട്ടിക്കൊടുത്തു. അതുപോലെ തൻേറതുകളിൽ ഈ ജഗത്തിൻെറ വൈഭവത്തിൽ താൻ ആണ്ടുപോയി. അങ്ങനെ തന്നെ മറന്നിരിക്കുന്ന അവസ്ഥയാണ് ഇപ്പോഠ ഉള്ളത്. ഈ അറിവുകേട് മാററുന്നത് ഗുരുവിനാൽ കാട്ടിത്തരുന്ന വസ്തുവിനെ കാണുമ്പോഴാണ്. അപ്പോഠ വാസ്തവത്തിൽ താൻ എക്കാലത്തും മൂന്നുകാലത്തും നഷ്ടപ്പെട്ടിട്ടില്ല എന്നും; താൻ തൻെറ നിജസ്വരൂപത്തിൽ ത്തന്നെയാണ്, താൻ ഉള്ള അവസ്ഥയിൽ ഊടുരുവെ നിറഞ്ഞിരിക്കുന്നവനാണ് എന്നു സ്വരൂപീകരിക്കും.

**25-10-1959**

രാജസമായയിൽ നിന്നാണ് ജീവരാശികളുടെ ഉൽപ്പത്തി ഉണ്ടാകുന്നത് എന്നു പറഞ്ഞുവല്ലോ. രാജസമായയ്ക്ക് സാത്വികം, രാജസം, താമസം എന്നീ ഗുണങ്ങഠ ഉണ്ട് എന്നും പറഞ്ഞുവല്ലോ. രാജസസാത്വികമായ

യിൽ നിന്നാണ് ജ്ഞാനികളുടെ ഉൽപ്പത്തി. ജ്ഞാനംതന്നെ സ്വരൂപീകൃതരായവരാണ് ജ്ഞാനികൾ. ഉപാധി എടുത്തതുകൊണ്ട് രാജസ സാത്വികത്തിൽ ഉദ്ഭവിച്ചു എന്നുമാത്രം. അവരുടെ ജ്ഞാനം ഇദം വൃത്തികളിൽ അന്തഃകരണമാകുന്ന ഉപാധിദ്വാരാ നാനാത്വമായിപ്പോകുന്ന അറിവല്ല അവർ ശുദ്ധ അറിവിന്റെ മൂർത്തീകരണങ്ങളായി ശോഭിക്കുന്നവരാണ്. അവരുടെ സ്വരൂപം അസ്തിഭാതിപ്രിയം തന്നെയാണ്. അവർ ജ്ഞാനവടിവിൽ നിന്നും എക്കാലത്തും മാറാതെ നിൽക്കുന്നവരാണ്.

എന്നാൽ രാജസ–രാജസമായയിൽ നിന്ന് കർമനിഷ്ഠൻമാരുടെ ഉൽപ്പത്തി ഉണ്ടാകുന്നു. ജ്ഞാനം എന്ന സത്യസ്വരൂപം അന്തഃകരണം എന്ന ഉപാധിരൂപേണ നാനാത്വമായി അന്യവസ്തുക്കളെ അറിയിക്കുന്നു എന്ന കുടുസ്സായ സ്വരൂപം ഏർപ്പെടുമ്പോൾ ആ വ്യക്തികൾ കർമനിഷ്ഠൻമാരായിത്തീരുന്നു. ഇവിടെ ജ്ഞാനം നാനാത്വങ്ങളിൽ അറിവ് എന്ന തരത്തിൽ തരംതാഴ്ത്തപ്പെട്ട് നഷ്ടമായിപ്പോകുന്നു. തന്നെ വിട്ട് അന്യവസ്തുക്കളിൽ അറിവുവച്ചിരിക്കുന്ന അവസ്ഥയാണ് കർമനിഷ്ഠൻമാർക്കുള്ളത്. പണ്ഡിതൻമാരും സാധാരണ ബുദ്ധിശാലികളും ഈ കർമനിഷ്ഠൻമാരിൽപ്പെടുന്നു. ഇവർ അവനവന്റെ സ്വരൂപത്തെ അറിയുവാൻ വേണ്ടി പരിശ്രമിക്കാതെ പാപപുണ്യങ്ങളിൽ ആസക്തിവച്ചും അതുപ്രകാരമുള്ള കർമങ്ങളെ ചെയ്തും അതുകൊണ്ട് മോക്ഷം കിട്ടുമെന്ന് വിശ്വസിക്കുന്നവരുമാണ്. രാജസ–താമസമായയിൽ നിന്നും ഉത്ഭവിക്കുന്നവരാണ് പാമരൻമാർ, മന്ദബുദ്ധികൾ. അവർ ജനിക്കുക, മരിക്കുക എന്ന പ്രകാരത്തിൽ മാടുകളെപ്പോലെ കഴിഞ്ഞുകൂടുന്നവരാണ്. അവർ കരകയറണമെങ്കിൽ സംസ്കാരം ഏർപ്പെട്ട് ബുദ്ധിയും അറിവും വികസിച്ചുവരുമ്പോൾ കർമനിഷ്ഠരായും ക്രമേണ ജ്ഞാനികളായും തീരും. പാമരൻ, പണ്ഡിതൻ, ജിജ്ഞാസു മുക്തൻ എന്നീ വ്യക്തികളിൽ പാമരൻ രാജസതാമസത്തിലും, പണ്ഡിതൻ രാജസ–രാജസത്തിലും, ജിജ്ഞാസു രാജസ–സാത്വികത്തിലും, മുക്തൻ സാത്വികത്തിൽ–സാത്വികത്തിലും ഉള്ളവരായിത്തീരുന്നു.

പണ്ഡിതന്റേയും പാമരന്റേയും കഥ പറഞ്ഞുവല്ലോ. അവർ ഈ കാണപ്പെടുന്ന ജഗത്ത് സത്യമാണെന്നും അതിൽ കർമങ്ങളെ ചെയ്താൽ മോക്ഷം കിട്ടുമെന്നും കരുതുന്നു. അങ്ങനെ അവരുടെ ജ്ഞാനം നാനാത്വങ്ങളിൽ അറിവായി കലാശിച്ച് ജനന–മരണ–സംസാരസാഗരത്തിൽ മുങ്ങിയിരിക്കുന്നു. എന്നാൽ ജിജ്ഞാസു, ഏതൊന്നറിഞ്ഞാൽ എല്ലാം അറിഞ്ഞതായിത്തീരുമോ അതിനെ അറിയുവാൻ ഉററ ആഗ്രഹത്തോടുകൂടിയവനായിത്തീരുന്നു. അവനിൽ തന്റെ വൃത്തി, അറിവ്; അറിവ് എന്നു നാനാത്വങ്ങളിൽ ചെല്ലാതെ എല്ലാ അറിവിന്റേയും ആധാരവും

അധിഷ്ഠാനവും, ദ്രഷ്ടാവും ആയ ജ്ഞാനസ്വരൂപത്തെ സ്വരൂപീകരിക്കുവാൻ വെമ്പലോടുകൂടിയിരിക്കുന്നു. അതുകൊണ്ട് അവനിൽ ജ്ഞാനം നാനാത്വമായി നഷ്ടപ്പെടാതെ ജ്ഞാനംതന്നെ സ്വരൂപീകൃതമായിത്തീരുന്നു. ഈ ജിജ്ഞാസുവിന് ചിദാഭാസൻെറ സ്വരൂപമാണ് ഉള്ളത്. അവൻെറ ബുദ്ധി വികസിച്ച് അന്യവസ്തുക്കളിൽ നാനാത്വമായിപ്പോകുന്ന അറിവിനെ, ജ്ഞാനത്തിൽ ഏകീകരിച്ചുവരുമ്പോൾ അവന് സാക്ഷിത്വം ഏർപ്പെടുന്നു. സാക്ഷിത്വം ഏർപ്പെടുമ്പോൾ ചിദാഭാസൻെറ മൂന്നു താഴ്ന്ന അവസ്ഥകൾ, അതായത് അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിതുകൾ താനെ ഒഴിയുന്നു. ഇവ ഒഴിയുന്ന ദശയിൽ ചിദാഭാസനിൽ സാക്ഷി എന്ന മേൻമയോടുകൂടി പരോക്ഷജ്ഞാനം ഏർപ്പെടുന്നു. ഈ സാക്ഷി ജ്ഞാനത്തിൽത്തന്നെ ഇരിക്കുമ്പോൾ സാക്ഷിത്വം എന്ന പററുതൽ, ഉപാധിത്വം എന്ന പററുതൽ ഒഴിയുമ്പോൾ പരോക്ഷജ്ഞാനം അപരോക്ഷജ്ഞാനമായിത്തീരുന്നു. അതോടുകൂടി ശോകനാശവും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു. ആ ദശയിൽ സാക്ഷി എന്നുള്ള അവസ്ഥ കൂടസ്ഥനായി രൂപാന്തരപ്പെടുന്നു. അതോടുകൂടി കൂടസ്ഥനും ബ്രഹ്മവും ഘടാകാശവും മഹാകാശവും പോലെ പിരിവററതായി, നിറവുററതായി, നിരുപാധികനായി, താൻതന്നെ സ്വയം പ്രകാശരൂപിയായി ഉള്ളതായി, ആനന്ദമായിരിക്കുന്നു എന്ന് സ്വരൂപീകരിക്കുന്നു. ഈ ദശകൾ എല്ലാം ഉണ്ടായത് ചിദാഭാസനാണ്. സാക്ഷിക്കോ കൂടസ്ഥനോ ബ്രഹ്മത്തിനോ അല്ല. അപ്പോൾ ചിദാഭാസൻ താൻതന്നെ സാക്ഷിയായി, കൂടസ്ഥനായി, ബ്രഹ്മമായിരിക്കുന്നു എന്നും തനിക്ക് ഇതുപര്യന്തം ഉൽപ്പത്തി-സ്ഥിതി-നാശം ഉണ്ടായിട്ടില്ല എന്നും, താൻ ആ നിറവുററ സ്ഥാനത്തുനിന്ന് ത്രികാലങ്ങളിലും വിട്ടുമാറിയിട്ടില്ല എന്നും ഉള്ള അനുഭൂതി ഉണ്ടാകുന്നു. ഈ അനുഭൂതി ഉണ്ടാകുന്നത് താൻ ചിദാഭാസനാണ് എന്നും താൻ സാക്ഷിയാണ് എന്നും താൻ കൂടസ്ഥനാണ് എന്നും ഉള്ള അറിവുള്ളപ്പോൾ അല്ല. പിന്നെയോ, ഈ വ്യത്യാസങ്ങൾ എല്ലാം ഇല്ലാതായിത്തീരുമ്പോഴാണ്. ഈ ജ്ഞാനം എത്തുപെട്ടാൽ താൻ എക്കാലത്തും ഉൽപ്പത്തി-സ്ഥിതി-നാശം എന്നതുകളിൽ ഏർപ്പെടാത്തതുകൊണ്ട് തനിക്കു ബന്ധമില്ലെന്നും അതുകൊണ്ട് തനിക്ക് മോക്ഷവും ഇല്ല എന്നും സ്വരൂപീകരിക്കുന്നു. എന്നാൽ കൂടസ്ഥസ്വരൂപത്തിലോ ബ്രഹ്മസ്വരൂപത്തിലോ സ്വരൂപീകരിക്കുമ്പോഴാണ് തനിക്ക് ബന്ധമോക്ഷങ്ങൾ ഇല്ല എന്ന് ജ്ഞാനം ഏർപ്പെടുന്നത്. കാരണം, കൂടസ്ഥസ്വരൂപത്തിലും ബ്രഹ്മസ്വരൂപത്തിലും ബന്ധമോക്ഷങ്ങൾക്ക് അർത്ഥമില്ല. അവ വെറും വ്യർത്ഥവാക്കുകളായി പരിണമിക്കും.

എന്നാൽ ചിദാഭാസനിൽ ജ്ഞാനം എന്നുള്ളത് നാനാത്വങ്ങളിൽ അറിവ് എന്ന നിലയ്ക്ക് തരംതാഴ്ത്തപ്പെടുന്നതുകൊണ്ട് ഇടമുള്ളതായും നാനാത്വങ്ങളോടുകൂടിയ അറിവുള്ളതായും ബന്ധനം ഏർപ്പെ

ടുന്നു. ഈ ബന്ധനത്തിൽ നിന്നും മോചനം സിദ്ധിച്ചേ മതിയാകൂ. അതുകൊണ്ടാണ് ബന്ധമോക്ഷങ്ങൾ ചിദാഭാസനാണ് ഉള്ളത് എന്നു പറഞ്ഞത്. സാക്ഷിയാണെങ്കിൽ ഓരോ വ്യക്തിയിലും ഓരോ സാക്ഷിയായും, ഈ എല്ലാ സാക്ഷികളുടെയും സാക്ഷിയായി ഒരു സർവസാക്ഷിയായും ഇരിക്കുന്നു. ഈ സാക്ഷി ഇച്ഛ അററ് പ്രകാശിപ്പിക്കുകയും അറിയുകയും ചെയ്യുന്നു. എന്നാൽ സാക്ഷിത്വം ഏർപ്പെട്ടതുമൂലം ഒരു പററുതലുണ്ട്. നിത്യപ്രളയമാകുന്ന സുഷുപ്തിയിൽ ആണ്ടുപോയാൽ ഈ സാക്ഷി മാത്രമേ നിലനിൽക്കുന്നുള്ളു. ഓരോ ജീവസാക്ഷിയും സർവസാക്ഷിയിൽ ലയിച്ചാണ് ഇരിക്കുന്നത്. സുഷുപ്തിയിൽ പ്രാണൻ കളിക്കുന്നത് ഈ സർവസാക്ഷിയിൽ ഓരോ സാക്ഷിയും ചേർന്നുനിൽക്കുന്നതുകൊണ്ടാണ്. ഇതിനെ ഈശ്വരകാരുണ്യം എന്നു പറയുന്നു. ഈശ്വരൻ ഹിരണ്യഗർഭൻ എന്ന സൂക്ഷ്മശരീരിയായിരിക്കുമ്പോൾ എല്ലാ ജീവരാശികളിലും പ്രാണൻ പ്രവർത്തിക്കുന്നു. അല്ലെങ്കിൽ ഓരോ സുഷുപ്തിയിലും ഓരോ ജീവനും മരിക്കേണ്ടതാണ്. എന്നാൽ സർവസാക്ഷിയിൽ നിൽക്കുന്ന ഒരു ജീവസാക്ഷിക്ക് മോക്ഷം കിട്ടിയാൽ എല്ലാ ജീവരാശികൾക്കും മോക്ഷം കിട്ടേണ്ട എന്നാണെങ്കിൽ ആ ഒരു ജീവസാക്ഷിക്ക് മോക്ഷം കിട്ടുക എന്നാൽ ആ ജീവസാക്ഷി സാക്ഷിത്വം എന്ന പററുതൽ വിട്ട് സർവസാക്ഷിയിൽ ലയിച്ചുപോകുന്നു. അതുകൊണ്ട് ഒരു ജീവസാക്ഷിക്ക് മോക്ഷം കൈവന്നാൽ മററുള്ള സാക്ഷികൾക്ക് മോക്ഷം കൈവരുന്നില്ല. ഇവിടെ ജീവസാക്ഷി എന്നു പറഞ്ഞത് ചിദാഭാസനെ ഉദ്ദേശിച്ചാണ് എന്നു മനസ്സിലാക്കണം. കാരണം സാക്ഷി എന്നുള്ള വൈഭവത്തിന് ബന്ധമോക്ഷങ്ങൾ ഇല്ല.

മുക്തന്റെ കാര്യം പറഞ്ഞറിയിക്കുവാൻ സാധ്യമല്ല. അദ്ദേഹം സാത്വികത്തിൽ സാത്വികമായിത്തന്നെ ഇരിക്കുന്നു എന്നർഥം.

ജിജ്ഞാസുവിന്റെ ആഗ്രഹം തീവ്രമായി വരുമ്പോൾ അവനിൽ നിന്ന് അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ താനെ ഒഴിഞ്ഞ് പരോക്ഷജ്ഞാനം ഏർപ്പെടുന്നു. അപരോക്ഷജ്ഞാനം ദൃഢപ്പെടുമ്പോൾ അപരോക്ഷാനുഭൂതിയും ശോകനാശവും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു.

ഒരു രൂപയെ നയാപൈസയായി വ്യവച്ഛേദിച്ചുകഴിഞ്ഞാൽ 16 അണയ്ക്ക് 96 നയാപൈസ മാത്രമേ കിട്ടുന്നുള്ളു. എന്നാൽ 96 നയാപൈസ കൊണ്ട് ഒരു രൂപ ഉണ്ടാകുന്നുമില്ല. 4 നയാപൈസയുംകൂടി ചേർത്താൽ മാത്രമെ ഒരു മുഴുവൻ രൂപ ഉണ്ടാകുന്നുള്ളു. ജ്ഞാനം അന്തഃകരണമാകുന്ന ഉപാധിരൂപേണ നാനാത്വങ്ങളിൽ വ്യതിചലിക്കുമ്പോൾ അത് അറിവായി കലാശിക്കുന്നു. എന്നാൽ ഈ നാനാത്വങ്ങളോടുകൂടിയ അറിവ് ഒരു സമൂഹമാക്കിച്ചേർത്താൽ ജ്ഞാനം എന്നുള്ളത് കൈവരുകയു

മില്ല. അതായത് ജ്ഞാനം എന്നുള്ളത് 96 തത്വങ്ങൾ എന്നുള്ള അറിവുകളായി കലാശിച്ചുപോകുന്നു. ഈ 96 തത്വങ്ങളെ അറിഞ്ഞാൽ ജ്ഞാനവടിവായ തന്നെമാത്രം അറിയുന്നില്ല. തന്നെ വിട്ട് ബാക്കി എല്ലാററിനേയും അറിയുന്നു. എന്നാൽ ഈ 96 തത്വങ്ങളെ ജ്ഞാനമാക്കണമെങ്കിൽ 4 വേദങ്ങളേയും ചേർക്കണം. അതായത് ഋക്ക്, യജുർ, സാമ, അഥർവ വേദങ്ങൾ. ഈ 4 വേദങ്ങളും ചേർന്നുകഴിഞ്ഞാൽ അറിവ് ജ്ഞാനമായി ത്തീരുന്നു. 96 നയാപൈസയോടുകൂടി 4 നയാപൈസകൂടി ചേർത്തപ്പോൾ ഒരു മുഴുവൻ രൂപ സാക്ഷാൽക്കരിക്കുന്നതുപോലെ 96 തത്വങ്ങളെ മാനിച്ചുകൊണ്ടിരിക്കുമ്പോൾ അറിവിന്റെ സ്വരൂപങ്ങളാകുന്ന 4 വേദങ്ങളേയും ചേർത്താൽ സ്വരൂപനിശ്ചയം കൈവരും. ഋക്ക്വേദവും യജുർവേദവും പിതാവായും, സാമവേദവും അഥർവവേദവും മാതാവായും നിൽക്കുന്നു. ജിജ്ഞാസുവിൽ ഈ നാലു വേദങ്ങൾ എങ്ങനെ കൈവരുന്നു എന്നാണെങ്കിൽ അവ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നിലയ്ക്ക് കൈവരുന്നു. ഋക്ക്വേദ മഹാവാക്യമാകുന്ന ''പ്രജ്ഞാനം ബ്രഹ്മ'' ജ്ഞാനം തന്നെയാണ് ബ്രഹ്മം എന്ന് എത്തുപെടുമ്പോൾ പരോക്ഷജ്ഞാനമായി. യജുർവേദ മഹാവാക്യമാകുന്ന 'അഹം ബ്രഹ്മാസ്മി' ഞാൻ ബ്രഹ്മമാണ് എന്ന സാക്ഷാൽക്കാരവാക്യം ഏർപ്പെടുമ്പോൾ അപരോക്ഷാനുഭൂതി ഉണ്ടാകുന്നു. സാമവേദ ഉപദേശമഹാവാക്യമാകുന്ന ''തത്ത്വം അസി'' അത് നീയാകുന്നു എന്ന് സംശയരഹിതമായ പൊരുൾ ഉദയമാകുമ്പോൾ ശോകനാശം ഉണ്ടാകുന്നു. ദിദ്യന്തേഹൃദയ ഗ്രന്ഥിഛിദ്യന്തേ സർവസംശയഃ''. അഥർവമഹാവാക്യമായ ''അയം ആത്മാബ്രഹ്മം''. ഞാനും എന്റെ ആത്മാവും ബ്രഹ്മമായിരിക്കുന്നു എന്ന് എത്തുപെടുമ്പോൾ പൂർണമായ സ്വരൂപീകരണവും അതിഹർഷവും ഉണ്ടാകുന്നു. അപ്പോൾ ഋക്ക് വേദം, യജുർവേദം, സാമവേദം, അഥർവവേദം ഇവ യഥാക്രമം പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന സ്ഥാനങ്ങളിൽ വിലസുന്നു. ഈ ദശയിൽ ഉൽപ്പത്തി, സ്ഥിതി, നാശം എന്നിതുകൾ ഇല്ലാത്തതുകൊണ്ട് ഈ ഉൽപ്പത്തി-സ്ഥിതി-നാശങ്ങൾക്ക് കാരണഭൂതനും, ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവുമായ ഈശ്വരന്റെ ആധികാരികത്വം ആവശ്യമില്ലാത്തതുകൊണ്ട് ഈശ്വരനും ഒഴിയുന്നു. പിന്നെ ബാക്കി ശേഷിക്കുന്നത് ശുദ്ധ ബ്രഹ്മചൈതന്യം മാത്രം. താൻ ആ ശുദ്ധ ബ്രഹ്മചൈതന്യമായിത്തന്നെ തീരുന്നു.

പൂജ്യത്തിന് സ്വയം യാതൊരു വിലയും നിലയും ഇല്ല. അതായത് അത് അർഥശൂന്യമായ, ഇല്ലാത്തതായ വസ്തു എന്നർഥം. എന്നാൽ ആ പൂജ്യത്തിന്റെ പിന്നിൽ ഉള്ള വസ്തുവായ ഒന്നിനെ ചേർത്താൽ മുൻപിൽ നിൽക്കുന്ന പൂജ്യത്തിന് അർഥമുണ്ടാകുന്നു. അപ്പോൾ ഉള്ള വസ്തു ഇല്ലാത്ത വസ്തുവിനെ അർഥവത്താക്കി. അപ്പോൾ ഇല്ലാത്ത വസ്തു

വിൻെറ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഉള്ള വസ്തു. എന്നാൽ ആ ഉള്ള വസ്തുവിനെ പൂജ്യത്തിൻെറ പിന്നിൽ നിന്നു മാററി യാൽ ഇല്ലാത്ത വസ്തു ഇല്ലാത്തതുതന്നെയായിത്തീരുന്നു. അപ്പോൾ പൂജ്യത്തിൻെറ പിന്നിൽ നിൽക്കുന്ന, ആധാരമായി നിൽക്കുന്ന ഒന്നിനെ ആശ്രയിച്ചാണ് പൂജ്യത്തിന് അർഥം കൽപ്പിക്കുന്നത്. ആ ഒന്ന് എന്നുള്ള തില്ലെങ്കിൽ പൂജ്യങ്ങൾക്കോ സംഖ്യകൾക്കോ യാതൊരു അർഥവുമില്ല. എന്നാൽ 10 എന്ന സംഖ്യ നോക്കുക. അത് എന്താണർഥമാക്കുന്നത് എന്നാ ണെങ്കിൽ ഒന്ന് എന്നുള്ളത് പൂജ്യം എന്ന്. അതുപോലെ 100, 1000, 100000 എന്നീ സംഖ്യകളിലും ഒന്ന് എന്നുള്ളത് പൂജ്യം; പൂജ്യം എന്നർഥ പ്പെടുത്തുന്നു. അതായത് ഉള്ളവസ്തുവിനെ ഇല്ല എന്ന് അർഥമാക്കി ആ ഉള്ളവസ്തുതന്നെ നഷ്ടപ്പെട്ടതായി തോന്നപ്പെടുന്നു.

അതുപോലെ ഈ കാണപ്പെടുന്നതുകൾ എല്ലാം തനിക്ക് അർഥമാകു ന്നത് താൻ ഉള്ളതുകൊണ്ടാണ്. ഈ കാണപ്പെടുന്നതുകളിൽ തന്നെ ചേർത്തില്ലെങ്കിൽ അവയ്ക്ക് യാതൊരു അസ്തിത്വവുമില്ല. അപ്പോൾ ഇവ എല്ലാം തന്നെ ആശ്രയിച്ചു നിൽക്കുന്നു. എന്നാൽ ഈ കാണപ്പെടുന്ന തുകളുടെ വൈഭവം എന്താണ് എന്നാണെങ്കിൽ ഉള്ള തന്നെ ഇല്ല എന്നർഥ മാക്കുന്നതാണ്. ഈ കാണപ്പെടുന്നതുകളുടെ ആധാരവും അധിഷ്ഠാ നവും ദ്രഷ്ടാവും താൻതന്നെയാണെങ്കിലും അവ എല്ലാം സംഖ്യാബലം കൊണ്ട് തന്നെ തരംതാഴ്ത്തുന്നതായി ഭ്രാന്തി ഏർപ്പെടുന്നു. താൻ അവക ളിൽത്തന്നെ മറന്നുചെന്ന് പററിപ്പിടിക്കുന്നു; അതോടുകൂടി ദുഃഖവും ഏർപ്പെടുന്നു. അവനവൻെറ ദുഃഖത്തിനും ആനന്ദത്തിനും കാരണം അവനവൻതന്നെയാണെങ്കിലും, ആ ആരോപണങ്ങൾ എല്ലാം തന്നെ അപേക്ഷിച്ചുനിൽക്കുന്ന വസ്തുക്കളിൽ ആരോപിക്കുന്നു. അതു കൊണ്ട് താനും ആ ആരോപണങ്ങളോടുകൂടി കെട്ടുപോകുന്നു. ഇതിനെ മനസ്സിലാക്കിക്കൊണ്ട് ആരോപിതങ്ങളിൽ മനസ്സുവയ്ക്കാതെ താൻ, തന്നെത്തന്നെ ആശ്രയിച്ചാൽ മതിയാകും. താൻ എല്ലാററിൻെറയും ആധാ രവും അധിഷ്ഠാനവും ദ്രഷ്ടാവും ആയിരിക്കുമ്പോൾ താൻ തന്നെ ത്തന്നെ അനുഗ്രഹിച്ചാൽ താൻ എല്ലാവരേയും എല്ലാററിനേയും അനുഗ്രഹി ച്ചതായിത്തീരും.

സുഷുപ്തിയിൽ നിന്നും ഉണരുമ്പോൾ നേരത്തെ കണ്ട ജഗത്ത് വീണ്ടും കാണപ്പെടുന്നത് ഭ്രാന്തിജതാദാത്മ്യം കൊണ്ടാണെന്നു പറഞ്ഞു വല്ലോ. താൻ ഇന്നു കണ്ടതെല്ലാം തനിക്കു നാളെയും വേണമെന്നുള്ള ഇട വിടാതെയുള്ള ആഗ്രഹം ഈശ്വരൻ നിറവേററിത്തരുന്നതുകൊണ്ടാണ് ഇവ വ്യത്യാസമില്ലാതെ കാണപ്പെടുന്നത്. എന്നാൽ വാസ്തവത്തിൽ വ്യത്യാ സമില്ലേ? ഉണ്ട്. ഇന്നലെ കണ്ടവനെയല്ല നാം ഇന്നു കാണുന്നത്. ഓരോ സെക്കൻെറുതോറും നമ്മുടെ ശരീരത്തിൽ വ്യത്യാസങ്ങൾ വന്നുകൊണ്ടാണി രിക്കുന്നത്. ഈ വ്യത്യാസങ്ങൾ സൂക്ഷ്മമായിരുന്നാലും അവ

യാതൊരു ദാക്ഷിണ്യവും കൂടാതെ നടന്നുകൊണ്ടിരിക്കുന്നു. ഈ വ്യത്യാസങ്ങൾ നടക്കുന്നില്ലെങ്കിൽ വാർധക്യം എന്നുള്ളത് വരുകയില്ല. യുവാവ് എപ്പോഴും യുവാവായിത്തന്നെ ഇരിക്കും. അപ്പോൾ ഈ കാണപ്പെടുന്നതുകളുടെ എല്ലാം അവസ്ഥ അതാണ്. അതായത് എല്ലാ വസ്തുക്കളും സംഹാരരൂപത്തിൽ അഴിഞ്ഞുകൊണ്ടിരിക്കുന്നു. ഈ സംഹരിക്കപ്പെടുന്ന വസ്തുക്കളിൽ ആസക്തി വയ്ക്കുക. എന്നാൽ അതിൽ എന്താണ് അർഥം? അവയ്ക്ക് ഇന്നു നിലനിൽപ്പുള്ളത് തൻെറ സാന്നിധ്യം കൊണ്ടാണ്. താൻ അവയെ അർഥമാക്കിയില്ലെങ്കിൽ അവയ്ക്കു സ്ഥാനമില്ല. അവയോ വ്യവഹാരദശയിൽ സത്യമെന്നു തോന്നുമെങ്കിലും പാരമാർഥികത്തിൽ അസ്തിത്വമില്ലാത്തതാണ്. പാരമാർഥികത്തിൽ അസ്തിത്വമുള്ളതാണു നമുക്കു വേണ്ടത്. പാരമാർഥികസത്തയിൽ ഇല്ലാത്ത വസ്തുക്കൾ സംഹരിക്കപ്പെടുകതന്നെ ചെയ്യും. പിന്നെ നാം എന്തിനാണ് ഇതുകളിൽ ആസക്തി വച്ചുപുലർത്തുന്നത്! തീവ്ര ജിജ്ഞാസു ഇതുകൾ അറിഞ്ഞ് ഇടവിടാതെ ചിന്തിച്ച് തൻെറ സ്വരൂപീകരണത്തെ ഉററുനോക്കികൊണ്ടിരിക്കുന്നു. തീവ്രജിജ്ഞാസു ഇടവിടാതെ ചിന്തിച്ച്, ചിന്തിച്ച് തൻെറ ആഗ്രഹം ഈ കാണപ്പെടുന്നതുകളിൽ ചെന്നാൽ അവകളുടെ അറിവ് ഉണ്ടാകുമെങ്കിലും ആ അറിവ് തൻെറ സ്വരൂപത്തെ മറയ്ക്കുന്നു എന്നല്ലാതെ അതിനെ വെളിപ്പെടുത്തുന്നില്ല എന്നറിഞ്ഞ്, യാതൊരു ജ്ഞാനസ്വരൂപം യാതൊരു നഷ്ടവും സംഭവിക്കാതെ നിൽക്കുന്നുവോ ആ ജ്ഞാനസ്വരൂപത്തിൽ തന്നെ എത്തിച്ചേരുവാൻ യുക്തിയുക്തം ചിന്തിക്കുന്നു. യാതൊന്നിനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞവനായിത്തീരുന്നുവോ അതിനെ സ്വരൂപീകരിക്കുവാനുള്ള മാർഗം തേടുന്ന സമയത്ത് താൻ തന്നെയാണ് സർവത്തിനും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും എന്നറിയുകയും തനിക്ക് ഉല്പത്തി-സ്ഥിതി-നാശം എന്നതുകളില്ല എന്നും, താൻ ഉള്ള വസ്തുവിൽ അതിൻെറ സ്വരൂപമായ അസ്തിഭാതി പ്രിയം തന്നെയായിരിക്കുന്നു എന്നും, താൻ മുമ്പിനാലെ ആ അവസ്ഥയിൽത്തന്നെ ആയിരുന്നു എന്നും ഇപ്പോഴും ആ അവസ്ഥയിൽത്തന്നെയാണെന്നും, ഇനിയും ആ ദശയിൽത്തന്നെയിരിക്കുമെന്നും ദൃഢപ്പെടുകയും ചെയ്യുന്നു.

അതുകൊണ്ട് നേരത്തെ കൈവന്ന സ്വരൂപത്തെ വീണ്ടും പ്രാപിക്കുവാൻ ആഗ്രഹിക്കേണ്ടതില്ല എന്നും, ഏർപ്പെട്ട സാക്ഷാൽക്കാരത്തിൽ നിന്നും താൻ എക്കാലത്തും വിട്ടുമാറിയിട്ടില്ല എന്നും, നിത്യനിവൃത്തമായ ബന്ധത്തെ നിവർത്തിക്കുവാൻ ആഗ്രഹിക്കേണ്ടതില്ല എന്നും സംശയരഹിതമായി അറിയുന്നു. നിത്യനിവൃത്തമായ ബന്ധനത്തെ നിവർത്തിക്കുവാനും, നിത്യപ്രാപ്തമായ മോക്ഷത്തെ വീണ്ടും പ്രാപിക്കുവാനും ആഗ്രഹിച്ചതാണ് ബന്ധമെന്നും താൻ സ്വയം സഹജസ്വരൂപത്തിൽ സഹജജ്ഞാനത്തിൽത്തന്നെ ആണ്ട് അതുതന്നെയായിരിക്കുമ്പോൾ, തനിക്ക് ഒന്നും പ്രാപിക്കുവാനോ നിവർത്തിക്കുവാനോ ഒന്നും ചെയ്യേണ്ട

തില്ല എന്നും അറിയുന്നു. ഇതിനെപ്പററി തിരുജ്ഞാനസംബന്ധർ പറയുകയാണ്:

''എന്നാണൈ യെന്നാണൈ യെന്നാണൈയേകമിരണ്
ടെന്നാമർ ചുമ്മായിരുരുവെൻറു-ചൊന്നാൻ
തിരുജ്ഞാന ചമ്മന്തൻ ശീർകാഴിനാട
നരുളാളൻ ജ്ഞാനവിനോതൻ.''

## 1-11-1959

ബുദ്ധി, ശബ്ദശക്തിവൃത്തികൊണ്ട് ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. എന്നാൽ ലക്ഷണാവൃത്തികൊണ്ട് പ്രകാശിപ്പിക്കുന്നു.

വിവരണം—ശബ്ദം ഒരു വസ്തുവിനെ കുറിക്കുന്നു. ശബ്ദശക്തിവൃത്തി അതിൻെറ സ്വരൂപം വിഭാവന ചെയ്യുന്നു. ഉദാഹരണമായി 'കുടം' എന്ന ശബ്ദം ജലവാഹിയായ ഒരു പാത്രം എന്നു കുറിക്കുന്നു. ഇതുകൊണ്ട് സ്വരൂപം പൂർണമാകുന്നില്ല. പള്ള വീർത്തതും കഴുത്തിടുങ്ങിയതും വാവട്ടം സ്വല്പം പരന്നതുമായ ഒരു പാത്രം എന്ന് ലക്ഷണാവൃത്തികൊണ്ട് അതിൻെറ സ്വരൂപജ്ഞാനം ധരിക്കണം. ശബ്ദശക്തി മാത്രം പോരാ; ലക്ഷണാവൃത്തി കൊണ്ടു മാത്രമാണ് സ്വരൂപത്തിൻെറ നിജസ്വരൂപം കാണേണ്ടത്.

ഇതുപോലെ ഒരു കുടം പൈപ്പുവെള്ളം കൊണ്ടുവന്നു എന്നതിനെ പരിശോധിക്കാം. വീട്ടിനകത്തു ഒഴിഞ്ഞിരുന്ന ഒരു കുടം പൈപ്പിൻെറ മൂടുവരെ സഞ്ചരിച്ച് പൈപ്പിൻെറ അററം വായ്ക്കകത്താക്കി ടാപ്പു തിരിച്ച് വെള്ളംനിറച്ച് ടാപ്പു അടച്ച് നിറകുടമായി ഗൃഹാന്തർഭാഗത്തേക്ക് സഞ്ചരിച്ചു എന്ന് ശബ്ദവൃത്തികൊണ്ട് രൂപപ്പെടാം. ഈ സ്വരൂപജ്ഞാനത്തിൽ അസംഭവ്യദോഷം ഉണ്ട്. എന്നാൽ ലക്ഷണാവൃത്തികൊണ്ടാണെങ്കിൽ ജഡമായ കുടത്തെ വീട്ടിലെ തോഴി ഇടുപ്പിലാക്കി പൈപ്പിനടുത്തു നടന്നുപോയി കുടത്തിൻെറ വായിൽ പൈപ്പു വച്ച് ടാപ്പു തിരിച്ച് വെള്ളംനിറച്ച് തിരികെ അതേപടി നിറകുടത്തെ ഇടുപ്പിൽവച്ച് ഗൃഹാന്തർഭാഗത്ത് കൊണ്ടുവച്ചു എന്ന് മനസ്സിലാക്കണം. ഇത് ശരിയായ സ്വരൂപജ്ഞാനം നൽകുന്നു.

''ഗംഗായാം ഗ്രാമം'' എന്ന വാക്യത്തിൽ ശബ്ദശക്തിവൃത്തിമൂലം ഗ്രാഹ്യമാകുന്നത് ഒഴുകുന്ന ഗംഗയിലെ ഗ്രാമമെന്നാണ്. ഒഴുകുന്ന വെള്ളത്തിൽ ഗ്രാമം ഇരിക്കുകയെന്നുള്ളത് അസാധ്യമെന്നത് പരക്കെ പ്രസിദ്ധം. ലക്ഷണാവൃത്തികൊണ്ട് പരിശോധിച്ചു മനസ്സിലാക്കുക. ജലസൗകര്യത്തിനു വേണ്ടി ഗംഗാനദീതീരത്തു സ്ഥാപിച്ചിട്ടുള്ള ഒരു ഗ്രാമം എന്ന് ലക്ഷണാവൃത്തിയാൽ അറിയുമ്പോഴം ഗ്രാമസ്വരൂപം സുവ്യക്തമായി.

മേല്പറഞ്ഞ ഉദാഹരണങ്ങളിൽനിന്ന് ശബ്ദശക്തിവൃത്തികൊണ്ടുള്ള സ്വരൂപജ്ഞാനം സത്യത്തിൽനിന്നു വിദൂരമായിപ്പോകുന്നു എന്നു വരുന്നു. ലക്ഷണാവൃത്തികൊണ്ടു മാത്രമാണ് നിജസ്വരൂപം ഉള്ളതു പോലെ അറിയുന്നത്. അതുകൊണ്ട് ബുദ്ധി, ശബ്ദശക്തിവൃത്തിയെ ആശ്രയിച്ചാൽ ബ്രഹ്മസ്വരൂപപ്രകാശത്തിനുതകുന്നതല്ല. എന്നാൽ ലക്ഷണാവൃത്തിയാൽ മാത്രമേ അതു സാധിക്കയുള്ളു എന്നും തെളിയുന്നു. എന്തെന്നാൽ ഒരു വസ്തുവിൻെറ സ്വരൂപനിശ്ചയം ബന്ധപ്പെട്ട മററു വസ്തുക്കളുമായി തട്ടിച്ചുനോക്കുമ്പോഴാണുണ്ടാകുന്നത്. ഇതാണ് ലക്ഷണാവൃത്തി നിർവഹിക്കുന്നത്.

ബുദ്ധി ജഡമാണെങ്കിലും കണ്ണാടിപോലെ ശുദ്ധമായിരിക്കുന്നു. ബ്രഹ്മം ഇതിനെ പ്രകാശിപ്പിക്കുന്നു. നിശ്ചലത്വം, പ്രകാശം എന്നിവ ബ്രഹ്മത്തിൻേറതാണ്. ശുദ്ധമായ ബുദ്ധിയിൽ ബ്രഹ്മം പ്രകാശിക്കുമ്പോൾ ബ്രഹ്മവൈഭവമായ നിശ്ചലത്വം, പ്രകാശം എന്നിവയെ ബുദ്ധി വഹിക്കുന്നു. ബുദ്ധിയോ ബ്രഹ്മത്തിൽ ആരോപിതമാണ്. മേല്പറഞ്ഞ രണ്ടു വൈഭവങ്ങളും ബുദ്ധി വഹിച്ചിരിക്കുന്നതായി തോന്നിയാലും അതിൽ പ്രതിബിംബിക്കുന്ന ചിദാഭാസന് അവ നിത്യസിദ്ധമാണ്.

നിശ്ചലത്വം, പ്രകാശം എന്നു ബ്രഹ്മലക്ഷണങ്ങൾ പറഞ്ഞാൽ, ബ്രഹ്മത്തെ ആശ്രയിച്ചിരിക്കുന്ന ബുദ്ധിയിലും, ചിദാഭാസനിലും അവ എങ്ങനെ ബാധിക്കുന്നു എന്ന് ലക്ഷണാവൃത്തികൊണ്ട് നോക്കണം. ഈ ലക്ഷണാവൃത്തിയാൽ കാണപ്പെടുന്ന നിശ്ചലത്വം, പ്രകാശം എന്നിവ ബ്രഹ്മമായി ബ്രഹ്മത്തിൻേറതായിരിക്കുകയും, ഈ ബ്രഹ്മം ബുദ്ധിയുടെ അധിഷ്ഠാനമായിരിക്കുകയും ചെയ്യുന്നു. ഈ ബ്രഹ്മം തന്നെ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നു. ബ്രഹ്മപ്രതിബിംബമായ ചിദാഭാസനിൽ അവ നിത്യസിദ്ധമായുമിരിക്കുന്നു. അതായത് പ്രതിബിംബം ബിംബമുഖം തന്നെ ആയിരിക്കുമ്പോൾ, ബിംബലക്ഷണങ്ങളാകവേ പ്രതിബിംബമുഖത്തിലും വിളങ്ങപ്പെടും എന്നത് സിദ്ധം. ഇടയ്ക്കു നിൽക്കുന്ന കണ്ണാടിയായ ബുദ്ധി ഈ ലക്ഷണങ്ങളെ ഒരു പരിതഃസ്ഥിതിയിൽ വഹിക്കുന്നതായി കാണാമെന്നല്ലാതെ അതിന് ഈ ലക്ഷണങ്ങൾ നിത്യസിദ്ധങ്ങളാണെന്നു പറയുവാൻ പാടുള്ളതല്ല. മലവിക്ഷേപാവരണങ്ങളോടുകൂടിയ ബുദ്ധിക്ക് 'വൃത്തിപ്പെടുക'യാണ് സ്വഭാവം. അഴുക്കടഞ്ഞ കണ്ണാടി ചലിച്ചു എന്നിരിക്കട്ടെ, കണ്ണാടി ചലിച്ചാൽ പ്രതിബിംബം ചലിക്കുന്നതുപോലെ തോന്നും. കണ്ണാടിയുടെ അഴുക്കു കളയുകയും ചലനം നിർത്തുകയും ചെയ്യുക; നിശ്ചലമാകട്ടെ. അപ്പോൾ പ്രതിബിംബം തൻെറ നിത്യസിദ്ധമായ നിശ്ചലത്വത്തോടും മുഖത്തിൻെറ തനി പ്രകാശത്തോടും വിളക്കപ്പെട്ടതായി കാണും.

കണ്ണാടിയുടെ ചലനം നിന്നപ്പോഴുണ്ടായ അതിന്റെ നിശ്ചലാവസ്ഥയിലാണ് പ്രതിബിംബത്തിന്റെ നിശ്ചലാവസ്ഥ വ്യക്തമായതും തദ്വാരാ ബിംബമുഖത്തിന്റെ നിശ്ചലലക്ഷണം പ്രകാശിച്ചതും. അപ്പോൾ നിശ്ചലമായ കണ്ണാടിക്കു മാത്രമേ ബിംബമുഖത്തിന്റെ നിശ്ചലത്വം പ്രകാശിപ്പിക്കുവാൻ കഴിഞ്ഞുള്ളു. അതുപോലെ വൃത്തിപ്പെട്ടിരിക്കുക എന്ന തൊഴിലായിരിക്കുന്ന മലവിക്ഷേപസഹിത ബുദ്ധിക്ക് അതിൽ പ്രതിബിംബിക്കുന്ന ചിദാഭാസൻ ചലിക്കുന്നതായി കാണുന്നതിനാൽ അതിൽക്കൂടി നിശ്ചലസ്വരൂപമായ ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ കഴിയുന്നില്ല. വൃത്തിരഹിതമായി നിർവൃത്തിയിലിരിക്കുന്ന ബുദ്ധി നിശ്ചലനായ ചിദാഭാസനെ കാണുകയും തദ്വാരാ ബിംബമായ ബ്രഹ്മത്തിന്റെ നിശ്ചലത്വത്തെ സാക്ഷാൽക്കരിക്കുകയും ചെയ്യാം. ഇതുപോലെതന്നെ ബ്രഹ്മത്തിന്റെ പ്രകാശാദി മററു ലക്ഷണങ്ങളും പ്രകാശപ്പെടുകയും ബ്രഹ്മം അറിയപ്പെടുകയും ചെയ്യും. അപ്രകാരം ബ്രഹ്മസ്വരൂപം അതിൽ ആരോപിതമായിരിക്കുന്ന നിർമലബുദ്ധിയിൽ പ്രതിബിംബിക്കപ്പെടുന്ന ചിദാഭാസൻ നിത്യസിദ്ധമായ ബ്രഹ്മലക്ഷണങ്ങൾ മുഖേന അതായത് ലക്ഷണാവൃത്തികൊണ്ട് ബുദ്ധിയിൽ പ്രകാശിക്കുന്നു.

ഇവിടെ ഒരു സംഗതി കൂടി വെളിപ്പെടുന്നു. ബുദ്ധി ബ്രഹ്മത്തിൽ വെറും ആരോപിതം; ജഡം, ബുദ്ധിയിൽ പററിയിരിക്കുന്ന മലാദികളും അപ്രകാരം തന്നെ. ഇവയ്ക്കോ, സത്യത്തിൽ ചൈതന്യവുമായി ഒരു കലർപ്പുമില്ല. വെറും ജഡം, ആരോപിതം; ഇവ പ്രകാശിക്കുന്നത് ബ്രഹ്മത്തിന്റെ സാന്നിധ്യം കൊണ്ടുമാത്രം. അതായത് ബ്രഹ്മസന്നിധിയിൽ; സന്നിധി എന്നു പറഞ്ഞാൽ സാമീപ്യം. യജമാനന്റെ സന്നിധിയിൽ പട്ടി പരാക്രമം കാണിക്കുന്നു. യജമാനന്റെ സാന്നിധ്യമില്ലെങ്കിൽ പട്ടി, പട്ടിതന്നെ. ജഡസമം. ജഡസമമായ പട്ടി യജമാനന്റെ സന്നിധിയിൽ കാണിക്കുന്ന വീരപരാക്രമങ്ങൾ യജമാനൻ കണ്ടു ചിരിക്കുന്നു എന്നല്ലാതെ അത് അയാളെ ഇളക്കാൻ പര്യാപ്തമാകുന്നില്ല. ആ പരാക്രമത്തിൽ കൂടിച്ചേർന്നു ചാടുന്നില്ല. ഇതുപോലെ ബ്രഹ്മത്തിനും തത്തുല്യമായ ചിദാഭാസനും ഇടയ്ക്ക് അവയുടെ സന്നിധിയിൽ ശോഭിക്കുന്ന ബുദ്ധി എത്ര ചാടിയാലും ചിദാഭാസന് നിത്യസിദ്ധമായിരിക്കുന്ന നിശ്ചലത്വവും പ്രകാശവും അതേപടി ഇരിക്കുകയും, ബ്രഹ്മം അതിന്റേതായിരിക്കുന്ന നിശ്ചലപ്രകാശമായിരിക്കുകയും ചെയ്യുന്നു. ലക്ഷണാവൃത്തികൊണ്ടു മാത്രമേ ഇതും വ്യക്തമാകുന്നുള്ളു.

2. ''ഫലവ്യാപ്തികൊണ്ട് ബുദ്ധി ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല, എന്നാൽ വൃത്തിവ്യാപ്തികൊണ്ട് പ്രകാശിപ്പിക്കുന്നു.''

വിവരണം—വൃത്തിയും ഫലവും കാര്യരൂപംതന്നെ, വൃത്തിപ്പെടുമ്പോൾ ഫലത്തിലേക്ക് നീങ്ങുകയാണ്. വൃത്തി സങ്കുചിതമാർഗേണ

ഫലത്തിലേക്കും ഫലവ്യാപ്തിയിലേക്കും നീങ്ങുന്നു. വൃത്തി കുടുസ്സാകുകയും ഫലം വ്യാപ്തമാകുകയും ചെയ്യുന്നു. ഫലവ്യാപ്തി കൊണ്ട് ബുദ്ധി ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല.

പ്രകാശം അഥവാ ശുദ്ധബോധം ബ്രഹ്മവദ്പൂർണമാണ്. അജ്ഞാനം കൊണ്ട് ബ്രഹ്മത്തിൽ ആരോപിതമായ ബുദ്ധിയിൽ ചിദാഭാസൻ പ്രതിബിംബമായി 'ഞാൻ' എന്ന (കുടുസ്സായ അറിവ്) ഫലം ഉണ്ടായി. ആരോപിതബുദ്ധി ഈ പ്രതിബിംബപ്രകാശവുമായി ചേർന്നു നിന്നതിനാൽ ചിദാഭാസൻ ''എന്റെ അന്തഃകരണം'' എന്ന കുടുസ്സായ അറിവിൽപ്പെട്ട് 'ഞാൻ' എന്ന കുടുസ്സായ അറിവിനെ കുറച്ചുകൂടി കുടുസ്സാക്കി എന്ന ഫലം ഉണ്ടാക്കി. ''ഞാൻ'' എന്ന അറിവായ ഫലം എന്റെ അന്തഃകരണം എന്നവിധം വ്യാപ്തമായി. ബ്രഹ്മജ്ഞാനം എന്ന ഉറവിടത്തിൽ നിന്നും ചിദാഭാസൻ മുഖേന കണ്ടെടുത്ത ജ്ഞാനം ബുദ്ധിയിൽ കുടുസ്സാക്കിയ 'ഞാൻ' എന്ന അറിവായി. എന്റെ അന്തഃകരണം എന്ന് ഒന്നുകൂടി കുടുസ്സായി. എന്റെ ചിത്തം, എന്റെ മനസ്, എന്റെ ഇന്ദ്രിയങ്ങൾ, എന്റെ ശരീരത്രയം, എന്റേതുകൾ എന്നീവിധം ഫലവ്യാപ്തി നീണ്ടുപോകുന്നു. ഇന്ദ്രിയദ്വാരാ അന്തഃകരണസ്പർശമുണ്ടായ ശുദ്ധജ്ഞാനം അഞ്ചു ശാഖകളായി വിഭജിക്കപ്പെട്ടു വിഷയജ്ഞാനമായി ദുഷിക്കുന്നു. ശുദ്ധജ്ഞാനവും വിഷയപദാർഥങ്ങളും ചേർന്ന് വിഷയജ്ഞാനം. അതായത് പ്രിയരൂപമായ ശുദ്ധജ്ഞാനവും അപ്രിയരൂപമായ വിഷയവും വൃത്തിദ്വാരാ ചേർന്ന് വിഷയജ്ഞാനം എന്ന സങ്കലിതം അനുഭവപ്പെടുന്നു. ഈ താദാത്മ്യാവസ്ഥ സഹജം, ഭ്രാന്തിജം, കർമജം എന്ന വിധത്തിൽ വിഷയത്തിൽ കൊതിച്ച് ഫലവ്യാപ്തിയിലേക്കു തന്നെ പ്രേരണ നൽകുന്നു. ഈ കാണുന്ന എന്റെ ശരീരവും എന്റേതുകളും ഐശ്വര്യാഭിവൃദ്ധിയോടുകൂടി ചിരകാലം വർത്തിക്കണം. രുചിപ്രദമായ ആഹാരം എപ്പോഴും ലഭിക്കണം. കേൾക്കുന്നതെല്ലാം ഇമ്പമായിരിക്കണം, സ്പർശിക്കുന്നതെല്ലാം സുഖവും സർവത്ര സുഗന്ധവുമായിരിക്കണം. ഇങ്ങനെ ജ്ഞാനം അഞ്ചുമുളകളിൽക്കൂടി കുടുസ്സായ അറിവായി, വിഷയസ്പർശമായി താഴോട്ടു താഴോട്ടു ഒഴുകി ചിലത് പാഴ്കിണററിലും കുണ്ടിലും ചാലിലുമായി വീണ് ശൂന്യമായിപ്പോകുന്നു. വിത്തം ആർജിക്കണമെന്നു കൊതിച്ച അറിവ് അതിന്റെ വർധനയിൽ തൃപ്തിയടയാതെ വ്യാപരിച്ചു വ്യാപരിച്ചിരിക്കവെ മരണം പ്രാപിക്കുന്നു. താനായ അറിവിനെ വിത്തത്തിൽ ചേർത്തതിനാൽ, വിത്തം വിടേണ്ടിവന്നപ്പോൾ അതിൽ താദാത്മ്യമായിരുന്ന താനായ അറിവും പോയി മരിച്ചു എന്ന ഭാവവും ഉണ്ടായി ശേഷിച്ചത് വിത്തം വിത്തം എന്ന ആഗ്രഹവും. മരണസമയത്ത് ആർജിച്ച ധനം മതിയായില്ല, ഇനിയും വേണം എന്ന ആഗ്രഹം ശേഷിച്ച് പിന്നെയും ഉല്പത്തിക്ക് ഹേതുവാകുന്നു. പിന്നെയും സ്ഥിതി, നാശം. കോഡർകമ്പനി ലേലം പിടിക്കുവാൻ തയ്യാറായ കോടീശ്വരപ്രഭു,

ദളവാ മുതലിയാർ ഹൃദയസ്തംഭനം മൂലം മൃതിയടഞ്ഞു. കോഡർകമ്പനി കരസ്ഥമായില്ലല്ലോ എന്ന ആഗ്രഹശേഷത്തോടു കൂടി അടുത്ത ജനനത്തിന് പാസ്പോർട്ടുവാങ്ങിയ കഥ പ്രസിദ്ധമാണല്ലോ. തൻേറതായിരുന്ന ജ്ഞാനം, വിഷയജ്ഞാനമായി കോടിധനത്തിൽ നിന്നും അനേക കോടി ധനമായി വളർത്തണമെന്നുള്ള ഫലവ്യാപ്തിമോഹത്തിൽ താനേ നശിച്ചുപോയി എന്നുള്ള തോന്നലിൽ അവസാനിച്ചു എന്നുള്ളതല്ലേ ഫലവ്യാപ്തിയുടെ ഫലം. ഒന്നാംക്ലാസ്സിൽ ഒന്നാമതായി ബി. എ. ജയിച്ച കുട്ടിയും ഹൃദയസ്തംഭനത്തിൽ മരിച്ചുപോയി. അനന്തരമേന്മ ലഭിക്കണമെന്നുള്ളതിൽ അറിവു വച്ചിരിക്കവേ മരിച്ചു. അറിവ് താനാണെന്നുള്ള ജ്ഞാനം പുലർത്തിയില്ല. ആഗ്രഹശേഷത്തിൽ നിന്നും പുനരാവൃത്തി, പുനരാവൃത്തി എന്ന ചംക്രമണം. നിത്യാനന്ദ അറിവിനെ വിഷയ ഫലോന്മുഖമാക്കി, സുഖാസുഖമാക്കി, ഒന്നുമില്ലാതാക്കി, ജനന–മരണ ചക്രത്തിലകപ്പെട്ടു എന്നുള്ളതല്ലാതെ എന്താണ് ഫലവ്യാപ്തി ചെയ്ത വിശേഷം?

ധനവിഷയജ്ഞാനത്തിൽ നിന്നും ധനത്തെ അടർത്തിയെടുക്കുക. പദാർഥജ്ഞാനത്തിൽ നിന്നും പദാർഥത്തെ എടുക്കുക. വിഷയജ്ഞാനത്തിൽ നിന്നും വിഷയത്തെ ഛേദിയ്ക്കുക. ശേഷിച്ച അറിവ് ശുദ്ധ ജ്ഞാനം. ഒഴുകി വന്നവഴിയേ മേലോട്ടു പോകുക. അപ്പോൾ കാണാം ബുദ്ധിയുടെ ചേർച്ച വിട്ട് അതിനെ ഉപാധിയാക്കി നിൽക്കുന്ന ചിദാഭാസനെ. ഇവിടമാണ് ജ്ഞാനത്തിൻെറ ഉറവിടം എന്നു കണ്ടുപിടിക്കുന്നത് ഇവിടെ വന്നപ്പോൾ. അപ്പോൾ കൊതിയും അററു; അപ്പോൾ ചിദാഭാസൻ പ്രകാശിച്ച് സാക്ഷിയായിത്തന്നെ തെളിഞ്ഞു കാണുന്നു. ദൃശ്യം ജഡമായിക്കാണുന്നു; ജഡത്തെ എന്തിനു നോക്കുന്നു. നോക്കിയതിൻെറ ഫലവും അതിനെ കൊതിച്ചതിൽ പററിയ അമളിയും, കോടി ജന്മം ചുററിത്തിരിഞ്ഞ് ദുഃഖമാണെന്നുള്ള വെറുപ്പിൽ ചിദാഭാസൻ തന്നെത്തന്നെനോക്കിയപ്പോൾ താൻ കൂടസ്ഥനും ബ്രഹ്മവുമാണെന്നും, ശുദ്ധ അറിവ് പൂർണമായതാണെന്നും അതാണു നിത്യാനന്ദമെന്നും അല്ല ഞാനൊന്നില്ല. ബ്രഹ്മമൊന്നെന്ന് വേറില്ല, ഞാനേ ഞാനെന്ന ഏകമേവാദ്വിതീയമൊന്നുമാത്രമാണെന്നു മനസ്സിലാക്കി.

പഞ്ചേന്ദ്രിയദ്വാരാ കുടുസ്സായി, നാനാത്വമായി വിഭജിയ്ക്കപ്പെട്ടു കിടന്ന ജ്ഞാനം ഇപ്രകാരം ഉറവിടം അന്വേഷിച്ചു മേലോട്ടുപോകുമ്പോൾ ചിദാഭാസന് അഹംവൃത്തി ഉണ്ടാകുകയും അത് അഖണ്ഡാകാരമായി വൃത്തിവ്യാപ്തമായിത്തീർന്ന് ആവരണം ഭേദിയ്ക്കപ്പെടുമ്പോൾ സ്വയം പ്രകാശരൂപിയായ ബ്രഹ്മം ബൃഹത്തായി, പ്രകാശരൂപിയായി വിളങ്ങുന്നതും കാണാം. അപ്രകാരം വൃത്തിവ്യാപ്തിയിൽ ബുദ്ധി ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നു.

മേൽപ്പറഞ്ഞപ്രകാരം ശബ്ദശക്തിവൃത്തികൊണ്ടോ ഫലവ്യാപ്തി കൊണ്ടോ ബുദ്ധി ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. എന്നാൽ ലക്ഷണാവൃത്തികൊണ്ടും വൃത്തിവ്യാപ്തികൊണ്ടും മാത്രമേ ബുദ്ധിയ്ക്ക് ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ കഴിവുള്ളു എന്നു സിദ്ധമാകുന്നു.

**ചോദ്യം:**—സരൂപബ്രഹ്മമാണ് ധ്യാനയോഗ്യം, അല്ലാതെ അരൂപബ്രഹ്മമല്ല എന്ന് ഒരു പക്ഷമുണ്ട്. ഇതിനെപ്പററി പറഞ്ഞുതരണം.

**ഉത്തരം:**—നാഴി ഇരിയ്ക്കവേ ഒഴക്ക് ഒഴക്ക് എന്നും, ഉരിഉരി എന്നും ഭാഗിച്ചെണ്ണുന്നതെന്തിന്? ഉഴക്ക് ഉഴക്ക് എന്ന് ഉരിയായും, ഉരിയും ഉരിയുംകൂടി ഒരു നാഴിയായി എന്നും ആകാൻ ശ്രമിച്ചാൽ ഉഴക്കിനും ഉഴക്കിനും മധ്യേയും ഉരിയയ്ക്കും ഉരിയയ്ക്കും മധ്യേയും ഇല്ലാത്ത ഒരതിര്—ഒരു അന്ധകാരം എന്തിനു സൃഷ്ടിക്കുന്നു. എന്നിട്ട് അന്ധകാരാവരണം ചെയ്ത ഉഴക്കിൽ അകപ്പെട്ടുകിടന്നുഴന്ന് വല്ലവിധത്തിലും അന്ധകാരവേലി തരണം ചെയ്ത് വീണ്ടും അടുത്ത ഉഴക്കിൽപ്പെട്ടു രണ്ടും ഒന്നോടെ നോക്കി ഉരിയാണെന്നറിഞ്ഞ് അടുത്ത അന്ധകാരാതിരും കടന്ന് അടുത്ത ഉരിയെയും കണ്ടുപിടിച്ച് ആകെ മൊത്തം നാഴിയായിരിക്കുന്ന താൻ നാഴിതന്നെ എന്നറിയുവാൻ ജന്മമെത്രവേണം. ഇതിനിടയ്ക്കുതന്നെ നാം സൃഷ്ടിച്ച ഉഴക്കിനും ഉഴക്കിനും ഇടയ്ക്കുള്ള അന്ധകാരത്തിൽപ്പെട്ട് ഉഴന്നുപോയി എന്നുംവരാം.

തന്റെ സ്വരൂപത്തെ താൻതന്നെ നോക്കുക. ആദ്യം കാൽമുട്ടുവരെയുള്ള ഭാഗം നോക്കി, പിന്നീട് മേലോട്ടു അരവരെയും, എന്നിട്ട് പാദം മുതൽ അരവരെയും, പിന്നെ അവിടം മുതൽ മേലോട്ടും നോക്കി ആകമാനം ഒന്നെന്ന് ആരെങ്കിലും നോക്കാറുണ്ടോ? ആകമാനം നാഴിയായിത്തന്നെ ഇരിക്കുന്ന താൻ നാഴിയായി കണ്ടാൽ അതിനകത്ത് ഉഴക്കും ഉരിയും മൂഴക്കും നാഴിയും ഉണ്ടല്ലോ. ധ്യാനവിഷയം താൻതന്നെ എന്നുവന്നാൽ ധ്യാനധ്യേയങ്ങൾ താൻതന്നെ ആയിത്തീരുന്നില്ലേ?

മഹത്തുക്കൾ നാഴിയ്ക്കകത്തുതന്നെ ഇരുന്ന് ഉച്ചൈസ്തരം മൂന്നു തരം സത്യം പ്രഖ്യാപിക്കുന്നു. അതു സ്വരൂപത്തിൽ സദാ മുഖരിതമായിക്കൊണ്ടേ ഇരിക്കുന്നു. എന്താണ് അത്.

''എന്നാണെ! നീ ഒരു ഒററനാഴിയിൽ കുറ-
യാതിരിയ്ക്കുന്ന അവസ്ഥയെ പശിച്ചിരി.''
''എന്നാണെ! നീ ഒരു നിറനാഴി എന്ന ഒരേ
ഒരു മിഴിയിൽ മിഴിച്ചിരി.''
''എന്നാണെ! നീ ഒരു ഒററനാഴിയിൽ വേറിട-
മില്ലാതെ നാഴിയിൽ നാഴിപൂരിതമായി-
രിയ്ക്കുന്ന അവസ്ഥയിൽ തനിയായി തനിച്ചിരി.''

ഈ മൂന്നു സത്യങ്ങൾ നമ്മുടെ കർണഗോളസ്ഥിതമായ ആകാശത്തിൽ ഇടിനാദം മുഴക്കില്ലേ? ഈ സത്യവിളംബരത്തിൻെറ പ്രതിധ്വനി ആ ആകാശത്തിൽ അനവരതം അനശ്വരമായി മുഴങ്ങിക്കൊണ്ടേ ഇരിക്കുന്നത് ഇപ്പോഴും കേൾക്കുന്നില്ലേ? എന്നിട്ടെന്തിന് നാഴി നിത്യസിദ്ധമായിരിക്കുന്നവൻ ഉഴക്കു മുതൽ പിടിക്കുന്നത്.

അസ്തി എന്നു പശിച്ചും ഭാതി എന്നു മിഴിച്ചും പ്രിയരൂപത്തിൽ തനിച്ചിരുന്ന്, പശിച്ചുമിഴിച്ച് തനിച്ചിരുന്നറിയുമ്പോൾ ഏകീകൃതമായ അസ്തിഭാതിപ്രിയം പൂർണബോധസ്വരൂപമായി തീരുന്നേടത്ത് 'പിറവാചൊൽ' എന്നല്ലാതെ പിന്നെന്തുപറയാൻ.

## 8–11–1959

താൻ ശരീരഭാവനകൂടാതെ ഇരിക്കുമ്പോൾ, നിർമലാകാശത്തിൽ എന്നവണ്ണം സുഗന്ധം ഏർപ്പെടുകയും, ആ സുഗന്ധം വ്യാപ്തമായി ത്തീരുകയും ആ സുഗന്ധം എവിടെനിന്നുണ്ടായി എന്നുററുനോക്കിയപ്പോൾ, ആ സുഗന്ധരൂപേണ താൻതന്നെ വ്യാപ്തമായിരിക്കുകയും ചെയ്യുന്നതായി അറിഞ്ഞു എന്ന് ഒരു ഉത്തമഭക്തൻ പറയുമ്പോൾ, ആ ഭക്തൻ തൻെറ സ്വരൂപത്തെ ഒരു ദ്രഷ്ടാവ് എന്ന നിലയ്ക്ക് കണ്ടു എന്നർഥം. ജഡവും ചൈതന്യവും എന്ന വേററുമ ഇല്ലാതെ സ്വരൂപത്തെ അനുഭവപ്പെട്ടു. താൻ ഊടുരുവേ സുഗന്ധപൂരണമായി. അവിടെ മണക്കുവാൻ ഒരു നാസികയോ സെൻേറാ ഒന്നും ഇല്ല. ആ ഭക്തൻ ധൂമപടലങ്ങളെ കാണുകയും ചെയ്തു എന്നു പറയുന്നു. ആ ധൂമപടലങ്ങൾ വാസ്തവത്തിൽ എല്ലാററിനും ആധാരമായ പ്രകാശമാണ്; സ്വയം പ്രകാശമാണ്. ഈ അനുഭവങ്ങൾ എങ്ങനെയാണു എന്നാണെങ്കിൽ:

''നിൻമുഖംപോലെ കണ്ണാടിയ്ക്കുളളിൽ കാണുംവണ്ണം
ചിൻമയഛായയുണ്ടാം ബുദ്ധിയിൽ ചിത്തുപോലെ
ചിൻമയഛായദൃക്കായ് വർത്തിച്ചുവിലസീടും
വെൺമയിൽ ജ്ഞാനമെന്നു ചൊല്ലുന്നതിതുതന്നെ.''

തൻെറ മുഖം നിർമലമായ കണ്ണാടിയിൽ പ്രതിബിംബിച്ച് ആ പ്രതിബിംബം ആ നിമിഷത്തിൽ ബിംബമുഖത്തെ ബാധിച്ച്, പ്രതിബിംബമുഖവും കണ്ണാടിയും ഇല്ലാതാകുന്നമാതിരി, അതായത് അവ പ്രയോജനശൂന്യമാകുന്നതുമാതിരി സത്–ചിത്–ആനന്ദമാകുന്ന ചിത്തിൻെറ, ചൈതന്യത്തിൻെറ പ്രതിബിംബം, അന്തഃകരണത്തിൻെറ സ്വച്ഛമായി നിൽക്കുന്ന ഉപാധിയാകുന്ന ബുദ്ധിയിൽ ചൈതന്യം തന്നെ എന്നവണ്ണം ഏർപ്പെടുന്നു. എന്നാലോ, ആ ചൈതന്യപ്രതിബിംബം ഏർപ്പെടുമ്പോൾ, ഈ പ്രതിബിംബം ബിംബമാകുന്ന ചൈതന്യമായിത്തീരുമ്പോൾ ബുദ്ധി എന്ന ഉപാധി താനേ ഒഴിയുകയും, ആ ചൈതന്യം ദൃക്കായി, അതായത്

ദ്രഷ്ടാവിന്റെ ദ്രഷ്ടാവായി വർത്തിച്ച് എങ്ങും വ്യാപ്തമായി ഊടുരുവെ നിറഞ്ഞ വടിവിൽ വിലസുന്നു. ഇതുതന്നെയാണ് ജ്ഞാനസ്വരൂപം, സ്വസ്വരൂപം. ആ ഭക്തൻ അനുഭവിച്ച സ്വരൂപം, മേല്പറഞ്ഞ സ്വരൂപംതന്നെയാകുന്നു. ഇവിടെ ജഡചൈതന്യങ്ങൾക്ക് ഭേദമില്ലാതെ, ചൈതന്യമായിത്തന്നെ സ്വരൂപം ഏർപ്പെട്ടു.

കാര്യരൂപങ്ങളുടെ ആധാരവും അധിഷ്ഠാനവും കാരണസ്വരൂപം തന്നെയാകുന്നു. അതുകൊണ്ട് കാര്യസ്വരൂപങ്ങളുടെ ദ്രഷ്ടാവും കാരണസ്വരൂപം തന്നെയാകുന്നു. അന്തഃകരണം, ബുദ്ധി, ഉപാധി എന്നിതുകളുടെ എല്ലാം ആധാരവും അധിഷ്ഠാനവും ബ്രഹ്മം തന്നെയാകുന്നു. അതുകൊണ്ടു ബുദ്ധിയുടെ ദ്രഷ്ടാവും ബ്രഹ്മം തന്നെയാകുന്നു. അതുകൊണ്ട് ബുദ്ധി എന്നുള്ളത് ബ്രഹ്മത്തിൽ ആരോപിതമാണ്. ബുദ്ധി എന്നുള്ളതിന് അതിന്റെ വൈഭവം എവിടെനിന്നുണ്ടായി. അതു തന്നിൽ നിന്നുതന്നെ ഉണ്ടായി. താൻ എവിടെനിന്നുമുണ്ടായി? താൻ ഉള്ള വസ്തുവിൽ നിന്ന്. ആ ഉള്ള വസ്തുതന്നെയാണ് ബ്രഹ്മചൈതന്യം. അപ്പോൾ ബുദ്ധിയ്ക്ക് ബ്രഹ്മചൈതന്യത്തിൽ നിന്നും അന്യ ഇടമില്ല. അതുകൊണ്ട് ബുദ്ധി, അന്തഃകരണം എന്നീ ഉപാധികൾ ബ്രഹ്മത്തിൽ ആരോപിതമാണ്. ബ്രഹ്മത്തിൽ നിന്നും അതിന് അന്യ ആധാരമോ അധിഷ്ഠാനമോ ഇല്ല. അതുകൊണ്ട് ബുദ്ധിയിൽ ചൈതന്യം പ്രതിബിംബിച്ചാലും ആ പ്രതിബിംബചൈതന്യം ബിംബചൈതന്യത്തെ ബാധിച്ച്, പ്രതിബിംബത്വം വിട്ട് ബിംബമായിത്തന്നെ വർത്തിക്കുന്നു. അപ്പോൾ ദ്രഷ്ടാവ് എന്ന നിലയിൽ ആ ദ്രഷ്ടാവിനെയും ദ്രഷ്ടാവ് എന്നവണ്ണം ദൃക്ക് ആയിത്തീരുന്നു. ദൃശ്യങ്ങൾ എല്ലാം ദ്രഷ്ടാവ് കണ്ടതുകൊണ്ട്, ദൃശ്യങ്ങളുടെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവായിത്തീരുന്നു. അപ്പോൾ ദൃശ്യങ്ങൾ ദ്രഷ്ടാവിൽ ആരോപിതം.

''മുപ്പാഴും താണ്ടിവന്ത് അപ്പാലെ നിൻറവർക്ക്
ഇപ്പാർവൈ കിടയാതു അപ്പാതിരുനടനം
ആടുവാർ.........''

''ഇതൈ കണ്ടോരും കിടയാത് വിണ്ടോരും ചൊന്നതില്ലൈ
അണ്ടരണ്ട കോടിയെല്ലാം ഒൻറായ്
ചമൈന്തിരുക്കുമല്ലവോ.........''

ഇങ്ങനെ ബ്രഹ്മത്തിൽ കളിയാടുന്നവർക്ക്, ഈ ആരോപിതങ്ങളാകുന്ന ജഡങ്ങളോ, ജഗത്തോ ബാധകമല്ല. അവർക്ക് ഈ കാണപ്പെടുന്നവ വെറും ആരോപിതമായി, ഇല്ലാത്തതായി കലാശിക്കുന്നു. എന്നാൽ ഇവ വെറും ആരോപിതമായി കണ്ടാൽ മാത്രം പോരാ. പിന്നെ എന്തായിത്തീരണം. ''അപ്പാതിരുനടനം ആടുവാർ'' ആ ചൈതന്യസ്വരൂപം താൻ തന്നെയായി അനുഭവപ്പെടണം. എന്നാൽ ഇത് അനുഭവപ്പെട്ടവർ ചുരുക്കം; ഉണ്ടെങ്കിൽ തന്നെയും ഇതിനെപ്പററി ഒന്നും പറയുകയില്ല. ഈ അനുഭവം, അതായത്

സ്വരൂപജ്ഞാനം ഉണ്ടാകുന്നത് കർണഗോളസ്ഥിതമായ ആകാശത്തിൽ ശ്രവണരൂപേണ ഗുരുമൊഴികൾ പകർന്നുകൊണ്ടിരിക്കുമ്പോഴാണ്. ഈശ്വരന്റെ ആധികാരികത്വംകൊണ്ട് സൃഷ്ടി-സ്ഥിതി-സംഹാരം നടന്നുകൊണ്ടിരിക്കുന്നുവല്ലോ. ഈ ആധികാരികത്വത്തിന്റെ പരിണാമമാകുന്ന സൃഷ്ടി-സ്ഥിതി-സംഹാരത്തിൽ നിന്നും തരണം ചെയ്യുവാൻ ഗുരുവിങ്കൽ നിന്നുമുണ്ടാകുന്ന ശ്രവണം ഏറ്റവും ഉത്തമസാധനയായിത്തീരുന്നു. ഈശ്വരന്റെ സൃഷ്ടി-സ്ഥിതി-സംഹാരം നടത്തുക എന്നുള്ള ഉത്തരവിൻമേൽ അപ്പീൽ ചെയ്താൽ ഗുരുവിൽ നിന്നും ശ്രവണം ഉണ്ടാകുകയും ആ അപ്പീൽ തനിക്ക് അനുകൂലമാകയും, അപ്പീലിന്റെ വിധി അസ്തിഭാതിപ്രിയമാകുകയും ചെയ്യുന്നു. അപ്പോൾ ഈശ്വരന്റെ ഉത്തരവാകുന്ന സൃഷ്ടി-സ്ഥിതി-സംഹാരം തിരുത്തി അതിന്റെ സ്ഥാനത്തു അസ്തിഭാതിപ്രിയം എന്ന തീർപ്പ് ഉണ്ടാകുന്നു. ഇതുതന്നെയാണു സാക്ഷാൽക്കാരം.

## 15-11-1959

സുഗന്ധം അനുഭവിക്കുന്നു. ധൂമപടലങ്ങൾ കണ്ടു എന്നൊക്കെ പറയുന്നത് സ്വസ്വരൂപത്തിൽനിന്നും മാറി ഭ്രാന്തിസ്വരൂപത്തിൽ എത്തിച്ചേരുമ്പോൾ മാത്രമാണ്. തന്റെ സ്വരൂപം സുഗന്ധമായിരിക്കുന്നു എന്നു പറഞ്ഞാൽ താൻ സുഗന്ധം അനുഭവിയ്ക്കുന്നു എന്നല്ല, തന്റെ സ്വരൂപവടിവ് അതുതന്നെ ആയിരിക്കുന്നു എന്നർഥം.

ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധങ്ങൾ പഞ്ചഭൂതങ്ങളുടെ ഗുണങ്ങളാണ്. എന്നാൽ ഈ ഗുണങ്ങൾ താൻ അനുഭവിക്കുന്നത് തന്റെ സ്വരൂപം അതുതന്നെ ആയതുകൊണ്ട് താൻ അവയുടെ ദ്രഷ്ടാവായും, അതുതന്നെയായും തീരുന്നു. താൻ ശബ്ദസ്വരൂപിയല്ലെങ്കിൽ ആകാശത്തിൽ ശബ്ദഗുണമില്ല. താൻ രൂപസ്വരൂപിയല്ലെങ്കിൽ അഗ്നിക്ക് രൂപഗുണമില്ല. താൻ സ്പർശസ്വരൂപിയല്ലെങ്കിൽ വായുവിന് സ്പർശഗുണമില്ല. താൻ രസസ്വരൂപിയല്ലെങ്കിൽ ജലത്തിന് രുചിഗുണമില്ല. താൻ ഗന്ധസ്വരൂപിയല്ലെങ്കിൽ ഭൂമിക്ക് ഗന്ധഗുണമില്ല. ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ ഭൂതഗുണങ്ങളുടെ അധിഷ്ഠാനവും ആധാരവുമാണെങ്കിലും അവയുടെ ദ്രഷ്ടാവല്ല. കാരണം ആകാശം ചൈതന്യത്തെമാത്രം ആശ്രയിച്ചിരിക്കുന്നു. അപ്പോൾ ആകാശം ആശ്രയവസ്തു. എന്നാൽ ഇതേ ആകാശത്തിൽ നിന്നുതന്നെയാണ് വായു, അഗ്നി, ജലം, പൃഥ്വി ഇവയും അവയുടെ ഗുണമാകുന്ന ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവകളും; ആകാശത്തിന് യാതൊരു നഷ്ടവും സംഭവിയ്ക്കാതെ ഉണ്ടായതും. അങ്ങനെ ആശ്രയവസ്തുവായ ആകാശത്തിൽ ഈമാതിരിയുള്ള ഇതര ഭൂതങ്ങളും ഗുണങ്ങളും ഉണ്ടാകണമെങ്കിൽ ആകാശത്തിനും ആശ്രയമായ ചൈതന്യസ്വരൂപത്തെപ്പറ്റി പറയുവാനുണ്ടോ?

ചൈതന്യസ്വരൂപമാണെങ്കിലോ യാതൊന്നിനെയും ആശ്രയിക്കാത്ത സ്വയം പ്രകാശവസ്തുവും ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു എന്നീ പര്യായശബ്ദങ്ങളെകൊണ്ടുമാത്രം അറിയപ്പെടുന്ന വസ്തുവായും ഇരിക്കുന്നു. അപ്പോൾ നിരാശ്രയമായിരിയ്ക്കുന്ന ചൈതന്യം തന്നെ നിരാശ്രയമായ ശബ്ദമായും സ്പർശമായും രൂപമായും രസമായും ഗന്ധമായും ഇരിക്കുന്നു. അപ്പോൾ നിർമലാകാശത്തിൽ ശരീരഭാവന കൂടാതെ താൻതന്നെ സുഗന്ധസ്വരൂപിയായിരിയ്ക്കുന്നു എന്നു സ്വരൂപീകരിച്ചു എന്നു പറയുന്നത്, താൻ തൻെറ സ്വരൂപത്തെ സ്വരൂപീകരിച്ചു എന്നർഥം; അനുഭവിച്ചു എന്നല്ല.

''കരുപ്പനിലത്തൈ കറണ്ടുതിരിവാർക്ക്
ചരുക്കരൈയേ വായിർ ചെനിത്തോം—കിരുത്തിവിടു''

എന്നു തിരുജ്ഞാനസംബന്ധർ പാടിയത് ഈ സ്വരൂപവടിവിനെ സ്വരൂപീകരിക്കുന്ന ദശയിൽത്തന്നെയാണ്.

പഞ്ചഭൂതങ്ങൾ അവിദ്യാപരമായിട്ടുള്ളതാണ്. അവയുടെ ഗുണങ്ങളാകുന്ന ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയും അവിദ്യാപരമായിട്ടുള്ളതാണ്. എന്നാൽ ഇവകളെല്ലാം ചൈതന്യത്തെ ആശ്രയിച്ച് കളിയാടുന്നു. ശബ്ദാദികൾ ഇന്ദ്രിയദ്വാരാ വിഷയങ്ങളിൽ ഏർപ്പെടുന്നു. അപ്പോൾ വിഷയങ്ങളുടെ ജ്ഞാനം ഈ ശബ്ദാദികൾ കൊണ്ടുണ്ടായി എന്നു നാം മനസ്സിലാക്കുന്നു. പക്ഷേ വാസ്തവത്തിൽ ഈ ശബ്ദ–സ്പർശ–രൂപ–രസ–ഗന്ധം എന്നുള്ളത് തൻെറ സ്വസ്വരൂപത്തിൽ വിട്ടുപിരിയാതെ നഷ്ടപ്പെടാതെതന്നെ ഇരിക്കുന്നു. താൻ ശബ്ദവടിവല്ലെങ്കിൽ തനിക്ക് ശബ്ദഗുണം അനുഭവപ്പെടുകയില്ല. അതുപോലെതന്നെ ബാക്കിയുള്ള ഗുണങ്ങൾ എല്ലാം. എന്നാൽ ഗുണങ്ങൾ എല്ലാം തന്നിൽ നിരാശ്രയമായിരിക്കുന്ന വടിവിൽത്തന്നെ ഇരിക്കുന്നു. താൻ തൻെറ രൂപത്തെ എങ്ങനെ അറിയുന്നു; അരൂപാവസ്ഥയിൽ തന്നെ അറിയുന്നു. താൻ, തന്നെ എങ്ങനെ സ്പർശിക്കുന്നു, സ്പർശനം ഏർപ്പെടാതെ തന്നെ സ്പർശിക്കുന്നു. അതായത് അരൂപസ്പർശം. അതുപോലെ ഗന്ധത്തെ സുഗന്ധമായിത്തന്നെ മണക്കുന്നു. ഇവിടെ ഗന്ധം എന്നുള്ളത് എപ്പോഴും സുഗന്ധമായിത്തന്നെ ഇരിക്കുന്നു. ഗന്ധം, നാററം എന്നു തരംതാഴ്ത്തപ്പെടുകയാണെങ്കിൽ അവിടെ സ്വരൂപനഷ്ടം സംഭവിക്കുന്നു. എന്നാൽ സുഗന്ധപൂരണമാവുകയാണെങ്കിൽ സ്വസ്വരൂപത്തെത്തന്നെ സ്വരൂപീകരിക്കുന്നു.

''അറിയും പൊരുളല്ലറിയാപൊരുളല്ല–
റിവാകിയ പൊരുളായി''

അറിയുക എന്നുള്ളതും അറിയാതെ ഇരിക്കുക എന്നുള്ളതും പൊരുളല്ല; സത്യമല്ല. അറിവുതന്നെ വടിവായിരിക്കുന്ന വസ്തുവാണ് സാക്ഷാൽ പൊരുൾ.

പ്രണവം ബ്രഹ്മവാചകശബ്ദമാകുന്നു. എന്നാൽ ഈ ഓങ്കാരത്തെയും അതിക്രമിച്ചുനിൽക്കുന്ന വസ്തുവാണ് ലക്ഷ്യസ്വരൂപനായ 'താൻ'.

ജലത്തിങ്കൽ ഒരുതുള്ളിവെള്ളം ജലത്തിന്റെ വ്യാപ്തിത്വത്തിൽ നിന്നും വിട്ടുമാറാതെ ഇരിക്കുന്നു. എന്നാൽ ഒരുതുള്ളിവെള്ളം മാററണമെങ്കിൽ മററൊരാളുടെ സഹായം വേണം. എന്നാൽ ജീവൻ ബ്രഹ്മസ്വരൂപത്തിൽ നിന്നു വിട്ടുമാറാതെ ആ ബ്രഹ്മസ്വരൂപത്തിന്റെ നിറവുററ അവസ്ഥയിൽ നിന്നും വിട്ടുമാറാതെ ഒരുതുള്ളിവെള്ളം എന്നപോലെ സ്വയം വിട്ടുമാറി നിൽക്കുന്നു. ഇങ്ങനെ വിട്ടുമാറി നില്ക്കുന്നു എന്നു തോന്നുന്നത് മായാവൈഭവം കൊണ്ടാണ്. ഈ മായാവൈഭവത്തെ അകററുന്നത് അറിവുകൊണ്ടുമാത്രമാണ്. ഈ അറിവ് ഗുരുവിങ്കൽ നിന്നും ശ്രവണരൂപേണ ഉണ്ടാകേണ്ടതുമാണ്. ഈ അറിവ് ഫലവത്താകുമ്പോൾ അണ്ണിരോമം വിളക്കിന്റെ അടുത്തു കൊണ്ടുപോകുന്നതിനുമുമ്പ്, അത് രൂപം ഇല്ലാതെയാകുന്നതുപോലെ, മായാസ്വരൂപം താനെ മായുകയും, സ്വസ്വരൂപം വിളങ്ങുകയും താൻ യാതൊരു കാരണവശാലും സത്യസ്വരൂപമാകുന്ന അസ്തിഭാതിപ്രിയത്തിൽ നിന്ന് വിട്ടുമാറിയിട്ടില്ല എന്ന് ആഹ്ളാദഭരിതമായിത്തീരുകയും ചെയ്യും.

''വെണ്ണയുരു പാവയർക്ക് ജ്ഞാനം വിളക്കിൻമേ
ലണ്ണീൻമയിർപഞ്ചാകും.........''
''തെളിയുമുള്ളത്താർ തെളിയുമുള്ളത്തോ
ടഴുതുചിരിപ്പാർ പുളകമാം''

## 22-11-1959

സ്ഫടികത്തിൽ ചെമ്പരത്തിപ്പൂവിന്റെ സാന്നിധ്യംകൊണ്ടുണ്ടാകുന്ന ചുമന്ന നിറംപോലെ, ബ്രഹ്മത്തിന്റെ കാരണത ദേശ, കാല, വസ്തുക്കളിൽക്കൂടി കാണുന്നു എന്നു പറഞ്ഞാൽ എന്താണ് അർത്ഥം?

ബ്രഹ്മസ്വരൂപം ദേശകാലവസ്തുക്കളിൽ പകർന്നു വിലസുന്നു എന്നു പറയുന്നതു ശരിയാണ്. കാരണം എല്ലാററിന്റെയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ബ്രഹ്മംതന്നെയാകുന്നു. എന്നാൽ ദേശകാലവസ്തുക്കൾക്ക് അവയുടെ വ്യാപ്തിത്വമോ വലിപ്പമോ കൊണ്ട് ബ്രഹ്മത്തെ മറയ്ക്കുവാൻ ഒരിക്കലും സാധ്യമല്ല. അതായത്, ബ്രഹ്മത്തെ മറയ്ക്കുവാൻ അവയ്ക്കു യാതൊരു വൈഭവവുമില്ല. പക്ഷേ ഈ ദേശകാലവസ്തുക്കൾതന്നെ ബ്രഹ്മത്തെ ഏതാണ്ടു മറച്ച് മുഴുവൻ മറയ്ക്കുന്നതായിട്ട് തോന്നിപ്പോകുന്നു. അവ ബ്രഹ്മത്തെ ആശ്രയിച്ച് ബ്രഹ്മത്തിന്റെ നിത്യത എന്ന സ്വരൂപത്തെ അവയിൽത്തന്നെ ഏറെടുത്ത് സ്വയം

നിത്യത ഭാവിക്കുന്നു. അപ്പോൾ ദേശം, കാലം, വസ്തു എന്നിവ എക്കാലത്തും ഉള്ളവയും, വ്യാപ്തവും അപാരവും ആയി തോന്നപ്പെടുന്നു. എന്നാൽ വാസ്തവത്തിൽ അവയെ വിശകലനം ചെയ്താൽ അവയ്ക്കു ബ്രഹ്മത്തെ മറയ്ക്കുവാൻ യാതൊരു കഴിവുമില്ലെന്നു മനസ്സിലാക്കാം. അപ്പോൾ ഈ ദേശകാലവസ്തുക്കൾ ബ്രഹ്മത്തിൽ ആരോപിതമാണെന്നും അവയ്ക്കു യാതൊരു സത്യതയുമില്ലെന്നും മനസ്സിലാക്കാം. അവ ബ്രഹ്മത്തിൽ നിന്നു വേറാണ് എന്നു തോന്നപ്പെടുമ്പോൾ അവയുടെ ഭയങ്കരത പറഞ്ഞറിയിക്കുവാൻ സാധ്യമല്ല. എന്നാൽ അവയുടെ ശരിയായ അസ്തിത്വത്തെ അറിയുമ്പോൾ, അവ വെറും തുച്ഛമായി വാസ്തവത്തിൽ ഇല്ലാത്തതായി അനുഭവപ്പെടുന്നു.

സമുദ്രജലത്തിൽ ഒരുതുള്ളി വെള്ളം ആ സമുദ്രജലമായിത്തന്നെ വ്യാപ്തമായി കിടക്കുന്നു. അതുകൊണ്ട് സമുദ്രജലത്തിൽ ചേർന്ന തുള്ളിവെള്ളത്തിനും സമുദ്രജലത്തിനും വ്യത്യാസമില്ലാതെ അവ ഒന്നായിത്തന്നെ ഇരിയ്ക്കുന്നു. അങ്ങനെയുള്ള തുള്ളിവെള്ളത്തിൽ കപ്പൽ ഓടും. എന്നാൽ ഒരുതുള്ളി വെള്ളം മാത്രം എടുത്താൽ, അത് കപ്പലിൻെറ പാർശ്വത്തിൽ പററി വററിപോകാനുള്ളതേയുള്ളു. അപ്പോൾ ആ തുള്ളിവെള്ളത്തെ നിരപ്പായി കിടക്കുന്ന സമുദ്രജലത്തിൽ നിന്നും ദ്രഷ്ടാവ് എന്ന നിലയ്ക്ക് നാം കാണുകയും എടുക്കുകയും അതിൻെറ സംഹാരത്തെ അനുഭവിക്കുകയും ചെയ്യുന്നു. അപ്പോൾ സമുദ്രജലത്തിനും തുള്ളിവെള്ളത്തിനും തമ്മിൽ ഒരു വിടവുണ്ടായപ്പോൾ തുള്ളിവെള്ളത്തിനു നാശമുണ്ടായി.

എന്നാൽ ജീവൻ ബ്രഹ്മത്തിങ്കൽ നിന്നും എക്കാലത്തും വേർപെടുത്തുവാൻ സാധിക്കാത്ത ചൈതന്യമാണെങ്കിലും (അതായത് സമുദ്രജലത്തിൽ നിന്നും ഒരുതുള്ളി വെള്ളംപോലെ അന്യന് വേർപെടുത്തുവാൻ സാധ്യതയുള്ളതുപോലെയല്ല) ദേശകാലവസ്തുക്കളുടെ വൈഭവംകൊണ്ട് അതായത് ആരോപിതങ്ങളുടെ അല്ലെങ്കിൽ മായയുടെ വൈഭവം കൊണ്ട് ജീവൻ ബ്രഹ്മത്തിങ്കൽ നിന്നും വേർപെട്ടതായി തോന്നപ്പെട്ടു. അപ്പോൾ ഇവിടെ ബ്രഹ്മത്തിനും ജീവനും ഇടയ്ക്ക് ഒരു വിടവുണ്ടായതായി തോന്നപ്പെട്ടു. വിടവ് ഉണ്ടാകുന്നിടത്തെല്ലാം ഉൽപ്പത്തി, സ്ഥിതി, നാശം എന്നുള്ള ഈശ്വര ആധികാരികത്വം ഏർപ്പെടുന്നു. അതായത് ജീവൻ ബന്ധനസ്ഥനായി സംഹരിയ്ക്കപ്പെടുവാൻ അർഹതയുള്ളവനായിത്തീരുന്നു. അങ്ങനെയിരിക്കുമ്പോൾ ജീവനിൽ ദേശകാലവസ്തുക്കൾ ബ്രഹ്മത്തിൽ നിന്നും കട്ടെടുത്ത നിത്യതയെ പരിപാലിച്ച്, അതിനെത്തന്നെ ഈ ദേശകാലാദികളിൽ സംഹരിക്കുന്നു. അപ്പോൾ ജീവന് ഈ നാശക്കേടു ഉണ്ടായത് താൻ ബ്രഹ്മത്തിൽ നിന്നും വേറാണ് എന്ന അജ്ഞാനം ഹേതുവായിട്ടാണ്. ജീവചൈതന്യം വാസ്തവത്തിൽ ബ്രഹ്മത്തിങ്കൽ നിന്നും

എക്കാലത്തും വേർപെട്ടിട്ടില്ലെന്ന് അറിവുണ്ടാകുമ്പോൾ ദേശകാലവസ്തുക്കൾക്ക് നിൽക്കപ്പൊറുതിയില്ലാതെ മായും.

അച്ഛസ്ഫടികത്തിൻെറ മുമ്പിൽ നമുക്ക് ഒരു ചെമ്പരത്തിപ്പൂ വയ്ക്കുകയും ചെയ്യാം; എടുത്തുമാററുകയും ചെയ്യാം. ചെമ്പരത്തിപ്പൂ സ്ഫടികത്തിൻെറ അടുത്തുള്ളപ്പോൾ സ്ഫടികത്തിൽ ചുമപ്പുനിറം ആരോപിതമാകുന്നു. സ്ഫടികം ചുമന്ന്, നിറം ആരോപിതമായി. അതുകൊണ്ട് പരിപൂർണ്ണമായി തോന്നപ്പെടും. എന്നാൽ അത് എടുത്തു മാററിയാൽ സ്ഫടികം അതിൻെറ പൂർവസ്ഥിതിയിൽ വിളങ്ങും. അതു പോലെ മായാവൈഭവങ്ങളായ ദേശകാലവസ്തുക്കൾ നമ്മുടെ പരമാർഥ സ്വരൂപത്തിൽ ആരോപിതങ്ങളാണെന്ന് അറിവു ദൃഢപ്പെടുമ്പോൾ ആ ആരോപിതങ്ങൾ താനെ ഒഴിയുന്നതായും പരമാർഥ സ്വരൂപം വിളങ്ങുന്നതായും സ്വരൂപീകരിയ്ക്കാം.

ശ്രീധരൻനായരുടെ അനുഭവം ഇതിന് ഉദാഹരണമാണ്. അദ്ദേഹം ഒരു മുറിയിൽ ചാരുകസേരയിൽ കിടക്കുമ്പോൾ തറയിൽ തൊടാതെ തന്നെ, കതകു തുറക്കാതെതന്നെ അതിൽക്കൂടി പുറത്തേക്കു പോകുന്നതായും അകത്തേക്കു വരുന്നതായും മുകളിലേക്ക് ഉയരുന്നതായും കീഴോട്ടു താഴുന്നതായും അദ്ദേഹത്തിൻെറ ശരീരം തായിൽ ഇടിക്കുന്നതായും അനുഭവപ്പെട്ടു. അപ്പോൾ വസ്തു എന്നുള്ള അവസ്ഥ അദ്ദേഹത്തിന് ഒരു തടസ്സമായി അനുഭവപ്പെട്ടില്ല. ഇതെല്ലാം ഉണ്ടായത് ഒരു നിമിഷത്തിനിടയ്ക്കാകുന്നു. അദ്ദേഹത്തിൻെറ മുമ്പിൽ ദേശം, കാലം, വസ്തു എന്നിവയ്ക്ക് അർഥമില്ലാതെയായി. അവ ബ്രഹ്മത്തിൽ അല്ലെങ്കിൽ തന്നിൽ ആരോപിതമാണെന്ന് അറിവുണ്ടായി. താൻ നിശ്ചലനായിട്ടിരിക്കുന്നതായിട്ടും അനുഭവപ്പെട്ടു. ഇവയെ എല്ലാം അദ്ദേഹം ദ്രഷ്ടാവ് എന്ന നിലയ്ക്ക് കണ്ടു.

എല്ലാ കാര്യങ്ങളും ബ്രഹ്മസ്വരൂപത്തിൽത്തന്നെ ഈശ്വരസ്വരൂപത്തിൽ ത്തന്നെയാണു നടക്കുന്നത് എന്നു ദൃഢപ്പെട്ടാൽ അതുതന്നെ സാക്ഷാൽക്കാരത്തിന് സാധനയായിത്തീരുന്നു. ഈശ്വരസ്വരൂപത്തെ വിട്ട് അന്യ ഇടമില്ല. സാക്ഷാൽക്കാരത്തിന് വേറെ സാധന ഒന്നും വേണ്ടാ. കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവ വേദങ്ങളാൽ വിധിക്കപ്പെട്ടു എന്നേയുള്ളു. കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവകൊണ്ട് സാക്ഷാൽക്കാരം ലഭിക്കും എന്നു വന്നാൽ, വിടവുള്ളതുകൊണ്ട് ആ വിടവിനെ നീക്കം ചെയ്യുവാൻ പരിശ്രമിക്കണം എന്ന സിദ്ധാന്തത്തിൽ പറഞ്ഞതാണ്. അങ്ങനെയുള്ള വിടവുതന്നെ തനിയ്ക്കില്ലെങ്കിൽ പിന്നെ കർമം, ഭക്തി, യോഗം, ജ്ഞാനം എന്നിവയുടെ ആവശ്യം ഉണ്ടോ?

''ഭേദദർശനമാണ് ദുഃഖനിദാനം'' വേററുമ കാണുമ്പോൾ അതിൽ ആണ്ട് അതിനെ തരണം ചെയ്യുവാൻ, വേററുമകളിൽത്തന്നെ പിന്നേയും പരിശ്രമം തുടർന്ന്, നാശക്കോട്ടയ്ക്ക് ഇടയാക്കുന്നു.

യാതൊരു കാരണവശാലും താൻ ഈശ്വരസ്വരൂപത്തിൽ നിന്നും വിട്ടു മാറിയിട്ടില്ല എന്നു ദൃഢപ്പെട്ടുകഴിഞ്ഞാൽ പിന്നെ ഏതു കർമം, ഭക്തി, യോഗം, ജ്ഞാനം? അപ്പോൾ അറിവുതന്നെയാണ് ഈ ദൃഢബോധത്തിന് സാധന. ഈ ബോധപരമായ അറിവുതന്നെ കർമം, ഭക്തി, യോഗം, ജ്ഞാനം ഇവയായിത്തീരുന്നു. അപ്പോൾ തന്റെ ദ്രഷ്ടാവ് താൻതന്നെയായിത്തീരും. അതായത് താൻ പാരമാർഥികസ്വരൂപത്തിൽ ഇരുന്നുകൊണ്ട് തന്റെ ജീവാത്മസ്വരൂപത്തെ ഒരു ദ്രഷ്ടാവ് എന്ന വണ്ണം കാണുകയും അനായാസം ഏകീകരണം ചെയ്യുകയും ചെയ്യുന്നു. ശ്രീധരൻനായർക്ക് ഈ അനുഭവം ഉണ്ടായി.

മുൻപൊരിയ്ക്കൽ മി. ശ്രീധരൻനായർ പറഞ്ഞറിയിക്കുവാൻ വയ്യാത്ത ഇരുളിനെ കണ്ടു എന്നു പറഞ്ഞത് കാരണശരീരത്തെ കണ്ടതാണ്. ഇപ്പോൾ, അഖണ്ഡവടിവിൽ ഇരിക്കുമ്പോൾ, നാസികാഗ്രത്തിൽ ഒരു നീലവർണം കാണുകയും അവിടെത്തന്നെ ഒരു നീല ബൾബ് പ്രകാശിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതായി കണ്ടു എന്ന് അദ്ദേഹം അറിയിച്ചു. ഈ അനുഭവം അദ്ദേഹം സൂക്ഷ്മശരീരത്തെ കണ്ടതാണ്. ഇവിടെ നാസികാഗ്രം എന്നു പറഞ്ഞത് നമ്മുടെ സ്ഥൂലശരീരത്തിന്റെ നാസികാഗ്രമെന്നു തെറ്റിദ്ധരിയ്ക്കരുത്. അത് അഖണ്ഡവടിവിൽ നാസികാഗ്രം എന്ന സ്ഥാനത്ത് അനുഭവപ്പെട്ടതാണ് എന്നുമാത്രം. ഇന്ദ്രനീലവർണത്തോടു കൂടിയ താമരദളങ്ങൾ "ടിക്ക്ടിക്ക്" എന്ന നാദത്തോടുകൂടി വിടരുന്നതായിട്ടും അവിടെ പ്രകാശവും ഇടിയുമെല്ലാം അനുഭവപ്പെട്ടതായും പറഞ്ഞത് അദ്ദേഹം സഹസ്രാരദളത്തോടു കൂടിയ താമര എന്ന വണ്ണം സൂക്ഷ്മശരീരത്തെ കണ്ടു എന്നർഥം. ഇതെല്ലാം അദ്ദേഹത്തിന് അനുഭവപ്പെട്ടത് ഒരു ദ്രഷ്ടാവ് എന്ന നിലയ്ക്കാണ്. ഈ അനുഭവങ്ങൾ എല്ലാം ജീവാത്മാവിനാണ്. പരമാത്മാവ് ദ്രഷ്ടാവായും ഇരിക്കുന്നു. ഒരു കാതിൽ (വലത്തേ കാതിൽ) നാദം തുടരെ ശ്രവിക്കുന്നതായും, തലയ്ക്കകത്ത് ശബ്ദമയംകൊണ്ട് ശൂന്യമായും അനുഭവപ്പെടുന്നു എന്നു പറയുന്നത് അദ്ദേഹത്തിന് അദ്ദേഹത്തിൽ നിന്നുതന്നെ ശ്രവണം ഏർപ്പെടുന്നു എന്നർഥം. "നാദാന്തവീടുനടുനിലയായ്" എന്നതിൽ നാദാന്തത്തെയാണ് അദ്ദേഹം അനുഭവിക്കുന്നത്. അതുപോലെ മുഖത്ത് പല വെട്ടലുകളും ശബ്ദങ്ങളും ഉണ്ടായത്, ആറാധാരങ്ങളും നവചക്രങ്ങളും അഴിയുന്നു എന്നർഥം. 'ശന്തഴിവാർ' എന്നർഥം. അതായത് ജീവൻ ആറാധാരങ്ങളെക്കൊണ്ടും നവചക്രങ്ങളെ കൊണ്ടും ബന്ധനത്തിൽ ഇരിക്കുന്നതുകൊണ്ട് അവയെല്ലാം അഴിയേണ്ടിയിരിക്കുന്നു.

"ആറാധാരവും തൊല്ലയെടാ
അതുക്കപ്പാലെയൊൻറുമില്ലയെടാ
തേറായ് തേറിതെളിവതെർക്ക്
ഒരു തീർഥവുമാടിനടൈയാതെ"

മൂന്നു പശുക്കളെ പഞ്ചഗോപാലൻമാർ ഏഴു ജലാശയത്തിൽ വെള്ളം കുടിപ്പിച്ച്, നവപാശങ്ങളെക്കൊണ്ട് ബന്ധനസ്ഥനാക്കിയിരിക്കുന്നു. മൂന്നുപശുക്കൾ—സ്ഥൂലം, സൂക്ഷ്മം, കാരണം അല്ലെങ്കിൽ താമസം, രാജസം, സാത്വികം.

പഞ്ചഗോപാലൻമാർ—പഞ്ചകോശങ്ങൾ അല്ലെങ്കിൽ പഞ്ചഭൂതങ്ങൾ.

ഏഴു ജലാശയം—സപ്തധാതുക്കൾ

നവപാശങ്ങൾ—നവചക്രങ്ങൾ അഥവാ നവദ്വാരങ്ങൾ.

ജീവൻ ശരീരരൂപേണ മേൽപ്പറഞ്ഞതുമാതിരി ബന്ധനസ്ഥനായിരിക്കുന്നു. ഈ ബന്ധനം സ്ഥൂല-സൂക്ഷ്മ-ശരീരങ്ങളെ ദ്രഷ്ടാവ് എന്ന നിലയ്ക്കു കാണുമ്പോൾ അഴിയും.

നിറവുററിരിക്കുന്നതും നിത്യവുമായ ബ്രഹ്മത്തിൽ നിന്നും താൻ യാതൊരു കാരണവശാലും വിട്ടുമാറിയിട്ടില്ല എന്നും ബ്രഹ്മത്തിങ്കൽ നിന്നും തനിക്ക് ഒരു വിടവ് സംഭവിച്ചിട്ടില്ല എന്നും, എല്ലാം അതായതു ഇഷ്ടങ്ങളും അനിഷ്ടങ്ങളും ആ ഈശ്വരസ്വരൂപത്തിൽത്തന്നെയാണ് നടക്കുന്നത് എന്നും ഉള്ള ദൃഢമായ നിശ്ചയാത്മികമായ അറിവ് ഒന്നു കൊണ്ടുമാത്രം ബന്ധമോക്ഷങ്ങളെ തരണംചെയ്യാം.

''കൺമണിയിലാകായനിഴൽ കലന്താർപോൽ
ലുൺമയൈ നീയുണ്ടെൻറനൈ ഉണർത്തി—തുണ്ണനവേ
പാർത്തിരുന്ത ചിത്തിരംപോർ പാർത്താനൈനാം—പരവി
ത്തോത്തിരം ചെയ്യാ പിറവാചൊൽ''

സമുദ്രജലവും അതിൽ കുടികൊള്ളുന്ന ബിന്ദുജലവും എന്ന ഉദാഹരണം എടുക്കുകയാണെങ്കിൽ കൺമണി എന്നതു ബിന്ദുജലവും, ആകായ നിഴൽ എന്നതു സമുദ്രജലവും. സമുദ്രജലം വ്യാപ്തമായി, യാതൊരു പ്രൊജക്ഷനും കൂടാതെ കിടക്കുന്നു. ബിന്ദുജലം അതിൽ പ്രൊജക്ടു ചെയ്യാതെ ആ സമുദ്രജലത്തിൻെറ സ്വരൂപത്തിൽത്തന്നെ ഇരിക്കുന്നു. അതായത് ബിന്ദുവിൽ സമുദ്രജലം വ്യാപ്തമായ്ത്തന്നെ ഇരിക്കുന്നു. തൻെറ സ്വരൂപത്തെ അറിയുവാൻ വേണ്ടി ഇടവിടാതെ ചിന്തിക്കുന്ന വ്യക്തി കൺമണി. അങ്ങനെയുള്ള കൺമണിയിൽ അല്ലെങ്കിൽ ജിജ്ഞാസുവിൽ, ആകാശനിഴൽ അല്ലെങ്കിൽ ശ്രവണം അല്ലെങ്കിൽ ഗുരുവിങ്കൽ നിന്നുണ്ടാകുന്ന ശബ്ദം, ഉപദേശം, കർണഗോളസ്ഥിതമായ ആകാശത്തിൽ പകരുന്നു. അതായത് ഗുരു ജിജ്ഞാസുവിൽ പകരുന്നു. ജിജ്ഞാസു എന്താണു ശ്രവിക്കുന്നത്. 'ഉൺമയൈ നീയുണ്ട് എൻെറനൈ ഉണർത്തി' എന്ന്. സത്യമായിട്ട് നീ ബ്രഹ്മസ്വരൂപത്തിൽത്തന്നെ, ബ്രഹ്മസ്വരൂപനായിത്തന്നെ, ഈശ്വരസ്വരൂപത്തിൽത്തന്നെ ഉണ്ട്—അതായത് ഉള്ള വസ്തുവായിത്തന്നെ ഇരിക്കുന്നു എന്നുള്ള അറിവു ശ്രവിച്ച് അത് ദൃഢ

പ്പെടുകയും, തന്റെ സംശയം എല്ലാം നീങ്ങുകയും താൻ തന്റെ സ്വരൂപത്തിൽ ഉണരുകയും ചെയ്യുന്നു. അതായത് ചിദാഭാസന്, ഈ ശ്രവണം ഏർപ്പെടുമ്പോൾ സർവ സംശയങ്ങളും നീങ്ങി തന്റെ നിജസ്വരൂപമായ ബ്രഹ്മത്തിങ്കൽ താൻ ഉള്ളതായ്ത്തന്നെ വീണ്ടും ഉണരുന്നു. ഈ അറിവും സ്വരൂപീകരണവും ഏർപ്പെടുന്നത് ''തുണ്ണനവേ'' ഭയരഹിതനായി അതായത് നിർഭയനായി എന്നർഥം. അതായത് ദേശ, കാല, വസ്തുക്കളുടെ വൈഭവത്തിൽ ആണ്ടുപോകാതെ ഉത്തേജകരീത്യാ നിത്യസിദ്ധമായ ബ്രഹ്മസ്വരൂപത്തിൽത്തന്നെ വീണ്ടും വൃത്തിരഹിതനായി ഇരിക്കുന്നവനായിത്തീരുന്നു. ചുവരിൽ ഇരിക്കുന്ന ചിത്രം എല്ലാററിനേയും കണ്ട് ഒന്നിനേയും നോക്കാതെ ഇരിക്കുന്ന അവസ്ഥപോലെ താൻ ആയിത്തീരുന്നു. കാരണം, താൻ ആ കാരണസ്വരൂപത്തിൽ, ബ്രഹ്മസ്വരൂപത്തിൽ അതുതന്നെയായി ശോഭിക്കുന്നതുകൊണ്ട് താൻ കർത്താവല്ലാതെയും ഭോക്താവല്ലാതെയും ഒരു ചിത്രം എന്നവണ്ണം നിർഭയനായും നിശ്ചലനായും തീരുന്നു. ഈ അവസ്ഥയെപ്പററി പുകഴ്ത്തിപാടുവാൻ സാധ്യമല്ല. ''പരവിത്തോത്തിരം ചെയ്യാ പിറവാചൊൽ'' ഇതിൽ കൂടുതൽ പറയുവാൻ ഒട്ടും സാധ്യമല്ല. 'പിറവാചൊൽ' പറഞ്ഞറിയിക്കുവാൻ സാധ്യമല്ല എന്നർഥം.

## 25-11-1959

ഭൂമിശാസ്ത്രം പഠിക്കുമ്പോൾ ഈ ഭൂഗോളത്തിന്റെ മൂന്നിൽ രണ്ടു ഭാഗം ജലവും മൂന്നിൽ ഒരുഭാഗം സ്ഥലവും ആണ് എന്നു അറിയുന്നു. ഈ അറിവ് നാം അപ്പാടെ അങ്ങു വിശ്വസിച്ച് ഇതിനപ്പുറം ചിന്തിക്കാതെ ശൂന്യമായി വിട്ടിരിക്കുന്നു സ്ഥലം മൂന്നിൽ ഒരംശം ആണെങ്കിലും, കാണപ്പെടുന്ന സ്ഥലം അതിലും തുലോം തുച്ഛമാണ്. ജലത്തിന് ആധാരമായി നിൽക്കുന്നത് സ്ഥലമാണ്. ജലം ജലത്തിന്റെ തന്നെ ആധാരമായിരുന്നാൽ അതു മേഘമായിത്തീരും. അതുകൊണ്ട് ജലത്തിനും ആധാരമായി നിൽക്കുന്നത് സ്ഥലമാണെന്നു തീർച്ചയാക്കാം. അതായത് മൂന്നിൽ രണ്ടുഭാഗത്തെ മൂന്നിൽ ഒരുഭാഗം വഹിക്കുന്നു എന്നു പ്രത്യക്ഷമായി അറിയാം. ജലത്തിന് ആധാരമായി നിൽക്കുന്നതു സ്ഥലമായതുകൊണ്ട്, സ്ഥലത്തിന്റെ നല്ല ഒരുഭാഗം ഈ ജലത്തിൽ മറഞ്ഞിരിക്കുന്നു. ഇത് നമുക്ക് ഊഹിച്ചറിയാം. നമുക്ക് പ്രത്യക്ഷപ്പെടുന്ന സ്ഥലം വളരെ കുറവാണ്. ജലത്തിന്റെ ആധാരമായി നിൽക്കുന്നത് സ്ഥലമാണെന്നു പറഞ്ഞുവല്ലോ. എന്നാൽ ഈ സ്ഥലത്തിന് ആധാരമായി നിൽക്കുവാൻ ഒരു സ്ഥലം വേണ്ടേ? വേണം. എന്നാൽ ആ സ്ഥലം നമുക്ക് എത്തുപെടുന്നുണ്ടോ? ഇല്ല. ആ സ്ഥലവും അവ്യക്തമായിരിക്കുന്നു. എന്നാൽ അങ്ങനെ ഒരാധാരമില്ലെങ്കിൽ, ഈ കാണപ്പെടുന്ന ജലത്തിനും സ്ഥലത്തിനും സ്ഥാനമില്ലാതെവരും. അപ്പോൾ ഭൂമിക്കു തന്നെ ആധാരമായി നിൽക്കുന്ന സ്ഥലത്തേയാണ് നാം അറിയേണ്ടത്.

അത് ഉള്ളവസ്തു എന്നർത്ഥം. ഇത് ഊഹിച്ചും പ്രത്യക്ഷമായും അറിയാം.

ഇതുപോലെ ഈശ്വരനും ജീവാത്മാവിനും ആധാരമായി നിൽക്കുന്ന വസ്തു ബ്രഹ്മം. ഈശ്വരനെ മൂന്നിൽ രണ്ടുഭാഗമാകുന്ന ജലത്തോടും, ജീവചൈതന്യത്തെ മൂന്നിൽ ഒരുഭാഗമാകുന്ന സ്ഥലത്തോടും ഉപമിക്കാം. ഒന്നു ബൃഹത്തും വ്യാപ്തവും മറ്റേത് കുടുസ്സായതും ബന്ധന സ്ഥവും ആകുന്നു. ബൃഹത്തും വ്യാപ്തവുമായതുകൊണ്ട് ഈശ്വര ചൈതന്യത്തിന്, ശുദ്ധചൈതന്യത്തിന്റെ (ബ്രഹ്മത്തിന്റെ) നിത്യ തയും വ്യാപ്തിത്വവും കിട്ടുന്നു. എന്നാൽ ജീവൻ കുടുസ്സായ ഉപാധികളെക്കൊണ്ട് ബ്രഹ്മചൈതന്യത്തിൽ നിന്ന് വേർപെട്ടമാതിരി നിൽക്കുന്നു. ഭൂഗോളത്തിൽ ജലത്തേയും സ്ഥലത്തേയും വേറായി നിൽക്കുന്നതായി നാം സങ്കൽപ്പിച്ചാലും, വാസ്തവത്തിൽ അവ ഏകോ പിച്ചുതന്നെ നിൽക്കുന്നു. നമ്മുടെ സങ്കല്പങ്ങൾ അവയുടെ നിലനിൽ പ്പിനു ബാധകമല്ല. അതുപോലെ ഈശ്വരനും ജീവനും വേറായി തോന്ന പ്പെട്ടാലും, അവ രണ്ടും ബ്രഹ്മചൈതന്യത്തിൽത്തന്നെ അധിഷ്ടിതമായി രിക്കുന്നു. എന്റെ ഈശ്വരൻ, എന്റെ ജീവൻ എന്നു നാം സാധാരണ പറയാറുണ്ട്. ഈശ്വരനേയും ജീവനേയും എന്റേതാക്കികൊള്ളുന്നു. അതായത് 'ഞാൻ' എന്ന വസ്തു ഈശ്വരനേയും ജീവനേയും അധികരിച്ചു നിൽക്കുകയും ഈശ്വരനും ജീവനും ആധാരമായി നിൽക്കുകയും ചെയ്യു ന്നു എന്നു പ്രത്യക്ഷമാണ്. അപ്പോൾ ഞാൻ എന്ന വസ്തുവിന്റെ ബൃഹത് അവസ്ഥയും വ്യാപ്തിയും പറഞ്ഞറിയിക്കുവാൻ സാധ്യമല്ല. ഞാൻ എന്നുള്ള വസ്തു നാം ചിന്തിക്കാതെ തള്ളിവിട്ടിരിക്കുന്നു. ഞാൻ എന്നുള്ളത് എന്റേതുകളായി പരിണമിച്ച് കുടുസ്സായി നാശത്തി ലേക്കു പോകുന്നു എന്നു നാം മനസ്സിലാക്കണം. വാസ്തവത്തിൽ 'ഞാൻ' എന്നുള്ളതാണ് ഉള്ള വസ്തു എന്ന് എപ്പോൾ സ്വരൂപീകരിക്കു ന്നുവോ അപ്പോൾ തന്റെ നിജസ്വരൂപത്തെ അറിയും. ഈ അറിവ് ബോധം കൊണ്ടേ ഉണരുകയുള്ളു. ജീവൻ കുടുസ്സായി തോന്നപ്പെ ട്ടാലും, ഉള്ള വസ്തുവിൽ നിന്നും എക്കാലത്തും മാറിയിട്ടില്ല. അത് ഉള്ളവസ്തുവിൽത്തന്നെ ആണ്ടിരിക്കുന്നു. എന്നാൽ ഉപാധി എന്നുള്ള തുച്ഛമായ അവസ്ഥ കൊണ്ട് ആ മഹത്വം മൂടപ്പെട്ടിരിക്കുന്നു. എങ്ങനെ എന്നാൽ പുളികുരുവിൽ പുളിമരം അമഞ്ഞിരിക്കുന്നതുപോലെ, പുളികുരുവിൽ പുളിമരത്തെ കാണുകയില്ല. എന്നാൽ ആ കുരുവിനെ ഭൂമിയിൽ നട്ടാൽ കുരു എന്നുള്ളതു താനെ മാഞ്ഞ് പുളിമരമായി വളരുന്ന തായി കാണാം. അതുപോലെ ജീവകോശം ഈശ്വരകോശത്തിൽ പകർത്തി യാൽ ബ്രഹ്മസ്വരൂപനായിത്തന്നെ തീരും. ജീവന് അവന്റെ വൈഭവം വളരുവാൻ ബോധമായ ഭൂമി ആവശ്യമായിരിക്കുന്നു. ആ ബോധമായ ഭൂമിയിൽ നടുന്നത് ഗുരുവാണ്. എങ്ങനെ നടുന്നു; അദ്ദേഹത്തിൽ

നിന്നും ഉണ്ടാകുന്ന ശ്രവണം കൊണ്ടു നടന്നു; ജീവന്റെ കർണ്ണഗോള സ്ഥിതമായ ആകാശത്തിൽ, ആ ശ്രവണം പതിയുമ്പോൾ, ബോധം ഉണർന്ന് ബോധവൃക്ഷമായിത്തന്നെ വളരുന്നു. തന്റെ സ്വരൂപത്തെ സ്വരൂപീകരിക്കുന്നു. അപ്പോൾ ബൃഹത്തായിരിക്കുന്ന അവസ്ഥ, നിരാശ്രയമായ അവസ്ഥ, നിരാകാരമായ അവസ്ഥ കുടുസ്സായ ഉപാധിയിൽ എന്നവണ്ണം ചമഞ്ഞിരിക്കുന്നു. അതിനെ ഒന്ന് ഉണർത്തിയാൽ അതിന് പൂർവവൈഭവം വീണ്ടും കൈവരുന്നു.

ജാഗ്രത്തിൽ സ്വപ്നാവസ്ഥയുടെ പ്രതീതി ഉണ്ടാകാം; എന്നാൽ സ്വപ്നാവസ്ഥയിൽ അതിന്റെ പ്രതീതി എത്രത്തോളമുണ്ടെന്നു നോക്കിയാൽ ജാഗ്രദവസ്ഥയേക്കാളും എത്രയോ വലുതാണ് എന്നു മനസ്സിലാക്കാം. ഈ അറിവുണ്ടാകുന്നത് ബോധം കൊണ്ടാണ്. സ്ഥൂലത്തിന്റെ ചെയ്തികളെയെല്ലാം ഉററുനോക്കിയാൽ, അതിന്റെ ബോധപരമായ അറിവ് ഉണ്ടാകും. ക്രമേണ സൂക്ഷ്മത്തിന്റെ ചെയ്തികളുടെയെല്ലാം അറിവുണ്ടാകും. ഒരാൾ ഒരു വീട്ടിൽനിന്ന് ആ വീട്ടുകാരോട് സംസാരിച്ചിട്ട് പുറത്തുപോകുന്നു എന്നിരിക്കട്ടെ. പിൻവശത്ത് ഒരു കൈകൊട്ടു കേൾക്കുമ്പോൾ, ആ മനുഷ്യൻ താനേ തിരിഞ്ഞുനോക്കുന്നു. കാരണം, തന്നെ ചിലപ്പോൾ വിളിച്ചേക്കാം എന്നുള്ള ഭാവന ആ മനുഷ്യന്റെ ഉള്ളിൽ കിടപ്പുണ്ട്. അതുകൊണ്ട് ആ കൊട്ടിന്റെ ശബ്ദവും ഉള്ളിൽ ഉള്ള വിചാരവും ഏകോപിക്കുന്നത് സൂക്ഷ്മവൈഭവമാണ്. എന്നാൽ മററാരും ആ കൈകൊട്ടിനെ സാധാരണ വകവയ്ക്കാറില്ല. അതുപോലെ ആഫ്റിക്കയിൽ തന്റെ സ്വന്തം ഒരാൾ ഉണ്ടെന്നിരിക്കട്ടെ. അവിടത്തെ വർത്തമാനം അറിയുവാനും ആ മനുഷ്യന്റെ സുഖസൗകര്യങ്ങൾ അറിയുവാനും താൻ വെമ്പൽകൊള്ളുന്നു. അവിടെ വല്ല കലാപവും നടക്കുകയാണെങ്കിൽ തനിക്ക് വളരെ വിചാരമുണ്ടാകുന്നു. തന്റെ ബോധം വ്യക്തമാണെങ്കിൽ അവിടെ നടക്കുന്നത് കാണാമത്രെ. ഇതെല്ലാം സൂക്ഷ്മബോധത്തെ ഉണർത്തുമ്പോൾ ഉണ്ടാകുന്നതാണ്. സൂക്ഷ്മബോധം കൂടി കൈവന്നാൽ കാരണാവസ്ഥയിൽ നടക്കുന്നതും ക്രമേണ കാണാറാകും. അവിടെ നാം സുഷുപ്തിയിൽ ആണ്ടുപോകുന്നു. അവിടെ എന്താണ് നടക്കുന്നത് എന്നു നോക്കാറില്ല. സുഷുപ്തി ഏർപ്പെടുന്നത് ക്ഷീണം വരുമ്പോഴാണ്. ആ ക്ഷീണഭാവനയോടുകൂടി കാരണാവസ്ഥയിൽ ചെന്നു വിശ്രമിക്കുന്നു. ഈ കാരണാവസ്ഥയേയും കാണണം. അത് സൂക്ഷ്മത്തേക്കാളും ബൃഹത്തും വ്യാപ്തവുമാണ്. ശരിയായ ബോധമില്ലാതെ കാരണാവസ്ഥ എത്തുപ്പെടുകയാണെങ്കിൽ ഭയത്തിന് ഹേതുവായിത്തീരും. അപ്പോൾ ദൃഢമായ നിശ്ചയാത്മികമായ ബോധം അറിവുകൊണ്ടുണർത്തി സ്ഥൂല-സൂക്ഷ്മ-കാരണാവസ്ഥകളെ തരണം ചെയ്യാം. ശ്രീ. ശ്രീധരൻനായരുടെ അനുഭവം ഈ തരത്തിലുള്ളതാണ്.

ഉള്ള വസ്തുവിൻെറ പര്യായശബ്ദങ്ങൾ അസ്തിഭാതിപ്രിയം എന്ന റിഞ്ഞുവല്ലോ. അതായത് ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു. എല്ലാററിൻേറയും ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ഈ ഉള്ള വസ്തുവാണ്. ആനന്ദവും വ്യാമോഹവും കൂടിച്ചേരുമ്പോൾ ഉല്പത്തി ഉണ്ടാകുന്നു. ഉല്പത്തിക്ക് ഹേതു ആനന്ദമാണെങ്കിലും വ്യാമോഹവും കൂടിച്ചേരുമ്പോഴാണ് ബന്ധം ഏർപ്പെടുന്നത്. അതായത് ആനന്ദവും വ്യാമോഹവും കൂടിച്ചേർന്നാൽ ആസ്വാദനം എന്നത് ഉണ്ടാകുന്നു. ഒന്ന് എന്ന സംഖ്യയുടെ കൂട്ടമാണ് അനവധി സംഖ്യകൾ. ഈ അനവധി സംഖ്യ കൾക്ക് ആധാരം ഒന്ന് എന്നുള്ളതാണ്. അതുപോലെ ഒന്നിൽ കുറവായ സംഖ്യകൾ ഒന്നിൻെറ പിന്നാലെ പൂജ്യമിട്ട് കുത്താകുന്ന ഒരു ജീവനിർദ്ദേശവും കൊടുക്കുന്നു. അപ്പോൾ ഒന്നിൻെറ കുറവായ സംഖ്യകൾക്കും കൂട്ടമായ സംഖ്യകൾക്കും ആധാരം ഒന്നുതന്നെ. ആ ഒന്ന് എന്നത് അറിവു പെടുമ്പോൾ അത് ഉള്ള വസ്തുവായ്ത്തന്നെ അറിയപ്പെടുന്നു. അനവധിതങ്ങളായി തോന്നപ്പെടുന്ന ഈ ജഗത്ത് വാസ്തവത്തിൽ ആ ഉള്ള അവസ്ഥയിൽത്തന്നെ ആണ്ടിരിക്കുന്നു. ഈ അനവധിതങ്ങൾ കണ്ട് നാം ഭയപ്പെടാതെ അവയുടെ ആധാരമായ ഉള്ള അവസ്ഥയെ ബോധപരമായി അറിഞ്ഞാൽ അത് തൻെറ സ്വസ്വരൂപീകരണമായിത്തീരുന്നു.

ഒന്ന് എന്നുള്ളത് അനവധിതമായി കാണപ്പെടുന്നത് അനുഭവി ക്കൽ എന്നുള്ളതാണ്. അപ്പോൾ അനുഭവം, അനുഭവം എന്നുള്ള പ്രസ്ഥാ നത്തിൽ, നാം നമ്മെത്തന്നെ കുഴിച്ചുമൂടുന്നു. ഒന്നിൻെറ Multiplication (ഗുണനം), Addition (സങ്കലനം), Division (ഭാഗിക്കൽ), Substraction (കുറയ്ക്കൽ) ആണ് ഈ കാണപ്പെടുന്നവയെല്ലാം. നാം ഈ ഒന്നിനെ ഗുണനമെന്നും കൂട്ടൽ എന്നും ഭാഗിക്കൽ എന്നും കുറയ്ക്കൽ എന്നും അനുഭവിക്കുന്നു. ഒന്ന് (1) എന്നുള്ളതിനെ Horizontal line കൊണ്ട് ഖണ്ഡിച്ചാൽ (+) plus ആയി. ഉല്പത്തി എന്നർത്ഥം. ഈ plus–ൽ ഒന്ന് എന്നുള്ളത് അവ്യക്തമായി സങ്കലിതമായിത്തീരുന്നു. അപ്പോൾ ഒന്ന് എന്നുള്ളത് Minus ആയിത്തീരുന്നു. ഈ Plus എന്നും Minus എന്നും ഉള്ളതിൻെറ മറെറാരു പരിണാമമാണ് Multiplication (Cross X), (Division ÷), Multiply ചെയ്താലും, Add ചെയ്താലും, Divide ചെയ്താലും Substract ചെയ്താലും ശേഷിപ്പില്ലെങ്കിൽ ജയിച്ചു. അല്ലെ ങ്കിൽ വീണ്ടും ശേഷിപ്പിനെ എടുത്തുകൊണ്ട് നടക്കുവാൻ വരണം.

ഈശ്വരനാൽ നൽകപ്പെട്ട ഈ ഉപാധി, ഏതുപ്രകാരം തന്നുവോ അതേ പടിയിൽ അദ്ദേഹത്തെ തിരിച്ചേല്പിച്ചാൽ, പിന്നെ ഈ ഉപാധിയെ നമുക്കായി പ്രദാനം ചെയ്കയില്ല. കാരണം താൻ കള്ളം മുഴുവൻ അറിഞ്ഞു. നേരെമറിച്ച് ഈ ഉപാധിയെ കണ്ടിടത്തുതന്നെ കുഴിച്ചുമൂടി യാൽ അതിനെ വീണ്ടും എടുത്തു ചുമക്കേണ്ടിവരും. തന്നപടിയെ തിരികെ ഏല്പിച്ചാൽ വട്ടമറുതിയായി. വിദേഹകൈവല്യം എന്നർത്ഥം.

എന്നാൽ 2 നയാപൈസ കൂടി ശേഷിച്ചാൽ, അത് പിന്നെയും ചുമന്നേ തീരൂ. നേരിട്ടു തന്നത് നേരിട്ടുതന്നെ കൊടുക്കണം. ചിത്രഗുപ്തന്റെ കണക്കുബുക്കിൽ റിമാർക്കുകോളത്തിൽ വല്ല റിമാർക്കും കണ്ടാൽ അല്ലെങ്കിൽ ബാലൻസുകോളത്തിൽ വല്ല ബാലൻസും കണ്ടാൽ, പിന്നേയും ഈ ഉപാധിയെ ചുമന്നു നടക്കണം. അപ്പോൾ തന്റെ ജീവിതത്തെ മരിക്കുവാനായി ഉപയോഗിക്കാതെ തന്റെ ഉള്ള അവസ്ഥയിൽ തന്നെ ഇരിക്കുവാൻ ശ്രമിക്കുക. താൻ ഇന്ന് പണം സമ്പാദിക്കുന്നതും വീടുകെട്ടുന്നതും ജോലിനോക്കുന്നതും ജീവിക്കുവാനാണ് എന്നു ഭാവിച്ചാണെങ്കിലും, വാസ്തവത്തിൽ മരിക്കുവാൻവേണ്ടിത്തന്നെയാണ്. സാധാരണ നാം ആരും മരണത്തെപ്പററി ചിന്തിക്കാറില്ല. അത് സാധാരണയാണ് എന്നു തള്ളിക്കളയുന്നു. അതിനെപ്പററി ചിന്തിക്കുകയാണെങ്കിൽ തനിക്ക് അത് ഇഷ്ടമില്ലാതെവരുന്നു. എന്നാൽ തനിക്ക് മരണത്തെ ജയിക്കരുതോ എന്നാണെങ്കിൽ ആ നിലയ്ക്ക് തനിക്കു തീർച്ചയായും തരണം ചെയ്യാം. ഈ ജീവിതംകൊണ്ടുണ്ടാകുന്ന നേട്ടം മരണമാണെങ്കിൽ, ഈ ജീവിതം കൊണ്ട് എന്തു പ്രയോജനം? ജീവിതം മുഴുവനും ഭയത്തോടുകൂടി കഴിയുന്നു; ശരിയായിട്ടുള്ള വിശ്രമമില്ല. എന്നാൽ തന്റെ സത്യസ്വരൂപത്തെ അറിയുകയാണെങ്കിൽ ഈ മരണം എന്നുള്ള വാക്കിന് അവിടെ അർത്ഥമില്ലാതെവരും. ഗവേഷണം എപ്പോഴും ഉള്ള വസ്തുവിൽ നിന്നു കൊണ്ടാകണം. അകത്തുനിന്ന് പുറത്തേക്കു ഗവേഷണം ചെയ്താൽ ഉള്ള വസ്തുവിൽത്തന്നെ ഇരിക്കും. എന്നാൽ പുറത്തുനിന്ന് പുറത്തു ഗവേഷണം ചെയ്താൽ താൻ പുറത്തായിത്തന്നെ തീരും. അതായത് താൻ തന്നെ ഇല്ലാതായിത്തീരും. ആററംബോംബ് ചെയ്തവന് അതിൽനിന്നു രക്ഷപ്പെടുവാൻ സാധ്യമല്ല. ഇപ്പോഴത്തെ സയൻസ് പുരോഗമിക്കുന്നത് ഇങ്ങനെ പുറത്തുനിന്ന് പുറത്തേക്കുള്ള ഗവേഷണത്തോടു കൂടിയാണ്. അതായത് അത് നാശത്തിന് ഇടയാകുന്നു.

''ഓരിലൈതാമര ഊരിലിരിക്കവേ
ചോററുക്കുപഞ്ചമോ ജ്ഞാനപ്പെണ്ണേ''

സത്വസ്വരൂപമായ ഉള്ള വസ്തുവിൽ താൻ ആണ്ടിരിക്കുമ്പോൾ തനിക്ക് എന്താണ് കുറവുള്ളത്? യാതൊന്നിനും പഞ്ഞമില്ലാതെ താൻ സ്വയം പരിപൂർണനായിരിക്കുന്നു.

താമരപ്പൂവിന് സൂര്യനോട് affinity ഉണ്ട്. സൂര്യൻ ഉദിച്ചു എന്നാകുമ്പോൾ താമര ആ ഭാഗത്തേക്കു നോക്കി വിടരുന്നു. നേരേമറിച്ച് കുറച്ചുകഴിഞ്ഞ് സൂര്യൻ കാർമേഘംകൊണ്ട് മൂടപ്പെട്ടാൽ, താമര സ്വയം അതിന്റെ ഇതളുകൾ ചുരുക്കുന്നു. അതുപോലെ താൻ സ്വപ്രകാശത്തിൽ അല്ലെങ്കിൽ സ്വസ്വരൂപത്തിൽത്തന്നെ ഇരിക്കുന്നു എന്ന ദൃഢബോധത്തോടുകൂടി അതായിത്തന്നെ തീരുമ്പോൾ, അപ്പോൾ ഏർപ്പെടുന്ന ആഹ്ളാദത്തിനും ആനന്ദത്തിനും അന്തമില്ല. എന്നാൽ ഈ സ്വസ്വരൂപം

മൂടപ്പെട്ടിരിക്കുമ്പോൾ തനിക്ക് ക്ഷീണം എന്നുള്ള ദുഃഖാവസ്ഥ ഏർപ്പെടുന്നു. ക്ഷീണം എന്നുള്ളത് സംഭവിക്കുന്നത് സ്വസ്വരൂപത്തിൽ നിന്നും തന്റെ ബോധം ബഹുദൂരം ചെല്ലുമ്പോഴാണ്. ഇങ്ങനെയുള്ള ക്ഷീണം ഏർപ്പെടുമ്പോൾ, ആ ക്ഷീണത്തെ തീർക്കുവാൻ നാം സുഷുപ്തിയെ അവലംബിക്കുന്നു. എന്നാൽ സുഷുപ്തിയെ കണ്ടിട്ടാണോ അതിനെ അവലംബിക്കുന്നത്? അല്ല. നേരേമറിച്ച് അതിനെപ്പററിയുള്ള അറിവില്ലാതെ അതിൽത്തന്നെ ലയിച്ചുപോകുന്നു. അപ്പോൾ ക്ഷീണം അറിവില്ലായ്മയെ തരുന്നു. എന്നാലും ഉറക്കം ഉണരുമ്പോൾ താൻ സുഖമായി ഉറങ്ങി, താൻ ഒന്നും അറിഞ്ഞില്ല എന്നു പറയുന്നത് തന്റെ സ്വരൂപം മുഴുവനും സുഷുപ്തിയെക്കൊണ്ട് മൂടുവാൻ സാധിക്കാത്തതുകൊണ്ടാണ്. സുഷുപ്തി എന്നത് കാരണാവസ്ഥയിൽ ലീനമായിരിക്കുന്നതാണ്. ആ കാരണസ്വരൂപത്തെ കണ്ടുകഴിഞ്ഞാൽ, സുഷുപ്തിയുടെ വൈകല്യങ്ങൾ തന്നെ ബാധിക്കുന്നതല്ല.

ലോകത്തിന്റെ ഉല്പത്തി, സ്ഥിതി, നാശം എന്നുള്ളത് മായയിൽ തന്നെ നടക്കുന്നതാണ്. മഹാപ്രളയവും മായയിൽത്തന്നെ നടക്കുന്നതാണ്. സൂര്യനെ ആധാരമാക്കി നിൽക്കുന്ന എട്ടു ഗ്രഹങ്ങളും ക്രമേണ ആ സൂര്യഗോളത്തിൽ തന്നെ ലയിച്ച്, ആ സൗരയൂഥം ക്രമേണ ശൈത്യപ്പെട്ട് യാതൊരു ചേഷ്ടയും ഇല്ലാതായിത്തീരും. അതായത് മഹാപ്രളയം അല്ലെങ്കിൽ മഹാസുഷുപ്തി ഉണ്ടാകും. ആ ദശയിൽ മോക്ഷത്തെ കൈവരിക്കാത്ത ജീവരാശികൾ എല്ലാം സംസ്കാരരൂപേണ ആ പ്രളയത്തിലും നിലനിൽക്കും. അങ്ങനെ ഇരിക്കുമ്പോൾ സംസ്കാരരൂപേണ നിൽക്കുന്ന ജീവരാശികളുടെ ഇടവിടാതെയുള്ള ഇച്ഛകൊണ്ട് മഹാസുഷുപ്തിയിൽ, കാരണാവസ്ഥയിൽ നിൽക്കുന്ന വിഷ്ണുവിൽ ഒരു ചെറിയ ചേഷ്ട ഉണ്ടാകുകയും, മഹാവിഷ്ണു ജീവരാശികളുടെ ഇച്ഛയെ നിറവേററുവാനായി സൃഷ്ടി ചെയ്യുകയും ചെയ്യുന്നു. ഇങ്ങനെ സൃഷ്ടി–സ്ഥിതി–സംഹാരം എന്നുള്ളത് ഇതുപ്രകാരം നടന്നുകൊണ്ടിരിക്കുന്നു.

## 29-11-1959

ചെമ്പരത്തിപ്പൂവിന്റെ ചുമപ്പുവർണം സമീപത്തിരിക്കുന്ന സ്ഫടികത്തിൽ ദർശിക്കുന്ന ആരോപിത പൂവിൽ കാണുന്നു. ചെമ്പരത്തിപ്പൂവിന്റെ ചുമപ്പാകുന്ന കാരണത സ്ഫടികത്തിലെ ആരോപിതപ്പൂവിൽ കാണപ്പെടുന്നു. സ്ഫടികപ്പൂവിലെ ചുമപ്പ് സമീപത്തിലിരിക്കുന്ന ചെമ്പരത്തിപ്പൂവിന്റേതാണ്. സ്ഫടികപ്പൂ തോന്നലാണ്. അതിന്റെ രക്തവർണവും തോന്നൽ. ചെമ്പരത്തിപ്പൂ കാണാത്തവർക്ക് സ്ഫടികപ്പൂ സത്യമെന്നവണ്ണം തോന്നുന്നു.

അതുപോലെ ദേശം, കാലം എന്നിവ കാണുന്നവർക്ക് അതിൽ കാണുന്ന കാരണതകൾ സത്യമെന്നു തോന്നുന്നു. ദേശങ്ങൾ ഉത്ഭിജങ്ങൾക്കു കാരണം, അവയുടെ സ്ഥിതിക്കും കാരണം, അവയുടെ സംഹാരത്തിനും കാരണം — എന്നീ തോന്നലുകൾ ഉണ്ടാകുന്നു. അതായത് കാലംകൊണ്ട് ഉണ്ടാകുന്നു, കുറെ കാലം സ്ഥിതിചെയ്യുന്നു, കാലത്തിൽ നശിക്കുന്നു. ദേശം, കാലം ഇവകൾക്ക് ഇപ്രകാരം കാരണതകൾ തോന്നുന്നത് ചെമ്പരത്തിപ്പൂവിന്റെ ചുമപ്പുവർണം സ്ഫടികച്ചുമപ്പായി കണ്ടതുപോലെയാണ്. സ്ഫടികച്ചുമപ്പിന്റെ ആധാരവും അധിഷ്ഠാനവും ചെമ്പരത്തിപ്പൂവിന്റെ ചുമപ്പാണെന്നതുപോലെ ദേശ, കാലങ്ങളുടെ കാരണതയും നിത്യതയും ബ്രഹ്മത്തിന്റെ കാരണതയേയും നിത്യതയേയും അപേക്ഷിച്ചുള്ളതായിരിക്കുന്നു. ചെമ്പരത്തിപ്പൂ മാററിക്കളഞ്ഞാൽ സ്ഫടികച്ചുമപ്പും കാണാതെയാകുന്നു. ബ്രഹ്മത്തിന്റെ കാരണത ഇല്ലെങ്കിൽ ദേശ, കാലങ്ങളിൽ കാണപ്പെടുന്ന കാരണതകളും കാണപ്പെടുന്നില്ല. സ്ഫടികപ്പൂ എങ്ങനെ ആരോപിതമായോ അപ്രകാരം തന്നെ ദേശ, കാലങ്ങളും ബ്രഹ്മത്തിൽ ആരോപിതമായിരിക്കുന്ന അവസ്ഥകളാണ്. ദേശ, കാല, വസ്തുക്കളെ പരിച്ഛേദിച്ച് നിഷേധിക്കുക. അപ്പോൾ പരമാർഥതത്വമായ ബ്രഹ്മം താനെ വിളങ്ങും.

മേല്പറഞ്ഞ ദൃഷ്ടാന്തത്തിൽ ചെമ്പരത്തിപ്പൂ ബ്രഹ്മത്തിനേയും സ്ഫടികത്തിൽ കണ്ട ആരോപിതപ്പൂവ് ദേശകാലങ്ങളേയും കുറിക്കുന്നു; സ്ഫടികത്തിന് പ്രസക്തിയില്ല.

സ്ഫടികത്തെ ആരോപിതപ്പൂവിന് ആധാരം, അധിഷ്ഠാനം, ദ്രഷ്ടാവ് എന്ന നിലയിൽ നോക്കുക. അപ്പോൾ സ്ഫടികം ബ്രഹ്മത്തിന് ഉദാഹരണമാകുന്നു. സ്ഫടികം കൂടാതെ ആരോപിതപ്പൂവ് കാണപ്പെടുന്നില്ല. സ്ഫടികത്തിന്റെ നിത്യത ആരോപിതപ്പൂവിന് ലഭിക്കുന്നു. എന്നാൽ അത് ആപേക്ഷിക നിത്യത മാത്രമേയുള്ളു. സഫ്ടികത്തിന് കൂടുതൽ നിത്യതയും, ആരോപിതപ്പൂവിന്റെ ആപേക്ഷിക നിത്യതയെ സ്ഥായീഭാവത്തിൽ കരുതിയിരുന്നാൽ സാക്ഷാൽ ചെമ്പരത്തിപ്പൂവ് വാടി ചുമപ്പുവർണം നശിക്കുമ്പോൾ മരണമെന്ന അവസ്ഥയ്ക്കധീനമായി നാശം ഭവിച്ചു എന്ന് ഖേദിക്കേണ്ടിവരും. നിമിഷംപ്രതി വാടിക്കൊണ്ടിരിക്കുന്ന ചെമ്പരത്തിപ്പൂവിന്റെ സാന്നിധ്യം എന്തു ചെയ്തുകൊണ്ടിരിക്കുന്നു എന്ന് നോക്കിയാൽ അത് ആരോപിതപ്പൂവിന്റേയും ചുമപ്പുവർണത്തെ കുറച്ചുകൊണ്ടുതന്നെയിരിക്കുന്നു എന്ന് മനസ്സിലാക്കാം. സ്ഫടികപ്പൂവിന്റെ സ്ഥായീഭാവത്തിൽ ഉറച്ചുപോയി എന്നുവന്നാൽ സ്ഫടികപ്പൂവിന്റെ വർണനാശത്തിൽ ആരോപിതം നശിച്ചുപോകുകയും അതിനെ തേടിപ്പിടിക്കണമെന്നുള്ള ആർത്തി ശേഷിക്കുകയും ചെയ്യുന്നു. ആ ആശ സൂക്ഷ്മ—കാരണശരീരമായി, അതായത് ലിംഗശരീരമായി കളഞ്ഞുപോയ ആരോപിതത്തെത്തന്നെ തേടിപ്പിടിക്കു

വാൻ ക്ലേശിച്ചു നടക്കുന്നു. പരമകാരുണികനായ ഈശ്വരൻ അജ്ഞതയിലും ആർത്തിനാശത്തിന് വരദനായി പുനരാവൃത്തി പ്രദാനം ചെയ്യുന്നു. വീണ്ടും ആരോപിതത്തിലേക്ക്—സത്യം അറിയുന്നതുവരെ പുനരാവൃത്തിഫലം. ജിജ്ഞാസുവായി ബ്രഹ്മജ്ഞാനം തേടുന്നതുവരെ പുനരാവൃത്തി, ആരോപിതം തന്നെ ലഭ്യമാകുന്നുള്ളൂ.

''ആറാധാരവും തൊല്ലയെടാ
അതുക്കപ്പാലെയൊൻറുമില്ലയെടാ
തേറായ്തേറിതെളിവതെർക്ക്
ഒരു തീർഥവുമാടി നടൈയാതെ.''

ബന്ധം വേണോ—ബന്ധം തരാം, മോക്ഷം വേണോ—മോക്ഷം തരാം, എന്തിന് നിനക്കു വേണ്ടത് തരാൻ ഞാൻ തയ്യാർ എന്നാണ് ഈശ്വരൻെറ നിലപാട്. മോക്ഷം—ചോദിക്കാൻ ധൈര്യപ്പെട്ടാൽ മതി. അല്ലാതെ ഒരണ മുടക്കി പരിപ്പുവട വാങ്ങി, ഇരുട്ടത്ത് കയ്യിൽനിന്നും താഴെ വീണുപോയതിനെ തപ്പിയെടുത്ത്; മാക്കാച്ചി കരഞ്ഞിട്ടും കൂട്ടാക്കാതെ, ഒരണ മുടക്കിയ താല്പര്യത്തെ അനുഭവിച്ചുതീർക്കാൻ വാശിപിടിച്ച മനുഷ്യനെപ്പോലെ നിന്നാൽ മാക്കാച്ചിതീററി എന്ന ഫലം മാത്രമേ ഉണ്ടാകുന്നുള്ളു.

ആരോപിതം സത്യമെന്ന ഭ്രാന്തി ജീവനാണ്. അവിദ്യയിൽ വ്യഷ്ടിത്വഭാവം നേരിട്ടു ജീവനെന്ന സങ്കുചിതസ്ഥിതിയിലാണ് ഭ്രാന്തി വന്നു ചേർന്നത്. സമഷ്ടി മായോപാധികനായ ഈശ്വരന് ഭ്രാന്തിയില്ല. സമഷ്ടിയിൽ മായ, വിദ്യാരൂപിണിയായി ഈശ്വരചൈതന്യത്തെ ആശ്രയിച്ചിരിക്കുന്നതല്ലാതെ അതിനെ മറയ്ക്കുന്നില്ല. ഈശ്വരന് ഒരു മറവും ഇല്ല; സർവജ്ഞനാണ് സാമാന്യം വിശേഷം എന്ന ഭേദം കൂടാതെ ഈശ്വരൻ ജ്ഞാനമൂർത്തിയാണ്. ജീവന് സാമാന്യജ്ഞാനം മാത്രമേയുള്ളു. ഈ ജീവന് ഭ്രാന്തി മോചനം കിട്ടണമെങ്കിൽ വിശേഷജ്ഞാനമുണ്ടാകണം—ഉള്ള ഞാൻ എങ്ങനെ ഇരിക്കുന്നു എന്ന ജ്ഞാനം. വിശേഷജ്ഞാനത്തിന് ഈ ജിജ്ഞാസ ജീവനുണ്ടാകുമ്പോൾ ഈശ്വരകൃപയാൽ അധികാരിയായ ഗുരു സന്നിഹിതനാകുന്നു. ഉപദേശം ലഭിച്ച് വിശേഷജ്ഞാനം കൈവരുന്നു. ഭ്രാന്തിരഹിതനായി പരമാർഥ സ്വരൂപത്തിലിരുന്ന് ജീവാത്മസ്വരൂപത്തെ കാണുന്നു. അനായാസം ഏകീകരണം ചെയ്യുന്നു. പരമാർഥസ്വരൂപത്തിലിരിക്കുമ്പോൾ സഹസ്രാരപത്മത്തോടുകൂടിയ താമര എന്നവണ്ണം സൂക്ഷ്മശരീരത്തെ കാണുന്നു. ഏകീകരണത്തിൽ ഗുരു ജിജ്ഞാസുവിൽ പകരുകയാണ് ചെയ്യുന്നത്. വിശേഷജ്ഞാനത്താൽ (തുര്യം) സിദ്ധിച്ച് ദൃഢപ്പെട്ടാൽ തുര്യാതീതം എന്ന അവസ്ഥയിൽ സഹജബോധത്തിലിരിക്കുന്ന മഹാജ്ഞാനി എപ്പോഴും സമാധിസ്ഥൻതന്നെ. മായാസ്പർശം വിട്ടൊഴിഞ്ഞ ഈ മഹാ

ഭാഗൻ മായോപാധികനായ ഈശ്വരന്റെ ശുദ്ധചൈതന്യമായ്ത്തന്നെ വിളങ്ങിയിരിക്കുന്നു.

ഈ അവസ്ഥയിൽ സ്മൃതിയ്ക്കോ വിസ്മൃതിയ്ക്കോ ഭ്രാന്തിയ്ക്കോ എവിടെയാണിടം? ഓർമ്മയായ ബോധത്തിന്റെ കേന്ദ്രം എല്ലായിടത്തും ഇരിക്കുന്നു, എപ്പോഴും ഇരിക്കുന്നു, കാലദേശങ്ങൾ തീണ്ടാത്തിടത്ത് പൂർണമായിരിക്കുന്നു. പൂർണബോധപ്രകാശത്തിൽ വിസ്മൃതിയ്ക്കവകാശമില്ല. പിന്നെ ഭ്രാന്തിയെവിടെ? സ്ഥായിയായ ഒന്നുണ്ടെങ്കിൽ അത് സഹജബോധമാണ്.

''തനിക്ക് നാമത്തേയും തന്നേയും കാൺമാനില്ല
ജനിച്ചീടാത്ത തനിയ്ക്കേതു രൂപവും നാമവും''

താൻ, തന്നെയപേക്ഷിച്ച് പുനരാവൃത്തി വാങ്ങിച്ചു. മോക്ഷം വേണമെന്നാണെങ്കിൽ അതിന് ഒരു അപേക്ഷ ബോധിപ്പിയ്ക്കാൻ എന്താണ് പ്രയാസം? എന്നത്രേ ഗുരുവും ഈശ്വരനും ചോദിക്കുന്നത്. ചോദിക്കുന്ന മാത്രയിൽ തരാൻ തയ്യാർ എന്നും പറയുന്നു. 'വേണം' എന്നു ചുരുക്കം ചിലർ പറയും. ഇന്നുവേണ്ടാ നാളെമതി, ചില സ്ഥാപിതതാൽപ്പര്യങ്ങൾ വന്നുസംഭവിച്ചുപോയി; അവ തീർന്നിട്ട് സൗകര്യമായി മോക്ഷം കിട്ടിയാൽമതി. നാളെ നാളെ എന്നു പറഞ്ഞു കൊണ്ടിരിക്കുമ്പോൾ മരണമോ അതിവേഗത്തിൽ തന്നെ സമീപിച്ചു കൊണ്ടും ഇരിക്കുന്നു. അത് ഒരു നിമിഷം വഴിയരുകിൽ നമുക്കുവേണ്ടി താമസിക്കുന്നില്ല, വിശ്രമിക്കുന്നില്ല. 'ഇവിടെ സ്ഥാപിതകാര്യം സുരക്ഷിതമാക്കട്ടെ നാളെ മോക്ഷം' എന്നു പറയുന്ന നമ്മെ, മരണം വിജയിച്ച് തട്ടിക്കൊണ്ടുപോകുന്നു. പിന്നെയും സ്ഥാപിത കാര്യം ഇയാൾക്ക് ശേഷിച്ചുതന്നെയിരിക്കുന്നു. പുനരാവൃത്തി വീണ്ടും.

മോക്ഷം ഇന്നലെ തരിക! എന്നപേക്ഷിയ്ക്കുക. ആനന്ദമാണ് ഞാൻ നിങ്ങൾക്ക് ആദ്യമേ തന്നിട്ടുള്ളത് എന്നു മുന്നേറു പ്രഖ്യാപിച്ച ഈശ്വരൻതന്നെ, തന്നത്താൻ ബദ്ധനായി, മനുഷ്യനായി അവതരിച്ച് ഗീതാവിളംബരം ചെയ്തില്ലെ? ആ ഗീതാഗാനം ഇന്നു നാം കേൾക്കുന്നു. ആ ഗീതാലൈബ്രേറിയിൽ മഹാലൈബ്രേറിയനായി അദ്ദേഹം തന്നെ ഇന്നും കാണപ്പെടുന്നു. ആ ലൈബ്രേറിയ്ക്കകത്ത് അകപ്പെട്ടുതന്നെ കിടക്കുന്നവർ ശിശുക്കളെപ്പോലെയല്ലെ പെരുമാറുന്നത്. ഗീത കയ്യിലെടുത്ത് ആദ്യപേജ് വലിച്ചുകീറി ചവറാക്കുന്നു. വേദാന്തം എന്നു പുച്ഛരിക്കുന്നു. അറിവുള്ളവൻ കേറുന്നതുപോലെ ഇന്നത് ഇന്നത് എന്നു വിവേകത്തോടുകൂടി കൈകാര്യം ചെയ്താൽ ഗീതാരത്നം ലഭിക്കും. എല്ലാം അറിഞ്ഞ ലൈബ്രേറിയൻ ചൂണ്ടിക്കാണിയ്ക്കാൻ തയ്യാറെടുത്ത് അവിടെ ഇരിക്കുന്നുമുണ്ടല്ലോ. വിദ്യക്കും അവിദ്യക്കും

ദ്രഷ്ടാവായ്ത്തന്നെയാണ് അദ്ദേഹം അവിടെ ഇരിക്കുന്നത്. ഇതു വിദ്യ, ഇത് അവിദ്യ എന്നും പറയുന്നുണ്ട്. ഇത്ര സുലഭമായി തോന്നുന്നതാണ് മോക്ഷം. വേണമെങ്കിൽ ഇതാ എടുത്തോളൂ എന്ന് ഈശ്വരൻ ഗുരുവായി പ്രത്യക്ഷനായിട്ടും പറയുന്നു.

സ്ഥാപിതതാൽപ്പര്യത്തിൽ ദുഃഖമേയുള്ളൂ. മോക്ഷം വേണമെന്നു വിളിച്ച ഒരുവന് സാക്ഷാൽക്കാരം വന്നേച്ചു എന്നു വന്നപ്പോൾ ഹേ ഇന്നു വേണ്ട, ബന്ധത്തിൽ ഒരു ദിവസം കൂടി കഴിയണം എന്നു വിളിക്കുന്നു. ഈ വിരോധാഭാസം കൊണ്ടല്ല നാം ഈശ്വരനേയും ഗുരുവിനേയും പൂജിയ്ക്കേണ്ടത്. കിഴക്കേകോട്ട എല്ലാവരും കടക്കുന്നു. അഭിസംബോധന ചെയ്ത് ശ്രീപത്മനാഭൻ മാടിവിളിക്കുന്നു. ആ പ്രകാശം നോക്കി ഏതാനും പേർ അതിനു മുൻപിൽ എത്തി ആനന്ദലബ്ധി അടയുന്നു. ബഹുസഹസ്രംപേർ പാത്രക്കുളം പററി ഇടത്തോട്ടു തിരിഞ്ഞ് വളഞ്ഞ് പടിഞ്ഞാറേകോട്ടവഴി ബഹുദൂരം നടന്ന് ശംഖുമുഖത്തുചെന്ന് കടലിൽ മീൻപെടുന്നതുംനോക്കി കച്ചവടം ചെയ്യുന്നു. അവസ്ഥാന്തരം ഒന്നുപോലെ (കിഴക്കേക്കോട്ട കടക്കുക) ലക്ഷ്യത്തിലും അനുഭവത്തിലും ഭേദം.

''അവരവരൈ പോലിരുപ്പാർ''
''അപ്പാലെ നിൻറവർക്ക്
ഇപ്പാർവൈകിടയാത്......''

ഏവനെയാണ് മോക്ഷം കടന്നുപിടികൂടുന്നത്? ദാരിദ്ര്യവും ധനികത്വവും ഒരുപോലെയുള്ളവനെ, സുഖവും ദുഃഖവും ഒരുപോലെയുള്ളവനെ, ദാരിദ്ര്യവും വേണം ദുഃഖവും ഇരിയ്ക്കട്ടെ എന്നു വിചാരിക്കുന്നവനെ—സുഖവും ധനികത്വവും തന്നാൽ ഇരിയ്ക്കട്ടെ എന്നു വിചാരിക്കുന്നവനെ. ഇതു തങ്കം, ഇതിൻെറ മാററ് എല്ലായിടത്തും ഒരുപോലെതന്നെ. എല്ലാ ജീവനും ബ്രഹ്മംതന്നെ. തോന്നൽപരിപാടിയിലാണ് കുഴപ്പം നേരിടുന്നത്.

ഒരു തീപ്പെട്ടിക്കോലെടുത്ത് ഒരു ദീപം കൊളുത്തി. ഇനിയും ഒരു ദീപം കൊളുത്താൻ ഇനിയും ഒരു തീപ്പെട്ടിക്കോൽ കത്തിക്കണമോ? ഒരിയ്ക്കൽ കത്തിച്ച ദീപം കൊണ്ട് തീപ്പെട്ടിക്കോലിനു നഷ്ടംവരാതെ ദീപം വർധിപ്പിച്ച് പൂർണമാക്കാം. ജീവൽഭാവത്തിലെ തോന്നൽ—അന്ധകാരത്തെ, ഒരു തീപ്പെട്ടിക്കോൽ കൊണ്ടെന്നപോലെ ജ്ഞാനപ്രകാശത്തിൽ നശിപ്പിയ്ക്കാം. ആ ദീപം മതി പൂർണപ്രകാശത്തിന്; വേറൊന്നും നഷ്ടപ്പെടേണ്ട. ഉപാധി പോകുമ്പോൾ ദീപവും പോകുന്നതുപോലുള്ള തോന്നൽ; അന്ധകാരത്തെ ജ്ഞാനപ്രകാശം കത്തിച്ച് ഇല്ലായ്മ ചെയ്യുക. ഉപാധി ഉള്ളപ്പോൾതന്നെ ഇതു ചെയ്തു സാധിക്കുക. ഈ ഉപാധിയിലുള്ള ദീപം കൊളുത്തി ദീപമാക്കി വലിയ അഗ്നിയായ ബ്രഹ്മത്തിൽ പൂരിതമാക്കുക. ജീവരൂപം ബൃഹത് അഗ്നിയായി

ആരോപിത ഉപാധി എന്ന അന്ധകാരം മലടീപുത്രനെന്നോണം മായുന്നതു കാണാം. എപ്പോഴും ഈ അഗ്നി ഉപാധിയെ എരിച്ചുകൊണ്ടേ ഇരിക്കുന്നു. തിരിയെ എരിച്ചുകൊണ്ട് അവസാനം ഇനിയും തിന്നാൻ തിരിയുണ്ടോ എന്ന് അത് തെളിഞ്ഞ് ഒരു ആളലോടുകൂടി ബ്രഹ്മത്തിൽപോയി നിറയുന്നു.

ജീവൻ എന്ന അസൽഭാവത്തിലും, ബ്രഹ്മമെന്ന സത്തിലും ഞാൻ ഈശ്വരരൂപംതന്നെ എന്നുള്ള ദൃഢതയാണു ബ്രഹ്മരന്ധ്രം. 'ഞാൻ ഉണ്ട്' എന്നിരിക്കുന്നതു ബ്രഹ്മത്തിലാണ്. ഈ ഇരിക്കുന്നേടത്തുതന്നെ ഇരുന്നോ എന്നു ബ്രഹ്മം ഗുരുവായി പറയുമ്പോൾ ആ ഇടത്തു ചേരാത്തവൻ മരിക്കുകയല്ലാതെ വേറെ എന്തു മാർഗം. ഇരിക്കുന്നേടത്ത് ഇരുന്നാൽ മരിയ്ക്കയില്ല.

'ഉണ്ട്' എന്നുള്ളിടത്തുതന്നെ ഉൽപ്പത്തി, അവിടെത്തന്നെ സ്ഥിതി, നാശവും അതിൽത്തന്നെ. വ്യഷ്ടിയിൽ ഈ അവസ്ഥാന്തരങ്ങൾ—ഉപാധിയെ തൊട്ടിരുന്നാൽ, തോന്നിക്കും. ഉണ്ട് എന്ന സത്യത്തിൽ തോന്നുന്ന സങ്കൽപ്പം തന്നെ ഇവ—ആരോപിതം. സ്വരൂപസുഖത്തിൽത്തന്നെയാണ് സുഖദുഃഖങ്ങൾ തോന്നുന്നത്. സങ്കൽപ്പം—ആരോപിതം. ഇരുട്ടും വെളിച്ചവും സ്വരൂപപ്രകാശത്തിലെ ആരോപിതം—സങ്കൽപ്പം.

താൻ ഉണ്ടായിരുന്നേടത്തുതന്നെയാണു തന്റെ മാതാവും പിതാവും ഉണ്ടായത്. മാതാവിൽനിന്നും താൻ ഉണ്ടായി കാണുന്നു. ഇടയ്ക്കുകണ്ട മാതാപിതാ, സങ്കൽപ്പം അല്ലാതെ എന്താവാം, അവിദ്യാസ്വരൂപംതന്നെ. ദൃഷ്ടിവിഷയപ്രത്യക്ഷം മാതാ—അനുമാനപ്രത്യക്ഷം പിതാ; സങ്കൽപ്പത്തിലുള്ള രണ്ടുമാതിരി പ്രത്യക്ഷങ്ങൾ. ഗുരു ഈ രണ്ടിനേയും നീക്കം ചെയ്തു. ഗുരു നിറവുററതായതുകൊണ്ട്, സങ്കൽപ്പദോഷം എന്ന ബാധകമില്ല. ഗുരു നിറവുററ ബ്രഹ്മമായി, ശിഷ്യൻ അതിൽ അമയപ്പെട്ടു നിറഞ്ഞു. ഗുരു അദ്വൈതമായി നിന്നുംകൊണ്ട് ശിഷ്യന് അനുഭവാദ്വൈതം കൊടുക്കുന്നു. ഇതിൽ ഗുരുവേത് ശിഷ്യനേത് എനാതില്ലാതെ ഒരേ അനുഭൂതിയായി ഭവിക്കുന്നു. ഈ അനുഭൂതി ഇല്ലെങ്കിൽ ഭ്രാന്തി ശേഷിക്കും.

ഒരു സംഖ്യയെ അതേ സംഖ്യകൊണ്ടു ഹരിച്ചാൽ കിട്ടുന്നത് ഒന്ന്. ശിഷ്ടമില്ല. ഇവിടെ ഹാരകം ഏത് ഹാര്യം ഏത് എന്നറിവില്ല, ഒന്നെന്ന സത്യമല്ലാതെ ''ഏകമിരണ്ടെന്ന'' എണ്ണമില്ല.

## 6-12-1959

ദയാലുവായ ഒരു കാറുടമസ്ഥൻ സൂക്ഷിച്ചു കാറോടിക്കുന്നു. ഒരു കാലിന് അസ്വസ്ഥതയോടുകൂടിയ ഒരു പാന്ഥൻ റോഡു ക്രോസ്സു ചെയ്ത് വഴിമധ്യത്തിൽ എത്തി. കാറിന്റെ ഗതിയിൽ നിന്നും ഒഴിയാൻ

സാധിയ്ക്കാതെ കാൽ അതേപടി ഇരുന്നുപോയി. കാറുടമസ്ഥൻ വളരെ സൂക്ഷിച്ചിട്ടും കാർ പാന്ഥന്റെ കാലിൽ കയറി കാൽ ഒടിഞ്ഞു. പരിഭ്രാന്തനായ കാറുടമസ്ഥൻ പാർശ്വസ്ഥിതനായ തന്റെ ഡ്രൈവറോട് അയാളെ എടുത്ത് വേഗം ആശുപത്രിയിലേക്കു കൊണ്ടുപോകുവാൻ ആവശ്യപ്പെടുന്നു. എന്നാൽ പാന്ഥൻ, തന്നെ ആശാരിക്കുടിയിൽ കൊണ്ടു പോയാൽ മതിയെന്നു പറയുന്നു. എന്താണെന്നു നോക്കിയപ്പോൾ കാർ കയറിയത് അയാളുടെ മരക്കാലിലാണെന്ന് അറിയുന്നു. മരക്കാൽ പുതുക്കാൻ ആശാരിക്കുടിയിൽ പോകണമെന്നുള്ള പാന്ഥന്റെ അഭിപ്രായം തന്നെ ശരി. ഒരുവന്റെ കാലിൽ കാറു കയറിയാൽ ശരിയാക്കാൻ ആശുപത്രിയിലേക്കയാളെ കൊണ്ടുപോകണമെന്നുള്ള കാറുടമസ്ഥന്റെ അറിവ് കാര്യരൂപേണ ഉണ്ടായതുകൊണ്ട് ശരിയായ അറിവായില്ല. പാന്ഥനുള്ള അറിവ് തന്റെ കാല് മരക്കാലാണെന്നുള്ള സ്വരൂപസ്ഥിതമായ അറിവാണ്. സ്വരൂപത്തിനന്യമായി കാര്യദ്വാരാ ഉണ്ടാകുന്ന അറിവ് അസത്തും, സ്വരൂപസ്ഥിതമായ അറിവ് സത്തും ആകുന്നു. കാറു കയറിയാൽ ആശുപത്രിയെ അഭയം പ്രാപിയ്ക്കണം എന്നുള്ള കാര്യരൂപജ്ഞാനാവരണം കാറുടമസ്ഥനുണ്ടായി. അപ്രകാരം ഉള്ള ആവരണം പാന്ഥന്റെ സ്വരൂപസ്ഥിതമായ അറിവിൽ ഇല്ലാതിരിക്കുകയും ചെയ്തു.

ഇന്ദ്രപ്പുകല്ലുവച്ച കടുക്കനിട്ട രാജാവ് പാർശ്വവർത്തികളോട് തന്റെ കടുക്കന്റെ കല്ലിനു വിലമതിയ്ക്കാൻ പറഞ്ഞു. രാജാവിന്റെ കടുക്കനിലുള്ള കല്ലിന് അവരവരുടെ മനോധർമ്മമനുസരിച്ച് വലിയ വലിയ വിലകൾ മതിച്ചു. പ്രതിഭാശാലിയായ ഒരു വിദ്വാൻ നോക്കിയ മാത്രയിൽ കടുക്കനിലെ കല്ല് ഇന്ദ്രപ്പാണ് അല്ലാതെ വജ്റമല്ല എന്നു മനസ്സിലാക്കി കടുക്കനും അൽപ്പം വെള്ളവും തന്നാൽ, താൻ ഒന്നു പരിശോധിച്ചു വിലമതിയ്ക്കാമെന്നുമാത്രം അയാൾ പറഞ്ഞു. തന്റെ സ്വരൂപസ്ഥിതമായ അറിവ് സാക്ഷാൽക്കരിച്ച വിദ്വാന് രാജാവ് സമ്മാനം നൽകി അനുമോദിച്ച് അയച്ചു. മററുള്ളവർക്ക് രാജാവിന്റെ കടുക്കനിലെ കല്ല് അമൂല്യമാണ് എന്നു കാര്യരൂപേണയുള്ള ആവരണം കൊണ്ട് സത്യം അറിയാൻ സാധിച്ചില്ല. വിദ്വാന്റെ ബുദ്ധിയിൽ ലക്ഷണാവൃത്തികൊണ്ടും, വൃത്തിവ്യാപ്തികൊണ്ടും സത്യബോധം തന്നെ ഉദയമായി. കാര്യം സ്പർശിച്ച അറിവ് ശരിയല്ല. എന്നാൽ സ്വരൂപം സ്പർശിച്ച അറിവ് എപ്പോഴും എല്ലായിടത്തും സത്യംതന്നെയായിരിക്കും എന്നുള്ളത് ഇത് ദൃഷ്ടാന്തീകരിക്കുന്നു.

അറിവിന്റെ ഉറവിടമായ കാരണത്തിന്റെ വൈഭവംകൊണ്ടാണ് ഏതു വിധ അറിവും നമുക്കുണ്ടാകുന്നത്. വിഷയസ്പർശത്തിൽ വിഷയജ്ഞാനവും, നിർവിഷയത്തിൽ ബ്രഹ്മജ്ഞാനവും ഫലം. അതിനാൽ

കാരണവൈഭവം ഒന്നുകൊണ്ടുമാത്രമെ അസ്തിഭാതിപ്രിയത്തെ അറിയാൻ ഒക്കുകയുള്ളു. കാരണം കാര്യത്തെ ഉരംക്കൊള്ളുന്നു. കാര്യങ്ങരം കാര്യ രീത്യാകാരണത്തെ കാണുന്നില്ല.

തേക്ക്, മേശയെ ഒന്നായി കാണുന്നു. 'അതിന് മേശ പ്രത്യക്ഷം. തേക്ക് മേശക്ക്; ആധാരം, അധിഷ്ഠാനം, ദ്രഷ്ടാവ്. തേക്ക്, മേശയെ നിരാവരണമായി കാണുന്നു. മേശയ്ക്കാണെങ്കിൽ തേക്കിനെ കാണാൻ കഴിയുന്നില്ല. തേക്കില്ലാത്ത മേശയിൽ മേശ പ്രതീതമല്ല, സത്യമായി ട്ടില്ല. ആധാരാധിഷ്ഠാനരഹിതമായതിനാൽ തേക്കില്ലാത്ത മേശ മലടീ പുത്രനെന്നോണം നശിക്കുന്നു. എന്താണ് പിന്നെ വേണ്ടത്? മേശ എന്ന നാമരൂപത്തെ വിട്ടിരിക്കുമ്പോരം വസ്തു പിന്നെ എന്തായി കാണാം. വസ്തു തേക്കാകുന്നു; മേശ തേക്കു മാത്രമായി. തേക്ക് തേക്കായി ദൃശ്യമാകുമ്പോരം മേശ കാണുന്നില്ല. ഊടുരുവേ എവിടേയും തേക്കായി ആകമാനം ദർശിക്കുന്ന ദൃഷ്ടിയിൽ മേശ കാണുന്നതേയില്ല. തേക്കു മാത്രം പ്രത്യക്ഷം. മേശയിരിക്കവെ തേക്കുമാത്രം കാണുന്നതു തന്നെ തേക്കു സാക്ഷാൽക്കരിക്കൽ. മേശാകാരമാകുന്ന തേക്കുതടി ആത്മ ചൈതന്യം. ചൈതന്യസ്വരൂപിയായ ആത്മാവ് ആത്മാവായി അസ്തി ഭാതിപ്രിയത്തെ വെളിപ്പെടുത്തുന്നു, പ്രകാശിപ്പിക്കുന്നു.

കാര്യങ്ങളായ മനസ്സാദികരംക്ക്, മേശ തേക്കിനെ വെളിപ്പെടുത്താ ത്തതുപോലെ കാരണത്തെ കാണാൻ സാധിക്കുന്നില്ല. തേക്കാകട്ടെ മേശയെ ഇടവിടാതെ നോക്കുന്നു. മേശയ്ക്കു തേക്കിനെ നോക്കാൻ കഴിവില്ല. തേക്ക് അതിനു വിഷയമല്ല. എന്നാൽ തേക്കിനു മേശ വിഷയം; മേശ തേക്കിനകത്തുവന്നു. അതുപോലെ സ്വരൂപത്തിൽ ഉപാധി വന്നു. മേശ, മേശയെ നോക്കുമ്പോരം ചതുരാകൃതിയിൽ നാലുകാലോടു കൂടിയ രൂപത്തെ കണ്ട് ഞാൻ മേശ എന്നുമാത്രം അറിയുന്നു. ആ നാമ രൂപത്തിൽ തേക്ക് മറഞ്ഞിരിക്കുന്നു. ഈ നിലയിൽ തേക്ക് ഒരിയ്ക്കലും ദൃശ്യമല്ല. മേശ എന്ന നാമം കൊണ്ട് തേക്ക് എന്ന് ആ ഉപകരണത്തെ വിളിയ്ക്കാതെയും ആയി. അങ്ങനെ ഭാഷയും സത്യമായ തേക്കിനെ മറച്ചു. തേക്കു സത്യമായി ഉപകരണപ്രയോജനം ചെയ്യവെ, മേശ ഉപക രണം പ്രയോജനപ്പെടുന്നു എന്നുള്ള വ്യവഹാരം തേക്കിനെ കുറച്ചുകൂടി മറച്ചു വിസ്മൃതിയിലാക്കി.

തേക്കിൽ മേശ വന്നുചേർന്ന് ഈവിധം ആവരണം ചെയ്തപ്പോരം, പ്രയോജനം മേശയെക്കൊണ്ടാണ് എന്നു പറഞ്ഞപ്പോരം സത്യമെന്താണ്? തേക്ക് ഉപകരണ പ്രയോജനമായി എന്നുള്ളതല്ലെ? ഇതുപോലെ സ്വരൂപ ത്തിൽ വന്നുചേർന്ന ഉപാധിയാണറിഞ്ഞത് എന്നു പറയുന്നു. കണ്ണു കൊണ്ടു കണ്ടു, ചെവികൊണ്ടു കേട്ടു എന്നീവിധം പറഞ്ഞുതുടങ്ങി. കണ്ണ് മാംസം അതു കാണുന്നില്ല. ചെവി മാംസം അതു കേരംക്കുന്നില്ല. സ്വരൂപം തന്നെയാണു കാണുന്നതും കേരംക്കുന്നതും മററും.

''മരത്തെ മറയ്ത്തതു മാമതയാനൈ
മരത്തുൾ മറൈന്തത് മാമതയാനൈ
പരത്തെ മറയ്ത്തതു പാർപഞ്ചഭൂതം
പരത്തുൾ മറയ്ന്തത് പാർമഞ്ചഭൂതം''

ബുദ്ധി ബ്രഹ്മത്തെ അറിയുന്നില്ല. ബുദ്ധി, വൃത്തിവ്യാപ്തിയിൽ വികസിക്കുമ്പോൾ സങ്കുചിതാകാരത്തിലുള്ള വിഷയസ്പർശം വിടുന്നു. അപ്പോൾ വിഷയാവരണം നീങ്ങുന്നു. ആവരണം നീങ്ങിയ ഉടൻ സ്വയം പ്രകാശമായ ബ്രഹ്മം താനെ വിളങ്ങുന്നു. മേശ എന്ത് എന്ന് മേശ ദൃഷ്ടിയിൽ സങ്കുചിതമാകാതെ നോക്കുക. വിശാല ദൃഷ്ടിയിൽ അതു മരമാണ്. തേക്കാണെന്ന ദൃഷ്ടിയിൽ മേശയെന്ന ആവരണം നീങ്ങി തേക്കു സ്വയം പ്രകാശിച്ച് ദൃഷ്ടിവിഷയമാകുന്നതുപോലെ; ഇപ്പോൾ ലക്ഷണാവൃത്തികൊണ്ടു സ്വരൂപജ്ഞാനം ഉണ്ടാകുന്നു. തേക്ക് മഹത്തായി ബൃഹത്തായി വിളക്കപ്പെടുന്നു. മേശ മറഞ്ഞുപോയി; മേശ ഇരിയ്ക്കവേ മേശ മറഞ്ഞു.

കണ്ടതു മാംസമായ കണ്ണല്ല; സ്വരൂപമാണ് എന്നു വികസിച്ചപ്പോൾ ചൈതന്യാകാരം എന്ന ലക്ഷണാവൃത്തി അനുഭവപ്പെട്ടു. ചൈതന്യം സ്വരൂപജ്ഞാനഘനമാകുന്നു. ചൈതന്യജ്ഞാനം അപരിമിതമായ വികാസമായി പ്രകാശം സ്വരൂപജ്ഞാനമായി, അറിവായി നിറയുന്നു. ഉപാധി കാൺമാനില്ല; നാമരൂപങ്ങൾ 'ഇതാ പോയി കണ്ടില്ല' എന്നതായിത്തീരുന്നു. ഉപാധി മാഞ്ഞാലോ ശേഷിക്കുന്നത് പ്രത്യക്ഷം മാത്രം.

''വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോളുമുണ്ടത്
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം''

'ഉപാധികൊണ്ടുള്ള പരിവർത്തനവേലകളും, നീട്ടിപ്പിടിച്ചിരിയ്ക്കലുകളും ജ്ഞാനികളുടെ മുമ്പിൽ പരിഹാസകം' എന്നു മഹത്തുക്കൾ ഘോഷിച്ചുകഴിഞ്ഞു. അഷ്ടൈശ്വര്യങ്ങൾതന്നെയും അസ്തിഭാതിപ്രിയത്തിന്റെ മുമ്പിൽ പരിഹാസകം. 'ഇതാ പോണു കണ്ടില്ല' എന്നീ വിധം അവസ്തു. ഇവ ''നാലുചക്രത്തുക്കെ പുഴുമണക്കുതെ നമ്മെ താനെ' എന്നു ബഹുജനസന്നിധിയിൽ തന്നെ വിളംബരം ചെയ്യുന്നതു പോലെ പരിഹാസകം.

സ്വരൂപമാണ് അറിയുന്നത് എന്നു പറഞ്ഞു. ദർശനേന്ദ്രിയം സ്വരൂപഅറിവിൽ അഥവാ സ്വരൂപജ്ഞാനത്തിൽ തൊടുമ്പോൾ കണ്ണുകൊണ്ടു കണ്ടു എന്നു പറഞ്ഞ് കാരണസ്വരൂപത്തെ മറന്നുവിട്ടു. അതു പോലെ സ്വരൂപജ്ഞാനത്തിൽ ശ്രോത്രേന്ദ്രിയം തീണ്ടി കേട്ടു എന്ന വിഷ

യജ്ഞാനത്തിൽ ചെവികൊണ്ടു കേട്ടു എന്നു വന്നപ്പോരം ചെവി സ്വരൂപത്തെ മറച്ചു. സ്വരൂപജ്ഞാനം എന്നതിനെ വിട്ടു. ഇത്യാദി സകല ഇന്ദ്രിയങ്ങളും കാരണവൈഭവത്തെ കട്ടെടുത്ത് കാരണത്തെ മറച്ചു. കട്ടെടുത്ത കള്ളൻമാരെ വിടുർത്തിയെടുത്ത് നോക്കുക. സ്വരൂപജ്ഞാനം ശുദ്ധമായി അവിടെ കാണാം.

അറിവ് എങ്ങനെ സ്വരൂപം ചെയ്യുന്നു? ആത്മാവല്ലാത്തതിൽ ആത്മാവിനെ കാണുന്നതു മായ. അനാത്മാക്കളിൽ ആത്മാവ്, എന്നു കണ്ടുള്ള വ്യവഹാരത്തിൽ മായാകാര്യങ്ങരം ശൃംഖലപോലെ ഉണ്ടാകുന്നു. ഞാൻ കണ്ടു എന്നു പറയുമ്പോരം എൻെറ കണ്ണു കാണുന്നു എന്നത് മായാവൈഭവം. എൻെറ കണ്ണ് എൻെറ മുഖത്തിൽ, എൻെറ ദേഹത്തിൽ; എൻെറ ദേഹം, എൻെറ ഇന്ദ്രിയങ്ങരം, എൻെറ അന്തഃകരണം ഇത്യാദി മായാകാര്യങ്ങളെ എന്നീ അനാത്മത്വത്തെ വിട്ടാൽ അടുത്തതായി പിന്നെ ''അഹം'' എന്നു വരുന്നു. 'അഹം' എന്നു വരുമ്പോരം അക്ഷോഭ്യനായി ഒന്നുറപ്പിച്ചിരിക്കുന്നു. റിവാരംവരോടുകൂടിയ പട്ടാളക്കാരനെന്നപോലെ നിർഭയമായ ഒരു ധീരനിലയുറപ്പ്, ഈ സ്ഥിതിയിൽ വിട്ടൊഴിയാൻ ഒന്നുമില്ല. എൻേറതെല്ലാം ഇവിടെ വിട്ടൊഴിഞ്ഞ നിലയാണ്. ഈ 'അഹ'ത്തിൻെറ ആധാരാധിഷ്ഠാനത്തിലാണ് 'എൻേറത്'' ആരോപിതമാകുന്നത്. എൻേറതുകരം ''അഹ''ത്തിനെ പിടിച്ചുകൊണ്ടേ വ്യവഹരിക്കുന്നുള്ളു. കാർ നിർമാണി നിർമിച്ച കാർ ഡ്റൈവറുടെ കയ്യിൽ പ്രവേശിച്ചെങ്കിലെ ഓടുന്നുള്ളു. എൻേറതെല്ലാം വിട്ട് പിമ്പെ പറയുവാൻ വല്ലതുമുണ്ടെങ്കിൽ 'എൻെറ ഞാൻ' എന്നാണ്; അതുതന്നെ ഞാൻ. ഇവിടെയാണ് അറിവിൻെറ സ്വഭാവം കാണുന്നത്, സ്വരൂപമാകുന്നത്. അറിവിവിടെ സ്വരൂപമാകുമ്പോരം എൻേറതെല്ലാം ഒഴിഞ്ഞുപോയി. ''ഞാൻ'' എന്നു വന്നപ്പോരം നിർവൃത്തി. ഞാൻ എന്നതു കാണുന്നതാര്? ഞാൻ അററ ബോധം, എൻേറതററ ഇടം. 'അഹം' നിരാലംബമായി ഏകമായി നിൽക്കുന്നു.

ഇദം എന്ന അഹങ്കാരം തോന്നുന്നുവെങ്കിൽ, ''അഖിലം ഞാനിതെന്നു'' അഖണ്ഡൈകമെന്നു ചിന്തിച്ചുകൊള്ളണം. അങ്ങനെ എഴുത്തച്ഛനാകുക. ആർക്ക് എഴുത്തച്ഛനാകാനുണ്ട്, ആർക്ക് ഗോവർദ്ധനഗോപാലനാകാനുണ്ട്. എല്ലാവർക്കും അച്ഛനാകാം, എല്ലാവർക്കും ഗോപസ്ത്രീഗോപാലനാകാം; ആകേണ്ടതാകണം; അതാണു സാക്ഷാൽക്കാരം. അവിടെ 'ഞാൻ' എന്നു പ്രത്യക്ഷം. വന്നുപോയ പ്രമാദത്താൽ ഉണ്ടായ അവിദ്യ 'ഇതാ പോയി കണ്ടില്ല' എന്നായിപ്പോയി. നിർവൃത്തി എന്നുള്ളതു താനെ വന്നുകേറിക്കൊള്ളും. ''ഞാൻ തന്നെ എന്ന ഇടത്തു ജീവനുമില്ല. ഞാൻതന്നെ—ഞാൻതന്നെ എന്ന സാക്ഷിജ്ഞാനം മാത്രം. സാക്ഷി സർവസാക്ഷിയായി, അതു കൂടസ്ഥനായി, ത്രിപുടിരഹിതനായി, ആത്മാന്തരീക്ഷമായി ഏകമേവാദ്വിതീയമായി ബ്രഹ്മമായി.

''ഇതു പാമ്പ്'' എന്നിടത്ത് ഇത് എന്ന സാമാന്യത്തിൽ പാമ്പു ഭ്രാന്തി യുണ്ടായി. സത്യമായ കയറിനെ കണ്ടപ്പോൾ പാമ്പിനെ കണ്ടില്ല. ഇത് എന്നത് കയറായ സത്യമായ്ത്തന്നെ കണ്ടു. ഇത് എന്നതിലെ സർവ സംശ യവും അററു. ആദ്യമെ ഇല്ലാതിരുന്ന പാമ്പ് ''ഇതാ പോണു കണ്ടില്ല'' എന്നു മായും. കയറെന്ന വിശേഷജ്ഞാനം ഉണ്ടായപ്പോൾ പാമ്പിനു ബാധകമായിത്തീർന്നതുപോലെ, ഭാതിപ്രിയജ്ഞാനത്താൽ ജഗത്തും പോയി മറഞ്ഞു. ഞാൻ, എന്നു കണ്ടതുതന്നെ എൻെറ സ്വരൂപം. 'ഞാൻ, ഞാൻ' എന്നുള്ളത് തന്നെ കണ്ടപ്പോൾ അനായാസം ഉണ്ടായി, നിർഭാര മായി; അന്യ ഇടമില്ലാതായി അതായത്, പരിപൂർണ്ണമായി ഇത് ഉള്ള ഇട മായി. ഇത് എങ്ങനെയിരിക്കുന്നു; കൊണ്ടിടമായിരിക്കുന്നു. ഇവിടെ ആരിരിക്കുന്നു? രാമലിംഗം ഇരിക്കുന്നു. ഉൾക്കൊണ്ടു തന്നെ ഇരിക്കു ന്നിടം; എവിടേയും അങ്ങനെ ഇരിക്കുന്നു. ഇടമില്ലാത്ത ഇടത്ത് എങ്ങ നെയാണ് എന്റേത് ഭവിക്കുക? കാര്യത്തിന് അപ്രകാരം ഇടമില്ല. കാര്യ ത്തിന് ഇടമേ ഇല്ലാത്തിടത്ത് കാരണമെന്നു പറഞ്ഞാൽ അർഥമില്ലാതെ ഞാനൊന്നെന്നു മാത്രമെ ഭവിക്കുന്നുള്ളു. ഞാൻ എന്ന പൂർണ്ണം, പൂർണ്ണ മായ എന്നെക്കൊണ്ടു കാണുമ്പോൾ 'അഹം ബ്രഹ്മാസ്മി' എന്നറി യുന്നു. അതിനാൽ

''കിരിയൈക്കിളൈത്തു വന്തു കേട്പവർക്ക്
ചുമ്മാതിരിയച്ചുകം വിളൈത്തശീമാൻ''

ആകുക.

തുടയിൽത്തട്ടി ഉറക്കുകയും ഉണർത്തുകയും ചെയ്യാം. ഉപാധിയെ ഉണർത്താനും ഉറക്കാനും ഒരേ വൈഭവംമതി.

''കരുപ്പുനിലത്തൈ കരണ്ടുതിരിവാർക്ക്
ചരുക്കരൈയേ വായിൽ ചെനിത്തോം''

എന്നു മധുരിച്ചുതുടങ്ങും. ഈ മധുരസ്വരൂപംകൊണ്ടു നഷ്ടപ്പെടു മ്പോൾ മാധുരി. അതാണത്ഭുതം. അത്ഭുതം എന്തുകൊണ്ട് അമൃതായി, ആനന്ദം കഴിച്ചതുകൊണ്ട്. ഇതു കഴിച്ചാലുള്ള കഥ ''മറനാലിനുമറി വായ്''—മറയ്ക്ക് സ്വരൂപം കൊടുക്കുന്ന അറിവ് അതെന്ത്? പ്രത്യക്ഷം. എന്തു പ്രത്യക്ഷം—'ഉത്ഭവമരണാദികൾ കരണാദി കൾ' എന്ന ഭ്രാന്തി ഒന്നും സംഭവിച്ചിട്ടില്ല എന്നു പ്രത്യക്ഷം. എന്നു വന്നപ്പോൾ എന്തായി? 'സച്ചിത് സുഖമായി' എന്തുകൊണ്ടാണത്.— ഈടിയ നിരാശ്രയമായ ഉള്ളതായതുകൊണ്ട്, 'തൊഴുതേൻ' അങ്ങനെ യുള്ള ഇടം അതുതന്നെ വന്ദിക്കും. ഏതുപോലെ 'ദീപം ദീപത്തിൽ ചുടരൊളി കാട്ടുംപോലെ'. ഇതൊക്കെ ചേർന്നത് ഞാനററബോധം— ഞാനായമുക്തി—പിന്നെ ഞാനെങ്കനം ചൊൽവത്. 'ചെപ്പമുടിയാത പൊരുളിനെ' ഞാനെങ്കനം ചൊൽവത് എന്നു കണ്ടുപിടിച്ച മഹാനും പറയുന്നു.

അതുകൊണ്ട്

''മുഖത്തു കൺകൊണ്ടു പാർക്കിൻറ മൂഢർകൾ
അകത്തു കൺകൊണ്ടു പാർപ്പതേ ആനന്ദം''

ആ ആനന്ദം മകൾ തൻെറ മാതാവിനോട് ഭർത്തൃസുഖം വിവരിക്കുന്നതുപോലെ അനിർവചനീയമായ നിരുപാധികസുഖം. ആ അനിർവചനീയംതന്നെ പേരിമ്പം.

## 13-12-1959

സമുദ്രജലത്തിൽ നിന്നും വിരൽതുമ്പത്ത് ഒരുതുള്ളി വെള്ളം എടുത്താൽ അതിനേയും സമുദ്രജലം എന്നുതന്നെ പറയുന്നു. കായൽജലത്തിൽനിന്നും വിരൽതുമ്പത്ത് ഒരു തുള്ളിവെള്ളം എടുത്താൽ അതിനെ കായൽജലം എന്നു പറയുന്നു. കിണററിൽനിന്നും ഒരുതുള്ളി വെള്ളം എടുത്താൽ അതിനെ കിണർവെള്ളം എന്നു പറയുന്നു. ഒരു ഗ്ലാസ്സിൽ നിന്നും ഒരുതുള്ളി വെള്ളം എടുത്താൽ അതിനെ ഗ്ലാസ്സിലെ വെള്ളം എന്നു പറയുന്നു. അപ്പോൾ ഓരോ തുള്ളിവെള്ളത്തിനും അതിൻെറ ആധാരസ്ഥാനമായ വെള്ളത്തിൻെറ നാമധേയം ലഭിക്കുന്നു. എന്നാൽ സമുദ്രജലത്തിൽ നിന്നോ കായൽജലത്തിൽനിന്നോ കിണർജലത്തിൽ നിന്നോ ഗ്ലാസ്സ്ജലത്തിൽ നിന്നോ വിരൽത്തുമ്പത്തെടുത്ത വെള്ളത്തിന് അളവിൽ വ്യത്യാസമില്ല. ഓരോ തുള്ളിയുടേയും അളവ് ഒന്നുതന്നെ. എന്നാൽ ഗ്ലാസ്സുവെള്ളമെന്നത് തുച്ഛകോടിയിൽ നിൽക്കുന്നു. അതിലും വ്യാപ്തിയോടുകൂടി കിണർവെള്ളം നിൽക്കുന്നു. അതിലും ഉപരിയായി മേൻമയോടുകൂടി കായൽവെള്ളം നിൽക്കുന്നു. ഇവയ്ക്കെല്ലാം ഉപരിയായി ബൃഹത്തായി സമുദ്രജലം നിൽക്കുന്നു. അപ്പോൾ ഉപാധിയുടെ മേൻമയനുസരിച്ച് ആ ഓരോ ബിന്ദുവിനും അതാതു നാമധേയം കിട്ടുകയും, അതനുസരിച്ചുള്ള വ്യാപ്തിത്വം കിട്ടുകയും ചെയ്യുന്നു. എന്നാൽ സമുദ്രജലം കായൽവെള്ളത്തിനും കിണററുവെള്ളത്തിനും ഗ്ലാസ്സുവെള്ളത്തിനും ആധാരമായി നിൽക്കുന്നു എന്നതും നാം ചിന്തിയ്ക്കണം. കായൽവെള്ളം, കിണർവെള്ളം, ഗ്ലാസ്സുവെള്ളം ഇവ വററിയേക്കും. എന്നാൽ സമുദ്രജലം വററുകയില്ല എന്നുള്ളത് ഉത്തമപക്ഷം. അത് ജലനിധിയായി കിടക്കുന്നു.

ഇതുപോലെ അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നു നാലു തരത്തിൽ ജീവരാശികൾ ഉൽപ്പത്തിയാകുന്നു എങ്കിലും എല്ലാററിലുമുള്ള ജീവചൈതന്യത്തിൻെറ അളവ് ഒന്നുതന്നെ. ഉപാധികൊണ്ട് അല്ലെങ്കിൽ ചേർച്ചകൊണ്ട് വ്യവഹാരത്തിൽ ഏററക്കുറച്ചിൽ വരുന്നുവെന്നുമാത്രം. ജീവചൈതന്യം, ആത്മചൈതന്യം, ഈശ്വരചൈതന്യം, ബ്രഹ്മചൈതന്യം എന്നുള്ള ചൈതന്യങ്ങൾ ഏകമായിരിക്കുന്നു (ഉദാഹരണത്തിൽ

സമുദ്രജലം മുതലായവ). വിടവുള്ളതായി തോന്നപ്പെട്ടാലും, ചൈതന്യസ്വരൂപത്തിൽ വിടവില്ല, ജീവചൈതന്യത്തെ ഗ്ലാസ്സുവെള്ളത്തോടും, ആത്മചൈതന്യത്തെ കിണററുവെള്ളത്തോടും, ഈശ്വരചൈതന്യത്തെ കായൽവെള്ളത്തോടും, ബ്രഹ്മചൈതന്യത്തെ സമുദ്രജലത്തോടും ഉപമിക്കാമെങ്കിലും; സമുദ്രജലത്തിനും ഗ്ലാസ്സുവെള്ളത്തിനും തമ്മിൽ വിടവുണ്ടെങ്കിലും; ബ്രഹ്മത്തിനും ജീവചൈതന്യത്തിനും തമ്മിൽ വിടവില്ല. അവ ഏകമായി നിൽക്കുന്നു. ജീവചൈതന്യത്തെ മറച്ചിരിക്കുന്ന ആവരണങ്ങൾ മാറുമ്പോൾ, അത് ബ്രഹ്മചൈതന്യത്തിൽനിന്നും യാതൊരു വ്യത്യാസവുമില്ലാതെ ബ്രഹ്മചൈതന്യമായ്ത്തന്നെ ശോഭിക്കുന്നതായി സ്വരൂപീകരിയ്ക്കാം. അപ്പോൾ ഉപാധിയാണ് യാതൊരു വിടവുമില്ലാതെ എങ്ങും നിറഞ്ഞിരിക്കുന്ന ബ്രഹ്മചൈതന്യത്തെ കുടുസ്സാക്കിക്കളയുന്നത്. ജീവചൈതന്യവും ബ്രഹ്മചൈതന്യവും തമ്മിൽ വിടവില്ല എന്നു സ്വരൂപീകരിക്കുമ്പോൾ ഉപാധിത്വം എന്നുള്ള മറ തടസ്സമായി നിൽക്കാതെയാകുന്നു. അപ്പോൾ ഈ കാണപ്പെടുന്ന ജഗദ്ഉപാധികൾ എല്ലാം ബ്രഹ്മചൈതന്യത്തിൽ ആരോപിതമാണെന്ന് ദൃഢപ്പെടും. അപ്പോൾ ഈ ജഗത്ത് ഉള്ളപ്പോൾതന്നെ ഇല്ലാത്തതായും, ഇല്ലാത്തപ്പോൾ തന്നെ ഉള്ളതായും ഇരിക്കുന്നു. അതിൻെറ അസ്തിത്വമോ ഇല്ലായ്മയോ കൊണ്ട് ചൈതന്യസ്വരൂപത്തിന് യാതൊന്നും ബാധിക്കുന്നില്ല എന്നു സ്വരൂപീകരിക്കുമ്പോൾ അവയുടെ അസ്തിത്വത്തെപ്പററിയോ, ഇല്ലായ്മയെപ്പററിയോ ചിന്തിയ്ക്കേണ്ട ആവശ്യമില്ല. അപ്പോൾ ഏർപ്പെടുന്ന ആനന്ദം നിത്യാനന്ദമായിരിക്കും. അങ്ങനെ മാററമില്ലാത്ത സൗഖ്യത്തെ നീക്കമില്ലാതെ സാക്ഷാൽക്കരിക്കുക. ഈ ജഗത്തുകൊണ്ടു് ഏർപ്പെടുന്നതുകൾ ഏതോ അതായിക്കൊള്ളട്ടെ, താൻ ബ്രഹ്മചൈതന്യസ്വരൂപത്തിൽനിന്നും യാതൊരു കാരണവശാലും വിട്ടുമാറിയിട്ടില്ല എന്ന ദൃഢബോധത്തോടുകൂടിയവൻ സഹജബോധവാൻ. അവൻ കാഴ്ചയില്ലായ്മയില്ലാത്ത കുരുടൻ. ഈ കണ്ണുകൊണ്ടു കാണപ്പെടുന്നതെല്ലാം തന്നിൽനിന്നും അന്യമായി കാണാത്തതുകൊണ്ട് അയാൾക്കു കാഴ്ചയില്ല. അതുകൊണ്ട് ഇദംവൃത്തികളിൽ ഏർപ്പെടാത്തതുകൊണ്ടു കുരുടൻ. അതായത് അനുഭവം വേണ്ടാത്ത അനുഭവാദ്വൈതൻ. ഞാൻ, തന്നെക്കൊണ്ട് താൻകണ്ട താൻതോന്നി. ഞാനാകുന്ന താൻതോന്നിയുടെ മുമ്പിൽ ആരും നിൽക്കുകയില്ല. അതായത്, താൻ എന്നല്ലാതെ അന്യന് അവിടെ നിൽക്കാൻ ഇടമില്ല. അതായത് വ്യഭിചാരമററ ആഭാസൻ. ഒന്നിലും തോന്നാതെ തന്നിൽ തോന്നിയ താൻതോന്നി; നീക്കുപോക്കററ കീറാമുട്ടി.

ഞാൻ മാതാ, പിതാ, ഗുരു, ദൈവം എന്നതിൽ ഞാൻ എന്നെത്തന്നെ വഹിക്കുന്നു. പിന്നെ എൻെറ പിറവിക്ക് പ്രത്യക്ഷമായിനിൽക്കുന്ന മാതാവിനേയും ഞാൻ എന്നിൽ വഹിക്കുന്നു. പിന്നെ എൻെറ പിറവിയ്ക്കു ഹേതുവായ പിതാവിനേയും ഞാൻ എന്നിൽ വഹിക്കുന്നു. പിന്നെ

ഷ്യൻെറ സ്വരൂപത്തെ കാട്ടിത്തരുന്ന ഗുരുവിനേയും ഞാൻ എന്നിൽത്തന്നെ വഹിക്കുന്നു. പിന്നെ ഞാൻ ഈശ്വരചൈതന്യത്തിൽ തന്നെയാണ് ആണ്ടിരിക്കുന്നത് എന്നും, ഈശ്വരചൈതന്യം തന്നെ ഞാനായിരിക്കുന്നു എന്നും സഹജബോധത്തോടുകൂടി അനുഭവിക്കുന്ന അനുഭവാദ്വൈതത്തോടുകൂടിയിരിക്കുന്ന താൻതോന്നിയായി തീരുന്നു.

തൻെറ ദൃഷ്ടികൊണ്ടേർപ്പെട്ട വസ്തുക്കളെകൊണ്ട് തന്നെ ദ്രഷ്ടാവായി കാണാൻ പരിശ്രമിച്ചതുകാരണം മരണത്തിനു ഹേതുവാകുന്നു. ആ ദൃഷ്ടി തന്നിൽനിന്നാണ് ജാതമായതെന്നു മറന്ന്, കാണപ്പെടുന്ന വസ്തുക്കളും താനും തമ്മിൽ ഒരു വിടവ് ഉണ്ടാക്കി, ആ വിടവുണ്ടാക്കിയത് താൻ തന്നെയാണെന്നു മനസ്സിലാക്കാതെ, ആ വിടവിൽ തന്നെ ആണ്ട് നാശത്തിനു ഹേതുവാകുന്നു. അപ്പോൾ തൻെറ നാശത്തിനും, തൻെറ ഉദ്ധാരണത്തിനും കാരണക്കാരൻ താൻതന്നെയാകുന്നു. വാസ്തവത്തിൽ തൻെറ മുമ്പിൽ താൻ അല്ലാതെ മറെറാരു വസ്തു കാണുകയാണെങ്കിൽ അത് തീർച്ചയായും മരണത്തിന് കാൽവയ്പായി തീരുന്നു. എങ്ങും താൻതന്നെ നിറഞ്ഞിരിക്കുന്നതായി കാണുമ്പോൾ സാക്ഷാൽക്കാരമായി. അതാണ് ഒന്നിലും തോന്നാതെ തന്നിൽ തോന്നിയ താൻതോന്നി എന്നു പറഞ്ഞത്. അങ്ങനെ താൻതോന്നിയാൽ പിന്നെ പോക്കില്ല.

## 20-12-1959

'രജ്ജുവിൽ സർപ്പം' കണ്ടു ഭ്രമിച്ചാൽ, ആ സർപ്പഭ്രാന്തി കയറ് എന്നു കാണുമ്പോൾ എളുപ്പം പോകുന്നതുപോലെ ഈ ജഗത്ത് തൻെറ സത്യസ്വരൂപമായ അസ്തിഭാതിപ്രിയത്തിൽ ആരോപിതമാണെന്ന് പരോക്ഷമായി അറിഞ്ഞാലും, ആ അറിവിന് ദൃഢതയും സത്യസ്വരൂപവും അപരോക്ഷാനുഭൂതികൂടാതെ വരാത്തതെന്ത്?

തൻെറ മുമ്പിൽ സർപ്പം എന്നു കാണുമ്പോൾ താൻ അതിനെ ഉടനടി തൻെറ മുമ്പിൽ നിന്ന് നിവർത്തിക്കുവാൻ ആഗ്രഹിക്കുന്നു. ആ അത്യാഗ്രഹത്തോടുകൂടിയ നിവൃത്തി സൗഖ്യത്തെ കാംക്ഷിച്ചതുകൊണ്ട്, അതായത് സർപ്പത്തെ നീക്കംചെയ്യണം എന്നുള്ള തീവ്രജിജ്ഞാസകൊണ്ട്, ആ കണ്ടതു സർപ്പമല്ല കയറാണ് എന്ന് അറിയുമ്പോൾ, ആ ഭ്രാന്തി ഉടനടി നിവർത്തിക്കപ്പെടുന്നു.

എന്നാൽ ഈ ജഗത്ത് തന്നിൽ, അതായത് ചൈതന്യസ്വരൂപത്തിൽ ആരോപിതമാണെന്ന് അറിഞ്ഞിരുന്നാലും, ആ ആരോപിതത്തെ നീക്കിക്കളയുവാൻ നാം തന്നെ അനുവദിക്കാത്തതുകൊണ്ട്, സർപ്പഭ്രാന്തി തീർന്നപ്പോൾ കയറാകുന്ന സ്വരൂപത്തെ ഉടനടി അറിയുന്നതുമാതിരി, ഈ ആരോപിതം ആരോപിതമാണെന്നു ദൃഢപ്പെടുകയും സത്യസ്വരൂപം വിളങ്ങുകയും

ചെയ്യുന്നില്ല. തൻെറ കയ്യിൽ ഒരു സർപ്പമോ മററോ കയറിയാൽ താൻ ഉടനടി കൈ കുടഞ്ഞുകളയുന്നു. കാരണം ആ സർപ്പത്തെയോ ഇഴജന്തുവിനെയോ തനിക്കു നിവർത്തിച്ചേ തീരൂ എന്നുള്ള ഉത്തമ ആവശ്യം കൊണ്ട്. എന്നാൽ തൻെറ കയ്യിൽ സ്വർണമാണു വന്നതെങ്കിൽ, താൻ ആ സ്വർണത്തെ മുറുകെപ്പിടിക്കുന്നു. എന്നാൽ ഈ സ്വർണം തൻെറ സത്യസ്വരൂപത്തെ കാട്ടിത്തരുകയോ അതിന് ഉപകരിക്കുകയോ ചെയ്യുന്നുമില്ല. അത് കാരണസ്വരൂപത്തിൽ ലയിച്ചുകിടക്കുന്ന കാര്യസ്വരൂപമാണ്. അത് സത്യസ്വരൂപത്തിൽ ആരോപിതമാണെന്ന് താൻ അറിഞ്ഞുവച്ചിരുന്നാലും തൻെറ ആഗ്രഹംകൊണ്ട്, അതായത് ആരോപിതത്തിൽ നിന്നും തനിക്കു വിട്ടുനീങ്ങുവാൻ വൈമനസ്യം ഉള്ളതുകൊണ്ട് ആ ആരോപിതത്തെ വീണ്ടും കൈവശമാക്കിവച്ച് പരിപാലിക്കുന്നു. അതുകൊണ്ട് തൻെറ സ്വസ്വരൂപത്തിനു വിഘാതമായി നില്ക്കുന്നത് തൻെറ ഈ തരത്തിലുള്ള ആഗ്രഹങ്ങളാണ്. എന്നാൽ ഈ ആരോപിതമായ ജഗത്തിനെ എങ്ങനെ നിവർത്തിക്കാം എന്നാണെങ്കിൽ:

1. ഈശ്വരൻ സർവവ്യാപിയും എങ്ങും നിറഞ്ഞിരിക്കുന്നവനുമാകുന്നു. അങ്ങനെ ഈശ്വരൻ എങ്ങും നിറഞ്ഞിരിക്കുന്ന വസ്തുവാണെങ്കിൽ താനും ആ ഈശ്വരനിൽ ഉണ്ടായിരിക്കണം. അപ്പോൾ തൻെറ വാസ്തവസ്ഥിതി താൻ എങ്ങും നിറഞ്ഞിരിക്കുന്നു എന്നുള്ളതാണ്. അതായത് തനിക്ക് ഈശ്വരനിൽ നിന്നും അന്യയിടമില്ല. ഈശ്വരനിൽ നിന്നും വിട്ടുമാറുവാൻ തനിക്ക് അന്യയിടമില്ല. അതുകൊണ്ട് താൻ ഈശ്വരനിൽ തന്നെ നിറഞ്ഞിരിക്കുന്നു എന്ന ദൃഢബോധം ഒന്നുകൊണ്ടുമാത്രം സ്വരൂപസാക്ഷാല്ക്കാരം ഉണ്ടാകും. ബിന്ദുജലം സമുദ്രത്തിൽ വ്യാപ്തമായി കിടക്കുന്നതുപോലെ, ജീവചൈതന്യം ഈശ്വരചൈതന്യത്തിൽ വ്യാപ്തമായി എങ്ങും നിറഞ്ഞിരിക്കുന്നു. ബിന്ദുജലവും സമുദ്രജലവും തമ്മിൽ വിടവുണ്ടാകാം. എന്നാൽ ജീവചൈതന്യവും ഈശ്വരചൈതന്യവും തമ്മിൽ വിടവില്ല. ഈ ദൃഢബോധം സ്വായത്തമായാൽ, ഈശ്വരൻ ആരോപിതങ്ങളെയെല്ലാം താനെ നീക്കംചെയ്യും. അതായത് ഈശ്വരസങ്കല്പവും ജീവസങ്കല്പവും ഏകമായിപ്പോയാൽ, ഈശ്വരന് നിൽക്കപ്പൊറുതിയില്ലാതെ അദ്ദേഹത്തിൻെറ ആധികാരികവൈഭവത്തെ കൈവിടേണ്ടിവരും. സാധാരണ പറയുകയാണെങ്കിൽ ഈശ്വരസങ്കല്പം ദുഃഖത്തിനു ഹേതുവല്ല. ജീവസങ്കല്പം ദുഃഖത്തിനു ഹേതുവാണ്. എന്നാൽ ജീവസങ്കല്പവും ഈശ്വരസങ്കല്പത്തോടുകൂടി ഏകമായി ചേർന്നാൽ, ഈശ്വരൻെറ സൃഷ്ടി, സ്ഥിതി, സംഹാരം എന്ന ആധികാരികവൈഭവം ആ ജീവനെ സംബന്ധിച്ചിടത്തോളം നീങ്ങിപ്പോകുന്നു.

2. സാക്ഷാൽക്കരിച്ച ഗുരുവിൽ നിന്നും ഏർപ്പെട്ട ശ്രവണം തൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ, അപ്പോൾ ഉണ്ടാകുന്ന അറിവിനെ മുൻനിർത്തി ഇടവിടാതെ അതിനെ മനനംചെയ്യുകയും

മഹത് വചനങ്ങളെ പഠിച്ച് അതിന്റെ വാച്യാർഥത്തെയും ലക്ഷ്യാർഥത്തെയും ഹൃദിസ്ഥമാക്കി അവയേയും ഇടവിടാതെ മനനം ചെയ്യുകയും ചെയ്താൽ, ഏതിനെപ്പററി ഇടവിടാതെ ചിന്തിച്ചുവോ, ആ വസ്തുവിനോട് താദാത്മ്യപ്പെട്ടുവരുന്നതാണ്. അതായത് നിദിധ്യാസനം ഏർപ്പെടുന്നതാണു തനിക്ക് ഏതവസ്ഥയിലും ആ ചിന്ത ഇടവിടാതെ ഇരിക്കുന്നതുകൊണ്ട്, അതായത് തന്റെ സത്യസ്വരൂപത്തിൽത്തന്നെ വിട്ടുനീങ്ങാതെ ഇരിക്കുന്നതുകൊണ്ട് അതിനെ നിദിധ്യാസനം എന്നു പറയുന്നു. ആ നിദിധ്യാസനം മൂർധന്യത്തിൽ വരുമ്പോഠം അതിനെ സമാധി എന്നു പറയുന്നു. അങ്ങനെ ഗുരൂപദേശംകൊണ്ട്, അതായത് ഗുരുവിൽ നിന്നുണ്ടായ ശ്രവണം ഹേതുവായി; അപ്പോഠം ഉണ്ടായ ശ്രദ്ധ ഈശ്വരസ്വരൂപത്തിൽത്തന്നെ തിരിച്ചുവിട്ടതുകൊണ്ട്, അതുകൊണ്ടുണ്ടായ മനനവും നിദിധ്യാസനവും സമാധിയും കൊണ്ട് ഈശ്വരൻ ആ വ്യക്തിയുടെ സകല പാപപുണ്യങ്ങളെയും—പാപങ്ങളെ പാപികഠംക്കായും പുണ്യത്തെ പുണ്യവാൻമാർക്കായും വീതിച്ചുകൊടുക്കുകയും തന്റെ ആധികാരിക വൈഭവത്തെ എടുത്തുകളയുകയും, ആ വ്യക്തി നേരത്തെ വേർപെടുത്തപ്പെട്ട ജലം വീണ്ടും സമുദ്രത്തിൽ ചേർന്നപ്പോഠം, അതു സമുദ്രത്തിൽ എങ്ങും വ്യാപകമായിത്തീരുന്നതുപോലെ ജീവചൈതന്യം—ബ്രഹ്മചൈതന്യത്തിൽത്തന്നെയായി വ്യാപകമായിത്തീരുന്നു. ഗുരുവാക്യം പൂർണമായി വിശ്വസിച്ച് ഇരിക്കുന്നവർക്ക് സാക്ഷാല്ക്കാരം കിട്ടിയേതിരൂ.

3. സാക്ഷാൽക്കരിച്ച ഗുരു പ്രസന്നവദനനായി ശിഷ്യനെ ഒന്നനുഗ്രഹിച്ചാൽ മാത്രം മതി, സാക്ഷാല്ക്കാരം ഏർപ്പെടും. ശിഷ്യൻ ആ മുഹൂർത്തത്തെ കാത്തിരിക്കുകതന്നെ വേണം.

4. തത്വദൃഷ്ടി, ഗുരുവിൽ നിന്നുമുണ്ടാകുന്ന ശ്രവണത്തോടുകൂടിത്തന്നെ സാക്ഷാൽക്കരിക്കുന്നു.

സാക്ഷാൽക്കാരം ഈ പടികളിൽക്കൂടി ഗമിച്ചാൽ കിട്ടുമെന്നും, ആരോപിതങ്ങളിൽ ആസക്തിവച്ചാൽ വീണ്ടും ജനനത്തിനു ഹേതുവാകുമെന്നും യുക്തിയുക്തം സമർഥിക്കേണ്ടിയിരിക്കുന്നു.

ഒരു രൂപ എന്നുള്ളതും നൂറു നയാപൈസാ എന്നുള്ളതും എടുക്കുക. ഒരു രൂപയായി വച്ചിരുന്നാൽ അതിനെ ഒരു രൂപതന്നെ എന്നു പറയുന്നു. നൂറ് നയാപൈസ ഒന്നിച്ചുവച്ചാൽ അതിനെയും ഒരു രൂപതന്നെ എന്നു പറയുന്നു. എന്നാൽ 100 നയാപൈസ ഒരു രൂപയാണെന്നു തീർച്ചപ്പെടുത്തണമെങ്കിൽ അതിനെ എണ്ണണം. രൂപയാണെങ്കിലോ അതിന്റെ സാന്നിധ്യംകൊണ്ടുതന്നെ അതു സ്വീകരിക്കപ്പെട്ടു. 100 നയാപൈസയിൽ ഒരു നയാപൈസ കുറവായിവന്നാൽ ബാക്കി 99 നയാപൈസ ഒരു രൂപ അല്ലാതായി. അപ്പോഠം 100 നയാപൈസയിൽ മോഷണത്തിനു ഹേതു

വുണ്ട്. അപ്പോൾ ഈ കാണപ്പെടുന്ന കാര്യവസ്തുക്കൾ കാരണവസ്തുവിൽത്തന്നെ ലീനമായിരുന്നാലും, ഈ കാര്യവസ്തുക്കൾ എപ്പോഴും ക്ഷയിച്ചുകൊണ്ടിരിക്കുന്നതുകൊണ്ട്, അതായത്, കാരണാവസ്ഥയിൽത്തന്നെ അഴിഞ്ഞുകൊണ്ടിരിക്കുന്നതുകൊണ്ട് കാര്യവസ്തുക്കളിൽ ആസക്തിവെച്ചാൽ ക്ഷയത്തിന് ഹേതുവായിത്തീരും. അനവധിതങ്ങളും നാനാത്വങ്ങളും കാര്യവസ്തുക്കൾത്തന്നെയാണ്. എന്നാൽ 100 നയാപൈസയിൽ നിന്നും ഒരു നയാപൈസ വിട്ടുപോയാൽ, അത് അറിയണമെങ്കിൽ ബാക്കി മുഴുവനും എണ്ണിയാൽ മാത്രമെ അറിയുന്നുള്ളു. എന്നാൽ രൂപ നഷ്ടപ്പെട്ടുപോയാൽ അതു വേഗം അറിയാം. അതായത് കള്ളനെ വേഗം കണ്ടുകിട്ടും. അതുകൊണ്ട് സ്വസ്വരൂപമാകുന്ന, അസ്തിഭാതിപ്രിയമാകുന്ന രൂപയായിരുന്നാൽ സാക്ഷാൽക്കാരമായി. എന്നാൽ ആരോപിതങ്ങളിൽ ആസക്തിവച്ചാൽ രൂപയിൽ നിന്നും നയാപൈസ നഷ്ടപ്പെടുന്നതുപോലെ താൻ തന്റെ സ്വരൂപത്തെ അറിയാതെ ദുഃഖത്തിൽ ആണ്ടിരിക്കും. പിന്നെ നഷ്ടപ്പെട്ടുപോയ നയാപൈസകളെ വീണ്ടും സമ്പാദിച്ച് മുഴുവൻ രൂപയാക്കാൻ വീണ്ടും വരേണ്ടിവരും. ഇവിടെ രൂപയുടെ മാററും നയാപൈസകളുടെ മാററും വേറെവേറെ ആയിരിക്കുന്നു.

സ്വർണനാണയത്തിന്റെ മാററും, അതിന്റെ തുച്ഛഭാഗമായ മഞ്ചാടി സ്വർണത്തിന്റെ മാററും ഒന്നുതന്നെ; അതിൽ വ്യത്യാസമില്ല. അതായത് ഈശ്വരചൈതന്യമായ സ്വർണനാണയത്തിന്റെ മാററും ജീവചൈതന്യമായ ഒരു മഞ്ചാടിസ്വർണത്തിന്റെ മാററും തമ്മിൽ വ്യത്യാസമില്ല. അതായത് അവയുടെ വൈഭവത്തെസംബന്ധിച്ചിടത്തോളം ജീവചൈതന്യവും ഈശ്വരചൈതന്യവും തമ്മിൽ വ്യത്യാസമില്ല; ഇടമില്ല. എന്നാൽ തൂക്കുമ്പോൾ മഞ്ചാടി സ്വർണത്തെ വേഗം കട്ടുകളയാം. നാണയത്തെ കക്കാൻ സാധ്യമല്ല. അതായത് മഞ്ചാടി സ്വർണത്തുട്ടുകൾ കള്ളന് ഇരയായിത്തീരാം. അതായത് ജീവചൈതന്യം ആരോപിതങ്ങളുടെ സമ്മർദംകൊണ്ട് തന്റെ സത്യസ്വരൂപത്തെ മറന്നുപോകുന്നു. അപ്പോൾ അജ്ഞാനത്തിനു ഹേതുവായിരിക്കുന്നത് അവിദ്യയാണെന്നുവരുന്നു. ഈ അവിദ്യയെ നീക്കിയാൽ, ചൈതന്യവസ്തു അതിന്റെ സ്വച്ഛമായ രൂപത്തിൽ വിളങ്ങുകയും ചെയ്യും.

ബിന്ദുജലം സമുദ്രജലത്തിൽ ചേർത്താൽ അതു സമുദ്രജലത്തിന്റെ വ്യാപ്തിയോടുകൂടിയതായിത്തീരുന്നു. എന്നാൽ ബിന്ദുജലം മാത്രം കപ്പലിന്റെ പാർശ്വത്തിൽ ഇരുന്നാൽ അത് നഷ്ടപ്പെടുകയും ചെയ്യും. അപ്പോൾ ഈശ്വരനിൽ ചേർന്നുകൊടുത്താൽ ഈശ്വരാകാരത്തോടുകൂടിത്തന്നെയിരിക്കും; അല്ലെങ്കിൽ താൻ നഷ്ടപ്പെട്ടുയെന്നുള്ള ഖേദത്തോടുകൂടിയിരിക്കും.

ആകാശത്തിൽനിന്ന് വായു, അഗ്നി, ജലം, പൃഥ്വി എന്നീ ഭൂതങ്ങൾ ഉണ്ടാകുന്നു. എന്നാൽ ആകാശത്തിന് യാതൊരു കുറവും വരുന്നതുമില്ല.

ആകാശം-വായു, അഗ്നി, ജലം, പൃഥ്വി എന്നീ നാലു ഭൂതങ്ങളെ അസ്തിത്വം കൊടുത്ത് അവയുടെ ഉള്ളിലും പുറത്തും വസ്തുവിലും നിറഞ്ഞിരിക്കുന്നു. അതുപോലെ ഈശ്വരൻ ഈ കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ചുംകൊണ്ട്, അതിൽ ഊടുരുവെ നിറഞ്ഞിരിക്കുന്നു. ആകാശം എന്നൊന്നില്ലെങ്കിൽ വായുവിനാകട്ടെ, അഗ്നിക്കാകട്ടെ, ജലത്തിനാകട്ടെ, പൃഥ്വിക്കാകട്ടെ സ്ഥാനമില്ല. അപ്പോൾ ആകാശം അവയുടെ ആധാരമായി നിൽക്കുന്നു. അവയുടെ നിലനിൽപും ആകാശത്തിലായതുകൊണ്ട് ആകാശം അവയുടെ അധിഷ്ഠാനമായിരിക്കുന്നു. ആകാശം അവയുടെ ആധാരവും അധിഷ്ഠാനവുമായതുകൊണ്ട്, അവയെ സൃഷ്ടിച്ചതുകൊണ്ട് അവയുടെ ദ്രഷ്ടാവായിരിക്കുന്നു. അതുകൊണ്ട് വായുവിനെ കൺട്രോൾ ചെയ്താലോ അഗ്നിയെ കൺട്രോൾ ചെയ്താലോ ജലത്തെ കൺട്രോൾ ചെയ്താലോ പൃഥ്വിയെ കൺട്രോൾ ചെയ്താലോ ആകാശത്തെ കൺട്രോൾ ചെയ്തതായി വരികയില്ല. അതായത് കർമം, ഭക്തി, യോഗം, ജ്ഞാനം ഇവകൊണ്ട് സാക്ഷാല്ക്കാരം ലഭ്യമാകുകയില്ല. ഈ ആകാശമാണെങ്കിൽ ശുദ്ധ ബ്രഹ്മചൈതന്യത്തെ ആശ്രയിച്ച്, ആ ബ്രഹ്മചൈതന്യത്തിൽ ഏതാണ്ട് നില്ക്കുന്നു. അതായത് ബ്രഹ്മചൈതന്യം ആകാശത്തിൻെറ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായുമിരിക്കുന്നു. ആകാശമാണെങ്കിൽ 'അന്തർശൂന്യം, ബഹിർശൂന്യം, പൂർണശൂന്യം ഇവാംബരെ' എന്നായി ശോഭിക്കുന്നു. എന്നാൽ ഈ ശൂന്യത്തേയും ആരു കാണുന്നുയെന്നാണെങ്കിൽ:

''അന്തർപൂർണം ബഹിർപൂർണം
പൂർണകുംഭം ഇവാംബരെ''

എന്ന സത്യസ്വരൂപമായ ബ്രഹ്മസ്വരൂപം തന്നെ കാണുന്നു.

സാധകബാധകങ്ങൾ ഏകോപിച്ചാൽ ശേഷിപ്പില്ല. അതുപോലെ അനവധിത്വങ്ങൾ ഏകത്വത്തിൽ ചേർന്നാൽ ശേഷിപ്പില്ല. സാധകം Positive, ബാധകം Negative, അതിൻെറ മറെറാരു വകഭേദം Addition & Subtraction ഭർത്താവായി നില്ക്കുന്ന അവസ്ഥ Positive. ഭാര്യയായി നില്ക്കുന്ന അവസ്ഥ Negative; പിതാവായി നില്ക്കുന്ന അവസ്ഥ Addition. മാതാവായി നില്ക്കുന്ന അവസ്ഥ Subtraction. അതായത് ഈശ്വരൻ ജീവരാശികളെ സൃഷ്ടിച്ചിട്ടുള്ളത് അവർ പൂർണത പ്രാപിക്കുവാനുള്ള കഴിവോടുകൂടിത്തന്നെയാണ്. ആൺ-പെൺ എന്ന ദ്വൈതം, അദ്വൈതത്തിൽത്തന്നെ അധിഷ്ഠിതമായിരിക്കുന്നതും, അദ്വൈതത്തെ സ്വരൂപീകരിക്കുന്നതിനുതന്നെയാണ്.

ഈ ദ്വൈതങ്ങൾ സാധകബാധകങ്ങളായിരിക്കുന്നു. തിരുജ്ഞാനസംബന്ധരും അദ്ദേഹം കല്യാണം കഴിച്ച മഹതിയുംകൂടി കല്യാണത്തിനുശേഷം അതേ മണ്ഡപത്തിൽ വച്ചുതന്നെ ഏകമായി ഭവിച്ചു. തിരു

ജ്ഞാനസംബന്ധർ ഭാര്യയോടു ചോദിച്ചു 'നിൻെറ ഇഷ്ടം എന്താണ്''? 'അങ്ങയുടെ ഇഷ്ടം ഏതോ അത് എൻേറയും ഇഷ്ടമാകുന്നു' എന്നു അവർ മറുപടി പറഞ്ഞു. ശരി ഞാൻ മായുകയാണ് എന്നു തിരുജ്ഞാന സംബന്ധർ പറഞ്ഞപ്പോൾ, 'ഞാനും മായുന്നു' എന്ന് അദ്ദേഹത്തിൻെറ ഭാര്യയും പറഞ്ഞു. തിരുജ്ഞാനസംബന്ധർ ഒരു ജ്യോതിസ്സായി ഭവിച്ചപ്പോൾ അദ്ദേഹത്തിൻെറ ഭാര്യയും അതുപോലെ ജ്യോതിസ്സായി ഭവിച്ചു. ഈ രണ്ടു ജ്യോതിസ്സും അവിടെത്തന്നെ ഏകമാകുകയും 100 മൈൽ ദൂരെയുള്ള ചിദംബരനടേശമൂർത്തിയുടെ മൂർധാവിൽ ലയിക്കുകയും ചെയ്തു. അന്നവിടെ ഉണ്ടായിരുന്ന ആളുകൾ എല്ലാം ഈ ജ്യോതിസ്സിനെ ഒരു മഴവില്ല് എന്ന രൂപത്തിൽ ചിദംബരനടേശമൂർത്തിയിൽ ലയിക്കുന്നത് കണ്ടതായി ഐതിഹ്യമുണ്ട്. പാക്കനാർക്കും അദ്ദേഹത്തിൻെറ ഭാര്യക്കും ഇതുപോലെ സംഭവിച്ചു. അപ്പോൾ ഭാര്യാഭർത്താക്കൻമാരാകുന്നത് തൻെറ സ്വസ്വരൂപത്തിൽത്തന്നെ സ്വരൂപസ്ഥിതമാകുവാനാണ്. ഭർത്താവിലും ഭാര്യയിലും ഈ സാധകബന്ധങ്ങൾ പൂർണമായി വന്നാൽ മാത്രമെ തിരുജ്ഞാനസംബന്ധർക്കും ഭാര്യക്കും കിട്ടിയ സാക്ഷാല്ക്കാരം കിട്ടുകയുള്ളു. ഇവ രണ്ടും അതിൻെറ സ്വച്ഛനിലയിൽ ഇല്ലെങ്കിൽ രണ്ടുപേരുടെ യോജിപ്പുകൊണ്ട് സാക്ഷാല്ക്കാരം ലഭ്യവുമല്ല. കാരണം ഒരാൾ ഒരു സ്ത്രീയെ വിവാഹം കഴിക്കുന്നത് പല ഉദ്ദേശ്യത്തിലായിരിക്കാം. പണത്തെ മോഹിച്ചോ അല്ലെങ്കിൽ മററുവല്ല ഗുണങ്ങളും മോഹിച്ചോ ആയിരിക്കാം. അപ്പോൾ അയാൾ ഒരു സ്ത്രീയെ ഭാര്യയായി സ്വീകരിക്കുന്നത്, ഭാര്യ എന്ന യഥാർഥ രൂപത്തിലല്ല, പണം എന്നോ മററു ഗുണങ്ങൾ എന്നോ ഉള്ള രൂപത്തിലാണ്. അതുകൊണ്ട് ഈശ്വരനാൽ സ്വയം അഴിയുന്ന വൈഭവത്തിൽ സൃഷ്ടിച്ചതുകൾ, ഈ കാരണത്താൽ അദ്ദേഹത്തിൽ അഴിയാതെ ശേഷിപ്പോടുകൂടിയതായിത്തീരുന്നു. അതുകൊണ്ട് ഈ തരത്തിലുള്ള ജീവൻമാർ വീണ്ടും ശരീരത്തെ എടുത്തുകൊണ്ടു ജനിക്കുന്നു.

ജാഗ്രദവസ്ഥയിൽ സ്ത്രീ എന്നും പുരുഷൻ എന്നും ഉള്ള ദ്വൈതം ഇരിക്കുന്നു. സ്വപ്നത്തിലും ഈ ദ്വൈതം തുടരുന്നു. എന്നാൽ സുഷുപ്തിയിൽ ഈ ദ്വൈതപ്രതീതി ഇല്ല. സ്ത്രീ എന്ന് സ്ത്രീയ്ക്കോ പുരുഷനോ; പുരുഷനെന്ന് പുരുഷനോ സ്ത്രീയ്ക്കോ അറിവില്ല. സുഷുപ്തിയിൽ കാരണലയം ഏർപ്പെടുന്നു. അപ്പോൾ കാരണലയത്തിൽ ദ്വൈതം ഏർപ്പെടുന്നില്ല. അതുകൊണ്ട് സാക്ഷാൽ കാരണസ്വരൂപം, സ്ത്രീ–പുരുഷഭേദങ്ങൾക്ക് അതീതമായിട്ടുള്ള വസ്തുവും; അവയെ ഉൾക്കൊള്ളുന്ന വസ്തുവും ആയിരിക്കുന്നു. അതുകൊണ്ട് ഈ ഭേദങ്ങളെ ഭേദങ്ങളല്ലാതായി കാണുന്ന ദശയിൽ, സ്വസ്വരൂപം സാക്ഷാൽക്കരിച്ചതായി വരും. അതായത് അനുഭവാദ്വൈതം ഏർപ്പെടും. എന്നാൽ ഈ അഭേദം സുഷുപ്തിയിൽമാത്രം കണ്ടാൽ പോരാ. എല്ലാക്കാലത്തും, അതായത് ജാഗ്രത്തിലും സ്വപ്നത്തിലും സുഷുപ്തിയിലും ആ അഭേദം സ്വരൂപീകരിയ്ക്കണം.

3-1-1960

മനനം ചെയ്യുക എന്നുവച്ചാൽ, ഗുരുവിൽനിന്നും ശ്രവിച്ച വചനങ്ങളെ ഇടവിടാതെ ചിന്തിക്കുക എന്നതാണോ അതോ ആ ശ്രവണം എപ്പോഴും ഗുരുമുഖത്തിൽ നിന്നും തനിക്കു കിട്ടിക്കൊണ്ടിരിക്കുന്നു എന്നും—താൻ ഗുരുപാദങ്ങളിൽ തന്റെ മനസ്സ് ഉറപ്പിച്ചിരിക്കുന്നു എന്നും ഉള്ള ചിന്തനമാണോ? ഇതിൽ ഏതാണ് മനനം?

സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവ കൂടാതെ ഗുരുവചനങ്ങളേയും ഗുരുസ്വരൂപത്തേയും ചിന്തിക്കുന്നതുതന്നെ മനനം. ഗുരു ഈശ്വര വിശേഷസ്വരൂപമാണ് ഈശ്വരന്റെ പര്യായശബ്ദങ്ങൾ അസ്തിഭാതി പ്രിയം. അങ്ങനെ അസ്തിഭാതിപ്രിയമായിരിക്കുന്ന വിശേഷസ്വരൂപമാണു ഗുരു എന്ന ദൃഢബോധംതന്നെ മനനമായിത്തീരുന്നു. ഈശ്വരൻ അകർത്താവായിരുന്നാലും ജീവൻമാരുടെ ഇച്ഛ കൊണ്ട് അവരുടെ ഇച്ഛയെ നിറവേററുവാനായി സൃഷ്ടി, സ്ഥിതി, സംഹാരം ഇവയെ ചെയ്തുകൊണ്ടിരിയ്ക്കുന്നു. ഈശ്വരന് ഈ കർത്തൃത്വത്തിൽ യാതൊരു പങ്കുമില്ല. സൃഷ്ടി, സ്ഥിതി, സംഹാരം എന്നിവയെ ചെയ്തുകൊണ്ടിരിക്കുക എന്നത് ഈശ്വരന്റെ സാമാന്യസ്വരൂപം. ഈ സൃഷ്ടി, സ്ഥിതി, സംഹാരം എന്നതുകള അസ്തിഭാതിപ്രിയമാക്കിയിരിക്കുന്ന അവസ്ഥ വിശേഷസ്വരൂപം. സൃഷ്ടി, സ്ഥിതി, സംഹാരം എന്നതുകൾ പുനരാവൃത്തിക്കു ഹേതുവാകുന്നതുകൊണ്ട് അവയെ മൂന്നു പാഴായി കണക്കാക്കുന്നു. അതിന്റെ സ്ഥാനത്ത് മൂന്നു പദങ്ങളെക്കൊണ്ട് കുറിക്കുന്ന ഈശ്വരവിശേഷസ്വരൂപം സ്വരൂപസ്ഥിതമാകുമ്പോൾ പിന്നെ നീക്കുപോക്കില്ല. ഈ മൂന്നു പദങ്ങളാണ് അസ്തി, ഭാതി, പ്രിയം എന്നത്. സൃഷ്ടിയുടെ സ്ഥാനത്ത് അസ്തി എന്നാകണം. അതായത് സൃഷ്ടിക്കു മുൻപുതന്നെ താൻ ഉള്ള അവസ്ഥയിൽ ഇരിക്കുന്നതു കൊണ്ട് സൃഷ്ടിയുടെ ആവശ്യമില്ല. ഉള്ള അവസ്ഥ സ്വയം പ്രകാശ ചൈതന്യവസ്തുവായിരിക്കുമ്പോൾ തനിക്ക് പ്രത്യേക സ്ഥിതി എന്നുള്ള അവസ്ഥ ആവശ്യമില്ല; പ്രിയം അല്ലെങ്കിൽ ആനന്ദം എന്നു

ളളത് സ്വയം നിറവുററിരിക്കുമ്പോൾ, ആനന്ദത്തിനുവേണ്ടി സംഹരിക്കപ്പെടുകയും വേണ്ട. സൃഷ്ടി, സ്ഥിതി, സംഹാരം എന്നതുകൾ നടക്കുന്നത് ആനന്ദത്തെ ഉദ്ദേശിച്ചാണ്. ആ ആനന്ദം നേരത്തെ കൈവന്നതുകൊണ്ട്; പിന്നെ സൃഷ്ടി, സ്ഥിതി, സംഹാരം ആവശ്യമില്ലാതായിത്തീരുന്നു. താൻ ബന്ധനസ്ഥനാകുന്നതിനു മുൻപുതന്നെ മോചനസ്വരൂപിയായിരിക്കുന്നു. ഇങ്ങനെയുള്ള വിശേഷസ്വരൂപമാണ് ഗുരുവായിരിക്കുന്നത്. അതുകൊണ്ട് ഗുരുഭക്തി ഒന്നുകൊണ്ടുമാത്രം സാക്ഷാൽക്കാരം കൈവരുമെന്നുള്ളതിനു സംശയമില്ല. നമ്മുടെ മുൻപിൽ ഈ കാണപ്പെടുന്ന സൃഷ്ടി, സ്ഥിതി, സംഹാരം എന്നുള്ള നശ്വരങ്ങൾ ശാശ്വതമായ മോക്ഷസ്വരൂപത്തിൽത്തന്നെയാണ് നടക്കുന്നത്.

''ഭിദ്യന്തെ ഹൃദയഗ്രന്ഥി,
ഛിദ്യന്തേ സർവസംശയ''

ഹൃദയത്തിൽ ഇരിക്കുന്ന ആ മറവ്, ആവരണം നീങ്ങിയാൽ സർവസംശയങ്ങളും നീങ്ങുന്നു. എന്നാൽ ഗുരുകാരുണ്യം ഒന്നുകൊണ്ടു മാത്രമാണ് ഈ സംശയങ്ങൾ നീങ്ങുന്നത്. ഗുരു, സാമാന്യരൂപേണ ചിലർക്കു മാത്രം മോക്ഷം കിട്ടണം എന്നുള്ള രൂപത്തിൽ ഇരിക്കാം. എന്നാൽ ഗുരു എല്ലാവർക്കും മോക്ഷത്തെ പ്രദാനം ചെയ്യുവാൻതന്നെ ഉൻമുഖനായി വിശേഷസ്വരൂപത്തിൽ ഇരിക്കുന്നു. അത് അദ്ദേഹം എങ്ങനെ ചെയ്യുന്നു എന്നുവച്ചാൽ

''കൺമണിയിനാകായ നിഴൽ കലന്താർപോ-
ലുൺമയൈ നീയുണ്ടെൻറനൈ യുണർത്തി-ത്തുണ്ണനവേ
പാർത്തിരുന്ത ചിത്തിരംപോർ പാർത്താനൈനാം പരവി
ത്തോത്തിരം ചെയ്യാ പിറവാപൊൽ''

നീ ഉണ്ട് എന്നും, നീ ഇന്നവിധം ഇരിക്കുന്നു എന്നുമുള്ള പരോക്ഷജ്ഞാനവും അപരോക്ഷാനുഭൂതിയും തരുന്നത് ഗുരു തന്നെയാണ്. അത് എങ്ങനെ എന്നാണെങ്കിൽ, ജിജ്ഞാസുവിൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ, ആകാശനിഴൽ, അതായത് ശബ്ദരൂപേണ ആ ജ്ഞാനത്തെ വളർത്തുന്നു. അങ്ങനെ ആ ജ്ഞാനവും അനുഭൂതിയും പകരുമ്പോൾ ശിഷ്യൻ ഗുരു എന്ന വ്യവച്ഛേദം വിട്ട്, ഒരു ചിത്രം എല്ലാററിനേയും നോക്കി ഒന്നിനേയും കാണാത്തതുപോലെ, താൻ എല്ലാററിനേയും കണ്ട്, ഒന്നും കാണാത്തവനായിത്തീരുകയും ചെയ്യും. പിന്നത്തെ കഥ എന്തു പറയാനാണ്. ''പരവിതോത്തിരം ചെയ്യാ''. ഇതിനപ്പുറം പറയാൻ നാദമില്ല. ഇതിനപ്പുറം പറയുവാൻ നാവിന് സാധ്യമല്ല എങ്കിലും...... അല്ല, ഈ ശ്ളോകത്തിനർഥം നിങ്ങളായിട്ടു പറയേണ്ടതില്ല. എന്നാൽ ഞാൻ അർഥം പറഞ്ഞുതരികയും, ആ അനുഭൂതിയെ തരികയും ചെയ്യാം എന്നു തിരുജ്ഞാനസംബന്ധർ സത്യം ചെയ്യുന്നു.

''എന്നാണൈയെന്നാണൈയെന്നാണൈയേകമിരൺ
ടെന്നാമർ ചുമ്മായിരുവെൻറു–ചൊന്നാൻ
തിരുജ്ഞാനചമ്മന്തൻ ശീർകാഴിനാട
നരുളാളൻ ജ്ഞാനവിനോദൻ''.

സ്ഥൂലം, സൂക്ഷ്മം, കാരണം അല്ലെങ്കിൽ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മുപ്പാഴും നീക്കി അവയുടെ സ്ഥാനത്ത് അസ്തി ഭാതിപ്രിയം എന്ന ഈശ്വരവിശേഷസ്വരൂപത്തെ ഞാൻ കാട്ടിത്തരുന്നതാണ്. ഒന്ന് എന്നും രണ്ട് എന്നും ചിന്തിയ്ക്കാതെ ഉള്ള അവസ്ഥയിൽ താൻ ഇരിക്കുന്നു എന്നുള്ള ദൃഢബോധത്തോടുകൂടി ഒന്നും ചെയ്യാതെ 'ചുമ്മാതെ ഇരിക്കു' എന്നു ഞാൻ ഉൽബോധിപ്പിക്കുന്നു; അങ്ങനെയിരിക്കുന്ന ഞാൻ പറയുന്നു; അരുളപ്പെട്ടവനും ജ്ഞാനസ്വരൂപനും അതായത് ജ്ഞാനത്തിൻെറ വടിവായിരിക്കുന്ന തിരുജ്ഞാനസംബന്ധർ പറയുന്നു; ഈ അനുഭവം അല്ല, സ്വരൂപീകരണം. എങ്ങനെ അനുഭവയോഗ്യം എന്നാണെങ്കിൽ;

''കരുപ്പുനിലത്തെ കറണ്ടുതിരിവാർക്ക്
ചരുക്കരൈയേ വായിർ ചെനിത്തോം കിരുതിവിട്''

ഒരു നിലത്തിൽ നാം ഒരു കരിമ്പുകഷണം നടുന്നു. ആ കരിമ്പുകഷണത്തിൽ എത്രകണ്ടു മാധുര്യം ഉണ്ട് എന്നുള്ളതും അറിയാം. ആ കരിമ്പുകഷണം കാലക്രമേണ ആറു മുതൽ പന്ത്രണ്ട് അടിവരെ വളരുന്നു. അപ്പോരം ആ കരിമ്പിനെ ആസ്വദിച്ചാൽ അത് മധുരമായിത്തന്നെ അനുഭവപ്പെടുന്നു. എന്നാൽ അതിൻെറ ചുവട്ടിൽ പഞ്ചസാരയോ ശർക്കരയോ ഇട്ടോ? ഇല്ല. അതു നട്ടമണ്ണ് ആസ്വദിച്ചാൽ മധുരം അനുഭവിക്കുന്നുണ്ടോ? ഇല്ല. അപ്പോരം ആ മാധുര്യത്തെ ആ കരിമ്പുകഷണം ആരുമറിയാതെ പഞ്ചഭൂതങ്ങളിൽനിന്നും കൈവശപ്പെടുത്തി. അതുപോലെ സത്യസ്വരൂപിയായിരിക്കുന്ന ഈശ്വരങ്കൽ അല്ലെങ്കിൽ ഗുരുവിങ്കൽ നട്ട ജീവസ്വരൂപങ്ങളാണ് ശിഷ്യൻമാർ. ഓരോ ജീവനിലും കരിമ്പുകഷണത്തിൽ ഉള്ള മാധുര്യം പോലെ ആ ഈശ്വരചൈതന്യവിശേഷം കുടികൊള്ളുന്നു. ഈശ്വരനരണെങ്കിൽ ''മധുരാധിപതെ അഖിലം മധുരം'' എന്നുതന്നെയായിരിക്കുന്നു. ജീവൻ ആ ഈശ്വരങ്കൽ വളർന്നുകഴിയുമ്പോഴേക്കും, ഈശ്വരമാധുര്യം ജീവനിൽ ഊടുരുവെ നിറയും. പഞ്ചഭൂതങ്ങളും മധുരമായ്ത്തന്നെ അനുഭവപ്പെടും. കാണുന്നതു മധുരമായും, കേരക്കുന്നതു മധുരമായും സ്പർശിക്കുന്നതു മധുരമായും, ഘ്രാണിക്കുന്നതു മധുരമായും രുചിക്കുന്നതു മധുരമായും ഇരിക്കും.

''പൊങ്കിതതുമ്പി പൂരണമായ് വരുകുതയ്യോ
ഉൺപവാരീർ ജഗത്തീരേ''

ആ ആഹ്ളാദം എങ്ങനെ ഇരിക്കും എന്നാണെങ്കിൽ ഒരു കുടത്തിൽ കുറച്ചു കള്ളൊഴിച്ചു വെയിലത്തുവച്ചാൽ, ആ കള്ള് പൊങ്ങിപൊങ്ങി വന്ന് ആ കുടത്തിന്റെ വായിൽക്കൂടി തുളുമ്പിപ്പോകുന്നതുപോലെ, ആ ആഹ്ളാദം നിലയില്ലാത്തതായിത്തീരുന്നു. ആ ആനന്ദത്തെ ആസ്വദിക്കാൻ ജഗത്‌വാസികളെ ക്ഷണിക്കുകയും ചെയ്യും.

''നിത്യാനന്ദ വെള്ളംപെരുകുമ്പോൾ
നിലയുണ്ടോ കരയുമുണ്ടോ''

എന്നാൽ ഗുരു എങ്ങനെയുള്ള ശിഷ്യനോടാണ്—ജിജ്ഞാസുവിനോടാണ് ഈ ഉപദേശം നൽകുന്നത്. എങ്ങനെയുള്ള ആളിനെന്നാണെങ്കിൽ:

''കിരിയെക്കിളൈത്തുവന്തുകേട്പവർക്കു ചുമ്മാ
തിരിയച്ചുകം വിളൈത്ത ശീമാൻ-ഗുരുവൻറി
ച്ചറെറപതൈപ്പതരിനും ശകംപടൈക്ക
ക്കററാനും കാലനു മാങ്കാൺ''

കർമം, ഭക്തി, യോഗം, ജ്ഞാനം എന്നീ മാർഗങ്ങളിൽക്കൂടി ഗമിച്ച് തന്റെ സത്യസ്വരൂപത്തെ അറിയാതെ ഉഴലുന്നവനും, ഈ ജൻമം കൊണ്ട് അതു തനിക്കു ലഭ്യമാകുകയില്ല എന്ന നിരാശയോടുകൂടി എല്ലാം ഈശ്വരാർപ്പണം ചെയ്ത് കടുത്ത നിരാശയോടുകൂടിയിരിക്കുന്നവനുമായ ഉത്തമ ജിജ്ഞാസുവിന് ലഭ്യമാകുന്ന ഉപദേശവാക്യങ്ങളാണ് മേൽ ഉദ്ധരിച്ചത്. നീ ഒന്നും ചെയ്യേണ്ടതില്ല, നീ ചുമ്മാ ഇരുന്നാൽമതി എന്നു പറയുന്നത് ഇങ്ങനെയുള്ള ജിജ്ഞാസുവിനോടാണ്. തലപ്പും മൂടും അറിയാത്തവനോടു പറഞ്ഞാൽ അവൻ അത് ഗ്രഹിക്കുകയില്ല; നേരേ അബദ്ധമായി ധരിക്കുകയും ചെയ്യും. ഇങ്ങനെ നിരാശയോടുകൂടി ഇരിക്കുന്ന ജിജ്ഞാസു സാക്ഷാൽക്കരിച്ച ഗുരുസന്നിധിയിൽ, അതായത് മാധുര്യത്തെ പ്രദാനം ചെയ്യുന്നതായ വൈവേത്തോടുകൂടിയ ഗുരുസന്നിധിയിൽ താനേ ആനയിക്കപ്പെടും. അത് എങ്ങനെ എന്നാണെങ്കിൽ ആരും ആരും അറിയാത്ത ഒരു ദിക്കിൽ, ഒരു കാട്ടിൽ തന്നെ എന്നിരിക്കട്ടെ, റോസാപ്പൂ വിടർന്നുനിൽക്കുന്നു. നാം ആ പരിസരങ്ങളിൽ വന്നു ചേർന്നാൽ ഏതോ ഒന്നു മണക്കുന്നതായി അനുഭവപ്പെടും. എന്താണു മണക്കുന്നത് എന്നു ഗവേഷണം ചെയ്യുമ്പോൾ റോസാപ്പൂവാണ് എന്നു മനസ്സിലാകുന്നു. എന്നാൽ അത് എവിടെ ഇരിക്കുന്നു എന്നു അന്വേഷിക്കുമ്പോൾ നാം തനിയെ അതിനെ തിരഞ്ഞ് അടുത്തുപോയി പറിക്കുകയും ചെയ്യുന്നു. ഇതുപോലെ ഉത്തമജിജ്ഞാസുക്കൾ, വണ്ടുകൾ പുഷ്പത്തോടു പററിപ്പിടിക്കിന്നതുപോലെ, ഗുരുവിങ്കൽ അഭയംപ്രാപിക്കുന്നു. ആ ഗുരുവിന്റെ ഒരു കടാക്ഷംകൊണ്ടു തന്നെ ശിഷ്യൻ ശിഷ്യനല്ലാതായ്ത്തീർന്ന്, ഗുരുവിങ്കൽത്തന്നെ ചേരുന്നു. ആ ദശയിൽ എല്ലാം ബ്രഹ്മമായ്ത്തന്നെ സ്വരൂപികരിക്കും.

അദ്വൈതഭാവം സുഷുപ്തിയിൽമാത്രം കണ്ടാൽ പോരാ, ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലുംകൂടി ആ അദ്വൈതത്തെ അനുഭവിയ്ക്കണം എന്നു പറഞ്ഞുവല്ലോ. അത് എന്തുകൊണ്ട്? സുഷുപ്തിയിൽ ജീവൻ കാരണസ്വരൂപത്തിൽ ലയിച്ചിരിക്കുന്നു. എന്നാൽ ആവരണം എന്നുള്ള മറവ് അവിടെ ഏർപ്പെടുന്നു. ആ ആവരണം നീങ്ങിയാൽ കാരണസ്വരൂപത്തെ അറിയുകയും ചെയ്യും. എന്നാൽ ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും ദ്വൈതം അനുഭവപ്പെടുന്നത് അവിദ്യയുടെ രണ്ടു ശക്തികളായ വിക്ഷേപം, ആവരണം എന്നതുകഠ പ്രവർത്തിക്കുന്നതുകൊണ്ടാണ്. സുഷുപ്തിയിൽ കാണുന്ന ആവരണവും അവിദ്യതന്നെയാണ്. എന്നാൽ സുഷുപ്തിയിൽ വിക്ഷേപം എന്നുള്ളത് പ്രവർത്തിക്കുന്നില്ല. ഇല്ലാത്ത ഒന്നിനെ ഉള്ളതായി കാട്ടുന്ന അവസ്ഥയാണ് വിക്ഷേപശക്തിക്കുള്ളത്. ജാഗ്രദവസ്ഥയിലെ പത്തു മിനിററിൽ, സ്വപ്നാവസ്ഥയിലെ എഴുപത്തഞ്ചു കൊല്ലത്തെ പ്രതീതി ഉണ്ടാക്കുന്നു. അതുകൊണ്ട് കാലം എന്നതിന് സത്യത ഇല്ല എന്നു മനസ്സിലാക്കാം. സുഷുപ്തിയിൽ താൻ എവിടെ കിടന്നുറങ്ങുന്നു എന്നുള്ളതും അറിയുന്നില്ല. അപ്പോഠ ദേശം എന്നുള്ളതിനും സത്യത ഇല്ലാതായിത്തീരുന്നു. എന്നാൽ സുഷുപ്തിയിൽ ജീവൻെറ പ്രാണവൈഭവം ഇച്ഛരിക്കുന്നതുകൊണ്ട് അവിടെ മരണം ഭവിക്കുന്നില്ല. അപ്പോഠ സുഷുപ്തിയിൽ കാരണലയമായിത്തീരുന്നു. അത് ആത്യന്തിക നിവൃത്തിയായി വരുന്നില്ല. ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും വിക്ഷേപം, ആവരണം എന്നുള്ളത് ധാരാളമായിരിക്കുന്നതുകൊണ്ടും, ദ്വൈതത്തെ അനുഭവപ്പെടുന്നതുകൊണ്ടും അതേ അവസ്ഥയിൽത്തന്നെ അദ്വൈതത്തെ അനുഭവിച്ചാൽ മാത്രമെ ആ വിക്ഷേപ ആവരണങ്ങളെ തരണം ചെയ്തതായി വരികയുള്ളു. അതായത് കാലദേശഭേദം കൂടാതെ തൻെറ അദ്വൈത സ്വരൂപത്തെ അനുഭൂതമാക്കണം. സൂക്ഷ്മം സ്ഥൂലത്തേക്കാഠ ബൃഹത്തും, കാരണം സൂക്ഷ്മത്തേക്കാഠ ബൃഹത്തും ആകുന്നു. അപ്പോഠ കാരണസ്വരൂപമാകുന്ന ബൃഹദാകാരത്തിൽ വരുമ്പോഠ വിക്ഷേപ ആവരണങ്ങഠ നീങ്ങുകയും ചെയ്യും. എന്നാൽ ഈ വിക്ഷേപ ആവരണങ്ങഠ നീങ്ങണമെങ്കിൽ? ഈ വിശ്വത്തിൻെറ സൃഷ്ടി, സ്ഥിതി, നാശത്തെപ്പററി അറിഞ്ഞാൽ അവ ക്രമേണ നീങ്ങുകയും ചെയ്യും.

''വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോളുമുണ്ടത്
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം''

അപ്പോഠ ഈ കാണുന്നതെല്ലാം ബ്രഹ്മസ്വരൂപത്തിൽത്തന്നെയാണെന്നുറച്ചാൽ വിക്ഷേപ ആവരണങ്ങഠ നീങ്ങും.

''കാരണംതന്നെ കാര്യമായീടുന്നു
നാമരൂപാദികൊണ്ടെന്നറിഞ്ഞാലും
അതുകൊണ്ടു ജഗത്തിനു കാരണം
പരമാത്മസ്വരൂപമായീടുന്നു''

ഒരു വസ്തുവിന് അപ്പോൾ അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്ന അഞ്ചു ഗുണങ്ങൾ ഉണ്ട്. യാതൊരുവൻ ഈ അഞ്ചു ഗുണങ്ങളേയും സ്വരൂപീകരിക്കുന്നുവോ, അവൻ ഈശ്വരതുല്യൻ തന്നെ. അവൻ തന്നെയാണ് സാക്ഷാൽ ഗുരു. യാതൊന്ന് പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതുണ്ടോ, അത് പറഞ്ഞറിയിക്കുന്നവനാണ് സാക്ഷാൽ ഗുരു.

''ചെപ്പമുടിയാതപൊരുൾ ചെപ്പവരുമാകിർ
ചിലുപ്പറവിഴുത്ത വലതീരൻ വരുമാകിർ''

ഏതൊന്നിനെ പറഞ്ഞറിയിക്കാൻ സാധിക്കാത്തതുണ്ടോ, അതിനെ പറഞ്ഞറിയിക്കുന്നവനായ സാക്ഷാൽ ഗുരു തന്നെ ശിഷ്യന്റെ പിതാവായിത്തീരുന്നു. കാരണം, ശിഷ്യനെ തന്റെ കോശത്തിൽ സ്വീകരിച്ചു കഴിഞ്ഞു. ആ ശിഷ്യനാകട്ടെ മാതാവായും പിതാവായും ഗുരുവല്ലാതെ മറ്റൊരിടമില്ലാതാകയും ചെയ്യുന്നു. ശിഷ്യൻ ഗുരുകോശത്തിൽ ചേർന്നുകൊടുത്താൽ പിന്നെ അവന് ശിഷ്യൻ–ഗുരു എന്ന ദ്വൈതം വിട്ടൊഴിഞ്ഞ് ഗുരുവിന്റെ വിശേഷസ്വരൂപമാകുന്ന അസ്തിഭാതിപ്രിയത്തിൽ അതായിത്തന്നെ തീരുന്നു.

## 10-1-1960

ജീവനിലും ഈശ്വരനിലും ചൈതന്യാഭാസത്തെ സംബന്ധിച്ചിടത്തോളം വ്യത്യാസമില്ല. എന്നാൽ സൂര്യരശ്മി കരിക്കട്ടയിൽ പ്രതിഫലിക്കുന്നതും വജ്രക്കല്ലിൽ പ്രതിഫലിക്കുന്നതും തമ്മിൽ വ്യത്യാസമുള്ളതുപോലെ ഉപാധികളുടെ സമ്പർക്കം കൊണ്ട് ജീവനിലും ഈശ്വരനിലും വ്യത്യാസമുണ്ട്. ജീവനിൽ അന്തഃകരണം ഒരു ഉപാധിയായി നിൽക്കുന്നു. അന്തഃകരണം സംസ്കാരങ്ങളുടെ ഒരു കൂട്ടമാണ്. ഈ സംസ്കാരങ്ങളാൽ ചിദാഭാസൻ മൂടപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അന്തഃകരണത്തിന്റെ വിശേഷത്വം കൊണ്ട് ജീവന് അജ്ഞാനം, ആവരണം, ഭ്രാന്തി ഇവ ഉണ്ടാകുന്നു. അന്തഃകരണത്തിന്റെ ആധാരവും അധിഷ്ഠാനവും മായയാണ്. അപ്പോൾ അന്തഃകരണത്തിന്റെ കാരണാവസ്ഥ മായയും, മായയുടെ കാര്യാവസ്ഥ അന്തഃകരണവുമാകുന്നു. മായ വ്യാപ്തിത്വത്തോടുകൂടിയതായതുകൊണ്ടും ശുദ്ധചൈതന്യത്തെ ആശ്രയിച്ചുനിൽക്കുന്നതുകൊണ്ടും വിദ്യാരൂപിണിയാണ്. എന്നാൽ ഈ മായ കുടുസ്സാകുമ്പോൾ അതായത് ജീവൻമാരിൽ അന്തഃകരണദ്വാരാ പ്രതിഫലിക്കുമ്പോൾ അത് അവിദ്യാപരമായിത്തീരുന്നു. അതുകൊണ്ട് അന്തഃകരണവിശിഷ്ടചൈത

ന്യം എപ്പോഴും അജ്ഞാനം, ആവരണം, ഭ്രാന്തി എന്നിതുകളിൽ മുഴുകി നിൽക്കുന്നു. എന്നാൽ ഈ വിധിയെ മതികൊണ്ടു ജയിക്കണം. മനസ്സിനെ പ്രധാനമാക്കി സങ്കൽപ്പങ്ങളിൽ ഏർപ്പെട്ടാൽ അതിനെ വിധി എന്നു പറയുന്നു. എന്നാൽ ബുദ്ധിയെ പ്രധാനമാക്കി വിധിയെ ജയിക്കാവുന്നതുകൊണ്ട് അതിനെ മതി എന്നു പറയുന്നു. മനസ്സും ബുദ്ധിയും പൊതുവെ അവിദ്യാപരമായാലും മനസ്സ് സങ്കൽപ്പങ്ങളുടെ അപ്പുറംപോകാതെ വിധി എന്നവണ്ണം എല്ലാററിനേയും സ്വീകരിച്ച് അതിൽ അടിപ്പെട്ടുപോകുന്നു. എന്നാൽ ബുദ്ധി അവിദ്യയെ വിദ്യയാക്കി, ആ വിദ്യകൊണ്ട് ജ്ഞാനത്തെ സ്വരൂപീകരിച്ച് സങ്കൽപ്പങ്ങൾ കൊണ്ടുണ്ടായതുകളെ കാര്യകാരണസഹിതം ഒഴിച്ച് ജ്ഞാനസ്വരൂപത്തിൽ ത്തന്നെ ചേരുന്നു. വിധികൊണ്ട് മോക്ഷം കൈവരുന്നില്ല. മതികൊണ്ട് മോക്ഷം നേരത്തെ കൈവന്നതായും ഇരിക്കും. വിധിയെ ആശ്രയിച്ചാൽ ചിലപ്പോൾ ഇങ്ങനെ തോന്നിയേക്കാം—ഏതായാലും ഈ ജൻമത്തിൽ ഇങ്ങനെ ദുരിതങ്ങൾ അനുഭവിച്ചു. മോക്ഷത്തിനുവേണ്ടി ഒന്നും ചെയ്യുവാൻ സാധിച്ചില്ല. അടുത്ത ജൻമത്തിൽ നമുക്ക് മോക്ഷത്തിന് നല്ലവണ്ണം പരിശ്രമിക്കണം എന്ന് വിചാരിക്കുന്നു. എന്നാൽ അടുത്ത ജൻമത്തിൽ മോക്ഷേച്ഛുവാകുമെന്ന് ആർക്കാണ് നിശ്ചയം. ഈ ജൻമത്തിൽ ഉണ്ടാക്കിയ കോലാഹലങ്ങളെയെല്ലാം അടുത്ത ജൻമത്തിലും ചെയ്യുന്നു. പാറപ്പുറത്ത് നെല്ലിട്ടുകൊടുത്താലും കോഴി അതിൻെറ പഴക്കംകൊണ്ട് രണ്ട് അള്ള് അള്ളുന്നതുപോലെ അജ്ഞാനം, ആവരണം, ഭ്രാന്തിയിൽ ത്തന്നെ മുഴുകിപ്പോകും. അതുകൊണ്ട് അടുത്ത ജൻമത്തെ കാത്തിരിക്കാതെ കയ്യിൽ കിട്ടിയ നിധികൊണ്ട്—മതികൊണ്ട് വിധിയെ ജയിക്കുക.

ഈശ്വരൻ സാമാന്യരൂപേണ സ്വരൂപം, അരൂപം, അതീതം എന്നവണ്ണം സൃഷ്ടിക്കുന്നു. എല്ലാ വസ്തുക്കൾക്കും അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്നീ ഗുണങ്ങൾ ഉണ്ട്. രൂപരൂപത്തെക്കാളും നാമരൂപത്തെയാണ് നാം സ്വീകരിക്കുന്നത്. കാരണം രൂപരൂപം ഉള്ളപ്പോൾത്തന്നെ നാമരൂപം ശ്രവണം ഹേതുവായി സ്വരൂപം ദൃഢതയിൽ വരുന്നു. അപ്പോൾ നാമരൂപാദികളിലുള്ള ആസക്തി കൂടിക്കൂടി വരുന്നു. ആ ആസക്തി ഹേതുവായി അതിൽത്തന്നെ ആണ്ട് ഉഴലുന്നു. വായു മുതലായ അരൂപാവസ്ഥകളിലും ആസക്തി കുറയാതെ നിൽക്കുന്നു. ആകാശം എന്ന അതീതാവസ്ഥയിലും ആസക്തി കുറയാതെ നിൽക്കുന്നു. അപ്പോൾ സ്വരൂപം, അരൂപം, അതീതം എന്ന ഈശ്വരസൃഷ്ടിയിൽത്തന്നെ ഇരുന്നാൽ അതിൽത്തന്നെ ആണ്ടുപോകും. എന്നാൽ ഈശ്വരനിൽത്തന്നെ ശേഷിപ്പില്ലാതെ ചേരണമെങ്കിൽ, അതായത് അദ്ദേഹത്തിൻെറ വിശേഷസ്വരൂപത്തിൽ അതായിത്തന്നെയിരിക്കണമെങ്കിൽ, ആഭാസന് സ്വരൂപനാശം, അരൂപനാശം, അതീതനാശം എന്നിതുകൾ കൈവരണം. സ്വരൂപനാശം എന്നു പറയുന്നത് വിറക് കരിക്കട്ടയാകുന്നതുപോലെയും, അരൂപനാശം എന്നത് കരിക്കട്ട ചാമ്പലാകുന്നതുപോലെയും, അതീതനാശം ഈ ചാമ്പ

ലുംകൂടി പച്ചക്കർപ്പൂരം എന്നമാതിരി ശേഷിപ്പില്ലാതെ മുഴുവനും മായുന്നതുപോലെയുമാകുന്നു. ഈ അതീതനാശത്തിന് ശേഷമാണ് ഈശ്വര വിശേഷസ്വരൂപമാകുന്ന അസ്തിഭാതിപ്രിയം ലഭ്യമാകുന്നത്. സ്വരൂപ നാശം കൊണ്ട് ജീവൻമുക്തിപദവി ലഭ്യമാകും. അതായത് സാലോക്യ–സാമീപ്യ–സാരൂപ്യ–സായൂജ്യപദവികൾ ലഭ്യമാകുന്നു. അരൂപനാശം കൊണ്ട് കൈവല്യപദവി ലഭ്യമാകുന്നു. അതായത് ബ്രഹ്മവിത്ത്, വരൻ, വരീയാൻ, വരിഷ്ഠൻ അതായത്, വിദേഹകൈവല്യപദവി ലഭ്യമാകും. എന്നാൽ ഈ വിദേഹകൈവല്യസമാധി ഏർപ്പെട്ടാലും ഭോഗാസക്തി മുഴുവനും പോകുന്നില്ല. അതുകൊണ്ട് അതും തീരണമെങ്കിൽ അതീതനാശം വന്നേതീരൂ. അതിന് സദ്യോവിദേഹകൈവല്യം എന്ന് പറയുന്നു. ഉപാധി ഉള്ളപ്പോൾത്തന്നെ അത് ബൃഹത്തായിരിക്കുന്ന അവസ്ഥ.

''അന്തർപൂർണം ബഹിർപൂർണം
പൂർണകുംഭം ഇവാംബരെ''

ഉള്ളും പുറവും എന്നുള്ളത് ഇല്ലാതായിത്തീരുന്ന അവസ്ഥ. ഈ അവസ്ഥയാണ് ഈശ്വരന്റെ വിശേഷസ്വരൂപം.

ഘടാകാശം, മഹാകാശം എന്നതിൽ ആകാശം ഇടമില്ലാതെ ചേർന്നു തന്നെയാണിരിക്കുന്നതെങ്കിലും ഉപാധിയുടെ വ്യത്യാസംകൊണ്ട് സത്യസ്വരൂപം ആവരണപ്പെട്ടിരിക്കുന്നു. ഘടമെന്ന തുച്ഛമായ ഉപാധി ജീവനിലും മഹത് എന്ന ബൃഹത്തായ ഉപാധി ഈശ്വരനിലും ഇരിക്കുന്നു. എന്നാൽ മായയ്ക്ക് ഈശ്വരനെ മറയ്ക്കാൻ സാധിക്കുന്നില്ല. ജീവൻ മായയ്ക്ക് അടിപ്പെട്ടുപോകുകയും ചെയ്യുന്നു. ജീവന് തന്റെ സത്യസ്വരൂപം ആവരണപ്പെടുകയും അതോടുകൂടി വിക്ഷേപം (ഭ്രാന്തി) ഏർപ്പെടുകയും ചെയ്യുന്നു. മായ ഈശ്വരനെ അപേക്ഷിച്ചാണ് ഈ ആവരണവും (മറപ്പും) ഉണ്ടാക്കിത്തീർക്കുന്നത്. അതുകൊണ്ടാണ് ഈ മായയെ ബുദ്ധികൊണ്ട് അല്ലെങ്കിൽ മതികൊണ്ട് ജയിക്കണം എന്ന് പറഞ്ഞത്. സങ്കൽപ്പങ്ങൾകൊണ്ട് അതിനെ ജയിക്കുവാൻ സാധ്യമല്ല.

''മുടിയാതപിറവി കൺമുടിന്തിടമായയൈ
തുടിയാമൽ അറുത്തോമെൻറുന്തീപറ
തുരിശററുനിൻട്രോമെൻറുന്തീപറ''

എന്നാൽ ഈ മായയെ തരണംചെയ്യുവാൻ സാധിക്കാത്തത് എന്തുകൊണ്ടാണ്? ഈ മായയുടെ ഉൻമൂലനാശം വരുത്തുവാൻ നമുക്കുതന്നെ ആസക്തിയില്ലാത്തതുകൊണ്ട്. അതായത് ഈ ജീവിതംകൊണ്ടുതന്നെ സർവ ദുഃഖങ്ങളുടേയും മുടിവുവരുത്തണം എന്നുള്ള നിശ്ചയം ഇല്ലാത്തതു കൊണ്ടാണ്.

''മാനസേ സങ്കൽപ്പവിജ്ഞാനാഭിമാനങ്ങളും
ഈവക പൂർവകർമരതിയാലുണ്ടായ്‌വരും
ജീവനുമതിനാലെ ബലവുമുണ്ടായ്‌വരും''

എന്നാൽ ഈ ആരോപിതങ്ങളിൽ ഉള്ള ആസക്തി കുറഞ്ഞ് സാക്ഷാത്ക്കാരത്തെ കൈവരുത്തുവാൻ എളുപ്പമാർഗം ഗുരുകാരുണ്യം സമ്പാദിക്കുക എന്നതാണ്. അത് എങ്ങനെ സമ്പാദിക്കാം? ഗുരുവിങ്കൽ നിന്നും ഏർപ്പെട്ട ശ്രവണത്തെ താൻതന്നെ ശ്രവിക്കണം. അതായത് അദ്ദേഹത്തിൽ നിന്നും ഉത്ഭവിക്കുന്ന അരുൾവാക്യങ്ങൾ ശബ്ദരൂപേണ ജനിക്കുന്നു. അങ്ങനെ ശബ്ദരൂപേണ ജനിക്കുന്ന അരുൾവാക്യങ്ങളെ ചൊല്ലുകയും ചൊല്ലുമ്പോൾ അതിനെ താൻതന്നെ കേൾക്കുകയും, ആ കേട്ട അരുൾവാക്യങ്ങളുടെ അർഥത്തെ വേണ്ടപോലെ ഗ്രഹിക്കുകയും ചെയ്താൽ സാക്ഷാത്ക്കാരം നിശ്ചയം തന്നെ; ആനന്ദോഹം എന്ന പദം അരുൾവാക്യമാണ്, മഹാമന്ത്രമാണ്. അത് ഗുരുശിഷ്യസംവാദംകൂടിയാണ്. അതിനെ വേണ്ടപോലെ സ്വീകരിച്ചാൽ സാക്ഷാൽക്കാരം കൈവരുമെന്നുള്ളതിന് സംശയമില്ല. എന്നാൽ ഹോമം, ശാസ്താപ്രീതി എന്നുള്ളതുകൾ ചെയ്യിക്കുകയാണെങ്കിൽ നാം അത് ചെയ്യിക്കുന്നത് ഒരു പോററിയെക്കൊണ്ടായിരിക്കും. അത് ചെയ്യുന്ന ആൾ പണത്തെ മോഹിച്ചായതുകൊണ്ട് ആ ചെയ്യുന്നതിൻെറ മാഹാത്മ്യം അത്രയ്ക്കേ ഉണ്ടാകയുള്ളു. അതുകൊണ്ട് താൻതന്നെ ചൊല്ലി, താൻതന്നെ ശ്രവിച്ച്, താൻതന്നെ അതിൻെറ പൊരുളിനെ ഹൃദിസ്ഥമാക്കിയാൽ അതിൻെറ പരിണാമം പറഞ്ഞറിയിക്കുവാൻ സാധ്യമല്ല.

## 17-1-1960

ദുഃഖത്തിനു കാരണം ഈ ശരീരമാണ്. ശരീരത്തിന് ഹേതുവായിട്ടുള്ളത് ധർമാധർമങ്ങളാണ്. പൂർവസംസ്കാരങ്ങളുടെ പരിണാമമായിട്ട് ധർമാധർമങ്ങൾ ഏർപ്പെടുന്നു. ധർമാധർമങ്ങൾക്ക് കാരണമായിട്ടുള്ളത് രാഗദ്വേഷങ്ങളാണ്. രാഗദ്വേഷങ്ങൾക്ക് കാരണം അനുകൂലപ്രതികൂലങ്ങളാണ്. അനുകൂലം രാഗത്തേയും പ്രതികൂലം വിദ്വേഷത്തേയും ഉളവാക്കുന്നു. അനുകൂലപ്രതികൂലങ്ങൾക്ക് കാരണം ഭേദം. വേററുമകൾ കൊണ്ട് അനുകൂലപ്രതികൂലങ്ങളാകുന്ന വൃത്തികൾ ഏർപ്പെടുന്നു. ഭേദത്തിനു കാരണം അവിദ്യ അല്ലെങ്കിൽ അറിവില്ലായ്മ. അവിദ്യയ്ക്കു കാരണം സ്വരൂപഅജ്ഞാനം. സ്വരൂപഅജ്ഞാനം തീരുന്നത് സ്വരൂപജ്ഞാനം കൊണ്ടാണ്. സ്വരൂപജ്ഞാനം എന്നാൽ താൻ ഉണ്ട്, ഉള്ള താൻ ഇന്നവിധം ഇരിക്കുന്നു എന്നുള്ള സ്വായത്തമായ സഹജബോധമായ ബോധമാണ്.

താൻ ഉണ്ട് എന്നുള്ളത് ഏവർക്കും വിളങ്ങുന്നതാണ്. എന്നാൽ താൻ എങ്ങനെ ഇരിക്കുന്നു എന്നുള്ള അറിവ് മൂടപ്പെട്ടിരിക്കുന്നു. ഈ മൂടൽ,

മറവ് അല്ലെങ്കിൽ സ്വരൂപഅജ്ഞാനം ഗുരുമൊഴികൊണ്ട് നീക്കപ്പെടുന്നു. 'നീ ഉണ്ട്, ഉള്ള നീ സൗഖ്യമായിരിക്കുന്നു' എന്ന ഗുരുമൊഴികൾ കർണ ഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ ആ ശ്രവണം ഹേതുവായി തന്റെ സ്വരൂപജ്ഞാനം ദൃഢമാകുകയും അതോടുകൂടി ഗുരുവിശേഷസ്വരൂപമാകുന്ന അസ്തിഭാതിപ്രിയത്തിൽത്തന്നെ താൻ ഇരിക്കുന്നതായും സാക്ഷാത്ക്കരിക്കും.

''തന്നെയും തനക്കാതാരതലൈവനെയും കണ്ടാനേർ
പിന്നെയത്തലൈവൻ താനായ് പിരമ്മമായ്
പിറപ്പുതീർവൻ''

''കൺമണിയിനാകായനിഴൽകലന്താർപോ-
ലുൺമയൈ നീയുണ്ടെൻറനൈയുണർത്തി-ത്തുണ്ണനവേ
പാർത്തിരുന്തചിത്തിരംപോർ പാർത്താനൈനാം-പരവി
ത്തോത്തിരം ചെയ്യാ പിറവാ ചൊൽ''

പഞ്ചേന്ദ്രിയങ്ങളും സുഗന്ധപൂർണമായി ചൈതന്യപൂർണമായി ത്തന്നെ അനുഭവപ്പെടും.

''ഒന്നും ഒന്നും ഒന്നും ഒന്നെടാ
ആണും പെണ്ണും ഒന്നെടാ''

ഉള്ള അവസ്ഥയെ മൂന്നുപ്രാവശ്യം ഒന്ന്, ഒന്ന്, ഒന്ന് എന്നു പറഞ്ഞാൽ അത് രണ്ടായോ മൂന്നായോ പരിണമിക്കുന്നില്ല. പക്ഷേ അത് ഉള്ളതായ്ത്തന്നെ, ഒന്നായ്ത്തന്നെ ഇരിക്കുന്നു. ആ ഉള്ള അവസ്ഥയിൽ ആൺ-പെൺ എന്നുള്ള വ്യവച്ഛേദം വെറും ആരോപിതവും ഇല്ലാത്തതുമായതുകൊണ്ട് ആൺ-പെൺ എന്നുള്ളത് ആ ഉള്ള അവസ്ഥ തന്നെയായിരിക്കുന്നു.

''ഞാൻ ആര്'' എന്ന് ഏവരും ഈ കാണപ്പെടുന്ന ലോകത്തോട് ചോദിക്കുന്നതായി കാണാം. അപ്പോൾ ഞാൻ ഉണ്ട് എന്നുള്ള അവസ്ഥയെ സ്വയം സ്വീകരിച്ചുകഴിഞ്ഞു. എന്നാൽ ഞാൻ ഒരു വസ്തുവിനെ അറിയണമെങ്കിൽ ആദ്യം ആരെ അറിയണം? എന്നെത്തന്നെ അറിയണം. എന്നെ അറിയണമെങ്കിൽ ആ ചോദ്യം ആരോട് ചോദിക്കണം? എന്നോടുതന്നെ ചോദിക്കണം. അപ്പോൾ ഞാൻ ആര്? എന്ന് ഈ കാണപ്പെടുന്ന ലോകത്തോട് ചോദിച്ചാൽ അറിയുമോ? ഇല്ല. ഈ ലോകത്തിൽ കാണപ്പെടുന്നതല്ല ഞാൻ എന്നു പറഞ്ഞുകൊണ്ടിരുന്നാൽ എന്നെ അറിയുമോ? ഇല്ല. അപ്പോൾ ഞാൻ ഇതല്ല, അതല്ല എന്ന Negative aspect-ൽ പോയാൽ എന്നെ എത്തുപെടുകയില്ല.

''എട്ടിഎട്ടിപാർപ്പവർക്ക് എട്ടാമൽ നിൽക്കുമത്''

എന്നാൽ ഒരു വസ്തുവിനെ അറിയണമെങ്കിൽ, ഞാൻതന്നെ എന്നെ അറിയണമെന്ന് പറഞ്ഞുവല്ലൊ. അത് എങ്ങനെ അറിയാം എന്നാണെങ്കിൽ ആ ചോദ്യത്തിൽ തൻെറ അസ്തിത്വത്തെപ്പററി താൻ സ്വയം ഏററുപറഞ്ഞ് ദൃഢപ്പെടുത്തി; അതായത് താൻ ഉണ്ട് എന്ന്. ഉണ്ട്, ഉണ്ട് എന്നു പറയുന്നത് ഉള്ള അവസ്ഥയെയാണ്. ഉള്ള അവസ്ഥ സ്വയംപ്രകാശ വസ്തുവായിരിക്കുന്നു എന്നുള്ളത് തർക്കമററ വിഷയമാണ്. അപ്പോരം ഉള്ള താൻ പ്രകാശരൂപിയായിരിക്കുന്നു. ഉള്ളതും പ്രകാശരൂപിയുമായ വസ്തു സ്വയം ആനന്ദവസ്തുതന്നെയായിരിക്കണം. പ്രകാശവസ്തു ആനന്ദത്തെയല്ലാതെ മറെറാന്നിനേയും പ്രദാനം ചെയ്യുന്നില്ല എന്നുള്ളതും നമ്മുടെ അനുഭവം വിളിച്ചുപറയുന്നു. ഇങ്ങനെ തൻെറ സ്വരൂപം അസ്തി, ഭാതി, പ്രിയം അതായത് സത്, ചിത്, ആനന്ദം എന്ന് ദൃഢപ്പെടുന്നു. ഇങ്ങനെ തൻെറ സ്വസ്വരൂപത്തെ എളുപ്പം അറിയുന്നത് ഗുരുവിങ്കൽനിന്നുള്ള അറിവുകൊണ്ടാണ്. ഗുരുസ്വരൂപമാണെങ്കിലോ, അസ്തി ഭാതിപ്രിയം എന്ന വിശേഷസ്വരൂപം തന്നെയാണ്. ഈശ്വരൻെറ സാമാന്യഭാവമായ സൃഷ്ടി, സ്ഥിതി, നാശം എന്ന ആധികാരികവൈഭവത്തെ അസ്തിഭാതിപ്രിയമാക്കിയ ഈശ്വരവിശേഷസ്വരൂപമാണ് ഗുരു. അങ്ങനെ ഇരിക്കുന്ന വിശേഷസ്വരൂപത്തിൽ ഇരുമ്പുകഷണങ്ങരം കാന്തത്തിൽ വന്ന് ആകർഷിച്ച് ഇരുമ്പുകഷണങ്ങരം കാന്തമായി പരിണമിക്കുന്നതുപോലെ ജിജ്ഞാസുക്കരം ഗുരുവിശേഷസ്വരൂപമാകുന്ന അസ്തി ഭാതിപ്രിയം തന്നെയായിത്തീരുന്നു. ആ ഗുരുസ്വരൂപം നഷ്ടപ്പെടാതെ തന്നെ ഇരിക്കുന്നു. നഷ്ടപ്പെടാതെ നാശമററ് ഇരിക്കുന്നു എന്നു വന്നാൽ നിത്യമായിരിക്കുന്നു എന്നർഥം. നിത്യമായിരിക്കുമ്പോരം അത് നിറവുററും ഇരിക്കും. അപ്പോരം സാക്ഷാൽക്കാരത്തിന് ഗുരുസ്വരൂപംതന്നെ സാധനയായിത്തീരുന്നു.

ആരവിടെ എന്നു ചോദിച്ചാൽ നാം എന്തു മറുപടി പറയുന്നു? 'ഞാൻ തന്നെ' എന്ന്. ഞാൻ എന്ന സത്യസ്വരൂപത്തോട് 'തന്നെ' എന്ന സാക്ഷിസ്വരൂപം കൂടി ചേർത്താണ് 'ഞാൻതന്നെ' എന്നു പറയുന്നത്. അപ്പോരം ഞാൻ എന്നെത്തന്നെ സാക്ഷിയായി കാണുന്നു എന്നർഥം. ആ സാക്ഷിത്വം കൊണ്ടാണ് ഇപ്പോരം ഞാൻ എന്നെ ദൃഢപ്പെടുത്തുന്നത്. അതായത് ആഭാസസ്വരൂപത്തെക്കാരം ഉപരിയായി സാക്ഷിസ്വരൂപത്തെ എടുത്തുകാട്ടുന്നു. എന്നാൽ ഗുരൂപദേശം കൊണ്ട് ഉണർത്തപ്പെട്ട അറിവു കൊണ്ട് ഞാൻ ആര് എന്ന ചോദ്യത്തിന് സ്വയം അറിവ് ലഭ്യമാകുന്നതു കൊണ്ട് ഞാൻതന്നെ എന്നുള്ളതിൽ 'തന്നെ' എന്ന പദം ഒഴിയുന്നു. ഞാൻ സൗഖ്യമായിരിക്കുന്നു എന്നുള്ള അറിവ് അവിടെയുണ്ടാകുമ്പോരം 'ഞാൻ' എന്ന പദം മാത്രം കൊണ്ട് കൂടസ്ഥസ്വരൂപനായി ഭവിക്കുന്നു. ആ കൂടസ്ഥൻ തന്നെ ബ്രഹ്മമായിരിക്കുന്നു എന്നുള്ള അറിവും ആ നിമിഷത്തിൽത്തന്നെ ലഭ്യമാകുന്നു. അതായത് ഞാനും ആത്മാവും, എൻെറ ആത്മാവായി, ബ്രഹ്മമായിരിക്കുന്നു എന്നുള്ള ദൃഢബോധം

ഉണ്ടാകുന്നു. എന്നാൽ ഈ അറിവ് ഞാൻ എങ്ങനെ പറഞ്ഞറിയിക്കും. അത് ഭാഷ കൊണ്ട് സാധ്യമാണോ?

''ഞാനററബോധത്തെ ഞാനായമുക്തിയെ
ഞാനെങ്കനം ചൊൽവതുന്തീപറ''

ഞാൻ എന്നുള്ള സ്ഥൂല-സൂക്ഷ്മ-കാരണ അവിദ്യകളെ കൊണ്ടറിയപ്പെട്ട വസ്തു, എൻേറതുകളാൽ അറിയപ്പെട്ട വസ്തു, അല്ല എന്നുള്ള ബോധത്തെ, സഹജബോധത്തെ അല്ലെങ്കിൽ സഹജജ്ഞാനത്തെ ഞാൻ ഏതു ഭാഷകൊണ്ട് പറഞ്ഞറിയിക്കുവാനാണ്. എന്നാൽ എൻെറ സ്വരൂപമെന്താണ് എന്നാണെങ്കിൽ; അത് മുക്തിസ്വരൂപം തന്നെയാണ്. അത് എപ്പോഴും സാക്ഷാത്ക്കാരത്തിൽ തന്നെ ഇരിക്കുന്ന അവസ്ഥയാണ്. ആ മുക്തിസ്വരൂപത്തെ, അസ്തിഭാതിപ്രിയമായിരിക്കുന്ന ആ വിശേഷസ്വരൂപത്തെ എങ്ങനെ പറഞ്ഞറിയിക്കുവാനാണ്? അതായത് സാക്ഷാത്ക്കാരത്തെ പറഞ്ഞറിയിക്കുവാൻ സാധ്യമല്ല എന്നു പറഞ്ഞൊഴിഞ്ഞാൽ പോരാ. അതിനെ പറഞ്ഞറിയിക്കുകതന്നെ വേണം. അതിനെ എങ്ങനെ പറഞ്ഞറിയിച്ചു. ''ഞാനററബോധത്തെ-ഞാനായ മുക്തിയെ'' എന്ന്. ഇതിൽ കൂടുതൽ അതിനെപ്പററി പറഞ്ഞറിയിക്കുവാൻ സാധ്യമാണോ? ഞാൻ തന്നെ മുക്തിസ്വരൂപമായിരിക്കുന്നു എന്നതിൽ കവിഞ്ഞ് എന്തോന്നു പറയും? ഈ അവസ്ഥയെത്തന്നെയാണ് അയ്യിപ്പിള്ള ആശാൻ പാടിയത്.

''അത്ഭുതമായമൃതായ് മറനാലിനു-
മറിവായഖില ജഗൽപൂർണവുമാ-
യുത്ഭവമരണാദികൾ കരണാദിക-
ളൊന്നിനൊടുംകൂടാതൊളിവായേ
പുഷ്പമണംപോൽ സ്ഥാവരചരമൊടു
പുണരാതെ പുണരും പൊരുളായ്നി-
ന്നെപ്പൊഴുതും സച്ചിൽസുഖമായ്നി-
ന്നീടിയ പരമാത്മാനം തൊഴുതേൻ''

''തൊഴുതേൻ ദീപത്തിനെ ദീപത്തിൻ
ചുടരൊളികാട്ടീടുന്നതിനൊത്തും''

അതായത്, ഏതൊന്നിനെ പറഞ്ഞറിയിക്കുവാൻ സാധ്യമല്ലാതിരിക്കുന്നുവോ അതിനെ പറഞ്ഞറിയിക്കുന്നതാണ് വിശേഷസ്വരൂപം കാട്ടിത്തരുന്നത്.

''ചെപ്പമുടിയാതപൊരുൾ ചെപ്പവരുമാകിൽ''

അങ്ങനെ പറഞ്ഞറിയിക്കാൻ വയ്യാത്തതിനെ പറഞ്ഞറിയിച്ചതാണ് ഉന്തീപറമാഹാത്മ്യവും അയ്യിപ്പിള്ള ആശാനും. ഗുരു പറഞ്ഞറിയിക്കു

വാൻ സാധിക്കാത്തതിനെ പറഞ്ഞറിയിക്കുന്നു എന്നുള്ള അറിവ് നാം മറക്കാതെയിരിക്കണം. അതാണ് ഗുരു ഈശ്വരവിശേഷസ്വരൂപമായ അസ്തിഭാതിപ്രിയംതന്നെ എന്ന് ഉത്ഘോഷിച്ചത്. ആ ഗുരുസന്നിധിയിൽ എത്രയെത്ര ജന്മങ്ങൾ കൊണ്ട് ആർജിച്ച പുണ്യപാപങ്ങളും ഒടുങ്ങിപ്പോകുന്നു. എങ്ങനെ എന്നാൽ ഒരു വലിയ ഇരുമ്പുകഷണം ഒരു ചെറിയ കാന്തസൂചിയുടെ മുൻവശത്ത് ഇരുന്നാലും ആ കാന്തം ആ ഇരുമ്പുകഷണത്തെ ആകർഷിച്ച് ആ ഇരുമ്പിനെയും കാന്തമാക്കിക്കൊണ്ടിരിക്കുന്നതുപോലെ, ഗുരുസന്നിധിയിൽ ശിഷ്യന്റെ സർവ ദുഷ്യങ്ങളും ഉന്മൂലനാശമടയുകയും, ശിഷ്യനും ഗുരുവിങ്കൽ അതായത്, ആ വിശേഷസ്വരൂപമായ അസ്തിഭാതിപ്രിയത്തിൽ ലീനമായി അതായി ത്തന്നെ തീരുകയും ചെയ്യുന്നു.

മാതാവിന്റെ ഗർഭാശയത്തിൽ നിന്ന് ശിശു ജാതമാകുമ്പോൾ ആ നിമിഷത്തിൽത്തന്നെ മാതാവിൽ മുലപ്പാൽ സ്വയം ജാതമാകുന്നു എന്നുള്ളത് സത്യമാണ്. ശിശുവിനെ പ്രസവിക്കുന്നതിനു മുമ്പ് മാതാവിന് മുലപ്പാലില്ല. അപ്പോൾ ശിശുവിന്റെ ജനനത്തോടുകൂടി അതിന്റെ പരിപാലനത്തിനുവേണ്ടി ഈശ്വരൻ മുലപ്പാലും ഒരുക്കിത്തരുന്നു. എന്നാൽ ശിശു തറയിൽ വീണുകഴിഞ്ഞ് ആദ്യം ചെയ്യുന്ന പ്രവൃത്തി എന്താണ്? അമ്മയുടെ മുലപ്പാലിനെ അന്വേഷിച്ച് അവിടേക്ക് കുതിക്കുന്നു. ഏതു ജീവരാശികൾക്കും അനുഭവം ഇതുതന്നെയാണ്. മുലകുടിക്കുവാൻ തുടങ്ങുമ്പോഴേക്കും ഒരു കൈ ആ മുലയിലും മറേറ കൈ എന്റേത് എന്ന പററുതൽ എന്നവണ്ണം മറേറ മുലയിലും പിടിക്കുന്നു. അപ്പോൾ ശിശു ജനനത്തോടുകൂടിത്തന്നെ എന്റേത് എന്റേത് എന്ന പററുതലോടുകൂടി ജീവിതം തുടങ്ങുന്നു. എന്നാൽ ഈ കുട്ടിക്ക് ഈ സംസ്കാരം എവിടെ നിന്നുമേർപ്പെട്ടു; മാതാവിൽ നിന്ന്. എന്നാൽ മാതാവിൽ ഈ സംസ്കാരം എങ്ങനെ ഏർപ്പെട്ടു; പിതാവിൽ നിന്ന്. എന്നാൽ പിതാവിൽ ഇത് എങ്ങനെ ഏർപ്പെട്ടു; ഈശ്വരനെ ആശ്രയിച്ചുനിൽക്കുന്ന മായയിൽ നിന്നും സംസ്കാരങ്ങൾ ഏർപ്പെട്ടു. അപ്പോൾ എല്ലാ സംസ്കാരങ്ങളുടെയും അതായത് അതുകൊണ്ട് ഏർപ്പെട്ട എന്റേതുകളുടേയും ആധാരവും ആശ്രയവും ഈശ്വരൻ തന്നെയാണ്. അപ്പോൾ ഞാൻ എന്നും എന്റേത് എന്നും ഈശ്വരനിൽത്തന്നെ ജാതമാകുന്നതായും നശിക്കുന്നതായും കാണാം.

ശിശു ഇങ്ങനെ ജനനാൽത്തന്നെ എന്റേത് എന്ന് പററുതലോടുകൂടി വളർന്നുവരുന്നു. അപ്പോൾ അതിന്റെ ജന്മവാസന എന്റേത് എന്റേത് എന്നുതന്നെയായി വളരുന്നു. താൻ ഉണ്ട് എന്നറിഞ്ഞിട്ടും താൻ അന്യവിധി അറിവുകളെ ഹൃദിസ്ഥമാക്കുന്നു. എന്നാൽ എത്ര അറിവ് സമ്പാദിച്ചാലും എത്ര ഡിഗ്രി സമ്പാദിച്ചാലും തനിക്ക് മുഴുവൻ അറിവും ലഭ്യമായില്ല എന്നുള്ള കുറവ് അവിടെ സംഭവിക്കുന്നു. വേദങ്ങൾ പഠിച്ചി

ട്ടുണ്ട്, ചരിത്രം പഠിച്ചിട്ടുണ്ട്, സയൻസ് പഠിച്ചിട്ടുണ്ട്, പലപല ഭാഷകൾ പഠിച്ചിട്ടുണ്ട്. ഇപ്രകാരം അനവധി അറിവുകൾ ലഭ്യമായാലും തന്റെ അറിവിന് എന്തോ ഒന്ന് കുറവുണ്ട് എന്ന് എവരും സമ്മതിക്കുന്ന വസ്തുതയാണ്. ഈ അറിവുകേട് എങ്ങനെയുണ്ടായി. അജ്ഞാനം കൊണ്ട്, അതായത് അവിദ്യകൊണ്ട് ഉണ്ടായി. എന്നാൽ ആരാണ് ഈവക അറിവുകൾ സമ്പാദിക്കുന്നത്? ഞാൻതന്നെ. അങ്ങനെ പലവിധ അറിവുകൾ സമ്പാദിക്കുവാൻ തനിക്ക് കഴിവുണ്ടെങ്കിൽ, താൻതന്നെ അറിവിന്റെ സ്വരൂപമായിരിക്കേണ്ടേ. അങ്ങനെ താൻതന്നെ അറിവിന്റെ മൂർത്തീകരണമാണെങ്കിൽ ആ 'തന്നെ' അറിഞ്ഞാൽ പോരെ? ഏതൊന്നിനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞതായി വരുമോ അതിനെ അറിയുന്നതാണ് അറിവിൽ അറിവ് എന്നു പറയുന്നത്. നാനാത്വങ്ങളിലുളള അറിവ് അജ്ഞാനത്തെ ദൂരീകരിക്കുന്നില്ല.

''അജ്ഞാനംകൊണ്ടുവന്നോരനർഥങ്ങൾ
വിജ്ഞാനംകൊണ്ടുവേണ്ടയോ നീക്കുവാൻ''

എല്ലാററിന്റെയും അറിവിനും ആധാരമായി നിൽക്കുന്ന തന്നെവേണം ആദ്യം അറിയുവാൻ. ആ എന്നെ അറിഞ്ഞുകഴിഞ്ഞാൽ എല്ലാം അറിഞ്ഞു കഴിഞ്ഞതായും ഇരിക്കും. ആ എന്നെ എങ്ങനെ അറിയുന്നു? സാക്ഷാത്ക്കരിച്ച മഹത്തുക്കളിൽ നിന്ന് അറിയുന്നു. ആ മഹത്തുക്കളാണ് ഗുരുക്കന്മാരായി ശോഭിക്കുന്നത്. തന്റെ സംശയനിവൃത്തി വരുത്തുന്ന മഹാത്മാവാണ് ഗുരു. അല്ലാതെ ശിഷ്യനെ പഠിപ്പിച്ചുംവച്ച് ജഗത്തെ പടയ്ക്കുന്ന ആൾ ഗുരുവാകുകയില്ല.

''കിരിയയാൽ ജ്ഞാനം കിടൈത്താലും കേട്
കരുവാൽ വരുവതുപോർക്കാണു–മൊരുകോടി
ചൂരിയരെ കൂരിരുളാലെ ശുരുട്ടനീരകിൽ
കാരണനൈ തീണ്ട നിനൈക്ക.''

''കിരിയൈ കിളൈത്തുവന്തു കേട്പവർക്കുചുമ്മാ
തിരിയച്ചുകം വിളൈത്തശീമാൻ–ഗുരുവെൻറി
ച്ചുറൈപതൈപ്പതരിനും ശകംപടൈക്ക
ക്കററാനും കാലനുമാങ്കാൺ''

സാക്ഷാൽ ഗുരുവിന്റെ സ്വരൂപം ഈശ്വരന്റെ വിശേഷസ്വരൂപമാകുന്ന അസ്തിഭാതിപ്രിയം എന്നു പറഞ്ഞുവല്ലോ. അദ്ദേഹം ശിഷ്യനെ സ്വയം ബോധവാനാക്കി ചെയ്യുന്നു. ഉദാഹരണം—ഒരു ഗർഭിണിയായ പെൺസിംഹം, ആടുകളെ ഭക്ഷണത്തിനായി പിടിക്കുവാൻ ഒരു തോടു ചാടിക്കടന്നപ്പോൾ ക്ഷീണിച്ചു; അപ്പോൾതന്നെ പ്രസവിക്കുന്നു. ആട്ടിടയന്മാർ ആ തക്കംനോക്കി തളളസിംഹത്തെ അപ്പോൾതന്നെ കൊല്ലുന്നു. സിംഹക്കുട്ടി ആടുകളുടെ ഇടയിൽ ക്രമേണ വളർന്നുവരുന്നു. കുറച്ചു

കാലം കഴിഞ്ഞപ്പോൾ, ആ സിംഹക്കുട്ടിക്ക് മററാടുകളെ അപേക്ഷിച്ച് കൂടുതൽ ശക്തിയും പ്രസരിപ്പും ഉണ്ടെന്നു സ്വയം തോന്നിത്തുടങ്ങി. തനിക്ക് അവരിൽ നിന്നും ഏതോ ഒരു വ്യത്യാസമുണ്ടെന്നും തോന്നി. അങ്ങനെയിരിക്കുമ്പോൾ അത് ഒരു തോട്ടിൽ വെള്ളംകുടിക്കുവാൻ ഇറങ്ങിയപ്പോൾ തൻെറ പ്രതിച്ഛായ കണ്ടു. അപ്പോൾ ആ പ്രതിച്ഛായ താൻ കാണുന്ന ആടുകളുടെ ആകൃതിയിൽ നിന്നും വ്യത്യാസമുള്ളതായി മനസ്സിലാക്കി ഒന്നു ചിന്തിച്ചപ്പോൾ, തന്നിൽ സ്വയമായ ഒരു ബോധം ഉണർന്ന് ഒന്നു ഗർജിക്കുന്നു. ആ ബോധത്തോടുകൂടി തൻെറ ബലത്തെ പരീക്ഷിക്കുവാനായി ഒരു ആടിനെ പിടിച്ച് അതിനെ കൊല്ലുകയും തിന്നുകയും ചെയ്യുന്നു. അപ്പോൾ തൻെറ പ്രതിച്ഛായ കണ്ട്, തൻെറ സത്യസ്വരൂപത്തെ മനസ്സിലാക്കിയപ്പോൾ സിംഹക്കുട്ടിക്ക് സ്വബോധം ഉണർന്നമാതിരി; ഗുരുമൊഴി ശിഷ്യൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ സ്വബോധം ഉണർന്ന്, തൻെറ സത്യസ്വരൂപത്തെ സ്വരൂപീകരിക്കുന്നു. ആ ഗുരുമൊഴി പകരുന്നത്, ''കൺമണിയിലാകായനിഴൽകലന്താർപോൽ'' എന്ന് നേരത്തെ വിവരിച്ചിട്ടുണ്ട്. അത് വേറെ ഭാഷയിൽ പറയുകയാണെങ്കിൽ:

''നിന്മുഖംപോലെ കണ്ണാടിക്കുള്ളിൽ കാണുംവണ്ണം
ചിന്മയഛായയുണ്ടാംബുദ്ധിയിൽ ചിത്തുപോലെ
ചിന്മഛായ ദൃക്കായ് വർത്തിച്ചുവിലസീടും
വെൺമയിൽ ജ്ഞാനമെന്നു ചൊല്ലുന്നതിതുതന്നെ''

തൻെറ മുഖത്തെ കണ്ണാടിയുടെ ഉള്ളിൽ കാണുന്നതുമാതിരി, നിശ്ചയാത്മികമായ ബുദ്ധിയിൽ സത്യസ്വരൂപമായ ചിത്തം അതായത് അസ്തി, ഭാതി, പ്രിയം ചിൻമയച്ഛായ എന്നവണ്ണം, ചൈതന്യാഭാസമെന്നവണ്ണം പ്രതിഫലിക്കുന്നു.

ഇവിടെ, 'കണ്ണാടിക്കുള്ളിൽ' എന്നുള്ളത് കണ്ണാടിയുടെ അകത്തു കയറി എന്നല്ല അർഥം. ഇവിടെ ഉപാധിയുടെ തടസ്സംകൂടാതെ പ്രതിഫലനം അകത്തും പുറത്തും എന്നല്ലാതെ പ്രതിഫലിക്കുന്നു എന്നർഥം. ചിത്തുപോലെ എന്നതിൽ 'ചിത്ത്' എന്നർത്ഥമാകുന്നത്

''ദേഹത്തിനു മലാദികൾ മാലിന്യം
ദേഹം മാലിന്യം ദേഹിയ്ക്കതുപോലെ
ദേഹി താൻതന്നെ സാക്ഷിക്കുമാലിന്യം
സാക്ഷിത്വമൊന്നു ചിത്തിന്നു മാലിന്യം
ചിത്തൊന്നേയുള്ളു സത്യമായിട്ടിപ്പോൾ
സച്ചിതാനന്ദബ്രഹ്മമതുതന്നെ''

സത്യസ്വരൂപമായ അസ്തിഭാതിപ്രിയം എന്നുതന്നെയാണ് 'ചിത്തം' എന്നുള്ളതിനർത്ഥം. അതിനെ ആഭാസചൈതന്യം എന്നു പറയുവാൻ

പാടില്ല. അതുപോലെ ചിൻമയച്ഛരായ എന്നു പറയുന്നത്; അജ്ഞാനം, ആവരണം, ഭ്രാന്തി എന്ന മൂന്നു താഴ്ന്ന അവസ്ഥകളെ നീക്കിയ ചിദാഭാസനും; പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന നാല് ഉയർന്ന അവസ്ഥകളിൽ പരിലസിക്കുന്ന ചിദാഭാസനും എന്നാണ്. ഇങ്ങനെയുള്ള ചിദാഭാസൻ ദൃക്കായി വിലസുന്നു. എല്ലാ ദൃശ്യങ്ങളും ദ്രഷ്ടാവിൽനിന്നും അന്യമായി പോകാതെ ഇരിക്കുന്നതു കൊണ്ട്, ആ ദ്രഷ്ടാവിനെ ദൃക്ക് എന്നു പറയുന്നു. എല്ലാ ജ്ഞാതൃ-ജ്ഞേയ-ജ്ഞാനങ്ങളും, ജ്ഞാതാവിൽനിന്നും അന്യമായിരിക്കാത്തതുകൊണ്ട് ആ ജ്ഞാനസ്വരൂപത്തെ ദൃക്ക് എന്നു പറയുന്നു. അങ്ങനെ ഇരിക്കുന്ന ദൃക്കായി ആ ജ്ഞാനസ്വരൂപം വിളങ്ങുന്നു. നിത്യാനന്ദത്തെ പ്രദാനം ചെയ്യുന്ന ജ്ഞാനം എന്നും ഇതിനെ പറയുന്നു.

ഗുരുവിൻെറ സന്നിധിയിൽ ജിജ്ഞാസുവിൻെറ നില എങ്ങനെയാണ് വിവരിക്കുന്നത് എന്നാണെങ്കിൽ

''വെണ്ണയുരുപാവയർക്കു ജ്ഞാനം വിളക്കിൻമേ
ലണ്ണിൻ മയിർപഞ്ചാകുമാശയിലൈ-കണ്ണീ
രൊഴുകുംമ്പൊഴുതറിയാതുള്ളുരുകിവിമ്മി
അഴുതുചിരിപ്പാർ പുളകമാം''

വിളക്കിൻെറ അടുത്ത് അണ്ണിരോമം കാണിക്കുന്നതിനു മുൻപുതന്നെ ആ രോമം മായുന്നതുപോലെ, അസ്തിഭാതിപ്രിയമായിരിക്കുന്ന ഗുരുസ്വരൂപത്തിൽ ജിജ്ഞാസു ലയിച്ചുപോകുന്നു (വിളക്ക്-ഗുരു).

താൻ ഗുരുവിശേഷസ്വരൂപമാകുന്ന അസ്തി, ഭാതി, പ്രിയത്തിൽ തന്നെ ഇരിക്കുന്നു എന്നുള്ള ദൃഢബോധം ഒന്നുകൊണ്ടുമാത്രം സാക്ഷാത്ക്കാരം കൈവരുമെന്നുള്ളതിനു സംശയമില്ല. ഗുരു, നിത്യമുക്തത-കൂടസ്ഥത എന്ന അവസ്ഥയിൽത്തന്നെ ആയിരിക്കുമ്പോൾ; താൻ ആ ഗുരുവിങ്കൽത്തന്നെ ഊടുരുവെ നിറവുററിരിക്കുമ്പോൾ; ആ ജ്ഞാനത്തെ നീക്കി മുക്തിയെ അന്വേഷിച്ചതുതന്നെ ബന്ധമായി കലാശിച്ചു. താൻ ആ നിത്യമുക്തത, കൂടസ്ഥത എന്ന അവസ്ഥയിൽ തന്നെ ആയിരിക്കുമ്പോൾ അതിനെ വീണ്ടും പ്രാപിക്കുവാൻ ഒന്നും ചെയ്യേണ്ടതില്ല. അതു നേരത്തെ കൈവന്നാണ് ഇരിക്കുന്നത്. തൻേറതുകൾ എല്ലാം ഗുരുവിങ്കൽ നിത്യനിവൃത്തമായിരിക്കുമ്പോൾ, അതിനെ വീണ്ടും നിവർത്തിക്കുകയോ, താൻ ഗുരുസ്വരൂപത്തിൽ കാലം, ദേശം, വസ്തു എന്ന വ്യവച്ഛേദം കൂടാതെ, അവയ്ക്ക് അതീതമായി ആ സ്വരൂപത്തിൽത്തന്നെ ഇരിക്കുമ്പോൾ അതിനെ വീണ്ടും പ്രാപിക്കുകയോ വേണ്ടാ. ഒരു കണ്ണാടിയുടെ മുൻപിൽ മറെറാരു കണ്ണാടിവച്ചാൽ ഒരു കണ്ണാടി മറേറതിനെ കാണുന്നതായി വരുന്നില്ല. രണ്ടിൻെറയും പ്രതിബിംബം രണ്ടിലും ഏക സമയത്ത്, ഏക ദേശത്ത്, ഒരേ നിമിത്തത്തിൽ പ്രതിഫലിക്കുന്നു. അതുപോലെ ഗുരുവിൽ

നിന്നുണ്ടായ ശബ്ദജനി ഉത്തമശിഷ്യൻെറ കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയുമ്പോൾ ബുദ്ധി നിശ്ചയാത്മികവും നിർമലവുമായിത്തീരുകയും, അതോടുകൂടി താനും തൻെറ ആത്മാവും താനായി, ആത്മാവായി, ബ്രഹ്മമായി ശോഭിക്കുന്നു എന്ന സഹജജ്ഞാനം സ്വരൂപീകരിക്കുകയും ചെയ്യുന്നു. അവിടെ ഗുരുശിഷ്യഭേദം എന്നുള്ളതു തന്നെ മാഞ്ഞ് അസ്തിഭാതിപ്രിയം എന്ന സത്യാവസ്ഥ മാത്രം വിളങ്ങുന്നു. ആ ദശയിൽ സരൂപനാശം, അരൂപനാശം, അതീതനാശം ഇവ കൂടാതെ തന്നെ താൻ തൻെറ സ്വസ്വരൂപത്തിൽ സ്വരൂപസ്ഥിതമാകുന്നു. നീ നിന്നെത്തന്നെ ചുംബനം ചെയ്താൽ അത് അരൂപമായും, നീ ലോകത്തെ ചുംബനം ചെയ്താൽ അത് സരൂപമായും തീരും. നീ ഗുരുവിനെ കാണുന്നതിനുമുമ്പ്, ഗുരു നിന്നെ കണ്ട സ്ഥാനത്ത് ഈശ്വരസ്വരൂപം തന്നെ വിളങ്ങുന്നു. താൻ, തന്നെ നുള്ളി നോവറിഞ്ഞാൽ അത് ആനന്ദത്തെ പ്രദാനം ചെയ്യും. താൻ ആരാനേയും നുള്ളി നോവറിഞ്ഞാൽ അതു ദുഃഖത്തെയും ബന്ധത്തെയും പ്രദാനം ചെയ്യും. അതു കൊണ്ട് തന്നെ നുള്ളി ആരാൻെറ നോവറിയുക.

സനാതനധർമം എപ്പോഴും പുതുമയേറിയതായി ശാശ്വതമായി അല്ലെങ്കിൽ സനാതനമായി ഗണിയ്ക്കപ്പെടുന്നതിൻെറ കാരണം, എല്ലാം അഹിംസയിൽക്കൂടിയാണ് നടക്കുന്നത് എന്ന്, അത് പ്രത്യക്ഷജ്ഞാനത്തെ തരുന്നതുകൊണ്ടാണ്.

## 24-1-1960

ഒരു കണ്ണാടിയുടെ മുൻപിൽ മറെറാരു കണ്ണാടിവച്ചാൽ രണ്ടിൻെറയും പ്രതിബിംബം രണ്ടു കണ്ണാടിയിലും ഏകകാലത്തിൽ ഏകനിമിത്തത്തിൽ പ്രതിഫലിക്കുന്നതുപോലെ ഗുരുവിൽനിന്നും ഉണ്ടായ ഉപദേശംകൊണ്ട് ശിഷ്യനു സാക്ഷാത്ക്കാരം ലഭ്യമാകുന്നു എന്നു പറഞ്ഞുവല്ലോ. അപ്പോൾ ഗുരുവും ശിഷ്യനും തമ്മിൽ വ്യവഹാരദശയിലും വ്യത്യാസം ഇല്ലാതെയാകുന്നുവോ?

ഇല്ല. ഇവിടെ ഗുരുവിൻെറയും ശിഷ്യൻെറയും സ്വരൂപം ഏകീകരിക്കുന്നു എന്നു ധരിക്കരുത്. ഗുരു സത്യസ്വരൂപമായ ഉള്ള അവസ്ഥയിൽ ഇരുന്നുകൊണ്ടുതന്നെയാണ് ശിഷ്യനെ ഉപദേശിക്കുന്നത്. ശിഷ്യൻ ആ സത്യസ്വരൂപത്തിൽ നിന്നും വേർപെട്ടതായി തോന്നപ്പെട്ടാലും ഗുരൂപദേശംകൊണ്ട്, ഗുരു ഏതുപോലെ ആ സത്യസ്വരൂപത്തിൽ നിറഞ്ഞിരിക്കുവോ, അതുപോലെ താനും ആ സത്യസ്വരൂപത്തിൽ നിറഞ്ഞിരിക്കുന്നതായി സാക്ഷാത്ക്കരിക്കും എന്നർത്ഥം. ആ ദശയിൽ ഗുരു, ശിഷ്യൻ എന്ന വേററുമ ഇല്ലാത്തതുകൊണ്ട് ഗുരുവും ശിഷ്യനും തമ്മിൽ ചേർച്ച എന്നുള്ള അവസ്ഥ ഏർപ്പെടുന്നില്ല. ഗുരുവും ശിഷ്യനും ഉള്ള അവസ്ഥയിൽ തന്നെ ഇരിക്കുന്നു.

സമുദ്രജലം അനവധി ബിന്ദു ജലത്തോടുകൂടി, അവ സമുദ്രത്തിൽ നിന്നും വേർപ്പെടാതെതന്നെ വേർപെടുവാൻ ഉതകത്തക്കവണ്ണം ഇരിക്കുന്നു. എന്നാൽ വേർപെടുത്തിയ ബിന്ദുജലത്തെ വീണ്ടും സമുദ്രത്തിൽ ചേർത്താൽ, അത് സമുദ്രത്തിൽ ഊടുരുവെ നിറഞ്ഞതായും ഇരിക്കും. അതുപോലെ സത്യസ്വരൂപത്തിൽനിന്നും വിട്ടുമാറാതെ—അനവധി ജീവരാശികൾ ഉള്ള തായി തോന്നപ്പെടുന്നു. സമുദ്രജലംതന്നെ പെസഫിക്ക് സമുദ്രം, അററ്ലാൻറിക് സമുദ്രം, ഇന്ത്യൻ സമുദ്രം, ആർട്ടിക്കും അൻറാർട്ടിക്കും സമുദ്രം ഇപ്രകാരം വേർതിരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഇവയെല്ലാം ഒരേ സമുദ്രം തന്നെയായിരിക്കുന്നു എന്ന് നമുക്കെല്ലാം അറിയാം. അവ വേർതിരിച്ചതായി തോന്നപ്പെട്ടത് അഭിധാനംകൊണ്ടാണ്. അതായത് നാമ രൂപാദികളെക്കൊണ്ട്, അവ ഒന്നായിക്കിടക്കുന്ന സമുദ്രത്തിൽനിന്നും വേർ വേറായി തോന്നപ്പെടുന്നു. അതുപോലെ കേരളം ഇന്ത്യയിലെ ഒരു രാജ്യ മായും, ഇന്ത്യ ഏഷ്യയിലെ ഒരു രാജ്യമായും, ഏഷ്യ യൂറേഷ്യയിലെ ഒരു ഭൂഖണ്ഡമായും, യൂറേഷ്യ ലോകത്തിലെ ഒരു ഭൂഖണ്ഡമായും ഗണി ക്കപ്പെടുന്നു. എന്നാൽ കേരളമാകട്ടെ, ഇന്ത്യയാകട്ടെ, ഏഷ്യയാകട്ടെ, യൂറേഷ്യയാകട്ടെ ലോകത്തിൽനിന്നും വിട്ടുമാറാതെ വിട്ടുമാറിയതുപോലെ അനുഭവപ്പെടുന്നു. അതുപോലെ തന്നെയാണ് ജീവരാശികളുടെ ഉൽപ്പ ത്തിയും. ജീവരാശികളെ അണ്ഡജം, സ്വേദജം, ഉത്ഭിജം, ജരായുജം എന്നു നാലുതരത്തിൽ കാണാം. എന്നാൽ ഈ എല്ലാ ജീവരാശികളുടേയും ഉൽപ്പത്തി, സ്ഥിതി, നാശം ഇവ ആ ഉള്ള അവസ്ഥയിൽത്തന്നെയാണ്. എന്നാൽ നാമരൂപാദികളാകുന്ന അഭിധാനങ്ങൾകൊണ്ട് അവ വേർപെട്ടതായി തോന്നപ്പെട്ടു. എല്ലാ വസ്തുക്കൾക്കും സാധാരണ ഘടകമായി കാണുന്നത് ഉണ്ട്, പ്രകാശിക്കുന്നു, പ്രിയമായിരിക്കുന്നു എന്നുള്ളതാണ്. അതു കൊണ്ട് ഈ കോമൺ ഫാക്ടർ ആയിരിക്കുന്ന അവസ്ഥയാണ് സത്യമാ യിട്ടുള്ള അവസ്ഥ. നാമരൂപാദികൾക്ക് ഉൽപ്പത്തി, സ്ഥിതി, നാശം എന്നുള്ളത് അതിന്റെ തലയിലെഴുത്തായതുകൊണ്ട് അവ വെറും ആരോ പിതമായിരിക്കുന്നു.

സ്വർണംകൊണ്ടുണ്ടാക്കിയ കമ്മലിൽ സാക്ഷാൽ വസ്തു സ്വർണ മാണ്, കമ്മലിൽ സ്വർണത്തെ കാണുമ്പോൾ കമ്മൽ കണ്ടു എന്ന അഭി ധാനം ഇവിടെ ഇല്ലാതായിത്തീരുന്നു. ആ കമ്മലിനെ ഉരുക്കിയാൽ സ്വർണം തന്നെ കിട്ടുന്നു. കമ്മൽ എന്ന നാമവും രൂപവും നാമാവശേഷ മായിപ്പോകുന്നു. എന്നാൽ ഈ നാമരൂപങ്ങൾ നഷ്ടപ്പെട്ടതുകൊണ്ട് സ്വർണത്തിനു വല്ല നഷ്ടവുമുണ്ടായോ? ഇല്ല. അപ്പോൾ നാമരൂപങ്ങൾ നശിച്ചതു കൊണ്ട്, സത്യവസതുവായ സ്വർണത്തിനു നഷ്ടം സംഭവി യ്ക്കാത്തതുപോലെ, അസ്തിഭാതിപ്രിയമായിരിക്കുന്ന ആ ഉള്ള അവ സ്ഥയിൽ നാമരൂപങ്ങൾ വെറും ആരോപിതവും അധ്യാസവുമാണ്. അതുകൊണ്ട് നാമരൂപാദികളെ കൊണ്ടുണ്ടായതുകളെ നഷ്ടം വരുത്തി

യാലും, ആ ഉള്ള അവസ്ഥയിൽ നഷ്ടം കൂടാതെ തന്നെ ചേരാം. സ്വർണത്തിൽ കമ്മൽ, വള, മോതിരം മുതലായ നാമരൂപാദികഠം ഉഠംക്കൊണ്ടിരുന്നാലും അവ എപ്പോഴും അതിൽ ഇല്ലാത്തതു തന്നെയായിരിക്കുന്നു. കമ്മൽ എന്ന സ്വരൂപത്തെ നോക്കിയാൽ അത് കമ്മൽ എന്നു മാത്രമേ കാണുകയുള്ളു. എന്നാൽ അതിനെ തട്ടാൻെറ നോട്ടത്തോടുകൂടി നോക്കിയാൽ അതു സ്വർണമായിട്ടും കാണും. അപ്പോഠം കമ്മൽ എന്ന പദം സ്വർണത്തിൽ ഉള്ളപ്പോഠം തന്നെ ഇല്ലാതിരിക്കുന്നു. അതുകൊണ്ട് നാമരൂപാദികളുടെ ഉൽപ്പത്തിയെ സംബന്ധിച്ചിടത്തോളം അതിനെ അനിർവചനീയഖ്യാതി എന്നു പറയുന്നു. ഈ വസ്തുതയെ 'സദസത് വിലക്ഷണ' എന്നു ഘോഷിക്കുന്നു.

പഞ്ചഭൂതങ്ങഠംക്ക് ചൈതന്യവസ്തുവിനെ ആശ്രയിക്കാതെ സ്വയം നിലനിൽപ്പില്ലാത്തതുകൊണ്ട് അവയെ ജഡവസ്തുക്കളായി കണക്കാക്കുന്നു. ഈ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണം കൊണ്ട് ഈ ശരീരം ഏർപ്പെടുന്നു. എന്നാൽ ഈ ശരീരം ചേഷ്ടിക്കുന്നതു ചൈതന്യവിശേഷം അതിൽ ഉഠംക്കൊണ്ടിരിക്കുന്നതുകൊണ്ടാണ്. എന്നാൽ ഈ ശരീരത്തെ ജഡം എന്നും ചൈതന്യം എന്നും പറയുവാൻ പാടില്ല. അതു ചേഷ്ടിക്കുന്നതുകൊണ്ട് അതു ജഡമല്ല. എന്നാൽ അതു പൂർണമായും ചൈതന്യമല്ലാത്തതുകൊണ്ട് ചൈതന്യവുമല്ല. അതുകൊണ്ട് ഈ ശരീരം ചൈതന്യവുമല്ല ജഡവും അല്ല. ത്രിശങ്കുസ്വർഗത്തിൽ നിൽക്കുന്ന ഒരു ഏർപ്പാട്; അതു സത്തുമല്ല അസത്തുമല്ല. അതുകൊണ്ട് ഈ ജീവരാശികളുടെ ഉൽപ്പത്തിക്കു കാരണം നോക്കേണ്ടതില്ല. അത് അനിർവചനീയഖ്യാതി എന്നു മാത്രമെ പറയുവാൻ സാധിക്കയുള്ളു. തൽഫലമായി എല്ലാ ജീവരാശികഠംക്കും സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന ഉപാധികഠം ഏർപ്പെടുന്നു. ഈ ഉപാധികഠം കാരണം, ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ ഇവ ഏർപ്പെടുന്നു. ഈ മൂന്നവസ്ഥകളും ചേർന്നാണിരിക്കുന്നത്. ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും അതായത് സ്ഥൂലശരീരത്തിലും സൂക്ഷ്മശരീരത്തിലും ദ്വൈതങ്ങഠം ഏർപ്പെടും. ആൺ–പെൺ എന്ന വ്യവച്ഛേദം ഏർപ്പെടും. വ്യാവഹാരികം, പ്രാതിഭാസികം ഇവ ഏർപ്പെടും; ലിംഗഭേദങ്ങഠം നിലനിൽക്കും. സ്വപ്നാവസ്ഥയിൽ അനുഭവിച്ചതിൻെറ പരിണാമം; ജാഗ്രദവസ്ഥയിൽ അനുഭവിക്കും. സ്വപ്നാവസ്ഥയിൽ സൂക്ഷ്മശരീരമാണ് പ്രവർത്തിക്കുന്നത്. അതു വളരെ ശക്തിയേറിയതാണ്. അതു പിതൃകോശവൈഭവമാണ്. അതായത് അത് അജ്ഞാതമായി, സൂക്ഷ്മമായി നിന്നു പ്രവർത്തിയ്ക്കുന്നു. എന്നാൽ ജാഗ്രദവസ്ഥയിൽ മാതൃകോശത്തിൻെറ വൈഭവമാണ് ഉള്ളത്. ജാഗ്രദവസ്ഥയിൽ, സ്വപ്നാവസ്ഥയിൽ സൂക്ഷ്മമായി പ്രവർത്തിക്കുന്നതിനെ പ്രത്യക്ഷപ്പെടുത്തുന്നു.

എന്നാൽ അഹംകോശത്തിൽ ലയിച്ചുകഴിഞ്ഞാൽ അതു കാരണാവസ്ഥ യിൽ ലയിക്കുന്നതായി വരുന്നു. അവിടെ ലിംഗഭേദമില്ല അതായത് അലിംഗാവസ്ഥ. എന്നാൽ അപ്രകാശത്തിലാണ് ആ കാരണാവസ്ഥ ലീനമായിരിക്കുന്നത്. അവിടെ താൻ അറിയാതെതന്നെ ഒരു ആനന്ദം ഉണ്ടാകുന്നു. താൻ ഒന്നും അറിഞ്ഞില്ല എന്ന അവിദ്യ അല്ലെങ്കിൽ അപ്ര കാശത്തോടുകൂടി താൻ സുഖമായി ഉറങ്ങി എന്ന ആനന്ദത്തെ പ്രദാനം ചെയ്യുന്ന അറിവും ഉണ്ടാകുന്നു. ഈ അപ്രകാശത്തെ നീക്കിയാൽ സ്വപ്ര കാശം സ്വയം വിളങ്ങുന്നു.

''ആണല്ല പെണ്ണല്ലവേ അഗ്നികണ്ടായോ''

മാതാപിതാ, ഭാര്യാഭർത്താവ്, സഹോദരി സഹോദരൻ, ലേഡി ജെൻറിൽമാൻ എന്നിവരിൽ സ്ഥൂലഉപാധി, സൂക്ഷ്മഉപാധി, കാരണ ഉപാധി ഇവയും, തൽഫലമായി ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷു പ്ത്യവസ്ഥ ഇവയും സാക്ഷി എന്നവണ്ണം കാണുന്നു. അവയിൽ ചേർന്നു കൊടുത്തും അതേ സമയം അവയിൽനിന്നും അന്യമായി ഗവേഷണം ചെയ്തും ഇരുന്നാൽ നാമരൂപാദികൾ ആരോപിതമാണെന്നും തൻെറ സത്യസ്വരൂപം അസ്തിഭാതിപ്രിയമാണെന്നുമുള്ള ദൃഢബോധം സഹ ജതാദാത്മ്യത്തോടുകൂടി ഉണ്ടാകും. ഇതിനെയാണ് ശരിയായിട്ടുള്ള നിദിധ്യാസനം എന്നു പറയുന്നത്.

വിശ്വമാകുന്ന വിരിമാറിൽ രണ്ടു പുഷ്പങ്ങൾ വിരിഞ്ഞ് അതിൽ നിന്നും ഊറുന്ന പീയൂഷത്തെ പാനം ചെയ്യുന്നവൻ സാക്ഷാത് കരിക്കും.

''കരുപ്പനിലത്തൈ കറണ്ടുതിരിവാർക്കു
ചരുക്കരൈയേ വായിർ ചെനിത്തോം–കീരുത്തിവിടു''

മുഖംകൊണ്ട് ആച്ഛാദനം ചെയ്യപ്പെട്ട ബ്രഹ്മരന്ധ്രത്തോടുകൂടി ഇരിക്കുമ്പോൾതന്നെ ഇഡ, പിംഗല എന്ന രണ്ടു കുവലയദലങ്ങൾ, പുഷ്പങ്ങൾ പീയൂഷസമുദ്രമായ സഹസ്രാരദളത്തിൽ നിന്നും ഊറുന്ന അമൃതത്തെ പാനംചെയ്യുന്നവൻ സാക്ഷാത്കരിക്കും.

തറയിൽ ഇരിക്കുന്ന കൽക്കണ്ടത്തെ കണ്ണുകൊണ്ടു കാണുന്നവൻ, കൽക്ക ണ്ടത്തെ കണ്ടതായി വരികയില്ല, അവന് സാക്ഷാത്ക്കാരമില്ല. വായിൽ ഇരിക്കുന്ന കൽക്കണ്ടത്തെ കണ്ണുകൊണ്ടു കാണുന്നവൻ സാക്ഷാത്ക രിക്കും.

''കുസുമേകുസുമോൽപ്പത്തി
ശ്രൂയതെ ന ച ദൃശ്യതെ''

എന്ന് വിക്രമാദിത്യൻെറ സമസ്യ ചൊല്ലിയപ്പോരം

''കാന്തേ തവമുഖാംഭോജേ
ദൃശ്യതേന്ദീവരദ്വയം''

എന്ന് കാളിദാസൻ പറഞ്ഞതുപോലെ പററിക്കണം.

മുഖമാകുന്ന അംബുജത്തിൽ കരിംകൂവളപ്പൂക്കളാകുന്ന രണ്ടു ദൃഷ്ടികരം പൂത്തുനിൽക്കുന്നതുപോലെ, ഇഡപിംഗല എന്ന രണ്ടുപുഷ്പങ്ങളെക്കൊണ്ട് സഹസ്രാരപത്മത്തിൽ നിന്നും ഊറുന്ന അമൃതത്തെ പാനം ചെയ്താൽ സാക്ഷാത്ക്കാരം ലഭ്യമാകുമെന്നുള്ളതിന് സംശയമില്ല. തൻെറ സത്യസ്വരൂപം ഉൽപ്പത്തി, സ്ഥിതി, നാശം, ജാഗ്രത്, സ്വപ്ന, സുഷുപ്തി അവസ്ഥകരം മുതലായവകൊണ്ട് മൂടപ്പെട്ടിരുന്നാലും ആ മായയെ, ബന്ധത്തെ നിവൃത്തിക്കുവാൻ മായാസ്വരൂപത്തിൽ വിഹരിക്കുന്നവനും എന്നാൽ സാക്ഷാത്ക്കരിച്ചവനുമായ ഗുരുവിങ്കൽനിന്നുമുള്ള അനുഗ്രഹം അത്യന്താപേക്ഷിതമാണ്. ഒരിക്കൽ ഈ ഗുരുവും ശിഷ്യനായി കഴിഞ്ഞുകൂടിയവനാണ്. ഒരിക്കൽ അദ്ദേഹം സാക്ഷാത്ക്കരിച്ചതുകൊണ്ട് ശിഷ്യൻ എന്ന ഭാവന വിടുകയും ലോകോപകാരാർത്ഥം ഗുരുവായി ശോഭിക്കുകയും ചെയ്യുന്നു. സത്യസ്വരൂപത്തിൽ നിന്നും അകന്നകന്ന് തൻെറ സ്വരൂപത്തെ ഭാവനകളെക്കൊണ്ടാച്ഛാദനം ചെയ്ത് ആ ഭാവനകളിൽത്തന്നെ മുഴുകിയതുകൊണ്ട്, താൻ സത്യസ്വരൂപത്തിൽ ഇരുന്നിരുന്നാലും അത് വിദൂരമായി തോന്നപ്പെടുന്നു. സമുദ്രത്തിൽ തിര, നുര, പോള എന്നിവപോലെയാണ് ഈ ഭാവനകരംകൊണ്ടേർപ്പെട്ട ബന്ധങ്ങരം. തിര-നുര-പോളകരം സമുദ്രമല്ല. അവ അതിൻെറ വക്കത്തു കാണുന്ന ചില ഗോഷ്ടികരം മാത്രം; സമുദ്രമില്ലെങ്കിൽ അവയ്ക്ക് സ്ഥാനവുമില്ല. അതുപോലെ അസ്തിഭാതിപ്രിയമെന്ന പാരമാർത്ഥിക വസ്തുവിൻെറ ആധാരത്തിലും അധിഷ്ഠാനത്തിലുമാണ് ഈ കാണപ്പെടുന്ന വിശ്വംതന്നെ നിലനിൽക്കുന്നത്. അതുകൊണ്ട് ഈ കാണപ്പെടുന്ന വിശ്വം അസ്തിഭാതിപ്രിയമല്ല. അത് ആ സത്യാവസ്ഥയിൽ കാണപ്പെടുന്ന ആരോപിതവസ്തുവാണ്, ആഭാസമാണ് എന്നർത്ഥം.

''വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോഴില്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴുമുണ്ടത്
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം''

അർച്ചന എന്നത് വാസനകളെ ഉൻമൂലനാശം ചെയ്യുവാൻ അവകളെ അർപ്പിക്കുക എന്നതിന് യാതൊരർത്ഥവുമില്ല. ക്ഷുരകൻ തലമുടിയെ കണ്ണാടിയുടെ മുൻപിൽ അർപ്പിക്കുന്നതുപോലെയുള്ള വൈഭവം മാത്രമേ ഉള്ളൂ ഇത്തരം അർച്ചനയ്ക്ക്. തലമുടി രണ്ടാമതും വളർന്നുവരികതന്നെ

ചെയ്യും. വാസനകളെ മുളയിൽത്തന്നെ നുള്ളിക്കളയണം. അത് എങ്ങനെ സാധിക്കും? തന്റെ ആത്മസ്വരൂപത്തെ ആത്മസ്വരൂപത്തിൽത്തന്നെ അർപ്പിക്കണം. 'അഹം ബ്രഹ്മാസ്മി' എന്ന മഹാവാക്യപ്പൊരുൾ ഹൃദി സ്ഥിതമാക്കി ആ ദൃഢതയോടുകൂടി ഇരിക്കണം. തന്റെ സത്യസ്വരൂപത്തിൽ ആ സത്യസ്വരൂപത്തിനല്ലാതെ മററ് യാതൊന്നിനും സ്ഥാനമില്ല എന്നാകുമ്പോൾ വാസനകളെ പ്രത്യേകം അമർച്ചചെയ്യുവാൻ ശീലിക്കേണ്ടതില്ല. അവ താനെ ഒടുങ്ങിക്കൊള്ളും. അതുകൊണ്ട് താൻ അസ്തിഭാതിപ്രിയമാകുന്ന വിശേഷസ്വരൂപത്തിൽ നിന്നും യാതൊരു കാരണവശാലും വിട്ടുമാറിയിട്ടില്ല എന്ന ദൃഢബോധം ഒന്നുകൊണ്ടുമാത്രം സാക്ഷാത്ക്കരിക്കാം.

## 31-1-1960

രണ്ടു കണ്ണാടികളെ മുഖത്തോടുമുഖം വയ്ക്കുമ്പോൾ ഒരു കണ്ണാടിയിൽ നിന്നും വരുന്ന പ്രകാശവും മറേറ കണ്ണാടിയിൽ നിന്നു വരുന്ന പ്രകാശവും മധ്യകേന്ദ്രത്തിൽ ഏകീകരിച്ച് രണ്ടു കണ്ണാടികളിലും പ്രതിഫലനങ്ങൾ ഉണ്ടാകുന്നു. ഈ ഏകീകരണം ഏകദേശത്ത്, ഏകസമയത്ത്, ഏകനിമിത്തത്തിൽ ഉണ്ടാകുന്നു. 'തത്ത്വം അസി' എന്ന മഹാവാക്യത്തെ ഇവിടെ അർത്ഥമാക്കണം, 'തത്' എന്ന ഒരു കണ്ണാടിയും 'ത്വം' എന്നത് മറേറ കണ്ണാടിയും, മുഖത്തോടുമുഖം ചേർത്താൽ അവ 'അസി' ഉള്ള അവസ്ഥയായിത്തീരുന്നു. 'തത്' എന്ന പദം മഹത്ഉപാധിയോടുകൂടിയിരിക്കുന്ന ഈശ്വരൻ എന്നും, 'ത്വം' എന്ന പദം ഈ ശരീരമാകുന്ന ഉപാധിയോടുകൂടിയിരിക്കുന്ന ജീവൻ എന്നും മനസ്സിലാക്കണം. ഈശ്വരൻ സത്യസ്വരൂപനായും നിറവുററും ഇരിക്കുന്നു. ജീവനിൽ സത്യസ്വരൂപം മറവുപെട്ടിരിക്കുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം എന്ന മഹത്ഉപാധിയോടും ആധികാരികത്വത്തോടുംകൂടി ഈശ്വരൻ വിലസുന്നു. എന്നാൽ ഉൽപ്പത്തി-സ്ഥിതി-നാശം എന്ന ചക്രകാപത്തിയിൽ കിടന്ന് ഉഴലുന്ന തുച്ഛ ഉപാധിയോടുകൂടി ജീവനും ഇരിക്കുന്നു. എന്നാൽ ഈശ്വരനിൽ ഉള്ള ചൈതന്യസ്വരൂപവും ജീവനിൽ ഉള്ള ചൈതന്യസ്വരൂപവും തമ്മിൽ വ്യത്യാസമില്ല. അവ ശുദ്ധ ബ്രഹ്മചൈതന്യമായിത്തന്നെ ഇരിക്കുന്നു. അവ ഏകമായ്ത്തന്നെ ഇരിക്കുന്നു. അപ്പോൾ ഈശ്വരനിലുള്ള മഹത്ഉപാധിയെയും, ജീവനിലുള്ള തുച്ഛഉപാധിയേയും മാററിയാൽ ശുദ്ധചൈതന്യസ്വരൂപം മാത്രം വിളങ്ങും. അത് ഉള്ള അവസ്ഥയായിത്തന്നെ ഇരിക്കും. പൊട്ടക്കിണർ സമുദ്രമാണ് എന്നുപറഞ്ഞാൽ അർത്ഥമില്ല. രണ്ടിലും നിൽക്കുന്ന ഉപാധിയെ മാററിയാൽ - ശേഷിപ്പായി നിൽക്കുന്ന ചൈതന്യം ഒന്നാണ് എന്നുപറയാം. എന്നാൽ കണ്ണാടിയുടെ ഉദാഹരണത്തിൽ അവകളിൽനിന്ന് ഉണ്ടാകുന്ന ഏകീകരണവൈഭവം. അന്യൻ ഒരു ദ്രഷ്ടാവായിക്കാണണം. എന്നാൽ ഈശ്വരജീവവൈഭവത്തിൽ ചൈതന്യസ്വരൂപം തന്നെ, തന്റെ ദ്രഷ്ടാ

വായി ഇരിക്കുന്നു. അതുപോലെ ഈ കാണപ്പെടുന്ന വിശ്വവും ജീവരാശികളും ഈശ്വരനിൽത്തന്നെ ഇരുന്നുംകൊണ്ടാണ് ചേഷ്ടിക്കുന്നത്. ഈശ്വരനിൽനിന്നും അന്യമായിട്ടുള്ള സ്ഥാനം അവയ്ക്കില്ല എന്നാൽ കണ്ണാടിയുടെ ഉദാഹരണത്തിൽ അവ രണ്ടും രണ്ടായിത്തന്നെ കാണപ്പെടുന്നു. കണ്ണാടികളിൽ നിന്നും ഉണ്ടായ പ്രതിഫലനം സ്വയംപ്രകാശവസ്തുവാകുന്നില്ല. എന്നാൽ ഈശ്വരനിലും ജീവനിലും ഉള്ള ചൈതന്യസ്വരൂപം ഏകീകരിക്കുമ്പോൾ അത് സ്വയംപ്രകാശരൂപിയായിത്തീരുന്നു. സ്വപ്രകാശം തന്നെ ചൈതന്യസ്വരൂപമായതുകൊണ്ട് അത് ആനന്ദമായിത്തന്നെ ഇരിക്കുന്നു. ഈ ഉള്ള അവസ്ഥയെ താൻതന്നെ ദ്രഷ്ടാവായി കാണുന്നതുകൊണ്ട് അവിടെ ആനന്ദത്തിനല്ലാതെ മററൊന്നിനും സ്ഥാനമില്ല. ഇതിനെത്തന്നെയാണ് തിരുജ്ഞാനസംബന്ധർ പാടിയത്:

''കൺമണിയിനാകായനിഴൽ കലന്താർപോ
ലുൺമയൈ നീയുണ്ടെൻറനൈ യുണർത്തി–ത്തുണ്ണനവെ
പാർത്തിരുന്ത ചിത്തിരംപോർ പാർത്താനൈനാം പരവി
ത്തോത്തിരംചെയ്യാപിറവാചൊൽ''

ഈശ്വരനിലുള്ള ഉപാധിയും ജീവനിലുള്ള ഉപാധിയും വിട്ടുമാറിയാൽ 'നീ ഉണ്ട്, നിൻെറ സ്വരൂപം അസ്തിഭാതിപ്രിയമാകുന്നു' എന്ന സത്യത്തെ മാറെറാലി എന്നവണ്ണം താൻതന്നെ കേൾക്കുമ്പോൾ സാക്ഷാത്ക്കാരമായി. ആ മാറെറാലി കർണഗോളസ്ഥിതമായ ആകാശത്തിൽ പതിയണം. ഉൽപ്പത്തി, സ്ഥിതി, നാശം എന്ന ചക്രകാപത്തിദോഷത്തിൽപ്പെട്ടുപോയാൽ ആ ചക്രത്തിൽ നിന്നും തരണംചെയ്യുവാൻ സാധ്യമല്ലാതായിത്തീരും. ഈ സർക്കിളിന് ഒരു സെൻറർ വേണം. ഒരു സെൻറർ എന്നത് നിറവുററ അവസ്ഥയിൽ ഇരിക്കുന്ന ഈശ്വരങ്കൽ ഇല്ല. എന്നാൽ രണ്ടുവരകൾ ക്രോസ് ചെയ്താൽ അവിടെ കാണുന്ന സെൻററിനെ ഒരു പൊസിഷൻ എന്നുപറയാം. ആ പൊസിഷനെ ആശ്രയിച്ച് ഒരു സർക്കിൾ ഉണ്ടാകുന്നു. ഒരു സർക്കിളിനെ മറെറാരു സർക്കിൾ കൊണ്ട് ആച്ഛാദനം ചെയ്താൽ അതിൻെറ സെൻറർ പൊസിഷനും, ചെറിയ സർക്കിളിൻെറ സെൻറർ പൊസിഷനും ഒന്നുതന്നെയാണ്. ഈ സർക്കിളിൽത്തന്നെ ആണ്ടിരുന്നാൽ അതിൻെറ ഉൽപ്പത്തിയോ നാശമോ അറിയുകയില്ല. ആ സർക്കിളിൽത്തന്നെ കിടന്ന് ഉഴലും. ആ സർക്കിളിൽ നിന്നും അതിജീവിച്ച് ദ്രഷ്ടാവ് എന്ന നിലയ്ക്ക് ഈ സർക്കിളിനെ വീക്ഷിച്ചാൽ അതിൻെറ സത്യാവസ്ഥയെ അറിയും. അപ്പോൾ സർക്കിൾ എന്നത് വാസ്തവത്തിൽ തന്നെ ആശ്രയിച്ചാണ് ഉണ്ടായത് എന്നും താൻ നിറവുററിരിക്കുന്ന അസ്തിഭാതിപ്രിയമാകുമ്പോൾ സെൻറർ എന്നത് എവിടെയും ഊടുരുവെ നിറഞ്ഞതാണെന്നും എല്ലാ സർക്കിൾസും തന്നിൽത്തന്നെയാണ് പ്രവർത്തിക്കുന്നതെന്നും, തന്നെ ആശ്രയിച്ചു പ്രവർത്തി

ക്കുന്നതുകൊണ്ട് തനിക്ക് അവയിൽ ആസക്തി ഇല്ല എന്നും, താൻ അവയുടെ കർത്താവായിരിക്കുമ്പോൾത്തന്നെ അകർത്താവായിരിക്കുന്നു എന്നുമുള്ള അറിവും ദൃഢപ്പെടും.

അസ്തിഭാതിപ്രിയം എന്ന സാക്ഷാൽ സ്വരൂപത്തെ ആശ്രയിച്ച് നാമരൂപാദികളോടുകൂടി ഈ കാണപ്പെടുന്ന ജഗത്ത് വിലസുന്നു. നാമരൂപാദികൾക്ക് അസ്തിഭാതിപ്രിയത്തിൽ നിന്ന് അന്യ അസ്തിത്വം ഇല്ല. എന്നാൽ ഈ നാമരൂപാദികൾ കാരണം സാക്ഷാൽ വസ്തു മറച്ചിരിക്കുന്നതായി തോന്നപ്പെടുന്നു. എന്നാൽ നാമരൂപാദികൾ ഉള്ളതുകൊണ്ട് അസ്തിഭാതിപ്രിയമായിരിക്കുന്ന ശുദ്ധബ്രഹ്മചൈതന്യം യാതൊന്നുകൊണ്ടും മലിനപ്പെടുന്നുമില്ല.

''നാമരൂപാദികൾ തോന്നുവാൻ എന്തുകാരണം
നാമരൂപാദികൾ തോന്നിയാൽ എന്തയ്യോ
തോന്നീടുന്നതെല്ലാം സത്യമായീടുമോ
ന്നുതന്നെ പലതായി തോന്നുന്നു.
ഒന്നു രണ്ടല്ല ദൃഷ്ടാന്തം
ഏകനാകിയ സൂര്യൻ ജലത്തിങ്കൽ
ഏറിയൊന്നായ് തോന്നുന്നതില്ലയോ''

## 7-2-1960

ദ്രഷ്ടാവ് എന്ന നിലയ്ക്ക് ഇദംവൃത്തിയിലും അഹംവൃത്തിയിലും ഏർപ്പെട്ടാൽ, ഇദംവൃത്തികൾ നാനാത്വങ്ങൾക്ക് ഹേതുവാകയാൽ അവയിൽ അകപ്പെടാതെ അഹംവൃത്തിയിൽ ഏർപ്പെട്ടിരുന്നാലും, ആ അഹംവൃത്തി കൊണ്ടുണ്ടായ സ്വരൂപജ്ഞാനമാകുന്ന അസ്തിഭാതിപ്രിയത്തിൽ നിന്നും അന്യമായ ദ്രഷ്ടാവ് നിൽക്കുന്നില്ലയോ? അതായത് അത് നിരുപാധികമായി എങ്ങനെ അറിയും?

ശുദ്ധബ്രഹ്മചൈതന്യത്തിൽ ശുദ്ധഗുണത്രയവിലക്ഷണമായി മൂലപ്രകൃതി എന്ന അഭിധാനത്തോടുകൂടി മായ, ബ്രഹ്മസ്വരൂപത്തിൽ അന്യ ഇടമില്ലാത്തതുകൊണ്ട് ചൈതന്യസ്വരൂപത്തിൽ നിന്നും അന്യസ്വരൂപമായി അന്യസ്വഭാവത്തോടുകൂടി തോന്നപ്പെടുന്നു. ഈ മായയിൽ ശുദ്ധബ്രഹ്മചൈതന്യം പ്രതിബിംബിക്കുന്നു. ഈ പ്രതിബിംബചൈതന്യം തന്നെ മായയുടെ ആധാരമായും അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നു. മായ ബ്രഹ്മത്തിങ്കൽ ഏതാണ്ട് നിൽക്കുന്നു. എന്നാൽ ബ്രഹ്മത്തിങ്കൽ എവിടെ നിൽക്കുന്നു എന്നുനോക്കിയാൽ ബ്രഹ്മത്തിൽ എങ്ങും ഇല്ല എന്ന സത്യം വെളിപ്പെടും. ഇങ്ങനെയിരിക്കുന്ന മായയിൽ പ്രതിബിംബിക്കുന്ന ബ്രഹ്മചൈതന്യത്തെ ഈശ്വരൻ എന്നുപറയുന്നു.

''മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലയവൻ
മായയെ തന്നധീനയാക്കിക്കൊണ്ട്
മായത്തങ്ങൾ പലതരം കാട്ടുന്നു''.

മൂലപ്രകൃതിയിൽ നിൽക്കുന്ന മായ മാതാവിൻെറ സ്വരൂപത്തോടുകൂടി ഇരിക്കുന്നു. മായയിൽ പ്രതിബിംബിക്കുന്ന ഈശ്വരൻ പിതാവിൻെറ സ്വരൂപത്തോടുകൂടിയിരിക്കുന്നു. അങ്ങനെ സൃഷ്ടിയും ഉണ്ടാകുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം എന്നുള്ളത് ഈശ്വരൻെറ മഹത്വൈഭവങ്ങളാണ്. ഈശ്വരനും മായയും കൂടിച്ചേരുമ്പോഴാണ് സൃഷ്ടി ഉണ്ടാകുന്നത്. ഇവിടെ മായ ശുദ്ധ സാത്വികമായി നിൽക്കുന്നതുകൊണ്ടാണ് മാതാവ് എന്ന അഭിധാനം ഏർപ്പെട്ടതും, മായയെ വിദ്യാരൂപിണി എന്നു പറയുന്നതും. ഇങ്ങനെയിരിക്കുന്ന മായയിൽ പിന്നെയും ഈശ്വരൻ പ്രതിബിംബിക്കുകയാണെങ്കിൽ ആ പ്രതിബിംബചൈതന്യം ഈശ്വരനാകുന്ന പ്രതിബിംബത്തെപ്പോലെ ശുദ്ധമായി വിളങ്ങുന്നില്ല. ഈ ദശയിൽ മായ കുടുസ്സായി അവിദ്യാരൂപിണിയായി പരിണമിക്കുന്നു. അവിദ്യ കൊണ്ടേർപ്പെട്ട വിക്ഷേപവും ആവരണവും ഭ്രാന്തിയും അതോടുകൂടി ഉത്ഭവിക്കുന്നു. അപ്പോൾ ഈ കാണപ്പെടുന്ന ജഗത്ത് സത്യമായി ഉള്ളതായി തോന്നപ്പെടുന്നു. മായ ഇവിടെ ത്രിഗുണങ്ങളോടുകൂടി വിലസുന്നു. മൂലപ്രകൃതി അതിൻെറ ബൃഹത് അവസ്ഥയിൽ ത്രിഗുണങ്ങളോടുകൂടിയിരിക്കുമ്പോൾ സാത്വിക, രാജസ, താമസങ്ങൾ; വിഷ്ണു, ബ്രഹ്മ, ശിവൻ എന്നവണ്ണം ശുദ്ധചൈതന്യം അതിൽ പ്രതിബിംബിക്കുന്നു. എന്നാൽ ബ്രഹ്മാ വിഷ്ണു മഹേശ്വരൻമാരിൽ കളങ്കം ഏർപ്പെടുന്നില്ല. മാലിന്യമില്ല, അവർ എപ്പോഴും ശുദ്ധമായിത്തന്നെ ഇരിക്കുന്നു.

എന്നാൽ ഈ സാത്വികത്തിൽ രാജസമോ താമസമോ പ്രതിബിംബിച്ചാൽ അല്ലെങ്കിൽ രാജസത്തിൽ സാത്വികമോ താമസമോ പ്രതിബിംബിച്ചാൽ അല്ലെങ്കിൽ താമസത്തിൽ രാജസമോ സാത്വികമോ പ്രതിബിംബിച്ചാൽ ആ ശുദ്ധ അവസ്ഥ മാറി മാലിന്യം ഏർപ്പെടുകയും അതോടുകൂടി അവിദ്യയുടെ ഫലമായി വിക്ഷേപ ആവരണം ഏർപ്പെടുകയും ചെയ്യുന്നു. എങ്ങനെയെന്നാൽ മരുഭൂമിയിൽക്കൂടി നടക്കുമ്പോൾ ദാഹിച്ച് വെള്ളം കുടിക്കണം എന്നുതോന്നുന്നു. മധ്യാഹ്നമായതുകൊണ്ട് ദാഹം കൂടിവരുകയും ചെയ്യുന്നു. അപ്പോൾ മുൻവശത്ത് കുറച്ചു ദൂരെയായി ഒരു ജലാശയം ഉള്ളതായി കാണും. അടുത്തുചെല്ലുമ്പോൾ അത് കുറച്ചുകൂടി ദൂരെയായി കാണപ്പെടും. വാസ്തവത്തിൽ സൂര്യരശ്മിയുടെ ആധിക്യംകൊണ്ട് അതിൽത്തന്നെ പ്രതിബിംബിച്ച് മറ്റൊന്നായി കാണപ്പെടുന്ന വസ്തുവാണ് ആ വെള്ളമായി കണ്ടത്. എന്നാൽ ആ സമയത്ത് ജലാശയം കണ്ടത് സത്യമായി തോന്നുകയും ചെയ്യുന്നു. അതു

കൊണ്ട് സത്യമായ്ത്തോന്നിയ ജലം കൊണ്ട് സത്യമായ ദാഹത്തെ മാററുവാൻ സാധ്യമല്ല. അത് സത്യമായ വെള്ളംകൊണ്ടുമാത്രമേ മാറുകയുള്ളു. അപ്പോൾ പ്രതിബിംബിതാവസ്ഥയിൽ അതിൽത്തന്നെ ആണ്ടിരിക്കുമ്പോൾ ദ്രഷ്ടാവ് എന്ന അവസ്ഥ നഷ്ടപ്പെടുന്നു. എന്നാൽ ഇവ എല്ലാററിനെയും ദ്രഷ്ടാവായി കാണുകയാണെങ്കിൽ എല്ലാ ദൃശ്യങ്ങളും ദ്രഷ്ടാവിൽ ലയിച്ച് ദ്രഷ്ടാവുതന്നെ ദൃക്കായിത്തീരുന്നു. എന്നാൽ ദ്രഷ്ടാവിന് താൻ കാണുന്നു എന്നുള്ള വൈഭവം കൊണ്ട് ഒരു മാലിന്യം ഏർപ്പെടുന്നില്ല. ദ്രഷ്ടാവ് ഇവിടെ ബൃഹത്തായിത്തന്നെ ഇരിക്കുന്നു. കാനൽജലമാണ് താൻ കാണുന്നത് എന്നു ദൃഢപ്പെട്ടാൽ അവിടെ താൻ അതിനെ ദ്രഷ്ടാവ് എന്നു കാണുന്നു. കാനൽജലംകൊണ്ട് താൻ ഭ്രമിക്കപ്പെടുന്നില്ല. തന്റെ അസ്തിത്വം കൊണ്ട് താൻ ഉണ്ട് എന്ന് തനിക്ക് ദൃഢപ്പെടുന്നു. അങ്ങനെ ദൃഢപ്പെടുമ്പോൾ താൻതന്നെ തന്റെ ദ്രഷ്ടാവായിത്തീരുന്നു. താൻ ദ്രഷ്ടാവാകുമ്പോൾ തന്നിൽനിന്നും അന്യമായിട്ടല്ല തന്നെ കാണുന്നത്. പക്ഷേ തന്നിൽത്തന്നെ ഇരുന്നുംകൊണ്ട് താൻ തന്നെത്തന്നെ ദ്രഷ്ടാവായിക്കാണുന്നു. അങ്ങനെ ഉള്ള താൻ എങ്ങനെ ഇരിക്കുന്നു എന്നു നോക്കിയാൽ ചൈതന്യവിശേഷം കൊണ്ട് ഭാതി, പ്രകാശരൂപിയായിരിക്കുന്നു എന്നറിയുന്നു. ഇവിടെ ഭാതി എന്നത് താൻ ദ്രഷ്ടാവായിക്കാണുന്നു. എന്നാൽ ഉള്ള താൻ എന്തിനുവേണ്ടി പ്രകാശരൂപിയായിരിക്കുന്നു എന്നു നോക്കിയാൽ ആനന്ദത്തിനുവേണ്ടി എന്നറിയുന്നു. ഇവിടെ താൻ ആനന്ദസ്വരൂപിയാണ് എന്നു താൻ, തന്നെ ദ്രഷ്ടാവായി കാണുന്നു. അപ്പോൾ ദ്രഷ്ടാവായി താൻ തന്നെ കാണുന്നു എന്നു പറഞ്ഞാൽ ദ്രഷ്ടാവുതന്നെ ദൃക്കായിത്തീർന്നു എന്നർഥം. അതായത് ദ്രഷ്ടാവ് എന്നതിന് അസ്തി, ഭാതി, പ്രിയം എന്നതിൽ കവിഞ്ഞ് ഒരു സ്ഥാനമില്ല. അത് അതുതന്നെയായിരിക്കുന്നു. ദ്രഷ്ടാവ് കാണുക എന്നുള്ളത് അസ്തിഭാതിപ്രിയത്തിന്റെ പര്യായശബ്ദങ്ങളാണ്.

ഇദംവൃത്തികളിൽ ഏർപ്പെട്ടാൽ അതിന് ഒരു അവസാനമില്ല എന്നു തീർച്ചയാണ്. അതു ജനിക്കുക, മരിക്കുക എന്ന ചക്രകാപത്തിദോഷത്തിനുതന്നെ ഹേതുവായിത്തീരും. എന്നാൽ അഹംവൃത്തിയിൽ ഏർപ്പെട്ടാൽ അതുകൊണ്ടുണ്ടായ സ്വരൂപജ്ഞാനം തന്നെയാണ് ദ്രഷ്ടാവായിരിക്കുന്നത്. ഇവിടെ ദ്രഷ്ടാവും സ്വരൂപജ്ഞാനവും ഏകമായി, ബൃഹത്തായി, നിരുപാധികമായിത്തന്നെ ഇരിക്കുന്നു. ജ്ഞാന-ജ്ഞാതൃ-ജ്ഞേയങ്ങൾകൊണ്ട് സത്യവസ്തു അറിയപ്പെടുന്നില്ല. ജ്ഞാന_ജ്ഞാതൃ_ജ്ഞേയങ്ങളും ദ്രഷ്ടാവിൽ ഏകമായി ചേർന്ന് നിൽക്കുമ്പോൾ ദ്രഷ്ടാവുതന്നെ ദൃക്കായിത്തീരുകയും അതോടുകൂടി സത്യസ്വരൂപത്തെ ദ്രഷ്ടാവ് എന്ന നിലയ്ക്ക് താൻ കാണുകയും ചെയ്യും. അതായത് സ്വരൂപത്തെ സ്വരൂപംകൊണ്ടുതന്നെ സ്വരൂപീകരിക്കണം.

മരത്തിൽ ഇരിക്കുന്ന തത്തയോടു ചോദിച്ചു 'ഈ മരത്തിനെയും കൊമ്പുകളെയും മുറിച്ചുകളഞ്ഞാൽ നീ എവിടെ ഇരിക്കും'? ഞാൻ ഏററവും പൊക്കം കൂടിയ വരമ്പത്തിരിക്കും. വെള്ളപ്പൊക്കംവന്ന് വരമ്പ് മുങ്ങിപ്പോയാൽ നീ എവിടെ ഇരിക്കും? ഞാൻ അമ്മയുടെ മടിയിൽ കളിച്ചിരിക്കും. അമ്മ മരിച്ചാലോ? അച്ഛന്റെ മടിയിൽ കരഞ്ഞിരിക്കും. അച്ഛൻ മരിച്ചാലോ? ആകാശത്തു പറന്നിരിക്കും. അന്തരീക്ഷംതന്നെ പ്രളയംകൊണ്ട് ബാധിച്ചാലോ? ആകാശത്ത് മറഞ്ഞിരിക്കും. അതായത് ആകാശത്ത് നിരുപാധികമായ്ത്തന്നെ ആകാശവടിവായ്ത്തന്നെ ഇരിക്കും എന്നർഥം. അതുപോലെ ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും ഈ സ്ഥൂല-സൂക്ഷ്മശരീരങ്ങളുടെ അസ്തിത്വംകൊണ്ട് താൻ ഉണ്ട് എന്നറിഞ്ഞു എന്നുവയ്ക്കാം. എന്നാൽ സുഷുപ്തിയിൽ താൻ ഉണ്ടായിരിക്കുമോ? അപ്പോൾ തനിക്ക് യാതൊരറിവും ഇല്ലാതെ ഉറങ്ങിക്കിടക്കുകയാണല്ലോ? അപ്പോഴും താൻ ഉണ്ടായിരിക്കും എന്നാൽ താൻ ഉണ്ടായിരിക്കും എന്ന് ആര് പറഞ്ഞു? താൻ തന്നെ പറഞ്ഞു. ഈ അറിവ് എങ്ങനെ ഉണ്ടായി. നിരുപാധികമായി ഉണ്ടായി. അപ്പോൾ, തന്നെ താൻ നിരുപാധികമായി അറിഞ്ഞാൽ തന്റെ അസ്തിത്വത്തിന് ഒരു ഉപാധി ആവശ്യമാണോ? അല്ല. എന്നാൽ ഉറക്കസമയത്ത് ഉപാധി ഉണ്ടായിരുന്നു എന്നും, ഉറക്കം കഴിഞ്ഞ് എഴുനേററപ്പോൾ മനസ്സിലായി. അപ്പോൾ ഉപാധി ഉള്ളപ്പോൾ തന്നെ, നിരുപാധികമായി താൻ, തന്നെ അറിയുന്ന സ്ഥിതിക്ക്, തന്റെ സ്വസ്വരൂപവും തനിക്ക് നിരുപാധികമായി സ്വരൂപത്തോടു കൂടിത്തന്നെ എത്തുപെട്ടു. ഇതിനെയാണ് സ്വസ്വരൂപത്തെ സ്വസ്വരൂപം കൊണ്ടറിയണം എന്നുപറഞ്ഞത്.

## 14-2-1960

ജഡം എന്നും ചൈതന്യം എന്നും രണ്ടു വസ്തുക്കൾ. ജഡത്തിനു സ്വയം ശക്തിയില്ല. ജഡം നാനാത്വങ്ങളായും വലിയതായും ചെറിയതായും കാണപ്പെടുന്നു. ജഡം സ്വയം ചേതനവസ്തുവല്ല. എന്നാൽ ജഡം ചേഷ്ടിക്കുന്നതു ചൈതന്യം ജഡത്തോടു ചേരുമ്പോഴാണ്. അപ്പോൾ ചൈതന്യത്തിനുള്ള വൈഭവം ജഡത്തിനില്ല. അപ്പോൾ ജഡം ചേഷ്ടിക്കുന്നത് ചൈതന്യത്തെ ആശ്രയിച്ചും ആധാരമാക്കിയുമാണ്. ജഡത്തിൽ ശക്തി കുറഞ്ഞിരിക്കുകയും കൂടിയിരിക്കുകയും ചെയ്യും. ചത്തുകിടക്കുന്ന പാമ്പിന്റെ ജഡം സ്വയം ഉപദ്രവിക്കുകയില്ല. ആ ജഡത്തിൽ വിഷമുണ്ടെങ്കിലും ആ വിഷം ശക്തിയേറിയതാണെങ്കിലും അതിന്റെ അസ്തിത്വംകൊണ്ട് ആർക്കും ഒരു ഉപദ്രവവും ഇല്ല, നേരേ മറിച്ച് അതിന്റെ വിഷം എടുത്തുപയോഗിക്കുകയാണെങ്കിൽ ഉപദ്രവം നേരിടും. എന്നാൽ ഈ ചേഷ്ടയുണ്ടാകുന്നത് ചൈതന്യത്തിന്റെ സമ്പർക്കം കൊണ്ടാണ്. ഇരുമ്പുകഷണം സ്വയം ജഡമാണ്. എന്നാൽ അഗ്നി അതിൽ പ്രവേശിച്ചാൽ ആ അഗ്നി ചേതനവസ്തുവായതു

കൊണ്ട് ആ ഇരുമ്പുകഷണത്തിൽ മുഴുവനും വ്യാപിച്ച്, അതിനെയും അതിക്രമിച്ച് ജ്വലിക്കുന്നതായി കാണാം. അതുപോലെ നമ്മുടെ ഈ ശരീരത്തിന്റെ മുമ്പിൽ മറ്റൊരു ചൈതന്യം നഷ്ടപ്പെട്ട ശരീരത്തെ സൂക്ഷിച്ചുവയ്ക്കുന്നില്ല. ആ ജഡത്തെ അപ്പോൾത്തന്നെ ശ്മശാന കാണ്ഡം കാണിക്കുന്നു. അപ്പോൾ ചൈതന്യവസ്തുമാത്രം സത്യമായി നിൽക്കുകയും, ജഡം ആ ചൈതന്യത്തെ ആശ്രയിച്ചുനിൽക്കുകയും ചെയ്യുന്നു. ചൈതന്യം എപ്പോഴും ഉള്ളവസ്തു; ജഡവസ്തുക്കൾക്ക് സ്വയം ചേഷ്ട ഇല്ലെങ്കിലും, അവയുടെ അസ്തിത്വത്തിനു കാരണം ചൈതന്യംതന്നെയാകുന്നു. ചൈതന്യവസ്തു എപ്പോഴും ഏകമായി ത്തന്നെ നിൽക്കുന്നു. ജീവികളിലുള്ള ചൈതന്യവും ഈശ്വരനിലുള്ള ചൈതന്യവും ഏകമായി ബ്രഹ്മമായിത്തന്നെ ഇരിക്കുന്നു. ജീവകലുള്ള വ്യഷ്ടി ഉപാധിയും നാനാത്വങ്ങളും നീക്കിയാൽ ബാക്കി ശേഷിക്കുന്ന ചൈതന്യവും, ഈശ്വരന്റെ മഹത്ഉപാധി നീക്കിയാൽ ശേഷിക്കുന്ന ചൈതന്യവും ഏകമായ്ത്തന്നെ നിൽക്കുന്നു. അവിടെ ഈശ്വരചൈത ന്യവും ജീവചൈതന്യവും ശുദ്ധ ബ്രഹ്മമായ്ത്തന്നെ ഇരിക്കുന്നു. ഈ ശുദ്ധചൈതന്യം ജീവങ്കലും ചിദാഭാസനിലും സാക്ഷിയിലും കൂടസ്ഥനിലും ബ്രഹ്മത്തിലും ധാരയായി, തൈലധാരപോലെ ഒരേ രുവെ നിറഞ്ഞിരിക്കുന്നു. അപ്പോൾ ശുദ്ധചൈതന്യം എല്ലാറ്റിന്റെയും ആധാരമായും അധിഷ്ഠാനമായും ഇരിക്കുന്നതുകൊണ്ട് ദ്രഷ്ടാവായും ഇരിക്കുന്നു. ദൃഷ്ടത്വം അസ്തിഭാതിപ്രിയത്തിൽ നിന്നും അന്യമല്ലാ ത്തതുകൊണ്ട് ദ്രഷ്ടാവ് എന്ന പദം അസ്തിഭാതിപ്രിയത്തിന്റെ പര്യായ ശബ്ദമായിരിക്കുന്നു. ചൈതന്യവസ്തു സ്വയം പ്രകാശവസ്തുവാ യതുകൊണ്ട് അത് ആനന്ദമായും ഇരിക്കുന്നു. ആ ആനന്ദം അനുഭവി ക്കുക എന്നാൽ അമൃതപീയൂഷത്തെ പാനം ചെയ്യുകതന്നെയായിരിക്കും. വായിൽ ഉള്ള നാവ് മധുരിക്കുകയാണെങ്കിൽ, ഈ ശരീരം മുഴുവനും തന്നെ മധുരിക്കും.

''കരുപ്പനിലത്തെ കറണ്ടുതിരിവാർക്കു
ചരുക്കരൈയേ വായിർ ചെനിത്തോം''

''മധുരാധിപതേ അഖിലം മധുരം'' എന്നത് അനുഭവപ്പെടും.

''അൻപുശിവമിരണ്ടെൻപർ പരറിവിലാർ
അൻപേ ശിവമാവതാരുമറികിലാർ
അൻപേ ശിവമാവതാരുമറിന്തപിൻ
അൻപേ ശിവമായമർന്തിരുപ്പാരെ''

എന്ന് അനുഭവപ്പെടും.

തന്റെ സത്യസ്വരൂപം അസ്തിഭാതിപ്രിയം എന്നത് നിശ്ചയിക്കു വാനും ഊഹിക്കുവാനും ശക്തിയുള്ള ബുദ്ധികൊണ്ടു ബോധിക്കണം.

ബുദ്ധിക്ക് ഇദംവൃത്തികളിലും അഹംവൃത്തികളിലും പോകുന്ന വൃത്തികളെ നിയന്ത്രിക്കുവാനും നശിക്കുവാനും സാധിക്കും. ബുദ്ധി— മനസ്സ്, ചിത്തം, അഹംഭാവം എന്നീ അന്തഃകരണത്തിന്റെ മററു ഗുണങ്ങളെ ദ്രഷ്ടാവ് എന്ന നിലയ്ക്ക് കണ്ടു പ്രവർത്തിക്കുന്നു. ആ ബുദ്ധി ഇദംവൃത്തികളിൽ വ്യാപൃതമാകുമ്പോൾ അത് കുടുസ്സായി ഭവിച്ച്, ചഞ്ചലവും നിശ്ചലതയില്ലാത്തതുമായ മനസ്സിന് അടിപ്പെട്ടു പോകുന്നു. എന്നാൽ ബുദ്ധി അഹംവൃത്തിയിൽ ഏർപ്പെട്ടാൽ, അത് സ്വസ്വരൂപത്തെപ്പററി ഊഹിക്കുകയും, ആ ഊഹംകൊണ്ട് തന്റെ സ്വരൂപത്തെപ്പററി ഒരു നിശ്ചയതവം ഉണ്ടാകുകയും ചെയ്യുന്നു. ആ ദശയിൽ ബുദ്ധി, അഖണ്ഡാകാരത്തെ പ്രാപിച്ച് ബൃഹത്തായിത്തീർന്ന് സ്വസ്വരൂപത്തിൽനിന്നും വ്യത്യാസമില്ലാതെ, ബുദ്ധി എന്ന നില ഒഴിഞ്ഞ്, സ്വസ്വരൂപമായി സ്വയം വിളങ്ങുന്നു. എന്നാൽ ഈ ബുദ്ധി വികസിക്കുന്നത് നിരന്തരമായ ശ്രവണ-മനന-നിദിധ്യാസനങ്ങൾ കൊണ്ടാണ്. അതു സാധിക്കുന്നത്; സത്സംഗം മുതലായവ കൊണ്ടുമാണ്.

''സത്സംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമോഹത്വം
നിർമോഹത്വേ നിശ്ചലതത്വം
നിശ്ചലതത്വേ ജീവന്മുക്തി''

സൗഖ്യമായിരിക്കുന്ന കാലത്ത് ഈശ്വരനോടുള്ള തന്റെ ബന്ധത്തെപ്പററി ഊഹിച്ചുറപ്പിച്ചാൽ അതായത് താൻ ഈശ്വരസ്വരൂപമാകുന്ന അസ്തിഭാതിപ്രിയത്തിൽ നിന്നും യാതൊരു കാരണവശാലും വിട്ടുമാറിയിട്ടില്ല എന്നുള്ള ദൃഢബോധം ഉറപ്പിച്ചാൽ, ആ ബോധം ഏതുവിധത്തിലും മനസ്സിനു മ്ലാനതവരുന്ന സമയത്തിലും കരകയറുവാനുള്ള സോപാനമായിത്തീരും. ആ ഏർപ്പെട്ട വിശ്വാസവും നിശ്ചലത്വവും കൊണ്ട് അന്തഃകരണം ശുദ്ധമാകുകയും, അപ്പോൾ ബുദ്ധി വികസിച്ച് അഖണ്ഡാകാരത്തെ പ്രാപിക്കുകയും ചെയ്യുന്നു. അപ്പോഴേർപ്പെടുന്ന ആനന്ദത്തെ ആസ്വദിക്കുവാൻ അല്ലാതെ അത് പറഞ്ഞറിയിക്കുവാൻ സാധ്യമല്ല.

''അഖണ്ഡാലംബനാവസ്ഥയിൽ ചിത്തം
അഖണ്ഡാനുരൂപമായിടാതെ
വൃത്തിയിൽ പ്രതിബിംബിതാനന്ദത്തെ
ആസ്വദിപ്പതല്ലൊരസാസ്വാദം''

അപ്പോൾ തന്റെ സത്യസ്വരൂപത്തെപ്പററിയുള്ള ജ്ഞാനം എപ്പോഴും പുലർത്തിക്കൊണ്ടിരുന്നാൽ തന്റെ സ്വരൂപത്തെ സ്വരൂപീകരിച്ചതായി വരും. ആ തീവ്രജിജ്ഞാസ ഏതുപോലെ ഇരിക്കണം എന്നാണെങ്കിൽ ഒരിക്കൽ തീക്കൊള്ളികൊണ്ടടിക്കപ്പെട്ട പൂച്ച, മിന്നാമിനുങ്ങിനെ കാണുമ്പോൾ ഭയക്കുന്നതുപോലെ, ഈ സംസാരസാഗരത്തെ എത്രയുംവേഗം

തരണംചെയ്യണമെന്നുള്ള ആഗ്രഹംകൊണ്ട് തൻെറ സത്യസ്വരൂപത്തെ ആരായണം. എന്നാൽ യോഗം മുതലായ പരിശ്രമകരങ്ങളായ വഴികൾ കൊണ്ടു മോക്ഷം കിട്ടുവാൻ തുനിയുകയാണെങ്കിൽ അത് ലക്ഷ്യ പ്രാപ്തിക്ക് ഹേതുവാകുകയില്ല.

''കിരിയയാൽ ജ്ഞാനം കിടൈത്താലും കേട്''

ഒരു കുടത്തിൽ വായു നിർബാധം കയറിയിരിക്കും. ഒരുപ്രാവശ്യം കയറിയാൽ അത് പുറത്തുപോകുന്നില്ല. എന്നാൽ ഈ ശരീരത്തിൽ വായു അകത്തു കയറുകയും അതേസമയംതന്നെ മറെറാന്നിനോടുകൂടി പുറത്ത് വരികയും ചെയ്യുന്നു. അതായത് ഓക്സിജൻ കാർബൺഡൈ ഓക്സൈഡായി പുറത്തു വമിക്കുന്നു. ഇതു തുടർന്നുകൊണ്ടിരുന്നാൽ മരണം കാലക്രമേണ സംഭവിക്കുന്നു. ഇതിൻെറ യോജിപ്പിനെ മനസ്സിലാക്കുന്നതാണ് യോഗത്തിൻെറ രഹസ്യം. അല്ലാതെ പ്രാണായാമംകൊണ്ട് പ്രാണനെയോ മനസ്സിനെയോ നിയന്ത്രിക്കാൻ സാധ്യമല്ല. തൻെറ സത്യസ്വരൂപത്തെപ്പററിയുള്ള ജ്ഞാനംകൊണ്ട് ആ ജ്ഞാനവടിവായ് തന്നെ ഇരിക്കാം. അതായത് തൻെറ സ്വരൂപത്തെപ്പററിയുള്ള പരോക്ഷ ജ്ഞാനം അപരോക്ഷജ്ഞാനമാക്കണം. പരോക്ഷം ദൃഢപ്പെട്ടാൽ അപരോക്ഷം അതിൻെറ പരിണാമമായി താനേ കൈവരും. തനിക്ക് വിശ്രമമുള്ളപ്പോളെല്ലാം, സൗഖ്യമായിരിക്കുമ്പോളെല്ലാം ഈ പരോക്ഷജ്ഞാനത്തെ സഹജമാക്കണം. അങ്ങനെ സഹജതാദാത്മ്യത്തോടുകൂടി ഇരുന്നാൽ അപരോക്ഷജ്ഞാനവും സഹജമായിത്തീരും.

''സമ്പത്തുകാലത്തു തൈപത്തുവച്ചാൽ
ആപത്തുകാലത്തു കാപത്തെടുക്കാം''

സദ്വാസനകൾകൊണ്ടും സൽസംഗംകൊണ്ടും സദ്വിചാരങ്ങൾ കൊണ്ടും പരോക്ഷജ്ഞാനത്തെ സഹജമാക്കിയാൽ ഏത് ആപത്തുകാലത്തും ഈ സഹജബോധം തന്നെ കാത്തുരക്ഷിക്കുകയും ആപത്തിൽനിന്നു രക്ഷപ്പെടുത്തുകയും തൻെറ ലക്ഷ്യത്തോടുചേർക്കുകയും ചെയ്യും.

മായയിൽ പ്രതിബിംബിക്കുന്ന ചൈതന്യം എന്നു പറഞ്ഞുവല്ലോ. മായയ്ക്ക് സാത്വികം, രാജസം, താമസം എന്നീ മൂന്നുഗുണങ്ങൾ. മായയുടെ സാത്വിക–സാത്വികഗുണത്തിൽ പ്രതിഫലിക്കുന്ന ചൈതന്യമാണ് ബ്രഹ്മാ–വിഷ്ണു–മഹേശ്വരൻമാർ. മായയുടെ സാത്വികരാജസത്തിൽ പ്രതിഫലിക്കുന്ന ചൈതന്യം ഇന്ദ്രൻ, ദേവൻമാർ, കിങ്കരൻമാർ മുതലായവരായിരിക്കുന്നു. സാത്വികതാമസത്തിൽ പ്രതിഫലിക്കുന്ന ചൈതന്യം ജീവൻമാരായി പരിണമിക്കുന്നു. രാജസഗുണത്തിൽ നിന്നും പ്രാണപഞ്ചകങ്ങൾ, അന്തഃകരണം മുതലായവയുണ്ടാകുന്നു. താമസഗുണത്തിൽ നിന്നും ഈ കാണപ്പെടുന്ന വിശ്വവും സ്ഥൂലശരീരവും ഉണ്ടാകുന്നു. അപ്പോൾ ഈ ജഗത്തും സ്ഥൂലശരീരത്തോടുകൂടിയിരിക്കുന്ന നമ്മളും ഈശ്വരങ്കൽ

നിന്നും വിട്ടുമാറാതെ അദ്ദേഹത്തോടു ചേർന്നുതന്നെ ഇരിക്കുന്നു. ഉപാധികളുടെ ചേർച്ചകൊണ്ട് ആ ഈശ്വരചൈതന്യം ഉള്ളപ്പോഴുംതന്നെ മറവുപെട്ടിരിക്കുന്നു എന്നുമാത്രം. ആ മറയാണ് എല്ലാ ബന്ധങ്ങളാകുന്ന സുഖദുഃഖങ്ങൾക്കും കാരണം. ഈ ബന്ധത്തെ, തന്റെ സത്യസ്വരൂപത്തെപ്പററിയുള്ള സഹജബോധംകൊണ്ടുമാത്രമേ വിടർത്തുവാൻ സാദ്ധ്യമാകയുള്ളൂ.

## 23-2-1960

ഒരു രൂപ എന്നുള്ളത് 100 പൈസയായി മാററിയാൽ, അവകളുടെ രണ്ടിന്റെയും വില ഒന്നുതന്നെയാണെങ്കിലും 100 പൈസയെന്നാക്കുമ്പോൾ രൂപയുടെ വ്യാപകത്വം ചിന്നിച്ചിതറിപ്പോകുന്നു. 100 പൈസയ്ക്കു രൂപയുടെ അഖണ്ഡത്വം ഇല്ല എന്നർത്ഥം. തുള്ളികളുടെ സമൂഹം സമുദ്രമായി വ്യാപകമായി വരുന്നു. സമുദ്രം വ്യാപകമാകുന്നതോടുകൂടി അതിൽ കുടികൊള്ളുന്ന ഓരോ തുള്ളിവെള്ളവും സമുദ്രത്തിന് എത്ര വ്യാപകത്വമുണ്ടോ അത്രയും വ്യാപകത്വം അതിനും സിദ്ധിക്കുന്നു. അപ്പോൾ സമുദ്രത്തിൽ ചേർന്ന വെള്ളത്തിന് സമുദ്രത്തിന്റെ അഖണ്ഡത്വം സിദ്ധിക്കുന്നു. ഒരുതുള്ളിവെള്ളം സമുദ്രത്തിൽ നിന്നും എടുത്താൽ സമുദ്രത്തിൽ ഒരു കുഴി ഉണ്ടാകുന്നില്ല. അതുപോലെ ഒരുതുള്ളിവെള്ളം ചേർത്താൽ ആ തുള്ളിവെള്ളം സമുദ്രത്തിൽ പൊന്തിനിൽക്കുകയും ചെയ്യുന്നില്ല. തുള്ളിവെള്ളം സമുദ്രത്തിൽ ചേരുന്നതോടുകൂടി അതിന് സമുദ്രത്തിന്റെ വ്യാപകത്വം സിദ്ധിക്കുന്നു. എന്നാൽ നെല്ലു നിറഞ്ഞിരിക്കുന്ന പത്തായത്തിൽ നിന്നും ഒരുമണി നെല്ലെടുത്താൽ അവിടെ ഒരു കുഴിയും, ഒരുമണി നെല്ല് ഇട്ടാൽ അവിടെ ഒരു പൊന്തലും കാണാം. എന്നാൽ സമുദ്രത്തിന് ആർദ്രത്വം എന്ന ഒരു ശക്തി ഉള്ളതുകൊണ്ട് ഈ ഏററക്കുറച്ചിൽ ഉണ്ടാകുന്നില്ല. ഇതുപോലെ ഊടുരുവെ നിറഞ്ഞിരിക്കുന്ന ഈശ്വരങ്കൽ താൻ ആ ഈശ്വരഅഖണ്ഡാവസ്ഥയിൽത്തന്നെ ഇരിക്കുന്നു എന്നത് സ്വരൂപീകരിക്കുവാനാണ്, ഈശ്വരനെ ഭക്തിപൂർവം ഭജിക്കുന്നത്. നിറവുററിരിക്കുന്ന അവസ്ഥയിൽ അവിടെ ഇടമില്ലാത്തതുകൊണ്ട്, തനിക്കു പ്രത്യേകസ്ഥാനമില്ലെന്നും, തനിക്ക് ആ നിറവുററിരിക്കുന്ന അവസ്ഥ തന്നെയാണ് ഉള്ളതെന്നും അനുഭവിക്കുന്നത് അപരോക്ഷജ്ഞാനം.

ഒരു വസ്തു ആ വസ്തുവിൽ നിരിക്കാതെ മറെറാരു വസ്തുവിനെ അതിന്റെ ഉള്ളിൽ പ്രവേശിക്കുവാൻ അനുവദിക്കുകയാണെങ്കിൽ അതിനെ തുരുമ്പ് എന്നും, നാശം എന്നും പറയും. സ്വർണം അതിൽത്തന്നെ നിലനിൽക്കുന്നതുകൊണ്ട് അതിന് തുരുമ്പോ ക്ലാവോ കുറവോ ഉണ്ടാകുന്നില്ല. തട്ടാന്റെ ചാണയിൽ ഉരച്ചാലും ആ ചാണയിൽ ഇരിക്കുന്ന സ്വർണത്തിനും, സാക്ഷാൽ സ്വർണക്കട്ടിയുടെ മാററിനും വ്യത്യാസമില്ല. എന്നാൽ ഇരുമ്പ് മുതലായവയ്ക്ക് തുരുമ്പ് ഏർപ്പെടുന്നു. കാരണം

അതിൽ വെള്ളം മുതലായവ സ്ഥാനംപിടിക്കുന്നു. അതുപോലെ താൻ ഈശ്വരങ്കൽ നിറവുററിരിക്കുന്നു എന്ന ദൃഢതയും അറിവും ഉള്ള വ്യക്തി, യാതൊരു സംശയവും കൂടാതെ ഈശ്വരാകാരത്തിൽത്തന്നെ ഇരിക്കുന്നു എന്നു പറയാം. എന്നാൽ ഈ അറിവ് ദൃഢപ്പെടാത്തവന് സദാ ദുഃഖവും സന്താപവും ഉണ്ടായിരിക്കുകയും ചെയ്യും. അവൻ ജനനമരണത്തിൽ തന്നെ ആണ്ടുകിടക്കുകയും ചെയ്യും.

അക്രൂരൻ ശ്രീകൃഷ്ണന്റെ സാരൂപ്യസിദ്ധിയുള്ളവനാണെങ്കിലും ആ സാരൂപ്യം അഖണ്ഡമാകുന്നില്ല. ഗോപസ്ത്രീകളുടെ സാന്നിധ്യത്തിൽ അക്രൂരന്റെ സാരൂപ്യസിദ്ധി വെറും ഒരു ആഭാസമായിത്തീരുന്നു. ഗോപസ്ത്രീകളുടെ ഭക്തി അഖണ്ഡാവസ്ഥയിലുള്ളതായതുകൊണ്ട് അവിടെ അഖണ്ഡത്വത്തിനല്ലാതെ വേറെയൊന്നിനും സ്ഥാനമില്ലാതെപോയി. അക്രൂരൻ തന്റെ സ്വയംസ്വരൂപത്തിൽ പോയാൽ ശിക്ഷ ഏൽക്കും എന്ന ഭയത്തോടെ ശ്രീകൃഷ്ണന്റെ രൂപം ധരിച്ചിട്ടും ഗോപസ്ത്രീകളെ കബളിപ്പിക്കുവാൻ സാധിച്ചില്ല. കാരണം, ഗോപസ്ത്രീകൾ ശ്രീകൃഷ്ണന്റെ അഖണ്ഡസ്വരൂപത്തിൽ വിഹരിക്കുന്നവരായതുകൊണ്ട് ഈ സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യമുക്തികൾ അവരുടെ കൺമുമ്പിൽ വെറും ആരോപിതമായി പരിണമിച്ചു. അതുകൊണ്ട് ഒരു പണ്ഡിതനോ സന്യാസിയോ അനവധി ശിഷ്യന്മാരെക്കൊണ്ട് അലംകൃതനായി കാണപ്പെട്ടാലും അദ്ദേഹം ശരിയായ മഹാത്മാവ് എന്ന നാമധേയത്തിന് അർഹനല്ല, അദ്ദേഹത്തിന്റെ ശിഷ്യന്മാർക്ക് യാതൊരു പ്രയോജനവുമില്ല. നിറയാത്ത കുടം വളരെ ശബ്ദമുണ്ടാക്കും. എന്നാൽ നിറകുടം ശാന്തമായിരിക്കുകയും ചെയ്യും. ഈ ശാന്തത സ്വയം ഉള്ളതും, ഗംഭീരവും ആനന്ദത്തെ പ്രദാനം ചെയ്യുന്നതുമാകുന്നു. അതുകൊണ്ട് അഖണ്ഡനാമം എന്നുപറഞ്ഞുകൊണ്ട് വളരെനേരം നാമങ്ങൾ ജപിച്ചാലും ആ ജന്മം അഖണ്ഡമായിത്തീരുന്നില്ല. നേരെമറിച്ച് സ്വസ്ഥമായി തന്റെ സാക്ഷാത് സ്വരൂപത്തെപ്പററി അറിഞ്ഞ് വിശ്രമിക്കുകയാണെങ്കിൽ അത് അഖണ്ഡാവസ്ഥയെ പ്രദാനം ചെയ്യുകയും ചെയ്യും.

തന്റെ ഉള്ള അവസ്ഥ മററു രണ്ടുപേരെ നോക്കി ദൃഢപ്പെടുത്തേണ്ടതല്ല. മററു രണ്ടുപേരെ നോക്കി താൻ ഉണ്ട് എന്നു ദൃഢപ്പെടുത്തുന്നത് നാശത്തെ മാത്രം പ്രദാനം ചെയ്യും. താൻതന്നെ തന്നെനോക്കി തന്റെ ഉള്ള അവസ്ഥ ദൃഢപ്പെടുത്തുകയാണെങ്കിൽ അത് അഖണ്ഡാവസ്ഥയെ പ്രദാനം ചെയ്യും. മറേറത്, നാനാത്വങ്ങളെ പ്രദാനം ചെയ്ത് സംഹാരത്തിൽ കൊണ്ടുചാടിക്കും. താൻ തന്നെ നുള്ളി നോവറിയുക, ആരാനെയും നുള്ളിയാൽ തന്റെ നോവ് താനറിയുകയില്ല.

## 28-2-1960*

താൻ നാമംചൊല്ലുമ്പോരം അത് ആദ്യം കേരംക്കുന്നത് താൻ തന്നെയാണ്. അങ്ങനെ ആ നാമം ആദ്യം താൻതന്നെ കേരംക്കുകയാണ് എന്ന അറിവുണ്ടെങ്കിൽ ആ നാമം ചൊല്ലുന്ന വൃത്തി നഷ്ടമായിപ്പോകുന്നില്ല. അതായത് നാമം ചൊല്ലുമ്പോരം താൻ അതിനെ ആദ്യം കേട്ടവനായതുകൊണ്ട് അപ്പോരം ഏർപ്പെടുന്ന സ്വരൂപജ്ഞാനം അഖണ്ഡാകാരത്തെ പ്രദാനം ചെയ്യും. തന്നിൽനിന്നും ഉദയമായ ശബ്ദം തന്നിൽത്തന്നെ ഒടുങ്ങുകയാണെങ്കിൽ അത് പൂർണതത്വത്തെ പ്രദാനം ചെയ്യുന്നു. എന്നാൽ തന്നിൽനിന്നും ഉദയമായ ശബ്ദം അന്യദിക്കിൽ അന്യരിൽ പതിയുന്നു എന്നുമാത്രം അറിയുകയാണെങ്കിൽ അത് നഷ്ടത്തെ പ്രദാനം ചെയ്യുന്നു. താൻ നാമം ചൊല്ലുമ്പോരം അത് താൻതന്നെ കേരംക്കുന്നു എന്നറിയാതെ അത് അടുത്തിരിക്കുന്നവർ കേരംക്കുന്നുണ്ടോ ആസ്വദിക്കുന്നുണ്ടോ എന്നു ശ്രദ്ധിക്കുകയാണെങ്കിൽ, ആ നാമം വ്യാപകമായി പോയിരുന്നാലും ചിന്നിച്ചിതറിപ്പോകുന്നു, അഖണ്ഡതത്വത്തെ പ്രദാനം ചെയ്യുന്നില്ല.

ഒരു രൂപ എന്നുള്ളത് നൂറു പൈസയായി മാററിയാൽ അവകളുടെ രണ്ടിൻെറയും വില ഒന്നുതന്നെയാണെങ്കിലും 100 പൈസ എന്നാകുമ്പോരം രൂപയുടെ വ്യാപകത്വം ചിന്നിച്ചിതറിപ്പോകുന്നു. 100 പൈസയ്ക്ക് രൂപയുടെ അഖണ്ഡത്വം ഇല്ല എന്നുപറഞ്ഞ ഉദാഹരണം മേല്പറഞ്ഞത് മനസ്സിലാക്കുവാനാണ്. ശബ്ദങ്ങളെല്ലാം ബ്രഹ്മത്തിൻെറ വാച്യാർഥങ്ങളാണ്. എല്ലാ ശബ്ദങ്ങളും ബ്രഹ്മവാചികശബ്ദമായ 'ഓം' കാരത്തിൽ ലയിക്കുന്നു. അതുകൊണ്ട് നാമം ചൊല്ലുമ്പോരം ആ നാമം തന്നിൽനിന്നുദയമായി തന്നിൽത്തന്നെ ഒടുങ്ങുന്നു എന്നു ശ്രദ്ധിച്ചിരുന്നാൽ, ആ നാമം പ്രണവശബ്ദമായി രൂപാന്തരപ്പെടുന്നത് മനസ്സിലാക്കാം. ഈ പ്രണവശബ്ദം ബ്രഹ്മലക്ഷ്യമാകുന്ന ശുദ്ധചൈതന്യത്തിൽത്തന്നെ ലയിക്കുന്നു. ബ്രഹ്മവാചകശബ്ദം—'ഓം' കാരം. ബ്രഹ്മലക്ഷ്യാർഥം ബ്രഹ്മംതന്നെ.

കർമം, ഭക്തി, യോഗം എന്നിവയും പൂർണതത്വത്തെ, ബ്രഹ്മലക്ഷ്യാർഥത്തെ പ്രദാനം ചെയ്യുന്നില്ല എന്നുപറയുന്നത് ഇവ എല്ലാം വ്യാപകമായി തോന്നപ്പെട്ടാലും അഖണ്ഡതത്വത്തെ പ്രദാനം ചെയ്യുന്നില്ല എന്ന അർഥത്തോടുകൂടിയാണ്.

''കാററിനെമാററിക്കരുത്തെക്കരുത്തിനു
ഉള്ളാററുവതാററലെന്നുന്തീപറ
അല്ലാതതല്ലലെന്നുന്തീപറ''

വായു കാററായി, കാലുവാലായി, ചിന്നിച്ചിതറി വ്യാപകമായിപ്പോയാൽ അത് നഷ്ടംതന്നെ. അങ്ങനെ കാലുവാലായി പോകുന്ന കാററിനെ

* 28-2-1960-ലെ നോട്ട് സ്വാമിജിയെ വായിച്ചു കേരംപ്പിച്ചിട്ടില്ല.

നിയന്ത്രിച്ചാൽ അത് 'യോഗം' എന്ന് അഭിമാനത്തോടുകൂടി ഇരുന്നാലും ലക്ഷ്യപ്രാപ്തിക്ക് ഉതകുന്നതല്ല. നേരെമറിച്ച് കാററിന്റെ അധിഷ്ഠാനമായ വായുവിനെ വായുവിൽത്തന്നെ അമച്ചാൽ അത് ആകാശമായി തീരുകയും, അഖണ്ഡത്വത്തെ പ്രദാനം ചെയ്യുകയും ചെയ്യും. ആകാശത്തിന്റെ സ്വരൂപം അത് അരൂപാവസ്ഥയിൽ അഖണ്ഡമായിരിക്കുന്നു എന്നതാണ്. ഏതൊരു വസ്തു അതിൽ കൂടുതലോ കുറവോ ആയി വരുന്നില്ല. അത് അരൂപാവസ്ഥയോടിരിക്കും. അതായത് ആകാശത്തിൽ മറെറാരു വസ്തുവിനെ ചേർത്താൽ ആകാശത്തിന്റെ വ്യാപകത്വമോ അഖണ്ഡത്വമോ കൂടുന്നില്ല. എന്നാൽ ആകാശത്തിൽനിന്ന് വായു, അഗ്നി, ജലം, പൃഥ്വി എന്ന ഇതര നാലുഭൂതങ്ങളും ഏർപ്പെട്ടാലും ആകാശത്തിന് യാതൊരു കുറവും വരുന്നില്ല അതുകൊണ്ട് ആകാശം അപ്രത്യക്ഷമായി പ്രത്യക്ഷപ്പെടുന്നു. അതിന് കൂടുതലും കുറവും സംഭവിക്കാത്തതുകൊണ്ട് അത് അഖണ്ഡമായും ഇരിക്കുന്നു. വായു, അഗ്നി, ജലം, പൃഥ്വി എന്നീ നാലുഭൂതങ്ങളും അതിൽനിന്ന് ഉത്ഭവിച്ചാലും ആകാശം ഖണ്ഡനം ഏർപ്പെടാതെതന്നെ ഇരിക്കുന്നു. അതുപോലെ ഈശ്വരങ്കൽ ഈ കാണപ്പെടുന്ന സർവ ചരാചരങ്ങളും ഉണ്ടായി ഇല്ലാതായി ഇരുന്നാലും ഈശ്വരൻ നിറവുററുതന്നെ ഇരിക്കുന്നു. സമുദ്രത്തിൽ ചേർന്ന ഒരുതുള്ളിവെള്ളം സമുദ്രത്തിന്റെ വ്യാപകത്വം വഹിക്കുന്നതുപോലെ ഈശ്വരങ്കൽ നാം നിറവുററുതന്നെ ഇരിക്കുന്നു. എന്നാൽ നിറവുററിരിക്കുന്ന ആ അവസ്ഥ ഇപ്പോൾ എന്തുകൊണ്ട് എത്തിപ്പെടുന്നില്ല എന്നാണെങ്കിൽ ആനന്ദം നിറവുററിരിക്കുമ്പോൾതന്നെ നാം കൂടുതൽ ഇമ്പത്തെ ആഗ്രഹിച്ചതുകൊണ്ടാണ്. നിറവുററിരിക്കുന്ന അവസ്ഥയിൽ,ഒരു കളങ്കം എന്നവണ്ണം ഈ ആഗ്രഹം നിൽക്കുന്നു. കൂടുതലോ കുറവോ ഇല്ലാത്ത അവസ്ഥയിൽ, ഒരു കൂടുതലിനെ ആഗ്രഹിച്ചതുകൊണ്ട്; ആ അഖണ്ഡമായി നിൽക്കുന്ന ചൈതന്യസ്വരൂപം ആവരണപ്പെട്ടു കുടുസ്സായി ഭവിച്ചു. അഖണ്ഡമായി നിൽക്കുന്നത് വ്യാപകമായി ചിന്നിച്ചിതറിപ്പോയി എന്നർഥം. അതുകൊണ്ട് ദുഃഖം ഏർപ്പെട്ടു. തന്റെ ഉല്പത്തിക്കുതന്നെ കാരണം ഈ ചിററിമ്പമാണ്. ഒരു ശക്തിയും മറെറാരു ശക്തിയും ചേർന്ന് അശക്തിയെ നോക്കിയപ്പോൾ ഉല്പത്തി ഏർപ്പെട്ടു. ഇവിടെ ഈ അശക്തിയെ നോക്കിയ സ്ഥാനം ജീവോല്പത്തിക്ക് ഹേതുവാകുന്നു. അശക്തിയെ നോക്കിയതിനുകാരണം കൂടുതൽ ഇമ്പത്തെ ആഗ്രഹിച്ചതുകൊണ്ടാണ്. ഒരു ശക്തി Positive (Father) മറെറാരു ശക്തി Negative (Mother) അശക്തിയെ നോക്കിയ സ്ഥാനം ഇമ്പം. അച്ഛൻ അദ്ദേഹത്തിൽത്തന്നെ ഇമ്പത്തെ കാണുകയാണെങ്കിൽ അമ്മ അവരിൽത്തന്നെ ഇമ്പത്തെ കാണുകയാണെങ്കിൽ അവരുടെ ചേർച്ചകൊണ്ടുണ്ടായ സന്താനം അവതാരപുരുഷതുല്യരായും ശ്രേഷ്ഠന്മാരായും ഭവിക്കും. കാക്കശ്ശേരി ഭട്ടതിരി, തുഞ്ചത്തെഴുത്തച്ഛൻ, പട്ടണത്താർ എന്നിവർ അതിന് ഉദാഹരണമാണ്. ശക്തിയും

ശക്തിയും ചേർന്ന് അശക്തിയെ നോക്കിയസ്ഥാനത്തുനിന്ന് ജീവോല്പാദനം ഉണ്ടായി, ആ ജീവൻ പത്ത് അവതാരങ്ങരം എന്ന വണ്ണം 10 മാസം കൊണ്ട് വളരുന്നു. എന്നാൽ 9 മാസം പൂർത്തിയായിക്ക ഴിഞ്ഞാലുടൻ (10 മാസം തികയുന്നതിനുമുമ്പ്) ബുദ്ധൻെറ അവസ്ഥ യിൽ ആകുമ്പോരം ആ ശിശു ഭൂമിയിൽ ജാതമാകുന്നു.

എല്ലാ ചിററിമ്പങ്ങളെയും പേരിമ്പമാക്കണം. തൻെറ സത്യസ്വരൂപ ത്തിൽ യാതൊരു കാരണവശാലും ഒരു കൂടുതലോ കുറവോ വരുത്തുക യില്ല എന്ന് സത്യപ്രതിജ്ഞ ചെയ്യുക. എന്നാൽ മോചനം സിദ്ധിക്കും എന്നുളളതിന് സംശയിക്കേണ്ട.

''മിനിമിനിച്ചോതിയാൽ വീടിരുരം കൂട്ടുവാൻ
തന്മൈപോലുൺമൈ കൊടുന്തീപറ
തത്തുവന്തേർവതെൻറുന്തീപറ''

നദികരം കാലാന്തരമായി ഒഴുകിക്കൊണ്ടേ ഇരിക്കുന്നു. അതുകൊണ്ട് അവകരംക്ക് യാതൊരു ശക്തിക്കുറവോ കഴപ്പോ ഉണ്ടാകുന്നില്ല. എന്നാൽ ആ നദിയിൽ നീന്തിക്കടക്കുന്ന ആളിൻെറ കുറുക്കു വേദന എടുക്കുകയും കഴപ്പ് മുതലായ വൈകല്യങ്ങരം ഉണ്ടാകുകയും ചെയ്യുന്നു. വായു ആണെങ്കിൽ കാററായി കാലുവാലായി യുഗയുഗാന്തരം അങ്ങനെ വീശി ക്കൊണ്ടേയിരിക്കുന്നു. എന്നാൽ അതിനും യാതൊരു സന്താപവുമുണ്ടാ യതായി വരുന്നില്ല. കാരണം, അവ ഉളള അവസ്ഥയിൽത്തന്നെ എപ്പോഴും ഇരിക്കുന്നു. തൻെറ നിറവുററ അവസ്ഥയിൽ താൻതന്നെ ഇരുന്ന് അതിൽ ഒരു കൂടുതലിനെയോ കുറവിനെയോ ആഗ്രഹിക്കാതെ സ്വസ്ഥ നായി ഇരുന്നാൽ അത് വിശ്രമത്തെ തരുകയും, നിറവുററ അവസ്ഥയിൽ തന്നെ അഖണ്ഡതത്വത്തെ പ്രാപിക്കുകയും ചെയ്യും. ചിററിമ്പത്തെ ആഗ്ര ഹിച്ചാൽ വിശ്രമം ഏർപ്പെടാതെ ഭ്രമത്തിനു ഹേതുവാകും. പേരിമ്പത്തിൽ തന്നെ തൻെറ അവസ്ഥയായിരിക്കുമ്പോരം, അത് ശാന്തഗംഭീരമായ വിശ്ര മത്തെതന്നെ പ്രദാനംചെയ്യുകയും ചെയ്യും.

''പൂട്ടൈതിറപ്പതും കൈയാലെ മന
പൂട്ടൈത്തിറപ്പതു മെയ്യാലെ
വീട്ടൈത്തിറക്കമുടിയാമൽ വിട്ട
വീതിയിതെൻകിറാർ ജ്ഞാനപ്പെണ്ണേ''

മാർക്കണ്ഡേയൻ തൻെറ സത്യസ്വരൂപത്തെ വിട്ടുമാറാതെ, തൻെറ സ്വസ്വരൂപത്തിൽത്തന്നെ ആണ്ടിരുന്നതുകൊണ്ട് നിത്യം പതിനാറു വയ സ്സായിത്തന്നെ കഴിഞ്ഞുകൂടുന്നു. അദ്ദേഹം പേരിമ്പത്തിൽത്തന്നെ വിഹരിക്കുന്നതുകൊണ്ട് ചിററിമ്പങ്ങളിൽ നിന്നുണ്ടാകുന്ന ജനന-മരണങ്ങ ളിൽ നിന്നും മുക്തനായി.

താൻ ഇരിക്കേണ്ടിടത്ത് താൻ ഇരുന്നില്ലെങ്കിൽ അവിടെ നായ് കയറിയിരിക്കും. നായ് കയറിയിരുന്നാൽ തനിക്ക് ഇരിപ്പിടമില്ലാതെവരും. അതുകൊണ്ട് താൻ തന്നിൽ ഇരുന്നുകൊണ്ടുതന്നെ നായെ അകററിയിരുത്തുക; അതായത് താൻ നിറവുററിരിക്കുന്ന അസ്തിഭാതിപ്രിയത്തിൽത്തന്നെയാണ് ഉള്ളത് എന്നും, ആ ഉള്ള അവസ്ഥ എപ്പോഴും പേരിമ്പമായ്ത്തന്നെ ഇരിക്കുന്നു എന്നും ഉള്ള ദൃഢമായ അറിവുകൊണ്ട്, എല്ലാ ചിററിമ്പങ്ങളെയും പേരിമ്പത്തിൽത്തന്നെ ഒടുക്കുക. എന്നാൽ

''ആരകയ്യിലാരകയ്യിലോ
എന്റെൻ മാണിക്കച്ചെമ്പഴുക്കാ''

എന്ന് അന്വേഷിച്ചുനടന്നാൽ ശ്മശാനകാണ്ഡം തന്നെ പരിണാമമായിത്തീരും. എന്നാൽ പേരിമ്പത്തിൽത്തന്നെ വിഹരിക്കുകയാണെങ്കിൽ തായ്മാനവർ നിർവികല്പസമാധികഴിഞ്ഞു പാടിയതുപോലെ ഒന്നും അറിഞ്ഞില്ല എന്ന ഭാവനയോടെ എല്ലാം അറിഞ്ഞതായി വരും.

''മരുന്തറിയേൻ മണിയറിയേൻമന്തിരമൊൻററിയേൻ
മതിയറിയേൻ വിതിയറിയേൻ വാഴ്കൈ നിലയറിയേൻ
തിരുന്തറിയേൻ തിരുവരുളിൻ പെയലറിയേനറന്താൻ
ശെയ്തറിയേൻ മനമടങ്കും തിറത്തിനിലൊരിടത്തേ
ഇരുന്തറിയേൻ അറിന്താരൈയെത്തിടവുമറിയേൻ
എന്തൈപിരാൻ മണിമൻറമെയ് തവറിവേനോ
വിരുന്തതിശൈശൊലവറിയനെഞ്ഞേ നാൻപുകുവേൻ
യാർക്കുരൈപ്പേനെൻ ശെയ്വേനേതുമറിന്തിലനേ.''

ഓം തത് സത്

# ഈശ്വരനു മാത്രമേ ഈശ്വരനെ അറിയുവാൻ കഴിയൂ

സത്, ചിത്, ആനന്ദം, നാമം, രൂപം ഇവ ഈശ്വരൻെറ രൂപങ്ങളാണ്. സച്ചിദാനന്ദം ഈശ്വരൻെറ നിഷ്കളങ്കരൂപവും നാമം, രൂപം ഇവ ആവരണവുമാണ്. നാമരൂപമായി കാണപ്പെടുന്ന ഒന്നും നിത്യമല്ല. അവയ്ക്കു മാററമുണ്ട്. മാററമുള്ളതിനു നിത്യത്വമില്ല. മാററമുള്ള അനിത്യത്വത്തെ കളയുമ്പോൾ ഈശ്വരരൂപമായ സച്ചിദാനന്ദം അനുഭവമാകും.

നമുക്ക് ഈശ്വരനെ അറിയണമെന്നു ആഗ്രഹം ഉണ്ടായത് നമ്മിൽ തന്നെ ഈശ്വരാംശം ഉള്ളതുകൊണ്ടാണ്. അതുപോലെ തന്നെ അനിത്യമായ നാമരൂപം നിത്യമാണെന്നു ഭ്രമിക്കുന്നതിനു ഇടയായതും അനിത്യമായ നാമരൂപത്തിനു കാരണമായ വിചാരം നമ്മിൽ ഉള്ളതുകൊണ്ടാണ്. നമ്മിലുള്ള അനിത്യമായ നാമരൂപം നശിക്കുമ്പോൾ അതായത് വിചാരം നശിക്കുമ്പോൾ നമ്മിലുള്ള നിത്യമായ സച്ചിദാനന്ദം അനുഭവമാകുന്നു.

നിത്യനിവൃത്തമായതു നിവർത്തിക്കപ്പെടേണ്ടതുണ്ടോ? ഈശ്വരൻ നിത്യനിവൃത്തനാണ്. അപ്രകാരമുള്ള ഈശ്വരൻ എങ്ങനെ നിവർത്തിക്കപ്പെടുന്നു?

കാനൽജലം ഇല്ലാത്തതാണ്; ഭ്രാന്തികൊണ്ടു ഉള്ളതായി തോന്നുന്നു. അനുഭവജ്ഞാനം ഭ്രാന്തിയെ മാററുകയും കാനൽജലം ഇല്ലാതാവുകയും ചെയ്യുന്നു. കാനൽജലം പോലുള്ള ഭ്രാന്തി നീങ്ങുമ്പോൾ ദേഹാദി പ്രപഞ്ചജ്ഞാനം ഇല്ലാത്തതാണെന്ന് അറിയുന്നു. ഈശ്വരൻ ബന്ധരഹിതനാണെന്നും അറിയുന്നു. നിങ്ങൾക്കു എന്തെങ്കിലും പ്രകാരമുള്ള ഒരു സാക്ഷാത്കാരം ആവശ്യമുണ്ടെങ്കിൽ നിങ്ങൾ ബന്ധം എന്നുള്ളതിനു വില കൽപ്പിക്കണം. എന്നാൽ നിങ്ങൾ അതിനു കൊടുക്കുന്ന വില പൂജ്യമാണെന്ന് അറിയണം. ഇതിനെന്താണ് പ്രയാസമുള്ളത്? നമുക്കു വേണ്ടാത്ത പദാർഥങ്ങളെ നാം ഉപേക്ഷിക്കുന്നില്ലേ? അപ്പോൾ വേണ്ടാത്ത പദാർഥമായ നാമരൂപം ത്യജിക്കാൻ എന്തു വിഷമമാണുള്ളത്? ധാരാളം ചോറു വിളമ്പിയിട്ട് ഉണ്ണാൻപറഞ്ഞാൽ നിങ്ങൾ എന്തു ചെയ്യും? ആവശ്യമുള്ളത് ഉണ്ടിട്ട് ബാക്കി ഉപേക്ഷിക്കുന്നു. ആവശ്യമില്ലാത്തത് അപ്രിയമാണ്. അതുപോലെ മായയുടെ സച്ചിദാനന്ദഭാവത്തെ എടുത്തിട്ട് ബാക്കി ഉള്ളതിനെ ഉപേക്ഷിക്കണം. അല്ലെങ്കിൽ നിങ്ങളുടെ സച്ചിദാനന്ദത്തെ നിസ്സാരമായ ശീല കൂടി മറയ്ക്കും. ഒരു ജീവനും മായ

സച്ചിദാനന്ദമല്ലെങ്കിൽ ശരീരം എടുക്കുന്നതല്ല. ഈശ്വരന് എന്തെങ്കിലും പ്രയോജനമുണ്ടാവാനായിട്ടാണോ സൃഷ്ടിച്ചത്? അല്ല. മായയിലുള്ള സച്ചിദാനന്ദത്തെ കണ്ടതുകൊണ്ടാണ്. അതുകൊണ്ട് ആ സച്ചിദാനന്ദത്തെ മാത്രം എടുക്കുവിൻ. കുട്ടികൾ സാധാരണ ഊണുകഴിഞ്ഞിട്ട് തിന്നുവാൻവേണ്ടി പഴവും പർപ്പടകവും എടുത്തുവയ്ക്കുന്നു. അതു വയറിളക്കത്തിനു കാരണമാകുന്നു. അതുകൊണ്ട് താൻ എടുത്തതിനെ താൻ തന്നെ വിടണം. അതിനെ വിടാതെ മററാരെയും പഴിക്കേണ്ട ആവശ്യമില്ല.

മായയെ ഒരിക്കലും ഉപേക്ഷിക്കേണ്ട. അതു വളരെ നല്ലതാണ്. ആർക്കും ഒരു ഉപദ്രവവും സ്വതേ ചെയ്യുന്നില്ല. അതിന്റെ സച്ചിദാനന്ദത്തെ മാത്രം എടുക്കണം. അതിനു താന്താങ്ങൾ അവകാശികളാണ്. എന്നാൽ ശകലം പോലും അതിൽ നിന്നും വേറെ ഒന്നും എടുക്കരുത്. എടുക്കുന്നത് വിദ്യാർത്ഥികളെപ്പോലെ എടുക്കണം. അവർ പുസ്തകങ്ങളും മററുംകൊണ്ട് പള്ളിക്കൂടത്തിൽ പോകുന്നു. തിരിച്ചു വീട്ടിൽ വരുമ്പോൾ അവകളിൽ ഒന്നുപോലും കുറഞ്ഞുപോകുന്നില്ല. കുട്ടികളിലും ശാരീരികമായി ഒരു വ്യത്യാസവുമില്ല. പക്ഷേ നിശ്ചയമായും രാവിലെ പോയ കുട്ടികളല്ല മടങ്ങുന്നത്. അവർ പുസ്തകം മുതലായവയെ യാതൊരു വിധത്തിലും ഉപദ്രവിക്കാതെ അവയിൽ നിന്നും ആവശ്യമുള്ളത് എടുത്തുകഴിഞ്ഞു.

ജലത്തിനു അന്യമായി നിന്നുനോക്കിയവനാണ് ആവികൊണ്ട് വെള്ളം കാണാതെയായത്. എന്നാൽ നിങ്ങൾ അന്യനല്ല. നിങ്ങളെ മറച്ചിരിക്കുന്ന ആവിയെ വിടുവാൻ നിങ്ങൾ ഒന്നും ചെയ്യേണ്ട, മോക്ഷത്തിനെ ആഗ്രഹിച്ചതിനാൽ ബന്ധപ്പെട്ടു. ആഗ്രഹിക്കാതിരിക്കുക, നിങ്ങൾ മോക്ഷത്തിൽത്തന്നെയാണെന്നു മനസ്സിലാകും.

ഒരു കണ്ണാടിയുടെ മുമ്പിൽ എന്നപോലെ ആകണം നിങ്ങൾ. നിങ്ങൾ അതിൽ നോക്കാൻ പോകണ്ട; സകല പാപപുണ്യങ്ങളും അവിടെ ഇരിക്കട്ടെ. കണ്ണാടിയേക്കാൾ പരിശുദ്ധമായ നിങ്ങൾക്കു അവ ബാധകമല്ല. കണ്ണാടിയ്ക്ക് കണ്ണാടിയെ കാണാൻ കഴിയുന്നില്ല. നിങ്ങൾക്ക് ഇതരങ്ങളെ കാണാൻ കഴിയുന്നതുകൊണ്ട് നിങ്ങളെയും കാണാം. അതുകൊണ്ടാണ് ഒന്നും ഉപേക്ഷിക്കേണ്ട എന്നു പറഞ്ഞത്; ഏതു മാത്രയിൽ നിങ്ങൾ ഒന്നും ഉപേക്ഷിക്കേണ്ടവരല്ലാതാകുന്നുവോ, അപ്പോൾ നിങ്ങൾ ഒന്നും കണ്ടവർ ആകുകയില്ല. ഒരു കാലുകൊണ്ട് ഒരു സാധനത്തെ നീക്കിയാൽ വീണ്ടും ആ കാലു പഴയ സ്ഥാനത്തേയ്ക്കു വരേണ്ടിയിരിക്കുന്നു. അതുകൊണ്ടു ബന്ധത്തെ ഉപേക്ഷിച്ചവർ ആകരുത്. എന്നാൽ മോക്ഷത്തെ തേടുന്നവരായി ഭവിക്കും. ഇല്ലാത്ത ബന്ധത്തെ കാലത്രയത്തിലും ഉപേക്ഷിക്കണ്ട എന്നു ആരു പറയുന്നുവോ അവർ ലോകത്തിനു ഗുരുവായി ഭവിക്കുന്നു. അല്ലാതെ നഷ്ടപ്പെട്ടുപോകുന്ന

വായുവിനെ പിടിച്ചാൽ നിധി എടുക്കാൻ പോയി കടംവന്നതുപോലെയാകും. അതിന് ആരാണ് ഉത്തരവാദി?

ചിലർക്കു ചില സ്ഥാനം കാണിച്ചുകൊടുക്കണം എന്നാഗ്രഹമുണ്ട്. സ്ഥാനം കാണിച്ചാൽ കൊള്ളാൻ ആളുവേണ്ടേ? അപ്പോൾ ആ സ്ഥാനത്തു വന്നു വേണ്ടയോ കൊള്ളുവാൻ. വിശേഷിച്ചു സ്ഥാനംകൊണ്ടാൽ മരണം നിശ്ചയം. നിങ്ങൾ ഇല്ലാത്ത സ്ഥാനം ഒരിടവും ഇല്ലല്ലോ.

''പരത്തിലെചെൻറാലും അകപ്പേപാരിലെമീളുമെടാ
പരത്തുക്കെടുത്തവിടം അകപ്പേപാഴതുകണ്ടായോ''

ശിഷ്യൻെറ മുമ്പിൽ ശിഷ്യനായി മാറിപ്പോകാത്ത ഗുരു ഉണ്ടെങ്കിൽ ആ ഗുരു ഗുരുവല്ല. നിങ്ങൾക്കു മുമ്പും താപം ഇല്ലായിരുന്നു. ഇപ്പോഴും താപമില്ല. ഇനിമേലും നിങ്ങൾക്കു താപം ഉണ്ടാകുന്നതല്ല എന്നു നിങ്ങളുടെ മുമ്പിൽ പറയാത്ത ഗുരു ഗുരുവല്ല. സകല വൈഭവങ്ങളുമുള്ള സനകാദികൾപോലും യഥാർത്ഥം അറിവാൻ പരമശിവനെ പോയി കാണേണ്ടിവന്നു. എത്രകാലം പരമശിവൻ സനകാദികളാകാതെ ഇരുന്നുവോ അത്രയും കാലം അവർ പരമശിവനെ പോയി കാണേണ്ടിവന്നു. എന്നാൽ പരമശിവൻ ദക്ഷിണാമൂർത്തിയായി വന്നപ്പോൾ സനകാദികൾക്കു ചിരിക്കയല്ലാതെ മറ്റൊന്നും ചെയ്യേണ്ടിവന്നില്ല. എന്തെന്നാൽ അവർക്കു അന്യമായി ഒന്നും കാണാൻ കഴിയാതെ വന്നതുമൂലം അവർ അവരോടു തന്നെ ചോദിക്കയോ എന്നു വിചാരിച്ചു ചിരിക്കേണ്ടിവന്നു.

സർവവ്യാപിയായ ഈശ്വരനെ കാണിച്ചുകൊടുക്കണമെന്നു പറയുന്ന ആൾ അധികം വന്ന ആളാണ്, എന്തെന്നാൽ അയാൾ ഇരിക്കുന്നിടത്തു ഈശ്വരൻ ഇല്ലെന്നുവരുന്നു. മൊട്ട്, പൂവ്, പിഞ്ച്, പഴം എന്നു പറയുന്നവയിൽ മൊട്ട് എല്ലാററിനേയും തൊട്ടുകൊണ്ടിരിക്കുന്നു. അല്ലെങ്കിൽ മൊട്ടിനെ വിട്ടു പൂവ് മുതലായവ അന്യമായി ഉണ്ടാകേണ്ടിയിരുന്നു. മുട്ടയെ ഉടച്ചുനോക്കിയാൽ എല്ലാം ഏകോപിച്ചിരിക്കുന്നതു കാണാം. അതിൽത്തന്നെ കുഞ്ഞും തീററിയും ഇരിക്കുന്നു. തീററി തീരുമ്പോൾ അതു വിജൃംഭിച്ചു പുറത്തുവരുന്നു. മുട്ടയ്ക്കു മുമ്പു ഒരവസ്ഥ ഉണ്ടെങ്കിൽ അതു വളരെ അവ്യക്തമായിരിക്കാം. ജീവനും അതിൻെറ ആഹാരവും ഇതുപോലെയാണ്. അതിൻെറ മുമ്പിലത്തെ അവസ്ഥ നോക്കിയാൽ ജീവൻതന്നെ ജീവനു ആഹാരമായിരിക്കുന്നത് കാണാം. അതുതന്നെ അതിൽ ഇരുന്നു അതിനെ തിന്നു ജീവിക്കുമ്പോഴാണ് അതിനെ സച്ചിദാനന്ദം എന്നു പറയുന്നത്. അതിനു അതു ഉള്ളതായിട്ടും അതു പ്രകാശിക്കുന്നതായിട്ടും അതുതന്നെ ആനന്ദമായിട്ടും ഇരിക്കുന്നു. മുട്ടത്തോടാണ് പൂജ്യം. അതായത് ശരീരാദിപ്രപഞ്ചം. ആ മുട്ടത്തോടാണ് ബ്രഹ്മമുട്ട. ബ്രഹ്മമുട്ടയുടെ സ്ഥൂലം സത്തും,

സൂക്ഷ്മം ചിത്തും, കാരണം ആനന്ദവുമാകുന്നു. അതിനെ ഉടച്ചാലും അതിൽ നിന്നും സച്ചിദാനന്ദം തന്നെവരും. വീഴുന്നതും അതിൽത്തന്നെ, നിൽക്കുന്നതും അതിൽത്തന്നെ. ഓരോരുത്തരുടെ കയ്യിലും ഈ മുട്ടയുണ്ട്. അതിനെ അടവയ്ക്കുക. കൊക്കോക്കോ എന്നു ചിരിച്ചുകൊണ്ടു വിരിയും.

ഒരിക്കൽ നാരദൻ ഒരു മഹർഷിയെ കണ്ടു. മഹർഷി നാരദനെ കണ്ടു ചിരിച്ചു. പക്ഷേ നാരദനു താൻ ചിരിക്കുന്നതായാണു തോന്നിയത്. അതു മനസ്സിലായപ്പോൾ നാരദൻ മഹർഷിയെ വന്ദിക്കാൻ ഒരുങ്ങി. മഹർഷി അദ്ദേഹത്തെ തടഞ്ഞിട്ടു നിങ്ങൾ നിങ്ങളെത്തന്നെ വന്ദിക്കേണ്ട ആവശ്യമില്ലല്ലോ എന്നു പറഞ്ഞു

## 18-9-1935

ആത്മസാക്ഷാത്ക്കാരാനുഭൂതി സിദ്ധിച്ച ഒരാളിന്റെ (പതഞ്ജലി) അടുത്ത് ഒരു കുഷ്ഠരോഗി പോയി. നിനക്ക് എന്തുവേണമെന്ന് അദ്ദേഹം ചോദിച്ചു. അപ്പോൾ അവൻ പറഞ്ഞു. 'എനിക്ക് ഈ രോഗം മാററി എന്റെ കോമളമായിരുന്ന ശരീരം വീണ്ടുതരണം'' എന്ന്. ആ ക്ഷണം അവൻ അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ കോമളനായി ത്തീർന്നു. അപ്പോൾ അവൻ പറഞ്ഞു: ''ഇതുകൊണ്ട് ഞാൻ തൃപ്തനായില്ല. അങ്ങ് എന്നെ കുഷ്ഠരോഗത്തിൽ നിന്ന് തൽക്കാലം നിവൃത്തനാക്കി. അവിചാരിതമായി അത് എനിക്ക് വീണ്ടും വന്നേയ്ക്കാവുന്നതാണ്. ഒന്നുകിൽ അതിൽ നിന്ന് എന്നെ നിത്യനിവൃത്തനാക്കണം. അല്ലെങ്കിൽ എന്റെ രോഗം എനിക്ക് തിരിയെ പ്രദാനം ചെയ്യണം' എന്ന് അയാൾ ശഠിച്ചു. ഇപ്പോൾ ഞാൻ അത് വീണ്ടും എനിക്കു തരണമെന്ന് അപേക്ഷിക്കുന്നത്; അത് അറിഞ്ഞുവാങ്ങിക്കൊണ്ടാൽ അതിനെപ്പററിയുള്ള ഭയമെങ്കിലും ഇല്ലാതെ സമാധാനമായി കഴിയാമല്ലോ എന്നു വിചാരിച്ചിട്ടാണ് എന്നും മററും അയാൾ പറഞ്ഞു. ചുരുക്കത്തിൽ ആത്മസാക്ഷാത്ക്കാരസിദ്ധിക്കുള്ള ഉപദേശവും വാങ്ങി സ്ഥലം വിട്ടു. ക്രമേണ ആത്മസാക്ഷാത്ക്കാരം അവനുണ്ടാകയും ചെയ്തു. അപ്പോൾ വീണ്ടും ഗുരുവിനെ ചെന്നു കണ്ട് വളരെ നിർബന്ധിച്ച് പണ്ട് ഉണ്ടായിരുന്ന കുഷ്ഠം പതിൻമടങ്ങായി തിരിയെ വാങ്ങി. അത് വീണ്ടും കിട്ടിയപ്പോൾ ശിഷ്യൻ ആനന്ദനിമഗ്നനായി കൂത്താടിത്തുടങ്ങി. കാരണം ചോദിച്ചപ്പോൾ പറഞ്ഞ മറുപടി ഈ ശരീരത്തിന്റെയും പ്രപഞ്ചത്തിന്റെയും അവാസ്തവത്തെ സദാ ഓർമ്മപ്പെടുത്തിക്കൊണ്ടിരിക്കുവാൻ അവന്റെ കുഷ്ഠം സഹായിക്കുമെന്നായിരുന്നു. സാക്ഷാത്ക്കരിച്ചാൽ ശരീരാദിപ്രപഞ്ചങ്ങൾക്ക് അതീതനാണല്ലോ. പിന്നെ അവ എന്തൊന്നു സഹായം ചെയ്യും? കർമഫലമായ പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണം എന്ന് പ്രമാണമുള്ളത് ഇതാണോ? സാക്ഷാത്കരിച്ച ആൾ

ചെയ്യുന്ന കർമങ്ങളും അനുഭവിക്കുന്ന പ്രാരബ്ധങ്ങളും എല്ലാം അവിദ്യയാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്ന സാധാരണ ആളുകളുടെ കണ്ണുകൾക്കു മാത്രം. അവർക്കു ഏതു പ്രവൃത്തി ചെയ്യുന്ന അവസരത്തിലും ഒരു പുഞ്ചിരി ഉണ്ടായിരിക്കും. മായകൊണ്ട് മററുള്ളവർക്ക് അയാൾ പ്രാപഞ്ചികമായ കർമങ്ങൾക്കും അനുഭവങ്ങൾക്കും വിധേയനാണെന്നു തോന്നുന്നു.

''എത്തൊഴിലൈ ശെയ്താലും
ഏതവസ്ഥൈപ്പെട്ടാലും
മുത്തർമനമിരുക്കും മോനത്തിൽ
വിത്തകമായി കാതിവിളയാടിഇരു
കൈവീശി വന്താലും താതിമനം
നീർകുടത്തെതാൻ.''

(പട്ടണത്തുപിള്ളയാർ)

കുടത്തിനു മണ്ണ് ഉപാദാനകാരണം. കുശവൻ നിമിത്തകാരണം. ഒന്നു സാക്ഷാത് ജ്ഞാനവും മറേറത് സാധാരണ ജ്ഞാനവും. ഒന്ന് സാക്ഷാത് സ്വരൂപവും മറേറത് സാധാരണ സ്വരൂപവും. അങ്ങനെ ഒരു വസ്തുവിൻെറ രൂപം രണ്ടുവിധം. ഒരു കുററിയെ അത് എന്നു പറയുമ്പോൾ സ്വരൂപം പ്രത്യക്ഷമാകുന്നു. അത് ഇന്നതാണെന്നുകൂടി മനസ്സിലാകുമ്പോൾ അതിൻെറ സാക്ഷാത് സ്വരൂപം വെളിവാകുന്നു. കുററിയുടെ സ്വരൂപം കണ്ടിട്ട് ചൈതന്യ ഉപഹിതസാക്ഷിവൃത്തിയുടെ ഫലമായിട്ട് അത് മറെറാന്നാണെന്ന് സങ്കൽപ്പിച്ചിട്ട് വേറൊരു രൂപം കാണുന്നു. കുററിയുടെ സാക്ഷാത് സ്വരൂപത്തെപ്പററിയുള്ള അജ്ഞതയിൽ കുററി പിശാചാകുന്നു. പിശാചാക്കിയ ഭ്രാന്തി ക്രമേണ വർധിച്ച് കുററിയ്ക്ക് ഇല്ലാത്തതായ ശക്തികൾ ഉണ്ടെന്നു തോന്നുകയും അതിൻെറ ഫലങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു (ഇതിൻെറ ഒരു ശക്തിയേറിയ ഭാവം തന്നെ സിദ്ധികൾ). ജീവനെ ബഹിർമുഖമായി സ്ഥിരപ്പെടുത്തുമ്പോൾ സിദ്ധിയും, അന്തർമുഖമാകുമ്പോൾ മുക്തിയും സിദ്ധിക്കുന്നു.

മായയുടെ അധിഷ്ഠാനം ബ്രഹ്മം. ഭ്രാന്തിയുടെ അധിഷ്ഠാനം കുററി. ഭ്രാന്തിമൂലം കുററിയുടെ രൂപം അപ്രത്യക്ഷമാവുകയും അതിൻെറ സാക്ഷാത് സ്വരൂപം ഗ്രഹിക്കാൻ നിവൃത്തിയില്ലാതാവുകയും ചെയ്യുന്നു. ഭ്രാന്തി മൂലം കുററിയിൽ സൃഷ്ടിക്കപ്പെട്ട പിശാച് പ്രത്യക്ഷമാവുക മാത്രമല്ല നമ്മെ ഉപദ്രവിക്കുവാൻകൂടി ശക്തിയുള്ളതായിത്തീരുന്നു.

''ചിത്തമടങ്കാമയേ മായൈ
അമ്മായൈ മായ്പവർക്കു
ത്തിടം താനേ സായൂജ്യം''

ഘടാകാശം, ജലാകാശം, മേഘാകാശം, മഹാകാശം എന്ന് ആകാശം നാലുവിധം. ഒരു കുടത്തിൽ ആകാശം ഇരിക്കുന്നു. കുടം കുറച്ചു മാററിവച്ചാൽ വീണ്ടും അതിൽ ആകാശം ഉണ്ട്. ഈ ഘടാകാശവും എങ്ങും വ്യാപ്തമായിരിക്കുന്ന മഹാകാശവും ഘടം എന്ന ഉപാധിമൂലം ഭിന്നമായി തോന്നുകയും സൂക്ഷ്മമായി ആലോചിക്കുമ്പോൾ ഒന്നാണെന്ന് മനസ്സിലാവുകയും ചെയ്യുന്നു. അതുപോലെ കുടത്തിൽ ജലം നിറച്ചാൽ ജലത്തോടുകൂടിയ കുടത്തിൽ ഇരിക്കുന്ന ജലാകാശവും മഹാകാശത്തിൽ നിന്ന് ഭിന്നമല്ല. മേഘാകാശവും അങ്ങനെ തന്നെ. അതുപോലെ കൂടസ്ഥൻ, ജീവൻ, ഈശ്വരൻ, ബ്രഹ്മം എന്ന് നാല്. അന്തഃകരണാദി മാലിന്യമാകുന്ന ജലത്തിലെ ആകാശം ജീവൻ. മാലിന്യരഹിതമായ ജലാകാശം ഈശ്വരൻ; ജീവൻ വാച്യവും, കൂടസ്ഥൻ ലക്ഷ്യവും; ഈശ്വരൻ വാച്യവും, ബ്രഹ്മം ലക്ഷ്യവും. കൂടസ്ഥൻ ബ്രഹ്മത്തിൽ നിന്ന് അന്യമല്ല; കൂടസ്ഥനും ബ്രഹ്മവും ഭിന്നമല്ലെന്നുള്ള അറിവ് സാക്ഷാത് ജ്ഞാനം, സാക്ഷാത്ക്കാരം കൊണ്ട് കൂടസ്ഥനും ബ്രഹ്മവും ഒന്നാണെന്നുള്ള ജ്ഞാനം ഉണ്ടാകുന്നു. കൂടസ്ഥൻ, ജീവൻ, ഈശ്വരൻ ഇവ മായയിൽ ബ്രഹ്മം പ്രതിബിംബിതമായി ഉണ്ടാകുന്ന സൃഷ്ടികളായതുകൊണ്ട് ഭിന്നമായി തോന്നുന്നു. അവിദ്യയായ അനാദിയായ മായാബ്രഹ്മത്തെപ്പററി നമുക്ക് ലഭ്യമാകുന്ന ജ്ഞാനം സാധാരണ ജ്ഞാനം; സങ്കൽപ്പങ്ങളുടെ കേളീരംഗം. അജ്ഞാനം ഭിന്നതയെ (ഭേദത്തെ) ഉണ്ടാക്കുന്നു. ഭേദത്തിൽ നിന്ന് അനുകൂല പ്രതികൂലങ്ങൾ ഉദ്ഭവിക്കുന്നു. അനുകൂലപ്രതികൂലങ്ങൾ രാഗദ്വേഷങ്ങൾക്കും പ്രായേണ ധർമാധർമങ്ങൾക്കും കാരണമാകുന്നു. ധർമാധർമങ്ങൾ ചെയ്യുന്നത് ശരീരമാകുന്ന ഉപാധിമൂലമാണ്; ദുഃഖത്തിനു കാരണം ശരീരമായിത്തീരുന്നു. മായയിൽ നിന്ന് ദുഃഖവും ജ്ഞാനത്തിൻെറ ഫലമായിട്ട് ആത്മസാക്ഷാത്ക്കാരവും അനർഥനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു.

ശരീരാദി പ്രപഞ്ചങ്ങൾ ബ്രഹ്മത്തിൻെറ സാമാന്യസ്വരൂപത്തിൽ അല്ലെങ്കിൽ സാധാരണ സ്വരൂപത്തിൽ തോന്നുന്ന അവിദ്യാസ്വരൂപങ്ങൾ.

ഒരു നിധി കിട്ടി എന്നിരിക്കട്ടെ. അതു കിട്ടാൻ പല പ്രതിബന്ധങ്ങൾ ഉണ്ടായിരിക്കാം. എന്നാൽ ആ വൈഷമ്യങ്ങൾ തീരുന്ന ഘട്ടത്തിൽ നിധി നമ്മുടേതാകുന്നു. മുമ്പ് പ്രതിബന്ധത്താൽ അന്യമായിരുന്ന നിധി ഇപ്പോൾ നമുക്ക് സ്വന്തമാവുകയും ചെയ്യുന്നു. എന്നാൽ അതുകൊണ്ട് നിധികിട്ടിയെന്നോ അതിൽ എന്തെല്ലാമുണ്ടെന്ന് അറിഞ്ഞുവെന്നോ അർഥമില്ല. എന്നാൽ ആദ്യത്തെ പ്രതിബന്ധാവസ്ഥയെക്കാളും ഈ അവസ്ഥ എത്രയോ വ്യത്യാസമാണ്. ഈ അവസ്ഥയാണ് സത്. ഇതു കഴിഞ്ഞ് നിധിയുടെ അടുത്തുപോയി അതിൽ എന്തെല്ലാം ഉണ്ടെന്ന് പരിശോധിക്കുന്നു. അപ്പോൾ സ്വർണനാണയമോ വെള്ളിനാണയമോ വേറെ എന്തെ

ല്ലാമാണെന്ന് അറിയാറാകുന്നു. ഇതാണ് ചിത്ത്. അതായത് ഈ അവസ്ഥകൾ ഉള്ളത് ഉള്ളതുപോലെ അറിയപ്പെടുന്നു. അതുകൊണ്ട് ചിത്ത് ഇല്ലാതെ സത്തുകൊണ്ട് വിശേഷഗുണങ്ങൾ ഒന്നുമില്ല. ഇതു കഴിഞ്ഞാൽ ഉണ്ടാവുന്നതാണ് സങ്കടനിവൃത്തി. എന്തെല്ലാം കാര്യങ്ങൾക്ക് ആ നിധിയെ കൊണ്ട് ഉപയോഗിക്കാൻ കഴിയുമോ അതിനെല്ലാം ഉപയോഗിക്കുന്നു. മുമ്പ് നിധി ഇല്ലായ്കയാൽ പണത്തിനു പല ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നിരിക്കാം; ഇപ്പോൾ അതൊന്നുമില്ല. കൂടാതെയും പല ആനന്ദകാര്യങ്ങൾക്കും ഉപയോഗിക്കാം. അതുകൊണ്ട് ഈ അവസ്ഥ ശോകനാശനവും ആനന്ദവുമാകുന്നു. അപ്പോൾ സത്തോട് ചിത്തും ആനന്ദവുമായി. ഈ ഉദാഹരണം ജഡവസ്തുവിനെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട് കാലം, ദേശം, വസ്തു ഇവയ്ക്ക് അവകാശമുണ്ട്. എന്നാൽ ചൈതന്യത്തെക്കുറിച്ചു പറയുമ്പോൾ ഇവ ഏകകാലത്തുതന്നെ സംഭവിക്കാം. എന്തുകൊണ്ടെന്നാൽ വസ്തു അന്യമല്ലാത്തതുകൊണ്ടും ചൈതന്യത്തിൻെറ വൈഭവംകൊണ്ടും.

സത്ത് ഉള്ളത്: ഉണ്ട്, ഇല്ല എന്നതിലുള്ള ഭാവം ഇല്ലാത്തതിലും വികസിച്ചിട്ട് ഇല്ലാത്തതുകൂടി ഉള്ളതായിത്തീർന്ന് ഇല്ലാത്തത് സത്തും അസത്തും അല്ലാതെ സത്തസത്ത് ലക്ഷണമായിത്തീരുകയും ഉള്ളത് വ്യാപ്തമായിത്തീരുകയും ചെയ്യുന്നു. മായ സത്തസത്ത് ലക്ഷണമാണ്, സത്തുമല്ല അസത്തുമല്ല എന്നുള്ളത്. മായ അസത്ത് (ഇല്ലാത്തത്) ആണെങ്കിൽ തോന്നാൻ പാടില്ല; എന്നാൽ തോന്നുന്നു. അതുകൊണ്ട് അസത്ത് എന്നു പറയുവാൻ നിവൃത്തിയില്ല. നോക്കിയാൽ ഇല്ലാതെയാകുന്നു. അതുകൊണ്ട് സത്ത് എന്നു പറയുവാനും നിവൃത്തിയില്ല. അതുകൊണ്ടാണ് മായ സദസത്ത് ലക്ഷണം എന്നു പറഞ്ഞത്.

ചിത്ത്: ഇല്ലായ്മമൂലമുള്ള അപ്രകാശത്വം സത്തിൻെറ വ്യാപ്തിയാൽ തീരുമ്പോൾ എല്ലാം സത്താമാത്രമായി പ്രകാശിക്കുന്നു. അതുതന്നെ ചിത്ത്.

ആനന്ദം: അങ്ങനെ സത്ത് ചിൻമയമായി പ്രകാശിക്കുമ്പോൾ ഇല്ലായ്മമൂലം ഉണ്ടാകുന്ന ക്ലേശത്തിന് അവകാശം ഇല്ലാതെ പ്രകാശിക്കുന്ന സത്ത് പ്രിയമായിത്തീരുന്നു. അതു തന്നെ ആനന്ദം.

ശിഷ്യൻ: ദുഃഖഭൂയിഷ്ഠമായിരിക്കുന്ന ജനന–മരണ രൂപ–സംസാര ദുഃഖത്തെ നിവൃത്തിക്കുവാനുള്ള സുഗമമായ മാർഗത്തെ അരുളിച്ചെയ്ത് അടിയൻെറ സങ്കടനിവാരണം ഉണ്ടാക്കിത്തരുവാൻ അപേക്ഷിക്കുന്നു.

ഗുരു: ജനന–മരണ–രൂപ-സംസാരദുഃഖം നിന്നിൽ ഒരിക്കലും സംഭവിച്ചിട്ടില്ലായെന്ന് നീ ദൃഢമായി ഉറയ്ക്കുക. ഇല്ലാത്തതായ ദുഃഖത്തെ നിവൃത്തിക്കുവാനായി നിനക്ക് ഒരിക്കലും ആഗ്രഹം ഉണ്ടാകേണ്ടതില്ല.

അങ്ങനെ ഉണ്ടായതായ ആഗ്രഹം തന്നെ ഭ്രാന്തിയാകുന്നു. നീ സച്ചിദാനന്ദ സ്വരൂപനാകുന്നു.

ശിഷ്യൻ: സംസാരദുഃഖം എന്നിൽ ഇല്ലെങ്കിൽ പ്രതീതമാകുന്ന അവ കൾ എവിടെ ഇരിക്കുന്നുവെന്നുള്ള വാസ്തവതത്വത്തെ എനിയ്ക്ക് അറിയുമാററുളി ചെയ്യേണമേ.

ഗുരു: അത്യന്തം മിഥ്യയാകുന്ന സംസാരദുഃഖം നിന്നിലാവട്ടെ അല്ലെ ങ്കിൽ മററൊരിടത്താവട്ടെ സ്ഥിതിചെയ്യുന്നില്ല. ഇല്ലാത്തതായ ആ ദുഃഖ ങ്ങൾക്ക് ഇരിപ്പിടമില്ല.

ശിഷ്യൻ: ജനന-മരണ-രൂപ-സംസാര-ദുഃഖം ഇല്ലാത്തതാണെങ്കിൽ അത് കാലത്രയത്തിലും പ്രതീതമാകുവാൻ കാരണമില്ല. മുയൽക്കൊമ്പ്, വന്ധ്യാപുത്രൻ ഇവ ഒരിക്കലും പ്രതീതമാകുന്നില്ല.

ഗുരു: ഇല്ലാത്തതായ വസ്തുക്കൾ പ്രതീതമാകാം. നിത്യനിവൃത്ത മായതിൻെറ നിവൃത്തിയും നിത്യപ്രാപ്തമായതിൻെറ പ്രാപ്തിയും സംഭവിക്കാം. രജ്ജുവിൽ സർപ്പം, ചിപ്പിയിൽ വെള്ളി, കാനലിൽ ജലം, ആകാശത്തിൽ വർണങ്ങൾ, സ്ഥാണുവിൽ പുരുഷൻ ഇവകൾ ഇല്ലാത്തതു കളായിരുന്നാലും തോന്നുന്നുണ്ട്; കയറിൽ സർപ്പം ത്രികാലങ്ങളിലും നിവൃത്തമായിരുന്നിട്ടും ഭ്രാന്തികാലത്ത് അത് പ്രത്യക്ഷമായി കാണു ന്നുണ്ട്. കയറിൽ സർപ്പം നിത്യനിവൃത്തമായിരിക്കുന്നു. ഭ്രാന്തി തീരു മ്പോൾ സർപ്പം നിവൃത്തിച്ച് കയർ പ്രതീതമാകുന്നു. ഇങ്ങനെ നിത്യ നിവൃത്തമായിരിക്കുന്നു (ഇല്ലാത്തതായിരിക്കുന്നു); സർപ്പം പുതുതായി തോന്നുകയും ചെയ്യാം; നിവൃത്തിക്കയും ചെയ്യാം. നിൻെറ സ്വരൂപത്തെ ഭ്രാന്തിമൂലം നീ സത്ത്-ചിത്ത്-ആനന്ദമായി അറിയാത്തതിനാൽ ജനന-മരണ സംസാരദുഃഖം ഭ്രാന്തിയാൽ തോന്നുകയും ചെയ്യാം. കയറിനെ അറിയുമ്പോൾ സർപ്പം നിവൃത്തിക്കുന്നു. കയറിൻെറ അജ്ഞാനത്താൽ സർപ്പം തോന്നി. കയറിൻെറ ജ്ഞാനത്താൽ അത് നിവർത്തിക്കുന്നു. അജ്ഞാനത്താൽ നിൻെറ സ്വരൂപത്തിൽ തോന്നിയ ഭ്രാന്തിമൂലം നിനക്ക് സംസാരദുഃഖം ഉണ്ടായി. ജ്ഞാനത്താൽ അത് നിവൃത്തിക്കാവുന്നതാണ്.

ശിഷ്യൻ: ഞാൻ ആനന്ദസ്വരൂപൻ എന്നു പറഞ്ഞതിൽ എനിക്ക് സംശയം ഉണ്ടാകുന്നു. ഞാൻ ആനന്ദസ്വരൂപനാണെങ്കിൽ എനിക്ക് വിഷ യാദികളിൽ ആഗ്രഹം ഉണ്ടാകുന്നതിന് നിവൃത്തിയില്ല. ശരീരാദി പ്രപ ഞ്ചങ്ങളിൽ എനിക്ക് ആശ ഉണ്ടാവുകയും അതുകളിൽ സുഖസ്വരൂപ മാകുന്ന ആനന്ദം പ്രതീതമാവുകയും ചെയ്യുന്നു. എന്നാൽ എന്നിൽ ആനന്ദം പ്രതീതമാകുന്നില്ല.

ഗുരു: ആനന്ദസ്വരൂപിയായിരിക്കുന്ന നിനക്ക് വിഷയാദികളിൽ ഇച്ഛ ഉണ്ടാകുമ്പോൾ നിൻെറ സ്വരൂപത്തിന് ചലനം ഉണ്ടായി വിഷയാ

ദികളെ ഗ്രഹിക്കുന്നതിലേക്കായി ബാഹ്യവൃത്തി ഉണ്ടാവുന്നു. എപ്പോൾ ചാഞ്ചല്യത്തിന് ഇടയായ ആവൃത്തി പൂർണമായി സാധിക്കുന്നുവോ അപ്പോൾ വൃത്തിനിശ്ചലവും ആശാരഹിതവും ആകുന്നു. അങ്ങനെ നിശ്ചലമാകുന്ന വൃത്തിയിൽ നിന്റെ സ്വരൂപാനന്ദം പ്രതീതമാകുന്നു. അതിനെ ഭ്രാന്തിമൂലം വിഷയങ്ങളിൽ നിന്നും ഉണ്ടായതായി ഗ്രഹിക്കുന്നു.

വിദേശവാസിയായ പുത്രൻ പെട്ടെന്ന് പിതാവിന്റെ സന്നിധിയിൽ എത്തുമ്പോൾ പിതാവിന് അമിതമായ സന്തോഷത്തിനു കാരണമാകുന്നു. എന്നാൽ ആ പുത്രൻ രോഗിയാണെന്ന് അറിയുമ്പോൾ സന്തോഷത്തിന് കാരണമായ പുത്രൻ അടുത്ത് ഇരിക്കവെ തന്നെ അച്ഛൻ ദുഃഖിക്കുന്നു. അപ്പോൾ പ്രിയമുള്ള തന്റെ പുത്രൻ തനിക്ക് സന്തോഷത്തിനു കാരണമാണെങ്കിൽ ആ ഉണ്ടായ സന്തോഷം പൊടുന്നനവെ മാറുന്നതിന് ന്യായമില്ലാത്തതാകുന്നു. എന്നാൽ പുത്രനെ കാണണമെന്നുള്ള അച്ഛന്റെ ആശ പുത്രനെ കണ്ടതുമൂലം നിവൃത്തിച്ച് താൻ വൃത്തിരഹിതനായിരിക്കുമ്പോൾ ആശാരഹിതമായ തന്റെ നിശ്ചലവൃത്തിയിൽ സ്വരൂപസാക്ഷാത്ക്കാരമാകുന്ന ആനന്ദം ഉണ്ടാകുന്നു. പുത്രൻ രോഗിയാണെന്നറിയുമ്പോൾ ആ വൃത്തി വീണ്ടും ചലിച്ചിട്ട് തോന്നിയ ആനന്ദം ദുഃഖരൂപമായി ഭവിക്കുന്നു.

കാപ്പിയിൽ പഞ്ചസാര ആദ്യം ഇല്ലെന്നുതോന്നും. പിന്നെ കുറച്ച് ഉണ്ടെന്നു തോന്നും. പിന്നീട് അധികമായിപ്പോയിയെന്നു തോന്നും. ഒടുവിൽ തനിപ്പഞ്ചസാര ശേഷിക്കുകയും ചെയ്യുന്നു. വെള്ളം പഞ്ചസാരയിൽ നിന്നും ദൂരെ നിൽക്കുമ്പോൾ രുചിയില്ല. അടുത്തുവരുന്നേരം രുചി കൂടുന്നു. ഒടുവിൽ പഞ്ചസാര മാത്രമായിത്തീരുന്നു.

മനസ്സിന്റെ സ്ഥിതി ശരീരമധ്യത്തിലാകുമ്പോൾ മിന്നൽ പോലെ ഒരു വെളിച്ചം ഉണ്ടാകും. അർജുനനും ഉദ്ധവർക്കും ഭഗവാൻ ഉപദേശിച്ച നിലകൾ...ലയം...ലയം.

## തേടപ്പെടും പൊരുൾ

പരമാനന്ദസ്വരൂപനായ താൻ തന്റെ സ്വരൂപം ഇന്നവിധമാണെന്ന് അറിയാത്തതിനാൽ ഉണ്ടായ പ്രമാദം കൊണ്ട് ശരീരം ഉണ്ടാകുന്നതിന് ഇടയായി. ഈ ശരീരത്തിൽ താൻ ചേർന്ന് വീണ്ടും സ്വരൂപസാക്ഷാത്ക്കാരത്തിനു തേടിയതായ ശരീരം അന്വേഷണം പൂർത്തിയാകുന്നതിന് മുമ്പുതന്നെ നാശം (മൃതി) അടഞ്ഞുപോകുന്നു. ഇങ്ങനെ ഒന്നു രണ്ടല്ല കോടി സംഭവങ്ങൾ നാം കണ്ടിരുന്നിട്ടും തന്റെ പരിപൂർണമായ സ്വരൂപത്തേയും താൻ തേടിയതായ ജഡശരീരാദികളുടെ സ്വരൂപത്തേയും അപരോക്ഷമായി അറിയുമ്പോൾ ഒരു സെക്കൻറുകൂടിയും തന്റെ സത്-ചിത്-ആനന്ദസ്വരൂപസാക്ഷാത്ക്കാരത്തിനു വേണ്ടിയിട്ട് ശരീരാദിജഗത്തിന്

ആധാര–അധിഷ്ഠാന–ദ്രഷ്ടാവായിരിക്കുന്ന താൻ ഇതുകളെ പോറേറണ്ടതായിട്ടില്ലായെന്ന് ശരീരാദി ജഗത്തുകൾ ഇരിക്കുമ്പോൾ തന്നെ താൻ അറിഞ്ഞുകൊള്ളും. അങ്ങനെ അറിയാത്തപക്ഷം ഈ ശരീരാദിജഗത്തുക്കളിൽ തനിക്ക് അഭിമാനം ഉണ്ടാകയും അതുകളോടുകൂടിത്തന്നെ ചേതനനായ താൻ ചേർന്ന് ജനനമരണത്തെ പ്രാപിക്കുകയും ചെയ്യും. അങ്ങനെ വരേണ്ടവരല്ലായെന്ന് മനസ്സിലാക്കിയിട്ട് നാം ഈ ശരീരാദിജഗത്തിലുള്ള മിഥ്യാഭാവത്തെ കണ്ടിട്ട് അതുകളുടെ അഭിമാനത്തെ ഉപേക്ഷിച്ച് മിഥ്യയെ തുറക്കേണ്ടതാകുന്നു.

## സാക്ഷി

കണ്ണാടിയിലെ പ്രതിബിംബം ബുദ്ധ്യുപാധിയിലാണ്. പ്രതിബിംബജ്ഞാനം ഉണ്ടാകുമ്പോൾ കണ്ണാടിയെ അറിയുന്നില്ല. അതുപോലെ ബുദ്ധ്യുപാധി ആത്മാവിനെ അറിയുന്നില്ല. കണ്ണാടിയിൽ പ്രതിഫലിച്ചുകാണുന്നത് നമ്മുടെ മുഖമല്ല, പിന്നെയോ നമ്മുടെ മുഖത്തിൻെറ ഛായയാണ്. അതുപോലെ ബുദ്ധ്യുപാധിയിൽ നിന്നും ഉണ്ടാകുന്ന ആത്മജ്ഞാനം അല്ലെങ്കിൽ അറിവ് താനല്ല തൻെറ ഛായ മാത്രമാകുന്നു. കണ്ണാടിയിൽ നോക്കുമ്പോൾ തൻെറ ഛായയെ മാത്രമെ കാണാൻ സാധിക്കുകയുള്ളു. തന്നെ കാണുന്നില്ല. കണ്ണാടിയേയും ഛായയേയും വിട്ട് തന്നെ നോക്കുമ്പോൾ താൻ തന്നെ കാണാറാകും. അതുകൊണ്ട് സാക്ഷിതന്നെ സാക്ഷിയെ നോക്കി സാക്ഷിയെ അറിയണം. അല്ലാതെ ബുദ്ധിയാകട്ടെ, ബുദ്ധികൊണ്ടാകട്ടെ സാക്ഷിയെ അറിയത്തക്കതല്ല. ചൈതന്യമാകയാൽ സാക്ഷി തന്നെ സാക്ഷിയെ അറിയാൻ കഴിയുന്നതുകൊണ്ട് സാക്ഷി സാക്ഷിയെ അറിയും എന്നുള്ള ഒരു ഒററ വിവേകപൂർവമായ ദൃഢവിശ്വാസം മതി സാക്ഷിയെ സാക്ഷി അറിയാൻ.

## ഈശ്വരൻ

ബ്രഹ്മത്തിൽ ആരോപിതമായ മായയുടെ അധിഷ്ഠാനചൈതന്യവും മായയിൽ ഉണ്ടാകുന്ന ചൈതന്യ ആഭാസവുംകൂടി ഈശ്വരൻ. സർവജ്ഞനും സൃഷ്ടി-സ്ഥിതി-സംഹാരകർത്താവും ജഗന്നിയന്താവും വിഭുവും അന്തര്യാമിയും ആയിരിക്കുന്നത് ഈശ്വരചൈതന്യമാകുന്നു.

അല്പജ്ഞനും ചെറിയ ഉപാധിയോടുകൂടിയവനും ജനനമരണരൂപ സംസാരത്താൽ ക്ലേശിക്കുന്നവനും അവിദ്യയിൽ പ്രതിബിംബിതനുമാണ് ജീവൻ. നിത്യനും നിർമ്മലനും നിർഗ്ഗുണനും സ്വയം പ്രകാശിയും ജനനമരണരൂപ സംസാരരഹിതനുമായ ആത്മാവിൻെറ സാക്ഷാത്ക്കാരം പറഞ്ഞുകൂടാത്തതാകുന്നു. പിന്നെ അവിദ്യയുടെ സാത്വികകാര്യമായ അന്തഃകരണത്തിൽ ഉണ്ടാകുന്ന ചിദാഭാസൻ തൻെറ അഹംവൃത്തിയിൽ തന്നേയും തൻെറ അധിഷ്ഠാനമായ സാക്ഷിയേയും തൻെറ ആത്മ

സ്വരൂപമായി സച്ചിദാനന്ദമായി സാക്ഷാത്ക്കരിക്കുന്നു. ആ വൃത്തിയിൽ ഉണ്ടാകുന്ന സാക്ഷിക്ക് കൂടസ്ഥൻ എന്നു പറയുന്നു. കൂടസ്ഥനും ബ്രഹ്മത്തിനും അത്യന്തം അഭേദമുണ്ട്. ചിദാഭാസനും സാക്ഷിക്കും ഉള്ളതിൽ ചിദാഭാസൻെറ അഹംവൃത്തി ആത്മസാക്ഷാത്ക്കാരത്തിനും ഇദംവൃത്തി ബന്ധത്തിനും കാരണമാകുന്നു.

ബ്രഹ്മം നിരുപാധികമായി (ഒരു ഉപാധിയും കൂടാതെ) സർവസ്വതന്ത്രമായി സർവത്തിനും കാരണമായി സർവസാക്ഷിയായി നിൽക്കുന്ന ചൈതന്യം.

ഈശ്വരൻ: ആ ബ്രഹ്മം ശുദ്ധമായയിൽ പ്രതിബിംബിച്ചപ്പോൾ ഈശ്വരനായി.

ജീവൻ: ആ ബ്രഹ്മം അവിദ്യയിൽ (അശുദ്ധ മായയിൽ) പ്രതിഫലിച്ചപ്പോൾ ജീവനായി. ആ ജീവൻ അവിദ്യയിൽ ചേർന്നപ്പോൾ സുഷുപ്തിയായി; ആ ജീവൻ അന്തഃകരണത്തിൽ ചേർന്നപ്പോൾ സ്വപ്നമായി. ആ ജീവൻ ഇന്ദ്രിയങ്ങളിൽ ചേർന്നപ്പോൾ ദേഹമാത്രജ്ഞാനത്തെ ഉണ്ടാക്കുന്നു. ആ ജീവൻ വിഷയങ്ങളിൽ ചേർന്നപ്പോൾ ജാഗ്രദവസ്ഥയായി, ഇന്ദ്രിയങ്ങൾ വിഷയത്തെ പ്രകാശിപ്പിക്കും. അന്തഃകരണം വിഷയത്തെ തോന്നുമാറു ചെയ്യും; ജീവൻ വിഷയത്തെ അറിയും.

സകലവിഷയവും അവിദ്യാ സ്വരൂപമായി 'അവിദ്യകൊണ്ട് മൂടപ്പെട്ടിരിക്കുന്നു. ഇന്ദ്രിയം പ്രവേശിക്കുമ്പോൾ ആ മൂടപ്പെട്ട അവിദ്യയെ മാററുന്നു. ഒരു സാധനം മൂടപ്പെട്ടിരുന്നാൽ അതിൻെറ കവർ മാററിയാൽ കാണപ്പെടുന്നതുപോലെ; കാണപ്പെടുന്നതുകൊണ്ടുമാത്രം സാധനം ഇന്നതാണെന്നു മനസ്സിലാകുന്നില്ല. അതുകൊണ്ട് ഇന്ദ്രിയങ്ങൾ മാത്രം ജോലി ചെയ്യുന്നതായാൽ ഒന്നു കണ്ടാലും അത് ഇന്നതാണെന്ന് അറിയണമെന്നില്ല. അപ്പോൾ ഉടനെ അന്തഃകരണം ജോലി തുടരുന്നു. അതായത് സാധനം ഇന്നതായിരിക്കണമെന്നോ അല്ല അതിനടുത്ത് ഉപമിക്കാവുന്ന ഒരു വസ്തുപോലെയെന്നോ തോന്നിക്കുന്നു. ഇത് ജീവൻ അറിയുന്നു.

ജീവൻ, അന്തഃകരണം, ഇന്ദ്രിയങ്ങൾ, വിഷയം ഇവയെല്ലാം ബ്രഹ്മത്തിൽ ഇരിപ്പാണ്. അതുകൊണ്ട് ഈ വൈഭവമെല്ലാം ബ്രഹ്മത്തിൻേറതാണ്.

കുടത്തെ കണ്ടു എന്നുള്ളതിൽ ജ്ഞാനമാകുന്ന കണ്ടതും ജ്ഞേയമാകുന്ന കുടവും ഉണ്ട്. ഞാൻ കുടത്തെ കണ്ടു എന്നുള്ളതിൽ ജ്ഞാതൃ, ജ്ഞേയം, ജ്ഞാനം ഇവ മൂന്ന്—അതായത് ത്രിപുടികൾ ഉണ്ട്. ഈ ത്രിപുടികളും മായാകാര്യമാണ്. എന്തുകൊണ്ടെന്നാൽ ഈ ത്രിപുടികൾ എങ്ങനെ പ്രകാശിച്ചു എന്നു നോക്കുക. ഞാൻ കുടത്തെ കണ്ടു എന്നുള്ളതിൽ ഞാൻ എനിക്ക് അന്യമായിരിക്കുന്ന കുടത്തെ കാണുമ്പോൾ തൻെറ

വൈഭവത്തെ ഇന്ദ്രിയത്തിലാക്കി കാണേണ്ട വസ്തുവിന്റെ മൂടപ്പെട്ടിരിക്കുന്ന അവിദ്യയെ മാററി രൂപം കാണുന്നു. അപ്പോൾ അന്തഃകരണം ഉപമിച്ചോ മറേറാ തോന്നിക്കുന്നു. ജീവൻ അറിയുന്നു. ഇത്രയുമായപ്പോൾ ജീവൻ വീണ്ടും തന്നിൽ മടങ്ങിക്കഴിയുന്നു. ഇവിടെ ജീവന് ജീവഭാവം മാത്രമേയുള്ളു. എന്നാൽ നേരെമറിച്ച് ഞാൻ എന്നെക്കണ്ടു എന്നുള്ളതിൽ ജ്ഞാതാവു തന്നെ ജ്ഞേയമായി ഭവിക്കുന്നു. അവിടെ തന്നിൽ നിന്ന് തന്നെ കാണുന്നു. അവിടെ എന്നെ എന്നുള്ളതു ജീവൻ, അതിനെ കണ്ട ഞാൻ എന്നുള്ളത് സാക്ഷി. അതുകൊണ്ട് ആദ്യത്തെ കുടത്തെ കണ്ടു എന്ന ഉദാഹരണത്തിൽ സാക്ഷി ഇല്ലാതില്ലായെന്നു വരികിലും ജീവഭാവമായിപ്പോയതുകൊണ്ട് പ്രകാശിക്കുന്നില്ല. രണ്ടാമത്തെ എന്നെ കണ്ടു എന്ന ഉദാഹരണത്തിൽ സാക്ഷി പ്രകാശിക്കുന്നു. അതുകൊണ്ട് ത്രിപുടികളെ പ്രകാശിപ്പിക്കുന്നത് സാക്ഷിയാണെന്നറിയാം. എന്നാൽ നാം വേണ്ടത് എന്തെന്നാൽ തനിക്ക് അന്യമായ വസ്തുക്കളെ നോക്കിമനസ്സിലാക്കി അറിഞ്ഞ് തന്റെ വാസ്തവഭാവമായ സാക്ഷിഭാവത്തെ പ്രകാശിപ്പിക്കാതെ ജീവഭാവത്തിൽ മറയ്ക്കുന്നതിനേക്കാൾ തന്നെ താൻ നോക്കി സാക്ഷിഭാവത്തിൽ പ്രകാശിപ്പിച്ച് വാസ്തവത്തെ അറിയുകയാണു വേണ്ടത്.

ജീവനെ അവിദ്യയിൽ ചേർക്കാതെ വച്ചുകൊണ്ടിരിക്കുന്നവനാണ് സുഷുപ്തിയെ കടന്നവൻ (സുഷുപ്തിരഹിതൻ). ജീവനെ അന്തഃകരണത്തിൽ ചേർക്കാതെ വച്ചുകൊണ്ടിരിക്കുന്നവനാണ് സ്വപ്നത്തെ കടന്നവൻ (സ്വപ്നരഹിതൻ). ജീവനെ വിഷയത്തിൽ ചേർക്കാതെ വച്ചുകൊണ്ടിരിക്കുന്നവനാണ് ജാഗ്രത്തെ കടന്നവൻ (ജാഗ്രരഹിതൻ).

ജീവനും ബ്രഹ്മവും എങ്ങനെയിരിക്കുന്നുവെന്നുവച്ചാൽ ജീവൻ വിഷയത്തെ അറിഞ്ഞ് ആ മാത്രയിൽ ഇച്ഛരിക്കും. സർവസാക്ഷിയായിരിക്കുന്ന ബ്രഹ്മം സർവത്തേയും പ്രകാശിപ്പിച്ച് താൻ അനങ്ങാതെ ഇരിക്കുന്നു. ജീവന് ഇച്ഛരയുണ്ടായാൽ അപ്പോൾതന്നെ ആവരണം ഉണ്ടായിപ്പോകുന്നു. ആവരണം ഉണ്ടായതുനിമിത്തം അത് അറിയണമെന്നും കിട്ടണമെന്നും; വിക്ഷേപം അതായത് ഇളക്കം ഉണ്ടായിപ്പോകുന്നു. അതുനിമിത്തം പ്രമാദം സംഭവിക്കുകയും ഭ്രാന്തി ഉണ്ടായിപ്പോകയും ചെയ്യുന്നു. അതല്ലാതെ അറിഞ്ഞ് ചാഞ്ചല്യവും ഭ്രാന്തിയും കൂടാതെ ഇരിക്കുമ്പോൾ ജീവൻതന്നെ സാക്ഷിയായി നിൽക്കുന്നു.

ജീവൻ വിഷയത്തിനെ അറിഞ്ഞ മാത്രയിൽത്തന്നെ കൊള്ളാനോ തള്ളാനോ ഇച്ഛരിക്കുന്നു. ഒരു മണിപേഴ്സിനെ കാണുകയാണെങ്കിൽ കൊള്ളാൻ ഇച്ഛരിക്കുന്നു. സർപ്പത്തിനെ കാണുകയാണെങ്കിൽ തള്ളാൻ ഇച്ഛരിക്കുന്നു. വല്ലതുംകണ്ടാൽ ഉടൻതന്നെ വേണ്ട എന്നു തീർച്ചപ്പെടുത്തുകയാണെങ്കിൽ അന്തഃകരണത്തിന് അവിടെയുണ്ടായ വൃത്തി അവസാ

നിക്കുന്നു. അല്ലാതെയാണെങ്കിൽ അത് അന്തഃകരണത്തിൽ സംസ്കാര രൂപത്തിൽ സ്ഥിതിചെയ്യും. ഇത് ജീവൻ അന്തഃകരണത്തിൽ പ്രവേശിക്കുമ്പോൾ മുളച്ചു പൂത്തു കായ്ക്കും.

പരധനത്തെ പച്ചമൺകട്ടപോലെയും പരയുവതികളെ തൻെറ പെററ അമ്മ പോലെയും കരുതിയാൽ ഈ തകരാറുകൾ മിക്കവാറും ഉണ്ടാവുകയില്ല.

ആവശ്യം ഉള്ളതിനെ അതായത് തനിക്ക് ഉപജീവിക്കാൻ മാത്രം ഉള്ളതിനെകൊണ്ടു കൊള്ളുക. മറെറല്ലാററിനേയും അറിയുക മാത്രമല്ലാതെ ഒന്നും ഇച്ഛരിക്കരുത്. ഇതാണ് വാസ്തവത്തിൽ സാക്ഷാത്ക്കാരം. അല്ലാതെ കണ്ണടച്ചും തുറന്നും ഇരിക്കുന്നതല്ല സാക്ഷാത്ക്കാരം. ഇച്ഛ ഉണ്ടാകുമ്പോൾ തൻെറ സ്വരൂപം പിൻഭാഗത്ത് മറയപ്പെടുന്നു. അതായത് തൻെറ ഉത്ഭവം മറന്നുപോകുന്നു. അതായത് താൻ ആരാണെന്നും തനിക്ക് അന്യമായിട്ട് ഒന്നുമില്ലെന്നും അതുകൊണ്ട് ഇച്ഛരിയ്ക്കാൻ ഇടയില്ലെന്നും തനിക്ക് ഒന്നും ഭവിക്കാനോ ഉണ്ടാകാനോ ഇല്ലെന്നും തനിക്ക് സകലതും നിത്യപ്രാപ്തമാണെന്നും ഉള്ള തൻെറ സ്വരൂപത്തെ താൻ തന്നെ മറയ്ക്കുന്നു. പിന്നീട് വിഷമിക്കുന്നു. അതിന് ആരാണ് ഉത്തരവാദി? താൻ തന്നെ തൻെറ വൈഭവമാകുന്ന വിവേകംകൊണ്ട് തന്നെ അറിഞ്ഞാൽ മതി. അപ്പോൾ അറിയും തന്നെ യാതൊന്നും മറയ്ക്കാൻ സാധിയ്ക്കുന്നതല്ലെന്നും തന്നെ താൻ തന്നെ മറയ്ക്കാൻ ഇടയില്ലെന്നും അങ്ങനെ തോന്നിപ്പോയതുതന്നെ വെറും മിഥ്യ അല്ലെങ്കിൽ ആരോപം ആണെന്നും അങ്ങനെ വഴിയാംവണ്ണം അറിയുമ്പോൾ സാക്ഷാത്ക്കാരത്തിനുപോലും താൻ ഒന്നും ചെയ്യാനില്ലായെന്നും വ്യക്തമാകും.

സ്വപ്നത്തിൽ ശരീരബോധമില്ല. ജീവൻ ഇന്ദ്രിയങ്ങളിൽ ചേരുമ്പോൾ ഉള്ള അവസ്ഥ ജാഗ്രത്തിനും സ്വപ്നത്തിനും ഇടയ്ക്കുള്ള അവസ്ഥ. ഈ അവസ്ഥയിൽ ശരീരബോധം മാത്രമേ ഉണ്ടാകുന്നുള്ളു. ഇതുകഴിഞ്ഞാണ് ജീവൻ വിഷയത്തിൽ പ്രവേശിക്കുന്നത്. അപ്പോൾ ജാഗ്രദവസ്ഥയായി സുഷുപ്തി തുടങ്ങിയുള്ള അവസ്ഥകൾ നമുക്ക് ഓരോ നിമിഷംപ്രതിയും സംഭവിക്കുകയാണ്. ഇതിനെ വിവേകംകൊണ്ട് അറിഞ്ഞ് ബോധത്തിനെ വീണ്ടെടുക്കണം. വനത്തിൽ വിറകുവെട്ടുകയാണെന്നിരിക്കട്ടെ. ഒരു വണ്ടി വിറകാണ് ആവശ്യമെന്നിരുന്നാലും ഓരോ മൂടായിട്ട് വെട്ടുന്നതുപോലെയും ഒടുവിൽ ഒരുവണ്ടി തികയുന്നതു പോലെയും ക്രമേണ ബോധത്തിനെ വീണ്ടെടുക്കുകയാണെങ്കിൽ കുറച്ചു കാലത്തിനുള്ളിൽ മുഴുവൻ ബോധവും വീണ്ടെടുക്കപ്പെട്ട് താൻ ബോധസ്വരൂപിയായി ഭവിക്കും. ബോധം ഉണ്ടായപ്പോൾ ഉടൻ തന്നെ എന്തുകൊണ്ടാണ് എല്ലാം വാസ്തവരൂപമായി കാണാത്തത് എന്നു നോക്കുകയാണെങ്കിൽ വെള്ളമാണ് നമുക്ക് കുളിക്കാൻ വേണം. വെള്ളം പല തുള്ളി

കൾ ചേർന്നപ്പോഴാണ് കുളമായത് എന്നുവരികിലും ആരുംതന്നെ ഒരു തുള്ളിവെള്ളത്തിൽ കുളിച്ചതായിട്ട് അറിയുന്നില്ല. അതുകൊണ്ട് ആ തുള്ളികൾ വർധിച്ച് കുളമായാൽ നല്ലവണ്ണം മുങ്ങിക്കുളിക്കാം.

ജോലി ചെയ്താൽ ക്ഷീണം ഉണ്ടാകും. എന്നാൽ അതിന് ജോലി ഒന്നും ചെയ്യാതെ കുറെനേരം ഇരുന്നാൽ മതി. അല്ലാതെ ഉറങ്ങേണ്ട ആവശ്യമില്ല. അതായത് വൃത്തി ഒഴിച്ച് നിർവൃത്തി അവലംബിക്കണമെന്നാണ്. നാം സാധാരണയായി ജാഗ്രദവസ്ഥയാണെന്നു കരുതിപ്പോരുന്നതിൽപ്പോലും തന്നെ താൻ ഓർമിക്കാതെയുള്ള എല്ലാ സമയവും തനിക്ക് സുഷ്പ്തിതന്നെയാണ്. ഞാൻ ഒന്നും അറിഞ്ഞില്ലായെന്നു പറയുന്നതുതന്നെ സുഷുപ്തിയാണ്. ഞാൻ ഒന്നും അറിഞ്ഞില്ലായെ



ന്നുള്ളതാണ് അവിദ്യയുടെ സൂക്ഷ്മഭാവം. അതായത് സുഷുപ്തി അവസ്ഥയുടെയും സൂക്ഷ്മഭാവം. ഇത് തടിച്ചാണ് സാധാരണ നാം സുഷുപ്തിയെന്നു കരുതിപ്പോരുന്ന സുഷുപ്തി (ഒന്നും അറിഞ്ഞി ല്ലെന്നുള്ള ഉറക്കം) ഉണ്ടാകുന്നത്. ഈ സുഷുപ്തി ഈശ്വരദത്തം. അതിലും ആനന്ദപ്രതീതിയുണ്ട്. ശരീരത്തിന് ദുഃഖം നിമിത്തമോ ക്ഷീണം നിമിത്തമോ അല്ലെങ്കിൽ ആധ്യാത്മികം ആധിദൈവികം, ആധിഭൗതികം ഇവകളാലോ പീഡ ഉണ്ടാകുമ്പോൾ അവയുടെ ശാന്തി യ്ക്കായി ഈശ്വരൻ അപ്രത്യക്ഷമായി സ്ഷുപ്തി പ്രദാനം ചെയ്യുന്നു. സംസാരദുഃഖം അത്യധികമായിട്ട് ഗുരുസന്നിധിയെ പ്രാപിക്കുമ്പോൾ പ്രത്യക്ഷഫലമായ മോക്ഷം നൽകുന്ന ബോധസുഷുപ്തി ഗുരു ദാനം ചെയ്യുന്നു. ബോധം ഗുരുദത്തം.

''നിഷ്ഠയില്ലാത്തത് നിഷ്ഠയായിടുമ്പോൾ
ഇഷ്ടമായുള്ളതാൻ ഇഷ്ടമല്ലാത്തതാം
നിഷ്ഠ കൂടാതൊന്നും നഷ്ടമാകുന്നീല
നിത്യാ ! നീ നിഷ്ഠയ്ക്കോറം മുമ്പനെന്നറിഞ്ഞോ
മുമ്പിട്ടു തന്നെ കാണ്മാൻ
താനേകൻ തന്നെപോരും
വമ്പിച്ച ഈ വാക്യത്തെ
ഗുരുവങ്ങോതീടുമ്പോൾ
തൽപിച്ചങ്ങൊഴിഞ്ഞിട്ട്
താൻ തന്നെ സർവ്വമാകും''

## 26-9-1935

മനുഷ്യൻ നാലുവിധം: പണ്ഡിതൻ, പാമരൻ, ജിജ്ഞാസു, മുക്തൻ.

പണ്ഡിതന് സത്യാസത്യ വിവേചനത്തിൽ താൽപ്പര്യമില്ലാതെ കൊമ്പുള്ള മുയലുമായിട്ടു കഴിയും. അറിവില്ലായ്മയുടെ ആധിക്യം കൊണ്ട് അറിവില്ലാതെ പോകുന്നു. തന്റെ ബുദ്ധി സർവോപരിയാ ണെന്നും തന്റെ സാമർഥ്യം അന്യരുടേതിന്റെ മുകളിൽ സദാ നിൽക്കണ മെന്നുള്ള വ്യർഥമായ ആഗ്രഹത്തോടും മിഥ്യാബോധത്തിലും കഴിയുന്നു. സത്യാസത്യവിവേചനത്തിനു അതീതനാണെന്നു വിചാരിക്കുന്നതു കൊണ്ട് സത്യത്തെപ്പററിയുള്ള അറിവ് പണ്ഡിതനു ലഭ്യമാകുന്നില്ല.

പാമരന് ബുദ്ധിയുമില്ല സാമർഥ്യവുമില്ല. ഉണ്ടെന്നൊരു ഭാവവു മില്ല. അറിവുള്ളവർ പറയുന്നതൊക്കെ ശരി. അതിനെ ആധാരമാക്കി അറിയാവുന്നതുപോലെ ആകുന്നത് ചെയ്ത് തൃപ്തിപ്പെടുന്നു.

ജിജ്ഞാസുവിൻെറ സഹായത്തോടുകൂടി ക്രമേണ വർധനയുണ്ടായി ജിജ്ഞാസുവായിത്തീരും.

ജിജ്ഞാസു ശരീരാദി പ്രപഞ്ചങ്ങളെപ്പററി മാത്രം ഭയത്തോടുകൂടിയവൻ, ഭയമായി കഴിഞ്ഞുകൂടുന്നത് ഏതോ ഒരു മഹാശക്തിയുടെ വൈഭവം കൊണ്ടാണെന്നു വിശ്വസിക്കുകയും ആ സർവശക്തിയുടെ ഗുണത്തെപ്പററി അന്വേഷിക്കുന്നതിൽ താൽപ്പര്യപ്പെടുകയും ചെയ്യുന്നവൻ. ശരീരാദി പ്രപഞ്ചങ്ങളിൽ അൽപ്പസുഖം ചിലപ്പോൾ തോന്നുന്നുവെങ്കിലും അവ ദുഃഖഭൂയിഷ്ഠമായിട്ട് കണ്ടുകൊണ്ടിരിക്കുന്നു. സൃഷ്ടിയെപ്പററി ചിന്തിക്കയും ദുഃഖത്തിനു കാരണം ശരീരമാണെന്നു വിശ്വസിക്കുകയും ചെയ്യുന്നു. ശരീരം ദുഃഖത്തിനു കാരണമാകുന്നത് ധർമാധർമങ്ങളെക്കൊണ്ടാണ്. ധർമം എന്നു വിശ്വസിച്ച് ഒരു പ്രവൃത്തി ചെയ്താൽ അതിൻെറ ഫലം പ്രായേണ അധർമമായിത്തീർന്നുപോകുന്നു. ഒരു പട്ടി ഒരു കോഴിയെ പിടിച്ചുതിന്നാൻ തുടങ്ങുന്നു. ധർമം ചെയ്യാനുള്ള ആസക്തിമൂലം പട്ടി ചെയ്യുന്ന അധർമത്തിനു വിധേയമാകുന്ന കോഴിയെ രക്ഷിക്കുന്നു. അതിൻെറ ഫലം പട്ടിയുടെ പ്രവൃത്തിയെ തടഞ്ഞിട്ട് അതിനു നിരാശയേയും അസഹ്യമായ വിശപ്പിനേയും ഉണ്ടാക്കുന്നു. ഇങ്ങനെ ധർമം അധർമമാകുന്നു. ധർമാധർമങ്ങൾ രാഗദ്വേഷങ്ങളിൽ നിന്നുണ്ടാകുന്നു. രാഗദ്വേഷങ്ങൾ അനുകൂലപ്രതികൂലങ്ങൾമൂലം, അനുകൂലപ്രതികൂലങ്ങൾ ഭേദംമൂലം, ഭേദം അജ്ഞാനം മൂലം അപ്പോൾ ദുഃഖത്തിനു കാരണം അജ്ഞാനം. ജിജ്ഞാസു ആത്മസാക്ഷാത്കാരത്തിനു പ്രാപ്തനാണ്. അതുകൊണ്ട് ജിജ്ഞാസു മുക്തനാവും.

മുക്തൻ ആത്മസാക്ഷാത്കാരം സിദ്ധിച്ച് അനർഥനിവൃത്തിയും ആനന്ദപ്രാപ്തിയും അടഞ്ഞവൻ.

ജാഗ്രദ്, സ്വപ്ന, സുഷുപ്തി എന്ന് അവസ്ഥകൾ മൂന്ന്. ജാഗ്രദവസ്ഥയിൽ നാം ശരീരത്തേയും പ്രപഞ്ചത്തേയും എണ്ണിക്കൊണ്ടിരിക്കുന്നതിനു സാമ്യമായ ഒരു നിലയിൽ സ്വപ്നാവസ്ഥയിലും സംഭവിക്കുന്നു. സുഷുപ്തിയിൽ ശരീരാദി പ്രപഞ്ചമില്ല. കർമേന്ദ്രിയങ്ങൾ ഇല്ല. ജ്ഞനേന്ദ്രിയങ്ങൾ ഇല്ല പ്രമാദം ഇല്ല. അന്തഃകരണജീവാഭാസൻ അവിദ്യയിൽ ഒടുങ്ങുന്നതിന് സുഷുപ്തി എന്നുപേർ. സുഖമായി ഉറങ്ങി ഞാൻ ഒന്നും അറിഞ്ഞില്ല എന്നത് അവിദ്യയുടേയും പ്രവർത്തനമാണ്.

ശരീരാദിപ്രപഞ്ചങ്ങളിൽ നിന്നുമുള്ള നിവൃത്തി രണ്ടുവിധം. സാധാരണ നിവൃത്തിയും ആത്യന്തിക നിവൃത്തിയും. സാധാരണനിവൃത്തി വെള്ളത്തിൽ ഉപ്പിട്ടാൽ ഉപ്പ് ഇല്ലാതായി തോന്നുന്നതുപോലെയാണ്. ചൂട് തട്ടുമ്പോൾ ഉപ്പ് പഴയപടിക്ക് കാണാറാകും. ആത്യന്തിക നിവൃത്തി.

''കാരണമൊന്നും കൂടാതെയില്ലല്ലോ
കാര്യമൊന്നുമൊരേടത്തു മോർക്കുമ്പോൾ''

നാം സിനിമ കാണുന്നു. സിനിമയുടെ കാരണമിരിക്കുന്ന ദിക്കിലേക്ക് നാം നോക്കുന്നില്ല. അതിനു എതിരെ നോക്കി നമ്മുടെ മുമ്പിൽ കാണുന്ന പടമാണ് സിനിമ. ആ നിഴൽ മാത്രം കണ്ട് നാം തൃപ്തിപ്പെടുന്നു. അതിന്റെ കാരണഭൂതമായിരിക്കുന്നതിനെപ്പററി അന്വേഷിക്കപോലും ചെയ്യുന്നില്ല. പുറകിൽ ഒരു റീലിൽ നിന്നാണ് ഇതിന്റെ ഉദ്ഭവമെന്നും മററും ആരെങ്കിലും പറഞ്ഞുതന്നാൽ നമുക്ക് അതു മനസ്സിലാകും. എന്നാൽ അങ്ങോട്ടുനോക്കിയാൽ കാണുന്നത് അവ്യക്തം. എന്നാൽ അതിനെപ്പററി അറിവുണ്ടാകുമ്പോൾ ആ റീലിൽ സ്ഥിതമായിരിക്കുന്ന വളരെ സൂക്ഷ്മമായ വസ്തു ചില പ്രത്യേക ശക്തികൾക്ക് വിധേയമായിട്ടാണ് നാം കണ്ടതെന്ന് അറിയാം. സച്ചിദാനന്ദത്തിന്റെ ലാഞ്ഛനയാണ് പ്രപഞ്ചത്തെ സത്തായും ചിത്തായും ആനന്ദമായും തോന്നിപ്പിക്കുന്നത്. അഹംബ്രഹ്മാസ്മി എന്നതിന്റെ ഒരു നിഴൽ.

ജ്ഞാനിയും അജ്ഞാനിയും:—ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള ഭേദങ്ങൾ—അന്തഃകരണവൃത്തിയിൽ ഏർപ്പെട്ട് അതിന്റെ ഫലം സുഖമായാലും ദുഃഖമായാലും ഫലപ്രാപ്തിയോടുകൂടി വൃത്തി അന്തർമുഖമാവുമ്പോൾ ജ്ഞാനം ഉണ്ടാകുന്നു.

''വൃത്തിവ്യാപ്താനാം ഇല്ല ഫലവ്യാപ്തി'' ജ്ഞാനി വൃത്തിയുടെ സാധകബാധകങ്ങളെപ്പററി അന്വേഷിക്കുന്നില്ല. വൃത്തിയുടെ സാധകബാധകങ്ങൾ വൃത്തിയെ ബഹിർമുഖമായി നയിച്ചുകൊണ്ട് പോകുന്തോറും അജ്ഞാനം വർധിക്കുന്നു. ഒരാൾക്ക് ഒരു പുത്രനുണ്ടായി പഠിച്ച് പരീക്ഷകൾ പാസ്സായിക്കഴിയുമ്പോൾ സന്തോഷം ഉണ്ടാകുന്നു. അപ്പോൾ മകന് ഒരു ഉദ്യോഗം കിട്ടുവാൻവേണ്ടി വീണ്ടും ശ്രമിക്കുന്നു. മകൻ പരീക്ഷയിൽ പാസ്സായപ്പോൾ ഉണ്ടായ സന്തോഷത്തെപ്പററി പിന്നെ ഓർമിക്കുന്നതേ ഇല്ല. പിന്നെ സന്തോഷം എന്നു തോന്നുന്നത് പുതിയ ഉദ്യോഗത്തിന്റെ സാഫല്യത്തിലാണ്. ഇങ്ങനെ അജ്ഞാനിയുടെ അന്തഃകരണം നിരന്തരം ബഹിർമുഖവൃത്തിയിൽ ഏർപ്പെട്ട് സദാ സുഖത്തെ ശാശ്വതമായി കിട്ടായ്കയാൽ സുഖകാംക്ഷിയായി ദുഃഖിതനായി കഴിയുന്നു. ജ്ഞാനിയുടെ അന്തഃകരണവൃത്തി അന്തർമുഖമായി ത്രിപുടിയെ നശിപ്പിച്ച് (കർത്താ, കർമം, ക്രിയ ഇവയെ നശിപ്പിച്ച്) ആനന്ദം അടയുന്നു. അജ്ഞാനി പ്രാരബ്ധം അനുഭവിക്കുന്നത് ഈശ്വരനിർദേശപ്രകാരം ജ്ഞാനി പ്രാരബ്ധം അനുഭവിക്കുന്നത് ഉത്തമൻമാർക്കുവേണ്ടി ബ്രഹ്മത്തിന്റെ പ്രതിനിധിയായിട്ട്. അന്തഃകരണവും അതിന്റെ വൃത്തികളും ജ്ഞാനിക്ക് ഇല്ല. സാക്ഷി തന്നെ അന്തഃകരണരൂപത്തിൽ വൃത്തിചെയ്യുന്നു, ജ്ഞാനിയുടെ അന്തഃകരണം സാക്ഷി,

അജ്ഞാനിയുടെ അന്തഃകരണങ്ങൾ സാക്ഷ്യം, സാക്ഷിയാൽ പ്രകാശിക്കപ്പെടുന്നത്.

സൂര്യൻ പ്രകാശത്തോടുകൂടി ഇരിക്കുന്നു. അതിനെ ഒരു കണ്ണാടിയിൽ പ്രതിബിംബിച്ച് അതിൻെറ കിരണങ്ങളെക്കൊണ്ട് പ്രകാശമില്ലാത്ത ഒന്നിനെ പ്രകാശിപ്പിക്കാവുന്നതുപോലെ സാക്ഷി ശുദ്ധമായ മായയിൽ പ്രതിബിംബിച്ച് അന്തഃകരണങ്ങളെ പ്രകാശിപ്പിക്കുന്നു. അതിനാൽ അജ്ഞാനിയുടെ അന്തഃകരണങ്ങൾ സാക്ഷ്യം.

ജ്ഞാനത്തിനു വിധിച്ചിട്ടുള്ള സാധനാദിചതുഷ്ടയങ്ങളെ എല്ലാററിനെക്കാളും വിശേഷവിധിയായ ഒന്നാണ് ശ്രവണം. സാക്ഷാത്ക്കരിച്ചിട്ടുള്ള ആളുകളുടെ വാക്കുകൾ ശ്രവിക്കുമ്പോൾ അറിവേ വടിവാകും. വേദങ്ങളെ സമുദ്രങ്ങളോട് ഉപമിക്കാം. ദാഹശമനത്തിനു സമുദ്രജലം ഉപയോഗശൂന്യമാണ്. സൂര്യൻ തൻെറ കിരണങ്ങളുടെ ശക്തികൊണ്ട് സമുദ്രജലത്തിലുള്ള ഉപ്പിൽ നിന്ന് ജലത്തിനെ പിരിച്ച് മഴയായിട്ട് വർഷിക്കുമ്പോൾ ആ ജലം ദാഹശാന്തിക്ക് ഉപയുക്തമാകുന്നു. അതുപോലെ ജ്ഞാനി വേദങ്ങളിൽ ദാഹശമനത്തിനു പര്യാപ്തമല്ലാത്തവകളിൽനിന്ന് പര്യാപ്തമായവയെ തെരഞ്ഞെടുത്ത് വാക്രൂപത്തിൽ വർഷിക്കുമ്പോൾ അതിൻെറ ശ്രവണം ജിജ്ഞാസുവിൻെറ ദാഹത്തെ ശമിപ്പിക്കുന്നു.

## 28-9-1935

### പരോക്ഷജ്ഞാനവും അപരോക്ഷജ്ഞാനവും

അന്തരംഗജ്ഞാനസാധനകൾ എട്ട്—വിവേകം, വൈരാഗ്യം, ശമാദിഷൾക്കം (ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം) മുമുക്ഷുത്വം, മനനം, നിദിധ്യാസനം, തത്വമസ്യാദി മഹാവാക്യവിചാരണ.

സാക്ഷാത്ക്കാരം ഉണ്ടായിട്ടുള്ള ഒരാൾ സാക്ഷാത്ക്കാരത്തെപ്പററി വിസ്തരിക്കുന്നതുമൂലം ലഭ്യമാകുന്ന അറിവ് പരോക്ഷജ്ഞാനം. സാക്ഷാത്ക്കാരാനുഭൂതിയിൽ നിന്ന് ശബ്ദരൂപേണ അനുഭവം ഗുരുവിൽ നിന്നും ശിഷ്യനു ലഭിക്കുന്ന അനുഭവഅറിവ് അപരോക്ഷജ്ഞാനം. അതിനാൽ ആ ശബ്ദവും അതിൻെറ ശ്രദ്ധയോടുകൂടിയ ശ്രവണവും മാത്രം കൊണ്ട് സാക്ഷാത്ക്കാരം ഉണ്ടാകുന്നു. അറിവേവടിവായി ശബ്ദരൂപേണ ശ്രദ്ധിക്കുന്നവനു ശ്രവണം കൊണ്ട് അനുഭവമാകുമ്പോൾ സാക്ഷാത്ക്കാരം ഉണ്ടാകുന്നു. കാര്യഗുരു കാരണഗുരു ആകുന്ന നിമിഷത്തിൽ ഗുരുശിഷ്യൻമാർ ഒന്നാകുന്നു.

പ്രപഞ്ചം ജഡം, അന്തഃകരണം, ജീവൻ ഇവ ക്രമപ്രകാരം അവിദ്യയിൽ ഒതുങ്ങുന്നതിനാണ് സുഷുപ്തി എന്നുപറയുന്നത്. മായയിൽ പ്രതിബിംബിക്കുന്ന ബ്രഹ്മാഭാസമാണ് അവിദ്യ. സുഷുപ്തിയെ വിടുമ്പോൾ ഉറക്കം സുഖമായിരുന്നു ഞാൻ ഒന്നും അറിഞ്ഞില്ല എന്നു പറയുന്നു. അതിൽ സുഖം എന്നുള്ളത് ബ്രഹ്മത്തിൻേറയും അറിഞ്ഞില്ല എന്നുള്ളത് അവിദ്യയുടേയും വൃത്തികളാണ്. കാരണകാര്യങ്ങൾ ഒന്നുതന്നെ. സച്ചിദാനന്ദ നാമരൂപാദികളാണ് കാരണകാര്യങ്ങൾ. നാമരൂപം ഇല്ലാതാകുമ്പോൾ സച്ചിദാനന്ദമായ കാരണം മാത്രം ശേഷിക്കുന്നു. അതുകൊണ്ട് കാര്യമായ നാമരൂപാദികൾ കാരണാഭാസം മാത്രമാണ്.

ജ്ഞാനിയുടേയും അജ്ഞാനിയുടേയും പ്രവൃത്തികൾ തിരിച്ചറിയേണ്ടവയാണ്. ജ്ഞാനിയുടെ അന്തഃകരണവൃത്തികൾ സുഖദുഃഖമായ ഏതെങ്കിലും ഒരു വിഷയത്തിൽ ഏർപ്പെട്ടാൽ അതു കഴിഞ്ഞു മടങ്ങുമ്പോൾ വൃത്തികൾ അന്തർമുഖമായി അവയുടെ ഉൽപ്പത്തി സ്ഥാനമായ സാക്ഷിയെ പ്രാപിക്കുന്നു. സുഖദുഃഖാദി വിഷയങ്ങൾ വൃത്തി അന്തർമുഖമാകുമ്പോൾ അതിനെ അശേഷം ബന്ധിക്കുന്നില്ല. അജ്ഞാനിയുടെ അന്തഃകരണവൃത്തി സുഖദുഃഖവിഷയത്തെ പ്രാപിച്ചശേഷം മടങ്ങുന്നത് ബഹിർമുഖമായും വിഷയബന്ധത്തോടുകൂടിയും ആയിരിക്കുന്നു. അജ്ഞാനി 1000/– സമ്പാദിച്ചുകൊണ്ടുവന്നാൽ ആ ധനത്തെ വർധിപ്പിക്കുന്നതിലുള്ള ആശയും ധനംകൊണ്ടുള്ള സന്തോഷവും അവനെ വിട്ടുപിരിയാതിരിക്കുന്നു. അവൻെറ വൃത്തികൾക്കു കാരണം അവിദ്യയാണ്. ജ്ഞാനിക്ക് ധനം കിട്ടിയാലും ഇല്ലെങ്കിലും അതിനെപ്പററി ക്ലേശദുഃഖാദികൾ ഇല്ല. അവൻെറ വൃത്തികളെ നിയന്ത്രിക്കുന്നത് സാക്ഷിയായ ബ്രഹ്മം (ആത്മാവ്) ആണ്. സാക്ഷാത്ക്കാരം പ്രാപിച്ച ഗുരു ഈശ്വരനും ബ്രഹ്മവുമാകുന്നു.

## ഈശ്വരനും സൃഷ്ടിയും

മണ്ണും കുടവും ഒന്നുതന്നെ, പക്ഷേ കുടം മണ്ണിൽ നിന്നും (ഉപാദാന കാരണം) ഉണ്ടാക്കപ്പെടുന്നു (നിമിത്ത കാരണം) ആകയാൽ മണ്ണ് കുടത്തിൻെറ കാരണവും കുടം കാര്യവും ആകുന്നു. എന്നാൽ കുടം തനിയെ ഉണ്ടാകുന്നില്ല. കുശവനും സാമഗ്രികളുമാണ് കുടത്തിൻെറ നിർമാതാക്കൾ. അതുപോലെ നിമിത്തകാരണമായ ഈശ്വരൻ മായയിൽ നിന്നും പ്രപഞ്ചാദിസൃഷ്ടികളെ കാനൽജലംപോലെ നിർമിക്കുന്നു.

സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നു മൂന്നു അവസ്ഥകൾ സംഭവിക്കുന്നു. വിസ്മൃതി സംഭവിക്കുന്നത് ശുദ്ധമായ മായയിൽ ലയിച്ചിരിക്കുന്ന അറിവിനെ അന്തഃകരണത്തിൻെറ വൃത്തിമൂലം ഉണർത്തുവാൻ സാധിക്കാത്തതുകൊണ്ട് അത് സാക്ഷിയാലേ ഉണരുകയുള്ളു.

വേറൊരാൾ അതിനെപ്പററി പറയുമ്പോൾ മായയിൽ ലയിച്ചിരിക്കുന്ന ആ അറിവ് ഉണരുന്നു. ഈ സ്ഥിതി സുഷുപ്തിയുടെ ഒരു വകഭേദം തന്നെ. സാക്ഷിയിൽ ആരോപിതമായിരിക്കുന്ന മനോബുദ്ധി അഹങ്കാരാദികളാണ് അന്തഃകരണം. സൂര്യൻ ഒരു കണ്ണാടിയിൽത്തട്ടി പ്രതിഫലിച്ചു പ്രകാശിക്കുന്നതുപോലെ സാക്ഷി അന്തഃകരണത്തിൽ തട്ടുമ്പോൾ അന്തഃകരണചിദാഭാസൻ ആകുന്നു അധിഷ്ഠാനചൈതന്യവും അന്തഃകരണവും. അന്തഃകരണചിദാഭാസനും കൂടുന്നതാണ് ജീവൻ.

മോക്ഷം ലഭ്യമാകേണ്ടത് ആർക്കാണ്? സാക്ഷിബന്ധത്തിന് അതീതമാകകൊണ്ട് നിശ്ചയമായും അതിനു മുക്തി ആവശ്യമില്ല. ശരീരാദി ജഡവസ്തുക്കൾക്ക് (അന്തഃകരണം ഉൾപ്പെടെ) അനിത്യമാകയാൽ മോക്ഷം ഉണ്ടാവുകയുമില്ല. പിന്നെ ബന്ധവും മോക്ഷവുമെല്ലാം അന്തഃകരണചിദാഭാസനാണ്. അന്തഃകരണചിദാഭാസന് ഏഴവസ്ഥകൾ ഉണ്ട്. അജ്ഞാനംമൂലം സച്ചിദാനന്ദസ്വരൂപിയായ സാക്ഷിയെപ്പററി ഒന്നും അറിയാതിരിക്കുക, അതിനെപ്പററിയുള്ള അറിവ് കിട്ടിയാലും ആവരണംമൂലം അതിനെ അറിയാൻ നിവൃത്തിയില്ലാതിരിക്കെ, ഇതുമൂലം മനസ്സിനുണ്ടാകുന്ന ഇളക്കംമൂലം ഭ്രാന്തി ഉണ്ടാവുക. പരോക്ഷജ്ഞാനം കൊണ്ട് ബ്രഹ്മം അറിയാൻ സാധിക്കുന്ന ഒരു വസ്തുവാണെന്ന വിശ്വാസം ദൃഢമായി ഉറച്ച് അതിനു തയ്യാറാവുക (നിദിധ്യാസനം അല്ലെങ്കിൽ സമാധി). തൽഫലമായി അപരോക്ഷജ്ഞാനവും തൻമൂലം ശോകനാശവും അതിഹർഷവും ഉണ്ടാവുക. ഇങ്ങനെ ഏഴവസ്ഥകളാണ് അന്തഃകരണ ചിദാഭാസനുള്ളത്. അതിഹർഷമുണ്ടാകുമ്പോൾ സാക്ഷാത്കാരം: അതിനാൽ സാക്ഷാത്ക്കാരം ഉണ്ടായിട്ടുള്ള ആൾ കുടംനിറഞ്ഞു വഴിഞ്ഞൊഴുകി അനന്തമായ ആനന്ദം അനുഭവിക്കയും സഹൃദയൻമാരെ ആ ആനന്ദാനുഭൂതിയിൽ പങ്കുകൊള്ളുന്നതിന് ഹൃദയപൂർവം ക്ഷണിക്കുകയും ചെയ്യുന്നു. ഈ അതിരുകവിഞ്ഞ അനുഭൂതിയിൽ അന്തഃകരണവൃത്തി ഒടുങ്ങി നാമാവശേഷമാവുകയും കണ്ണാടി മാററിക്കഴിയുമ്പോൾ സൂര്യനു മാത്രമായി എങ്ങനെ പ്രകാശിക്കുന്നുവോ അതുപോലെ സാക്ഷി ഏകമായി പ്രകാശിക്കുന്നു. അതുതന്നെ സാക്ഷാത്ക്കാരാനുഭൂതി (അവ്വയാർ).

അന്തഃകരണമാകുന്ന ഗുഹയിൽ അന്തഃകരണ ചിദാഭാസനായ കള്ളൻ സാക്ഷിയായ തങ്കക്കട്ടിയെ മോഷ്ടിക്കാനുള്ള ആഗ്രഹത്തോടു ഇരിക്കുന്നു. ചൈതന്യവസ്തുവായ സാക്ഷിയുടെ പ്രകാശത്തിന്റെ ലാഞ്ഛന ചേതനാചേതനങ്ങളായ വിഷയാദി സകലവസ്തുക്കളിലും കാണുന്നതുമൂലം അവകളിലാണ് താൻ ആഗ്രഹിക്കുന്ന തങ്കക്കട്ടി സ്ഥിതിചെയ്യുന്നതെന്നു ഭ്രമിച്ചിട്ട് കള്ളൻ പുറത്തേക്ക് ഇറങ്ങാൻ തുടങ്ങുന്നു. ഉദ്യമം അസ്ഥാനത്തേയ്ക്കാണെന്ന് സാക്ഷി ശാന്തമായി

ഉപദേശിക്കുന്നു എങ്കിലും അവിദ്യയാകുന്ന മായയുടെ ശക്തിയേറിയ പ്രേരണയുടെ ഫലമായിട്ട് അസ്ഥാനങ്ങളിൽ തങ്കക്കട്ടി മോഷ്ടിക്കുവാനുള്ള ആഗ്രഹത്തോട് കള്ളൻ സഞ്ചരിക്കുന്നതിനിടയിൽ സംസാരമാകുന്ന ജയിലിൽ സ്ഥിരമായി ബന്ധിക്കപ്പെടുമാറാകുന്നു. ഇതിനിടയിൽ സൗജന്യബുദ്ധിയുള്ള ഒരു കോൺസ്റ്റബിരം ഇമ്മാതിരി ഉദ്യമങ്ങരംക്ക് മേലാൽ ഒരുമ്പെടരുതെന്ന് ഉപദേശിക്കുകയും ചെയ്ത കുററത്തിന്റെ ഒരു ചെറിയ ശിക്ഷയായിട്ട് ഒന്നു രണ്ട് അടിയും കൊടുത്ത് സ്വന്തഗൃഹമായ ഗുഹയിലേക്ക് പറഞ്ഞയയ്ക്കയും ചെയ്യുന്നു. ആ അവസരത്തിൽ തന്റെ പിതൃസ്ഥാനത്തു നിൽക്കുന്നതായ അന്തഃകരണചിദാഭാസന്റെ കാരണമായ സാക്ഷി (അച്ഛൻ) തന്നെ സകലത്തിനും ആലംബമെന്നുള്ള ഭക്തിവിശ്വാസം ഉണ്ടാവുകയാണെങ്കിൽ മകൻ ആഗ്രഹിക്കുന്ന തങ്കക്കട്ടി അന്വേഷിച്ചു പോകേണ്ടിയിരുന്ന സ്ഥലം വെളിയിലേക്ക് അല്ലായിരുന്നുവെന്ന് വെളിപ്പെടുകയും തങ്കക്കട്ടിയുടെ സ്വഭാവം നേരെ മനസ്സിലാകുമ്പോരം അത് മോഷ്ടിക്കേണ്ട ആവശ്യമേ ഉള്ളതല്ലെന്നും, അത് പ്രാപിക്കാനുള്ള ഒന്നാണെന്നും സ്പഷ്ടമാകും. കള്ളൻ തങ്കക്കട്ടിയെ പ്രാപിക്കുന്നതു തന്നെ സാക്ഷാത്ക്കാരം. കോൺസ്റ്റബിരം കാര്യഗുരു, സാക്ഷിതന്നെ കാരണഗുരു, സാക്ഷിയെ അന്തഃകരണചിദാഭാസനായ ശിഷ്യൻ പ്രാപിക്കുമ്പോരം ഗുരുശിഷ്യൻമാർ രണ്ടല്ലാതെ ചമയുന്നു. അതുതന്നെ സാക്ഷാത്ക്കാരം.

നമ്മുടെ വീട്ടിന്റെ വരാന്തയിൽ സാമാനങ്ങരം ചിന്നിച്ചിതറി വലിച്ചിട്ട് അലങ്കോലമായി കിടക്കുന്നു. ഒരാരം വന്ന് അതു കണ്ടിട്ട് ഇങ്ങനെ കിടക്കുന്നതുകൊണ്ടാണ് മൂതേവി ഇവിടെ അധിവാസം ചെയ്യുന്നത്. ഇതെല്ലാം ഒന്നു ഒതുക്കി വച്ചിട്ട് ഒന്നു നോക്കണം, മൂതേവി തനിയെ ഇറങ്ങിപ്പോയിട്ട് ലക്ഷ്മി വന്ന് നൃത്തം ചെയ്യുന്നത് കാണാം എന്നു പറഞ്ഞുതരുകയും അപ്രകാരം ചെയ്യുമ്പോരം അനുഭവം ഉണ്ടാവുകയും ചെയ്യുന്നു. ഇവിടെ സാമാനങ്ങരം അന്തഃകരണവൃത്തികളും വീട്ടുടമസ്ഥൻ അന്തഃകരണ ചിദാഭാസനും അതിഥി സാക്ഷിയായ ഗുരുവുമാണ്. അതുകൊണ്ട് സാമാനങ്ങളെല്ലാം ഒതുക്കിവച്ച് തൂത്തുതളിച്ച് ഒരു വിളക്കും കത്തിച്ചുവയ്ക്കുമ്പോരം തനിയെ ലക്ഷ്മി വന്ന് വരാന്തയിൽ നൃത്തംചെയ്യുമ്പോരം മൂതേവിക്ക് അവിടെ സ്ഥാനം ഇല്ലാതാവും. വിഷയവൃത്തികളെ ഒതുക്കി മനസ്സിലെ മാലിന്യം ഇല്ലാതാക്കി ആനന്ദമാകുന്ന കണ്ണുനീർ തളിച്ച് സാക്ഷിയായ വിളക്കും കത്തുമ്പോരം മായയ്ക്കു സ്ഥാനം ഇല്ലാതാകും. ഗുരുവാണ് വന്ന് അലങ്കോലപ്പെട്ടു കിടക്കുന്ന വരാന്തയിൽ ലക്ഷ്മി അധിവാസം ചെയ്യാനും മൂതേവി അകലാനുമുള്ള മാർഗം ഉപദേശിക്കുന്നത് വരാന്തയെ അലങ്കോലമാക്കുന്ന സാധനങ്ങളെ ഓരോന്നും സ്ഥിതി ചെയ്യേണ്ടതായ സ്ഥാനങ്ങളിൽ ഒതുക്കുന്നതിൽ തന്നെ അടിച്ചുവാരുന്ന വൃത്തിയും ഉരംപ്പെടുന്നു.

അന്തഃകരണത്തിൻെറ വൃത്തിയുടെ ഫലമായിട്ടാണ് അന്തഃകരണചിദാഭാസൻ സൃഷ്ടിക്കപ്പെടുന്നതും. ചിദാഭാസന് അജ്ഞാനം, ആവരണം. ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, ശോകനാശം, അതിഹർഷം എന്ന ഏഴ് അവസ്ഥകൾ ഉണ്ടാകുന്നതും. ചിദാഭാസൻ അന്തഃകരണത്തിൻെറ വൃത്തിമൂലം ഉണ്ടാവുകയും പിതാവിൻെറ പ്രകൃതത്തിന് അനുകൂലമായി സുഖാന്വേഷിയാവുകയും അന്തഃകരണത്തിൻെറ പ്രകൃതമനുസരിച്ച് അന്വേഷിക്കുന്ന വസ്തുവിനെ വിഷയങ്ങളിൽ കാണുന്നതിനായി വെളിയിൽ ചരിക്കയും ചെയ്യുന്നു. അന്തഃകരണവൃത്തി സാക്ഷിയെ ലക്ഷ്യമാക്കുമ്പോൾ ചിദാഭാസൻ (ഒരു കണ്ണാടി സൂര്യനുനേരെ എതിരായി പിടിക്കുമ്പോൾ എന്ന പോലെ) സാക്ഷിയിൽ ലയിക്കുന്നു. കണ്ണാടിയുടെ ആ നിലയിലുള്ള വൃത്തിയും നിവൃത്തിയും യാതൊരു ഫലത്തേയും വിശേഷിച്ച് ഉണ്ടാക്കുന്നില്ല. അതുപോലെ അന്തർമുഖവൃത്തിയും നിവൃത്തിയുമായിട്ട് യാതൊരു വ്യത്യാസവുമില്ല. ചിദാഭാസൻ സാക്ഷിയിൽ ലയിക്കുമ്പോൾ ശരീരാദിപ്രപഞ്ചങ്ങളാകുന്ന വിഷയങ്ങളുമായുള്ള ബന്ധത്തിൽ നിന്നു മുക്തനാകുന്നു. അതുതന്നെ മോക്ഷം. അതുതന്നെ സാക്ഷാത്ക്കാരം. അറിവു വരുന്നതിനുമുമ്പെ പിരിഞ്ഞുപോയ അച്ഛൻ മടങ്ങിവരുമ്പോൾ അമ്മ മകനോട് വന്ന ആൾ അച്ഛനാണെന്നു പറയുമ്പോൾ അച്ഛനും മകനുമായി ഉണ്ടാകുന്ന ആലിംഗനത്തിൽ ആത്മസാക്ഷാത്ക്കാരത്തിൻെറ ആനന്ദപ്രതീതി ആത്മാകാരവൃത്തി, ഫലരഹിതം.

അന്തഃകരണവൃത്തി അന്തർമുഖമാകുവാൻ വേണ്ടി ചിത്തവൃത്തിയെ ഒതുക്കണം. വിഷയങ്ങളിൽ യഥേഷ്ടം ചലിച്ചുകൊണ്ടിരുന്ന ചിത്തവൃത്തിയെ ഒതുക്കുമ്പോൾ അല്ലെങ്കിൽ നിയന്ത്രിക്കുമ്പോൾ വൃത്തി കുറയുകയാണെങ്കിലും ഓരോ വൃത്തിയും നിയന്ത്രിക്കപ്പെട്ടതായതുകൊണ്ട് അവ തന്നെ ക്രമാതീതമാണെന്നു തോന്നുന്നു. ഈ ബോധം ചിത്തവൃത്തിയെ കുറച്ചു കുറച്ച് നിവൃത്തി ഉണ്ടാക്കുന്നു. ചിത്തനിവൃത്തിയും അന്തർമുഖവൃത്തിയും ഒന്നുതന്നെ.

വൃത്തി എത്രത്തോളം വെളിയിലേക്ക് നാം വലിച്ചുകൊണ്ടുപോകുന്നുവോ അത്രയ്ക്കു ശക്തിയോടുകൂടി ഉള്ളിലേക്കു വലിക്കുന്ന സ്വാഭാവികമായ ഒരു ശക്തി ഉണ്ട്. അതുകൊണ്ട് സ്വല്പപ്രയത്നംകൊണ്ട് അന്തർമുഖവൃത്തി സുസാധ്യമാണ്. വൃത്തി അന്തർമുഖമാവാൻ പാടില്ല.

ചിദാഭാസൻ സാക്ഷിയുടെ പുത്രനാണ്. അതുകൊണ്ട് സാക്ഷിയുടെ സമ്പത്ത് കരസ്ഥമാക്കാൻ അതിന് പ്രത്യേകിച്ച് വിവരിച്ചും പടിപടിയായിട്ട് തൊട്ടുകാണിച്ചുമുള്ള യാതൊരു വഴിയും ആരും പറഞ്ഞുകൊടുക്കണ്ട. തൻെറ പെട്ടിയിൽ വച്ചിരിക്കുന്ന പണം എടുത്തുകൊണ്ടുവരാൻ പിതാവ് പുത്രൻെറ കയ്യിൽ താക്കോൽ മാത്രം കൊടുത്താൽ മതി.

അല്ലെങ്കിലും വിരിയാൻ വച്ചിരിക്കുന്ന മുട്ടയെ ഉടച്ച് ഉള്ളിൽ നോക്കുമ്പോൾ കാണുന്നത് ഉടയ്ക്കുന്നതിനുമുമ്പേ അതിനുള്ളിൽ ഉണ്ടായിരുന്ന അവസ്ഥയെ അല്ല. അറുത്തുകീറി പടിപടിയായിട്ട് വിവരിച്ചിട്ടുള്ള മാർഗങ്ങളും തത്വങ്ങളും സ്വല്പം ആലോചിക്കുകയാണെങ്കിൽ പരമാർഥത്തെ സ്പർശിച്ചിട്ടുപോലും ഉള്ളവയല്ലെന്ന് ഈ ഒരു ചെറിയ ഉദാഹരണം സ്പഷ്ടമാക്കും.

മോക്ഷം എന്നുപറയുന്നത് അനർഥനിവൃത്തിയും ആനന്ദപ്രാപ്തിയും മനുഷ്യൻ സുഖകാംക്ഷിയായിട്ടും ദുഃഖിതനുമായിട്ടാണ് സാധാരണ കഴിയുന്നത്. ദുഃഖം ഇല്ലാതാവണമെങ്കിൽ ദുഃഖത്തിനുള്ള ഹേതു ഇല്ലാതാവണം. ആത്മാവിന് ദുഃഖമില്ല. ശരീരത്തിനും ദുഃഖമില്ല. പിന്നെ എന്തിനാണ് ദുഃഖം സംഭവിക്കുന്നതെന്ന് വഴിയാംവണ്ണം അന്വേഷിക്കുമ്പോൾ ദുഃഖം ചിദാഭാസനാണെന്ന് വെളിവാകും. ചിദാഭാസൻ ഇല്ലാതായാൽ ദുഃഖവുമില്ല. ചിദാഭാസൻ ഇല്ലാതാവുന്നത് സാക്ഷാത്കാരത്തിൽ.

ശബ്ദത്തിന്റെ മാഹാത്മ്യം അവർണനീയം. അതുകൊണ്ട് ശ്രവണം സാക്ഷാത്കാരത്തിനുതകുന്ന സകല സാധനകളിലും പ്രധാനം.

അവിദ്യമായയുടെ സാത്വിക അവസ്ഥ വാത്മീകി കാട്ടാളനായിരുന്ന കാലത്ത് താൻ ചെയ്യുന്ന പാപകർമങ്ങളിൽ ഭാര്യ പങ്കുകൊള്ളുമോ എന്നു ചോദിച്ചിട്ട് അവൾ വിസമ്മതിച്ചത് അല്പം ബുദ്ധികൊണ്ട് നമ്മുടെ ഹാസ്യത്തിനു പാത്രമായിരിക്കുന്നു.

ഒന്നാലോചിച്ചാൽ നമ്മുടെ കഷ്ടതയിൽ സങ്കടപ്പെടുന്നതായി ആരുണ്ട്? ഒരാൾ മരിച്ചാൽ സ്വന്തമായ നിരാധാരാവസ്ഥയെ (അതെ മരിച്ചുപോയ ആളിന്റെ നിരാധാരാവസ്ഥയെ) പററി ഒരു നിമിഷനേരം പോലും ചിന്തിക്കയോ അതുമൂലം മനസ്താപമുണ്ടാവുകയോ ചെയ്യുന്നില്ല.

## 1-10-1935

വഴിയാംവണ്ണം അറിവു സമ്പാദിച്ചില്ലെങ്കിൽ ആധ്യാത്മികവൃത്തിയിൽ പല അബദ്ധങ്ങളും നമുക്ക് സംഭവിച്ചേക്കും. അതുകൊണ്ട് ഈശ്വരനും ജീവനും, ജീവനും അന്തഃകരണങ്ങൾക്കും, അന്തഃകരണങ്ങൾക്കും ജഡത്തിനും തമ്മിലുള്ള ബന്ധം വഴിയാംവണ്ണം അറിഞ്ഞിരിക്കണം. തൻമൂലം വൃത്തികൾ മൂലവും ബാഹ്യമായും ഉണ്ടാകാവുന്ന ദൂഷ്യങ്ങളെ തടയുന്നതിനും പരിഹരിക്കുന്നതിനും പ്രാപ്തനാകും.

ഒരിക്കൽ ഒരു സിദ്ധൻ ഭ്രാന്തവേഷത്തിൽ നടന്നിരുന്നു. അദ്ദേഹം റോഡിൽ കിടക്കുന്ന ചവറുകൾ പെറുക്കി ഒരു അഴുക്കുവസ്ത്രത്തിൽ

കെട്ടിക്കൊണ്ടു നടക്കുക പതിവാണ്. ഇക്കൂട്ടത്തിൽ പവററിൽ കിടന്ന ഒരു പഴയ മടിശ്ശീലയും അതിനുള്ളിലുണ്ടായിരുന്ന ഒരു കാശും ഉൾപ്പെട്ടിരുന്നു. സിദ്ധന് ഇക്കാര്യം ഓർമ ഉണ്ടായിരുന്നില്ല. ഇദ്ദേഹത്തിൻെറ വൃത്തികളെ സൂക്ഷിച്ചും ആഹാരാദികൾ കൊടുത്തും വന്ന ഒരു ദരിദ്രൻ ഒരിക്കൽ ഇദ്ദേഹത്തിനെ സമീപിച്ച് തൻെറ ദാരിദ്ര്യനിവാരണത്തിന് എന്തെങ്കിലും തരണമെന്ന് ആവശ്യപ്പെട്ടു. സിദ്ധൻ താൻ ദരിദ്രനാണെന്നും ആർക്കും വേണ്ടാത്ത ചവറുകളാണ് തൻെറ കൈവശം ഉള്ളതെന്നും മററും പല ഒഴിവുകഴിവുകൾ പറഞ്ഞിട്ടും ദരിദ്രൻ നിർബന്ധബുദ്ധിയോട് എന്തെങ്കിലും തന്നേ മതിയാകൂ എന്നുപറഞ്ഞു. അല്പം ചിന്തിച്ചപ്പോൾ സിദ്ധന് തൻെറ കൈവശം ഒരു കാശ് ഉള്ളതായി മനസ്സിലായി. ദരിദ്രൻെറ ശുശ്രൂഷകൾ താൻ സ്വീകരിച്ചുപോയതുകൊണ്ട് താൻ അയാൾക്ക് അറിയാതെ കടപ്പെട്ടുപോയതറിഞ്ഞ് നിവൃത്തിയില്ലാതെ തൻെറ കൈവശം ഉണ്ടായിരുന്ന ആ കാശിനെ കൊടുത്തു. തൻമൂലം ദരിദ്രൻ അളവററ ധനത്തിന് അധികാരിയായിത്തീരുകയും ധനത്തിൻെറ സമൃദ്ധിയിൽ വെറുപ്പുതോന്നി സകലതും ത്യജിച്ച് സന്യാസജീവിതം കൈക്കൊള്ളുന്നതിന് മുമ്പിലത്തെ സിദ്ധനെ ശരണംപ്രാപിക്കയും ചെയ്തു. സിദ്ധൻ അയാളെ തൻെറ ശിഷ്യനായി കൈക്കൊണ്ട് ആത്മബോധം ഉപദേശിച്ചു. പക്ഷേ താൻ കൊടുത്ത കാശിൻെറ കർത്തവ്യം പൂർത്തിയാകാതെ വന്നുപോയതിനാൽ താൻതന്നെ മറെറാരു ശരീരം പ്രാപിച്ച് ശിഷ്യനുവേണ്ടി ആ കൃത്യങ്ങൾ മുഴുവനും ചെയ്തുതീർക്കേണ്ടിവന്നു.

അതുപോലെ പ്രാരബ്ധകർമത്തെ അനുഭവിച്ചുതീർക്കേണ്ട ഒരുവനെ ജ്ഞാനഗുരുപരോക്ഷജ്ഞാനം കൊടുത്ത് അതിൽ നിന്നും മുക്തനാകുവാൻ അവനെ പ്രാപ്തനാക്കുന്നു. അപരോക്ഷജ്ഞാനം കൊടുത്താൽ ശിഷ്യൻ അനുഭവിച്ചു തീർക്കാനുള്ള പ്രാരബ്ധം ഗുരു അനുഭവിക്കേണ്ടിവരും. പ്രാരബ്ധം ഈശ്വരനിശ്ചയമാണ്. അതിനെ തടയുന്നതിന് ജ്ഞാനഗുരു ശ്രമിക്കുന്നില്ല.

**സംശയം**

തൻെറ പ്രാരബ്ധകർമത്തിൽ നിന്നും മുക്തനാക്കുവാൻ പരമാർഥജ്ഞാനിപോലും ശ്രമിക്കുന്നില്ല. പിന്നെ തനിക്കുതന്നെ അതിൽനിന്നും രക്ഷപ്പെടാൻ യാതൊരു നിവൃത്തിയുമില്ല. ഇന്നത് പ്രാരബ്ധകർമമാണെന്നറിഞ്ഞ് അതുമാത്രം ഒരുവനും ചെയ്തുതീർക്കാൻ നിവൃത്തിയില്ല. പ്രാരബ്ധകർമഫലം അനുഭവിക്കുവാൻ നമ്മെ സഹായിക്കുന്നത് വാസനയാണ്. ധർമത്തിൽ അധർമം സ്ഥിതിചെയ്യുന്നതുപോലെ വാസനമൂലം പ്രാരബ്ധ കർമഫലം അനുഭവിക്കുന്നതോടുകൂടെ മററു കർമങ്ങൾക്കും ഇടയുണ്ടാകുന്നു. അതുകൊണ്ട് അപ

രോക്ഷജ്ഞാനം ഗുരുവിൻെറ കാരുണ്യം കൊണ്ട് സിദ്ധിച്ചശേഷമേ ഒരുവന് അവൻ ഇനി അനുഭവിച്ചുതീർക്കേണ്ട പ്രാരബ്ധം ഇന്നതാണെന്ന റിഞ്ഞ് സന്തോഷത്തോടുകൂടെ അനുഭവിക്കുവാൻ തരപ്പെടുകയുള്ളു. അല്ലെങ്കിൽ അജ്ഞാനം, ആവരണം, ഭ്രാന്തി ഇവയെപ്പോലെതന്നെ പരോക്ഷജ്ഞാനവും ദുഃഖത്തെ നൽകുന്നു. പരോക്ഷജ്ഞാനത്തിൽ ദുഃഖം ഒന്നുകൂടെ വർധിക്കുന്നു എന്നുവേണം പറയുവാൻ. കാരണം അജ്ഞാനാദികളിൽ അവൻ അറിവില്ലാതെ സുഖദുഃഖങ്ങളിൽ ഭ്രമിക്കുന്നു. പരോക്ഷജ്ഞാനത്തിൽ തൂക്കാൻ വിധിച്ചശേഷം ദിവസങ്ങളെ എണ്ണിക്കഴിക്കുന്നവൻെറ കഥപോലെയായിത്തീരുന്നു. അജ്ഞാനാദികൾ ദുഃഖഭൂയിഷ്ഠമാണെന്ന് അറിയുകയും എന്നാൽ അവയിൽനിന്നും ഒഴിയാൻ നിവൃത്തിയില്ലാതേയും കഴിയുന്നു. അതുകൊണ്ട് അപരോക്ഷജ്ഞാനമാണ് ഗുരുവിങ്കൽനിന്നും ലഭിക്കേണ്ടത്.

വിത്തമാകപലകലൈപയിൻറുമേ മനർ
പയൻകളൈ അറിന്തു
തത്തുവമുഴുതും കശടറവുണർന്തും തന്നി
ലൈഅറിവതർക്കരിതാം
ശുദ്ധമെജ്ഞാനദേശികൻ ചൊല്ലാമർ
ചൊല്ലുമോർ
മുത്തിരൈമൊനമൊഴിയിനാലൻറിമുക്തി
യി നിലൈകിടയാതെ.

കാലിൽ ഒരു മുള്ളുതറച്ചവന്, ഇന്ന ഇന്ന കാരണങ്ങളാലാണ് വേദന ഉണ്ടാകുന്നതെന്നുള്ള ജ്ഞാനം സിദ്ധിച്ചതുകൊണ്ടെന്തുപ്രയോജനം? വേദനയുടെ കാരണം അറിയുന്നതിന് വൈദ്യശാസ്ത്രം മുഴുവനും പഠിക്കുന്നതുപോലെയാണ് പരോക്ഷജ്ഞാനം. വേറൊരുവൻ ഒരു മുള്ളുകൊണ്ട് കാലിൽ തറച്ചമുള്ള് എടുത്തുകളഞ്ഞാൽ, പിന്നെ എത്ര മുള്ള് തറച്ചാലും എടുത്തുകളയാനുള്ള മാർഗം അവനുതന്നെ അറിയാറാകും.

ശുദ്ധമായും അധിഷ്ഠാനവും ആധാരവുമായ ബ്രഹ്മം മായയിൽ പ്രതിബിംബിച്ചിട്ട് ഈശ്വരൻ ഉണ്ടാകുന്നു. അവിദ്യാസ്വരൂപിണിയായി സത്വാദിഗുണത്രയങ്ങളോടു കൂടിയ മായയുടെ അധിഷ്ഠാനവും ആധാരവുമായ ചൈതന്യവസ്തു അവിദ്യയിൽ പ്രതിബിംബിച്ചിട്ട് ജീവൻ ഉണ്ടാകുന്നു. ജീവൻ ഒന്നാണെങ്കിലും ഉപാധികളുടെ നാനാത്വംമൂലം ജീവനും നാനാത്വം ഭവിക്കുന്നു, ഈശ്വരന്മാർ ഉപാധിരഹിതമായതുകൊണ്ട് ഈശ്വരന്മാർക്ക് നാനാത്വമില്ല.

ഒരു നമ്പൂതിരി കുളിച്ചു ശുദ്ധമായി വരുന്നവഴിക്ക് അമേധ്യത്തിൽ ചവുട്ടി. ഉടനെ അതിനെ കൈകൊണ്ടുതൊട്ട് മണപ്പിച്ചപ്പോൾ മൂക്കിലുമായി. കൈകുടഞ്ഞ് വസ്ത്രാദികളും മലിനപ്പെടുത്തി.

സത്സംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമോഹത്വം
നിർമോഹത്വേ നിശ്ചലതത്വം
നിശ്ചലതത്വേ ജീവന്മുക്തി.

വെണ്ണ ഒരാൾ കടഞ്ഞെടുത്താൽ പലർക്കും അത് കഴിക്കാൻ ഉപയോഗപ്പെടുമല്ലോ? സംസാരമാകുന്ന തൈരിൽ നിന്ന് ആനന്ദമാകുന്ന വെണ്ണ കടഞ്ഞ് എടുക്കണം. അതിന് ആവശ്യമുള്ള മത്തും ആളും ജഡവസ്തുക്കളല്ല. കൂടാതെ ക്രമാതീതമായ ചലനത്തിനും നിശ്ചലതത്വത്തിനും തമ്മിൽ വ്യത്യാസമില്ല.

വൃത്തിയുടെ ആത്യന്തമായ വ്യാപ്തിയിലാണ് നിവൃത്തി. നെഞ്ചത്തു തൊടാൻ കൈ എടുത്ത് നെഞ്ചത്തുവെയ്ക്കണം. ഒരു അലമാരയെ തൊടാൻ എഴുന്നേററുചെന്ന് അലമാരയിൽ കൈവെയ്ക്കണം. അതിനകത്തിരിക്കുന്ന ഒരു പ്രത്യേക സാധനത്തെ തൊടാൻ പറഞ്ഞാൽ അലമാര തുറന്ന് ആ സാധനത്തെ കണ്ടുപിടിച്ച് അതിൽ കൈവയ്ക്കണം. ഒരാളോട് നീ തന്നെ ഒന്നു തൊടൂ എന്ന് പറഞ്ഞാൽ അവിടെ വൃത്തി അവസാനിക്കുന്നു. ഒരു ഇലക്ട്രിക് ലൈററ് നമ്മുടെ മുമ്പിൽ ഇരിക്കുന്നു. കൈകൊണ്ട് ഒരു മുദ്ര കാണിച്ചാൽ അത് നമ്മുടെ കയ്യിൽ വരുന്നു. അതിനെ എടുക്കുന്ന വൃത്തിതന്നെ മുദ്ര. മനസ്സുകൊണ്ട് അതുണ്ടാക്കുന്ന ഫാക്ടറിയിൽ ചെന്ന് എടുക്കാം. ആണ്ടവൻ മുദ്രകാണിച്ചാൽ അത് ഉണ്ടാക്കിയവന്റെ അതായത് ആ വെളിച്ചത്തിനെത്തന്നെ കരസ്ഥമാക്കാം. വൃത്തി ഉള്ളിലോട്ടാകുംതോറും അതിന്റെ ശക്തി ഇതിൽ നിന്ന് അറിയാം. ആണ്ടവൻ മുദ്ര കാണിക്കുന്നത് ആണ്ടവനേ കാണ്മാൻ കഴിയുകയുള്ളു. സൂര്യൻ ഉദിക്കുമ്പോൾ അതിന്റെ കിരണങ്ങൾ വന്ന് ഇരുട്ടിനെ ഇല്ലാതാക്കുന്നു. ഇരുട്ടിനെ തൂത്തുകളയുകയോ കിരണങ്ങളെ കൊണ്ടുവരികയോ യാതൊന്നും നാം ചെയ്യേണ്ടതായിട്ടില്ല. എന്നാൽ സൂര്യന്റെ പ്രകാശം ഒരു കണ്ണാടിയിൽ ഏററ് ആ കിരണങ്ങളെക്കൊണ്ട് ഒരു മുറിക്കകത്ത് പ്രകാശം ഉണ്ടാക്കാം. കണ്ണാടികളും മുറികളും പലതുണ്ടായിരുന്നാലും കണ്ണാടിയെ സൂര്യന് എതിരെപിടിച്ച് ഏതേതു മുറികളിലേക്ക് കിരണങ്ങളെ നയിക്കുന്നുവോ ആ മുറികളിൽ മാത്രമേ പ്രകാശം ഉണ്ടാവൂ.

ഒരു കോഴി അടവച്ചിരിക്കുന്ന മുട്ടയെ ക്രമേണ ഇരുപത്തിയൊന്നു ദിവസം കൊണ്ട് കുഞ്ഞാക്കിത്തീർക്കുന്നു. ചൂട് മുട്ടയുടെ പുറത്താണ് ഉണ്ടാക്കുന്നത്. അതിന്റെ ഫലമോ ജീവനു കാരണമായിരിക്കുന്ന കരുവിൽ തൽഫലമായി ഓരോ ദിവസവും മുട്ടയുടെ തോടിൽ ഏല്പിക്കുന്ന ചൂട് ഇരുപത്തിയൊന്നാംതീയതി കോഴിക്കുഞ്ഞിനെ വെളിയിൽ കൊണ്ടുവരുന്നു. അതിന്റെ ചുണ്ട് ഇന്ന ദിക്കിൽ വരാൻപോകുന്നുവെന്ന് അട

യാളും ഇടുന്നില്ല. ഉള്ളിൽ വിരേൺടായ കോഴിക്കുഞ്ഞിന്റെ പടം മുട്ട യുടെ തോടിൽ വരയ്ക്കുന്നില്ല. ചൂടുമാത്രം കോഴിയിൽ നിന്നും കൊടുത്തുകൊണ്ടിരിക്കുന്നു. ചൂട് ഏൽക്കാത്ത മുട്ട വിരിയുന്നുമില്ല. അതുപോലെ ചൈതന്യവസ്തു തോടിനെ ഉപേക്ഷിക്കണമെന്ന് നിർബ ന്ധമില്ല. ഉപേക്ഷിച്ചാലും ദോഷമില്ല. സൂത്രക്കയറ് അറുന്നതിനു മുമ്പേ സൂക്ഷ്മക്കയറിനെ പിടിക്കാൻ നോക്കണം. സൂത്രക്കയറ് അറു മ്പോൾ ദേഹത്തിന് ഘനം ഇല്ലെന്നു തോന്നിത്തുടങ്ങും. മരണത്തിന്റെ ആദ്യലക്ഷണം ഇതാണ്. നമുക്ക് അനുനിമിഷം ഏകാലംബമായിരി ക്കുന്ന ആ സൂക്ഷ്മക്കയറിനെപ്പററി ആലോചിക്കുകപോലും ചെയ്യാതി രിക്കുന്ന നാം കൃതഘ്നർ തന്നെ. മായ നീങ്ങുമ്പോൾ ഗുരുശിഷ്യ വ്യത്യാസം ഇല്ല. കയ്യിൽ ഇരിക്കുന്ന മുള്ളുകൊണ്ട് കാലിൽ ഇരിക്കുന്ന മുള്ളിനെ എടുത്തുകഴിഞ്ഞാൽ രണ്ടു മുള്ളിനും വ്യത്യാസം ഇല്ല. രണ്ടും മിഥ്യ. മായയെ മാററാൻ കാര്യഗുരു തന്നെ വേണം. മായ നീങ്ങുമ്പോൾ മായയിൽ കണ്ട ഗുരുവും ശിഷ്യനും തമ്മിൽ വ്യത്യാസമില്ല. ഗുരുവിനെ ബഹുമാനിക്കുന്നതും മററും മായകൊണ്ട് മായ നീങ്ങുന്നതുവരെ.

അവിദ്യാതന്റെ മാലിന്യഹേതുവാൽ
അവിദ്യോപാധി ജീവന്നനേകനായ്.

സകലജീവജാലങ്ങളിലുമുള്ള ചൈതന്യവസ്തു ബ്രഹ്മത്തിന്റെ അംശമാണെന്നും അതുകൊണ്ട് ജീവികൾ തമ്മിൽ വ്യത്യാസമില്ലെന്നുമുള്ള പരോക്ഷമായ അറിവിന്റെ അർത്ഥം മനസ്സിലാക്കി അപരോക്ഷമാകു മ്പോൾ സാക്ഷാത്കാരം.

കോട്ടയ്ക്കകത്ത് പല റോഡുകൾ വന്നു സന്ധിക്കുന്നു. ഈ പല റോഡുകളിൽക്കൂടി കോട്ടയ്ക്കകത്തേക്കു പോകുന്ന ഓരോരുത്തർക്കും അവരവർ പോകുന്നവഴി മററുള്ളവർ പോകുന്നവഴികളിൽ നിന്ന് വ്യത്യസ്തം. കോട്ടയ്ക്കകത്തു നിൽക്കുന്ന ആളിന് എല്ലാ വഴികളും ഒന്നുപോലെ. പല മഹാന്മാരെയും കണ്ട് അവരുമായി ഇടപെട്ടും മററും സാക്ഷാത്കാരം ഉണ്ടായിട്ടുള്ള കാര്യഗുരുവിന്റെ വാക്ക് വേദങ്ങൾ എല്ലാററിനേക്കാളും വളരെ മാഹാത്മ്യം ഏറിയത്. ആ വാക്ക് അമിതമായ കാരുണ്യാതിരേകത്താൽ ശബ്ദരൂപമാകുമ്പോൾ അത് ശ്രവിക്കാനുള്ള ഭാഗ്യം സാക്ഷാത്കാരത്തിനുള്ള ഏകസാധനം തന്നെ.

'സൽസംഗത്തിൽ ജീവന്മുക്തി'

അനുഭവിക്കുന്നവന് യാതൊന്നിനെയും ഭയമില്ല. സ്വാതന്ത്ര്യം തനിക്കും വേണ്ടവർക്കും ഉണ്ടാക്കുന്നു.

മേളനം ശ്രീരാമകൃഷ്ണനും കാളിയുമായുള്ള ബന്ധം; നന്തനും ചിദംബരനുമായുള്ള ബന്ധം. നന്തനും നടരാജനും രണ്ടായിനിന്ന്

നൃത്തം ചെയ്ത് ഒടുവിൽ രണ്ടെന്നുള്ള ഭേദം ഇല്ലാതായി നന്തൻ ശിവലിംഗത്തിൽ ലയിച്ചു. കലിയുഗത്തിൽ കൃഷ്ണൻ, കാളി, സുബ്രഹ്മണ്യൻ ഇവരുമായി ഉണ്ടാകുന്ന മേളനത്തിൽ സാക്ഷാത്കാരം ഉണ്ടാവാം. അവരുടെ കയ്യിലുള്ള താക്കോൽ കൊണ്ട് അവ തുറക്കേണ്ട സ്ഥലം തുറന്ന്, കാണേണ്ടതു കാണിക്കും. കുഞ്ചൻനമ്പ്യാർ പാടിയതുപോലെ

അമ്മിയെടുത്തു കുളത്തിലെറിഞ്ഞു
ഉരളുവലിച്ചു കിണററിലെറിഞ്ഞു
അതുകൊണ്ടും തൻ അരിശംതീരാ
തങ്ങോട്ടിങ്ങോട്ടോടി നടന്നും
ചിന്തയെഎഴുപ്പി ചിന്തനയെ അടയ്ക്കണം.

## 3-10-1935

കൃഷ്ണാർജ്ജുനയുദ്ധത്തിൽ അർജ്ജുനൻ ആഗ്നേയാസ്ത്രം പ്രയോഗിച്ചപ്പോൾ ഭഗവാൻ വരുണാസ്ത്രം കൊണ്ട് അതിനെ ശമിപ്പിച്ചു. നേരെമറിച്ച് അഗ്നിയെ ജ്വലിപ്പിക്കാൻ ശക്തിയുള്ള ഒരു അസ്ത്രമാണ് ഭഗവാൻ പ്രയോഗിച്ചതെങ്കിൽ കഥ എന്തായിരിക്കുമായിരുന്നു?

സംസാരമാകുന്ന പാലിൽനിന്ന് ആനന്ദമാകുന്ന വെണ്ണ എടുക്കുന്നതിനുള്ള മത്തും കടയുന്ന ആളും ചേതനവസ്തുവായ ചിദാഭാസൻ തന്നെ. ചിലന്തി വല കെട്ടുന്നതുപോലെ. വല തന്നിൽ അടങ്ങിയിരിക്കുന്നു. വല കെട്ടുന്നത് താൻതന്നെ. പാലും ചിദാഭാസൻ തന്നെ. പക്ഷേ ചിദാഭാസനാകുന്ന പാലിനെ ചിദാഭാസനാകുന്ന മത്തുകൊണ്ട് ചിദാഭാസൻ കടയുമ്പോൾ സംസാരത്തിനു ഹേതുവായിരിക്കുന്ന ചിദാഭാസനിൽ ആനന്ദമായിരുന്ന വെണ്ണ ലയിച്ചിരുന്ന വാസ്തവം വെണ്ണയെ കാണുമ്പോൾ മനസ്സിലാവും. വെണ്ണകണ്ട് ഉണ്ടാകുന്ന അറിവ് അപരോക്ഷം. ഗുരുവിൻെറ അമിതമായ കാരുണ്യം സിദ്ധിക്കുവാൻ ഭാഗ്യം ഉണ്ടാകുന്ന ആളുകൾക്ക് ഈ അപരോക്ഷജ്ഞാനം (വിവേകത്തിനെ ഉണർത്തി) ലഭ്യമാകുന്നു. അല്ലാതെ പ്രത്യേക രീതിയിലുള്ള ശാരീരികമായ ചില അഭ്യാസങ്ങൾ ഈ വെണ്ണയെ വേർതിരിച്ച് മനസ്സിലാക്കുവാൻ സഹായിക്കുമെന്ന് വിശ്വസിക്കുന്നത് മൂഢത്വം. പാലിൽ നിന്നും വെണ്ണയെ എടുക്കാൻ മത്തിൻെറ ചലനം സഹായിക്കും. ഞാൻ എന്നു പറയുന്നത് ശരീരമല്ല, എന്നാൽ ഒരാൾ മരിച്ചാൽ അയാളുടെ പ്രേതം എന്നു പറയുന്നതെങ്ങനെ? എൻെറ എന്നുചേർത്ത് വിവരിക്കാവുന്ന യാതൊന്നും ഞാനല്ല, സ്ഥൂലം–സൂക്ഷ്മം–കാരണം ഈ മൂന്നു ശരീരവും ഞാനല്ല.

(പ്രകാശവസ്തു ആഭാസമായിരിക്കുന്ന അവസ്ഥയിൽ ചിദാഭാസൻ എന്നു പറയപ്പെടുന്നു.)

ഒരാൾ ഒരു വണ്ടിയിൽ കയറുന്നു- വണ്ടിയിൽ കയറുന്നത് ഓടാനായിട്ടുണ്ട്. വണ്ടി ഓടുമ്പോൾ താൻ ഓടുന്നില്ല. ചുററുമുളള വൃക്ഷാദികൾ തനിക്ക് എതിരെ ഓടുകയാണെന്നു തോന്നുന്നു. ആ തോന്നലിന് അനുകൂലമായിട്ട് സ്ഥാവരങ്ങളായ വൃക്ഷങ്ങൾ ഈ തോന്നൽ ഉണ്ടാക്കിയതിനെ അടിസ്ഥാനമാക്കി വൃക്ഷങ്ങൾ അനങ്ങുന്നില്ലെന്നു തോന്നത്തക്കവണ്ണം അവയെ വണ്ടിയുടെ വേഗത്തിൽ മാററി പ്രതിഷ്ഠിക്കുവാൻ യത്നിക്കുന്നതുപോലെയാണ് പ്രാണനെ നിയന്ത്രിക്കുവാൻ പ്രാണായാമം അഭ്യസിക്കുന്നത്. വിവേകം കൊണ്ട് വണ്ടിയാണ് ഓടുന്നത്. മരങ്ങൾ അല്ല ഓടുന്നത് എന്നു മനസ്സിലാക്കണം. അപ്പോൾ വണ്ടി ഓടുമ്പോൾ മരങ്ങൾ ഓടുന്നുവെന്നു തോന്നുക മാത്രമാണ് ചെയ്യുന്നതെന്നു മനസ്സിലാവും, വണ്ടി നിൽക്കുമ്പോൾ മരങ്ങൾ ഓടുന്നുവെന്ന് തോന്നുകയുമില്ല. മനസ്സ് ഭ്രമിച്ചുകൊണ്ടിരിക്കുന്നിടത്തോളം പ്രപഞ്ചാദി സകല വസ്തുക്കളും തന്നെ ഭ്രമിപ്പിക്കുന്നുവെന്ന് തോന്നിക്കൊണ്ടിരിക്കും. അതിനു കാരണം പ്രപഞ്ചമല്ല തൻെറ ഭ്രമിച്ചുകൊണ്ടിരിക്കുന്ന ചിത്തമാണ് എന്ന് വണ്ടിയുടേയും മരങ്ങളുടേയും ഉപമകൊണ്ട് സമർഥിച്ചാലും ചിത്തം ഭ്രമിക്കാതെ പ്രപഞ്ചമല്ല ഭ്രമിപ്പിക്കുന്നത് എന്ന് മനസ്സിലാക്കിക്കഴിയുമ്പോൾ പ്രപഞ്ചം ഭ്രമിപ്പിക്കുന്നുവെന്നു തോന്നുക മാത്രമാണെന്ന് അപ്പോൾ വഴിയാംവണ്ണം മനസ്സിലാകും.

ഒരു ക്ലാസ്സിൽ വാധ്യാർ ചെല്ലുന്നതുവരെ കുട്ടികൾ ഒരു ഇടത്തിരുന്ന് രാജാവും മന്ത്രിയും കളിക്കും; മററൊരിടത്ത് കൊട്ടുകളിച്ചുകൊണ്ടിരിക്കും; വേറൊരിടത്ത് അവരവർ വീട്ടിൽ വച്ചുകാട്ടിയ ചേഷ്ടകളെ വർണിച്ചുകൊണ്ടിരിക്കും, ഇങ്ങനെ പല വൃത്തികളിൽ ഏർപ്പെട്ടിരിക്കുന്ന കുട്ടികൾ വാധ്യാർ ക്ലാസ്സിൽ കയറി കസേരയിൽ ചെന്ന് ഇരിക്കുന്നതോടുകൂടി അവരുടെ വൃത്തികളെ ഒതുക്കി ശ്രദ്ധ മുഴുവനും വാധ്യാരിൽ പതിപ്പിച്ച് ഇതര വൃത്തികൾക്ക് വശംവദരാകാതെ ഇരിക്കുന്നു. അതുപോലെ ആത്മാവ് വിവേകത്തോടുകൂടി ഇരിക്കുമ്പോൾ പ്രാണൻ, അന്ത:കരണം, ജ്ഞാനേന്ദ്രിയങ്ങൾ, കർമേന്ദ്രിയങ്ങൾ ഇവ ഒതുങ്ങി അവയുടെ ശ്രദ്ധ ആത്മാവിൽ സാക്ഷിയിൽ പതിക്കുന്നു. വാധ്യാർ കുട്ടികളോടു പറയുന്നു ''നിങ്ങൾ വിവേകികളായി നിങ്ങൾ ശരിയായ വൃത്തിയിൽ ഏർപ്പെട്ടാൽ നിങ്ങൾ നിങ്ങൾക്കും മററുളളവർക്കും ഉപകാരമുളളവരായിത്തീരുമെന്ന്''. ജീവൻ അന്യവൃത്തികൾക്ക് വശംവദമാകാതെ സാക്ഷിയെ നോക്കുമ്പോൾ അഹംവൃത്തി ഉണ്ടാകുന്നു. അഹംവൃത്തി ഉണ്ടാകുമ്പോൾ സാക്ഷി താനെ പ്രകാശിക്കും.

ചിദാഭാസനാണ് മുക്തി ആവശ്യമെന്ന് സമർഥിച്ചിട്ടുണ്ടല്ലൊ! ചിദാഭാസന് മുക്തി സംഭവിക്കണമെങ്കിൽ സാക്ഷാത്കാരം സിദ്ധിച്ചിട്ടുളള ഗുരു ചിദാഭാസനായി ശിഷ്യൻെറ സ്ഥിതിയിൽ വന്ന് ശിഷ്യനെ തനിക്ക് യഥേഷ്ടം ചെല്ലാവുന്ന സ്ഥലത്തേക്ക് വിളിച്ചു

കൊണ്ടുപോവുന്നതാണ് കാര്യഗുരുവിന്റെ സഹായത്തോടുകൂടിയാണ് സാക്ഷാത്കാരം ഉണ്ടാകുന്നത്.

മഹാരാജാവ്, സർവാധി (സർവാധികാരി), ഒരു സാധാരണ മനുഷ്യൻ ഇങ്ങനെ മൂന്നുപേർ. സർവാധിക്ക് രാജാവിന്റെ അടുക്കൽ യഥേഷ്ടം പോകാനുള്ള സ്വാതന്ത്ര്യമുണ്ട്. സർവാധി സാധാരണമനുഷ്യനുമായിട്ട് സ്നേഹമാകയാൽ (അതിന് തുല്യത ഏതെങ്കിലും ഒരുതരത്തിൽ അത്യന്താപേക്ഷിതമാണല്ലോ!) ഈ സാധാരണമനുഷ്യനെ രാജസന്നിധിയിൽ വിളിച്ചുകൊണ്ടുപോകാൻ സർവാധി വിചാരിച്ചാൽ സാധിക്കും. രാജാവിന്റെ അടുത്തു വിളിച്ചുകൊണ്ടുപോകാൻ സർവാധിക്ക് സമ്മതവും പോകാൻ മറേറയാൾക്ക് ആഗ്രഹവും (സമ്മതവും) ഉണ്ടായിരുന്നാൽ മതി. സാക്ഷാത്കാരം പ്രാപിച്ച ഗുരു ഈശ്വരനും ബ്രഹ്മവും ആകുന്നു.

സൃഷ്ടിയുടെ കാരണത്തെപ്പററി ശ്രീരാമകൃഷ്ണൻ ആലോചിച്ചുകൊണ്ട് ഒരുദിവസം ദക്ഷിണേശ്വരത്ത് കയറിച്ചെന്നപ്പോൾ അവിടെ ഒരാൾ വളരെദിവസമായിട്ട് ഇരിക്കുന്നതു കണ്ടു. കുറെ കഴിഞ്ഞപ്പോൾ ആകാശം കാർമേഘങ്ങളാൽ നിറഞ്ഞ് വലിയ മഴ ഉണ്ടായി. കുറെ കഴിഞ്ഞപ്പോൾ ആകാശം വീണ്ടും തെളിയുകയും സൂര്യൻ പഴയപോലെ പ്രകാശിക്കുകയും ചെയ്തു. ദക്ഷിണേശ്വരത്തിന്റെ വരാന്തയിൽ മ്ലാനവദനനായി ഇരുന്നിരുന്ന ആൾ എഴുന്നേററ് കൈകൊട്ടിപ്പാടുകയും ആടുകയും ചെയ്തു. അപ്പോൾ വീണ്ടും ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ കാണാൻ ഇടയായി. ഈ വലിയമാററം അദ്ദേഹത്തിൽ കണ്ടതോടുകൂടി അതിന്റെ കാരണം എന്തെന്ന് അദ്ദേഹം ചോദിച്ചു. 'ഇന്നത്തെ ദിവസത്തിന്റെ വിശേഷമാണ്'' എന്നുമാത്രം മറുപടിപറഞ്ഞു. ഉടനെ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിന്റെ കാൽക്കൽ സാഷ്ടാംഗം വീണ് നമസ്കരിച്ചു. അദ്ദേഹം ഒന്ന് ചിരിച്ചുവെന്നല്ലാതെ പാട്ടും ആട്ടവും ഒന്നും നിറുത്തിയില്ല. ഇത് അദ്ദേഹത്തിന്റെ തിരുവായ്മൊഴിയിൽ വിസ്തരിച്ചിട്ടുണ്ട്. സൃഷ്ടിയുടെ കാരണം അന്വേഷിക്കുക അണ്ടിയോ മാവോ മൂപ്പ് എന്നു സമർഥിക്കുവാൻ ഉദ്യമിക്കുക ഇവയ്ക്ക് ചക്രകാപത്തിദോഷം ഉണ്ട്.

ദക്ഷിണേശ്വരം കെട്ടിച്ചത് ഒരു സ്ത്രീയാണ്. അവർ ഒരു മഹാഭക്തയുമാണ്. ഒരുദിവസം അവർ വളരെയൊക്കെ ആലോചിച്ചിട്ട് സമർഥിച്ചു ''ഈശ്വരനും പ്രപഞ്ചത്തിനെ അനുസരിച്ചുതന്നെ സൃഷ്ടിക്കുന്നൊള്ളു. ഒരു മാവിൽ മാങ്ങയല്ലാതെ ചക്ക കായ്ക്കുന്നില്ല. തെങ്ങിൽ മാങ്ങ ഉണ്ടാകുന്നില്ല'' ഇങ്ങനെ സമർഥിച്ചുകൊണ്ടിരിക്കുന്നത് ദൂരെ നിന്ന് ദക്ഷിണേശ്വരത്തെ ലക്ഷ്യമാക്കി പൊയ്ക്കൊണ്ടിരുന്ന ശ്രീരാമകൃഷ്ണൻ മനസ്സിലാക്കി. അടുത്തുചെന്ന് അദ്ദേഹം അവരെ നോക്കി ഒന്നു ചിരിച്ചു. അവർ ഉടനെ പറഞ്ഞു. ഈശ്വരൻ സർവശക്തൻ തന്നെ. അദ്ദേഹവും പ്രപഞ്ചത്തിന് അധീനൻ തന്നെ.

പ്രപഞ്ചത്തെ അനുസരിച്ചേ അദ്ദേഹത്തിനും സൃഷ്ടിക്കുവാൻ സാധിക്കുന്നുള്ളു'' (അതിനുസമീപം ഒരു വെള്ളഅരളി ഉണ്ടായിരുന്നു, അതിൽ ഒരു വലിയ കൊത്തുനിറച്ച് പൂവും ഉണ്ടായിരുന്നു). ''ഈ അരളി ഞാൻ നട്ടുവളർത്തിയതാണ്, അതിൽ വെള്ളപ്പൂവല്ലാതെ ഒരു ചുവന്ന പൂവിനെ സൃഷ്ടിക്കുവാൻ ഈശ്വരന് ഇതുവരെ സാധിച്ചിട്ടില്ല.'' ഉടനെ അദ്ദേഹം പറഞ്ഞു. ''അങ്ങനെ പറയരുത്. അദ്ദേഹത്തിന് ഇഷ്ടമുണ്ടെങ്കിൽ അതും ആവാം. പക്ഷേ അദ്ദേഹത്തിന് അങ്ങനെ ഒരു ഇഷ്ടം ഉണ്ടാവാറില്ല. അതുകൊണ്ട് വെളുത്ത പൂവുമാത്രം പൂത്തു എന്നേയുള്ളു.'' ഈ സംഭവം നടന്നത് ഒരു വെള്ളിയാഴ്ചയായിരുന്നു. അടുത്ത വെള്ളിയാഴ്ചയ്ക്കകം ഒരു വലിയ കൊത്തുപൂവ് നിന്നതിനു നേരെതാഴെ ഒരു കൊമ്പുപൊടിച്ച് ആ കൊത്തുപൂവിനെക്കാളും വലുതായ ഒരുകൊത്തു ചുവന്നപൂവ് ആ അരളിയിൽ ഉണ്ടായി. ശ്രീരാമകൃഷ്ണൻ അവരെ ആ വെള്ളിയാഴ്ച ദേവീദർശനത്തിന് വിശേഷമാണെന്നുപറഞ്ഞ് അവിടെ കൊണ്ടുപോയി. ആ ചുവന്ന പുഷ്പങ്ങളെ കൊണ്ടുകാണിച്ചു. അവർ അദ്ദേഹത്തിന്റെ കാൽക്കൽ സാഷ്ടാംഗം വീണ് നമസ്കരിച്ചു. നിഷ്കളങ്കമായ അവരുടെ മനസ്സും പോരെങ്കിൽ ശ്രീരാമകൃഷ്ണന്റെ മനസ്സും ആ വെള്ള അരളിയിൽ ചുവന്ന പൂവുണ്ടാകുന്നതിൽ ഇഷ്ടംകാണിച്ചു. ആ ഇഷ്ടം ഈശ്വരനു തട്ടി, അങ്ങനെ ഈശ്വരന് ഇഷ്ടം ഉണ്ടായപ്പോരം വെളുത്ത അരളിയിൽ ചുവന്ന പൂവിനെ സൃഷ്ടിച്ചു.

ഒരു മോട്ടോർസൈക്കിളിൽ പോകുന്ന ഒരാരം വീണ് സൈക്കിരം മുകളിലും അവൻ അടിയിലും ആയാൽ പൈതകിടന്ന് കറങ്ങിക്കൊണ്ടു തന്നെയിരിക്കും, എൻജിനെ നിറുത്താൻ അവൻ ശക്തനാകുന്നില്ല. മോട്ടോർസൈക്കിളിൽ സവാരിചെയ്തുകൊണ്ടിരിക്കുമ്പോരം ബ്രേക്കിട്ടോ എൻജിൻ നിറുത്തിയോ വണ്ടിയുടെ പൈതയുടെ ചലനത്തെ നിയന്ത്രിക്കുവാൻ അവന് സാധിക്കും.

സാക്ഷാത്കാരം ഉണ്ടാകുന്നത് എപ്പോഴാണെന്ന് സാക്ഷാത്കാരം ഉണ്ടായിട്ടുള്ള ആരും പറയുകയില്ല. സാക്ഷാത്കാരം ഉള്ളതുതന്നെ. അതിനെപ്പറ്റി അറിയുന്നത് ഇല്ലെന്നുതോന്നിയതിനെ ഉള്ളതായിട്ട് അറിയുന്നതാണ്, ആ അറിവ് ഉണ്ടാകുന്നത് ലോലമാം ക്ഷണത്തിനുള്ളിൽ.

(1) മരത്തെ മറൈത്തതു മാമതയാനൈ
മരത്തുറംമറന്തതു മാമതയാനൈ.
പരത്തൈ മറൈത്തതു പാർപഞ്ചഭൂതം
പരത്തുറംമറന്തതുപാർ പഞ്ചഭൂതം.

(2) ചിത്തംപിറന്തു ജഗംപിറന്തുനാനെന്നൊർ
കർത്തൻപിറന്തവഴി കണ്ടോമേ
ചിത്തമാങ്കാമയേ മായൈ അമ്മായൈയമായ്പവർക്കു
തിട്ടംതാനേ സായൂജ്യം.

**4-10-1935**

മോക്ഷസ്യബഹവശാസ്ത്രേ
പ്രോച്യന്തേ പ്രതിബന്ധകാഃ
അണിമാദീച്ഛയാതുല്യഃ
പ്രതിബന്ധോനകശ്ചന
യസ്യാണിമാദി സിദ്ധീച്ഛാ-
ലേശമാത്രാപി വർത്തതെ
കല്പകോട്യാപിതസ്യാത്മ
ജ്ഞാനസിദ്ധിർന്നസെത്സ്യതി
വിടസംസർഗ വത്സിദ്ധ-
സംസർഗം മോഹവർധകം
മഹാഭയങ്കരം ജ്ഞാത്വാ
സിദ്ധാം സ്ത്യജതിയേനരഃ
തസ്യ നിർവിഘ്നമേകാന്ത-
നിഷ്ഠയാ നിർവികല്പയാ
അനായാസമിഹൈ വാത്മ
ജ്ഞാനസിദ്ധിർഭവേദ്ധ്രുവം
യസ്യാത്മ ജ്ഞാനഗന്ധസ്യ
ഗന്ധൊ വായാദിവിദ്യതെ
തസ്യസിദ്ധീഷു സർവാസു
മോഹോനൊപനതാസ്വപി.

മോക്ഷത്തിന് ബഹു പ്രതിബന്ധങ്ങൾ ശാസ്ത്രത്തിൽ ചൊല്ലപ്പെടുന്നു. എങ്കിലും അണിമാദിസിദ്ധീച്ഛയ്ക്കു തുല്യമായ പ്രതിബന്ധം ഒന്നുമില്ല. ഏവന് അണിമാദിസിദ്ധികളുടെ ലേശത്തിൻെറ ലേശമെങ്കിലും ഇരിക്കുന്നുവോ അവന് കല്പകോടി കാലങ്ങളായാലും ആത്മജ്ഞാനസിദ്ധി ഉണ്ടാകുന്നില്ല. വിടൻെറ സംസർഗംപോലെ സിദ്ധൻെറ സംസർഗം മോഹത്തെ വൃദ്ധിചെയ്യും. മഹാഭയങ്കരം എന്നറിഞ്ഞ് ഏവൻ സിദ്ധൻമാരെ ത്യജിക്കുന്നുവോ അവന് വിഘ്നം ഇല്ലാതെ ഏകാന്തനിർവികല്പനിഷ്ഠയാൽ ആയാസംകൂടാതെ ഇവിടെത്തന്നെ ജ്ഞാനസിദ്ധി ഉണ്ടാകും നിശ്ചയം. ഏവന് ആത്മജ്ഞാനത്തിൻെറ ഗന്ധമെങ്കിലും ഇരിക്കുന്നുവോ അവന് സകല സിദ്ധികളും സ്വതേ ഉദിച്ചതായാലും മോഹം ഉണ്ടാകയില്ല.

ബ്രഹ്മദ്രോഹ ശിവദ്രോഹ
ഗുരുദ്രോഹാദിപാതകം
ജൻമാന്തരകൃതം സർവം
വിദ്ധിസിദ്ധി ഫലം കപെ

ബ്രഹ്മദ്രോഹം, ശിവദ്രോഹം, ഗുരുദ്രോഹം മുതലായ പാപങ്ങൾ പൂർവജൻമങ്ങളിൽ ചെയ്യപ്പെട്ടവ. ഇപ്പോൾ അവകളുടെ ഫലങ്ങളായി സിദ്ധിരൂപങ്ങളായിരിക്കുന്നുവെന്നറിയുക.

**5-10-1935**

മായയാൽ തോന്നപ്പെടുന്ന പ്രപഞ്ചത്തെ നിഷേധിക്കണമെന്നില്ല. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം (അന്തഃകരണങ്ങൾ) ഇവയുടെ വൃത്തികൊണ്ട് (കണ്ണിന് ഏതുവിധത്തിൽ അതിന് ഏററവും സമീപത്തിരിക്കുന്ന ഒരു എള്ളിനെ കാണാൻ സാധിക്കാതിരിക്കുന്നുവോ) അവയെ അറിയാൻ സാധിക്കുന്നില്ല. ഒരു പുളിങ്കുരുവിൽ അതു നട്ടാൽ കുരുത്തു വരുന്നതായ മരവും പിന്നീടുള്ള പൂവും കായും കൊമ്പുകളും എല്ലാം അടങ്ങിയിരിക്കുന്നു. അതിൻെറ ഏതുഭാഗത്ത് പൂവാകാനുള്ള അംശം ഇരിക്കുന്നു, ഏതുഭാഗത്ത് കൊമ്പുകളാകാൻ അംശം ഇരിക്കുന്നു എന്ന് കണ്ടുപിടിച്ചിട്ടേ ആ കുരുവിനകത്തുള്ള മരത്തിൻെറ ''കാരണാംശം'' നശിപ്പിക്കാൻ സാധിക്കൂ എന്നില്ലല്ലോ. അതിനെ ഒന്നു ചൂടുപിടിപ്പിച്ചാൽ അത് സാധിക്കും. പിന്നെ എവിടെ കുഴിച്ചിട്ട് എന്ത് വളം വച്ചാലും ഒരു മണ്ണിലും അത് വളരുന്നില്ല. അതുപോലെ ചൂടുകൊണ്ട് അഹങ്കാരം, ബുദ്ധി, ചിത്തം, മനസ്സ് ഇവ പ്രപഞ്ചവുമായിട്ട് വളരുന്നുവോ ആ അനാശാസ്യമായ വളർച്ചയെ തടയുവാൻ സാധിക്കും. ആ അഗ്നി ഉണ്ടാക്കുവാൻ സാധിക്കയില്ല. തനിയെ ഉണ്ടാവണം. അത് ഉണ്ടാകുന്നത് ഈശ്വരകാരുണ്യം കൊണ്ടും ഗുരുകടാക്ഷം കൊണ്ടും മാത്രം. വിവേകംകൊണ്ട് ആന്തരവൃത്തിയിൽ വിവേചനവും ബഹിർവൃത്തികളിൽ സാവധാനത്വവും ഉണ്ടാവുമ്പോൾ ഈശ്വരകാരുണ്യവും ഗുരുകടാക്ഷവും തനിയെ ഉണ്ടാവും. ഗുരുകടാക്ഷം ഉണ്ടാവുമ്പോൾ വിവേചനസാവധാനാദികളും ഈശ്വരകാരുണ്യവും ഉണ്ടാകും. ഈശ്വരകാരുണ്യം കൊണ്ടും ഗുരുവിൻെറ അമിതമായ കടാക്ഷം കൊണ്ടും അദ്ദേഹത്തിന് ഉണ്ടായിട്ടുള്ള സാക്ഷാത്കാരാനുഭൂതി വിതരണം ചെയ്യുന്ന അവസരത്തിൽ ശബ്ദരൂപമായി ആ സാക്ഷാത്കാരം ശ്രവണം കൊണ്ട് ആത്മാകാരവൃത്തിയെ ഉണ്ടാക്കുന്നു. പരമശിവൻ ദക്ഷിണാമൂർത്തിയായി ഇരിക്കുമ്പോൾ അദ്ദേഹത്തോട് ചോദിച്ചാലും ഇതിന് ഉപരിയായോ ഇതിന് ഇതരമായോ ഒരു മാർഗം ഉപദേശിക്കുന്നതല്ല. സനകാദിമഹർഷികൾക്ക് ബോധാനന്ദം ദക്ഷിണാമൂർത്തിതന്നെ ഉപദേശിച്ചതും ഇതുതന്നെ. മഹത്തത്വത്തെ ദർശിച്ചവരാണ് മഹർഷിമാർ.

അവർക്ക് ദക്ഷിണാമൂർത്തിയുടെ മൗനമുദ്ര അറിയാൻ കഴിഞ്ഞു. അത് അല്ലാത്തവർക്ക് ശബ്ദരൂപേണ മാത്രം പോരാ, സ്പർശരൂപേണതന്നെ ഗുരു അനുഗ്രഹിക്കേണ്ടിയിരിക്കുന്നു.

പ്രാണായാമം എന്നു പറയുന്നത് ഈശ്വരൻ ജീവനെക്കൊണ്ട് പ്രാണനെ നിയന്ത്രിക്കുന്നത്. പ്രാണനെ നിയന്ത്രിച്ചുവരുമ്പോൾ പ്രാണൻ തനിയേ നിയന്ത്രിക്കപ്പെടുമെന്ന് തത്വം. അത് സാധിച്ചേക്കാം. പക്ഷേ, അപ്പോൾ പ്രാണന് ഈ ശരീരംവിട്ട് വേറെ ഒരു ശരീരം എടുക്കേണ്ടിവരും. ഏതുപോലെയെന്നാൽ ഒരു വീടിൻെറ ഒരു ഭാഗത്ത് ഒരാൾ വാടകയ്ക്കു താമസിക്കുന്നു. അയാൾ തൻെറ വീടെല്ലാം വളരെ ശുചിയായി വച്ചുകൊണ്ടിരിക്കുന്നു. അതേതോതിൽ വീട്ടുടമസ്ഥനും ജീവിക്കണമെന്ന് ഉദ്ദേശിച്ച് അവരെക്കൂടെ നിയന്ത്രിക്കുമ്പോൾ അവർക്ക് അത് രസിക്കാതെവരുമ്പോൾ വേറെ വീട് അന്വേഷിക്കേണ്ടി വരും. പക്ഷേ അതിൽ അധഃപതനമില്ല. ഈശ്വരന് ജീവനെ നിയന്ത്രിക്കുവാൻവേണ്ടി പ്രാണനെ നിയന്ത്രിച്ച് വളച്ചുകെട്ടിവരേണ്ട ആവശ്യമേയില്ലല്ലോ. നേരുവഴിയല്ലേ എപ്പോഴും എളുപ്പം. ഒരു വിരലിനെ നിയന്ത്രിക്കുന്നത് അതിൻെറ അടുത്തവിരലിനെ നിയന്ത്രിച്ചാണോ? ഒരാൾ ഒരു യക്ഷിയുടെ അപേക്ഷപ്രകാരം അവളെ ഒരു സഹായം ആവശ്യമുളള സ്ത്രീയാണെന്നു ധരിച്ച് അവളുടെ വീട്ടിലേക്ക് എന്നു വിചാരിക്കുന്ന സ്ഥലംവരെ കൂടെപ്പോകുന്നു. അവൾ പതുക്കെ അയാളെ സൽക്കരിക്കാൻ തുടങ്ങും. ഇയാൾ നിയന്ത്രിതനാവുമെന്നുകണ്ടാൽ അവരുടെ തനിഗുണം കാണിക്കും. അല്ലെങ്കിൽ രക്ഷയുണ്ട്. പ്രാണനെ ശ്വാസ നിയന്ത്രണംകൊണ്ട് നിയന്ത്രിച്ചാൽ പല അനുഭവങ്ങളും സിദ്ധിക്കാം. മരണം ഒരു പ്രത്യേകരീതിയിൽ ആയിരിക്കും. പക്ഷേ അലുവ തിന്നു മരിക്കുന്നത് ചാക്കരിതിന്നു മരിക്കുന്നതിൽ നിന്നും എത്ര ഉപരിയാണോ അത്രയും വിശേഷം ഉണ്ട്.

**6–10–1935**

ചോ: നാം ഇപ്പോൾ എവിടെയാണ് ഇരിക്കുന്നത്?

ഉ: ഗുരുവിൻെറ പാദസന്നിധിയിൽ, പരമാത്മാവ് ദക്ഷിണാമൂർത്തിയായി നമ്മെ അനുഗ്രഹിക്കുവാൻ ഇതാ സ്ഥിതി ചെയ്യുന്നു.

ചോ: നാം ഗുരുസന്നിധിയിൽ ആണെങ്കിൽ ഗുരു എവിടെയാണ്?

ഉ: നാം ഇപ്പോൾ ഭ്രാന്തിയിൽ സ്ഥിതിചെയ്യുന്നു. നാം തമ്മിൽ ഒരു ബന്ധമുണ്ട്. നാം ഓരോരുത്തരും അവരവരുടെ വീടുകളിൽ നിന്നും തിരിച്ച് ഈ സ്ഥലത്ത് വന്നുചേർന്നിരിക്കുന്നു. നമ്മുടെ ഓരോരുത്തരുടേയും വിചാരങ്ങളും മനഃസ്ഥിതിയും

ഭിന്നമായേക്കാം. എങ്കിലും ഇവിടെ ഒത്തുകൂടുക എന്നുള്ളതിൽ നാം ഒരുപോലെ ഭാഗഭാക്കുകളാണ്. അതായത് പലതരത്തിലുള്ള പുഷ്പങ്ങളെ ഒരു നാരിൽ കോർക്കുന്നുവെന്നിരിക്കട്ടെ. ആ പുഷ്പങ്ങളിൽ ഓരോന്നും നിറത്തിലും വാസനയിലും വ്യത്യസ്തങ്ങളായാലും നൂലിന്റെ സമ്പർക്കത്താൽ എല്ലാം ബന്ധപ്പെട്ടിരിക്കുന്നു. ഇതിനെ സാധാരണഭാവം എന്നുപറയാം. ഇത് ഒരുതരം ഭ്രാന്തിതന്നെ. ഈ ബന്ധത്തിൽ നിന്നും ഉളവാകുന്ന വിശേഷഫലത്തിന്റെ ഗുണംകൊണ്ട് (ആത്മാവിന്റെ വിശേഷഭാവം അല്ലെങ്കിൽ ബന്ധം) നാം പുറപ്പെട്ടുവന്ന അവരവരുടെ വീടുകളിലേക്ക് തിരിയെപ്പോകാൻ കഴിയുന്നു. ഭിന്നപുഷ്പങ്ങളെ ഇണക്കിക്കോർത്തിരിക്കുന്ന നാരിന്റെ ബന്ധം എല്ലാ പുഷ്പങ്ങളിലും ഒരുപോലെയാണ്. ജഡാദിസർവപ്രപഞ്ചങ്ങളേയും ഒരുപോലെ ബന്ധിച്ചിരിക്കുന്ന ഒരു വിശേഷശക്തിയുണ്ട്. ഈ വിശേഷബന്ധം മനസ്സിലാവുമ്പോൾ നാം ഗുരുസന്നിധിയിലാണെന്നു മനസ്സിലാകും. അതുകൊണ്ട് രണ്ടാമത്തെ ചോദ്യത്തിന് അർഥം കിട്ടും.

എന്നാൽ ഇതും ഒരുവക ഭ്രാന്തിയാണെന്നു പറയാം. പക്ഷേ ഈ ഭ്രാന്തി നമ്മെ വീട്ടിൽ തിരിച്ചുകൊണ്ടുചേർക്കാൻ ഉപകരിക്കുന്നു.

ഒരു ഊററിൽ നിന്നും ധാരാളം ജലം പ്രവഹിച്ച് താഴോട്ടൊഴുകുന്നു: താഴ്ഭാഗത്ത് ഒരു തടസ്സം ഉണ്ട്. അതിൽ ജലം വന്ന് തടുക്കുമ്പോൾ എന്തു സംഭവിക്കും. ആദ്യമായി ജലം ഒഴുകി തടസ്സപ്പെട്ടപ്പോൾ വർധിക്കാൻ ആരംഭിക്കുന്നു. ഉറവിനുസമം വെള്ളംപെരുകുന്നത് നമുക്കു കാണാം. അപ്പോൾ വെള്ളത്തിന്റെ ഒഴുക്ക് കീഴ്പ്പോട്ടുണ്ടായതുപോലെ ക്രമേണ ഉൽപ്പത്തിസ്ഥാനത്തേക്ക് മുകളിൽക്കൂടെ സമീപിക്കുന്നത് കാണാൻ കഴിയും. ഉൽപ്പത്തിസ്ഥാനം വെള്ളത്തിനടിയിൽ ആയിത്തീർന്നാൽ ഉറവിനേയും ഒഴുക്കിനേയും നമുക്ക് കാണാൻ കഴിയുന്നില്ല. എങ്കിലും വെള്ളം തനിയെ പെരുകുന്നതായി സൂക്ഷിച്ചാൽ മനസ്സിലാകും. ഈ സന്ദർഭത്തിൽ ഒരു ചെറുസാധനം വെള്ളത്തിൽ ഇട്ടാൽ അത് ആ ജലാശയത്തിന്റെ മധ്യഭാഗത്തുതന്നെ കിടക്കുന്നതായി അറിയാം. ഇതുപോലെതന്നെ നമുക്കും അനുഭവപ്പെടുന്നു. വിശേഷഭാവംകൊണ്ട് നാം ഗൃഹത്തെ പ്രാപിച്ചാൽപ്പിന്നെ തനിയെ പൂർണതയെ പ്രാപിക്കുന്നു. ഗൃഹത്തെ പ്രാപിക്കുമ്പോൾ ഉണ്ടാകുന്ന അവസ്ഥയ്ക്ക് ബ്രഹ്മാകാരവൃത്തി എന്നുപറയും. നാം തനിയെ ഉണർന്നുതുടങ്ങുന്നത് ആത്മാകാരവൃത്തികൊണ്ടാണ്. അപ്പോൾ നാം യാതൊരു ഒഴുക്കിലും അല്ലാതെ മധ്യഭാഗത്ത് സ്ഥിതിചെയ്യും. അവിടമാണ് ഭ്രൂമധ്യം, ദേഹമധ്യം. അപ്പോൾ സച്ചിദാനന്ദമല്ലാതെ മറെറാന്നും ഉണ്ടാകുകയില്ല. ആ അനുഭവം ഉണ്ടാകുന്നതിന് നാം ഒന്നും ചെയ്യേണ്ടതില്ല. വെറുതെ ഇരുന്നാൽ മതി.

യാതൊരു അഭ്യാസവും വേണ്ട. യാതൊരു അഭ്യാസവുംകൊണ്ട് ലഭ്യവുമല്ല. ആ നിരതിശയാനന്ദാവസ്ഥയെപ്പററി എങ്ങനെയാണ് പറയേണ്ടത്. ഒരു നിമിഷത്തിനകം സാധിക്കാത്തവിധത്തിൽ അത്ര സുലഭമാണ്. ''വിട്ടതുറയെ കാണിക്ക്''.

നിത്യാനന്ദവെള്ളം പെരുകുമ്പോതു
നിലയുണ്ടോ കരയുണ്ടോ

വെള്ളത്തിന് തടസ്സമുണ്ടായാൽ എന്തുസംഭവിക്കുമെന്ന് ആലോചിച്ചപ്പോൾ ഉണ്ടായത് ആത്മാകാരവൃത്തി. വെള്ളം ഉണ്ടാക്കി, ഒഴുക്ക് ഉണ്ടാക്കി, തടസ്സം ഉണ്ടാക്കി, സാക്ഷിയുടെ അടുത്തുചെന്ന് എന്തു സംഭവിച്ചുവെന്നതും മനസ്സിലാക്കി. മനസ്സുകളിലാക്കിയപ്പോൾ ഉത്തരം ബഹുവിധമായി.

## 10-10-1935

നാം നമ്മുടെ വീടുവിട്ട് ഒരു അന്യസ്ഥലത്ത് അതിഥിയായി താമസിക്കുമ്പോൾ നമ്മുടെ സൗകര്യങ്ങൾ അന്വേഷിച്ച് നമ്മുടെ സുഖത്തിനായിക്കൊണ്ട് ആ വീട്ടുകാർ എന്തൊക്കെ ചെയ്താലും നമുക്ക് നമ്മുടെ വീട്ടിൽ ഉണ്ടാകുന്ന സുഖം സിദ്ധിക്കുന്നതല്ല. അനാദിയായിത്തന്നെ ആതിഥ്യത്തിൽ മാത്രം കഴിയുന്ന നാം വീട്ടിലെ സുഖം അറിയുന്നില്ല. വീടുവിട്ട് ആദ്യമായി ഇറങ്ങിയപ്പോൾ വീട് നമ്മെ ശക്തിയോടുകൂടി പിറകോട്ട് പിടിച്ചിരിക്കും. പക്ഷേ വെള്ളത്തിൽ വീണവനെ ഈശ്വരൻ ഒരു പ്രാവശ്യം മുകളിൽ പൊന്തിച്ച് രക്ഷാമാർഗം കാണിച്ചാൽപ്പിന്നെ പൊന്തുന്നത് വെള്ളത്തിന്റെ ലവലിൽ. അതുകഴിഞ്ഞാൽ അതും ഇല്ല. പിന്നെ പൊന്തിവരുന്നത് പ്രേതം.

വൃത്തിഭ്രമിച്ച് ബഹിർമ്മുഖമായി ആദ്യം സംഭവിച്ചപ്പോൾ സാക്ഷി ഉള്ളിലേക്ക് ശക്തിയോടുകൂടി പിടിച്ചിരിക്കും. അതു വകവയ്ക്കാൻ ഭ്രാന്തി സമ്മതിച്ചില്ല. ബാഹ്യവൃത്തിയിൽ ക്ഷീണം ഭവിക്കുമ്പോൾ കരുത്തിന് എങ്ങും നിലയില്ലെന്നു മനസ്സിലാകുമ്പോൾ സ്ഥൂലം-സൂക്ഷ്മം-കാരണം ഈ മൂന്നു ശരീരങ്ങളും അതിന് ഉതകാതെ വരുന്നതുകൊണ്ട് മുഷിഞ്ഞവസ്ത്രംമാററി പുതിയവസ്ത്രം ധരിക്കുന്നതുപോലെ മരണം സംഭവിക്കയും പുനർജന്മം ഉണ്ടാകയും ചെയ്യുന്നു. പക്ഷേ ഈശ്വരകാരുണ്യംകൊണ്ടും പ്രകാശമേ വടിവായ അറിവോടുകൂടിയ ഗുരുവിന്റെ കടാക്ഷംകൊണ്ടും വൃത്തി അന്തർമുഖമാകുമ്പോൾ സുഖം ഉണ്ടാകും. വളരെനാൾ വെളിയിൽ സഞ്ചരിച്ചിട്ട് വീട്ടിൽ മടങ്ങിവരുമ്പോൾ ഉണ്ടാകുന്ന സുഖത്തോടുകൂടിയ സുഖസൂചകമായി നമ്മുടെ കയ്യിൽ ഇരിക്കുന്ന ഒരു ലേസ്സോ തോളിൽ കിടക്കുന്ന ഒരു രണ്ടാംമുണ്ടോ, ധരിച്ചിരിക്കുന്ന കോട്ടോ വീട്ടിൽവന്നഉടനെ നാം എവിടെയെ

ങ്കിലും ഇടുന്നു. അതുപോലെ വൃത്തി അന്തർമുഖമായി ഉണ്ടാകുന്ന സുഖത്തോടുകൂടി സുഖസൂചകമായ ഒരു പാട്ട് നമ്മിൽ ഉണ്ടാകുന്നു. അതു വർധിച്ച് വാസനയായി ഭവിക്കയും ആ അന്തർമുഖവൃത്തിയിലുള്ള വാസന വർധിച്ച് നാംതന്നെ സുഖസ്വരൂപിയായും തീരുന്നു.

നാം ശരീരാദിപ്രപഞ്ചങ്ങളെ ഇല്ലാതാക്കി അതിൽനിന്നും മുക്തന്മാരാവാൻ ശ്രമിക്കണ്ട. ഒരാൾ ഒരു ചെളിക്കുണ്ടിൽ വീണാൽ അതിൽനിന്നും കരകയറുന്നതിന് ആ ചെളിയെ ആശ്രയിച്ചുതന്നെ തീരൂ. പക്ഷേ ചെളിയാണെന്നുള്ള ബോധത്തോടെ വെക്കുന്നകാൽ വളരെ താഴ്ന്നുപോകാതെ സൂക്ഷിച്ചാൽ എളുപ്പം കരപററാം. കരപററികഴിയുമ്പോൾ ചെളി നമ്മെ പിടിച്ചു താഴ്ത്തുകയില്ല. കരയിൽനിന്നുകൊണ്ട് ചെളിയിൽ നിസ്സഹായരായി രക്ഷപ്പെടാൻ സ്വാശ്രയശക്തി ഇല്ലാത്തവരെ പിടിച്ചു കരകയററാനും സാധിക്കും.

ഉരുളുന്ന പൈതയ്ക്ക് ആധാരമാക്കിയിരിക്കുന്ന അച്ചുത്തടി എങ്ങനെ ഉരുളാതെ ഇരിക്കുന്നുവോ അതുപോലെ മായാഭ്രാന്തിക്കും തന്മൂലം സൃഷ്ടിക്കപ്പെട്ടിട്ടുള്ള ശരീരാദിപ്രപഞ്ചങ്ങളുടെ നിലയില്ലായ്മയിലും താൻ നിശ്ചലനായിത്തന്നെ ഇരിക്കുന്നു.

ഞാനാര്? ഞാൻ ഉണ്ട് എന്ന് അറിയാം. എന്നാൽ എൻെറ സ്വരൂപം എനിക്ക് കാണാൻ കഴിയാത്തത് എന്തുകൊണ്ട്? എനിക്ക് എന്നെ കാണാൻ ഞാൻ ഒന്നും ചെയ്യേണ്ടതില്ല. എന്നിൽനിന്ന് ബഹിർമുഖമായി പോകുന്ന വൃത്തിയുടെ ഉറച്ചിരിക്കുന്ന അസ്ഥിവാരത്തെപ്പററി സാവധാനം ചിന്തിക്കമാത്രം ചെയ്താൽ വൃത്തി അന്തർമുഖമായി തനിയെ താൻ തന്നെ കാണും. താൻ തന്നെ കണ്ടാൽ താൻ തന്നെ വണങ്ങും. സൃഷ്ടി-സ്ഥിതി-സംഹാരാദികർതൃത്വമുള്ള ഈശ്വരൻപോലും തന്നെ താൻ കണ്ടുവണങ്ങിയവനെ വണങ്ങും.

ഒരു മുറിയിൽ ഒരു സാമ്പ്രാണിത്തിരി കത്തിച്ചു വച്ചിട്ട് അതിൻെറ വാസന ഏററുകഴിഞ്ഞാൽ അത് നമ്മിൽ സ്ഥിതിചെയ്യുന്നു. സച്ചിദാനന്ദമാകുന്ന സാമ്പ്രാണിത്തിരിയെ സാക്ഷാത്ക്കാര പ്രകാശരൂപമാകുന്ന ജ്യോതിസ്സുകൊണ്ട് കത്തിച്ച് അതിൻെറ ശബ്ദരൂപമായ വാസന ശ്രവണരൂപത്തിൽ തന്നിൽ തട്ടിയാൽ ആ ബ്രഹ്മശബ്ദം തന്നിൽ സ്ഥിതിചെയ്യുമോ എന്ന് ശങ്കിക്കുന്നത് അതിദാരുണമായ ഭ്രാന്തിയുടെ ആധിക്യം കൊണ്ടുമാത്രം. സംശയിക്കാനും ഭയപ്പെടാനും ഒന്നുമില്ല. ഗുരുവിൻെറ ശബ്ദം വെറുതെ ആവുകയില്ല. അതു നമ്മെ നാം അറിയാതെ ഉയർത്തിക്കൊണ്ടുതന്നെ ഇരിക്കുന്നു. ഒരു മുറിയിൽ കൂടിയിരിക്കുന്ന ആളുകളെ അറിയാതെ ഒരു ആകാശ വിമാനത്തിൽ കയററി വളരെ പൊക്കത്തിൽ കൊണ്ടുപോയാൽ എന്തെങ്കിലും മാററം സംഭവിച്ചതായി

തോന്നുമോ? മുമ്പിലിരുന്ന സ്ഥലം താഴെ കണ്ടാൽ താൻ അറിയാതെ എന്ത് പൊങ്ങി എന്നു മനസ്സിലാകും. മൂക്ക് അടച്ചിരുന്നാൽ സാമ്പ്രാണിത്തിരി അതിന്റെ വേല നാം അറിയാതെ ചെയ്യും. മൂക്കടപ്പ് മാറു മ്പോരം അതു അറിയും.

വീടുവിട്ട് അലഞ്ഞ് വീടിന്റെ വിചാരം ഉണ്ടായി വീടിനെ ലക്ഷ്യമാക്കി മടങ്ങുന്ന ആരം ഓരോ അടി വെക്കുന്തോറും വീടിനെ എങ്ങനെ സമീപിക്കുന്നുവോ അതുപോലെ ബഹിർമുഖവൃത്തി മതിയാക്കി ആത്മസാക്ഷാത്കാരത്തെ ആഗ്രഹിച്ച് അന്തർമുഖവൃത്തിയിൽ ഏർപ്പെടുന്നവൻ പ്രതിനിമിഷം സാക്ഷിയുമായി സാമീപ്യം ഉണ്ടായിക്കൊണ്ടിരിക്കയും സാക്ഷിയെ പ്രാപിക്കുമ്പോരം സാക്ഷാത്ക്കാരം ഉണ്ടാകുമ്പോരം നിത്യസുഖപ്രാപ്തിയും അല്ലെങ്കിൽ അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുന്നു അതുതന്നെ മോക്ഷം.

സഞ്ചിതവും ആഗാമിയും അനാദിയും ആയ വാസന നമ്മെ എപ്പോഴും അതിഥിയുടെ നിലയിൽ കഴിയിച്ച് അനർത്ഥത്തിൽ മുഴുകിക്കുന്നു. വാസനയാകുന്ന കാററ് തിരകളാകുന്ന ശരീരാദിപ്രപഞ്ചങ്ങളിലെ ദുഃഖം സംസാരമാകുന്ന സമുദ്രത്തെ എത്ര ഭീകരമാക്കുന്നുവോ അതുപോലെതന്നെ തിര നിൽക്കുമ്പോരം ശാന്തവുമാകുന്നു. വാസനകരം ഇല്ലാതാകുമ്പോരം നിശ്ചലതയും തന്മൂലം അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകും, സമുദ്രം ശാന്തമായിരിക്കുന്ന അവസ്ഥയിൽ ഭയങ്കരമല്ല. അനർത്ഥദായകവുമല്ല.

ഒരുവൻ നമ്മെ അപഹസിക്കുമ്പോരം (അയാരം നമ്മുടെ ശരീരത്തിൽ ക്ഷതം ഏൽപ്പിക്കുന്നില്ല. നമ്മുടെ ശ്വാസോച്ഛ്വാസത്തെ നിരോധിക്കുന്നില്ല. നമ്മുടെ ആഹാരത്തെ പിടിച്ചുപറിക്കുന്നില്ല), നമ്മുടെ അഭിമാനത്തിന് ക്ഷീണം ഭവിക്കുന്നതുകൊണ്ട് എത്രയും വാൽസല്യത്തോടുകൂടി സൂക്ഷിച്ചുവരുന്ന ശരീരത്തേയും ജീവനെത്തന്നെയും നിസ്സാരമായി കരുതി ഉപേക്ഷിക്കുവാൻ ഒരുങ്ങുന്നു. പ്രകാശമേ അറിവായി വടിവെടുത്ത് ശബ്ദരൂപേണ നമ്മെ പ്രശംസിക്കുന്നതിനു ഫലം ഇല്ലാതെ വരുമോ?

ഞാൻ എന്റെ ശരീരമല്ല കർമ്മേന്ദ്രിയങ്ങളല്ല ജ്ഞാനേന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ചിത്തവും അഹങ്കാരവും അല്ല ജീവനുമല്ല. അഭിമാനവുമല്ല. ഞാൻ ഇതിനൊക്കെ ഉപരിയാണ്. എന്നിട്ടും എനിക്ക് ഉള്ളതായി സ്വയം പ്രകാശിയായി ആനന്ദസ്വരൂപിയായി ഇരിക്കുന്നു എനിക്ക് എന്നെകാണാൻ കഴിയാതെയാക്കിത്തീർക്കുന്ന മാലിന്യം ഭ്രാന്തിമാത്രമല്ലേ? അത് അനാദിയെങ്കിലും അസത്തല്ലേ? ഈ ശരീരാദി പ്രപഞ്ചങ്ങളാകുന്ന ആവരണങ്ങരംക്കെല്ലാം ആധാരവും അധിഷ്ഠാനവും ഞാനല്ലേ? അതിന് എന്നെ എന്നിൽനിന്നു മറയ്ക്കുവാൻ തീർച്ചയായും ശക്തിയില്ല.

ഞാൻ സ്വയം പ്രകാശിയായതുകൊണ്ടും ചൈതന്യവസ്തുവായതുകൊണ്ടും വിഷയവും ദ്രഷ്ടാവും ഞാൻതന്നെയായതുകൊണ്ടും എനിക്ക് എന്നെകാണാൻ വേണ്ടി ഞാൻ ഒന്നും ചെയ്യേണ്ടതില്ല. ഞാൻ എന്നെ കാണാതാക്കിത്തീർത്തിരിക്കുന്ന വൃത്തികളിൽനിന്നു പിന്മാറിയാൽമാത്രംമതി. ഭ്രാന്തിയാകുന്ന തടി തോളിൽവച്ച് ഭാവനയാകുന്ന ഭാരം അതിൽ കെട്ടിയിട്ട് ആനന്ദമാകുന്ന മലകയറാൻ ശ്രമിച്ചാൽ പത്തടിവയ്ക്കുമ്പോൾ പന്ത്രണ്ടടി ചറുക്കും. പ്രേരണയും വാസനയും നമ്മെ സദാ അസംതൃപ്തരാക്കുന്നു. ഒരു തുള്ളികണ്ണുനീരിന് ലക്ഷം മസാലുവടകിട്ടിയാൽ ഉണ്ടാവുന്ന സംതൃപ്തിയുമായിട്ട് യാതൊരു സാമ്യവുമല്ല ഉള്ളത്.

## 9-10-1935

നാം ഒരു വസ്തുവിനെ അന്വേഷിക്കുന്നത് എപ്പോഴാണ്?

(1) നമ്മുടെ കയ്യിലിരുന്ന ഒരുവസ്തു അതിന്റെ ആവശ്യം ഉണ്ടാകുമ്പോൾ അത് വെച്ചിരുന്ന സ്ഥാനത്തു കാണാതാകുമ്പോൾ.

(2) നാം വേറെ ഒരാൾ പറഞ്ഞ്കേട്ട് നമുക്കു ആവശ്യമുണ്ടെന്നു വിചാരിക്കുന്ന ഒരു വസ്തു നമുക്ക് കിട്ടണമെന്നവിചാരം ഉണ്ടാകുമ്പോൾ.

(3) നാം ആവശ്യപ്പെടുന്നതെല്ലാം കിട്ടിയാലും ഛേ! ഇതുകൊണ്ടൊന്നും ആയില്ലല്ലോ. നമ്മുടെ ആവശ്യം ഇങ്ങനെ പരിപൂർണമായി ഇല്ലാതാവുന്നില്ലല്ലോ. ഇങ്ങനെ ആവശ്യവും കൈവശമില്ലായ്മയും രൂപീകരിക്കാതെ സംതൃപ്തിയുടെ അഭാവത്താൽ ഉള്ള ഒരു അന്വേഷണം. ഈ അന്വേഷണത്തിനുള്ള കാരണം എല്ലായ്പോഴും കുറവുതന്നെയാണ് നാം അന്വേഷിക്കുന്ന വസ്തു എല്ലായ്പോഴും അന്യവുമാണ്. കുറവുഇല്ലാതാതെയാവുമ്പോൾ ആ അവസ്ഥക്ക് പൂർണത എന്നുപറയാം.

പൂർണത ഉണ്ടാവുമ്പോൾ അന്വേഷണം ഉണ്ടാവുകയില്ല. പരിപൂർണസ്വരൂപനായി സച്ചിദാനന്ദമായിരിക്കുന്ന അവസ്ഥയിൽ അന്വേഷണം ഭ്രാന്തികൊണ്ടുമാത്രമാണ്. ഇത് അറിഞ്ഞാൽ ഭ്രാന്തി മാറുകയും അന്വേഷണം നിറുത്തുകയും പൂർണത ഉണ്ടാവുകയും ചെയ്യും. നിത്യനിവൃത്തമായതിന്റെ നിവൃത്തിയും നിത്യപ്രാപ്തമായതിന്റെ പ്രാപ്തിയും സംഭവിക്കാം. സച്ചിദാനന്ദം നിത്യപ്രാപ്തമായ അവസ്ഥയാണെങ്കിലും ഭ്രാന്തികൊണ്ട് നാം അത് അറിയാതിരിക്കുന്നതുകൊണ്ട് അതിന്റെ പ്രാപ്തി സംഭവിക്കാം. ഭ്രാന്തിമൂലം സങ്കല്പിതമായ കുറവിനാൽ മനുഷ്യൻ ജാഗ്രത്-സ്വപ്നങ്ങളിൽ മാത്രമല്ല സുഷുപ്തിയിലും അന്വേഷിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. അന്വേഷണം കൊണ്ട് ഉണ്ടാകുന്ന ക്ഷീണം നാം അറിയാതെ നമ്മെ ഗാഢനിദ്രയിലാക്കുന്നു. അത്രേയുള്ളു.

അന്വേഷണം സുഷുപ്തിയിൽ ഇല്ലാതാകുന്നില്ല. നമ്മൾ നമ്മിൽ തന്നെ നിൽക്കുമ്പോൾ സുഖം ഉണ്ടാകുന്നു. സുഖം നിശ്ചലതയിൽ ജാഗ്രത്തിൽ നിശ്ചലത ഉണ്ടായാൽ പരിപൂർണ്ണാനന്ദം.

അന്വേഷണം ചെയ്യാതിരിക്കുന്നത് രണ്ടുതരത്തിലാവാം. ഒന്ന്, മന്ദത കൊണ്ട്. അതിന്റെ ഫലം മൂഢത. രണ്ട്, അന്വേഷിക്കുവാൻ തക്ക ത്രാണി ഉണ്ടായിരിക്കെ അന്വേഷണം അനാവശ്യമാണെന്നുള്ള ബോധം പരിപൂർണ്ണാനന്ദനായി സച്ചിദാനന്ദനായി ഇരിക്കുന്ന അവസ്ഥയിൽ നിന്നും അറിവേ വടിവായി ഇരിക്കുന്നതുകൊണ്ട് തോന്നണം. അതുതന്നെ സാക്ഷാത്കാരത്തിനു ഉതകുന്ന അന്വേഷണമില്ലായ്മയും സാക്ഷാത് കാരത്തിന്റെ ഫലമായ അന്വേഷണമില്ലായ്മയും, വിവേകംകൊണ്ട് താൻ അന്വേഷിക്കേണ്ടതായി യാതൊന്നുമില്ല. തനിക്ക് യാതൊരു കുറവുമില്ല. താൻ പരിപൂർണ്ണനാണ് എന്ന ബോധം ഉണ്ടാകുമ്പോൾ അതുതന്നെ സാക്ഷാത്കാരം. അത് ഇറച്ചുവററിച്ച ഒരു കിണററിൽ യാതൊരു യന്ത്രവും കൂടാതെ വെള്ളം ഏതുവിധത്തിൽ പെരുകുന്നുവോ അതു പോലെ സാവധാനത്തിൽ തനിയെ വന്നുകൊള്ളും. അതിനുവേണ്ടി ഒന്നും ചെയ്യേണ്ടതില്ല.

ഒരു കുളത്തിലുള്ള ശുദ്ധജലം പായൽകൊണ്ടു നിറഞ്ഞ് മൂടപ്പെട്ടിരിക്കുന്നു. പായൽനീക്കുമ്പോൾ അതിനകത്തുള്ള ശുദ്ധജലം കുളിക്കാൻ ഉപയുക്തമാണെന്നു മനസ്സിലാകും. കുളികഴിഞ്ഞ് തലതുവർത്തിക്കൊണ്ടു നിൽക്കവേ വീണ്ടും മൂടപ്പായൽ വന്നുമൂടിക്കളയും. അതിനിടയ്ക്ക് അതിനകത്തുള്ള വെള്ളത്തിൽ സുഖമായി കുളിച്ചത് മറന്നുകളയുന്നതാണ് ഭ്രാന്തിയുടെ ആധിക്യം. സുഷുപ്തിയിൽ സുഖം അനുഭവിച്ചു. ജാഗ്രത്തിൽ മൂടപ്പായലാകുന്ന മായകൊണ്ട് ഭ്രമിച്ച് സുഖം തന്നിൽതന്നെ ഉണ്ടെന്നുള്ളതുമറന്ന് കുളിക്കാൻ വെള്ളം അന്വേഷിച്ച് അലയേണ്ടിവരുന്നു. അന്യമായ വസ്തുവിനെയാണ് അന്വേഷിക്കുന്നത്. അന്വേഷണം ബഹിർമുഖവൃത്തി. അന്വേഷണം ഇല്ലാത്തവൃത്തി അന്തർ മുഖവൃത്തി അല്ലെങ്കിൽ നിവൃത്തി അല്ലെങ്കിൽ ബ്രഹ്മാകാരവൃത്തി അഹംവൃത്തി. അതിന്റെ ഫലം ആത്മാകാരവൃത്തി നിശ്ചലത പരിപൂർണ്ണാനന്ദം.

അന്വേഷണംമൂലം ഉണ്ടാകുന്ന ക്ഷീണമാണ് സുഷുപ്തി. അതിന്റെ വലിയ ഒരു ഭാവം കാലൻ.

നമ്മുടെ പരിസ്ഥിതിമൂലം നാം ചെയ്യേണ്ട കർമങ്ങളെ ഈശ്വരനിൽ അർപ്പിച്ച് നമ്മുടെ ശക്തിക്കൊത്തവണ്ണം സാവധാനം പ്രവർത്തിച്ച് സമയം കിട്ടുമ്പോൾ വിവേകംകൊണ്ട് അന്വേഷണം നിറുത്തിയാൽ പരിപൂർണ്ണനായി സച്ചിദാനന്ദനായി അറിവേവടിവായിത്തീരാം. സാക്ഷാത് കാരം യത്നംകൊണ്ട് ഉണ്ടാക്കാവുന്നതല്ല. ഈശ്വരകാരുണ്യംകൊണ്ടും

ഗുരുകടാക്ഷംകൊണ്ടും അന്തഃകരണവൃത്തിയുടെ വിവേചനംകൊണ്ടും ബാഹ്യവൃത്തികളിലെ സാവധാനത്വംകൊണ്ടും ഉണ്ടാകുന്നതാണ് അല്ലെങ്കിൽ ഉള്ളതെന്ന് അറിയുന്നതാണ്.

സകലദൃശ്യപദാർഥങ്ങളിലും ഇത് എൻേറത് എന്ന ഭാവന അററതിനെ തന്നെ ഹേ വായുപുത്രാ! ജാഗ്രദ് ജാഗ്രത്തെന്ന് മഹാൻമാർ പറയുന്നു. സച്ചിദാനന്ദസ്വരൂപിയായ എങ്കൽ ദൃശ്യപരമ്പരയെ അറിഞ്ഞ നാമരൂപങ്ങളെ ത്യജിക്കുന്നത് ജാഗ്രത്സ്വപ്നം. പരിപൂർണ ചിദാകാശസ്വരൂപിയായ എങ്കൽ ബോധസ്വരൂപത്തിന് അന്യമായി വേറെ യാതൊന്നും ഇല്ലെന്ന് അറിയുന്നതുതന്നെ ജാഗ്രദ്-സുഷുപ്തി.

## 14-10-1935

സംശയം:- കുളത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന കിണററിനെ കണ്ണാടിയുടെ സഹായത്താൽ കാണാൻ കഴിയുന്നു. പക്ഷേ കിണററിനുള്ളിൽ ഇറങ്ങുന്നതിനും കിണററിലെ മൂടിയെ മാററി അതിലെ വെള്ളവും കുളത്തിലെ വെള്ളവും താരതമ്യപ്പെടുത്തുന്നതിനും കണ്ണാടിമൂലം സാധിക്കുന്നില്ല. അതുപോലെ വിവേകംകൊണ്ട് യഥാർഥവസ്തു ഇന്നതാണെന്ന് അനുമാനിക്കാം. അനുഭവിക്കുന്നതിനു സാധിക്കുന്നതാണോ?

ഉത്തരം:- ബാഹ്യമായ ഉപമകൾ ഒരിക്കലും പൂർണമായ അറിവിനെ നൽകുന്നില്ല. ബാഹ്യത്തിൽ നദിയും കൊച്ചാറും കുളവും കിണറും എല്ലാം പ്രത്യേകമാണ്. എന്നാൽ ആന്തരത്തിൽ അവയെല്ലാം നാംതന്നെ. ഒരു ചിലന്തി അതിനുള്ളിൽ നിന്നും വല എടുത്തുകെട്ടി ആ വലയിൽ താമസിക്കുന്നു. അതുപോലെ ഈശ്വരൻതന്നെ അന്തഃകരണം, കൂടസ്ഥൻ ജഡം, ജഗത്ത് എന്നിങ്ങനെ പലതായി തീരുന്നത്. ഇത് ഭ്രാന്തിമൂലമാണെന്നു മുമ്പ് അനേകം ദൃഷ്ടാന്തങ്ങൾ പറഞ്ഞിട്ടുണ്ട്. വിവേകംകൊണ്ട് ഈ ഭ്രാന്തിനീങ്ങുമ്പോൾ ഇങ്ങനെ ഒന്നും സംഭവിച്ചിട്ടില്ലെന്നു മനസ്സിലാകും.

ചോ: വൃത്തി എന്നാൽ എന്താണ്?

ഉദാ:- പരമാർഥജ്ഞാനത്തിലേക്കുള്ള കാരണം.

നിങ്ങൾ ഒരു പദാർഥത്തെ (കൈവശം) സൂക്ഷിക്കുന്നത് അത് നിങ്ങൾക്കു പ്രയോജനമുള്ളതുകൊണ്ടാണ്. പ്രയോജനം കൊണ്ട് നിങ്ങൾ അതിനെ സ്നേഹിക്കുന്നു. പ്രയോജനം എത്രത്തോളം കൂടുമോ അത്രയ്ക്കും സാധനം അടുത്താകും. അപ്പോൾ പ്രയോജനം തന്നെയാണ് പദാർഥമാകുന്നത്. സകലസാധനങ്ങളും സൂക്ഷിപ്പായി മാറി പ്രയോജനംമൂലം നിങ്ങളെ അടുക്കുന്നു. ഈശ്വരനും പ്രപഞ്ചാദിസകലസൃഷ്ടിയും പ്രയോജനംമൂലം നിങ്ങളുടെ അടുത്തിരിക്കുന്നു. അപ്പോൾ നിങ്ങളുടെ ഏററവും അടുത്തിരിക്കുന്നത് നിങ്ങളും പ്രയോജനവുമാണ്. അതായത്

നിങ്ങളും പ്രയോജനവും മാത്രമേയുള്ളു. നാം നേരിട്ടുമാത്രവും അല്ലാതെയും വസ്തു പ്രയോജനംമൂലവും അടുത്താകുന്നു. ഒരു വയസ്സൻ കടയിൽ നിന്നും ഒരു സ്ലേററും പെൻസിലും വാങ്ങിയെന്നിരിക്കട്ടെ. അവ അയാൾക്ക് പ്രയോജനമുള്ളതായി ആദ്യം നമ്മൾക്ക് തോന്നുന്നില്ല. എന്നാൽ അയാൾ ഏററവും സ്നേഹമുള്ള അയാളുടെ കുഞ്ഞിനുവേണ്ടിയാണ് അവയെ വാങ്ങിയത്. കുഞ്ഞിനെ അയാൾ സ്നേഹിക്കുന്നതുകൊണ്ട് കുഞ്ഞിനു പ്രയോജനമുള്ള സ്ലേററിനേയും അയാൾ സ്നേഹിക്കുന്നു. സ്ലേററ് ഇപ്രകാരം പ്രയോജനമായി രൂപാന്തരപ്പെട്ട് വയസ്സന് ഏററവും അടുത്താകുന്നു. എന്നാൽ പ്രയോജനം നമ്മിൽനിന്നും അന്യമാണ്. പ്രയോജനത്തോട് അതായത് വസ്തുവിനോട് ചോദിച്ചാൽ അത് ഒന്നും പറയുന്നതല്ല. കുട എന്നോടുകൂടെ (പൂജപ്പുരനിന്നും) വഴുതയ്ക്കാടു വരെവന്നു. പക്ഷേ അതിനോട് ജഗതിപാലത്തിൽ എന്തുനടക്കുന്നുവെന്നുചോദിച്ചാൽ ഒന്നും പറയുന്നതല്ല. നേരെമറിച്ച് എന്നോടു ചോദിച്ചാൽ എനിക്കുപറയാൻ കഴിയുന്നു. കാരണം പ്രയോജനത്തിന് (വസ്തുവിന്) തനിയെ എന്നെകൂടാതെ യാതൊരു യോഗ്യതയുമില്ല. കുട എന്നിൽ നിന്നും അന്യമായതുകൊണ്ട് അതിനു സ്വയമായി യാതൊരറിവും ഇല്ല.

വസ്തുക്കളെല്ലാം സൂക്ഷ്മാതീതാവസ്ഥയിൽ പ്രയോജനരൂപത്തിൽ എൻെറ വടിവായിനിൽക്കുന്നു. ഇവിടെ അഗ്നിയും ചൂടും എന്നപോലെയുള്ള വ്യത്യസ്തതയേയുള്ളു. ആ പ്രയോജനം വൃത്തിമുഖേന എൻെറ വടിവംതന്നെ എന്ന് എപ്പോൾ ഒന്നായിനിൽക്കുമോ അപ്പോൾ മോക്ഷം എന്നുപറയുന്നു.

നിങ്ങൾ വേറൊന്നിനെ സ്നേഹിക്കുന്നത് നിങ്ങൾതന്നെ സ്നേഹിക്കത്തക്കതായതുകൊണ്ടാണ്. ആനന്ദസ്വരൂപിയായതുകൊണ്ടാണ്.

നിങ്ങൾ ഒന്നിനെ അറിയുന്നത് നിങ്ങൾതന്നെ അറിയത്തക്കതായതുകൊണ്ടാണ്. അറിവേവടിവായതുകൊണ്ടാണ്.

നിങ്ങൾ ഒന്നിനെ ഉള്ളതായി കാണുന്നത് നിങ്ങൾ തന്നെ യഥാർഥത്തിൽ ഉള്ളതായതുകൊണ്ടാണ്; സത്തായതുകൊണ്ടാണ്.

അതായത് നിങ്ങൾ സത്തായും (എല്ലായ്പോഴും ഉള്ളതായും) ചിത്തായും (അറിവേവടിവായും) ആനന്ദമായും (മംഗളസ്വരൂപമായും) സ്ഥിതി ചെയ്യുന്നു. ഇതനുഭവിക്കുമ്പോൾ നിങ്ങൾക്ക് സർവാന്തര്യാമിയായ ഭഗവാനെ പിടിക്കാൻ പറഞ്ഞപ്പോൾ തന്നത്താൻ കൈകെട്ടിയ സഹദേവനെപ്പോലെയായിത്തീരും. ബാഹ്യപ്രപഞ്ചത്തിൻെറ യാതൊരു വൃത്തികളും നിങ്ങളെ ബാധിക്കാൻ ശക്തിയില്ലാത്തതായിത്തീരും. കാട്ടുപന്നികളെ സ്വസ്ഥാനത്തുനിന്നും ഇളക്കുവാൻ പനയോലകൊണ്ട് വേട്ടക്കാർ ശബ്ദം ഉണ്ടാക്കും. എന്നാൽ പനംകാട്ടിലുള്ള പന്നി ഈ ശബ്ദം കേട്ടാൽ

നിശ്ശബ്ദമായി കിടക്കുകയേയുള്ളു. അതുപോലെ ബാഹ്യപ്രപഞ്ചത്തിൻെറ ശക്തികരം നിങ്ങളെ ഉണർത്താൻ (ഇളക്കാൻ) അശക്തമായി ഭവിക്കും.

മുഖത്തുക്കൺകൊണ്ടു പാർക്കിൻെറ മൂഢർകാൺ
അകത്തുക്കൺകൊണ്ടുപാർപ്പതേ ആനന്ദം.

## ഏററവും വലിയവസ്തു എല്ലാപേർക്കും ഒന്ന്

**4-11-1935**

നാം എല്ലാപേരും ഏതോ ഒന്നു സാധിക്കണമെന്ന് ആഗ്രഹിക്കുന്നു. ഏററവും വലുതായിരിക്കുന്ന ഒന്നിനെയാണ് നാം ആശിക്കുന്നത്. അത് ഏതു പ്രകാരത്തിലായിരിക്കണം, ഏതൊന്നിനെ സാധിച്ചതുകൊണ്ട് പിന്നെ ഒന്ന് സാധിക്കാൻ ഇല്ലാതിരിക്കുന്നുവോ യാതൊന്നിനെ സാധിച്ചതുകൊണ്ട് ആശ പിന്നീട് എഴുമ്പാതിരിക്കുന്നുവോ അതാണ് ഏററവും വലുത്. അത് എല്ലാപേർക്കും ഒരുപോലുള്ള അനുഭവത്തെ നൽകുന്നു. അതു നമ്മുടെ പ്രയത്നം കൊണ്ട് സാധിക്കത്തക്കതല്ല. എന്തെന്നാൽ പ്രയത്നത്തിനു മുമ്പുതന്നെ അത് സാധിച്ചതായിരിക്കുന്നു. പ്രയത്നം മൂലം സാധിക്കുന്നത് പ്രയത്നം മതിയാകുമ്പോരം ഇല്ലാതായേക്കും. മുമ്പേതന്നെ സാധിച്ചിരിക്കുന്ന ഒന്നിനെ പിന്നീട് സാധിക്കേണ്ടതായിട്ടില്ല. സാധിക്കണം എന്ന വിചാരംതന്നെ ഭ്രാന്തിയാണ്. ബുദ്ധിമാനും ബുദ്ധിഹീനനും ശക്തനും അശക്തനും അത് എല്ലായ്പോഴും ഒന്നു തന്നെയാണ്. എപ്പോരം സാധിച്ചുവോ അപ്പോരം അന്വേഷണം നിൽക്കുന്നു. അന്വേഷിക്കാൻ വേറൊന്ന് ഇല്ലാതാകുന്നു; സംതൃപ്തനാകുന്നു; ആശയററവനാകുന്നു. അതിൻെറ അന്വേഷണമാർഗം മറെറാരാളിൽ നിന്നും കേരംക്കുന്നുവെന്നുള്ളതുതന്നെ ഭ്രാന്തിയാണ്. ഒരുവന് ഉണ്ടാകുന്ന എല്ലാ അവസ്ഥകളും ഭ്രാന്തിയാണെന്ന് അറിയുമ്പോരം ആ നിമിഷത്തിൽ ഭ്രാന്തിവിട്ട് ഒഴിയുന്നു. മുത്തുച്ചിപ്പി ഒരുതുള്ളിവെള്ളം ഗ്രസിക്കുന്നതു വരെ വെള്ളത്തിനുമീതെ നികന്നുനിൽക്കുന്നു. വെള്ളം കിട്ടിയാൽ സമുദ്രത്തിനടിയിൽ (അതായത് പരമാർഥതയിൽ) പോയികിടക്കുന്നു. പ്രാപ്തിക്കുള്ള എല്ലാസാധനകളും സാധനങ്ങളും ഭ്രാന്തിയാണ്. അത് ഏററവും എളുപ്പവും ഏററവും അടുത്തും ഉള്ളതാണ്. അതിനടുത്ത് മറെറാന്നില്ല. എന്തെന്നാൽ അത് താൻതന്നെയാണ് തന്നെ പ്രാപിക്കുന്നതിന് തന്നിൽ നിന്നും അന്യമായ യാതൊരു സാധനകളും ഉപകരിക്കുന്നതല്ല. കാരണം താൻതന്നെ പ്രാപിക്കേണ്ടതായിട്ടില്ല. താൻ ആദ്യമെതന്നെ പ്രാപിച്ചവനാണ് നിത്യനിവൃത്തനും നിത്യപ്രാപ്തനുമാണ്. എപ്പോരം അന്വേഷണം മതിയാകുന്നുവോ അപ്പോരം പ്രാപിച്ചവനാകുന്നു. അവൻ ഉൻമേഷവാനായും തേജസ്വിയായും പൂർണദൃഷ്ടിയോടുകൂടിയവനായും ഭവിക്കുന്നു. അതല്ലാതെ തന്നിൽനിന്നും അന്യമായ സാധനമൂലം തന്നെ പ്രാപി

ക്കാൻ ശ്രമിച്ചവരെ അടുത്തുസൂക്ഷിച്ചാൽ ചിലപ്പോൾ അവർ 'ഇപ്പോൾ എനിക്ക് നല്ല ആഹാരം ലഭിക്കുന്നില്ല, പരിസരം അനുകൂലമല്ല, ദാരിദ്ര്യം ബാധിച്ചിരിക്കുന്നു, അതുമൂലം സാക്ഷാത്കാരം മുമ്പിലത്തേപ്പോലെ അത്ര ശരിപ്പെടുന്നില്ല' എന്നും മററും പറയുന്നതു കേൾക്കാം. അപ്രകാരമുള്ളവർ അന്യരെ വഴിതെററിക്കുന്നവരുമാണ്. അതുകൊണ്ട് ഏററവും എളുപ്പവും യാതൊരു പ്രയാസവും ഇല്ലാത്തതായ സാക്ഷാത്കാരത്തിന് താൻ ഒന്നും ചെയ്യേണ്ടതായില്ല, ഒന്നും ചെയ്യാതിരുന്നാൽ മതി. നമ്മുടെ ശ്രമത്തിൻെറ ഫലമായി ഉണ്ടാകേണ്ടതല്ല അത്. പ്രജകൾക്കെല്ലാം എപ്രകാരമാണോ രാജാവ് വലിയവനായിരിക്കുന്നു, വാദിക്കും പ്രതിക്കും ജഡ്ജി ഒരുപോലെ വലിയവനായി തോന്നപ്പെടുന്നുവോ അതുപോലെ അത് എല്ലാപേർക്കും ഒരുപോലെ വലുതാകുന്നു. ഇന്നു ലോകത്തിൽ ഏററവും എളുപ്പമായ ഒരു പ്രവൃത്തി ഉണ്ടെങ്കിൽ അത് സാക്ഷാത്കാരമാണ്. താൻ ഒന്നും ചെയ്യണ്ടാ എന്നതിനേക്കാൾ എളുപ്പം മറെറന്താണ്? പ്രപഞ്ചദുഃഖ നിവൃത്തിയും ജഡദുഃഖ നിവൃത്തിയും ഒരേസമയത്തു സംഭവിക്കുന്നതിന് താൻ ഒന്നും ചെയ്യണ്ടാ എന്നുള്ളതിനേക്കാൾ ഏററവും നല്ലത് മറെറന്താണ്? തുടിയാതെ മായയെ അറുക്കുന്നതിനും പരിപൂർണബോധത്തെ പ്രാപിക്കുന്നതിനും താൻ ഒന്നും ചെയ്യണ്ടാ എന്നതിനെക്കാൾ ക്ലേശരഹിതം മറെറന്താണ്? നാമരൂപങ്ങളെ നശിപ്പിച്ച് സച്ചിദാനന്ദത്തെ പ്രാപിക്കുന്നതിനും ജനനമരണാതീതനായി ഭവിക്കുന്നതിനും താൻ ഒന്നും ചെയ്യണ്ടാ എന്നതിനെക്കാൾ സുഖപ്രദമായ മാർഗം മറേറതാണ്? നിത്യനിവൃത്തമായതിനെ നിവൃത്തിക്കുന്നതിനും നിത്യപ്രാപ്തമായതിനെ പ്രാപിക്കുന്നതിനും താൻ ഒന്നുംചെയ്യണ്ടാ എന്നതിനേക്കാൾ സുഖപ്രദമായ മാർഗം മറേറതാണ്? നിത്യനിവൃത്തമായതിനെ നിവൃത്തിക്കുന്നതിനും നിത്യപ്രാപ്തമായതിനെ പ്രാപിക്കുന്നതിനും താൻ ഒന്നും ചെയ്യണ്ടാ എന്നതിനേക്കാൾ സുഖപ്രദവും എളുപ്പവും ആയ മറെറാരു മാർഗം ഇല്ലതന്നെ. അപ്പോൾ ശബ്ദരഹിതമായ പൂർണകുംഭംപോലെ ആയിത്തിരുന്നു. അന്വേഷണം നിൽക്കുന്നു—ആശ ഒഴിയുന്നു— സംതൃപ്തിയെ പ്രാപിക്കുന്നു.

ഒരുവന് അരോഗമായ ശരീരവും വേണ്ടിടത്തോളം ധനവും ഉണ്ടെന്നിരിക്കട്ടെ, ഇവകൊണ്ട് അവൻ തൃപ്തനാകുന്നുണ്ടോ? അവനെ രോഗങ്ങളാകട്ടെ ദാരിദ്ര്യമാകട്ടെ ദുഃഖിപ്പിക്കുന്നില്ല. എങ്കിലും അവൻ പരിസരങ്ങളെ ആശ്രയിച്ച് ദുഃഖിതനായി ഭവിക്കുന്നു. എങ്ങനെയെന്നാൽ ദൃഢശരീരനായ ഒരുവൻ അത്യാസന്നമായി കഷ്ടപ്പെടുന്ന ഒരു രോഗിയെ കണ്ടെന്നിരിക്കട്ടെ. കഷ്ടതയിൽ താനും ക്ലേശിക്കുന്നു. തനിക്ക് വേദനപ്പെടാൻ രോഗമൊന്നുമില്ല—എങ്കിലും താൻ രോഗിയെ കണ്ടതുമൂലം ക്ലേശം അനുഭവിക്കേണ്ടിവരുന്നു. അതുപോലെ തന്നെ സംതൃപ്തിയായി ഊണു കഴിഞ്ഞശേഷം ഏഴുദിവസമായി പട്ടിണികിടക്കുന്ന ഒരുവനെ കാണാൻ കഴിഞ്ഞാലും

പട്ടിണിയുടെ തീവ്രമായ ക്ലേശം നമ്മെയും ബാധിച്ച് ക്ലേശഭൂയിഷ്ടമാക്കുന്നു. ഇവയിൽ നിന്നും പ്രപഞ്ചത്തിൽ ഇരിക്കുന്നിടത്തോളം കാലം പ്രപഞ്ചത്തിലുള്ള സുഖദുഃഖങ്ങൾക്ക് നാം വിധേയരാണെന്നു മനസ്സിലാകുന്നു. പ്രപഞ്ചത്തിന് ജഡം അധീനമാണ്. എത്രകാലം പ്രപഞ്ചം ഉണ്ടോ അത്രയുംകാലം ജഡവുമുണ്ട്. അതുകൊണ്ട് പ്രപഞ്ചത്തിൽ നിന്നും നേരിടുന്ന ദുഃഖത്തിന് നിവൃത്തി എന്താണെന്ന് അന്വേഷിക്കേണ്ടതു നമ്മുടെ കടമയാണ്. പ്രപഞ്ചത്തെ നശിപ്പിച്ചിട്ട് ദുഃഖനിവൃത്തി വരുത്താൻ സാധ്യമല്ല. എന്നാൽ കല്ലും മുള്ളും നിറഞ്ഞ സ്ഥലത്തു കാലിൽ ചെരിപ്പിട്ടുനടന്നാൽ ലോകം മുഴുവനും തോലു വിരിച്ചത് പോലുള്ള ഫലമാകും. അതുകൊണ്ട് പ്രപഞ്ചത്തിലുള്ള ദുഃഖത്തിൽ നിന്നും നിവൃത്തിക്കുന്നതിന് നമ്മെയാണു ശരിപ്പെടുത്തേണ്ടത്. അല്ലാതെ പ്രപഞ്ചത്തിലെ ദുഃഖത്തെ കണ്ടില്ല എന്നമട്ടിൽ ജീവിക്കുന്നതുകൊണ്ട് മനോനൈർമല്യത്തിനു ഹാനി വരുകയും കർക്കശസ്വഭാവം വർധിക്കുകയും ചെയ്യും. സഹജീവികളുടെ ദുഃഖത്തിനുവേണ്ട സഹായങ്ങൾ ചെയ്യുന്നതിൽ ഉൽസുകരായി ഇരിക്കുകയും അതിൻെറ ഫലമായ കൃതാർഥതയെ ആശിക്കാതിരിക്കുകയും ചെയ്യേണ്ടതാണ്. പ്രാണികളെല്ലാം പരബ്രഹ്മ നിർമലബീജം എന്നുള്ളത് മറക്കത്തക്കതല്ല. പ്രപഞ്ചദുഃഖനിവാരണത്തിന് ദുഃഖകാരണത്തെ നശിപ്പിക്കാൻ ഒരുങ്ങുന്നു എങ്കിൽ അതുപോലെ പ്രപഞ്ചത്തോട് ചേർന്നിരിക്കുന്ന ദേഹത്തിൽ ഉണ്ടാകുന്ന ദുഃഖപരിഹാരത്തിന് ദേഹത്തെ നശിപ്പിക്കേണ്ടിവരും—അപ്രകാരം ആരും ചെയ്യാൻ ഇഷ്ടപ്പെടുന്നില്ല.

ജീവിതാവസാനത്തിൽ പ്രപഞ്ചത്തിൽ നിന്നും ശരീരം നിവൃത്തിക്കപ്പെടുന്നു. അതിന് കാരണലയനിവൃത്തി എന്നു പേർ. ജീവൻ അപ്പോൾ വാസനാബദ്ധമായിരിക്കുന്നതിനാൽ ആ അവസ്ഥക്ക് ആത്യന്തികനിവൃത്തിയെന്നു പറയാൻ പാടില്ല. വാസനയ്ക്ക് അനുയോജ്യമായ വേറൊരു ശരീരത്തെ പ്രാപിച്ചിട്ട് ജീവൻ വീണ്ടും പ്രവൃത്തി ആരംഭിക്കുന്നു. ഉദാഹരണമായി ഉപ്പ് വെള്ളത്തിൽ അലിയുന്നതിനെ കാരണലയനിവൃത്തിയെന്നും ഉപ്പിൻെറ അണുക്കളെ വേർപെടുത്തുകമൂലം അവയ്ക്ക് വീണ്ടും ഉപ്പാകാൻ കഴിയാതെയാകുന്ന അവസ്ഥയ്ക്ക് ആത്യന്തികനിവൃത്തിയെന്നും പറയാം. സുഷുപ്തിയിൽ കിടക്കുന്ന ഒരു ആളിനെ സൂക്ഷിച്ചാൽ അയാളിൽ മൂന്നു വൃത്തികൾ നമുക്കു പ്രതീതമാകുന്നു. അതായത് ശ്വാസോച്ഛ്വാസം, ചൂട് ഇവയാകുന്നു. കഠിനബോധക്ഷയത്തിൽ അകപ്പെട്ട ഒരാളിൽ ശ്വാസോച്ഛ്വാസവും ചൂടും പ്രതീതമാകാതെ വന്നേയ്ക്കാം, എങ്കിലും സൂക്ഷ്മപരിശോധനയിൽ ഹൃദയത്തുടിപ്പ് ഉള്ളതായി

അറിയാം. മരണദശയെ പ്രാപിച്ച ആളിൽ ഇവയൊന്നും കാണുന്നില്ല. എന്തോ ഒന്ന് ജഡത്തെ വിട്ടുപോയതായി നാം നിശ്ചയിക്കുന്നു. ആ എന്തോ ഒന്ന് ജഡത്തെ വിട്ടുപോയതുമൂലം അത് മുമ്പേ ജഡത്തെ പ്രാപിച്ചിരുന്നതായി ഊഹിക്കാം. അപ്പോൾ അത് ജഡത്തെ പ്രാപിക്കുന്നതിനും വിടുന്നതിനും കഴിവുള്ള ഒന്നാണെന്നു തീർച്ചയാകുന്നു. ഇപ്രകാരം മരണാവസ്ഥയിൽ ജഡത്തെ പിരിഞ്ഞ അത് സുഷുപ്തിയിൽ എപ്രകാരം ആയിരുന്നുവെന്ന് അന്യന്റെ ഉറക്കത്തിൽ നോക്കിയാൽ നമുക്ക് പൂർണ്ണയറിവ് ലഭിക്കുന്നില്ല. നമ്മുടെ ഉറക്കത്തിൽ നമുക്ക് എന്ത് പ്രതീതമായി എന്ന് അന്വേഷിച്ചാൽ കാര്യം മനസ്സിലാകും. ഉറക്കത്തിൽ നിന്നും ഉണരുമ്പോൾ ഉറക്കത്തിൽ നാം ഒന്നും അറിഞ്ഞില്ലെന്നും ഉറക്കം സുഖമായിരുന്നുവെന്നും പ്രതീതമാകുന്നു. ഉണർവിൽ ഉണ്ടായിരുന്ന മനസ്സു മുതലായവ ഉണ്ടായിരുന്നില്ല. മനസ്സാദികൾ ഒന്നിച്ച് ലയിച്ചിരുന്നിരിക്കണം. അവ പ്രത്യേകമായി ഇരിക്കുമ്പോൾ എന്തുചെയ്യുന്നു? ഒന്നായിരിക്കുമ്പോൾ ഒന്നും അറിയാതായിപോകുന്നു. ഒന്നും അറിയാത്തതിനാൽ ഉറക്കത്തിൽ അന്തഃകരണം അറിവില്ലായ്മയിൽ അതായത് അവിദ്യയിൽ ലയിച്ചിരുന്നിരിക്കണം. അന്തഃകരണത്തിന്റെ പ്രവൃത്തിക്കു ഹേതുവായ ചിദാഭാസൻ സുഖസ്വരൂപിയായ സാക്ഷിയെ പ്രാപിച്ചിരുന്നിരിക്കണം. ഇപ്രകാരം അവിദ്യാസ്വരൂപത്തിൽ എനേറത് എന്ന കാരണാദികൾ ഒടുങ്ങിയത് മൂലമാണ് അന്യന്റെ നിദ്രയിൽ സ്പന്ദനം, ശ്വാസോച്ഛ്വാസം ചൂട് ഇവ നമുക്കു പ്രതീതമായത്. അതുകൊണ്ട് എനേറത് എന്നത് ശരീരത്തിൽനിന്നും പോയതുമൂലം ശരീരം മൃതമായെന്നു മനസ്സിലാക്കാം.

കോരുവയിൽ (പാത്രത്തിൽ) ചോറുകോരി തട്ടുന്നതുപോലെ വാസനയുടെ പററലോടെ ജീവൻ ജഡത്തെ വിടുന്നു. കോരുവയിൽ ചോററ് പററാതിരിക്കുന്നത് വെള്ളം നനവുള്ളതുകൊണ്ടാണ്. അതുപോലെ ആശയായ വെള്ളം ജീവനെ ആവരണം ചെയ്തിരിക്കുന്നു. അഭ്യാസംകൊണ്ട് പരമപദം പ്രാപിച്ചവരുടെ കഥയും ഇതുതന്നെ. എന്നാൽ അസാധാരണരിൽ നിന്നും പരമഹംസനു വ്യത്യാസമുണ്ട് പരമഹംസൻ വീണ്ടും ജഡത്തെ പ്രാപിക്കുന്നില്ല. അവരുടെ സൂക്ഷ്മശരീരം ബ്രഹ്മലോകത്തെ പ്രാപിച്ചിട്ട് ബ്രഹ്മപ്രളയത്തിൽ സാക്ഷാത്കാരത്തെ പ്രാപിക്കുന്നു. വഴിയാംവണ്ണം സാക്ഷാത്കരിക്കാത്തതുമൂലം ജഡത്തോടുകൂടിയിരിക്കുമ്പോൾ പരമഹംസന് അവ്യക്തത ഉണ്ടാകുന്നു. ഈ അവ്യക്തമായ ഇരുൾ തന്നെ ബാധിക്കുമ്പോൾ പരമഹംസന് പിന്നീട് എന്തു ചെയ്യണമെന്ന് അറിയാതെ സർവവും ഈശ്വരാർപ്പണമായി കരുതി ജീവിക്കുന്നു. അതുമുതൽ പരമഹംസന്റെ നിവൃത്തിയുടെ കർത്താവ് ഈശ്വരനായി ഭവിക്കുന്നു.

എന്നാൽ ദുഷ്കർമികരം അവരുടെ കർമാനുസരണമായ രൂപങ്ങളെ കാണുകയും അവരുടെ അകമ്പടിയോടു കൂടെ അവരുടെ ലോകത്തെ പ്രാപിക്കയും ചെയ്യും. ഈ പുണ്യപാപങ്ങളാൽ പ്രാപിക്കപ്പെടുന്ന ലോകങ്ങളും സങ്കല്പജന്യമാണെന്ന് സാക്ഷാത്കാരദശകൊണ്ട് അറിയപ്പെടുന്നു.

സൂക്ഷ്മശരീരത്തിന് എത്ര വേണമെങ്കിലും വ്യാപിക്കുന്നതിനും ചെറുതാകുന്നതിനും കഴിയുന്നു. സൂക്ഷ്മശരീരവൃത്തിക്ക് കഠിനമായി വന്നാൽ കൊടുങ്കാററ്, പ്രകാശം ഇവ ബാധകമാണ്. ഇവയെ ആസ്പദമാക്കിയാണ് മാന്ത്രികന്മാർ ബാധ ഒഴിപ്പിക്കാൻ കുന്തിരിക്കപ്പൊടി, ശംഖുധ്വനി മുതലായവ ഉപയോഗിക്കുന്നത്.

പ്രപഞ്ചത്തിൽ നിന്ന് ജഡത്തിനു നിവൃത്തി ഉണ്ടാക്കാമെന്നു പറഞ്ഞതു പോലെ ജഡത്തിൽ നിന്ന് ആത്മാവിന് ഉണ്ടാകുന്ന നിവൃത്തിയാണ് സാക്ഷാത്കാരം.

## 11-11-1935

സാധാരണ കണ്ണാടിയിലും രസംപൂശിയ കണ്ണാടിയിലും സൂര്യരശ്മി രണ്ടു പ്രകാരത്തിലാണ് പതിക്കുന്നത്. സാധാരണ കണ്ണാടിയിൽ പ്രകാശത്തെ പുറത്തേക്കു വിടുന്നതുമൂലം പ്രകാശം തട്ടുന്ന സാധനങ്ങളെ കാണാൻ കഴിയുന്നു. രസംപൂശിയ കണ്ണാടിയിൽ പതിക്കുന്ന രശ്മികളെ തിരികെ സൂര്യനിലേക്കു വിടുവാൻ സാധിക്കുന്നു. കണ്ണാടിയിൽ തട്ടിയ രശ്മികളെ സൂര്യനിലേക്കുതന്നെ വിടുന്നത് ജ്ഞാനിയുടെ നിലയും മററു പദാർഥങ്ങളെ കാണുന്നതിന് ഈ പ്രകാശം ഉപയോഗപ്പെടുത്തുന്നത് സിദ്ധൻെറ നിലയും ആണ്. പ്രപഞ്ചമാകുന്ന നാമരൂപങ്ങളിൽ സ്ഥിതിചെയ്യുന്ന രസംമാത്രം എടുക്കുന്നത് (അതായത് അന്തർവൃത്തിയിൽ സ്ഥിതിചെയ്യുന്നത്) ജ്ഞാനിയുടെ നില. എന്നാൽ സാധാരണക്കാരൻ കണ്ണാടിയിൽകൂടെ രശ്മി പുറത്തുവന്ന് പ്രകാശിപ്പിച്ച സാധനങ്ങളെ മാത്രം അറിയുന്നു.

സിദ്ധന് സാധാരണക്കാരേക്കാരം വൈഭവം കൂടുന്നു. ഇരുപതു മൈൽ ദൂരെ നാം ഒരു പട്ടിയെ കൊണ്ടുപോയി വിട്ടു എന്നിരിക്കട്ടെ— അതിൻെറ വാസനയുടെ സഹായംമൂലം അതിന് വഴിയറിഞ്ഞു തിരിച്ചു വരാൻ കഴിയുന്നു. ഇതുപോലെ തൻെറ വാസനകളെ വൃദ്ധിപ്പെടുത്തി സിദ്ധനും മററുള്ളവരേക്കാരം കൂടുതൽ വൈഭവം കാണിക്കുന്നു. എന്നാൽ സിദ്ധന് സാധാരണരേക്കാരം സാക്ഷാത്കാരം വിഷമമാണ്. താൻ കെട്ടിയ കോട്ടകരം മുഴുവനും താൻതന്നെ പൊളിക്കേണ്ടിയിരിക്കുന്നു. എന്നാൽ സാക്ഷാത്കാരത്തിൻെറ വൈഭവം എല്ലാററിനുംമേലും തടസ്സമാററതും ആകയാൽ സിദ്ധനും ജ്ഞാനിയുടെ സഹായംമൂലം സാക്ഷാത്

കാരം ലഭിക്കാം. സിദ്ധനു സാക്ഷാത്കാരത്തിന് പല വിഷമങ്ങളും തരണം ചെയ്യേണ്ടിയിരിക്കുന്നു—ഏതൊരു സിദ്ധനും സത്യം മാത്രമോ അസത്യം മാത്രമോ ഒരിക്കലും ചെയ്യാൻ സാധിക്കുകയില്ല.

ഒരുവൻ ഒരു കൊലപാതകം ചെയ്യുന്നുവെന്നിരിക്കട്ടെ. അത് ഒരു അധർമപ്രവൃത്തിയായി ഏവർക്കും തോന്നുന്നു. എന്നാൽ ആ മരിച്ച ആളിന്റെ ശത്രുക്കൾക്ക് സന്തോഷം ഉണ്ടാകുന്നു. ഈ മരണം മൂലം അയാളുടെ ബന്ധുക്കൾ ദുഃഖിക്കുകയും ചെയ്യുന്നു—ഒരു നീചകൃത്യം പോലും ചിലർക്ക് സന്തോഷത്തെ ഉണ്ടാക്കുന്ന അനുകൂല കൃത്യമാകുന്നതുപോലെ അനുകൂല കൃത്യങ്ങളും പലർക്കും പ്രതികൂലമാകുന്നു. അതുപോലെതന്നെ ആഹാരം കഴിക്കുക എന്നത് ശരീരപാലനത്തിന് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ആവശ്യമാണ്. ഈ കൃത്യം ഇന്നുവരെ ആർക്കും സത്യമായി ചെയ്യാൻ സാധിച്ചിട്ടില്ല—അതായത് വിശപ്പിനു എത്രമാത്രം ആഹാരം ആവശ്യമുണ്ടോ അത്രയും മാത്രം കഴിക്കാൻ ഒരുവനും സാധിക്കുന്നില്ല. ഒന്നുകിൽ കൂടുതലോ അല്ലെങ്കിൽ കുറവോ ആയിത്തീരും. തൻമൂലം അനവധി രോഗങ്ങൾ പിടിപെടുന്നു. രോഗം ഉണ്ടാകുന്നതിനല്ല നാം ആഹാരം കഴിക്കുന്നത്. എങ്കിലും ആ പ്രവൃത്തി ഒരിക്കലും ക്ലിപ്തതയിൽ നിൽക്കായ്കമൂലം നമുക്ക് ഏററവും അനിഷ്ടമായ രോഗങ്ങൾ വന്നു പിടിപെടുന്നു. ഇങ്ങനെ ഇരിക്കേ ഒരു സിദ്ധന് ലോകോപകാരമായിട്ടു മാത്രം തന്റെ സിദ്ധിയെ പ്രയോഗിക്കാൻ എങ്ങനെ കഴിയും? ഒരിക്കലും സാധിക്കുകയില്ല. തന്റെ സിദ്ധികൾ തന്നെ കൂടുതൽ കൂടുതൽ ബന്ധിക്കുന്ന അനവധി ശൃംഖലകൾക്ക് ഇടയായിത്തീർക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ടാണ് സിദ്ധന് സാക്ഷാത്കാരം വിഷമം എന്നുപറഞ്ഞത്.

സകല ബാഹ്യവൃത്തികളും ആന്തരവൃത്തികൾ തന്നെ. എല്ലാ ജഡപദാർഥങ്ങളും ഒന്നുതന്നെ. പഞ്ചഭൂതങ്ങൾ ഒന്നിൽനിന്നും ഒന്ന് ഉണ്ടായതുപോലെ ഓരോന്നിലും ഒടുങ്ങുമ്പോൾ എല്ലാം ഒന്നായിത്തീരുന്നു. അപ്പോൾ ബാഹ്യം ഇല്ലാതായിത്തീരുന്നു. ബാഹ്യാന്തരങ്ങൾ കല്പിതമാണ്.

ചിന്തയെ അടക്കാനാണല്ലോ വിഷമം എന്ന് വിചാരിക്കുന്നത്. എന്നാൽ ഇടവിടാതെ ചിന്തിച്ചുകൊള്ളുക. അവസാനം എന്തു സംഭവിക്കുന്നു എന്ന് നോക്കുക. ഒരു കാര്യത്തെപ്പററി ഇടവിടാതെ ചിന്തിച്ചാൽ ചിന്തിക്കാൻ ഒന്നുമില്ലാതായിത്തീരുന്നു. ആ സന്ദർഭത്തിൽ നാമമില്ല, രൂപമില്ല, സുഖമില്ല, ദുഃഖമില്ല, ബാഹ്യമില്ല, ആന്തരമില്ല ഇങ്ങനെ ഇരിക്കുന്ന അവസ്ഥയാണ് സാക്ഷാത്ക്കാരം. ഇതിന്റെ എലുകയെപ്പററി ചോദിച്ചാൽ എന്തുപറയും? ആ ചോദ്യത്തിലാണ് അവിദ്യ സ്ഥിതിചെയ്യുന്നത്. ജ്ഞാനി ഒരുവനെ വന്ന നിലയിൽ നിർത്തുന്നില്ല നിന്ന നിലയിൽ

നിർത്തുന്നു. അതായത് ഒരുവൻ സംശയവുമായി ജ്ഞാനിയെ സമീപിക്കുന്നു. ആ വന്ന നിലയിലല്ല, സംശയത്തിനു മുമ്പ് അവൻ നിന്ന നില ഏതോ അതുപോലെ നിർത്തുന്നു. ഒരുവൻ ജ്ഞാനിയെ പ്രാപിച്ചിട്ട് ദുഃഖനിവൃത്തിക്കായി മാർഗം അപേക്ഷിക്കുന്നുവെന്നിരിക്കട്ടെ. ഗുരുവിനെ നോക്കി 'നിന്നെ ഒരിക്കലും ദുഃഖം ബാധിച്ചിട്ടില്ല. നീ സംസാര നിവൃത്തനാണ്, നീ ആനന്ദസ്വരൂപനാണ്. നിനക്ക് ചെയ്യേണ്ടതായി ഒന്നുമില്ല' എന്നുപറയുമ്പോരം അവന് ഒരു ആശ്വാസം ഉണ്ടാകുന്നു. ഇദ്ദേഹം എന്നെ സ്വീകരിച്ചു. ഇനി എനിക്ക് വേണ്ടത് സിദ്ധിക്കും എന്നു വിചാരിച്ച് തിരികെ പോകുന്നു. പിന്നീട് അവൻ ഓരോ സംശയവും കൊണ്ടുവരികയും അദ്ദേഹം ഓരോന്നായി പറിച്ചുകളയുകയും ചെയ്യുന്നു. ഒരുവൻ പുല്ലുപറിക്കുന്നതിനുമുമ്പേ തോട്ടത്തിൽ പ്രവേശിക്കേണ്ടിയിരിക്കുന്നു. അതുപോലെ ജ്ഞാനി ശിഷ്യനിൽ പ്രവേശിച്ച സംശയങ്ങരം ഓരോന്നായി നിവാരണം ചെയ്യുന്നു. അപ്പോരം ശിഷ്യൻ ആദ്യം അനുഭവിച്ച ആശ്വാസത്തിൽ നിൽക്കുന്നതു കാണാം. സംശയം നീങ്ങുന്തോറും ഗുരു ശിഷ്യന്റെ അടുത്തടുത്തു വരുന്നതു കാണാം. ഒടുവിൽ ഗുരുവിന്റെ സച്ചിദാനന്ദാനുഭവം ശിഷ്യനുണ്ടാകയും ഗുരുശിഷ്യന്മാർ ഒന്നായിത്തീരുകയും ചെയ്യുന്നു.

ചോദ്യം: സ്വാമിൻ, ഞാൻ ആനന്ദസ്വരൂപിയാണെന്നും, എനിക്ക് പുതുതായി ഒന്നും സാധിക്കാനില്ലെന്നും, മുമ്പുതന്നെ സാധിച്ചവനാണെന്നും പറഞ്ഞുവല്ലോ. എന്നാൽ ജനനമരണമാകുന്ന സംസാരദുഃഖം എനിക്ക് എങ്ങനെ ഉണ്ടായി.

ഉത്തരം: കാനൽജലം; കുററിയിൽ ഭൂതം ഇവ പോലെ.

ചോദ്യം: എത്രയോ മഹത്തും അനിർവചനീയവുമായ ബ്രഹ്മവും അല്പജ്ഞനും നിസ്സാരനും ആയ ഞാനും ഒന്നാണെന്നു പറയാമോ? സമുദ്രത്തിൽ കപ്പൽ ഓടുന്നു എന്ന് വിചാരിച്ച് ഒരു ചിരട്ടയിലെ വെള്ളത്തിൽ കപ്പൽ ഓടുമോ?

ഉത്തരം: ചിരട്ടയിലെ വെള്ളം കടലിലെ വെള്ളം തന്നെയെന്നറിയുമ്പോരം പ്രമാദം നശിക്കുന്നു. ആ ചിരട്ട സമുദ്രത്തിൽ മുങ്ങി ഏകോപിക്കുമ്പോരം അതിൽ കപ്പൽ ഓടിക്കാം.

## 14-11-1935

ആദിയിൽ ഈശ്വരൻ സർവത്തിനേയും സൃഷ്ടിച്ചു എന്നുപറഞ്ഞാൽ, പിന്നെ ഈ വൈഷമ്യത്തിന് എല്ലാം കാരണം ആരാണ് എന്ന ചോദ്യം ഉണ്ടാകുന്നു. സൃഷ്ടി രണ്ടുപ്രകാരത്തിലാണ്- ഈശ്വരസൃഷ്ടിയും ജീവസൃഷ്ടിയും. ഈശ്വരസൃഷ്ടമായ ശരീരാദിപ്രപഞ്ചങ്ങരം

ഒരിക്കലും ദുഃഖത്തിനു കാരണമല്ല. ജീവസൃഷ്ടമായ ശരീരാദി പ്രപഞ്ചമാണ് ദുഃഖത്തിനു കാരണമാകുന്നത്. ജീവസൃഷ്ടമായ ശരീരാദി പ്രപഞ്ചം നശിച്ചാൽ ഈശ്വരസൃഷ്ടമായവ ഇരുന്നാലും അവ ദുഃഖത്തെ തരുന്നില്ല. ജീവസൃഷ്ടമായ ശരീരാദി എങ്ങനെ ദുഃഖത്തിനു കാരണമാകുന്നു എന്ന് അറിയേണ്ടതാണ്. ഈശ്വരസൃഷ്ടമായ ഏയുടെ പുത്രൻ വിജയി ആയിരിക്കുമ്പോൾ തങ്ങളുടെ സങ്കല്പപുത്രൻ തോല്ക്കുകയും തൻമൂലം ക്ലേശം അനുഭവിക്കുകയും ചെയ്യുന്നു—അതുപോലെ ബിയുടെ ഈശ്വരസൃഷ്ടമായ പുത്രൻ തോൽവി അടഞ്ഞപ്പോൾ അവരുടെ ജീവസൃഷ്ടമായ പുത്രൻ വിജയിയായതുമൂലം അവർ സന്തോഷിക്കുന്നു—അപ്പോൾ ഈശ്വരസൃഷ്ടമല്ല ദുഃഖത്തിനു കാരണമെന്നും ജീവസൃഷ്ടമാണെന്നും തെളിയുന്നു.

എപ്പോൾ ജീവസങ്കല്പസൃഷ്ടിയും ഈശ്വരസങ്കല്പസൃഷ്ടിയും ഏകോപിക്കുന്നുവോ അപ്പോൾ ഈശ്വരൻെറ സ്വരൂപമായ സച്ചിദാനന്ദം മാത്രം അനുഭവമാകുന്നു.

ഒരുവൻ സകല വിവേകങ്ങളും ഒരുക്കി അനുഭവിക്കുന്നതിനായി ഒരുമ്പെടുന്നു—ആ സന്ദർഭത്തിൽ തനിക്ക് ഏററവും സ്നേഹമുള്ളതോ ബന്ധുവോ ആയ ഒരാൾ അകാലമൃതി അടഞ്ഞുവെന്നു കേൾക്കുകയും ആ സ്ഥലത്തേക്ക് ഓടിപ്പോയി പട്ടിണി കിടക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഈശ്വരസൃഷ്ടം പോലെ അല്ലാതെ ജീവസൃഷ്ടംപോലെയല്ല എല്ലാം ആയിത്തീരുന്നതെന്ന് വിചാരിക്കണം.

എനിക്ക് ഒന്നും പ്രത്യേകിച്ച് നിവൃത്തിക്കുകയും വേണ്ട, അടയുകയും വേണ്ട എന്നുള്ള വിവേകപൂർവമായ ദൃഢത ഉണ്ടായിരിക്കണം. ഈശ്വരൻ എന്നിൽനിന്നും രഹസ്യമായി വച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങൾ എന്തിനായി അങ്ങനെ വച്ചുകൊണ്ടിരിക്കുന്നു? വിശപ്പിനെ ശമിപ്പിക്കാൻ ക്ലിപ്തമായി എത്ര ആഹാരം കഴിക്കണം എന്നുപോലും എനിക്ക് അറിയാൻ പാടില്ല. അതുകൊണ്ട് എന്നിൽനിന്നും ഒളിച്ചതായി തോന്നുന്ന കാര്യങ്ങൾ ഞാൻ അറിയേണ്ടതല്ലാത്തതുകൊണ്ട് ആയിരിക്കാം. അത് അറിയേണ്ട ആവശ്യം എനിക്കില്ല. വൈഷമ്യം കൂടാതെ ചിന്തകൊണ്ട് അറിയാൻ കഴിയുന്നവയെ അറിയുക. മററവയെ വിട്ടുകളയുക. ഇപ്രകാരം ധൈര്യസമേതം ഏവനൊരുത്തൻ അന്യകാര്യങ്ങൾ അറിയണ്ട എന്നു തൃപ്തഹൃദയനായി സ്ഥിതിചെയ്യുന്നുവോ അവന് ഈശ്വരൻ തൻെറ രഹസ്യങ്ങൾ എല്ലാം തുറന്നു കൊടുക്കുന്നു.

എങ്ങും നിറഞ്ഞിരിക്കുന്ന ഭഗവാനോട് വല്ലതും ചോദിക്കുവാൻ കർത്തവ്യം ഉണ്ടോ? നമ്മുടെ ചോദ്യത്തിൽ പോലും അദ്ദേഹം നിറഞ്ഞിരിക്കുന്നു; എങ്ങും നിറഞ്ഞിരിക്കുന്നു എന്നുള്ള ഒരു ചിന്ത പോരെ അദ്ദേഹം സൃഷ്ടിച്ചിട്ടില്ല എന്നു തെളിയിക്കുവാൻ? ഞാൻ ജനിച്ചപ്പോൾ

ഞാൻ ജനിച്ചു. ഞാൻ സ്ഥിതിചെയ്തപ്പോഠം ഞാൻ സ്ഥിതിചെയ്തു. ഞാൻ മരിച്ചപ്പോഠം ഞാൻ മരിച്ചു. ഏവനൊരുത്തൻ ജനിക്കുമ്പോഴും മരിക്കുമ്പോഴും ഈശ്വരനെ കാണുന്നുവോ അവൻ ജനിക്കുന്നുമില്ല മരിക്കുന്നുമില്ല. ജനന-മരണങ്ങഠം അവന് അത്യന്തം അസത്താണ്.

സുഖവും ദുഃഖവും ശരീരത്തിൽ പ്രതീതമാകുന്നുണ്ട്. നിങ്ങഠംക്ക് സുഖത്തിനാണല്ലോ പ്രിയം. നിങ്ങളുടെ പ്രിയംകൊണ്ട് സുഖത്തെ പ്രാപിച്ചാൽ അപ്പോഠം അറിയാം ദുഃഖം സുഖത്തിൻെറ ഏററക്കുറച്ചിൽ ആണെന്ന്.

ഒരു കുട്ടി തൻെറ സഹപാഠി ഒരു പുതിയ കുട പിടിച്ചുകൊണ്ട് ക്ലാസ്സിൽ വരുന്നതുകണ്ട് തനിക്കും അപ്രകാരം ഒരു കുട വേണമെന്ന് ആശിക്കുന്നു. കഠിനവെയിൽപോലും ഏഠംക്കാതെ സുഖമായി സഞ്ചരിക്കുന്ന അവസ്ഥയെപ്പററി ചിന്തിച്ച് ആനന്ദമഗ്നനാകുന്നു. എന്നിട്ട് താൻ ആ കുടയെ വാങ്ങി സ്നേഹത്തോടുകൂടെ പരിശോധിച്ച് തുറന്നു പിടിച്ചുനോക്കി തനിക്കു തോന്നിയ സുഖത്തെ ഒന്നുകൂടെ ദൃഢപ്പെടുത്തുന്നു. അന്ന് വീട്ടിൽപോയശേഷം അച്ഛൻെറ സ്നേഹത്തെ ആകർഷിച്ച് തനിക്കും ഒരു കുട കിട്ടുവാൻ അച്ഛനോട് എന്തെല്ലാം ചെയ്യണമോ അതെല്ലാം അനുഷ്ഠിക്കുന്നു. ഒടുവിൽ തൻെറ ആഗ്രഹം അച്ഛനെ അറിയിച്ച് കുട വാങ്ങിക്കുന്നു. കുട വാങ്ങിത്തരാം എന്ന് അച്ഛൻ പറയുമ്പോഠം തന്നെ കുട്ടിയുടെ സന്തോഷം പരമകാഷ്ഠയെ പ്രാപിക്കുന്നു. കുട കിട്ടുമ്പോഠം താൻ സംതൃപ്തനുമാകുന്നു.

സങ്കല്പമായി പ്രതിഫലിച്ച സുഖം നിവൃത്തമായി തൻെറ സ്വരൂപമായ സാക്ഷാത്കാരത്തെ പ്രാപിക്കുന്നു. അവിടേയും നിൽക്കുന്നില്ല. ആ കുട പീത്തയായിപ്പോകാതിരിക്കാൻ വീണ്ടും അച്ഛനെ സ്നേഹംകൊണ്ട് ഉപദ്രവിച്ച് ആ കുടയ്ക്ക് ഒരു തുണികൂടെ ഇടുന്നു. അതുപോലെ സിദ്ധമായ സാക്ഷാത്ക്കാരം യാതൊരു കാരണവശാലും മാലിന്യം സംഭവിക്കാതെ താൻ സൂക്ഷിക്കുന്നു.

എന്നെ നിനക്കു തരുവാൻ ഒന്നും ചെയ്യേണ്ട എന്ന് ഈശ്വരൻ ആജ്ഞാപിക്കുമ്പോഠം അതിനെ മറന്ന് മോക്ഷം സമ്പാദിക്കുവാൻ പ്രാണായാമാദി ചെയ്യേണ്ടതായിട്ടുണ്ടോ?

ഞാൻ മരിച്ചുപോകും എന്ന് സാധാരണ പ്രതീതമാകുന്നു. ഞാൻ എന്നു അഭിമാനിക്കുന്നത് മരിക്കുകയും അഭിമാനരഹിതമായത് പോകയും ചെയ്യുന്നു.

ഈശ്വരൻ എങ്ങും നിറഞ്ഞിരുന്നു സൃഷ്ടി ചെയ്യുന്നു—ആ സൃഷ്ടി ആർക്കും ദുഃഖത്തെ നൽകുന്നില്ല. ഈശ്വരൻ കാലം ദേശം വസ്തു എന്നിവയിൽ നിറഞ്ഞ് അവയ്ക്കു ആധാരവും അധിഷ്ഠാനവും ആയിരിക്കുന്നു.

സദ്വിചാരം തഴമ്പിക്കണം. ചിലർ കള്ളുകുടിച്ച് നിർത്തുന്നതു പോലെ. നിങ്ങളിൽ ഒരുവൻ വേലചെയ്യുന്നു. അവനെ സദ്വിചാരം കൊണ്ട് ജയിക്കണം. അതുകൊണ്ട് സാക്ഷാത്കാരത്തിന് ഒരുങ്ങി വരണം. ഒരു പദ്യം കാണാതെ പഠിക്കുവാൻ ഒരിക്കൽ വായിച്ചാൽ മതിയാകുന്നില്ല. പതിനഞ്ച് പ്രാവശ്യം വായിക്കുമ്പോൾ പുസ്തകം കൂടാതെ വായിക്കാറാവുന്നു—എന്നാൽ അതിൻെറ അർഥം മനസ്സിലാക്കാൻ— ഉള്ളറിയാൻ—ഒരു പ്രാവശ്യം പഠിച്ചാൽ മതി. അർഥം തന്മയമാവാൻ ഒന്നും ചെയ്യണമെന്നില്ല.

ചിലർക്ക് ഒരു സംശയമുണ്ട്. ഇങ്ങനെ കേട്ടുകൊണ്ട് ഇരുന്നാൽ മതിയോ എന്ന്. ജനിച്ചപ്പോൾ തന്നെ നിങ്ങളെല്ലാം പഠിച്ചിരുന്നുവോ? എല്ലാം നിരന്തരശ്രമം കൊണ്ട് സാധിക്കുന്നു. ഉരുളക്കിഴങ്ങ് കറിവച്ച് തിന്നണം എന്ന് ആഗ്രഹിക്കുന്ന ആൾ ആദ്യം കഷ്ടപ്പെട്ടു പണം ഉണ്ടാക്കുന്നു. പിന്നീട് ചാലക്കടയിൽ പോയി കിഴങ്ങു വാങ്ങി വീട്ടിൽ കൊണ്ടുവന്നു കൊടുക്കുന്നു—കറിവച്ചു കഴിഞ്ഞാൽ പിന്നത്തെ കാര്യം ക്ലേശരഹിതമായി കഴിയുന്നു.

ഉള്ള് ഉള്ളിനോടു ചേരുവാൻ സ്വയമേവ ആഗ്രഹിക്കുന്നു. ഒരു ശിശുവിൻെറ വൃത്തിയെ നോക്കുക. തൻെറ കയ്യിൽ കിട്ടുന്ന സാധനങ്ങളെ എല്ലാം ഉള്ളു കാണാൻ എന്നവണ്ണം വലിച്ചു കീറുന്നു—ഒടുവിൽ ഉള്ളിൽ ആക്കാൻ ശ്രമിക്കുന്നു. ഇത് ആപേക്ഷിക സത്യമല്ല—സ്വയമേവ സംഭവിക്കുന്നതാണ്. അപേക്ഷ കൂടാതെ സംഭവിക്കുന്ന ശിശുവിൻെറ വൃത്തി സത്യമാണ്. എപ്പോൾ ഉള്ളിനകത്തുവച്ച് ഉള്ളു കാണുന്നുവോ അപ്പോൾ അത് ഉള്ളിലും പുറത്തും അല്ലാതായിത്തീരുന്നു.

ഈശ്വരൻ സർവത്തേയും സൃഷ്ടിക്കുന്നു. അദ്ദേഹം ജീവനെയും സൃഷ്ടിച്ച് അതിൽ നിറഞ്ഞിരിക്കുന്നു. ഈശ്വരൻെറ സൃഷ്ടിത്വവും ജീവൻെറ കിഞ്ചിജ്ഞത്വവും മാററിയാൽ ഈശ്വരസ്വരൂപമായ സച്ചിദാനന്ദം മാത്രം ശേഷിക്കുന്നു.

ബ്രഹ്മം എന്നു പറഞ്ഞതുമൂലം ഈശ്വരനും ഈശ്വരനെ പ്രതിബിംബിക്കാൻ മായയും ഉണ്ടായി. അത് എന്തിന് സംഭവിച്ചുവെന്നു ചോദിച്ചാൽ ബ്രഹ്മം എന്ന് എന്തിന് പറഞ്ഞുവെന്നു ഉത്തരം. ബ്രഹ്മം എന്ന പദത്തിൽ തന്നെയാണ് മായ സ്ഥിതിചെയ്യുന്നത്. സൂര്യൻ ഉദിക്കുന്നത് ജലത്തിൽ പ്രതിബിംബിക്കുന്നതിനാണോ? അങ്ങനെ സംഭവിച്ചു. അതിനു കാരണം ചോദിച്ചാൽ അങ്ങനെ സംഭവിച്ചില്ല എന്നു ഉത്തരം. ഒരു പാത്രം കൊണ്ടുപോയി കരമന ആററിൽ പ്രതിബിംബിച്ചിരിക്കുന്ന സൂര്യനെ കോരിയെടുത്ത് ദർപ്പക്കുളത്തിൽ കൊണ്ട് ഒഴിച്ചിട്ട് കരമന ആററിൽ വീണ്ടും പോയി നോക്കിയാലോ, പ്രതിബിംബം നശിക്കുന്നില്ല. പ്രതിബിംബത്തെ തിരികെ സൂര്യനിൽ എത്തിക്കുവാൻ

വേണ്ട മാർഗങ്ങൾ ആലോചിക്കുന്നത് എത്രമാത്രം സാധ്യമാണ്. ഈമാതിരി ക്ലേശകരമായ മാർഗങ്ങളല്ല നമുക്കു വേണ്ടത്. അച്ഛൻ ഇച്ഛിച്ചതും പാൽ വൈദ്യൻ കല്പിച്ചതും പാൽ എന്നുവരണം. നമുക്ക് അപ്പോൾ യഥേഷ്ടം കുടിക്കാം.

ഒന്നിനെ സ്ഥാപിച്ച് അതിൽനിന്നും എഴുമ്പുന്നതിനെ സ്ഥാപിച്ചതിനോട് ചേർക്കുന്നില്ല താർക്കികന്മാർ. ഇവിടെയാണ് വേദാന്തികളും താർക്കികന്മാരും വഴക്കുകൂടുന്നത്. ഈശ്വരൻ ജീവനെ സൃഷ്ടിച്ചു എന്നു സമ്മതിക്കും. പിന്നീട് ഈശ്വരഭാവത്തെ വിട്ടിട്ടു തർക്കിക്കും.

ഈശ്വരൻ തന്നെ സൃഷ്ടിച്ചും തന്നെ രക്ഷിച്ചും തന്നെ സംഹരിക്കുന്നു. അതായത് സൃഷ്ട്യാദികളെല്ലാം ഈശ്വരൻ തന്നെ, അതുകൊണ്ടു സൃഷ്ടി മുതലായവ വാസ്തവത്തിൽ ഇല്ല എന്നുവരുന്നു.

വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോൾ ഇല്ലാതിരിക്കുമോ
വിശ്വനാശം വരുമ്പോഴും ഉള്ളതു
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം

## 15-11-1935

അധിഷ്ഠാനത്തിൽ അജ്ഞാനംമൂലം ആരോപിതമായ മായ തോന്നുന്നു. അതായത് അധിഷ്ഠാനത്തിൻെറ സാമാന്യജ്ഞാനവും വിശേഷജ്ഞാനവും വേറെ എന്നു അറിയണം. ''ഇത് കയർ'' എന്നുള്ളതിൽ ''ഇത്'' എന്നുമാത്രം പ്രതീതമാകുമ്പോൾ പാമ്പ് തോന്നുന്നു. ഇത് കയർ എന്നു പ്രതീതമാകുമ്പോൾ പാമ്പ് (മായ) നശിച്ചുപോകുന്നു. പാമ്പ് എവിടെപ്പോയി? പാമ്പ് മുമ്പും ഇല്ലായിരുന്നു, ഇപ്പോഴും ഇല്ല. ഇപ്പോൾ നാം ഭ്രാന്തിയിൽ ഇരിക്കുന്നു. തൻമൂലം പാമ്പിനെ പിടിച്ചു. അതിൻെറ സംശയം തീർക്കാൻ ഓരോ ഭാഗമായി പരിശോധിച്ചാൽ കയററിൻെറ സാക്ഷാത്കാരം കിട്ടുമോ? കിട്ടുകയില്ല എന്തെന്നാൽ കയർ എന്ന സാക്ഷാത്കാരം പാമ്പ് എന്ന ആരോപത്തിൽ അല്ല സ്ഥിതിചെയ്യുന്നത്.

തൻെറ സ്വരൂപത്തിൻെറ അജ്ഞാനംമൂലം അതായത് സാമാന്യജ്ഞാനംമൂലം തോന്നപ്പെട്ട പ്രപഞ്ചം തൻെറ വിശേഷജ്ഞാനംകൊണ്ടു മാത്രമേ നിവൃത്തമാകൂ. സ്വപ്നം ഉപദ്രവകരമായിത്തീരുമ്പോൾ ആ പീഡ ഒഴിക്കാൻ സ്വപ്നശരീരത്തിനെ അല്ല ചികിൽസിക്കുന്നതും നിയന്ത്രിയ്ക്കുന്നതും, ജാഗ്രശരീരത്തിനെയാണ്. തൻെറ സ്വരൂപം സാക്ഷാത്കരിച്ചവനു സൃഷ്ടിസ്ഥിതിസംഹാര കർത്തൃത്വം ലഭിച്ചാലും അവയെ തൃണംപോലെ ത്യജിയ്ക്കുകയെയുള്ളു.

തൽപരാശക്തിയെപ്പററി ഇരുപ്പോർക്കു
മുപ്പാരും കുപ്പയെടാ.

പ്രാണായാമം, ഹഠയോഗം രാജയോഗം മുതലായവ വിധിച്ചിട്ടുള്ളത് മഹാത്മാക്കൾ തന്നെ. പക്ഷേ അവ എല്ലാം തന്റെ ഭ്രാന്തിമൂലം തോന്നിയ സർപ്പത്തിലാണെന്നു ധരിക്കണം. ഈ ഭ്രാന്തിയിൽ എന്തും സംഭവിച്ചു കൊള്ളട്ടെ. നിങ്ങൾ ദൃഢമായി ഇരിക്കുവിൻ. ഈ ഭ്രാന്തിയിൽ മയങ്ങേണ്ടവൻ അല്ല ഞാൻ എന്ന ദൃഢവിശ്വാസംമതി നിങ്ങളുടെ സാക്ഷാത്കാരത്തിലേക്ക് അല്ലാതെയുള്ള മാർഗങ്ങൾ എല്ലാം അസത്താണ്. അത് ആഫ്രിക്കയിലുള്ള ഒരു പ്രത്യേക വർഗക്കാർ സർപ്പവിഷത്തെ ജയിക്കുവാൻ വിഷംകുടിച്ചു ശീലിക്കുംപോലെയാണ്. സാധാരണവിഷത്തിൽ നിന്നും തനിക്കു രക്ഷനേടാം. താൻ സേവിച്ചതിനെക്കാൾ കൂടുതൽ വിഷമുള്ള സർപ്പം കടിച്ചാൽ സേവിച്ച വിഷം തന്നെ രക്ഷിക്കുന്നതല്ല.

കിഴക്ക് കോണാസ്വാമി എന്നു ഒരാൾ ഉണ്ടായിരുന്നു. ആ ആൾ സർപ്പങ്ങളെ പിടിച്ചു കഴുത്തിൽ ചുററിനടക്കുക പതിവായിരുന്നു. ഇതുകണ്ടു ജനങ്ങൾ ഇദ്ദേഹത്തെ മഹാനാണെന്ന് വാഴ്ത്തിവന്നു. ഒരിക്കൽ ഇദ്ദേഹം ഒരു സർപ്പത്തെ പിടിച്ചു വേറൊരുവന്റെ കഴുത്തിൽ ഇട്ടുകൊടുത്തു. അവൻ പരിഭ്രമിച്ചു നിലത്തുവീണുപോയി സ്വാമിയാർ ചിരിച്ചുംകൊണ്ടു വീണ്ടും സർപ്പത്തിനെ എടുത്തപ്പോൾ അത് ദംശിക്കുകയും തൻമൂലം മരണമടയുകയും ചെയ്തു.

ശരീരാദി പ്രപഞ്ചമായ വിഷയങ്ങളിൽ ഒരു അണുപോലും ആനന്ദമില്ല. പരിശുദ്ധമായ ജലത്തെ പായൽ മറച്ചിരിക്കുന്നു. അവിടെ ജലം ഉണ്ടെന്നു അറിവുള്ള ഒരുവൻ (തന്റെ വൃത്തിമൂലം) കാലുകൊണ്ടു ആ പായലിനെ മാററി ജലം ഉപയോഗിക്കുന്നു. അതുകൊണ്ടാണ് ബ്രഹ്മപരമായി ഇരിക്കുന്നതിനു വൃത്തിവേണമെന്നുപറയുന്നത്. അതു ജ്ഞാനപരമായ വൃത്തിയായിരിക്കണം. ആ വൃത്തിതന്നെ (നിവൃത്തി) നിർവൃത്തി. എപ്പോൾ പായൽ മാററി വെള്ളത്തിൽ ഇറങ്ങുന്നുവോ അപ്പോൾ ജലസമ്പർക്കംമൂലം ഒരു സുഖമുണ്ടാകുന്നു. അതുപോലെ മായയെ ഒഴിക്കണം എന്ന ശബ്ദം കേൾക്കുമ്പോൾതന്നെ അല്പം സുഖം കിട്ടുന്നു. അതിനായി യത്നിക്കുമ്പോൾ കൂടുതൽ സുഖം അനുഭവമാകുന്നു. അനുഭവിക്കുമ്പോൾ അതായത് മായ നിശ്ശേഷം ഇല്ലാതാകുമ്പോൾ വൃത്തിരഹിതനായി ആനന്ദമയമായി ഇരിക്കുന്നു.

കുളം പായൽകൊണ്ട് മൂടിയിരുന്നതിനാലാണ് അതിൽ വെള്ളം ഉണ്ടോയെന്ന സംശയത്തിനു ഇടയായത്. ആ വെള്ളം വെള്ളത്തിനെ അല്ല അന്യനെയാണു അഴുക്കുകളഞ്ഞു ശുദ്ധനാക്കുന്നത്. അതുപോലെ സാക്ഷാത്കാര ദശയിൽ ശരീരപ്രപഞ്ചാദി അഴുക്കു തീരെ ഇല്ലാതാകുന്നു.

കുപ്പിയിൽ മരുന്നുവാങ്ങി വച്ചിരുന്നതുകൊണ്ടു നിങ്ങളുടെ രോഗം ശമിക്കുന്നതല്ല. അതിനെ ഉപയോഗിക്കണം. അതുപോലെ നിങ്ങളും പ്രയത്നിക്കുവിൻ. ആ വിചാരം നിങ്ങളുടെ ചിന്തയിലും സംഭാഷണ

ത്തിലും പ്രവൃത്തിയിലും ഒഴുകട്ടെ. ബി. എ.യും ബി. എൽ. ഉം ജയിച്ചതുകൊണ്ടുമാത്രം ഹൈക്കോർട്ടിൽ കയറാൻ നിവൃത്തിയില്ല. അതിനായി പിന്നീടും ചില യോഗ്യതകൾ സമ്പാദിക്കേണ്ടിയിരിക്കുന്നു. അതുപോലെ കേട്ടുമനസ്സിലാക്കിയതുകൊണ്ടുമാത്രം ആയില്ല, അതിലേക്കു ആവശ്യമുള്ള യോഗ്യത കൂടെ ഉണ്ടാക്കണം.

ബ്രഹ്മാകാരവൃത്തി ഉണ്ടാകാതെ ഒരിക്കലും സാക്ഷാത്കാരം സിദ്ധിക്കുന്നതല്ല. ബ്രഹ്മത്തിൻെറ സാധാരണസ്വരൂപത്തിലാണ് ഈ പ്രപഞ്ചാദികൾ സ്ഥിതിചെയ്യുന്നത് എന്ന ദൃഢമായ നിശ്ചയമാണ് ബ്രഹ്മാകാരവൃത്തി. ഈ വൃത്തി ചിന്തിക്കാതെ തന്നെ ഉണ്ടാകണം. ആദ്യം ശ്രദ്ധയോടെ കേൾക്കണം. അതിനെ മനസാ വാചാ കർമണാ സ്വന്തം ആക്കണം, അങ്ങനെ സ്വന്തം ആകുമ്പോൾ ലയം, വിക്ഷേപം, ആവരണം എന്ന തടസ്സങ്ങൾ നേരിടും. അവയെ നിങ്ങളുടെ വിവേകം കൊണ്ടു ജയിക്കേണ്ടതാണ്. അതുപോലെ തന്നെ രസാസ്വാദവും ഒരു തടസ്സമാണ്. അൽപം രസം അനുഭവിക്കുമ്പോൾ അതുതന്നെ യഥാർത്ഥം എന്നു വിചാരിച്ചുപോകും. നിദ്രയുടെ നിരന്തര പഴക്കംമൂലം സിദ്ധിച്ച സ്വഭാവം തുടരുന്നതാണു ലയം—ആവരണം രണ്ടു പ്രകാരത്തിലാണ്. ഒന്നു വസ്തു ഉണ്ട് എന്നാൽ അത് പ്രതീതമാകാത്തത്. രണ്ടാമത്തേതു വസ്തുവില്ല അതുകൊണ്ടാണു പ്രതീതമാകാത്തത് എന്ന തോന്നൽ.

ചിന്ത തുടർന്നുകൊണ്ടിരിക്കുമ്പോൾ വേറെ വിചാരങ്ങൾ വന്നു തടസ്സപ്പെടുത്തുന്നു. ഈ നാനാവിധ ചിന്തകളിൽ കൂടെ ബ്രഹ്മാകാരവൃത്തി നിറഞ്ഞു വരണം.

സാധാരണ ഒരു വീട്ടിൽ ആവശ്യമുള്ളവ ഇന്നതാണെന്നു അറിഞ്ഞിരിക്കേണ്ടതാണ്. അരിയും വെള്ളവും വിറകും ഉണ്ടെങ്കിൽ കാര്യം നേടാം. ഉരുളക്കിഴങ്ങു തുടങ്ങിയ മററു സാധനങ്ങൾ അത്യന്താപേക്ഷിതമല്ലല്ലോ. ആഹാരം പാകമാക്കാൻ വിറകു അത്യാവശ്യം എന്നു കരുതി ഒന്നാംതരം ഈട്ടിത്തടിവാങ്ങി ഭംഗിയായി കീറി അതുമാത്രം വീട്ടിൽ കൊണ്ടുകൊടുത്തിട്ട് ഉണ്ണാൻ വന്നാലോ? ചുണയുള്ള സ്ത്രീ ആണെങ്കിൽ തീക്കൊള്ളി കൊണ്ടു ഒരു സമ്മാനം കൊടുക്കും. അതുകൊണ്ടാണു പ്രധാനം ഏത് എന്നു അറിയണമെന്നു പറഞ്ഞത്. അതുപോലെ ഈ ജീവിതത്തിൽ നമുക്കു സാധിക്കേണ്ടതു എന്ത് എന്നു അറിഞ്ഞിരിക്കണം.

മാർത്താണ്ഡവർമമഹാരാജാവ് പണികഴിപ്പിച്ച ക്ഷേത്രത്തിൽ പുതിയതായി പല പരിഷ്കാരങ്ങൾ വരുത്തിയാലും ആ ക്ഷേത്രം മാർത്താണ്ഡവർമരാജാവിൻെറ എന്നുതന്നെ പറയും. അല്ലാതെ പരിഷ്കാരം നടത്തിയ രാജാവിൻെറ എന്നു പറയുന്നില്ല. അതുപോലെ, സച്ചിദാനന്ദസ്വരൂപിയുടെ ക്ഷേത്രം (ജഡം) നാം വിവേകംകൊണ്ടു നന്നാക്കിയാലും അതു അദ്ദേഹത്തിൻെറതുതന്നെയാണെന്നു ദൃഢമായി ഉറച്ചിരിക്കണം.

'താൻപാതി ദൈവംപാതി' എന്നു സാധാരണ പറയാറുണ്ടല്ലോ. അതിൻെറ തത്വം ലോകം നേരെ മനസ്സിലാക്കിയിട്ടില്ല. തൻെറ ഭ്രാന്തി കാലത്തു ഈശ്വരനെ മുഴുവനായി കാണാൻ കഴിയുന്നില്ല. താൻ പകുതി ദൈവം പകുതി എന്നു ഉള്ളതിൽ തൻെറ പകുതിയെ ഉപേക്ഷിച്ചാൽ ദൈവംമുഴുവനും ആക്കികൊള്ളും. മുഴുവൻ ആക്കാതെതന്നെ മുഴുവൻ ആയിരിക്കുകയാണു അദ്ദേഹം. നാം അജ്ഞാനംമൂലം പകുതി ആകാതിരുന്നാൽ മതി. താൻ പാതി എന്ന മായ മാറിയാൽ മാത്രം മതി താൻ പൂർണനാകും. അതുകൊണ്ടാണ് ഈശ്വരസങ്കൽപ്പത്താൽ ഉണ്ടാക്കപ്പെട്ട പ്രപഞ്ചത്തിൽ എന്തുചെയ്താലും ദൂഷ്യം ഇല്ലെന്നു മുമ്പുപറഞ്ഞത്. പക്ഷേ ഉണ്ണാൻമാത്രം ജീവിക്കരുത് എന്നുള്ളതു ഓർമയിരിക്കണം. ആ ഓർമയോടുകൂടെ ഉണ്ണുകയും പണം സമ്പാദിക്കുകയും ചെയ്യണം. ഇരുന്നു ഉണ്ണരുത് കിടന്നു ഉറങ്ങരുത് എന്നു പറയുന്നതും ഇതുപോലെ തന്നെയാണ്. വിശപ്പ് ഇല്ല എങ്കിലും അതിനുവേണ്ടി കാത്തിരുന്നു വിഷമിക്കരുത്. ഉറക്കം വന്നില്ല എങ്കിൽ വരുത്താൻ ശ്രമിക്കരുത്. അതായത് സ്വയമേവ ഉണ്ടാകേണ്ടതിനെ ക്ലേശിപ്പിച്ചു ഉണ്ടാക്കരുതു എന്നു സാരം.

''അൻപററാൽ തുമ്പമറും'' എന്നുള്ളതും ഇതുതന്നെ. തനിക്കു ഏററവും സ്നേഹമായിതോന്നുന്ന ശരീര പ്രപഞ്ചങ്ങളിൽ ഉള്ള അൻപു നശിച്ചാൽ സകല തുമ്പവും അതോടെ ഒടുങ്ങുന്നു.

പെട്രോൾ ടാങ്കിൽനിന്നും എപ്പോഴും എണ്ണ ഒഴുകികൊണ്ടിരിക്കുന്നില്ല. മോട്ടാർ വന്നു സമീപം നിൽക്കുമ്പോൾ പെട്രോൾ അതിലേക്കു പകരുകയും മോട്ടാർ തിരിയെപോകുകയും ചെയ്യുന്നു. ശരീരാദിപ്രപഞ്ചം ഈശ്വരൻെറ സത്തു ചിത്താനന്ദമാണെന്നു സംശയരഹിതമായി ഉറയ്ക്കുന്നതുവരെ സംശയം നിലനിൽക്കുന്നു. സത്യസ്വരൂപനായ ഈശ്വരൻെറ പ്രേമംമൂലം ഈ ശരീരപ്രപഞ്ചങ്ങൾ സത്തായും ചിത്തായും ആനന്ദമായും പ്രകാശിക്കുന്നു. അതുകൊണ്ടു എത്രത്തോളം ആവശ്യമുണ്ടോ അത്രത്തോളംമാത്രം നിങ്ങളുടെ ശരീരാദിയിൽ ഇരിക്കുവിൻ, മററുള്ളസമയം നിങ്ങളുടെ സാക്ഷാൽ സ്വരൂപത്തിൽ നിൽക്കുവിൻ.

ഒരു കുട്ടിയും ഇരുപത്തിനാലുമണിക്കൂറും പഠിക്കുന്നില്ല. അതുപോലെ ആദ്യകാലങ്ങളിൽ എല്ലാസമയവും സാക്ഷാത്കാരത്തിലേക്കു ഉപയോഗിക്കണം എന്നില്ല. പിന്നീട് ഒരു സമയവും ഉപയോഗിക്കേണ്ടതായി വരികയില്ല.

നമ്മുടെ അടുക്കളയിൽ വാച്ച് വച്ചിരിക്കുന്നത് അവിടത്തെ ആവശ്യം അറിയുന്നതിനാണ്. അതിനു കേടുപററിയാൽ അവിടെയല്ല അതിനെ ഉണ്ടാക്കിയ അടുക്കളയിലാണ് നന്നാക്കാൻ കൊടുക്കേണ്ടത്.

എവിടെ പവർ (ശക്തി) ഉണ്ടായാൽ ഈ പട്ടണം മുഴുവൻ വെളിച്ചം ഉണ്ടാക്കുവാൻ കഴിയുമോ അതാണ് അറിയേണ്ടത്.

ഇഷ്ടമുള്ള ആഹാരം കഴിക്കുവിൻ, വസ്ത്രം ധരിക്കുവിൻ, പക്ഷേ അതുതന്നെയാണു എല്ലാം എന്നു വിചാരിക്കരുത്. കൂടെക്കൂടെ വീട്ടിലും പോകണം. പൂർണനിലാവ് എന്നു കരുതി വെളുക്കുന്നതുവരെ മോഷ്ടിക്കാമോ?

വയതും‌പടവെഴുന്തു പിണിയും‌തിമിതിമെൻറു
വരലും‌ചെയലഴിന്തുഇരുമലുമാകി
അനമും‌ചെലുതലിൻറാ വിഴിയും‌ചൂടർകളിൻറ്
മുഖമും‌കലൈകളിൻറു ശരിയെനനാടി.
മനൈയിൻപുറവിരുന്ത വിനമും‌കുലൈകുലൈന്തു
കലകം ചെയഇരുണ്ടയമൻ വരും‌വേളൈ
ഏതുതുണൈ പഴികാരമനമേ

ബാർബർഷാപ്പും ബാർബറും ആവശ്യംതന്നെ. പക്ഷേ കൈവശം ഒരുകത്തി ഇരിക്കുന്നതാണു ഉത്തമം. അതുകൊണ്ടു അന്യരെ ആരെയും പുച്ഛരിക്കരുത്.

അക്ഷരമാല വാങ്ങികൊടുത്തിട്ടു അന്നുതന്നെ മുഴുവനും പഠിച്ചോ എന്നു വാദ്ധ്യാർ കുട്ടിയോടു ചോദിച്ചാലോ? അച്ഛൻ കേട്ടുംകൊണ്ടു ഇരുന്നാൽ സാറുതന്നെ ഇന്നുകൊണ്ടു ആ കുട്ടിയെ അക്ഷരമാല മുഴുവനും പഠിപ്പിച്ചേക്കണം എന്നുപറയും. വാദ്ധ്യാർ കുഴങ്ങുകയും ചെയ്യും. ഏററവും നല്ലതുപറയുക, നല്ലതുചിന്തിക്കുക, മററതുഎല്ലാം വഴിയാംവണ്ണം ഉണ്ടായികൊള്ളും.

ചിലസ്ഥലത്തു നദിയും സമുദ്രവും ഒന്നിച്ചുകിടക്കുന്നു. ചില സ്ഥലത്തു അതതുകാലത്തു മാത്രമേ ചേരുന്നുള്ളു. ചില സ്ഥലത്തു വെട്ടിത്തുറന്നാൽ മാത്രമേ തമ്മിൽ ചേരുന്നുള്ളു. വേറെ ചിലടത്തു ഒരിക്കലും ചേരുന്നില്ല. എന്നാൽ ചൈതന്യവസ്തു എല്ലായ്പോഴും ഒന്നിച്ചുകിടക്കുകയാണ്. രണ്ടുസമുദ്രങ്ങളുടെ അതിർത്തി ആർക്കെങ്കിലും നിർണയിക്കാൻ കഴിയുമോ? അതു സങ്കൽപ്പത്തിലാണു വേർപെട്ടിരിക്കുന്നത്.

**16-11-1935**

തപസ്വിഭ്യോ അധികോ യോഗീ
ജ്ഞാനിഭ്യോ അപിമതോ അധികഃ

എന്നു ഗീതയിൽ (ജ്ഞാനവിജ്ഞാനയോഗത്തിൽ) അർജുനനോടു ഉപദേശിച്ചിരിക്കുന്നതുകൊണ്ട് യോഗിക്കു ജ്ഞാനിയെക്കാരം ശ്രേഷ്ഠത വരുന്നു. അതു എങ്ങനെയാണ്?

ജ്ഞാനി ഉദാസീനൻ വരീയാനെയാണു വരിഷ്ഠനെക്കാളും പുകഴ്ത്തുന്നത്. ജ്ഞാനിയിലെക്കാളും യോഗിയിലാണു വൈഭവങ്ങൾ പ്രത്യക്ഷം. അർജ്ജുനനെ യോഗി എന്നുപറയുന്നതു ജ്ഞാനി എന്ന അർത്ഥത്തിൽ തന്നെ. അതായത് വൈഭവങ്ങൾ കാട്ടുന്ന ജ്ഞാനി അപ്രകാരമുള്ള യോഗിയെ ഉദാസീനനായ ജ്ഞാനിയെക്കാൾ ശ്രേഷ്ഠനെന്നു ലോകം കരുതുന്നു. ഇതുകൊണ്ടു ജ്ഞാനിക്കു വൈഭവങ്ങളില്ല എന്നല്ലഅർത്ഥം.

ജീവപരയോരൈക്യമാണുയോഗം
ജീവനെന്നും പരനെന്നും ചൊല്ലുന്ന
തേകനെയെന്നു വേദംപറയുമ്പോൾ
വാദിച്ചീടുന്നു വാദത്തിൽ വീണവർ
ബോധിച്ചീടാഞ്ഞാലെന്തു ഫലമഹോ.

അർജുനനെ ഭഗവാൻ ജ്ഞാനിയെക്കാളും ശ്രേഷ്ഠനായി പുകഴ്ത്തുന്നതു അർജ്ജുനന്റെ വൈഭവങ്ങളെ സംശയമെന്യേ പ്രദർശിപ്പിക്കാൻ ഉദ്ദേശിച്ചിട്ടാണ്. യോഗിക്ക് പഞ്ചഭൂതങ്ങൾ മൂലമുള്ള ഹാനികുറയും. സ്ഥൂലത്തെ നിയന്ത്രിച്ചിട്ടുള്ളതുമൂലം മേല്പോട്ടു ചെല്ലുന്തോറും (സൂക്ഷ്മം, കാരണം) ഭേംകുറയും. ജ്ഞാനിയെ ഉപദ്രവിച്ചാൽ അതിന്റെ ഫലം ഉപദ്രവിക്കുന്നവൻ അറിഞ്ഞില്ലെങ്കിലും വളരെ ഭയങ്കരമാണ്. യോഗിയെ ഉപദ്രവിച്ചാൽ ഉടൻതന്നെ അതിന്റെ ഫലം അനുഭവിക്കേണ്ടിവരും (ജ്ഞാനിയുടെ). പുണ്യപാപങ്ങൾ ഇങ്ങനെ പുറത്തുപോകുന്നു. യോഗികൾ ശരിയായരീതിയിൽ ജ്ഞാനികൾതന്നെ.

യോഗിയ്ക്കു ക്രമമുക്തി; സായൂജ്യാദികൾ ക്രമേണ സിദ്ധിക്കുന്നു: ചിലർക്കു ഇവിടെവച്ചുതന്നെ ജീവന്മുക്തി സംഭവിക്കാം. അഷ്ടാംഗയോഗം, ഹംസോപാസന മുതലായവകൊണ്ടു പ്രാണൻ സൂക്ഷ്മ ശരീരത്തിൽകൂടെ നിയന്ത്രിതമായിപ്പോകുന്നു.

ജ്ഞാനിക്കു വിദേഹമുക്തി; പ്രാണൻ എങ്ങും പോകുന്നില്ല. പ്രാണൻ ഇല്ലാത്തതുകൊണ്ടു വാസനാക്ഷയം, വിജ്ഞാനം, മനോനാശം ഇവമൂന്നും ഒരേസമയത്ത് സംഭവിക്കുന്നു. സ്വരൂപസാക്ഷാത്കാരത്തിനുവേണ്ടി ജ്ഞാനി ഇരിക്കുകയോ കിടക്കുകയോ നിൽക്കുകയോ നടക്കുകയോ ചെയ്യുന്നില്ല. ഗുരുമുഖമായി കേൾക്കുന്ന ശ്രവണംമൂലം നിദിദ്ധ്യാസനം സംഭവിക്കുന്നു. സ്വരൂപത്തെ മറക്കുന്ന ആവരണ വിക്ഷേപങ്ങൾ മാറിയിട്ടു സ്വരൂപസാക്ഷാത്കാരം ഗുരുസന്നിധിയിൽ ഉണ്ടാകുന്നു. മററുവാസനകൾ നശിച്ച് സാക്ഷാത്കാരവാസന മാത്രം ശേഷിക്കുന്നു. നാമരൂപത്തിൽ ഭ്രമിക്കുന്നവർക്കു, കേന്ദ്രം ഇല്ലാതെ മനോനിയന്ത്രണം വിഷമം. ജ്ഞാനിക്കു കേന്ദ്രമില്ല. ഗുരുസന്നിധിയിൽ ആവരണവിക്ഷേപങ്ങൾവിട്ട് ആശ എഴുമ്പാത്തതുമൂലം ബ്രഹ്മാകാരവൃത്തിസംഭവിച്ചിട്ടു സാക്ഷാത്കാരം ഉണ്ടാകുന്നു. തുടരെത്തുടരെയുള്ള മനനം കൊണ്ടു അതിനെ വച്ചുകൊണ്ടിരിക്കണം.

ഉണ്ടായസാക്ഷാത്കാരം എങ്ങനെ നശിക്കാം?

ഉദാ:–തന്റെ രാജ്യത്തെ ആക്രമിക്കാൻ വന്ന ശത്രുക്കളോടു നേരിട്ടു യുദ്ധംചെയ്യുന്നതിനു വേണ്ട കാര്യാദികൾ ഉദാസീനനായ രാജാവു മന്ത്രിമാരെ ഏൽപ്പിച്ചു. മന്ത്രിമാരിൽ ഒന്നാമനും രാജാവിനോടു ഏററവും അടുപ്പം ഉള്ളവനും സമർത്ഥനുമായ ഒരു മന്ത്രി ശത്രുക്കളെ നേരിട്ടു ഓടിക്കേണ്ട ചുമതല താൻതന്നെ വഹിച്ചുകൊള്ളാമെന്നു ഏററു. ഇതിൽ തങ്ങളുടെ സഹായം ആവശ്യപ്പെടാത്തതിനാൽ അസൂയാലുക്കളായ മററു മന്ത്രിമാർ ഈ ആളെ ഇല്ലാതാക്കുന്നതിനുള്ള തന്ത്രം സൈന്യാധിപനോടും മററും ഏർപ്പാടുചെയ്തിരുന്നു. തൻമൂലം യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ സൈന്യങ്ങൾ മാറിക്കളയുകയും ശത്രുസൈന്യങ്ങൾ മന്ത്രിയെ തടവുകാരനായി പിടിക്കുകയും ചെയ്തു. പക്ഷേ വൈഭവമുള്ളവനായ മന്ത്രി ശത്രുക്കളിൽ നിന്നും രക്ഷപ്പെട്ടു. തന്നെ മന്ത്രിമാരും സൈന്യവും ചതിച്ച വിവരം രാജാവിനെ അറിയിക്കണമെന്നു വിചാരിച്ചു. മന്ത്രിമാർ ഈ വിവരം സംശയിച്ച് ഒന്നാമത്തെ മന്ത്രി മരിച്ചുപോയെന്നും അയാൾ വളരെ സമർത്ഥനായിരുന്നതിനാൽ അയാളുടെ പ്രേതം ഉപദ്രവിക്കാൻവന്നേക്കുമെന്നും രാജാവിനെ ധരിപ്പിച്ചു. യാതൊരു പ്രകാരത്തിലും ഒന്നാമത്തെ മന്ത്രി രാജസന്നിധി പ്രാപിക്കാതിരിക്കുവാൻ വേണ്ട കരുതലുകൾ ചെയ്തിരുന്നു. ഈ വിവരങ്ങൾ ധരിച്ച മന്ത്രി തന്റെ ന്യായമായ പ്രവൃത്തിമൂലം രാജാവിന്റെ തെററിദ്ധാരണയെ മാററി നീചൻമാരായ മന്ത്രിമാരുടെ സംസർഗത്തിൽനിന്നും അദ്ദേഹത്തിനെ രക്ഷിക്കാൻ തരമില്ലാതെ വന്നതുമൂലം ഇനി തന്റെ ശേഷിച്ചകാലം സന്ന്യാസവൃത്തിയിൽ ആകാമെന്നു വിചാരിച്ച് ഒരു കാട്ടിൽ താമസം ഉറപ്പിച്ചു. ഈ വിവരങ്ങൾ അറിഞ്ഞ മന്ത്രിമാർ ഉപദ്രവം നീങ്ങിയതുമൂലം സന്തോഷിച്ചു. ഇങ്ങനെ ഇരിക്കവെ ഒരുദിവസം രാജാവു നായാട്ടിനായി കാട്ടിൽ വന്നു. എന്നാൽ മന്ത്രിമാർ കാട്ടിൽ പക്ഷേ മുമ്പിലത്തെ മന്ത്രിയുടെ പ്രേതം കണ്ടേക്കുമെന്നും അങ്ങനെ സംഭവിച്ചാൽ ഉടൻ ഓടി തങ്ങളുടെ സമീപം എത്തിക്കൊള്ളണമെന്നും ഏർപ്പാടു ചെയ്തിരുന്നു. വേട്ടയാടിക്കൊണ്ടിരുന്നപ്പോൾ രാജാവു ഏകനായി സഞ്ചരിക്കേണ്ടിവരികയും ഇതുതന്നെയാണു തന്റെ പരമാർത്ഥ ധരിപ്പിക്കേണ്ട അവസരം എന്നു കരുതി സന്ന്യാസിയായ മന്ത്രി രാജാവിനെ സമീപിക്കുകയും ചെയ്തു. രാജാവ് സൂക്ഷിച്ചുനോക്കിയപ്പോൾ തന്റെ ഒന്നാമത്തെ മന്ത്രിയുടെ ഛായ കാണുകയാൽ പ്രേതമാണെന്നു ഭയന്നു ഓടാൻ തുടങ്ങി. അല്പദൂരം ഓടിയതിൽ രാജാവിനെ സമീപിക്കാൻ നിവൃത്തിയില്ല എന്നറിഞ്ഞ് സന്ന്യാസി ആശയും ഉപേക്ഷിച്ചു തന്റെ ആശ്രമത്തിലേക്കു മടങ്ങുകയും ചെയ്തു. തന്റെ സ്വന്തകണ്ണുകൊണ്ടു മന്ത്രിയെ കണ്ടിട്ടും മററുള്ളവരുടെ ഭേദവാദത്തിന്റെ ശക്തികൊണ്ട് അത് പിശാചാണെന്നു തോന്നി. ഇപ്രകാരം ഭേദവാദംമൂലം സാക്ഷാത്കാരം ഉണ്ടായാലും അതു പ്രേതമാണെന്നു രാജാവു വിചാരിച്ചതുപോലെ ഉപേക്ഷിച്ച് തന്റെ

ഗുണകാംക്ഷികൾ എന്നു താൻ തെററിദ്ധരിച്ചവരെ സാധുക്കൾ പ്രാപി ക്കേണ്ടിവരും. എന്നാൽ തൻെറ സ്വരൂപസാക്ഷാത്കാരത്തിനു വേണ്ടി യുള്ള ഗുരുവാക്യത്തിൽ ഏവൻെറ ശ്രദ്ധ ദൃഢമായി പതിയുവോ അവനു ഒരിക്കലും ആപത്തുസംഭവിക്കയില്ല.

വൈഭവമുള്ള ആളുകൾ തൻെറ പണ്ഡിതഭാവംകൊണ്ട് ജിജ്ഞാസു ക്കളെ മിക്കവാറും തെററിച്ചുകളയും. പറഞ്ഞുഭ്രമിപ്പിച്ചുകളയും. അതിനാൽ അവരെ ഒഴിഞ്ഞുകഴിയണം.

കൈവല്യത്തിൽ ഗുരുദക്ഷിണയെപ്പററി തുടരെത്തുടരെ പറയും. സാക്ഷാത്ക്കാരത്തെ സ്വന്തമാക്കുക—നാട്ടിയതൂണിനെഉറപ്പിക്കുംപോലെ —അബദ്ധംമൂലം ഭ്രമിച്ചുപോകരുത്. സാക്ഷാത്കാരം വന്നുകഴി ഞ്ഞാൽപോലും ഇങ്ങനെ പററിപ്പോകും.

ശ്രവണം, മനനം, നിദിദ്ധ്യാസനം ഇവകൾമൂലം അഖണ്ഡാലംബ നാവസ്ഥയിൽ ചിത്തം അഖണ്ഡാനന്ദരൂപമായിടേണം. പിന്നെ ഭേദ വാദങ്ങൾ കൊണ്ടു ഭ്രമം ഉണ്ടാകയില്ല.

സിദ്ധൻമാരുടെ വേലകൾ നമുക്കു അനുഭവപ്പെടുമ്പോൾ ആ ശക്തി ഉണ്ടാവണമെന്നു തോന്നിപ്പോകും. മായക്കു അത്രശക്തിയാണ്. എന്നാൽ ഒരു കാര്യം നിശ്ചയമാണ്. വഴിയാകുംവണ്ണമുള്ള സംശയ നിവൃത്തി വിവേകിയുടെ മുമ്പിൽ സംഭവിച്ചുപോയാൽ പിന്നെ അതു മാററാൻ ഈശ്വരനുപോലും വിഷമമാണ്. കൈവല്യത്തിൻെറ അവസാന ഭാഗത്ത് ഇതിനെ വിവരിച്ചിട്ടുണ്ട്.

സാക്ഷാത്കാരം കുറച്ച് പെരുത്ത് എന്നില്ല. ഉപാധി (ആവരണം, വിക്ഷേപം) മാറുംപോലെ. ഒരു കാപ്പിപാത്രത്തിൽ നിന്നും ഒരുകപ്പു കാപ്പി ഒഴിച്ചു കുടിക്കുന്നു, മധുരം ഇല്ലാത്തതിനാൽ പഞ്ചസാര ഇട്ടി ല്ലയോ എന്നു ചോദിച്ചപ്പോൾ ഇട്ടിട്ടുണ്ട് എന്നുപറയുന്നു. വീണ്ടും ഒരു കവിളുകുടിച്ചു അതിലും പഞ്ചസാരയുടെ രുചി ഉണ്ടായില്ല. ഒന്നു കലക്കി കുടിച്ചപ്പോൾ മധുരം ഉണ്ടായി. പഞ്ചസാര കപ്പിൽ എല്ലാസമയവും ഉണ്ടായിരുന്നു. വൃത്തി എത്രത്തോളം ആന്തരമായി സംഭവിക്കുന്നോ അത്രത്തോളം സാക്ഷാത്കാരം. അടിയിൽ കാപ്പിമുഴുവൻ തീർന്നപ്പോൾ പഞ്ചസാരമാത്രം ശേഷിച്ചു. അതിൽകുറച്ചു വെള്ളംചേർത്തു കുടിച്ചാൽ ആ വെള്ളവും മധുരിക്കും. കൂടുതൽ കുറവിൻെറ ഭാവമേ ഉള്ളു. അവിടെ ആദ്യത്തെ പഞ്ചസാരയെ ഉള്ളു.

സാക്ഷാത്കാരത്തെ തടയാൻ ആവരണവിക്ഷേപങ്ങൾക്കു സാധിക്ക യില്ല. അവ ആശ്രയമല്ലേ? തന്നെ ആശ്രയിച്ചാണു മറയ്ക്കുന്നത്. എൻെറ സ്വരൂപം സച്ചിദാനന്ദം മായ ഇരുന്നോളട്ടെ വിക്ഷേപ ആവരണങ്ങൾ മറയ്ക്കുന്നില്ല. ജ്ഞാനിയുടെ അതിശയം തന്നെ അതിശയം.

ചിമ്മിനിയിൽ കരി ഇരിക്കട്ടെ. ദീപം എരിയും. ജ്ഞാനിയുടെ സ്വരൂപം സർവവ്യാപകമാകയാൽ വിക്ഷേപ ആവരണങ്ങളിൽ കൂടെ പ്രവേശിക്കുന്നു. യാതൊരു തടസ്സവും ഇല്ല. മായ ഇരുന്നാൽ ഒന്നു മില്ല. ഇരുന്നോട്ടെ. ഒരു സ്ററൂം നിറുത്തിയാൻ നിൽക്കും. കിടത്തിയാൽ കിടക്കും. പമ്പരത്തിനു നിൽക്കാൻ വൈഭവമില്ല. നമുക്ക് എന്തും ആവാം. ഇരിക്കാം, കിടക്കാം, നിൽക്കാം, നടക്കാം ഇവ എല്ലാററിനും വൈഭവമുണ്ട്. ഇതു അപേക്ഷ കൂടാതെ സംഭവിക്കുന്നു. സൈക്കിസ്ററിൻെറ ബാലൻസുപോലെ വൈഭവത്തിൻെറ ഒരു അംശം ആരോപിതത്തിൽ വച്ചുപോയി. ഇരുന്നു സമാധി ശീലിക്കുമ്പോരം സാരമായ ഒരംശം ഉപയോഗിക്കുന്നു. ആ സാരമായ അംശം പോകുമ്പോരം ബാലൻസു തെററും, മറിഞ്ഞു വീണേക്കും. നിദിദ്ധ്യാസന സമാധിയിൽ തന്നെ സത്താമാത്രയിൽ ഒന്നു കൊടുത്തുപോയി. അതു കൊടുത്തിട്ടാണു സമാധി അഭ്യസിക്കുന്നത്. എന്നിട്ടാണു വൈഭവങ്ങരം നേടുന്നത്, അത്യന്തം ആരോപിതമായ ജഡത്തിനെ സ്ഥാപിച്ചിട്ട്.

ജ്ഞാനി നടക്കുമ്പോരം നടക്കുന്നില്ല. കിടക്കുമ്പോരം കിടക്കുന്നില്ല. ഇരിക്കുമ്പോരം ഇരിക്കുന്നില്ല. സാക്ഷാത്കാരത്തിനുവേണ്ടി അതുകരം പോലും ചെയ്യുന്നില്ല. അവർ ചെയ്യുന്നതായി കാണുന്നതു കൈയും മററുള്ളവർക്കു തോന്നുന്നതാണ്. അങ്ങനെ ഉള്ളവനു വിക്ഷേപം ഏത്? ആവരണം ഏത്? ആവരണ വിക്ഷേപങ്ങരം തിളച്ചുപൊങ്ങി ആനന്ദമായിട്ടു എന്തും കാണുന്നു. തൻെറ സത്ത് ചിത്താനന്ദം ഉണ്ടെങ്കിൽ വിക്ഷേപ ആവരണങ്ങരം ഇല്ല. അതിനാൽ അവയും എനിക്കു സച്ചിദാനന്ദം, അങ്ങനെ ഉള്ളവർക്കു വാട്ടർഫാരം പോലെ ചിരിവന്നുകൊണ്ടേയിരിക്കും അവർക്കാണു ഉത്തമ പ്രാരബ്ധം. സൃഷ്ടി സ്ഥിതി സംഹാര കർത്താവുപോലും കാണാൻ കൊതിക്കും. വായ്ക്കകത്തു ആഹാരം വെച്ചാൽ തെറിച്ചുപോകും. വിശപ്പ് എന്നു തോന്നുമ്പോരം ചിരി ചിരി തന്നെചിരി.

സമാധി. ഒരാരം ഒരു രൂപ ഉണ്ടായിരുന്നതിൽ നിന്ന് നാലണയ്ക്ക് ഒരു മണിബോക്സുവാങ്ങി ബാക്കി പന്ത്രണ്ട് അണയും ആ മണിബോക്സിൽത്തന്നെ സൂക്ഷിക്കുന്നു. സമാധി ശീലിച്ചാൽ നാലണ കാണുകയില്ല. കാൽ രൂപ അന്വേഷിച്ചതിൽ പ്രപഞ്ചം തോന്നിച്ചു. തന്നെ സൂക്ഷിക്കാനാണ് നാലണ ചെലവ്. പരിപൂർണാനന്ദസ്വരൂപൻ നാലണ ചെലവാക്കിയിട്ട് (എന്ന ബോധത്തോട്) ഞാൻ ഒരു രൂപയാണല്ലോ എന്നുവിചാരിച്ചുനോക്കിയാൽ വേറൊരു മണിബോക്സ് വാങ്ങിക്കാൻ ആരെങ്കിലും ഉപദേശിക്കും. മണിബോക്സും ഇടുപ്പിൽ ചൊരുവിക്കൊണ്ട് ആയിരം കസർത്തെടുത്താൽ നാലണ കിട്ടുമോ? തികച്ച് എടുക്കാൻ ആലോചിച്ച് മണിബോക്സുകൂടെ കണക്കാക്കണം. അപ്പോരം രൂപ തികഞ്ഞു. അറിഞ്ഞുകൊണ്ട് ചെയ്തതല്ലേ അകന്നുപോയി,

അല്ലാതെ ചെലവായിപ്പോയില്ല, മണിബോക്സ് വാങ്ങിച്ചത് ഓർമ്മ വന്നപ്പോൾ രൂപ തികഞ്ഞു. ചെലവായിപ്പോയി, കാണാതെപോയി എന്നു തോന്നിയത് വെയ്പാണ്. ഏതു പ്രമാണത്തിലും സ്വരൂപത്തിന് ഹാനി ഇല്ല. അത് എപ്പോഴും പരിപൂർണമാണ്. യോഗി മണിബോക്സ് വാങ്ങിയിട്ട് ബാക്കി പണം അതിൽ ഇടുന്നു. എന്റെ കാശു കൊടുത്ത് മണിബോക്സ് വാങ്ങുകയില്ലാ എന്നുപറയുന്നവൻ ജ്ഞാനി.

ശരീരാദിപ്രപഞ്ചം വന്നുപോയല്ലോ! മായാ നീ കൊടുത്ത് നീ ഉണ്ടെന്നു സ്ഥാപിച്ചതുകൊണ്ട് നീ നിയന്ത്രിക്കണം. ഒരു രൂപ തികയുമ്പോൾ ആകെ മുതലും കാളവിററ പണവും അതുതന്നെ. ഒരു രൂപ എന്ന് അറിഞ്ഞപ്പോൾത്തന്നെ ശരീരാദിപ്രപഞ്ചം ആകമാനം ഒന്നു വിറച്ചുപോയി. ഉടൻ യാത്രതിരിച്ചു. ഇവർ പോകുമ്പോൾ സാക്ഷാൽക്കാരം. ഇതോപോണു (മായ) എന്നു നോക്കി ചിരിച്ചുകൊണ്ടിരിക്കും. ഒരു രൂപയെ കയ്യിൽ വച്ചുകൊണ്ടിരിക്കും. ''ഇതോപോണു'' അതുതന്നെ അഭ്യാസം. പൂർണമായി പോകുമ്പോൾ ഒന്നു പൊട്ടിച്ചിരിക്കും.

നാം ഗുണം ചെയ്തവരാണ് നമ്മെ ദ്രോഹിക്കുന്നത്. നാം സുഖമായിക്കൊണ്ടതാണ് നമ്മെ ദുഃഖിപ്പിക്കുന്നത്. സുഖമായിട്ട് എന്തിന് കൊണ്ടു. ഇതിനുകാരണം ഈശ്വരന്റെ സൃഷ്ടിയല്ല; ജീവന്റെ സങ്കല്പമാണ്. ഞാൻ അവനെ എന്തു കാര്യമായിട്ടു വളർത്തി. എന്നിട്ട് എന്നോട് അവൻ ഇതു കാണിച്ചു. ഞാൻ പ്രിയംകൊണ്ടു തിന്നത് എന്റെ വയററിൽ കിടന്ന് എന്നെ ഉപദ്രവിക്കുന്നു. സകല ദുഃഖവും സുഖമാണ്. അത് താൻ സന്തോഷപൂർവം സ്വീകരിച്ചതാണ്. അത് താൻ സുഖസ്വരൂപിയായതുകൊണ്ട്.

'ഊരാമാട്ടേ ചൊറിവാനേ അതു വീണായ്/എന്നെ എറിവാനേ' കറക്കാൻ സമ്മതിക്കാത്തതായിത്തീർന്ന പശുവിനെ പ്രിയം ഇല്ലാതെയാണോ വാങ്ങിച്ചത്. പ്രിയം പ്രിയസ്വരൂപിക്ക്; യോഗികളും ജ്ഞാനികളും ഇരുന്നോട്ടെ. നമുക്ക് ഉള്ളതിനെ നോക്കാം. ഈശ്വരൻ ദുഃഖം ഉണ്ടാക്കുന്നില്ല.

ശരീരാദിപ്രപഞ്ചം മുഴുവനും സുഖമാണ്. ഇരുക്കൂട്ടിവന്നപ്പോൾ അവിടവിടെ ദുഃഖംപോലും.

## നാലു വിഘ്നങ്ങൾ

**17-11-1935**

(1) ലയം: ആലസ്യത്താലോ നിദ്രയാലോ വൃത്തി ഇല്ലാതിരിക്ക. വൃത്തിയെ ഉദ്ധരിച്ച് ബ്രഹ്മാകാരമാക്കിത്തീർക്കുന്നതിന് ചിത്തസംബോധനം എന്നുപറയുന്നു.

(2) വിക്ഷേപം: അനാത്മപദാർഥം ദുഃഖമായി അറിഞ്ഞ് അദ്വൈതാനന്ദത്തെ വിഷയമാക്കുവാൻ വേണ്ടി വൃത്തി അന്തർമുഖമാകുന്നു. വൃത്തിക്ക് വിഷയമാകുന്ന ചൈതന്യം അതിസൂക്ഷ്മം—അതിനാൽ വൃത്തി ചലിച്ച് ബഹിർമുഖമാകുന്നു. വൃത്തിയെ വീണ്ടും ഉദ്ധരിച്ച് അന്തർമുഖമാക്കി ചെയ്യുന്നതിന് ശമം എന്നുപേർ.

(3) കഷായം: രാഗാദിദോഷം, വർത്തമാനം സ്ത്രീ, പുത്രൻ, ധനം, ഭൂതഭാവി വിഷയചിന്ത, മനോരാജ്യം ഇതുകളിൽ ഉണ്ടാകുന്ന അഭിമാനവും ചേഷ്ടയും.

(4) രസാസ്വാദം: സോപാധികാനന്ദാനുഭവം. അതിന്റെ നിവാരണത്തിന് നിരുപാധികമായ അവസ്ഥയെ സൂക്ഷിക്കുക.

## അന്തഃകരണത്തിന് അഞ്ച് അവസ്ഥകൾ

(1) ക്ഷേപഭൂമിക (2) മൂഢതാഭൂമിക
(3) വിക്ഷേപഭൂമിക (4) ഏകാഗ്രഭൂമിക
(5) നിരോധഭൂമിക

1. ക്ഷേപഭൂമിക: ലോകവാസന, ശാസ്ത്രവാസന, ദേഹവാസന മുതലായ അനാത്മവാസന.

2. മൂഢതാഭൂമിക: നിദ്ര, ആലസ്യം മുതലായ തമോഗുണപരിണാമം.

3. വിക്ഷേപഭൂമിക: ധ്യാനവൃത്തി ചലിച്ച് ചിത്തം വെളിയിൽ പോകുക.

4. ഏകാഗ്രഭൂമിക: അന്തഃകരണാതീതപരിണാമവും വർത്തമാനപരിണാമവും സമാനാകാരമാകുക. ഇതുവൃത്തി അഭാവരൂപമല്ല.

5. നിരോധഭൂമിക: ഏകാഗ്രതാധിക്യം.

## അദ്വൈതാവസ്ഥാനുരൂപസമാധിക്കും സുഷുപ്തിക്കും ഉള്ള ഭേദം

സുഷുപ്തിയിൽ വൃത്തി അജ്ഞാനത്തിൽ ലയിക്കുന്നു. അദ്വൈതാവസ്ഥാനുരൂപസമാധിയിൽ വൃത്തി ബ്രഹ്മപ്രകാശത്തിൽ ലയിക്കുന്നു. ആദ്യത്തേത് അജ്ഞാനാവൃതം; രണ്ടാമത്തേത് ആവരണരഹിതം.

വിഷയമാകുന്ന ചോരൻ ഒരു ഉത്തമപുരുഷന്റെ വിവേകദൃഷ്ടിയെ നശിപ്പിച്ച് അവനെ സംസാരമാകുന്ന വനത്തിലേക്ക് തള്ളിവിടുന്നു. ദയാഹീനനായും വഞ്ചകനായും ഇരിക്കുന്ന ഭേദവാദി തനിക്ക് പാണ്ഡിത്യം സിദ്ധിച്ചിരിക്കുന്നതായ ശാസ്ത്രസിദ്ധാന്തത്താൽ വിശ്വാസം

വരുത്തി തന്റെ ഉപദേശംകൊണ്ടുമാത്രം അല്ലാതെ അവന് അനർത്ഥനിവൃത്തിയും പരമസുഖപ്രാപ്തിയും ഉണ്ടാകുന്നതല്ലെന്ന് ബോധം വരുത്തി വാസ്തവപുരുഷാർത്ഥത്തെ വിട്ട് ജനനമരണ രൂപസംസാരദുഃഖത്തിലേക്ക് തള്ളിവിടുന്നു.

## യുക്തയോഗിയും യുഞ്ജാനയോഗിയും

എല്ലാകാലത്തും എല്ലാകാര്യങ്ങളിലും പ്രത്യക്ഷമായി അറിയുന്നവൻ യുക്തയോഗി. അതും ഈശ്വരൻതന്നെയാണ്.

ചിന്താബലത്താലുള്ള വൈഭവത്താൽ കാര്യത്തെ പ്രത്യക്ഷമായി അറിയുന്നവൻ യുഞ്ജാനയോഗി.

യുക്തയോഗിയായ ഭഗവാനാൽ എഴുതപ്പെട്ട വേദങ്ങൾ ഒരാൾക്കായി ഉണ്ടാക്കപ്പെട്ടതല്ല. എല്ലാകാര്യങ്ങളും അതിൽ അടങ്ങിയിട്ടുണ്ട്. അതിനെ നോക്കുന്നവർക്ക് പ്രമാദം സംഭവിച്ചേക്കാം. വേദങ്ങൾ സമുദ്രം പോലെയാണ്.

യുഞ്ജാനയോഗിയുടെ ശാസ്ത്രങ്ങൾ വളരെ ഹൃദ്യമായി തോന്നും. സമുദ്രജലത്തെ മേഘമായി ആവാഹിച്ച് പരിശുദ്ധജലം വർഷിപ്പിക്കുന്ന സൂര്യനെപ്പോലെയാണവർ. എന്നാൽ അവർ സാക്ഷാത്കാര അനുഭൂതിയിൽ എഴുതുന്നതും അല്ലാത്തപ്പോൾ എഴുതുന്നതും തമ്മിൽ വ്യത്യാസം ഉണ്ടാകും. സാക്ഷാത്കാരത്തിനു മുമ്പ് ''കാമക്രോധമോഹംത്യജതേ'' എന്നു പാടിയ ആൾ തന്നെ സാക്ഷാത്കാരദശയിൽ ''കാമക്രോധമോഹവും ബ്രഹ്മം'' എന്നു പാടിയിരിക്കുന്നത് ഇതിന് ദൃഷ്ടാന്തമാണ്.

യുക്തയോഗിയുടെ ശരീരത്തിനുതന്നെ ഒരു പ്രത്യേക വ്യത്യസ്ഥയുണ്ട്. സദാ ഈശ്വരഭാവം നിറഞ്ഞുകാണും. അവർക്ക് സാക്ഷാത്കാരം സുലഭമായും അന്യർക്ക് പ്രദാനം ചെയ്‌വാൻ വിഷമമില്ലാതെയും ഇരിക്കും. ഇവരെ ദർശിക്കുന്നതുകൊണ്ടുതന്നെ അന്യർക്ക് സാക്ഷാത്കാരം ഭവിക്കുന്നു. ഒരു വലിയ കപ്പലിൽ അനവധി ആളുകൾ കയറി ഭയങ്കരസമുദ്രത്തെ നിർഭയം തരണംചെയ്യുമ്പോലെയാണ് ഇവരുടെ അവസ്ഥ.

യുഞ്ജാനയോഗിയെ വെള്ളത്തിൽ കിടക്കുന്ന ഒരു നാരങ്ങയോടോ തടിയോടോ ഉപമിക്കാം. ഒരു ഉറുമ്പിനോ അല്ലെങ്കിൽ ഒന്നുരണ്ട് ആളുകൾക്കോ പ്രയാസപ്പെട്ട് നദി കടക്കാം. യുഞ്ജാനയോഗികൾ സാക്ഷാത്കരിച്ചാലും അന്യർക്ക് പ്രദാനം ചെയ്യാൻ വിഷമിക്കുന്നു. സാക്ഷാത്കാരം സിദ്ധിച്ച എല്ലാവരും ഗുരുക്കൻമാരാകുന്നില്ല. ജിജ്ഞാസുക്കൾ പല പ്രകാരത്തിൽ ഉള്ളവരാണ്. അവരുടെ എല്ലാ സംശയങ്ങളേയും നിവാരണം ചെയ്യാൻ എല്ലാ സാക്ഷാത്കരിച്ചവർക്കും കഴിഞ്ഞുവെന്നു

വരുന്നതല്ല. സാക്ഷാത്കാരത്തിനെ മറയ്ക്കുമാറ് ഉദയംചെയ്യുന്ന ആശയബഹുലതയെ ചുവടെ നശിപ്പിച്ച് വൃത്തിയെ സ്ഥിരപ്പെടുത്തി ബ്രഹ്മാകാരമാക്കുന്ന സാക്ഷാത്കാരം വന്ന സാധു മാത്രമേ ഗുരുവാകുന്നുള്ളു. പ്രത്യക്ഷഫലത്തെ പ്രദാനംചെയ്ത് ബ്രഹ്മസാക്ഷാത്കാരത്തെ നൽകുന്ന നിരാവരണനാകുന്ന സാധുവിങ്കലുള്ള ഭക്തി ഈശ്വര ഭക്തിയെക്കാൾ ശ്രേഷ്ഠമാണ്. എന്തെന്നാൽ ഈശ്വരൻ അദൃഷ്ടഫലത്തെയാണ് പ്രദാനം ചെയ്യുന്നത്.

ജ്ഞാനിക്ക് ഈശ്വരദത്തമാണ് വേദങ്ങൾ. ചിന്തമൂലം യുജ്ഞാനയോഗിയും പ്രമാണങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. സാക്ഷാത്കാരഭാവത്തിൽ എഴുതിയവ വേദവിധി അല്ലാതെ ആയേക്കും. ഒരു മരുന്നുതന്നെ നാല് രോഗികൾക്ക് കൊടുത്താലും ഓരോരുത്തർക്കും ഓരോതരത്തിലുള്ള പഥ്യമാണ് വിധിക്കുന്നത്.

ഒരിക്കൽ വഴിയാകുംവണ്ണം സാക്ഷാത്കരിച്ചാൽ ഒന്നുകൊണ്ടും അത് കുറയുകയോ ഇല്ലാതായിപ്പോകുകയോ ചെയ്യുന്നതല്ല. തന്റെ സ്വരൂപം ദർശിച്ചുകഴിഞ്ഞാൽ പിന്നീട് അത് മറക്കുക എന്നത് അസംഭവ്യമാണ്. താൻ ഒരു പുതിയ അവസ്ഥയെ ഉണ്ടാക്കുന്നതായാൽ ഒരുകാലത്ത് ഏതെങ്കിലും കാരണവശാൽ അത് ഇല്ലാതായി എന്നുവന്നേക്കാം. എന്നാൽ ജ്ഞാനിയാകട്ടെ, ഒരിക്കലും ദ്വൈതത്തെ നശിപ്പിക്കുന്നില്ല, മായയെ അകററുന്നില്ല, ഭേദത്തെ ഇല്ലാതാക്കുന്നില്ല. പക്ഷേ അവ എല്ലാംതന്നെ തന്റെ സ്വരൂപമായി ദർശിക്കുന്നു. തൻമൂലം തന്റെ സാക്ഷാത്കാരം കാലദേശവസ്തുവിന് വിധേയമാകുന്നില്ല. പ്രാരബ്ധവാസനമൂലം സാക്ഷാത്കാരത്തിന് അഭാവം വന്നാൽപ്പോലും അവർ അതിനായി ഒന്നും ചെയ്യുന്നില്ല. സ്ഥൂല–സൂക്ഷ്മ–കാരണങ്ങൾക്ക് കാരണമായ ആദിഅജ്ഞാനവും അതിനു കാര്യമായിരിക്കുന്ന ശരീരാദിപ്രപഞ്ചങ്ങളും അത്യന്തം അസത്തായിപ്പോയതുകൊണ്ട് അവർക്ക് ഒന്നും ചെയ്യേണ്ടതായിട്ടില്ല.

അജ്ഞാനമാകുന്ന മഞ്ഞുകട്ടി ജ്ഞാനപാത്രത്തിൽ ഇട്ട് വിവേകമാകുന്ന തീ കത്തിച്ചപ്പോൾ വെള്ളമായിത്തീരുന്നു. മഞ്ഞുകട്ടി എന്ന നാമരൂപം എവിടെ പോയി? എങ്ങും പോയില്ല. അതിന്റെ പൂർവരൂപത്തെ പ്രാപിച്ചു. ഇവിടെ ഇത് എങ്ങനെ സംഭവിച്ചു എന്നുള്ളതാണ് പ്രമാദം. ഇതുപോലെ മറിച്ചും വെള്ളത്തിന് മഞ്ഞുകട്ടി ആയിക്കൂടേ എന്ന് ഒരു സംശയത്തിന് വകയുണ്ട്. ഉദാഹരണങ്ങൾ എപ്പോഴും ബാഹ്യപദാർഥത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട് അപൂർണമാണ്. സാക്ഷാത്കാരദശയിൽ മഞ്ഞുകട്ടിയും പാത്രവും തീയും വെള്ളവും എല്ലാം താൻതന്നെ. ജനനമരണസംസാരദുഃഖം മൂന്നുകാലത്തും അത്യന്തം അസത്ത് (അതായത് ആരോപിതം) എന്ന് അറിയുന്നതുകൊണ്ട് വീണ്ടും അജ്ഞാനത്തിനും ഇടം ഇല്ലാതായിത്തീരുന്നു.

## 19-11-1935

എങ്ങും നിറഞ്ഞ ഈശ്വരനുമാത്രമേ ഈശ്വരനെ അറിയാൻ കഴിയുന്നുള്ളൂ. അതായത് ഈശ്വരന് അന്യമായി എന്തെങ്കിലും ഉണ്ടെങ്കിൽ അതുകൊണ്ട് ഈശ്വരനെ അറിയാൻ കഴിയുന്നതല്ല. അദ്ദേഹത്തെ അറിഞ്ഞാൽ നമ്മുടെ ക്ലേശങ്ങളെല്ലാം അവസാനിക്കുമെന്നു കരുതുന്നു. ഈശ്വരൻ തന്നെ ഈശ്വരനെ അറിഞ്ഞുകൊള്ളുകയും അപ്പോൾ ക്ലേശങ്ങൾ ഒഴിഞ്ഞുകൊള്ളുകയും ചെയ്യും.

ഈശ്വരനെ അറിയാൻ ഈശ്വരന് എന്തെങ്കിലും ഉപാധിയെ ആശ്രയിക്കണോ? വേണ്ട. എന്തെന്നാൽ അവ ആദ്യന്തം ഒന്നായിത്തന്നെയിരിക്കുന്നു. നമുക്ക് എല്ലായ്പോഴും ദുഃഖം മാത്രം അനുഭവിച്ചുകൊണ്ടിരിക്കാൻ കഴിയുന്നില്ല. അതുപോലെതന്നെ എല്ലായ്പോഴും സുഖവും അനുഭവിക്കുവാൻ കഴിയുന്നില്ല. എന്നാൽ നാം സാധാരണ പറയാറുണ്ട് ''ഇന്നലെ സുഖമായിരുന്നു. പക്ഷേ ഇന്ന് ഇന്നലത്തേക്കാൾ കൂടുതൽ സുഖമാണെന്ന്'' അപ്പോൾ സുഖംതന്നെ കൂടുതൽ കുറവായിരിക്കുന്നു. ഈ ഏറ്റക്കുറച്ചിലിനാണ് സുഖദുഃഖമെന്നു പറയുന്നത്.

ഒരു നിമിഷംപോലും ഈ പ്രപഞ്ചം മാററംകൂടാതിരിക്കുന്നില്ല. സുഖംകൊണ്ടുതന്നെ ദുഃഖത്തേയും നാം അറിയുന്നില്ല. ഇവ രണ്ടിനും ഭിന്നമായ അതായത് സുഖദുഃഖത്തിന് അതീതമായ ഒന്നുകൊണ്ടാണ് നാം അവയെ അറിയുന്നത് എന്നുവരുന്നു. അങ്ങനെയുള്ള ഒന്നിനെ നാമകരണം ചെയ്യണമെങ്കിൽ അതിനെ സുഖസ്വരൂപി എന്നുപറയണം. അതായത് ഇളക്കംകൂടാത്തതും മാററം ഇല്ലാത്തതും ആയ സുഖം. അന്തഃകരണത്തിന് വൃത്തി സംഭവിക്കുകയും ആ വൃത്തി സുഖാകാരമാകയും ചെയ്യുമ്പോൾ നാം സുഖം എന്നുപറയുന്നു. നാം വളരെ അത്യാവശ്യപ്പെട്ടിരുന്ന പത്തുരൂപ കിട്ടിയപ്പോൾ ഉണ്ടായ സുഖവും വിശന്നിരുന്നിട്ട് ആഹാരം കഴിച്ചപ്പോൾ ഉണ്ടായ സുഖവും തമ്മിൽ എന്തു വ്യത്യാസമാണുള്ളത്? അന്തഃകരണവൃത്തി സുഖരൂപമാകുമ്പോൾ പദാർഥം ഉണ്ടെങ്കിലും പദാർഥത്തെ അപേക്ഷിക്കുന്നില്ല. പദാർഥങ്ങൾക്ക് പ്രതീതിതോന്നി പദാർഥങ്ങളെ അപേക്ഷിക്കുമ്പോൾ അവ കിട്ടിയെന്നും ഇല്ലെന്നും വരാം. അപ്പോൾ കിട്ടിയത് സുഖമെന്നും കിട്ടാത്തത് ദുഃഖമെന്നും നാം കരുതുന്നു. പത്തുരൂപയ്ക്കുവേണ്ടി നാം ഒന്നുരണ്ടുപേരോടുപോയി ചോദിച്ചു. കിട്ടാത്തതുകൊണ്ട് ക്ലേശിച്ചുവരുംവഴിയിൽ പത്തുരൂപ കളഞ്ഞുകിട്ടി. ഉടൻ നമുക്ക് ഒരു സുഖം തോന്നുന്നു. എന്നാൽ അതുവരെ ഉണ്ടായിരുന്ന ദുഃഖം എപ്പോഴാണ് സുഖമായിത്തീർന്നതെന്ന് ഖണ്ഡിച്ച് പറയാൻ കഴിയുമോ? ഇല്ല. ദുഃഖം മുഴുവനും സുഖമായി മാറിക്കഴിയുന്നു. ഇങ്ങനെ മാററത്തോടുകൂടിയ സുഖദുഃഖങ്ങൾ രണ്ടും മധ്യേയാണെന്നറിയണം. എന്തുകൊണ്ടെന്നാൽ ദുഃഖം എപ്പോൾ എങ്ങനെ സുഖമായി മാറി എന്നുപോലും പറയാൻ കഴിയുന്നില്ല. ദുഃഖം സുഖത്തിൻെറ കുറവാ

ണെന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. ഇവ ഏററക്കുറച്ചിലാണെന്നുള്ളതും യഥാർഥത്തിൽ തെററാണ്. എന്തെന്നാൽ ഇല്ലാത്ത വസ്തുവിന് ഒരിക്കലും ഏററക്കുറച്ചിൽ കല്പിക്കാൻ പാടില്ല. രണ്ടും ഭ്രാന്തിയാണ്. ഇവിടെ ഏററക്കുറച്ചിൽ എവിടെ? പരിപൂർണദുഃഖം തന്നെ പരിപൂർണസുഖമായിത്തീരുന്നു.

എനിക്ക് സുഖമില്ല എന്നു വന്നപ്പോരം ശരീരാദിപ്രപഞ്ചത്തെ എനിക്ക് സുഖം ഉണ്ടാവാൻവേണ്ടി ചേഷ്ടിച്ചു. അതിൽനിന്നും കിട്ടിയതിനെ ഉള്ളിൽകൊണ്ടുചെന്നാൽ വേണ്ടത് ഇതല്ല എന്നു തള്ളുന്നു. ഇങ്ങനെ എത്രജൻമം എടുത്താലും ഫലം ഇതുതന്നെ. എന്നാൽ എന്തോന്നുകിട്ടിയാൽ ഇനി ഒന്നും വേണ്ടായെന്നുവരുന്നു എന്നുള്ളതിനെപ്പററി ചിന്തിക്കുമ്പോരം മയക്കത്തോടുകൂടെ എല്ലാം പ്രകൃതിയെന്നു വിചാരിക്കുന്നത് ഭ്രാന്തി മൂലമാണ്.

ഇങ്ങനെ വൃത്തി സംഭവിച്ചുകൊണ്ടിരിക്കുമ്പോരം ഒരുകാലത്ത് യാദൃശ്ചികമായി 'ഇനി ഞാൻ എന്തുചെയ്യണം' എന്ന് വെറുതെ ഇരിക്കേണ്ടി വന്നാൽ അപ്പോരം വൃത്തിരഹിതമാകുകയും ഈശ്വരവിലാസം ഉണ്ടാകുകയും ചെയ്യുന്നു. ഈശ്വരവിലാസം ഉണ്ടാകുമ്പോരം സത്ത്-ചിത്ത്-ആനന്ദം ഏകോപിച്ച് സംഭവിക്കുന്നു. ഇതിൽനിന്നുമാണ് വേദാന്തം അഭ്യസിക്കണം, സാധുക്കളെ ദർശിക്കണം, ഈശ്വരവിലാസം വേണം എന്നും മററുമുള്ള ചിന്തയ്ക്ക്; അതായത് വേദാന്തത്തിൻെറ ആദിക്ക് കാരണമാകുന്നത്. വൃത്തിരഹിതമായപ്പോരം ഉണ്ടായ അവസ്ഥയിൽ നാം നിൽക്കാത്തതുമൂലം വീണ്ടും അതിനെ അന്വേഷിക്കാൻ ഇടയാകുന്നു.

അതുകൊണ്ട് സാക്ഷാത്കാരത്തിനു മുമ്പേതന്നെ നാം സാക്ഷാത്കരിച്ചവരാകുന്നു. ഇങ്ങനെയുള്ള സാക്ഷാത്കാരം നാം അറിയുന്നില്ല. വൃത്തിമൂലം സാക്ഷാത്കാരത്തിൻെറ നിരന്തരതയെ തടഞ്ഞുപോയി. തൻമൂലം സാധുക്കരം ആ വൃത്തിയെ നമ്മിൽ നിന്നും സ്വീകരിച്ച് ഇതു സത്ത്, ഇതു ചിത്ത്, ഇതു ആനന്ദം എന്ന് നമ്മെ ദൃഢപ്പെടുത്തേണ്ടിവരുന്നു. അപ്പോരം നമ്മുടെ വൃത്തി ഉള്ളതായിട്ടും ആനന്ദമായിട്ടും തിരിയെ മടങ്ങുന്നു. ഇങ്ങനെ മടങ്ങുമ്പോരം എന്തൊരു കളിപ്പായിരിക്കും.

സത്തുമാത്രമേ സത്തിനെ അറിയുന്നുള്ളു. ചിത്തുമാത്രമേ ചിത്തിനെ അറിയുന്നുള്ളു. ആനന്ദംമാത്രമേ ആനന്ദത്തിനെ അറിയുന്നുള്ളു. നിങ്ങരം അപ്പോരം അവിടെ സത്തിനെ കൊണ്ടുപോയാൽ സത്തിനെ വാങ്ങിക്കും. ചിത്തിനെ കൊണ്ടുപോയാൽ ചിത്തിനെ വാങ്ങിക്കും. ആനന്ദത്തെക്കൊണ്ടുപോയാൽ ആനന്ദത്തെ സ്വീകരിക്കും. എന്തെന്നാൽ അത് സത്തു-ചിത്താനന്ദം തന്നെയാണ്.

ഇവയെല്ലാം എങ്ങനെ സംഭവിച്ചുവെന്ന് എത്ര ജൻമമെടുത്താലും അറിയുകയില്ല. ജനിക്കാത്തതിനെയും മരിക്കാത്തതിനെയും ജനന–മരണങ്ങൾക്ക് എങ്ങനെ അറിയാൻ കഴിയും. ശരീരാദിസകലപ്രപഞ്ചവും നാമരൂപമായിട്ടും ആ നാമരൂപങ്ങൾ സുഖമായിട്ടും ആ സുഖംതന്നെ രണ്ടറ ഏകമായും തീരുമ്പോൾ ഭേദവാദികൾ ചോദിക്കുന്നു. ഏതാണ് സുഖസ്വരൂപം, ഏതാണ് ദുഃഖസ്വരൂപം എന്ന്?

കുറുന്തോട്ടിയെ അന്വേഷിച്ചു നിങ്ങൾ തോട്ടത്തിൽ കയറുന്നു. അവിടെത്തന്നെ വേറൊരുവനും മലതാങ്ങിയെ അന്വേഷിച്ചു വന്നിരിക്കുന്നു. നിങ്ങൾ അന്വേഷിച്ച കുറുന്തോട്ടിയിൽ ചുററി കിടക്കുന്ന മലതാങ്ങിയെ അന്വേഷിച്ചു വന്നിരിക്കുന്നു. നിങ്ങൾ അന്വേഷിച്ച കുറുന്തോട്ടിയിൽ ചുററിക്കിടക്കുന്ന മലതാങ്ങിയെ വലിച്ചുപറിച്ചു കളഞ്ഞിട്ടു കുറുന്തോട്ടി എടുക്കുന്നു. നിങ്ങൾ കളഞ്ഞ മലതാങ്ങിയെ സന്തോഷത്തോടുകൂടെ അന്യൻ എടുക്കുന്നു. ഇതിൽ നിന്നും പദാർഥമല്ല സുഖത്തിനു കാരണമെന്നു തെളിയുന്നു. പദാർഥമായിരുന്നുവെങ്കിൽ അന്യനു കുറുന്തോട്ടിയിലും നിങ്ങൾക്കു മലതാങ്ങിയിലും പ്രിയം തോന്നേണ്ടിയിരുന്നു. ഈശ്വരസൃഷ്ടമായ ശരീരാദിപ്രപഞ്ചങ്ങൾ ആർക്കും സുഖദുഃഖത്തിനു കാരണമല്ല. താന്താങ്ങൾ ഉണ്ടാക്കിയ വൃത്തിയിൽ സുഖദുഃഖപ്രതീതി ഉണ്ടാകുന്നു. തൻമൂലം താന്താങ്ങളെവിട്ട് എത്രത്തോളം അകലുന്നുവോ അത്രത്തോളം ദുഃഖപ്രതീതി തോന്നുന്നു. ഒരിക്കൽ യഥാർഥസുഖപ്രതീതി നിങ്ങൾക്ക് ഉണ്ടായാൽ അപ്പോൾ എന്നെ അറിയാൻ ഞാൻ ഒന്നും ചെയ്യേണ്ടോ എന്നുള്ളതു മനസ്സിലാകും. ഞാൻ വേലചെയ്തതെല്ലാം അന്യത്തിനെ അറിയുന്നതിനായിരുന്നുവെന്നും വെളിപ്പെടും. ഞാൻ എല്ലായ്പ്പോഴും ഉള്ളവനായിരുന്നുവെങ്കിൽ ഇല്ലാത്തവനായിരുന്നതായി എനിക്കു എങ്ങനെ തോന്നാം എന്നൊരു സംശയത്തിനു വകയുണ്ട്. വാസ്തവത്തിൽ അങ്ങനെ തോന്നിയവൻ നിങ്ങളല്ല. ബന്ധപ്പെട്ടവൻ നിങ്ങളല്ല. മോക്ഷത്തിനു ആഗ്രഹിച്ചവനും നിങ്ങളല്ല. പിന്നെ ആർക്കാണു തോന്നിച്ചത് എന്നാൽ നിങ്ങൾ അല്ലാത്ത ഒരുവന്. ഞാൻ അല്ലാത്തഒന്ന് എന്നിലുണ്ടോ? എന്നുനോക്കിയാൽ അവൻ പൊയ്ക്കളയും.

നിങ്ങൾ കാതിൻെറ മടക്കിൽ പെൻസിൽ വച്ചുമറന്നിട്ടു അന്വേഷിച്ചു. ഓർമ വന്നപ്പോൾ പെൻസിൽ നിങ്ങളിൽ പ്രവേശിക്കുന്നില്ല. പെൻസിൽ വച്ച സ്ഥലത്ത് നിങ്ങൾ എല്ലായ്പ്പോഴും ഉണ്ടായിരുന്നു. ഓർമിക്കൽ (സ്മൃതി), വിസ്മൃതി (മറക്കൽ), ഭ്രാന്തി (ഇളക്കമുണ്ടാക്കൽ) ഇവ മായയുടെ ഏററവും സൂക്ഷ്മമായ രൂപത്തിൽ പങ്കുചേർന്നു കച്ചവടം ചെയ്യുന്നു. തൻമൂലം 'ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതെല്ലാം അവനെന്നു തോന്നും' എന്നു സംഭവിച്ചു. അതുകൊണ്ട് ഒട്ടുനേരം ഓർമയിലും ഒട്ടുനേരം മറവിലും ഒട്ടുനേരം ഇളക്കത്തിലും കഴിയേണ്ടിവന്നു. അതുകൊണ്ട് സംശയമെന്യേ ഓർമിച്ചവൻ ഞാൻ; മറന്നവൻ ഞാൻ എന്ന്

നെഞ്ചിൽ കൈവച്ചുകൊണ്ടു ധൈര്യസമേതം പറയുവിൻ:—ഞാൻ എന്നിൽ നിന്നും ഓർമിക്കുന്നു, മറക്കുന്നു, ഇളക്കമുണ്ടാക്കുന്നു എന്ന മൂന്നിനേയും എടുത്തിരിക്കുന്നു. അന്യോന്യവിരുദ്ധങ്ങളായ ഓർമയും മറവിയും രണ്ടുമല്ലാത്ത ഭ്രാന്തിയും ഞാനല്ല, ഓർമിക്കുന്നു മറക്കുന്നു എന്നുള്ളത് തന്നെ ഭ്രാന്തിയാണ്. ഇവ മൂന്നും എന്നിൽ നിന്നും വരാനില്ല. കാനൽ ജലംപോലെയും കയറിൽ പാമ്പു പോലെയും ചിപ്പിയിൽ വെള്ളിപോലെയും ഇവ എന്നിൽ കല്പിതമാണ്. എന്റെ സ്വരൂപം സ്മൃതി, വിസ്മൃതി, ഭ്രാന്തി ഇവ ആയിരുന്നുവെങ്കിൽ എനിക്കു ഇവയിൽ പ്രതീതി ഉണ്ടാകാനേ വഴിയുള്ളു. ആ പ്രതീതിക്കു അവകാശമില്ല. സത്യവസ്തുവിൽ അസത്യവസ്തുതോന്നാം. അതുപോലെ എന്നിൽ മിഥ്യയായ സ്മൃതി, വിസ്മൃതി, ഭ്രാന്തികഠം തന്നെ ശരീരാദി പ്രപഞ്ചങ്ങഠം എന്നു നിങ്ങഠം എപ്പോഠം അറിയുന്നുവോ അപ്പോഠം സാക്ഷാത്കാരം ഭവിക്കുന്നു. അപ്പോഠം നിങ്ങഠം എങ്ങനെയിരിക്കുമോ അതാണ് നിങ്ങളുടെ വടിവ്. അപേക്ഷ കൂടാതെ ഈശ്വരൻ എങ്ങും നിറഞ്ഞവനാണെന്നു അപ്പോഠം നിങ്ങഠം അറിയും. സ്മൃതി, വിസ്മൃതി, ഭ്രാന്തി എന്നുള്ള ഇല്ലായ്മ എനിക്കു ഉണ്ടായതുകൊണ്ടാണ് എനിക്കു എന്തോ ഒന്നില്ലായെന്നു തോന്നുന്നത്. ഒരു കണ്ണാടിയുടെ ഒരുഭാഗത്ത് ചുവപ്പു കടലാസ് ഒട്ടിച്ചാൽ ചുവപ്പുകലരാതെതന്നെ ചുവപ്പിന്റെ വടിവായി കാണുന്നു. അതുപോലെ സ്മൃതി തുടങ്ങിയവ നിങ്ങഠംക്കു സംഭവിച്ചതുകൊണ്ടാണ് നിങ്ങഠംക്ക് വേറെ ഒന്ന് ഉണ്ടാകണമെന്നു തോന്നിയത്. ചൈതന്യമായ നിങ്ങളുടെ സ്വരൂപത്തിൽ യാതൊരു ജഡവസ്തുവും ഇഴഞ്ഞു കയറുകയില്ലെന്നു ധരിക്കുവിൻ. ആത്മസാക്ഷാത്ക്കാരമാകുന്ന ഒഴുക്കിൽ നിങ്ങഠം യഥേഷ്ടം ഒഴുകുവിൻ. ആത്മചൈതന്യമാകുന്ന സച്ചിദാനന്ദം കാലദേശമില്ലാതെ ഒഴുകിക്കൊണ്ടിരിക്കുന്നു—അതിൽ ചാടി നീന്തുവിൻ—ഒഴുകുവിൻ,

നിത്യാനന്ദ വെള്ളം പെരുകുമ്പോഠം
നിലയുണ്ടോ കരയുണ്ടോ.

എന്നാൽ ഇപ്പോഠം നിങ്ങളുടെ അവസ്ഥ വായനസ്ഥലത്തുപോയ സാധുവിനെപ്പോലെ ഇരിക്കുന്നു. ഒരു സാധു ഒരു പട്ടാഭിഷേകസ്ഥലത്തു പോയി കേട്ടുകൊണ്ടു നിന്നു. സുഖമായി നില്ക്കുന്നതിനു ഇയാഠം ഒരു തൂണിൽ ചാരിനിന്നു. ശരീരപ്രപഞ്ചാദികഠം വായനശാലയാണ്. എന്തുചെയ്യാം സുഖത്തിനുവേണ്ടി തൂണിൽ ചാരിനിന്നുപോയി. പൊരിയും പഴവും കൊണ്ടുവന്നപ്പോഠം രണ്ടു കയ്യും നീട്ടി പ്രസാദം വാങ്ങുകയും ചെയ്തു. ഇതു ആരുടെ കുററം? നിങ്ങഠംക്കു അറിഞ്ഞുകൂടാതെയാണോ തൂണിൽ ചാരിയത്. അറിഞ്ഞുംകൊണ്ടുതന്നെ ക്ലേശത്തിൽ അകപ്പെടുന്നു. ഈശ്വരൻ ഇതിനു ഒന്നിനും ഉത്തരവാദിയല്ല. വായനസ്ഥലത്തുള്ള ചപ്രത്തിൽ ഈശ്വരൻ ഉണ്ട്. ആ ഈശ്വരൻ നിങ്ങ

ളുടെ അബദ്ധത്തിനു സാക്ഷിയാണ്. എങ്കിലും നിങ്ങളെ മോചിപ്പിക്കുന്നതിനു വേറെ ഒരാൾ അതായതു ബന്ധമററ ആൾതന്നെ വേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് അദൃഷ്ടഫലം നൽകുന്ന ഈശ്വരനേക്കാൾ ഗുരു നമ്മുടെ ഭക്ത്യാദരങ്ങൾക്ക് അർഹനെന്നു പറഞ്ഞത്. ഇവിടെ സത്ചിത്താനന്ദമാകുന്ന പൊരിയും പഴവും കടലയും കയ്യിൽ കിട്ടിയപ്പോൾ ഗുരുവും മിഥ്യയായ് പോകുന്നു. പക്ഷേ വൈഷമ്യം തീർത്തു അനുഭവിക്കാൻ പൊരി മുതലായവ കയ്യിൽതന്നു. അപ്പോൾ ദൃഷ്ടഫലത്തെ നിങ്ങളെ ഇരുത്തി തീററിയ ഗുരു നിങ്ങളല്ലാതെ വേറെ ആരുമല്ലെന്നു അറിയാററാകും. അതിനെ വാങ്ങുമ്പോൾ തന്നെ വാങ്ങിയതും വാങ്ങിയവനെയും ഒന്നാക്കിത്തീർക്കുവാനുള്ള വൈഭവം അതിനുണ്ട്. ഞാൻ കണ്ണുകൊണ്ടു കണ്ടില്ല, കാതുകൊണ്ടു കേട്ടില്ല, ശരീരം കൊണ്ടു സ്പർശിച്ചില്ല, പിന്നെ എങ്ങനെ ഇതിൻെറ ഉള്ളിലായി? എന്നുള്ളതു വിസ്മയമാണ്. ജ്ഞാനേന്ദ്രിയങ്ങൾക്കും കർമ്മേന്ദ്രിയങ്ങൾക്കും പുറമേ അപ്പോൾ ഒരു ഇന്ദ്രിയം തുറക്കും. അതു ഗുരു കൊടുക്കുന്നതാണ്. അത് ഒന്നുതന്നെ മണക്കും, ഒന്നുതന്നെ കേൾക്കും, ഒന്നുതന്നെ അറിയും. മററു യാതൊന്നിനെയും അതിനു അപേക്ഷിക്കേണ്ടതായില്ല. അത് ഒന്നും കൂടാതെയും നിൽക്കും. ഇങ്ങനെ സംഭവിക്കുമ്പോൾ നിങ്ങൾ മുമ്പിലത്തെ ആളല്ലാതായിത്തീരും. ക്ലേശപ്പെട്ടവനായും ഇപ്പോൾ ക്ലേശരഹിതനായും അല്ല എപ്പോഴും ക്ലേശരഹിതനായും ഇരിക്കുന്നുവെന്നു തോന്നും. ആ സന്ദർഭത്തിൽ സാക്ഷിഭാവം കഴിഞ്ഞ് സാക്ഷികൂടസ്ഥനായി ഭവിക്കുന്നു. കൂടസ്ഥനും ബ്രഹ്മവും ഘടാകാശത്തിലെയും മഹാകാശത്തിലെയും ആകാശംപോലെ ഒന്നാണ്.

അവിദ്യാസ്വരൂപമാണു സ്മൃതി--വിസ്മൃതി--ഭ്രാന്തികൾ ഇവയെ അറുക്കാൻ വഴി എന്താണ്?

ഉത്തേജകം ഉള്ളിടത്തു തീ എളുപ്പം കത്തുന്നു. കർപ്പൂരത്തിലും ഗന്ധകത്തിലും തീ കത്തിക്കണം. പക്ഷേ ഫോസ്ഫറസ് വെറുതെ ഇരുന്നാൽ മതി തീ കത്തിക്കൊള്ളും. പ്രതിബന്ധമുള്ളിടത്തു തീ കത്തുന്നില്ല. പ്രതിഷേധ ഉപകരണങ്ങൾ ഉപയോഗിച്ചാലും വിഷമം. ജഡം വിഷമമെന്നു കരുതി സിദ്ധൻമാർ മണിമന്ത്രഔഷധങ്ങളെക്കൊണ്ടു അതിനെ നിയന്ത്രിച്ച് കാര്യസാധ്യത്തിനു വഴിതേടുന്നു. ജ്ഞാനി ജഡാദിപ്രപഞ്ചത്തെ നാമരൂപമായിട്ടും അവയെത്തന്നെ സച്ചിദാനന്ദമായിട്ടും കാണുന്നു. സിദ്ധൻെറ മണിമന്ത്രഔഷധങ്ങൾ ജ്ഞാനിയുടെ സച്ചിദാനന്ദമാണ്. തൻെറ സച്ചിദാനന്ദമായ മണിമന്ത്രൗഷധത്താൽ ''നീ ഉണ്ട്'' എന്നു ഗുരു പറയുമ്പോൾ ശിഷ്യൻ ഉത്തേജിതനാകുന്നു. ഇവിടെ ഇല്ലാത്തമായ എരിയാതെ എരിയുമ്പോൾ ഉള്ളതായ സച്ചിദാനന്ദമായിത്തീരുന്നു എല്ലാം ഒന്നായതുകൊണ്ടു ഭാവനകൂടാതെ തന്നെ കാണാം.

ഭാവനാതീതം പതിയാവിടത്തേ
കഭാവന പററിനിൻറുന്തീപാ.

സച്ചിദാനന്ദമായ പാത്രത്തിൽ സച്ചിദാനന്ദമായ എണ്ണയൊഴിച്ച് സച്ചിദാനന്ദമായ തിരിയും ഇട്ട് സച്ചിദാനന്ദമായ തീ കത്തിച്ചപ്പോൾ സച്ചിദാനന്ദമായി കാണുകയും അത് ഒരിക്കലും തീരാതെ എരിയുകയും ചെയ്യുന്നു.

അതുപോലെതന്നെ സച്ചിദാനന്ദമായ പാലാഴിയിൽ സച്ചിദാനന്ദമായ മത്തുകൊണ്ടു കടഞ്ഞപ്പോൾ ഉണ്ടായ അമൃതവും സച്ചിദാനന്ദം തന്നെ. ഇതിനെപ്പററി പറയുന്നതാണു സനാതനം.

## 20-11-1935

വൃത്തി നശിക്കുന്നതിനു ഏകാന്തവാസം ആവശ്യമാണോ? ഈശ്വര സൃഷ്ടമായ ശരീരാദിപ്രപഞ്ചം നമുക്കു ഒരിക്കലും ദുഃഖത്തെ നൽകുന്നില്ല. കാലത്രയങ്ങളിലും ഈ ശരീരാദിപ്രപഞ്ചം നമ്മെ ഉപദ്രവിക്കുന്നില്ലയെന്ന് അവസരം വരുമ്പോൾ നാം അറിയണം. ആ അറിവ് എല്ലായ്പ്പോഴും ആയാൽ മതി. ഈ ശരീരാദി പ്രപഞ്ചമല്ല ഇതിൽ നമുക്കുള്ള അഭിമാനമാണു നമ്മെ തടയുന്നത്. ഈ അഭിമാനം എപ്പോൾ നശിക്കുന്നുവോ അതിനാണ് ഏകാന്തത എന്നുപറയുന്നത്.

ജാഗ്രത്തിൽ നമുക്കു സ്വപ്നവും സുഷുപ്തിയും ഇല്ല. സ്വപ്നത്തിൽ ജാഗ്രത്തും സുഷുപ്തിയും ഇല്ല. അതുപോലെതന്നെ സുഷുപ്തിയിൽ ജാഗ്രത്തും സ്വപ്നവും അസത്തായിരിക്കുന്നു. ഇങ്ങനെ ഓരോന്നും അസത്താണെന്നു അറിഞ്ഞുവെങ്കിലും ഈ അവസ്ഥകളിലെല്ലാം മാററമില്ലാത്തതായി ഒന്നുണ്ട്. ആ ഒന്നിൽ നിന്നും കടംവാങ്ങിയാണ് ഈ അസത്തുക്കൾ പ്രതീതമാകുന്നത്. ഈ അസത്തുക്കളെ അസത്താണന്നറിയുന്നതിനു ഏകാന്തസ്ഥലം എന്തിന്?

''മനത്തകത്തഴുക്കറാത മൗനയോഗജ്ഞാനികൾ .
വനത്തകത്തിരുക്കിലും മനത്തകത്തഴുക്കറാ
മനത്തകത്തഴുക്കറുത്ത മൗനയോഗജ്ഞാനികൾ
മുലത്തടത്തിരുക്കിലും പിറപ്പറുത്തിരുപ്പരേ''

എന്നാൽ വിജനപ്രദേശത്തു വസിച്ച് അഭ്യാസംചെയ്ത് അനുഭവം വന്നശേഷം യഥേഷ്ടം എവിടേയുമിരിക്കാം എന്നു പലരും പറഞ്ഞു സമർഥിച്ചിട്ടുണ്ട്. പക്ഷേ ഞാൻ അതിനെ തീരെ വിലവയ്ക്കുന്നില്ല. ഇല്ലാത്ത ഒന്നിനെ ഇല്ലാ എന്നറിയുവാൻ ഒരു വിജനസ്ഥലവും വേണ്ടയെന്നാണ് എൻെറ അഭിപ്രായം. വിജനവാസം നല്ലതും അതു നിങ്ങൾക്കു സൗകര്യമുണ്ടെങ്കിൽ സാധിക്കുന്നതും ശ്രേഷ്ഠംതന്നെ. തൻെറ സാക്ഷാത്കാരത്തിനുവേണ്ടിയാണ് വിജനവാസം എന്നുള്ളവിചാരം അരുതെന്നേയുള്ളു. എന്തെന്നാൽ ഈ പ്രത്യേകതകളിൽ എല്ലാം ഉള്ള അഭിമാനം നശി

ക്കുന്നതാണ് സാക്ഷാത്കാരം. കാള പെററു എന്നു കേട്ട ഉടൻ കയർ എടുക്കാനും കുട്ടിയെ ശുശ്രൂഷിക്കാനും തുടങ്ങുന്നതുപോലെ ആയിത്തീരരുത്. അതുപോലെ സാക്ഷാത്കാരത്തിനു ഇന്നിന്നതു കൊള്ളാം എന്ന് ആരെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതുനമുക്കും സാധിക്കണമെന്നു ചാടിപുറപ്പെടരുത്. വിവേകപൂർവം ആലോചിച്ചിട്ടേ എന്തിനും ഒരുമ്പെടാവൂ. ഒരുത്തനുസുഖം തോന്നുന്നതിൽ വേറൊരുവനും അപ്രകാരം തോന്നണം എന്നില്ല. ഒരു കടുവായെ കണ്ടാൽ നാം ഭയപ്പെട്ടു ഓടുന്നു. പക്ഷേ അതിൻെറ ഇണ സന്തോഷത്തോടുകൂടെ അതിനെ അടുക്കുന്നു. കടുവാ ഭയത്തെ ഉണ്ടാക്കുന്ന ഒന്നാണെങ്കിൽ അതിൻെറ ഇണക്ക് ഭയം തോന്നാത്തതു എന്തുകൊണ്ട്? അതുപോലെ തന്നെ ഒരു പാമ്പിനെ കണ്ടാൽ നാം ഭയപ്പെടുന്നു. എന്നാൽ സുഷുപ്തിസമയത്തു അത് നമ്മെ തൊട്ടുകിടന്നാലും നാം ഭയപ്പെടാറില്ല. അതുകൊണ്ട് ഒരുത്തനു സുഖം മറെറാരുത്തന് ദുഃഖവും, ഒരവസ്ഥയിലുണ്ടാകുന്ന ഭയം മറെറാരവസ്ഥയിൽ ഇല്ലാത്തതായും കാണുന്നു. എൻെറ അഭിമാനമാണു സുഖദുഃഖത്തിനു കാരണമായ പദാർഥങ്ങളെ സൃഷ്ടിച്ചതെന്നറിയണം. അതല്ലാതെ ഒരുവൻ ഏകാന്തതയിൽ സ്ഥിതിചെയ്യുന്നു, അതുകൊണ്ട് അവനു എന്തെങ്കിലും കൊടുക്കണം എന്നു ഈശ്വരൻ കരുതുകയില്ല. വിജനസ്ഥലം സൃഷ്ടിച്ച ഈശ്വരൻ തന്നെയാണ് പട്ടണത്തേയും സൃഷ്ടിച്ചത്. പട്ടണത്തിൽ ഈശ്വരൻ വിഷമങ്ങളുണ്ടാക്കീട്ടുണ്ടെന്നു വിചാരിക്കുന്നുവെങ്കിൽ അദ്ദേഹത്തിനു വിജനസ്ഥലത്തും വൈഷമ്യം ഉണ്ടാക്കാൻ കഴിയും. എന്നെ മുക്തമാക്കിക്കൊള്ളുവാൻ എന്നെ ആനന്ദമാക്കിക്കൊള്ളുവാൻ ഞാൻ നിന്ന ഇടത്തുനിന്നും ഒരിഞ്ചുപോലും അനങ്ങേണ്ടതില്ലായെന്നു ധരിക്കണം. വാസ്തവത്തെ അറിയണമെന്നു ആഗ്രഹിക്കുന്ന ഒരു ഉത്തമ സാധു മാർഗങ്ങളെ അന്വേഷിക്കാൻ പാടില്ല. ഒരു മാർഗത്തിൽ കൂടെയും കാണേണ്ടവനല്ല ഈശ്വരൻ. അപ്പോൾ ഇതു കേൾക്കാൻ വരുന്നതു തന്നെ തെററല്ലേ? എന്നു ചോദിക്കാം. പക്ഷേ നിങ്ങളെ വിട്ട് അന്യമായ ഒരു ശബ്ദം നിങ്ങൾ കേൾക്കുന്നുവെങ്കിൽ അത് തെററുതന്നെ. നിങ്ങളെ സാക്ഷാത്കരിക്കുവാൻ ഇന്നതെല്ലാം ചെയ്യുവിൻ എന്നു പറയുന്നതു മുണ്ടിൻെറ തുമ്പിൽ ഒരു മുടിച്ചിൽ ഇടുന്നതുപോലെയാണ്. അതിൽ കാര്യം വച്ചു മുടിഞ്ഞിരിക്കയാണ്. അതിനെ അഴിച്ചുവിട്ടു നന്നാകുവിൻ. ഏതവസ്ഥയിലും നിങ്ങൾക്കു ഉപകാരപ്രദമായ ഒരു സാധനം ഉണ്ടെങ്കിൽ അത് നിങ്ങളെ അറിയാൻ നിങ്ങൾ ഒന്നും ചെയ്യേണ്ടായെന്നുള്ളതാണ്, അത് ഏതവസ്ഥയിലും നിങ്ങളോടുണ്ടായിരിക്കണം. നിങ്ങൾക്കു ഏററവും വൈഷമ്യമുള്ള ഘട്ടത്തിൽ (ഇതിൽ കൂടുതൽ കഷ്ടം ഇനി ഉണ്ടാകാനില്ലായെന്നു തോന്നുന്ന അവസരത്തിൽ) ആണ് സാക്ഷാത്കാരം സംഭവിക്കുന്നത്. പ്രകൃതിയിലെ കാര്യങ്ങൾ സാധിക്കാൻ പ്രകൃതിയോടു ചേരുവിൻ. എന്നാൽ ഭഗവാനോടു ചേരുവാൻ നഗ്നമായിട്ടു പോകുവിൻ. ഒന്നിനെ മറെറാന്നി

നോട് അതായത് പ്രകൃതിയിലെ കാര്യങ്ങരം ഭഗവാൻെറ കാര്യത്തിനോടു കൂട്ടിക്കലർത്താതിരുന്നാൽ മതി. എവിടെ പോകുമ്പോഴും ഏതവസ്ഥ യിലും എന്നെ അറിയാൻ ഞാൻ ഒന്നും ചെയ്യണ്ടാ എന്നുള്ളതു ദൃഢമായിരി ക്കണം. എന്നാൽ അങ്ങനെ മനനം ചെയ്യരുത്. സംഗീതം കേട്ടുകൊണ്ടി രിക്കുമ്പോരം ചെവിക്കുമാത്രമേ പ്രവൃത്തിയുള്ളു. കണ്ണിനു അപ്പോരം ജോലിയില്ലെന്നു വിചാരിച്ച് കണ്ണിനെ കുത്തിപ്പൊട്ടിക്കാതിരുന്നാൽ മതി. തൻെറ ആശകളെ നിയന്ത്രിക്കാതിരുന്നാൽ അവ തനിയെ നിയന്ത്രിതമായി ക്കൊള്ളും. നിങ്ങളുടെ വൈഭവംകൊണ്ടു നിയന്ത്രിക്കാൻ തുടങ്ങിയാൽ ആശ നമുക്കു പ്രത്യക്ഷമായരീതിയിൽ ആകും.

## 21-11-1935

തന്നെ അറിയാൻ ഒന്നുംചെയ്യേണ്ടായെന്നു പറഞ്ഞാൽ യാതൊരു ചിന്തയും ഇല്ലാതിരിക്കയാണോ? അതല്ല. താൻ ഇന്നാരാണെന്നുള്ള തത്വ ചിന്തയിൽ ഇരിക്കയാണോ? ഏതാണു വേണ്ടത്?

താൻ എന്നാൽ എന്ത്? അറിയുക എന്നാൽ എന്ത്? തന്നെ അറിയാതെ തടഞ്ഞിരിക്കുന്നതെന്ത്? അതല്ലെങ്കിൽ തടസ്സത്തിൽ നിന്നും വിജൃംഭി ച്ചിട്ട് തന്നെ മറച്ചോ? തന്നെ ഏകദേശം മറയ്ക്കുന്നോ? എന്നിവ വഴിയാം വണ്ണം അറിഞ്ഞിരിക്കേണ്ടതാണ്. ഈ ചുവര് നമ്മെ മുഴുവനും മറയ്ക്കു ന്നില്ല. എന്നാൽ ഇരുട്ടോ? ഇരുട്ട് നമ്മെ മുഴുവനും മറയ്ക്കുന്നു. ഇരുട്ട് എപ്രകാരമാണു മുഴുവനും മറക്കുന്നത്?

ബ്രഹ്മം, ഈശ്വരൻ, കൂടസ്ഥൻ, ജീവൻ ഇവയിൽ ബ്രഹ്മം ഏററവും വലിയതായും പ്രകാശസ്വരൂപമായും ഇരിക്കുന്നു. ഉദാഹരണ മായി ഒരു വലിയ അണ്ടാവിൽ നിറയെവെള്ളം ഇരിക്കുന്നുവെന്നു വിചാരി ക്കുക. അതിൽനിന്നും ഉരുളി, ചെമ്പു, പറ, നാഴി ഇവയിൽ എല്ലാം വെള്ളം പകർന്നുവെയ്ക്കാം. വെള്ളം എല്ലാം ഒന്നുതന്നെയെങ്കിലും ഉപാധിയെ ആശ്രയിച്ച് ഉരുളിയിലെവെള്ളം പറയിലെവെള്ളം നാഴി യിലെവെള്ളം എന്നുപറയുന്നു. അതുപോലെ ബ്രഹ്മംതന്നെ ഉപാ ധിയെ ആശ്രയിച്ച് ഈശ്വരൻ, കൂടസ്ഥൻ, ജീവൻ എന്നുള്ള നാമ ങ്ങളെ സ്വീകരിക്കുന്നു. ഉപാധിരഹിതമാകുമ്പോരം എല്ലാം ഒന്നായി ത്തീരുന്നു. ഉപാധി വ്യത്യാസത്തിന് കാരണം മായ ആണ്. ഈ മായ ബ്രഹ്മത്തിൽ ആരോപിതവുമാണ്. എപ്രകാരമാണ് മായ യഥാർത്ഥത്തിനെ മറയ്ക്കുന്നത്? അല്പാല്പമായിട്ടോ മുഴുവനുമാ യിട്ടോ? മായക്ക് ആധാരം അധിഷ്ഠാനം ദ്രഷ്ടാവ് ഇതെല്ലാം ബ്രഹ്മം തന്നെ. ബ്രഹ്മത്തിൻെറ സാധാരണ ജ്ഞാനത്തിൽ മായ സ്ഥിതി ചെയ്യുന്നു. എപ്പോരം വിശേഷജ്ഞാനം ഉണ്ടാകുന്നുവോ അപ്പോരം മായ ഇല്ലാതാകുന്നു. ഗുണങ്ങളുടെ ഇരിപ്പിടം മായയിലാണ്. മണ്ണുകൊണ്ട് തന്നെ കണ്ണാടി ഉണ്ടാക്കുന്നുവെങ്കിലും കണ്ണാടിയിലെന്നപോലെ മണ്ണിൽ മുഖപ്രതിബിംബം കാണാൻ കഴിയുന്നില്ല. അതുകൊണ്ടു മായയുടെ

തമോഗുണം മണ്ണായിട്ടും സാത്വികഗുണം കണ്ണാടിയായിട്ടും ഉപമിക്കാം. കയറിൽ പാമ്പ് എന്നുള്ളതിൽ പാമ്പ് മായയുടെ തമോഗുണമാണ്. അന്തഃകരണം സാത്വികവും അന്തഃകരണത്തിനു സ്വയം പ്രകാശവും ഉണ്ട്. വ്യാപകബ്രഹ്മത്തിൻെറയും സാക്ഷിയുടെയും ആഭ ഉള്ളതുകൊണ്ടാണ് അന്തഃകരണത്തിനു സ്വയം പ്രകാശമുള്ളത്. അതുകൊണ്ട് അന്തഃകരണത്തിൻെറ വൃത്തി കയറിൻെറ ആവരണത്തെ മാററുന്നു. അതായത് അന്തഃകരണത്തിലുള്ള സാക്ഷി ചൈതന്യത്തിൻെറ ആഭാസം (ചിദാഭാസൻ) അന്തഃകരണവൃത്തിയിൻ വീഴുന്നു. ഇതിനുവൃത്തിഉപഹിതസാക്ഷി ചൈതന്യം എന്നുപറയുന്നു. സാക്ഷിയുടെ ചൈതന്യം അന്തഃകരണത്തിൽ വീഴുകയും എന്നാൽ അന്തഃകരണവൃത്തിയിൽ വീഴാതിരിക്കയും ചെയ്താൽ പദാർഥം ദൃശ്യമാകയില്ല. ആ സാക്ഷിചൈതന്യം സാത്വികത്തിൽ പ്രതിബിംബിക്കുമ്പോഴാണു കയറിനെ അറിയുന്നത്. വൃത്തി ഉപഹിതചൈതന്യം അറിയുന്നതിനും പ്രകാശിക്കുന്നതിനും വൈഭവമുള്ളതാണ്. 'ഇതുകയർ' എന്നുള്ളതിൽ അന്തഃകരണവൃത്തി പൂർണമായി ആവരണത്തെ മാററുന്നില്ല (അതുകൊണ്ടാണ് വൃത്തിയിൽ സാക്ഷിയുടെ ആഭകൂടി വേണ്ടിവരുന്നത്). ഇത് എന്നുള്ളതു മാറി കയർ എന്നുള്ളതിനുപകരം പാമ്പ് എന്നു തോന്നുന്നതു വൃത്തിയിലുള്ള അജ്ഞാനം കൊണ്ടാണ്. അതായത് പാമ്പിനു ഉപാദാനകാരണം വൃത്തിയിലുള്ള അജ്ഞാനമാണ്. അല്ലെങ്കിൽ വൃത്തിയിലുള്ള താമസഭാവമാണ്. ഈ താമസഭാവമാണ് പാമ്പിൻെറ സ്വരൂപം.

സാക്ഷിയിലുള്ള ആഭാസം അന്തഃകരണത്തിൽ വീഴുന്നതുപോലെ തന്നെ നേരിട്ടു വൃത്തിയിലും വീഴാം. വൃത്തിയിൽ വീഴുമ്പോൾ അവിടെ അവിദ്യ ഉണ്ടെങ്കിൽ വൃത്തിചൈതന്യം പ്രകാശിക്കുന്നു. ഇതിനെ വൃത്തി ഉപഹിതസാക്ഷിയെന്നു പറയുന്നു. സാക്ഷി അന്തഃകരണ ഉപഹിത ചൈതന്യം. ജീവൻ അന്തഃകരണവിശിഷ്ടചൈതന്യം. അന്തഃകരണം വിശേഷണമായിട്ടു ചൈതന്യത്തോടുകൂടി ചേർന്നിരിക്കുന്നു. ഉദാ: കുണ്ഡലമിട്ട പുരുഷൻ.

ബ്രഹ്മത്തിൽ ആരോപിതമായ മായ ബ്രഹ്മത്തെ വിഷയമാക്കിയും ബ്രഹ്മത്തെ ആധാരമാക്കിയും ചെയ്തിട്ടു ബ്രഹ്മത്തെ തന്നെ മറയ്ക്കുന്നു. മായയ്ക്ക് ആപേക്ഷിക വ്യാപ്തിയാണുള്ളത്. എന്നാൽ ബ്രഹ്മത്തിനു മഹാവ്യാപ്തിയാണ്. മായയ്ക്കു മഹത്തായ ശക്തിയുണ്ട്. മായ എത്രത്തോളം ഉണ്ടോ അത്രയും ശക്തിയുണ്ട്. ശക്തി വിജൃംഭിക്കണമെങ്കിൽ ബ്രഹ്മത്തെ അപേക്ഷിക്കാതെ നിവൃത്തിയില്ല. മായയാണ് ജനനമരണരൂപസംസാര ദുഃഖം ഉണ്ടാക്കുന്നത്. എന്നാൽ മായ തനിച്ചു നിന്നാൽ ജനനമരണ രൂപസംസാര ദുഃഖം ആർക്കും ഉണ്ടാകുന്നതല്ല.

ആദി, മധ്യം, അന്തം ഇവയില്ലാത്തതാണു ബ്രഹ്മം. മായയ്ക്ക് ആദി ഇല്ലെങ്കിലും അന്തം ഉണ്ട്. മായയുടെ ജനനമരണ രൂപസംസാര ദുഃഖം ഒരിക്കലും ബ്രഹ്മത്തെ ബാധിക്കുന്നതല്ല. അതു ഹേതുവായിട്ടു ബ്രഹ്മത്തിനു ബ്രഹ്മജ്ഞാനം ഉണ്ടാകുക എന്ന അവസ്ഥയില്ല. ആദിയിൽ മായ പരിശുദ്ധമാണ്.

മായയിൽ പ്രതിബിംബിതനീശ്വരൻ
മായയ്ക്കൊട്ടുമധീനനല്ലായവൻ
മായയെ തന്നധീനയാക്കിക്കൊണ്ടു
മായത്തങ്ങൾ പലതരം കാട്ടുന്നു.

മായയ്ക്കു മഹാശക്തി അടങ്ങിയിരിക്കുന്നതു കൊണ്ടാണ് സിദ്ധൻ മാർക്ക് അപകടം സംഭവിക്കുന്നത്. ഈശ്വരന് ജനനമരണരൂപസംസാര ദുഃഖമില്ല. സൃഷ്ടി സ്ഥിതി സംഹാരം ചെയ്യുന്നുവെങ്കിലും ഈശ്വരനു വൈഷമ്യമില്ല. മായ ബ്രഹ്മത്തെ ആശ്രയിച്ചതാകകൊണ്ട് ബ്രഹ്മം മായയിൽ എങ്ങും വ്യാപിച്ചിരിക്കുന്നു. എങ്ങും ശക്തി തിളങ്ങിക്കൊണ്ടിരിക്കുന്നു. ബ്രഹ്മത്തിന്റെ ശക്തിയെന്നുള്ളതു വൈഭവം എന്നറിയണം അപ്പോൾ ബ്രഹ്മത്തോടുകൂടിയ മായയിലാണ് സൃഷ്ടി സ്ഥിതി സംഹാരം ഇരിക്കുന്നതെന്നുവന്നു. ആദിയിൽ നിർമലമായ മായ തന്റെ നിർമ്മലതയെ നോക്കുക മൂലമാണ് സൃഷ്ടി സ്ഥിതിസംഹാരം ഉണ്ടായത്. മായയിൽ പ്രതിബിംബിതനായ ആഭാസൻ തന്റെ ഉള്ള അവസ്ഥയെ ഒരിക്കലും നോക്കാറില്ല. അത് എലിയെ പിടിക്കുന്ന പൂച്ചയെപ്പോലെയാണ്. പൂച്ചക്കു എലിയെ പിടിക്കാൻ മുമ്പെ വൈഭവങ്ങൾ ഒന്നും ഉണ്ടാകേണ്ടതായിട്ടില്ല. പൂച്ചയെ പിടിക്കണമെങ്കിൽ എലിയ്ക്കു വളരെയെല്ലാം വൈഭവം ഉണ്ടാക്കേണ്ടിയിരിക്കുന്നു. ഉണ്ടായ ചിദാഭാസനു തന്റെ സച്ചിദാനന്ദഭാവത്തെ ഓർമിക്കണമെന്നില്ല. ഓർമിക്കുന്നതിനു ശ്രമിച്ചതിലാണു ജനനമരണരൂപസംസാര ദുഃഖം ഉണ്ടായത്. അതു കൊണ്ടാണ് നിങ്ങളെ അറിയാൻ യാതൊരു നിയന്ത്രണം കൊണ്ടും സാധ്യമല്ലെന്നു പറയാൻ കാരണം. ഉദാഹരണമായി വയർലെസിനെപ്പറ്റി ആലോചിച്ചു നോക്കുക. ഇവിടെ നിന്നും ഇററലിയിലേക്കു ഒരു വാർത്ത വയർലസ് മുഖേന അറിയിക്കുന്നുവെന്നിരിക്കട്ടെ. ഇതുപോലെയുള്ള മറെറാരു യന്ത്രഘടന മൂലം മധ്യപ്രദേശത്തിലുള്ളവർക്കു ഈ വാർത്താ ശക്തിയെ ഗ്രഹിച്ചു വിവരം അറിയാൻ കഴിയുന്നു.

ഇപ്രകാരം തന്റെ നിർമലതയെ ഓർമിക്കാൻ ശ്രമിച്ചതു മൂലമാണ് സ്മൃതി വിസ്മൃതി ഭ്രാന്തി ഇവ ഉണ്ടാകാൻ കാരണമായത്. തൻമൂലം സകലവിധ വൈഷമ്യങ്ങളും ഏർപ്പെട്ടു. ഉദാഹരണം:– ദോശചുടാൻ അരിയും ഉഴുന്നും വേണം. എന്നാൽ അരിയും ഉഴുന്നും അല്ല വേണമെന്നാശിക്കുന്നത്. ആശിക്കുന്നതു മൂന്നാമതു ഒരാളാണ്. അരിവേണമെന്നു വിചാരിച്ചാൽ പോരാ. അരിഉണ്ടാക്കണമെങ്കിൽ നിലം വേണം.

നിലം പാകപ്രകാരം ഒരുക്കിഇടണം. പിന്നെ വിത്തുവേണം. ആ വിത്തും പാകപ്രകാരം ഒരുക്കിയതായിരിക്കണം. ഇങ്ങനെ നെല്ലും നിലവും ആയിക്കഴിഞ്ഞാൽ അതിനെ വിതച്ചു വളരെക്കാലം സൂക്ഷിച്ചുകൊയ്തെടുത്തു അരിയാക്കണം. ഇതിനിടയ്ക്കു പല പ്രകാരത്തിലും നെല്ലിനു നാശം സംഭവിക്കാവുന്നതാണ്. നിലത്തിനു വൈഭവം ഉണ്ട്. ആ വൈഭവം വെളിപ്പെടുന്നതു വിത്തു വിതക്കുന്നതുമൂലമാണ്. അപകടങ്ങളൊന്നും കൂടാതെ അരിയാക്കി കിട്ടണമെങ്കിൽ ഇവയൊന്നും കൂടാതെ വേറൊന്നുകൂടെ വേണ്ടിയിരിക്കുന്നു. ഈ വൈഷമ്യങ്ങളെല്ലാം ഉഴുന്നിന്റെ കഥയിലും ഉണ്ട്. ഇതെല്ലാം കഴിഞ്ഞു അരിയും ഉഴുന്നും കിട്ടിയാലും ദോശയാകുന്നില്ല. പ്രത്യേകം കല്ലുകൊണ്ടുണ്ടാക്കിയ ആട്ടുകല്ലും കുഴവിയും വേണ്ടിയിരിക്കുന്നു. ഉഴുന്നും അരിയും ആട്ടിവെച്ചാലും ദോശയാകുന്നില്ല. അതിനുപിന്നെയും ദോശക്കല്ല്, ചട്ടുകം, തീ മുതലായവ വേണ്ടിയിരിക്കുന്നു. ഇതെല്ലാമായാലും ചുട്ടുപാകപ്രകാരം എടുക്കുന്നതിനു ഒരാരം വേണ്ടിയിരിക്കുന്നു. അതായത് എവിടെ എല്ലാം മായ വിജൃംഭിക്കണോ അവിടെയെല്ലാം വേറൊരാരം കൂടെ വേണ്ടിയിരിക്കുന്നു. ആ ആരം ബ്രഹ്മം, ഈശ്വരൻ, ജീവൻ എന്ന പേരിൽ നിൽക്കുന്നു.

നിങ്ങരം എപ്പോരം മായയോടു ചേരാതിരിക്കുന്നുവോ അപ്പോരം മായ എന്നിൽ ആരോപിച്ചിട്ടില്ലായെന്നു പറയും. ഇതുകളെ സംശയരഹിതമായി മനസ്സിലാക്കുമ്പോരം അവിടെ നിങ്ങരം ബ്രഹ്മത്തേയും മായയേയും കാണും. അങ്ങനെ കാണുമ്പോരം മായ ഇല്ലാതാവുകയും ബ്രഹ്മം മാത്രമായിത്തീരുകയും ചെയ്യും. അത് ഒരു ദീപത്തിൽ മറ്റൊരു ദീപം ചേർത്താലെന്നപോലെ ഒന്നായിനിൽക്കും.

മായയെ വിടുക എന്നുവച്ചാൽ മായയുടെ അവിദ്യാംശത്തെയാണു വിടേണ്ടത്. മലിന സാത്വികത്തിലാണു ജീവനിരിക്കുന്നത്. അതുകൊണ്ടാണ് സങ്കല്പത്തെ നിയന്ത്രിച്ചാൽ മതി എന്നുപറഞ്ഞത്. മലിന സങ്കല്പത്തെ കളയാൻ നിങ്ങരം സദാ ശ്രമിച്ചു കൊണ്ടിരിക്കുകയാണ്. ആഹാരം കഴിക്കാൻ നിങ്ങരം ശ്രമിക്കുന്നു. എന്നാൽ മലവിസർജനത്തിനു നിങ്ങരംക്കു ഒന്നും ശ്രമിക്കേണ്ടതായിട്ടില്ല. ഈ മലിനസങ്കല്പം ഹാൽ അതായതു ബലാൽവിട്ടു പിരിയാൻ കാത്തിരിക്കയാണ്. ഒരു മൺവെട്ടിയെ ആരും കളയാൻ ആഗ്രഹിക്കുന്നില്ല. പക്ഷേ അമേധ്യംപുരണ്ട മൺവെട്ടിയെ നാം കളയുന്നു. അമേധ്യം കളയാൻ മൺവെട്ടി ഉപയോഗിച്ചതു മൂലം ആ മാലിന്യം അതിൽ ചേരാൻ ഇടവന്നു. അതുപോലെ നമ്മുടെ മലിനസങ്കല്പത്തെ കളയാൻ ശ്രമിച്ചതിനാലാണു മാലിന്യംകൂടെ കലർന്നത്. അതുകൊണ്ട് മാലിന്യത്തെ കളയാൻപോലും ആഗ്രഹിക്കരുത്.

ഒരു സർപ്പവും ഒരു മൽസ്യവും ഇവിടെ ഉണ്ടെന്നിരിക്കട്ടെ. രണ്ടിനും ജീവനില്ല. എല്ലാപേരും ഭയംകൂടാതെ അവയുടെ സമീപത്തു പോയി

തൊട്ടുനോക്കുന്നു. അപ്പോൾ പാമ്പിനു വിഷവും മൽസ്യത്തിനു ഭയവും കാണുന്നില്ല. അതിനു ഏതെങ്കിലും പ്രകാരത്തിൽ ജീവൻ ഉണ്ടായാലോ സമീപത്തിലുള്ളവർ ഭയന്നു ഓടും. അതുകൊണ്ട് എത്ര ശക്തിയോടു കൂടെ ഇരുന്നാലും മായ ദൃഷ്യം ചെയ്യണമെങ്കിൽ ചൈതന്യംകൂടെ ചേരേണ്ടിയിരിക്കുന്നു. അതുപോലെ ജീവൻ ശരീരത്തിൽ ഇരിക്കുന്നതുകൊണ്ടല്ല, ശരീരത്തോടു ചേരുന്നതുകൊണ്ടാണ് ദുഃഖിക്കുന്നത്. ശരീരത്തിൽ ചേർന്നാലും ആ ചേർച്ചയെ തൻെറ കൈവശം വച്ചുകൊണ്ടിരുന്നാൽ ദുഃഖത്തിനു ഇടയില്ല. എന്തെന്നാൽ തന്നെക്കൂടാതെ ഒന്നിനും ചേഷ്ടിക്കാൻ കഴിയുന്നതല്ല. ഈ നില ഒരിക്കലും ഭാവനയെ അപേക്ഷിച്ചുള്ളതല്ല. മററൊന്നും സാധിച്ചില്ലെങ്കിൽ ഭാവിച്ചുകൊണ്ടിരുന്നാലും ഒട്ടാശ്വസിക്കാം.

ഭാവിച്ചുപാരാതെ അകപ്പേ
ഭാവനയ്ക്കെട്ടാതെ.

## 23-11-1935

നിവൃത്തിയിൽ നിന്നാണ് പ്രവൃത്തി ഉൽപ്പത്തിയാകുന്നത്. നിവൃത്തിയിലുള്ള സാധാരണ രൂപമാണു പ്രവൃത്തി. നിവൃത്തിയിൽ തനിക്കുള്ള പ്രിയം കൊണ്ടാണ് പ്രവൃത്തി ഉണ്ടാകുന്നത്. അങ്ങനെ ഉൽപത്തിയായ പ്രവൃത്തിയിൽ നിന്നും നിവൃത്തി ഉണ്ടാകുന്നു. ആ നിവൃത്തിയിൽ ഞാൻ ഉണ്ട് എന്നു എല്ലാവേർക്കും പ്രകാശിക്കുന്നുണ്ട്. നിവൃത്തിയിൽ പ്രവൃത്തി എങ്ങനെ ഇരിക്കുന്നുവെന്നാൽ കുന്നത്തുകാർക്കു പററിയതുപോലെയാണ്. അതായത് ഒരിക്കൽ രാജാവ് കുന്നത്തുകാരെ വിളിച്ച് ആഹാരത്തിനു ആവശ്യമുള്ള സാധനങ്ങളും വിറകും തീപ്പെട്ടിയും കൊടുത്തു. പക്ഷേ തീ കിട്ടിയില്ല എന്നുള്ള കാരണത്താൽ അവർക്കു ആഹാരം പാകംചെയ്തു കഴിക്കാൻ നിവൃത്തിയില്ലാതെ വന്നു.

നിവൃത്തിയിലുള്ള ഞാൻ പ്രവൃത്തിക്കായി ഇച്ഛരിക്കുന്നതു മൂലം തന്നെവിട്ടു വൃത്തി സംഭവിക്കുന്നു. അതു വൃത്തിയുടെ സ്വരൂപം വ്യാപകമാകുന്നതിലേയ്ക്കായിട്ടാണ്. വ്യാപകമാകുമ്പോൾ അതിൽ പെടാതെ ഒന്നും തന്നെ ഇരിക്കുന്നില്ല. നിവൃത്തിയിൽ ഉള്ളവനായി തോന്നിയ താൻ ആദ്യമേ വ്യാപകനായിരുന്നുവെങ്കിൽ പ്രവൃത്തി തന്നിൽ തന്നെ സംഭവിക്കുമായിരുന്നു. അങ്ങനെ സംഭവിക്കാത്തതുമൂലം ഉള്ളതന്നെ വ്യാപകമാക്കുവാനായി കാംക്ഷ ഉണ്ടായി. വ്യാപ്തനല്ലാതെ താൻ ഇരിക്കുമ്പോൾ തന്നെ വൈഭവത്തെ മറക്കുന്നതിനും തന്നെവിട്ട് മററുള്ളതുകളിൽ താനില്ലാത്തതുമൂലം ദുഃഖം ഉണ്ടാകുന്നതിനും ഇടയുണ്ടല്ലോ. ഒരു പശു താൻ മേഞ്ഞുകൊണ്ടിരിക്കുന്നിടത്തു ധാരാളം പുല്ലുണ്ടെങ്കിലും

മരുസ്ഥലത്ത് ഇതിലും ധാരാളം ഉണ്ടെന്നു കരുതി അവിടെചെന്നു മണ്ണു കടിക്കുന്നതുപോലെ. അതുമൂലം താൻ മററുള്ളവയെ അപേക്ഷിച്ചു സുഖസ്വരൂപിയാണെന്നുള്ളതിനു തെളിവു വേറെ വേണമെന്നില്ല. ധനവാൻ ദരിദ്രനോട് ഭിക്ഷ യാചിക്കുന്നതുപോലെ സുഖസ്വരൂപിയായ തന്നെ വ്യാപ്തനാക്കുവാനുണ്ടായ വൃത്തിദുഃഖത്തിൽ തന്നെയാണ് പരിണമിച്ചത്. എന്നാൽ കാലം ദേശം വസ്തു ഇവകളാൽ വലിയതെന്നു തോന്നുന്ന ശരീരാദി പ്രപഞ്ചങ്ങളിൽ ഭ്രാന്തിമൂലം വൃത്തിസംഭവിക്കാം. ആ വൃത്തി രണ്ടു വിധത്തിൽ ഉള്ളിലേക്കു മടങ്ങുന്നു. ഒന്നാമത്തേത്:— വൃത്തി ഏററവും വ്യാപ്തമായിതന്നെ സ്പർശിക്കാം. അതായത് ഒരു കാര്യത്തെപ്പററി ചിന്തിച്ച് ചിന്ത തുടർച്ചയായി വ്യാപിക്കുമ്പോൾ ആ വ്യാപകത്തിന്റെ മധ്യത്തിൽ താനാകയും തന്റെ മുമ്പും പിമ്പും ഉള്ള വൃത്തി രണ്ടായും തീർന്നു രണ്ടും തന്നിലേക്കു പ്രകാശിക്കുകയും ചെയ്യാം. അതായത് തന്നെക്കുറിച്ചന്വേഷിക്കുമ്പോൾ തന്നിൽനിന്നും പുറപ്പെടുന്നതും തന്നിൽ വന്നു ചേരുന്നതും ആയ വൃത്തികൾ. രണ്ടാമത്തേത്:— വ്യാപ്തിക്കു പോകുന്ന ചാഞ്ചല്യത്തിൽ വൈഷമ്യം ജനിച്ച് അതുകളുടെ സ്വരൂപത്തെ ആരായുമ്പോൾ എല്ലാ പദാർഥങ്ങളും ഒരുപോലെ തന്നെ ദുഃഖത്തിനു കാരണമല്ലാതെ സുഖത്തിനു കാരണമല്ലെന്നു വൃത്തിയായി ത്തീരുന്നു. ഏതുപോലെയെന്നാൽ ചുററുപാടും ശത്രുക്കളാൽ നിറയപ്പെട്ട ഒരുവൻ എങ്ങോട്ടും പോകുവാൻ വശമില്ലാതെ ഭയത്തോടുകൂടെ നിന്നിടത്തുതന്നെ നിൽക്കുന്നു. അപ്പോൾ ശത്രുക്കളുടെ കയ്യിൽ അകപ്പെടുന്നതു മരണം.

എന്നാൽ സുഖസ്വരൂപിയായ തന്നിൽ ഭയത്തിനു അവകാശമില്ലാത്തതിനാൽ സുഖവും ഭയവും കൂടെ ആദിയിൽ പ്രതീതമാകുന്നുവെങ്കിലും സുഖവ്യാപ്തിയാൽ ഭയത്തിനു എങ്ങും ഇരിപ്പുകിട്ടാതെ നശിച്ചുപോകുന്നു—അതായത് കടലും നദിയും ചേരുന്നിടത്തു ഒഴുകുന്ന നദിയിൽ നിന്നും കടലിലേയ്ക്കാകുമ്പോൾ ശുദ്ധജലവും കടലിൽ നിന്നും നദിയിലേയ്ക്കാകുമ്പോൾ ഉപ്പുവെള്ളവും കേറാം. ഇങ്ങനെ സുഖദുഃഖങ്ങൾ പ്രതീതമാകയും സുഖത്തിന്റെ വ്യാപ്തി കൂടുമ്പോൾ ദുഃഖം ഇല്ലാതാകയും ചെയ്യുന്നു. അപ്പോൾ ഉണ്ടാകുന്ന അവസ്ഥയാണു പരിപൂർണമായ സച്ചിദാനന്ദ സാക്ഷാത്കാരം. അവിടെ ഈശ്വരനാലും ഗുരുവിനാലും നൽകപ്പെട്ട വിവേകം ഒന്നുമാത്രം മതി ഭയത്തെ ഉന്മൂലനാശം ചെയ്യുവാൻ. അങ്ങനെ വിവേകത്താൽ സച്ചിദാനന്ദമായ ജീവൻ തന്റെ പരിപൂർണ ഭാവത്താൽ ഈശ്വരനും ബ്രഹ്മവും ഒന്നാണെന്നും അവയെ വിട്ടു അന്യമായി മറെറാന്നും ഇല്ലെന്നും കാണുന്നതുതന്നെ ആത്മാവു കൊണ്ടു ആത്മാവിനെ അറിയുന്നത്.

ആദ്യം പറഞ്ഞ വൃത്തിയിൽ വ്യാപ്തിയുടെ ആധിക്യത്താൽ താൻ ഒന്തിൽ ഉൾപ്പെടുകയും അങ്ങനെ ഉൾപ്പെട്ട താൻ ഒന്നിലധികം വെളിച്ചം

തട്ടിയ വസ്തു മററു വസ്തുക്കളെ അപേക്ഷിച്ചു ഭേഗിയായി പ്രകാശിക്കുന്നതുപോലെ ആദിയിലും ഒടുവിലും വിവേകം സ്പർശിച്ചതുമൂലം, താനേററവും പ്രകാശിച്ച് പരിപൂർണ്ണനായും പരിപൂർണ്ണ സച്ചിദാനന്ദസ്വരൂപിയായും തീരുന്നു. അപ്പോരം ഈശ്വരനെന്നും ബ്രഹ്മമെന്നും രണ്ടില്ലാത്തതായ പരിപൂർണ്ണ വ്യാപക സച്ചിദാനന്ദത്താൽ മഗ്നമായി പോകുന്നു. അങ്ങനെ എല്ലാം ബ്രഹ്മമായിത്തീരുന്നു. ഈ നിലയിൽ രണ്ടാമത്തെ വൃത്തിയും. രണ്ടാമത്തെ വൃത്തിയിൽ സാക്ഷാത്കാരം ഈശ്വരവൈഭവത്താൽ ലബ്ദ്ധമാകുകയും ചെയ്യുന്നു. സാധാരണ സംസാരിക്കുമ്പോരം ഞാൻ ഈശ്വരനായി പോകുന്നു; ബ്രഹ്മമായി പോകുന്നു എന്നു പറയരുത്. അതു ഭ്രഷ്ടാണ്.

## 24-11-1935

സാധാരണവൃത്തിയിൽ തന്റെ സ്വരൂപം വ്യാപകമല്ലാതായിത്തീരുന്നതുമൂലം ഭ്രമങ്ങരം ഉണ്ടാവാം. വിശേഷവൃത്തിയിൽ താൻ വ്യാപകനും സച്ചിദാനന്ദസ്വരൂപനുമായിത്തീരുന്നതിനാൽ ആ ഭ്രമത്തിനു ഇടയില്ല.

സത്യം ജ്ഞാനമനന്തം ബ്രഹ്മം
ശാന്തം ശിവമാനന്ദം.

ഇത്രകളുടെ സ്വരൂപമാണു ബ്രഹ്മം. സത്യംതന്നെ കാണുന്നു സത്യംതന്നെ കേരംക്കുന്നു, സത്യംതന്നെ പറയുന്നു എന്നു വരുമ്പോരം സത്യം സ്വരൂപമാകുന്നു. ഇതുപോലെ തന്നെ ജ്ഞാനം തുടങ്ങിയവയും. എന്നാൽ സത്യം മായയിൽ പ്രതിബിംബിക്കുമ്പോരം ആ സത്യം ഇല്ലാതാകുന്നു. അതായത് അസത്യമാകുന്നു. സത്യം സ്വരൂപമല്ലാതാവുമ്പോരം അസത്യത്തിൽ നിൽക്കുന്നു. അസത്യമായയിൽ സത്യം തുടങ്ങിയവ എല്ലാം പ്രതിബിംബിക്കുകയും അപ്പോരം അവ സ്വരൂപമല്ലാതായിത്തീരുകയും ചെയ്യുന്നു. അപ്പോരം ഉള്ള നമ്മുടെ അവസ്ഥ അജ്ഞാനത്തിലാണ്.

ഇരുട്ടു പ്രകാശംതന്നെയാണ്. എന്നാൽ പ്രകാശസ്വരൂപം ഇരുട്ടിനെ വിട്ടുനിൽക്കുന്നു. വൈദ്യുതി കണ്ടുപിടിച്ച ആരം ബരംബുപോലെ പ്രകാശിക്കുന്നില്ല. അയാളുടെ ജ്ഞാനസ്വരൂപത്തിൽനിന്നും ഇതുകരം പ്രകാശിച്ചു. അവിദ്യയെ വിട്ടാൽ ജീവൻ സച്ചിദാനന്ദമാകുന്നു. സച്ചിദാനന്ദമായും നിത്യനായും നിരഞ്ജനനായും ഇരിക്കുന്ന ജീവൻ ഈ ശരീരത്തിൽ ഇരിക്കുന്നു. അതുകൊണ്ടാണു ശരീരത്തിൽ ജീവനു സ്ഥാനം പറയാത്തത്. ഇന്ന സ്ഥലത്തു ജീവൻ ഇരിക്കുന്നു, അവിടെ നോക്കുവിൻ എന്നു പറയുവാൻ കഴിയുന്നില്ല.

ഇരുട്ടിനും വെളിച്ചത്തിനും അതീതമായ വസ്തു ഇരുട്ടും വെളിച്ചവും അല്ലാത്തതാണ്. അതിനെ പ്രകാശസ്വരൂപം എന്നുപറയുന്നു.

ഈ ലോകത്തു എത്രത്തോളം സത്യംപറഞ്ഞാലും ജ്ഞാനം ഉപദേശിച്ചാലും അവ അസത്യമായും അജ്ഞാനമായും തോന്നും. നമ്മെ നാം പൂർണമായി കാണുന്നതുവരെ നമുക്ക് ഒന്നിനേയും പൂർണമായി കാണാൻ കഴിയുന്നതല്ല. അതായിത്തീരണം. അതുവരെ പ്രമാദം ശമിക്കയില്ല.

## സാക്ഷാത്കാരവിശേഷം

തനിക്കു വിവേകം ഉദിച്ച് ആ വിവേകം ബ്രഹ്മാകാരവൃത്തി ഉണ്ടാക്കി അതിൽ സാക്ഷി സ്വയം പ്രകാശിക്കുന്നു. അങ്ങനെ സാക്ഷി സ്വയം പ്രകാശിക്കുമ്പോൾ ആ വൃത്തിയിൽ ഉദയമാകുന്ന ചിദാഭാസൻ, തന്നെയും തൻെറ ആത്മാവിനെയും സാക്ഷാത്കരിക്കുന്നു. ഈ വൃത്തിക്കു മുമ്പും പിമ്പും അനേകതരത്തിലുള്ള ജ്യോതിർദർശനങ്ങളും നാദങ്ങളും സംഭവിക്കുന്നു. അതു ദ്വൈതപ്രതീതിയുടെ ഫലമാണ്. ഇതിനു ഏകാന്തത വേണമെന്നില്ല. ഏതു തൊഴിലിൽ ഇരുന്നാലും ഇതുകൾ ഉണ്ടാവാം. ചുവര്, തൂണ് തുടങ്ങിയവപോലും ജ്യോതിർമയമാകും. ഈ വൃത്തിയിൽ നാം അന്തർമുഖമാവുന്നതിനാൽ ബാഹ്യവിഷയം ഇല്ല— ആ ജ്യോതിസ്സ് ബ്രഹ്മാണ്ഡംവരെ പോകുന്നു. ബ്രഹ്മംതന്നെയാണു അത്. അത് എപ്പോൾ കണ്ടുവോ അപ്പോൾ താൻ രക്ഷപ്പെട്ടു. അപ്പോൾ ''പളിച്ചെന്നെ മിന്നലെപ്പോൽ പൂണും ദേഹം.''

രണ്ടുവശവും മുനയുള്ള ഒരു കമ്പിനെ വേറൊരു കമ്പുകൊണ്ടു തട്ടുമ്പോൾ ആദ്യത്തെ കമ്പു ആകാശത്തിലേക്കു കിളരുന്നു, കിളർന്ന ശേഷം ഒന്നുകൂടെ തട്ടിയാൽ വീണ്ടും കിളർന്ന് ആ കമ്പ് ആകാശത്തിൽ സഞ്ചരിക്കുന്നു. അതുപോലെ ജീവൻെറ മന്ദതയെ വിവേകം കൊണ്ടു ഒന്നു തട്ടുമ്പോൾ സുഖമായി ഒന്നു വിജ്രംഭിക്കുന്നു. വീണ്ടും ഒന്നുകൂടെ തട്ടുമ്പോൾ അത് ഉപാധിയെ വിട്ടു ശാന്തമായി വിഹരിക്കുന്നു. വേദം ശ്രവിച്ചതുകൊണ്ടു മതിവരാ വേദാർത്ഥസാരം ഗ്രഹിച്ചേ മതിവരൂ. ആത്മാകാരവൃത്തിയെന്നും അനാത്മാകാര വൃത്തിയെന്നും വൃത്തി രണ്ടു വിധത്തിലാണ്. ചിദാഭാസനോടുകൂടിയ അന്തഃകരണം അനാത്മാകാര വൃത്തിമൂലം വെളിയിലേക്കു സഞ്ചരിക്കുന്നു. ആത്മാകാരവൃത്തി വിപുലമാക്കുവാൻ ജനനത്തോടുകൂടെത്തന്നെ നാം ഒന്നും ചെയ്യുന്നില്ല; എന്നുമാത്രമല്ല ഇപ്പോഴത്തെ പഠിത്തം ആത്മാകാരവൃത്തിക്കു തീരെ ഉപകരിക്കത്തക്ക നിലയിലുമല്ല. വിദ്യാഭ്യാസകാലത്തു ചിലപ്പോൾ ആത്മാകാരവൃത്തി ഉണ്ടാകാറുണ്ട്. അതായത് പരീക്ഷയിൽ ജയിക്കുന്നതിനും മററും ഈശ്വരപ്രാർത്ഥനയും വഴിപാടുകളും നടത്തുന്നു. ഈ വൃത്തി വളരെ തുച്ഛവും ഫലോന്മുഖവും ആകയാൽ ഇതും അനാത്മാകാരവൃത്തിയായിട്ടേത്തീരുന്നുള്ളു. ഇവിടെ ആത്മാകാരവൃത്തിക്കും അനാത്മാകാരവൃത്തിയ്ക്കും വ്യത്യാസമില്ല. എന്തെന്നാൽ അനാത്മാ

കാരവൃത്തിയുടെ സാധ്യത്തിനുവേണ്ടിയാണ് ഇവിടെ ആത്മാകാരവൃത്തി അനുഷ്ഠിക്കുന്നത്. തൻമൂലം ആ വൃത്തി വ്യാപകമല്ലാതായിപോകുന്നു. പണ്ടേകാലത്തുണ്ടായിരുന്ന വിദ്യാഭ്യാസം ആത്മാകാരവൃത്തിക്ക് അനുകൂലമായിരുന്നു. ഇതോടുകൂടെ ആത്മാകാരവൃത്തി വളരെക്കാലമായി അനാത്മാകാരവൃത്തിയിൽ തഴമ്പിച്ച പഴക്കവും ഉണ്ട്. അതുകൊണ്ട് തനിക്ക് എന്തൊക്കെയോ വേണമെന്നുമാത്രം തോന്നും. ഇതുകൊണ്ട് ആത്മാവിനെപ്പററി അറിയാൻ പ്രപഞ്ചാദികൾ തടസ്സമാണെന്നു കരുതരുത്. മിതമായ രീതിയിൽ പ്രവർത്തിച്ചാൽ ഇവ സഹായമായിരിക്കയെയുള്ളു. സാധാരണ ഒരുവൻ മടിയനാണെങ്കിൽ അവനു വിശപ്പുകൊണ്ടു ദുഃഖം ഉണ്ടാകുമ്പോൾ അന്യനെ ആശ്രയിക്കാനെ തരമുള്ളു. എന്നാൽ തനിക്കു ശക്തി ഉള്ളപ്പോൾ താൻ വേലചെയ്തു ആഹാരം കഴിക്കണമെന്നു കരുതുന്നില്ല.

ആത്മാകാരവൃത്തി പരിപൂർണപക്വദശയിൽ അനാത്മാകാരവൃത്തിയെ വിഴുങ്ങിക്കളയുന്നു. ആത്മാകാരവൃത്തിയിൽ ഇരിക്കുന്നവർ ലോകത്തെ ഭ്രമിപ്പിക്കേണ്ട ആവശ്യമില്ല. അവരും ലോകത്തോടൊത്തു ഭ്രമമില്ലാതെ ജീവിക്കുന്നു. നമ്മുടെ ആത്മാകാരവൃത്തിയിൽ തഴമ്പിച്ച അനാത്മാകാരവൃത്തികൂടെയുണ്ട്. അതും യഥാർഥത്തിൽ ഒരു വയ്പാണ്. വിവേകിയായവൻ ജീവിതത്തിനു അവശ്യം വേണ്ട കാര്യങ്ങൾ ചെയ്യണം ജീവിതരീതിയിൽ നിന്നും താണോ അതിനുമുകളിലോ അവൻ ജീവിക്കരുത്. താഴെ ആയാൽ ക്ലേശവും മുകളിലായാൽ ദോഷവും സംഭവിക്കും. നേരെമറിച്ച് ഏററക്കുറച്ചിൽ ഇല്ലാത്ത ഒരു ജീവിതം നയിച്ചാൽ ആത്മാകാരവൃത്തി തനിയെ ഉണരും.

ഒരു മുറിയിൽ പശുവും വയ്ക്കോലും കൊള്ളുമെന്നിരിക്കട്ടെ. മുറി മുഴുവൻ വയ്ക്കോൽകൊണ്ടുനിറച്ച് അതിനുള്ളിൽ തന്നെ പശുവിനെയും നിറുത്തിയാൽ പശുവിനു വയ്ക്കോൽ തിന്നാൻ സാധിക്കുന്നില്ല; ശ്വാസം മുട്ടിച്ചാകും. കുറെ വയ്ക്കോൽ എടുത്തുകളഞ്ഞാൽ ബാക്കി ഉള്ളതിനെ പശു തിന്നുതീർത്തുകൊള്ളും. അതുപോലെ അന്തഃകരണത്തിൽ ആത്മാകാരവൃത്തിയും അനാത്മാകാരവൃത്തിയും ഉള്ളപ്പോൾ അനാത്മാകാരവൃത്തികൊണ്ടു തന്നെ ഞെരുക്കിക്കളഞ്ഞു. അൽപ്പം വയ്ക്കോൽ എടുത്തുകളഞ്ഞതുപോലെ ഏറിയകാലംകൊണ്ടു ശേഖരിച്ചിട്ടുള്ള അനാത്മാകാരവൃത്തിയിൽ ഒരുഭാഗം എടുത്തുകളഞ്ഞാൽ ആത്മാകാരവൃത്തിയുടെ വിജൃംഭണം കൊണ്ടു ബാക്കിയുള്ളതും ഇല്ലാതായിത്തീരുന്നു. അങ്ങനെ ആകുമ്പോൾ പ്രപഞ്ചാദികളെ ഉപേക്ഷിക്കണം എന്ന ആവശ്യമേ നേരിടുന്നതല്ല. ആത്മാകാരവൃത്തി വികസിച്ചാൽ അനാത്മാകാരവും ആത്മാകാരമായിത്തീരും അങ്ങനെ ആയിത്തീർന്നാൽ പിന്നെ ആരും ഉപദേശിക്കേണ്ട ആവശ്യമില്ല.

ബാഹ്യവൃത്തിയിൽ ധർമവും അധർമവും സ്ഥിതിചെയ്യുന്നു. ഇവ ഏറ്റവും സൂക്ഷ്മഭാവത്തെ കൈക്കൊണ്ട് അന്തഃകരണത്തിൽ സംസ്കാരരൂപത്തിൽ ലീനമാകുന്നു. അന്തഃകരണം വിജൃംഭിക്കുമ്പോൾ വീണ്ടും ധർമാധർമമായി പുറത്തുവരുന്നു. ഒരാൾ ഒരു ഉപകാരം നമുക്കു ചെയ്തുവെന്നിരിക്കട്ടെ. ഏറിയകാലം കഴിഞ്ഞാലും സൗകര്യപ്പെടുമ്പോൾ നാം പ്രത്യുപകാരം ചെയ്വാൻ ആഗ്രഹിക്കുന്നു. അതുപോലെതന്നെ നമ്മോട് അധർമം പ്രവർത്തിച്ചാലും പകരം ചെയ്വാനുള്ള വിചാരം നമ്മിൽനിൽക്കുന്നു. വൃത്തികളുടെ സംസ്കാരരൂപത്തിൽ ലീനമായ അവസ്ഥയാണിത്. ഇങ്ങനെ സകലതും ധർമവും അധർമവുമായി സംസ്കാരരൂപത്തിൽ അന്തഃകരണത്തിൽ ലീനമായിക്കിടക്കുന്നു. ലീനമായതുകൊണ്ടു ദോഷമില്ല. സംസ്കാരരൂപത്തിൽ സ്വച്ഛതയായി പ്രകാശമായാണു അവ സ്ഥിതിചെയ്യുന്നത്. ആത്മാകാരവൃത്തികൊണ്ട് അവ തടസ്സമാറാവയായി ഭവിക്കുന്നു. അതുകൊണ്ട് ജ്ഞാനിക്ക് ആഗാമികർമമില്ല. സഞ്ചിതആഗാമി പ്രാരബ്ധകർമങ്ങൾ തന്നെയാണ് ശരീരത്തിനു കാരണം. ആത്മാകാരവൃത്തിയെ ഏറ്റവും വർധിപ്പിച്ചിട്ട് തനിക്കു കർത്തൃത്വമില്ലാതിരിക്കുന്നതിനാൽ ആഗാമി ഇല്ലാതായി പോകുന്നു. അന്നു തന്റെ കർമങ്ങളെല്ലാം ഈശ്വരനെ മുൻനിറുത്തി താൻ ഒന്നും ചെയ്യുന്നില്ലായെന്ന ഭാവത്തിൽ വർത്തിക്കുന്നു. ജ്ഞാനി അതുകൊണ്ട് പ്രവൃത്തിക്കു ഫലം ഉണ്ടെങ്കിലും കർത്തൃത്വം ഇല്ലാത്തതിനാൽ അവ തനിക്കു ബാധകമാകുന്നില്ല. തൻമൂലം താൻ ചെയ്യുന്നുവെന്ന അഹംഭാവം ഉണ്ടാകുന്നില്ല. ആത്മാകാരവൃത്തിക്കു വികാസം ഉണ്ടായി സംസ്കാരത്തെ കൂടെ വഹിക്കുന്നു. അതുകൊണ്ട് ജീവിതവൃത്തിയിൽ ഒരിക്കലും ഭ്രമിക്കരുത്. അവശ്യം ജീവിക്കുവാൻ ചെയ്യുന്ന കർമങ്ങൾ സാക്ഷാത്കാരത്തിനു ഒരിക്കലും തടസ്സമല്ല. അതോടുകൂടെ ആത്മാകാരവൃത്തിയേയും വർധിപ്പിച്ചാൽ വീണ്ടും ശരീരത്തിനു കാരണമാകാതെ തീരും.

ആത്മാകാരവൃത്തിയെ വർധിപ്പിക്കുന്നതിനു ശ്രവണത്തോളം വൈഭവം മറ്റൊന്നിനും ഇല്ല. ആത്മാകാരവൃത്തിയുടെ ഏറ്റവും അടുത്തതാണു ശ്രവണം.

ഒരു കൂലിക്കാരനെ വിളിച്ച് ഒരു ദിവസത്തെ കൂലി തരാമെന്നു പറഞ്ഞു തോട്ടത്തിലാക്കിയിട്ട് നാം വെറുതെ ഇരിക്കുന്നില്ല. ഇത്ര മൂടു മരിച്ചീനി നടണം; ഇത്ര വിത്തു വിതക്കണം, എന്നെല്ലാം നാം അവനോടു പറയുന്നു. ഒന്നും ചെയ്തു കാണിച്ചുകൊടുക്കുന്നില്ല. പക്ഷേ ശബ്ദം ഉപയോഗിച്ചു. ഈ ശബ്ദത്തെ ആശ്രയിച്ച് അവൻ എല്ലാ ജോലിയും ചെയ്തുതീർക്കുന്നു. ഈ ശബ്ദത്തിനു അന്യനെക്കൊണ്ടു പ്രവർത്തിപ്പിക്കാൻ കഴിയുമെങ്കിൽ വഴിയാംവണ്ണം ശ്രവിച്ചാൽ നാമും തനിയെ പ്രവൃത്തി തുടങ്ങും. താൻതന്നെ പ്രവർത്തിക്കാൻ ശബ്ദം കൂടെ വേണമെന്നില്ല. താൻ ഉണ്ടെന്നു പ്രകാശിക്കുന്നു. തന്നെ പ്രാപിക്കേണ്ടത്

എപ്രകാരമാണെന്നു അറിഞ്ഞുകൂടാ. ഇവിടെയാണ് ശ്രവണം നമ്മെ സഹായിക്കുന്നത്. ഒരു സാധുവിനെ കാണുമ്പോൾ ഇദ്ദേഹം ഒരു സാധുവാണ് എന്നുനാം ദൃഢപ്പെടുത്തുന്നു. തൻമൂലം പഴക്കമാകുന്ന ഒരു ബന്ധം ഉണ്ടാകുന്നു. അതിനാൽ ഇടയ്ക്കുള്ള മായ മാറുകയും സാധുവിൽ നിന്നും നമുക്കു ആശിച്ചതു കിട്ടുമെന്നുള്ള വിശ്വാസം ബലപ്പെടുകയും ചെയ്യുന്നു. സാധുവിൽ നിന്നും മായ ഒഴിഞ്ഞ ''വഴിയിൽകൂടെ നിങ്ങൾ ഉണ്ട്; ആനന്ദമാണ് നിങ്ങൾ; നിത്യനാണു നിങ്ങൾ'' എന്ന ശബ്ദം പ്രവഹിച്ച് നമ്മുടെ ആത്മാകാരവൃത്തിയെ വിജൃംഭിപ്പിക്കുന്നു. ബ്രഹ്മാകാരവൃത്തിയിൽ അന്തഃകരണം ഒതുങ്ങി വെളിച്ചത്തെ അടയുന്നു. ശ്രവണത്തിൽ നിന്നും ഉണ്ടാകുന്ന ബ്രഹ്മാകാരവൃത്തിമൂലം വെളിച്ചം വ്യാപകമാകുകയും അറിവേ വടിവായും അറിവേ സ്വരൂപമായും തീരുകയും ചെയ്യുന്നു. ഈ അറിവുതന്നെ ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ആയിത്തീരുന്നതിനാൽ അറിവുതന്നെ ഇരിക്കുന്നതു അറിവിലായും അറിവുതന്നെ തോന്നുന്നതായും അറിവുതന്നെ ദ്രഷ്ടാവായും ഭവിക്കുന്നു.

## 26-11-1935

പ്രാണൻ സ്വതേ രാജസത്തിൽ നിന്നും ഉത്ഭവിക്കുന്നുവെങ്കിലും അതിനുതന്നെ സാത്വികം, രാജസം, താമസം എന്ന മൂന്നു ഗുണങ്ങളുമുണ്ട്. ജഡത്തോടുചേർന്നു ബാഹ്യവൃത്തി ഉണ്ടാകുമ്പോൾ താമസഭാവം ഉണ്ടാകുന്നു. ഈ പ്രാണൻ തന്നെ (രാജസം) ചേർന്നുവൃത്തി ഉണ്ടാകുമ്പോൾ ആ വൃത്തി സാധകമായും ശക്തിമത്തായും ആദ്യംപറഞ്ഞ വൃത്തിയെ അപേക്ഷിച്ചു പ്രകാശമാനമായും ഭവിക്കുന്നു. അത് അന്തഃകരണത്തിൽ ശ്രേഷ്ഠമായ ബുദ്ധിയോടുചേരുമ്പോൾ ശ്രേഷ്ഠമായ വേദാന്തവിചാരം തോന്നുകയും ആ വൃത്തി ചേതനഭാവത്തിൽ ഉള്ളിലേക്കു മടങ്ങുകയും ചെയ്യുന്നു. അപ്പോൾ അന്തർവൃത്തിയിൽ പ്രതീതമാകുന്ന പ്രാണൻ പ്രാണാപാനൻമാരുടെ ഏകീകരണ (സമ്മിശ്ര)ത്താൽ ശരീരത്തിൽ ആനന്ദകരണങ്ങളാകുന്ന രോമാഞ്ചം ആനന്ദബാഷ്പം, ജ്ഞാനേന്ദ്രിയങ്ങൾക്കു മുമ്പുണ്ടായിട്ടില്ലാത്തതായ ദൈവിക അനുഭൂതികൾ മുതലായവ ഉണ്ടാകുന്നു. ശ്വാസോച്ഛ്വാസംകൂടെ ഇപ്പോഴുള്ള രീതിയിൽനിന്നും മാറി ഏററവും നൈർമല്യമായി സുഖപ്രദമായിത്തീരും. ആനന്ദപ്രദമായ ഒരു കുളിർച്ചയും പത്തരമാററുതങ്കക്കമ്പികൾ പഴുപ്പിച്ചതുപോലെ നാഡികൾ ജ്യോതിർമയമായിത്തീരുകയും ശരീരത്തിനു ഒരു പുതുമ ഉണ്ടായി വേണ്ട വിധത്തിൽ ഒരുക്കിവയ്ക്കുകയും ചെയ്യുന്നു. ഈ വൃത്തികൾ സംഭവിക്കുമ്പോൾ പ്രമാദം ഉണ്ടായി വെളിയിൽ പോകാതിരുന്നാൽ സ്ഥൂലം തുടങ്ങിയവ വഴിയാംവണ്ണം ഒതുങ്ങി അന്തഃകരണത്തെക്കൂടെ ചേതനമാക്കിയിട്ട് വിവേകംകൊണ്ടു ആത്മാകാരവൃത്തിയെ പ്രാപിക്കുന്നു. ഈ വൃത്തിയാണ് 'അഹംബ്രഹ്മാസ്മി'യിലുള്ള ചിദാഭാസൻ പഞ്ചകോശ

ങ്ങൾക്കും ഭിന്നനായി സച്ചിദാനന്ദസ്വരൂപനായി അറിഞ്ഞ് തന്നെയും സാക്ഷിയേയും തന്റെ ആത്മാവായി കാണുമ്പോൾ കൂടസ്ഥൻ നാമധേയത്തോടുകൂടെ മുക്തസാകാരബ്രഹ്മമായിത്തീരുന്നു (മുക്തൻ ബ്രഹ്മസാകാരരൂപത്തിലാണ്) ബ്രഹ്മാണ്ഡത്തിന്റെ ഉള്ളിലും പുറത്തും വ്യാപകമായും അവാച്യമായും സർവവുമായിട്ടുതീരുന്നു. ഈ സ്ഥാനത്തു എത്തിയ വിവേകമുക്തന്റെ മനസ്സ് സാധാരണനാശം, സ്വരൂപനാശം, അരൂപനാശം എന്ന മൂന്നുവിധ നാശങ്ങളേയും അടയുന്നു. പ്രാണൻ സാധാരണനാശത്തെ അടഞ്ഞു സരൂപനാശത്തേയും അരൂപനാശത്തേയും നോക്കുന്നതുമൂലം കർമേന്ദ്രിയങ്ങളോടുകൂടെ പ്രാരബ്ധം തീരുവോളം ഈ ലോകത്തു ചേഷ്ടിക്കുന്നു.

പ്രാണൻ താമസഗുണത്തോടുകൂടെ ഇരിക്കുന്നവക്കു ശരീരത്തിൽ വിയർപ്പിനു കററാഴപോലെയുള്ള ദുർഗന്ധം ഉണ്ടാകുന്നു. രാജസപ്രകൃതിയുള്ളവൻ അതിസമർഥനായും അവന്റെ പ്രവൃത്തികളെ അന്യർ പുകഴ്ത്തുന്നതായും തീരും. സാത്വികപ്രകൃതിയുള്ളവന്റെ വിയർപ്പിനു ഒരു സുഗന്ധം ഉണ്ടായിരിക്കും. പണ്ഡിതൻ രാജസഗുണക്കാരനാണ്. അവന്റെ സംശയം ഒരിക്കലും തീരുന്നതല്ല. ജിജ്ഞാസു സാത്വികവൃത്തിയുള്ളവനാണ്. പ്രാണൻ സാത്വികത്തേയും വിട്ട് അതീതമാകുമ്പോൾ മുക്തനാകുന്നു. അവൻ എത്ര ബാഹ്യവൃത്തിയിൽ പോയാലും വീണ്ടും അന്തർവൃത്തിയിൽ വന്നുചേരും; ഇവനു ഏകാന്തതയിൽ ആഗ്രഹം വർധിക്കും.

ജിജ്ഞാസുവിൽതന്നെ ഉത്തമൻ, മധ്യമൻ, അധമൻ എന്നു മൂന്നു തരക്കാരുണ്ട്. ഉത്തമൻ സാധുവിന്റെ ദർശനംകൊണ്ടു മാത്രം മുക്തിയെ പ്രാപിക്കുന്നു. സാധു എന്തുപറയുവാൻ പോകുന്നുവോ അതിനെ ഉത്തമൻ നേരിട്ടുവാങ്ങുന്നു. മധ്യമൻ തന്റെ സംശയനിവാരണത്തിനായി തർക്കിക്കുകയും സംശയം തീർത്തു സാക്ഷാത്കാരത്തെ പ്രാപിക്കുകയും ചെയ്യും. അധമൻ പല തർക്കങ്ങളും പുറപ്പെടുവിച്ച് സാധുവിന്റെ സ്വാനുഭവവാക്യങ്ങളിൽ വിശ്വാസമില്ലാതെ പിരിഞ്ഞുപോകയും പലരോടും ഇതുപോലെ തർക്കിച്ചശേഷം ഒടുവിൽ ആദ്യത്തെ സാധുവിന്റെ വാക്യത്തിൽ വിശ്വാസം ജനിച്ച് അദ്ദേഹത്തെ സ്മരിച്ചു പിൻതുടരുകയും ചെയ്യും. ഒടുവിൽ പറഞ്ഞ ആൾ ചിലപ്പോൾ ക്രമമുക്തിയെ പ്രാപിക്കുന്നു. പരമഹംസപദവി കിട്ടുകയും ലോകത്തിനു പലവിധ നൻമകൾ ചെയ്യുകയും ചെയ്യും. വിവേകാനന്ദൻ, രാമതീർഥർ ഇവർ ഈ നിലക്കാരാണ്. ഇവർക്കും മററു രണ്ടുപേരേയും അറിയാനുള്ള വൈഭവമുണ്ട്.

സാത്വികഭാവത്തിൽ വൃത്തി സംഭവിക്കുമ്പോൾ എവിടെ നിന്നും എന്നറിയാതെ ദിവ്യമായ വാസന ഉണ്ടാകും. എന്നാൽ ഇതിന്റെ കാരണം എന്താണെന്നു അന്വേഷിച്ചാൽ മഹാശ്രേഷ്ടായി ഭവിക്കും. എത്ര കഠിന

മായ വെയിലത്തു ഇരുന്നാലും സുഖമായ ഇളംകാററുവീശിക്കൊണ്ടിരിക്കും: ഇതെല്ലാം ഈശ്വരൻ സാക്ഷാത്കാരത്തിനു മുമ്പ് അദ്ദേഹത്തിന്റെ വിഭൂതികളെ ദാനം ചെയ്യുന്നതാണ്. ഇവയെ എന്താണെന്നു അന്വേഷിക്കുന്നവൻ ഈശ്വരത്വത്തെ സംശയിക്കുന്നവനാകയാൽ ഭ്രഷ്ടനായിത്തീരുന്നു. എന്നാൽ ഈശ്വരൻ എങ്ങും നിറഞ്ഞവനാണെന്നുളള ഉത്തമമായ വിശ്വാസത്തോടുകൂടെ ഇരുന്നാൽ പ്രാണാപാനൻമാർ യോജിച്ച് അമിതമായ ആനന്ദാനുഭവത്തിനിടയാകുന്നു. ആ സന്ദർഭത്തിൽ ഹൃദയഗ്രന്ഥിയും ബ്രഹ്മഗ്രന്ഥിയും ഛേദിക്കുന്നു. രുദ്രഗ്രന്ഥി ആദ്യമേ തന്നെ ഛേദിക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ് വേദാന്തവാസന നിങ്ങൾക്കുണ്ടായത്. ഹൃദയം ഇപ്പോഴത്തെ നിലവിട്ടു വികസിക്കുകയും അടക്കാൻ നിവൃത്തിയില്ലാത്ത സന്തോഷംകൊണ്ടു നിങ്ങൾ നിറയുകയും ചെയ്യും. അപ്പോൾ സകലസംശയങ്ങളും നശിക്കും.

''ഭിദ്യതെ ഹൃദയഗ്രന്ഥിഛിദ്യന്തെ സർവസംശയാഃ

ഗ്രന്ഥികൾ എന്നാൽ തടസ്സങ്ങളാണ്. ഹൃദയഗ്രന്ഥി ഭേദിച്ച ഉടൻ തന്നെ ബ്രഹ്മഗ്രന്ഥി ഭേദിക്കുകയും സാക്ഷാത്കാരാനുഭൂതി സിദ്ധിക്കുകയും ചെയ്യും.

## 27-11-1935

സാധാരണ എല്ലാ വൃത്തികൾക്കും ഫലത്തിനുമുമ്പും ഫലത്തിനു പിമ്പും എതിർ വൃത്തികൾ ഉണ്ട്. എതിർ എന്നുപറഞ്ഞത് അനുകൂലമായും പ്രതികൂലമായും ആകാം. ഇങ്ങനെയാണെങ്കിൽ ബ്രഹ്മാകാരവൃത്തിക്കും ഇതുപോലെ സംഭവിക്കാമല്ലൊ? എന്നാണെങ്കിൽ അതിനു വേണ്ടി ഇത്രത്തോളം ക്ലേശിക്കുന്നതെന്തിന്? എന്നാൽ ബ്രഹ്മാകാരവൃത്തി ഒഴിച്ചു മറെറല്ലാ വൃത്തികൾക്കുമാണ് ഇതുളളത്. അതുകൊണ്ടാണ് ഈ വൃത്തിക്ക് ബ്രഹ്മാകാരവൃത്തി എന്നു പ്രത്യേകം നാമകരണം ചെയ്തത്. ആ വൃത്തിയിൽ തന്നെ അതായത് ആ വൃത്തിരൂപത്തിൽ തന്നെ ഫലം ഇരിക്കുന്നതിനാൽ അതു മറെറല്ലാ വൃത്തികളിൽ നിന്നും ഭിന്നമായി കരുതപ്പെടുന്നു. ഏതൊരു വൃത്തിയിൽ തന്നെ ആ വൃത്തിരൂപത്തിൽ ഫലം ഇരിക്കുന്നുവോ അതാണു ബ്രഹ്മാകാരവൃത്തി. ഇതെങ്ങനെയെന്നാൽ രണ്ടു കണ്ണാടികൾ എതിരായി കാണിക്കുമ്പോൾ അവയുടെ ഛായ ഏകോപിച്ച് തിരിച്ചറിയാൻ പാടില്ലാതെ ആയിത്തീരുന്നതുപോലെ. ഇവിടെ വൃത്തിയുടെ ഫലം പ്രതിബിംബമായി കരുതണം. ഇതിനു കാലവും ദേശവും ബാധകമാകുന്നില്ല. പ്രതിബിംബമാകുന്ന ഫലം അതേ സമയത്തുതന്നെ സംഭവിക്കുന്നു. എപ്പോൾ ബ്രഹ്മാകാരവൃത്തി സംഭവിക്കുന്നുവോ ആ മാത്രയിൽ തന്നെ സാക്ഷാത്കാരവും ഉണ്ടാകുന്നു. ഇവ അന്തഃകരണത്തിലാണു സംഭവിക്കുന്നത്.

ബ്രഹ്മത്തിൽ ആരോപിതമായിരിക്കുന്ന മായയുടെ സാത്വികഭാവമാണ് അന്തഃകരണം. കയറിൽ കയറിന്റെ ആകാരം എപ്പോൾ സംഭവിക്കുന്നുവോ ആ മാത്രയിൽത്തന്നെ അതിൽ തോന്നപ്പെട്ട പാമ്പ് എങ്ങും ഇല്ലാതാകുന്നു.

''കാരണംതന്നെ കാര്യമായീടുന്നു
നാമരൂപങ്ങൾകൊണ്ടെന്നറിഞ്ഞാലും'' .

ബ്രഹ്മാകാരവൃത്തി സംഭവിച്ചാൽ ഉടൻതന്നെ സാക്ഷാത്കാരം. ആ സാക്ഷാത്കാരം തന്നെ വൃത്തിരൂപമായി സകലസംശയങ്ങളെയും നശിപ്പിക്കുന്നു. ഇങ്ങനെയുള്ള ബ്രഹ്മാകാരവൃത്തി നമുക്ക് ഇടവിടാതെ സംഭവിക്കുന്നു. ഈ ബ്രഹ്മാകാരവൃത്തിയെ നാം തിരിച്ചറിയാത്തതു മൂലം ഇതു സുഷുപ്തിയായി നമുക്ക് അനുഭവപ്പെടുന്നു. ഇതര വൃത്തികളെ ഉന്നിയിട്ട് ഈ ബ്രഹ്മാകാരവൃത്തിക്കു നാം മോക്ഷം എന്നു പറയുന്നു. മററു വൃത്തികളെ ഉന്നി ഇതിനും പറയുന്നുവെന്നല്ലാതെ ഇവിടെ മോക്ഷവും ബന്ധവും രണ്ടും ഒരുപോലെ ഇരിക്കുന്നു.

നമ്മുടെ കാലിൽ ഒരു മുള്ളുകൊണ്ടാൽ ഒരു പിൻ ഉപയോഗിച്ച് ആ മുള്ളിനെ എടുക്കുന്നു. പിന്നീട് രണ്ടിനേയും കളയുന്നു. മുള്ളെടുത്ത ശേഷവും വ്രണംഇരിക്കുന്നുവെങ്കിലും മുള്ളെടുത്ത ഉടൻതന്നെ സുഖം പ്രതീതമാകുന്നു. അതുപോലെ ജ്ഞാനിക്ക് തന്റെ സ്വരൂപം നിരാവരണമായി അതീതമായിത്തീർന്നശേഷവും പ്രാരബ്ധത്തിനു കാരണമായ സംസാരം കാണുന്നു. പക്ഷേ ആ സംസാരവും ആനന്ദമയമല്ലാതെ സംസാരദുഃഖത്തിനു കാരണമാകുന്നില്ല. നമുക്കുണ്ടാകുന്ന ഓരോ വൃത്തിയും ബ്രഹ്മാകാരവൃത്തിയിലേക്കുപോയശേഷം മടങ്ങുന്നു. അല്ലെങ്കിൽ മോക്ഷത്തിനുവേണ്ടി എല്ലാപേരും യത്നിക്കേണ്ടിവരുമായിരുന്നു.

ഒരു കുളത്തിലെ വെള്ളത്തിൽ നാം നാഴിവെള്ളം ഒഴിക്കുന്നുവെന്നിരിക്കട്ടെ. നാഴിവെള്ളം കുളത്തിലെ വെള്ളത്തോടു ചേർന്ന് എങ്ങും വ്യാപകമാകുന്നു. വെള്ളത്തിനു എപ്പോഴും തന്റെ ലവൽ സൂക്ഷിക്കാൻ കഴിയുന്നതുകൊണ്ട് നാഴിവെള്ളം കുളത്തിന്റെ മഹാവ്യാപ്തിയോടു ചേരുന്നു. അല്ലെങ്കിൽ നാഴിവെള്ളം പ്രത്യേകമായി പൊങ്ങികാണുമായിരുന്നു.

ബ്രഹ്മാകാരവൃത്തി എപ്പോൾ വിഷയത്തെ നോക്കുന്നുവോ അപ്പോൾ ദുഃഖം സംഭവിക്കുന്നു. വെളിച്ചത്തിൽ അന്യമായ ഒന്നു സംഭവിച്ചപ്പോഴാണു രാമൻ, കൃഷ്ണൻ എന്നെല്ലാം ഉണ്ടായത്. എന്നാൽ ഇവരെ ഇരുട്ടിൽ കാണാൻ കഴിയുന്നില്ല. ഇരുട്ടിനെപ്പോലെ തന്നെ വെളിച്ചവും വളരെ വ്യാപിക്കുന്നുവെങ്കിലും ഇവർ പ്രത്യേകം നാമരൂപങ്ങളായിട്ടു പ്രതീതമാകുന്നു. രാമൻ കൃഷ്ണൻ എന്നുള്ളവരുടെ നാമവും രൂപവും എടുത്തുകളഞ്ഞാൽ വെളിച്ചം മാത്രമായിത്തീരുന്നു. യാതൊരു കാലത്ത് എല്ലാ

പേരെയും ഒന്നായി കാണാൻ കഴിയുമോ അതുതന്നെയാണ് യഥാർത്ഥ വെളിച്ചം. ആ വെളിച്ചം യാതൊരു വൃത്തിമൂലം ഉണ്ടാകുമോ അതുതന്നെയാണ് ബ്രഹ്മാകാരവൃത്തി. ഈ വെളിച്ചം അന്തഃകരണംപോൽ ഇരിക്കുന്നു. ഈ വെളിച്ചവും അന്തഃകരണവും സമ്മേളിക്കുന്നതാണ് ചിദാഭാസൻ. ഈ ചിദാഭാസനാണ് രാമൻ എന്നും മററും വിളിക്കുന്നത്. ഈ വെളിച്ചം പകലിനും ഇരുട്ടിനും അതീതമാണ്. എന്തെന്നാൽ പകൽ എന്നുപറയുമ്പോൾ അതിന്റെ മുമ്പും പിമ്പും രാത്രിയുണ്ട്. അതുപോലെ തന്നെ രാത്രി എന്നുപറഞ്ഞാൽ അതിന്റെ മുമ്പും പിമ്പും പകൽ ഉണ്ട്. എന്നാൽ ഈ വെളിച്ചത്തിൽ നിന്നും പകലും രാത്രിയും ഉണ്ടാകുന്നില്ല. പകലും രാത്രിയും അററതായ ഒരു സ്ഥലത്ത് സകലതും നിങ്ങളിലും നിങ്ങൾ സകലതിലും ഇരിക്കുന്നതായി തോന്നും. പകലും രാത്രിയും അററതുകൊണ്ടു കാലമില്ലാതെ പോയി. സാധാരണ വെളിച്ചം ഇരുട്ടുപോലെതന്നെ—ചിദാഭാസൻ വിഷയത്തോടുകൂടിയവനായപ്പോൾ പകലായും രാത്രിയായും കണ്ടു. എന്നാൽ ചിദാഭാസൻ ബ്രഹ്മത്തോടു വിഷയിക്കുമ്പോൾ ബ്രഹ്മാകാരമാകുന്നു. നാമരൂപങ്ങൾ നശിച്ച സ്ഥലത്തുണ്ടാകുന്ന വെളിച്ചമാണ് ബ്രഹ്മപ്രകാശം. അത് നാമങ്ങളെയും രൂപങ്ങളെയും ഒന്നാക്കിച്ചെയ്യുന്നു. അപ്പോൾ പ്രാണികളെല്ലാം പരബ്രഹ്മ നിർമ്മലബീജം എന്ന് അനുഭവമാകും—അപ്പോൾ ഉപാധിയിൽ ഉണ്ടാകുന്ന ദിവ്യപ്രകാശം ഈ ഉപാധിയേയും നശിപ്പിച്ച് മററു ഉപാധികളെയും നശിപ്പിക്കുന്നു. ഈ ഉപാധിയിലുള്ള ഭ്രാന്തി നശിച്ചതുമൂലം മററു ഏതേതു ഉപാധികളിൽ നിന്നും നിങ്ങൾക്കു ഉപദ്രവം നേരിടുമോ അവയും ഉണ്ടാകയില്ല.

## 28-11-1935

"എത്രനാൾ സ്വാതന്ത്ര്യമില്ലാതിരിക്കുന്നി-
തത്രനാൾ ഈശങ്കൽഭയവുമുണ്ടായ്‌വരും
ഈശനെയുപാസിച്ചു മോഹിച്ചീടുന്നു ജീവൻ
ഈശനുംതാനും ഒന്നാണെന്നുള്ളബോധമെന്യേ"

റോസാപ്പൂവിൽ സുഗന്ധമുണ്ട്. വെരുകുംപുഴുവിലും മണമുണ്ട്. എന്നാൽ റോസാപ്പൂവിലുള്ള മണം പൂവറിയുന്നില്ല. അതുപോലെ തന്നെ വെരുകും അതിന്റെ പുഴുവിലുള്ള മണം അറിയുന്നില്ല. രണ്ടിന്റേയും വാസന നമുക്കറിയാൻ കഴിയുന്നു. മണമുണ്ടാകുമ്പോൾ നാം നിൽക്കുന്നു. നാററമുണ്ടാകുമ്പോൾ നാം ഓടുന്നു. അതു എന്തുകൊണ്ടാണ്? ഉറങ്ങിക്കിടക്കുമ്പോൾ നമ്മുടെ മൂക്കിനു സമീപം നാററവും മണവും ഉള്ള സാധനം കൊണ്ടുവച്ചാൽ നാം അറിയുന്നില്ല. നാററത്തെയും മണത്തെയും ഗ്രഹിക്കുന്നത് ഇവ രണ്ടിൽനിന്നും ഉപരിയായ ഒരു മണമാണ്. മണ്ണെണ്ണയിൽ അൽപ്പം പെട്രോൾകൂടെ ഒഴിച്ചാൽ ദീപം ഒന്നു

കൂടെ ഉജ്ജ്വലിക്കും. അൽപ്പം വെള്ളം ഒഴിച്ചാലോ ദീപം അൽപ്പം മങ്ങും. അതുകൊണ്ട് ഉത്തേജകസാധനം ചേരുമ്പോൾ ദീപം വർധിച്ചും പ്രതിബന്ധകസാധനംകൊണ്ടു ദീപം മങ്ങിയും കാണുന്നു. മണം ഉത്തേജകവും നാററം പ്രതിബന്ധകവുമാണ്. ഉത്തേജകമായ മണം ചേർന്നതുകൊണ്ട് ഓടാതെയും പ്രതിബന്ധകമായ നാററം ചേർന്നപ്പോൾ ഓടേണ്ടതായുമിരിക്കുന്നു. എന്നാൽ ഈ ശക്തി ഇരിക്കുമ്പോൾ തന്നെ നിദ്രയിൽ മണക്കുന്നുമില്ല. നാറുന്നുമില്ല. നിദ്രയിൽ സമീപമുള്ളതു ഉത്തേജകശക്തിയാണെങ്കിൽ ദൂഷ്യമില്ല. നേരെമറിച്ച് പ്രതിബന്ധകശക്തിയാണെങ്കിൽ മരണത്തിനു കാരണമായേക്കും.

ഇവിടെ ഒരു ''ടാർച്ചു'' വച്ചശേഷം ഞാൻ വെളിയിൽ പോകുന്നു. ആരെങ്കിലും ടാർച്ചു എടുത്തു ദൂരത്തെറിഞ്ഞാൽ ഞാൻ വരുമ്പോൾ അത് അവിടെ ഇല്ലാതായിപ്പോകുന്നു, എങ്കിലും ഞാനുണ്ട്, അതുപോലെ കരണങ്ങളെല്ലാം എടുത്തുകളഞ്ഞാലും അവനുണ്ട്. അവൻ ഇതോടുകൂടെ ചേരാതെ സ്വാതന്ത്ര്യമായിരുന്നാൽ ഒന്നും അറിയുകയില്ല. ജീവൻ ഇതുകളെ വിട്ടുപിരിയുന്ന അവസരത്തിൽ ഇതുകളെല്ലാം ജഡമാകുന്നു. അതുപോലെ ഈശ്വരൻ ഈ പ്രപഞ്ചത്തിൽനിന്നും വിട്ടുപിരിഞ്ഞാൽ ഇതെല്ലാം ജഡമായി പോകുന്നു.

## 29-11-1935

അന്ത:കരണത്തിന്റെ മാലിന്യങ്ങളെ കളയുവാൻ തത്വം പദാർഥ പരിശോധനയും ശ്രവണവും അല്ലാതെ മറെറാന്നും വേണ്ടതില്ല.

തത്വം പദാർഥപരിശോധന: ഞാനാര്-ഞാൻ എങ്ങനെ ബദ്ധനായി എന്നും മററുമുള്ള ചിന്തനമാണ് ശ്രവണം: ഗുരുവാക്യത്തെ തന്റെ യുക്തിക്കും ശാസ്ത്രങ്ങൾക്കും അനുകൂലമാണെന്ന് അറിഞ്ഞ് ദൃഢമായി നിശ്ചയിക്കലുമാണ്.

കണ്ണാടിയിൽ പൊടി പാറിയിരുന്നാൽ നമ്മുടെ മുഖപ്രതിബിംബം കാണുന്നില്ല. അതുപോലെതന്നെ അന്തഃകരണത്തിലുള്ള മാലിന്യമാണ് തന്റെ സ്വരൂപത്തെ മറയ്ക്കുന്നത്, കണ്ണാടിയിലുള്ള പൊടി ഒരു ക്ഷണം തുണികൊണ്ട് തുടച്ചാൽ മാറുന്നതാണ്. അന്തഃകരണവും കണ്ണാടിയെപ്പോലെ ജഡവസ്തുവാണെങ്കിലും കണ്ണാടിയെപ്പോലെ തുടയ്ക്കാൻ നിവൃത്തിയില്ല. അന്തഃകരണം എന്നതുതന്നെ ജ്ഞാനത്തിന് കാരണമായി ഏററവും ഉള്ളിലിരിക്കുന്നത് എന്നാണർഥം. കണ്ണാടിക്ക് വ്യാപകചൈതന്യം മാത്രമേയുള്ളു. അന്തഃകരണത്തിന് വ്യാപകചൈതന്യവും സാക്ഷിചൈതന്യവും ഉണ്ട്. മഹാവ്യാപകചൈതന്യത്തിന്റെയും സാക്ഷിചൈതന്യത്തിന്റെയും വൈഭവം ഏററിട്ട് അഹം എന്ന ഭാവത്തിൽ അന്തഃകരണത്തിൽ ചിദാഭാസൻ സ്ഥിതിചെയ്യുന്നു. കണ്ണാടി

ഉണ്ടാക്കിയ ഉടൻതന്നെ മുഖം പ്രതിബിംബിക്കണമെന്നില്ല. അതിൽ പ്രതിബിംബം ഉണ്ടായെന്നും ഇല്ലെന്നും വരാം. അതുകൊണ്ടാണ് മാലിന്യം ഉണ്ടായപ്പോഠ മുഖം പ്രതിബിംബിക്കാതിരിക്കയും തുടച്ചാൽ മാറുകയും ചെയ്യുന്നത്. അന്തഃകരണം ഉണ്ടായമാത്രയിൽ തന്നെ ചിദാഭാസനുമുണ്ട്. ചിദാഭാസനില്ലെങ്കിൽ അന്തഃകരണവുമില്ല. അനാദികാലം കൊണ്ടുണ്ടായ ധർമാധർമങ്ങളായ കർമങ്ങഠ ഏററവും സംസ്കാരരൂപത്തിൽ അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്നു. ഒരു പുളി പുളിങ്കുരുവിൽ സംസ്കാരരൂപത്തിൽ ഇരിക്കുന്നു. പുളിങ്കുരുവിനേക്കാളും അവ്യക്തമായ രൂപത്തിലാണ് അന്തഃകരണത്തിൽ സ്വച്ഛതയായവിധം മാലിന്യം സ്ഥിതിചെയ്യുന്നത്. ഈ വ്യത്യാസങ്ങഠ വഴിയാംവണ്ണം ഗ്രഹിച്ചാൽ സർവ ക്ലേശങ്ങളും ഉടനെ നശിക്കുന്നു. നാം കണ്ണാടിയിൽ നോക്കിയപോലെയല്ല ചിദാഭാസൻ അന്തഃകരണത്തെ നോക്കിയത്. ഇരുമ്പിൽ അഗ്നിപോലെ എല്ലായിടത്തും ഒരുപോലെ വ്യാപിച്ചാണ് ചിദാഭാസൻ സ്ഥിതിചെയ്യുന്നത്. കണ്ണാടിയിൽ പ്രതിബിംബം ഒന്നുകിൽ വലുതായോ അല്ലെങ്കിൽ ചെറുതായോ കാണപ്പെടുന്നു. സമാനാകാരം വിഷമമാണ്. എന്നാൽ ചിദാഭാസൻ എള്ളിൽ എണ്ണയെന്നപോലെയാണ് അന്തഃകരണത്തിൽ ഇരിക്കുന്നത്.

കണ്ണാടിയിലും അന്തഃകരണത്തിലും മാലിന്യങ്ങഠ എങ്ങനെ സംഭവിക്കാമെന്നറിയേണ്ടതാണ്. കണ്ണാടിയിൽ മറെറാരു ജഡപദാർഥമാണ് മാലിന്യമായി പററുന്നത്. അന്തഃകരണത്തിൽ അപ്രകാരം സംഭവിക്കയില്ല. എൻെറ വീട്ടിൽ എന്നെ അന്വേഷിച്ച് ആർക്കും കയറിവരാം: എന്നാൽ രാജാവിൻെറ കൊട്ടാരത്തിലോ? അവിടെ അകത്തു വിടുകയില്ല. എന്നാൽ രാജാവിനെപ്പോലുള്ള ഒരാഠക്ക് അവിടെ പ്രവേശനമുണ്ട്. അതുപോലെ അന്തഃകരണത്തിൽ പററുന്ന മാലിന്യവും അന്തഃകരണത്തെപ്പോലെയുള്ളതായിരിക്കണം. നന്മയ്ക്കും തിന്മയ്ക്കും കാരണമാകാവുന്ന കർമങ്ങളുടെ സംസ്കാരരൂപമായ പ്രകാശരൂപമായവ മാത്രമേ അന്തഃകരണത്തിൽ പററുന്നുള്ളു. തൻമൂലം അവയ്ക്ക് ചിദാഭാസനേയും പററുവാൻ കഴിയും.

അന്തഃകരണത്തെ ശുദ്ധമാക്കുവാൻ വേറൊന്നുകൊണ്ടും കഴിയുന്നതല്ല. ഭഗവാൻ അർജുനന് വിശ്വരൂപം കാണിച്ചുകൊടുത്തിട്ട് ഇനി ഇതുപോലെ കാണുവാൻ നീ പ്രയത്നിച്ചുകൊള്ളുക എന്നാണ് പറഞ്ഞത്. അദ്ദേഹം അന്തഃകരണത്തെ കാണിച്ചില്ല. വിശ്വരൂപം കണ്ണാടിയിലെ പ്രതിബിംബം പോലെയാണ് അർജുനൻ കണ്ടത്. എന്നാൽ വിശ്വരൂപസമയത്ത് തന്നെ ഒന്നുപിടിക്കുവാൻ സഹദേവനോടു പറഞ്ഞപ്പോഠ താൻ സർവ ബ്രഹ്മാണ്ഡങ്ങളും നിറഞ്ഞിരിക്കുന്ന ഭഗവാനെ എങ്ങനെയാണ് പിടിക്കേണ്ടത്? താൻ എത്രയോ തുച്ഛനാണ് എന്നുള്ള അജ്ഞാനം സഹദേവനെ ബാധിച്ചില്ല. സഹദേവൻ തന്നത്താൻ ഒന്നു കെട്ടിപ്പിടിച്ചു.

അതായത് തന്റെ അന്തഃകരണത്തിൽ വീണ അഹംവൃത്തിയോടു കൂടിയ ചിദാഭാസനെ ഒന്നുനോക്കി.

അന്തഃകരണത്തിൽ മാലിന്യം പററിയതുമൂലം ''ഞാൻ സാക്ഷാത്കാരത്തിനു യോഗ്യനാണോ, അതിലേക്ക് പ്രത്യേകമായി ജനിച്ചവർക്കെ കഴിയൂ'' എന്ന് ഒരിക്കലും വിചാരിക്കരുത്. ആരൊരുവൻ തന്നെയും തന്റെ പരിസരങ്ങളേയും അറിയുന്നുവോ അവൻ അപ്പോൾതന്നെ ആരൂഢനാകുന്നു. ഇടവിടാതെ ചിന്ത എന്നെ ഉപദ്രവിക്കുന്നതുകൊണ്ട് സാക്ഷാത്കാരത്തിന് നിവൃത്തിയില്ലെന്ന് വിചാരിക്കുന്നവൻ ഒരിക്കലും സാക്ഷാത്കരിക്കയില്ല. ഇതുകൊണ്ടൊന്നും സാധിക്കയില്ലെന്ന് വിചാരിക്കുന്നതിൽപരം പാപം മറെറാന്നുമില്ല.

ചിന്തയേയും അതിൽനിന്നും ഉണ്ടാകുന്ന മാലിന്യങ്ങളെയും അടക്കാൻ ചെയ്യുന്ന കൃത്യങ്ങളാണ് സാക്ഷാത്കാരത്തിനു തടസ്സമെന്നു അറിയണം. ശുദ്ധവെള്ളം കുടിക്കണമെന്നു വിധിക്കാം. അനുഷ്ഠിക്കാൻ കഴിയുന്നതല്ല. എവിടെ ദാഹമുണ്ടായോ ആ സ്ഥാനത്തു തന്നെ വെള്ളം ഉണ്ടാക്കാനുള്ള വൈഭവം ഉണ്ടെങ്കിൽ ശുദ്ധവെള്ളം കുടിക്കാം. എന്നാൽ അത് അസംഭവ്യമാണ്. മുമ്പൊരു കാലത്തും സാക്ഷാത്കാരം കൂടാതിരുന്നിട്ടില്ല. ഇപ്പോൾ സാക്ഷാത്കാരം കൂടാതല്ല ഇരിക്കുന്നത്. ഇനിമേൽ സാക്ഷാത്കാരം കൂടാതല്ല ഇരിക്കാൻ പോകുന്നതും എന്ന വാസ്തവം ഗ്രഹിക്കണം.

ചിലർ തങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയെ വിടാൻ മനസ്സില്ലാത്തവരായി കാണുന്നു. ഗൃഹഭരണം തുടങ്ങിയവയിൽ അല്പംകൂടെ ശരിപ്പെടുത്താനുണ്ട്. അതുംകൂടെ കഴിഞ്ഞിട്ടു പിന്നെ ഈശ്വരപരമായി ജീവിക്കാമെന്നു മാററിവയ്ക്കുന്നു. തനിക്കൊരു അത്യാവശ്യകാര്യം സാധിക്കാനുണ്ടെങ്കിൽ പന്ത്രണ്ടു മൈൽ ദൂരെ കാൽനടയായി പോയി കാര്യം സാധിക്കും. ദൂരം അപ്പോൾ തീരെ സാരമില്ലെന്നു തോന്നും. അന്യർക്കു വേണ്ടിയാണ് കാര്യം സാധിച്ചുകൊടുക്കേണ്ടതെങ്കിൽ ദൂരം വളരെ കൂടുതലാണെന്നു തോന്നുകയും പോകാതിരിക്കാനുള്ള പല ഒഴിവുകൾ തോന്നുകയും ചെയ്യും. അതുകൊണ്ട് സാക്ഷാത്കാരം വേണ്ടാത്തവരാണ് വേണ്ടാത്ത ചോദ്യങ്ങൾ ചോദിക്കുന്നതും നാളത്തേക്ക് മാററിവയ്ക്കുന്നതും.

താൻ അതുവരെ കഴിച്ചിട്ടില്ലാത്ത ഒരു ആഹാരം കണ്ടിട്ട് തന്റെ വിശപ്പടക്കാൻ ഇത്രയും മതിയാകുമോ എന്ന് സംശയിക്കുന്ന ഒരു കൂട്ടരുണ്ട്, ഇരുന്നുതിന്നു നോക്കാൻ അവർക്ക് ക്ഷമയില്ല. അഭുക്തപദാർഥത്തിൽ അത് നമ്മുടെ വിശപ്പു മാററുമോ ? സിദ്ധാന്തരൂപത്തിൽ കൊണ്ടുവരാൻ നിവൃത്തിയില്ല. നിങ്ങൾ ചവ്വരിക്കഞ്ഞി കുറെ ദിവസം കുടിച്ചല്ലോ? ആദ്യം അത് വിശപ്പു മാററുമെന്നറിഞ്ഞിട്ടാണോ കുടിച്ചത്? എന്നു ചോദിച്ചാൽ വൈദ്യൻ പറഞ്ഞതുകൊണ്ടു വിശ്വസിച്ചു കുടിച്ചുവെന്നു പറയും.

അതുപോലെ ജ്ഞാനവൈദ്യൻ സ്നേഹംകൊണ്ടുമാത്രം നമ്മോടു പറയുന്നവയെ സംശയമെന്യേ വിശ്വസിച്ചു പ്രവർത്തിക്കണം. പ്രസവിച്ചിട്ടയുടൻ പട്ടിക്കുട്ടി തള്ളയുടെ മുല തപ്പിപ്പിടിച്ച് പാൽ കുടിക്കുന്നു. അതുപോലെ ആവശ്യം വരുമ്പോൾ ആരും സംശയം തീർത്തിട്ട് ആഹാരം കഴിക്കാമെന്ന് വിചാരിക്കയില്ല.

അന്തഃകരണം വഹിക്കുന്ന പാപപുണ്യങ്ങൾ നിങ്ങളെ ബാധിക്കേണ്ടതില്ല. അഹ വൃത്തിയിൽ അഹം എന്നു ചേഷ്ടിക്കുന്നവനെ ചേതനനാക്കിക്കൊണ്ടാൽ മാത്രംമതി. അതായത് അതിൻെറ സച്ചിദാനന്ദത്തെ മാത്രം എടുത്തുകൊണ്ടാൽ മതി. അതുകൊണ്ട് ആരുംതന്നെ തങ്ങൾ അനന്തപാപം ചെയ്തുപോയല്ലോ? ഇടവിടാതെ ചിന്തകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നല്ലോ? ഇവയെ ഞാൻ എങ്ങനെയാണ് തരണം ചെയ്യേണ്ടത്? എന്നു ശ്രമിക്കേണ്ട ആവശ്യമില്ല. നിങ്ങളുടെ ചാഞ്ചല്യത്തെ വിടുവിൻ. അപ്പോൾ നിങ്ങളിൽ നിന്നും വിക്ഷേപശക്തി തനിയെ വിട്ടുപോകും. പിന്നെ ആവരണം മാത്രമേ ബാക്കിയുള്ളു. വിക്ഷേപം നശിക്കുമ്പോൾ ആവരണത്തിനും നിൽക്കാൻ നിവൃത്തിയില്ലാതെ വരുന്നു. വിക്ഷേപത്തെ ആശ്രയിച്ചാണല്ലോ അവൻ നിന്നത്. ചാഞ്ചല്യത്തെ വിടാൻ തുടങ്ങുമ്പോൾ അതു വിടാനുള്ള വൈഭവങ്ങൾ തനിയെ ഉണ്ടാകും. പിടിക്കാം. വല്ലതും പിടിച്ചാൽ ഒരു പൈപ്പിലെ വെള്ളംകൊണ്ടും തീ കെടുക്കാൻ കഴിയുകയില്ല. അതുപോലെ പിടിച്ചുനോക്കുവിൻ. നിങ്ങളെ ആരും തടയുകയില്ലെന്നു അപ്പോൾ അറിയും. കേവലം ഒരു വാച്ച് കീ കൊടുത്താൽ 24 മണിക്കൂർ ഓടുന്നില്ലേ? അതുപോലെ നിങ്ങളും ഒന്നു മുറുക്കിനോക്കുക. കാലം വസ്തുദേശം ഇതെല്ലാം അഴിച്ചുകൊണ്ട് ഓടുന്നതു കാണാം.

## 30-11-1935

മായയുടെ സ്വരൂപമായ ആവരണവും വിക്ഷേപവും ചൈതന്യത്തെ ആശ്രയിച്ച് ചൈതന്യത്തെ മറയ്ക്കുന്നു. വാസ്തവം ആലോചിക്കുമ്പോൾ നമ്മെ ആശ്രയിച്ചു നിൽക്കുന്ന ആളിൽ അനുകമ്പയുണ്ടാകുന്നതുമൂലം അയാളുടെ സുഖദുഃഖങ്ങൾ നമുക്കും സുഖത്തിനും ദുഃഖത്തിനും കാരണമായിത്തീരുന്നു. എന്നാൽ ഈ സുഖദുഃഖങ്ങൾ നമ്മുടെ സ്വരൂപത്തെ സ്ഥായിയായി മറയ്ക്കുവാൻ കാരണമായിത്തീരുന്നില്ല. നമ്മുടെ സുഖദുഃഖങ്ങളെപ്പോലെ ഈ സുഖദുഃഖങ്ങൾ നമ്മെ മറയ്ക്കുന്നില്ല, വാസ്തവമായി നാം ആലോചിക്കുമ്പോൾ നമ്മുടെ സുഖദുഃഖങ്ങൾക്കും സുഖസ്വരൂപിയായ നമ്മെ മറയ്ക്കുവാൻ ഒരുകാലത്തും വൈഭവം ഉള്ളതായിത്തീരുന്നില്ലായെന്നറിയാം. ആശ്രയംമൂലം നാം അതിൽ ചേരുന്നതുകൊണ്ട് അത് നമ്മെ മറയ്ക്കുന്നതല്ലാതെ അതിന് നമ്മുടെ സ്വരൂപത്തിൽ യാതൊരു കൈകാര്യങ്ങളും ചെയ്യാൻ കഴിയുന്നില്ല. അങ്ങനെ ഇരിക്കുന്ന വിക്ഷേപ

ആവരണങ്ങളെ മാററുവാൻ നാം യാതൊരു പ്രയത്നവും ചെയ്യേണ്ടതായി ട്ടില്ല. എന്നാൽ അതിൻെറ സ്വരൂപത്തെ മാത്രം നല്ലതിന്വണ്ണം മനസ്സി ലാക്കിയാൽ അവ ആയാസമെന്യേ ഒഴിഞ്ഞുകൊള്ളും.

ഒരു പുത്തൻകുടത്തിൽ വെള്ളം കോരിവച്ചിരുന്നാൽ അത് വെള്ളം പുറ ത്തേക്കു വിട്ടുകളയുന്നു. എന്നാൽ പഴയകുടം അങ്ങനെ വിടുന്നില്ല. അതുപോലെ അനാദികാലം കൊണ്ട് പഴകിപ്പോയ വാസനകൾ മൂലം നാം ഇവയെ വിടുന്നില്ല. വേദം, ഗുരു ഇവകളുടെ സന്നിധിയിൽ നമുക്ക് പഴയ സ്ഥാനം വിട്ട് ഒരു പുതുമ തനിയെതന്നെ ലഭിക്കുന്നു. അതിനാൽ പുത്തൻകുടത്തിലെ വെള്ളംപോലെ അന്തഃകരണത്തിൽ നിന്നും വിക്ഷേപ ആവരണങ്ങൾ വിട്ടൊഴിഞ്ഞുപോകുന്നു. അന്തഃകരണം പഴയകുടംപോലെ ഇരിക്കുകയാണെങ്കിൽ വിക്ഷേപാവരണങ്ങൾ സ്ഥിരമായിരിക്കുകയും കാലാന്തരത്തിൽ നശ്വരമായിത്തീരുകയും (മരണമടയുകയും) ചെയ്യുന്നു. പഴയകുടത്തിൽ വെള്ളം കുറെക്കാലം ഇരിക്കുമ്പോൾ പ്രകൃതിയെ ആശ്ര യിച്ച് (ചൂടേററ്) കുറഞ്ഞുപോകുന്നു. അങ്ങനെ സംഭവിക്കുന്നതാണ് മരണം. പുത്തൻകുടത്തിൽ പ്രത്യക്ഷമായി ഉപാധിയിൽ കൂടെ വെള്ളം പോകുന്നു. പഴയകുടം വെള്ളം വെളിയിൽ വിടുകയില്ലെന്നു വിചാരി ച്ചിരുന്നു. പക്ഷേ ഉപാധി അതിനു ബാധകമല്ല.

ഗുരുസന്നിധിയിൽ വിക്ഷേപാവരണങ്ങൾ മാത്രമല്ല പോകുന്നത്. അന്തഃകരണം തന്നെയും ഇല്ലാതാകുന്നു. ഇത് പ്രത്യക്ഷത്തിലാണ് സംഭ വിക്കുന്നത്. തൻമൂലം മുക്തിക്ക് കാരണമാകുന്നു. അത് പഞ്ചസാര യിൽ നിന്നും മധുരത്തെ എടുക്കാൻ ശ്രമിച്ചാൽ പഞ്ചസാരയും കൂടെ ഇല്ലാതാകുന്നതുപോലെ ബാഹ്യ ഉദാഹരണത്തിൽ കുടം ബാക്കിയാകുന്നു. അന്തഃകരണം വിക്ഷേപാവരണ സ്വരൂപത്തിൽ ഇരിക്കുന്നതുകൊണ്ട് ഇവിടെ അന്തഃകരണം തന്നെ ഇല്ലാതാകുന്നു. ഇതിലേക്ക് അന്തഃകരണമെ ന്നാൽ ഇന്നത്: വിക്ഷേപം ആവരണം ഇവകൾ ഇന്നത്; എന്നു വഴിയാം വണ്ണം അറിയുക മാത്രമാണ് വേണ്ടത്. ആയത് നമ്മെ ആശ്രയിക്കുന്ന ഒരുവന് ആവശ്യമുള്ളത് കൊടുത്തു പറഞ്ഞയയ്ക്കുന്നതു പോലെയാ കുന്നു. ഇങ്ങനെ പ്രതിബന്ധമായിരിക്കുന്ന മായയുടെ വിക്ഷേപാവര ണങ്ങളെക്കൂടെ മാററാൻ നമുക്ക് യാതൊന്നും ചെയ്യാനില്ലാതിരിക്കെ സാക്ഷാത്കാരം ഇല്ല; അത് ഉണ്ടാക്കണം; എന്നു പറയുന്നതിൻെറ അർഥം എത്ര അർഥശൂന്യമാണ്.

രണ്ടു വിളക്കുതൂണുകളുടെ മധ്യേ രാത്രി കാണപ്പെടുന്ന ഇരുട്ടു പോലെയാണ് അന്തഃകരണം സ്ഥിതിചെയ്യുന്നത്. അവിടെ ചെന്നു നോക്കുമ്പോൾ ദൂരെനിന്നു നോക്കിയ അത്ര ഇരുട്ട് അവിടെ കാണുന്ന തല്ല, ഇപ്രകാരം രണ്ടുമൂന്നു ഇരുട്ടുള്ള സ്ഥലങ്ങൾ പരിശോധിച്ച് സംശയം തീർന്ന ഒരുവനു പിന്നെ ഒരിക്കലും സംശയം ഉണ്ടാകുന്നതല്ല. വാസ്തവം ആലോചിക്കുന്നപക്ഷം ഇപ്പോൾ പാപമെന്നും പുണ്യ

മെന്നും പറയുന്നതെല്ലാം സാക്ഷാത്ക്കാരം തന്നെയാണ്, അവയെല്ലാം ബ്രഹ്മാകാരവൃത്തിയാണ്. അതുകൊണ്ട് ബ്രഹ്മാകാരവൃത്തി ഉണ്ടാക്കുവാൻ യാതൊന്നും ചെയ്യേണ്ടതില്ല. ഏവനൊരുത്തൻ തന്റെ വൃത്തികളിൽ നിവൃത്തിയെ കാണുന്നുവോ അവൻ ഒരു നിമിഷംപോലും വെറുതെയിരിക്കുന്നതായി കാണുന്നില്ല. നമ്മുടെ സാധാരണ വൃത്തികളും സാധുക്കരം ചവറുവാരുക മുതലായ വൃത്തികളും ഒരുപോലെയാണെന്നാണ് അവർ നമുക്കു കാണിച്ചുതരുന്നത്. അതുപോലെ ഒരു നല്ല സാധു ഒരിക്കലും ഒരു ശിഷ്യനെ സ്വീകരിക്കുന്നതല്ല. അവൻ സ്വതേതന്നെ ആർക്കും ഗുരുവുമല്ല ശിഷ്യനുമല്ല. അവൻ ശിഷ്യനിൽകൂടെ ഗുരുവിനെയാണ് കാണുന്നത്.

''ജ്ഞാനമാർഗമറിയണമെങ്കിലോ
ജ്ഞാനികരം പറയുന്നതുകേരംക്കണം
ജ്ഞാനമെന്നിയെ മറ്റൊന്നുമില്ലെന്നു
ജ്ഞാനികരം പറകൊട്ടിമുഴക്കുന്നു.''

## 1-12-1935

സാക്ഷാത്കാരദശയിൽ പ്രാരബ്ധം എങ്ങനെ അനുഭവിക്കുന്നു: അന്തഃകരണ നാശത്തോടുകൂടെ സാധാരണ നാശം സംഭവിക്കുന്നു. സാധാരണ നാശം സംഭവിക്കുമ്പോരം സരൂപ അരൂപനാശങ്ങളെ നോക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ഈ മൂന്നു നാശങ്ങളും ഒന്നിച്ചു സംഭവിക്കുന്നതുകൊണ്ട് യഥാർത്ഥത്തിൽ അവർക്ക് സഞ്ചിത പ്രരബ്ധങ്ങളില്ല എങ്കിലും മററുള്ളവർ ആഹാരം തുടങ്ങിയ കർമങ്ങരം ചെയ്യുന്നതായി കാണുന്നതുകൊണ്ട് ഇവർക്കും കർമമുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ളവരുടെ കർമം ബ്രഹ്മംതന്നെ നേരിട്ടു നടത്തുകയും ആ ബ്രഹ്മത്തെ മുക്തസാകാരബ്രഹ്മമെന്നു പറയുകയും ചെയ്യുന്നു. സകല നാമരൂപങ്ങളും നശിച്ച് സച്ചിദാനന്ദമായിക്കഴിഞ്ഞാൽ വീണ്ടും നാമരൂപങ്ങളെ സ്വീകരിക്കാത്ത അവസ്ഥയ്ക്കാണ് മോക്ഷം എന്നു പറയുന്നത്. ഒരു നാമം ഉച്ചരിക്കുമ്പോരം അതിനു മുമ്പുള്ള വിചാരത്തെയാണോ സച്ചിദാനമെന്നു പറയുന്നത്? ഒരു നാമം അതായത് പട്ടി എന്നു ശബ്ദിച്ചു. അതുകൊണ്ട് അന്യനാമങ്ങരം രാമൻ, കൃഷ്ണൻ തുടങ്ങിയവ ശബ്ദിക്കാനുള്ള കരുത്ത് അവിടെയില്ലെന്നു വരുമോ? ഈ ശബ്ദങ്ങളെല്ലാം പുറപ്പെടുവിക്കുന്നതിനുള്ള വൈഭവം എവിടെനിന്നും ഉണ്ടാകുന്നുവോ അതാണ് സച്ചിദാനന്ദം. ഇതിനെ ആരൊരുത്തൻ വൈഭവത്തോടുകൂടെ മനസ്സിലാക്കുന്നുവോ അവന് സകലരൂപങ്ങളും നാമമായും ആ നാമം സച്ചിദാനന്ദമായ ഏകമായും അറിയാൻ കഴിയുന്നു. ഇങ്ങനെ എല്ലാം ഒന്നാകുമ്പോരം അവ നിങ്ങളിലും നിങ്ങരം അവയിലുമായി കാണാം. ഇതാണ് സാക്ഷാത്ക്കാരം.

ഇപ്പോൾ സത്തെന്നും അസത്തെന്നും പ്രതീതമാകുന്നതിൽ വിവേകം കൊണ്ട് അസത്തും സത്താണെന്നു അറിയുമ്പോൾ അതിനെ സത്തസത്ത് എന്നു പറയേണ്ടിവരുന്നു. അല്ലെങ്കിൽ സത്ത് വ്യാപകമെന്നു പറയുന്നു. സത്തുതന്നെ അസത്തിലും കൂടെ പ്രകാശിക്കുമ്പോൾ അതിനെ ചിത്തായിട്ടും സത്ത് ചിത്തായിത്തീരുമ്പോൾ അതിനെത്തന്നെ ആനന്ദമായും പറയുന്നു. പ്രിയംതന്നെ അപ്രിയരൂപത്തിൽ പ്രിയത്തെത്തന്നെ അന്വേഷിച്ചു. അപ്രിയം ഇല്ലാത്തതാണ്. അത് ഇല്ലാത്തതാണെന്നു അറിയുമ്പോൾ അന്വേഷണവും ഇല്ലാതാകുന്നു. അന്വേഷണം ഇല്ലാതാകുമ്പോൾ ഇളക്കമില്ലാതെ വരുന്നു. തൻമൂലം നിശ്ചലമാകുന്നു. ആർക്ക് പ്രിയം തന്നെ തൻെറ സ്വരൂപമായിത്തീരുന്നുവോ അവർക്ക് അന്വേഷണമില്ല, പശിയില്ല, നിദ്രയില്ല, ഒന്നും ഇല്ലാതായിത്തീരുന്നു. പ്രിയവും അപ്രിയവും കൂടെ വച്ചുകൊണ്ടിരിക്കുന്നവൻ പ്രിയസ്വരൂപത്തെ ഉന്നുമ്പോൾ അതായത് പ്രിയസ്വരൂപത്തിൻെറ സന്നിധിയെ പ്രാപിക്കുമ്പോൾ പോകുന്നവൻെറ അപ്രിയത്തെ കവർന്നുകളയുകയും തൻമൂലം ഇവനും പ്രിയം മാത്രമായിത്തീരുകയും ചെയ്യുന്നു. രണ്ടുപേരും പ്രിയസ്വരൂപമാകുമ്പോൾ രണ്ട് എന്ന ദ്വൈതം നശിച്ച് ഏകമാകുന്നു. ഒരാൾ പ്രിയം പ്രിയം എന്നു പല പ്രാവശ്യം പറഞ്ഞാലും അത് ഒന്നല്ലാതെ പലതാകുന്നില്ല. ഈ ശരീരം ഏതിനും ഉപകരിക്കുന്ന ഒന്നാണ്. ഇനി പല ശരീരങ്ങൾക്കും കാരണമായിത്തീരാവുന്നതുപോലെതന്നെ ഇനിയൊരു ശരീരത്തെ പ്രാപിക്കാതിരിക്കുന്നതിനും കാരണമായ വൈഭവം ഇതിനുണ്ട്.

## 2-12-1935

ചോദ്യം: നാമരൂപങ്ങൾ നശിച്ചാൽ സച്ചിദാനന്ദം മാത്രമായിത്തീരുന്നുവെന്നു പറയുന്നു. ഇതുകൊണ്ട് ബാഹ്യദൃഷ്ടികൊണ്ടു കാണുന്ന നാമരൂപങ്ങൾ നശിക്കുന്നുവെന്നല്ലാതെ യഥാർത്ഥത്തിൽ നശിക്കുന്നുവെന്ന അർത്ഥം വരുന്നില്ല. കാരണം ചിത്ത് എന്നുള്ളതു പ്രകാശമാണ് ചിത്തെന്നുള്ളത് നമുക്ക് അനുഭവമാകുമ്പോൾ അതിനു നാം ചിത്തെന്നു പേരു കൊടുത്തു. അവിടെയും നാമരൂപമുണ്ടല്ലോ? അപ്പോൾ നാമരൂപങ്ങൾ നശിക്കുന്നുവെന്ന് എങ്ങനെ പറയാം?

ഉത്തരം:- ഒരു ചാലിയൻ അവനു വസ്ത്രം നെയ്യേണ്ടിവരുമ്പോൾ അവൻ നൂൽ മുതലായ സാധനങ്ങൾ സമ്പാദിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഒരു ചിലന്തിക്കു വല ഉണ്ടാക്കേണ്ടിവരുമ്പോൾ അതു തന്നിൽ നിന്നും തന്നെ നൂൽ എടുത്തു വല ഉണ്ടാക്കുകയും ആവശ്യം ഇല്ലാതാകുമ്പോൾ തൻെറ ഉള്ളിലേക്കു ആ നൂലിനെ ആക്കിത്തീർക്കുകയും ചെയ്യുന്നു. അന്യമായി നോക്കിയപ്പോഴാണ് നാമരൂപങ്ങൾ ഉണ്ടായത്. എന്നാൽ നാമരൂപങ്ങൾതന്നെ നോക്കുമ്പോൾ അതില്ലാതാകുന്നു. സത്തുചിത്താനന്ദത്തെ അതിനന്യമായ ഒരുത്തനു കാണാൻ കഴിയുന്നതല്ല. സത്തുചിത്താനന്ദം

തന്നെ നോക്കിയതുമൂലം താനായിത്തീർന്നു. നിങ്ങരം മോട്ടാറിനെ നോക്കു ന്നതുപോലെയോ ചാലിയൻ വസ്ത്രത്തെ കാണുന്നതുപോലെയോ അല്ല സത്തുചിത്താനന്ദത്തെ കാണുന്നത്. സത്തുചിത്താനന്ദസ്വരൂപിയായവൻ നാമരൂപങ്ങളെ നോക്കിയതുമൂലം വിഷമം ഏർപ്പെടുകയും തൻമൂലം സത്തുചിത്താനന്ദത്തെ അന്വേഷിക്കേണ്ടിവരികയും ചെയ്തു. സത്തുചി ത്താനന്ദം ഒന്നാണ് ഏകമാണ്. അതിനെ ഒരിക്കലും നാമരൂപമായി കരു താൻപാടില്ല. അങ്ങനെ കരുതുന്നുവെങ്കിൽ സത്തിനെ സത്താകുന്ന നാമ മായും സത്താകുന്ന രൂപമായും ചിത്തിനെ ചിത്താകുന്ന നാമമായും ചിത്താകുന്ന രൂപമായും ആനന്ദത്തെ ആനന്ദമാകുന്ന നാമമായും ആനന്ദമാ കുന്ന രൂപമായും കരുതേണ്ടതാണ്. ഇതിനെ എല്ലാം ചേർത്തുനോക്കു മ്പോരം വീണ്ടും സത്തുചിത്താനന്ദം മാത്രം ആകുന്നു.

ചോദ്യം:-- സത്ത് അസത്തിനെ നോക്കിയതുമൂലം ഭ്രാന്തി ഉണ്ടാവു കയും ആ ഭ്രാന്തി സകല വിഷമങ്ങരംക്കും കാരണമാവുകയും ചെയ്തു. സത്തിനും ഭ്രാന്തി ഉണ്ടാവാൻ കാരണമെന്ത്?

ഉത്തരം.-- ഈ വിളക്കിനു നാളെ ഒരു ആപത്തുണ്ടാകുമ്പോരം അതിനെ നാം സഹായിക്കുമെന്നു വിചാരിച്ചിട്ടല്ല അതു പ്രകാശത്തെ നൽകുന്നത്. നമുക്കു പ്രകാശം തരുന്നുവെന്നുവിചാരിച്ച് അതിൽ കൈകൊണ്ടുവച്ചാൽ അതു കൈയെ തൻമയമാക്കുവാൻ ശ്രമിക്കും. അതുപോലെ ഈ നാമരൂ പവും കൊണ്ട് സച്ചിദാനന്ദത്തിൻെറ സമീപം പോയാൽ അതും തൻമയമാ ക്കുവാൻ ശ്രമിക്കും.

കളിമണ്ണിനു ആന മുതലായവയുടെ രൂപമാവാനുള്ള ശക്തിയുണ്ട്. എന്നാലും അതിനുള്ള വൈഭവമില്ല. മായയും മായയുടെ ശക്തിയും അവിടെ ഇരിക്കട്ടെ. നാം വെറുതേ ഇരുന്നാൽ അവയ്ക്കൊന്നും ചെയ്വാൻ നിവൃത്തിയില്ല.

നിങ്ങരം പരീക്ഷക്ക് പഠിക്കുമ്പോരം നിങ്ങളുടെ മേശപ്പുറത്തുനിറയെ പുസ്തകങ്ങളും നോട്ടുകളും കിടക്കും. പരീക്ഷയുടെ തലേദിവസമാ കുമ്പോരം ഇവയിൽ നിന്നും ചിലതിനെമാത്രം മാററിവയ്ക്കുന്നു. പരീ ക്ഷാദിവസം രാവിലെ അതിൽനിന്നും ഒരു കടലാസുമാത്രമെടുത്ത് പരീക്ഷാഹാരം വരെ കൊണ്ടുപോകുകയും അതിനെ പുറത്തിട്ടിട്ടു നിങ്ങരം ഉള്ളിലേക്കു കയറുകയും ചെയ്യുന്നു. സമയമാകുമ്പോരം ഒരാരംവന്നു നിങ്ങളുടെ കൈവശം വല്ലതും ഉണ്ടെങ്കിൽ അവയെ പുറത്തുകളയുവിൻ എന്നുപറയുന്നു. അതു വകവയ്ക്കാതെ കയ്യിൽ വല്ലതും വച്ചിരുന്നാൽ നിങ്ങളെ പുറത്താക്കുന്നു. അവിടെ നിങ്ങരംക്കു ഒരു വെറും കടലാസു തരികയും അതിൽ നിങ്ങരം ആദ്യമായി ഒരു നമ്പർ കുറിക്കുകയും ചെയ്യുന്നു. സാക്ഷാത്കാരത്തിൽ ബാഹ്യത്തിൽ പറയുന്നതുപോലെയല്ല.

നിങ്ങൾതന്നെ പരീക്ഷയ്ക്കു എഴുതാം, പരീക്ഷിക്കാം, മാർക്കിടാം, സർട്ടിഫിക്കററും എഴുതാം. നിർമലമായ അന്തഃകരണമാകുന്ന കടലാസിൽ നിങ്ങളുടെ നാമരൂപമാകുന്ന നമ്പർ ഇടുകയും അതിൽ സാക്ഷി എപ്പോൾ എഴുതുകയും ചെയ്യുന്നുവോ അപ്പോൾ സത്തുചിത്താനന്ദമാകുകയും ചെയ്യുന്നു. തൻമൂലം സർട്ടിഫിക്കററാകുന്ന ചിൻമുദ്ര ലഭിക്കും. അപ്പോൾ ഞാനറിഞ്ഞു എന്നൊരു ശബ്ദം നമുക്കു ഉണ്ടാവുകയും ഉടൻ അതിനു പ്രതിധ്വനിയായി ഓ! നീ അറിഞ്ഞു എന്ന് ഉണ്ടാവുകയും ചെയ്യും.

അടുത്ത ജന്മത്തിൽ പന്നിയായിത്തീരുമെന്നു ജോൽസ്യൻമാർ മുഖാന്തിരം അറിഞ്ഞ ഒരു രാജാവ് സകല ദൈവങ്ങളോടുകൂടിയ നരജന്മത്തിൽ അതിനു പരിഹാരം തേടാതെ വാസനയ്ക്കു അടിമയായ പന്നിയെ അമേദ്യം തീററാതിരിക്കുവാനുള്ള വഴിയാണ് തേടിയത്. ജീവന് (എറുമ്പുതൊട്ടു തിമിംഗലം വരെയുള്ള) അനവധി ഉപാധികൾ ഉണ്ട്. ഏതൊരു ഉപാധിയെ എടുത്താൽ വാസനയേയും വാസനവിട്ടു നിൽക്കുന്ന അവസ്ഥയേയും അറിയാൻ കഴിയുമോ അതാണു മനുഷ്യശരീരം. അങ്ങനെയുള്ള ശരീരം എടുത്തിട്ട് കർമവാസനയെ അനുസരിക്കാൻ നോക്കുകയാണെങ്കിൽ കൊച്ചീ തങ്ങൾ ബസ്സാറിൽ കണ്ട ''ആടുമാട്, ആടുമാട്'' പോലെയാകും. ഏതൊരു കുന്നിൽ കയറിയാൽ പരിസരപ്രദേശം ആകമാനം കാണുവാൻ കഴിയുമോ അതു മനുഷ്യശരീരമായ കുന്നാണ്, തേനീച്ചകൾക്കെല്ലാം കൂടുകെട്ടാനുള്ള വൈഭവം അതായത് കർമാനുസാരമായ വാസന ഒരുപോലെയാണ്. എന്നാൽ നമുക്ക് (ഈ ഉപാധിയിൽ) വാസനാമാർഗവും നിവാരണമാർഗവും ഉണ്ട്.

## 3-12-1935

ആത്മസാക്ഷാത്കാരവും ലോകവ്യവഹാരവും എങ്ങനെയാണു ബന്ധപ്പെട്ടിരിക്കുന്നത്?

കങ്കാറു തൻെറ സന്താനത്തെ (ആത്മജനെ) അതിൻെറ വയററിലുള്ള സഞ്ചിയിലാണു സൂക്ഷിച്ചുവളർത്തുന്നത്. അതായത് അതിൻെറ ആത്മജനെ തന്നിൽതന്നെ വച്ചുകൊണ്ട് മററു പ്രവൃത്തികൾ ചെയ്യുന്നു. എന്നാൽ കുഞ്ഞ് ഗർഭപാത്രത്തിൽ കിടക്കുമ്പോൾ ഈ സഞ്ചികൊണ്ടു പ്രയോജനമൊന്നുമില്ല. കുഞ്ഞ് പുറത്തുവന്നശേഷമാണ് ഇതു ഉപകാരപ്പെടുന്നത്.

എന്നാൽ ഒട്ടത്തി വല്ല വൃക്ഷക്കൊമ്പുകളിലും തൊട്ടിൽകെട്ടി അതിൽ കുട്ടിയെ കിടത്തിയിട്ട് അവൾ ആഹാരത്തിനായി ദൂരസ്ഥലങ്ങളിൽ പോകുന്നു.

സാക്ഷാത്കാരത്തിനുശേഷം ഈ ലോകം ഏററവും മിഥ്യയായി തോന്നുമെങ്കിലും കങ്കാറു തൻെറ കുഞ്ഞിനെ എന്നപോലെ ജ്ഞാനി ജഡത്തെ വച്ചുകൊണ്ടിരിക്കുന്നു. ഈശ്വരൻെറ സത്യസന്ധതപ്രകാരം മുക്തൻ അവൻെറ പ്രാരബ്ധകർമ്മം തീരുവോളം ഇങ്ങനെ ജഡത്തെ വച്ചുകൊണ്ടിരിക്കുന്നുവെന്നു താല്പര്യം. പ്രാരബ്ധം എപ്പോൾ നശിക്കുന്നുവോ അപ്പോൾ ആത്യന്തികനിവൃത്തി സംഭവിക്കുന്നു. കങ്കാറു പ്രാപ്തിയാകുമ്പോൾ തൻെറ സഞ്ചിയായ വീട്ടിനെ ഉപേക്ഷിക്കുന്നതുപോലെ. പ്രാരബ്ധം ഈശ്വരനിശ്ചയമാണ്. ഒട്ടത്തി തൻെറ കുഞ്ഞിനെ വൃക്ഷക്കൊമ്പിൽ തൊട്ടിൽകെട്ടി കിടത്തുന്നത് സിദ്ധൻെറ നിലയാണ്. ജ്ഞാനികൾ കങ്കാറുവിനെപ്പോലെയുമാണ്.

എപ്പോൾ സൗകര്യം കിട്ടുമോ അപ്പോൾ ആത്മസാക്ഷാത്കാരം ഉണ്ടാക്കിക്കൊള്ളണം. ഒരു വേലക്കാരൻ അതിരാവിലെ വളഞ്ഞുകിടക്കുന്ന ഒരു മുളയുടെ തുമ്പിൽ തൻെറ ആഹാരം കെട്ടിതൂക്കിയിട്ട് വേലചെയ്തുകൊണ്ടിരുന്നു. മധ്യാഹ്നസമയത്തു ചൂടുകൊണ്ട് മുള നിവർന്നുപോകയും ഇവനു ആഹാരം കഴിക്കാൻ നിവൃത്തിയില്ലാതാകയും ചെയ്തു. അതുപോലെ നാളത്തേയ്ക്ക് എന്നു മാററിവച്ചാൽ ആ നാളെ യാതൊരു സൗകര്യവും ഇല്ലാത്ത ഒന്നായിത്തീർന്നേയ്ക്കാം. അപ്പോൾ തനിക്കു എത്തിയിരുന്ന (എളുപ്പമായിരുന്ന) ഒന്ന് എത്താതെ ആയിപ്പോകും. ആത്മസാക്ഷാത്കാരത്തിനുള്ള ആകാംക്ഷ എപ്പോൾ നമ്മിൽ ഉദിക്കുന്നുവോ അതാണു ഏററവും നല്ല സമയം. അപ്പോൾ നാം ഒരുങ്ങിയവരാകുന്നു. ആ സന്ദർഭം നാം ഉപേക്ഷിച്ചാൽ സംസ്സാര ആതപമേററിട്ടു വീണ്ടും സൗകര്യം ലഭിച്ചില്ലെന്നുവരാം. ഇളം കരുക്കിൽ ഒരു സന്ദർഭത്തിൽ വെള്ളവും കരുക്കും (വഴുമ്പലും) വേർതിരിക്കാൻ പാടില്ലാത്ത സ്ഥിതിയിൽ ഇരിക്കും അപ്പോൾ നല്ലപോലെ ഒന്നു കുലുക്കിയാൽ എല്ലാം ഒന്നിച്ചു ചേരുകയും കഴിക്കുന്നതിനു വളരെ സ്വാദ് ഉണ്ടായിരിക്കുകയും ചെയ്യും. അതുപോലെ ഈ ശരീരത്തിൽ ജീവനും സൂക്ഷ്മശരീരവും തമ്മിൽ യോജിക്കത്തക്ക ഒരു സമയമുണ്ട്. ആ സന്ദർഭത്തെ ഉപേക്ഷിച്ചാൽ തേങ്ങ വെള്ളം വററി കൊട്ടത്തേങ്ങയായി പോകുന്നതുപോലെ ജീവനും സൂക്ഷ്മശരീരവും വഴിയാംവണ്ണം യോജിക്കാതെയാകും. അതുകൊണ്ട് ആത്മസാക്ഷാത്കാരത്തിനു എപ്പോൾ ആകാംക്ഷ ഉണ്ടാകുന്നുവോ അതാണു ഉത്തമമായ സമയം. ആ സമയത്താണു തൻെറ വിവേകംകൊണ്ട് ഒന്നു കുലുക്കേണ്ടത്.

സാധാരണ ജീവൻെറ നില കുരുടൻ കതകിനു മുട്ടുന്നതുപോലെയാണ്. അവനു കതക് തിരിച്ചറിയാൻ പാടില്ലാത്തതുകൊണ്ട് തടികൊണ്ട് ഓരോ ഭാഗമായി തട്ടാൻതുടങ്ങും. ഇങ്ങനെ തട്ടുമ്പോൾ അവിചാരിതമായി കതകിൽ മുട്ടപ്പെടുകയും പിന്നെ അവിടെത്തന്നെ മുട്ടുകയും ചെയ്യും. അതുപോലെ ജീവനു വൈഭവമില്ലാതെ സൂക്ഷ്മത്തെ കാണാൻ കഴിയാത്തതു

കൊണ്ട് ഓരോ ഭാഗത്തായി മുട്ടുന്നു. ദേഹനാശത്തിനുശേഷം ജീവൻ സൂക്ഷ്മശരീരത്തിൽ കുരുടൻ കതകിനെ അന്വേഷിക്കുന്നതുപോലെ സ്ഥിതി ചെയ്യുന്നു. സാക്ഷാത്കരിച്ചതിനുമേൽ ജീവനു സൂക്ഷ്മത്തെ അറിയാൻ കഴിഞ്ഞതുകൊണ്ട് അതിൽ വൈഭവത്തോടുകൂടെ സ്ഥിതി ചെയ്യാൻ കഴിയുന്നു. സാക്ഷാത്കാരത്തിൽ അരൂപത്തെ സ്പർശിച്ചതു മൂലവും അരൂപവ്യാപ്തി സ്ഥൂലത്തിലും ഒരുപോലെ ഉണ്ടായതു മൂലവും ജഡത്തെ ഉപേക്ഷിച്ചാലും ആ ജഡത്തിനു പ്രത്യേകം വൈഭവമുണ്ട്. തേനിരുന്ന കുപ്പിയിൽ അതിൻെറ ഒരംശം എപ്പോഴും ഒട്ടിയിരിക്കുന്നതുപോലെ. എന്നെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ ഈ ദേഹത്യാഗത്തെയും അത്ര വിലവയ്ക്കാൻ നിവൃത്തിയില്ല. അരൂപസ്പർശനം മൂലം സ്ഥൂലവും അരൂപമായി രൂപാന്തരപ്പെട്ട് ബാക്കി ഒന്നും ഇല്ലാതാകുന്ന അവസ്ഥയെയാണു ഞാൻ വിലവയ്ക്കുന്നത്. അപ്രകാരം വൈഭവം സിദ്ധിച്ചവർ പോലും മുമുക്ഷുക്കളുടെ നന്മയ്ക്കുവേണ്ടി അവരുടെ സ്ഥൂലത്തെ മറ്റൊരുപ്രകാരത്തിൽ ഈ ലോകത്തു ദാനം ചെയ്യുന്നു. പട്ടണത്തു പിള്ളയാർ, ഹരിഹരശാസ്ത്രികൾ ഇവർ ഇപ്രകാരം ജഡത്തെ ലിംഗദേഹമായി ലോകത്തു ദാനംചെയ്തവരാണ്.

## 5-12-1935

ബ്രഹ്മത്തിനും മായയ്ക്കും ഉള്ള താരതമ്യം:-

ബ്രഹ്മം—ആനന്ദം നിത്യം

മായ—ദുഃഖം അനിത്യം

ബ്രഹ്മം: നാമരൂപരഹിതമായും നാമരൂപങ്ങൾക്കു ആധാരമായും ഇരിക്കുന്നു.

മായ: നാമരൂപസ്വരൂപം

ബ്രഹ്മം: സമഷ്ടിവ്യഷ്ടി രഹിതമായി ഏറ്റവും വ്യാപകമായിരിക്കുന്നു.

മായ: സമഷ്ടിവ്യഷ്ടി സമേതമായി ആപേക്ഷിക വ്യാപ്തിയോടെ ഇരിക്കുന്നു.

ബ്രഹ്മം: ഉൽപത്തി സ്ഥിതിനാശം ഇവയെക്കൂടാതെ പരിപൂർണ്ണസച്ചിദാനന്ദമയമായിരിക്കുന്നു.

മായ: ഉൽപത്തിരഹിതമായി സ്ഥിതിനാശത്തോടുകൂടെ ഇരിക്കുന്നു.

ബ്രഹ്മം: ആധാരഅധിഷ്ഠാന ദ്രഷ്ടാവായി ഇരിക്കുന്നു.

മായ: ആധേയ ആരോപദൃശ്യമായിരിക്കുന്നു.

ബ്രഹ്മത്തിൽ നിന്നും മായയിൽ ഉണ്ടാകുന്ന ആഭാസൻ ബന്ധമുക്ത ഭാവത്തെക്കൊള്ളുമ്പോൾ ബ്രഹ്മം നിരാവരണ അപാര പരിശുദ്ധതയിൽ ഇരിക്കുന്നു.

മായ ബന്ധാവസ്ഥയിൽ രാജസതാമസഗുണത്തോടും മോക്ഷാവസ്ഥയിൽ സാത്വികഭാവത്തെക്കൊണ്ട് മായുവാൻ ഒരുങ്ങിയതായുമിരിക്കുന്നു.

ബ്രഹ്മം: സച്ചിദാനന്ദസ്വരൂപമായി പഞ്ചസാരയിൽ മധുരംപോലെ ശക്തിസ്വരൂപമായിരിക്കുന്നു.

മായ: ത്രിഗുണങ്ങളോടുകൂടെ ശക്തിയുടെതായി ഉത്തേജകപ്രതിബന്ധങ്ങളെക്കൊണ്ടു വിജൃംഭണത്തിനായി അപേക്ഷിച്ചതുപോലെ ഇരിക്കുന്നു.

ബ്രഹ്മം നിവൃത്തിനിത്യവും, മായ നിവൃത്തിആഭാസംമൂലം ആപേക്ഷികവുമായിരിക്കുന്നു. മായക്കു വിക്ഷേപാവരണങ്ങൾ ഉണ്ടെങ്കിലും ആഭാസനെക്കൂടാതെ ചേഷ്ടയില്ല. അതിനാൽ മായ അത്യന്തം അസത്താണ്; പ്രതീതിതോന്നുന്നതിനാൽ സത്തിനും അസത്തിനും വിലക്ഷണത്തെക്കൊണ്ട് അനിർവചനീയ സ്വരൂപത്തെ കൊടുക്കുന്നു.

ബ്രഹ്മത്തിൻെറ സാധാരണസ്വരൂപം മായക്കാധാരമായും വിശേഷസ്വരൂപം മായയുടെ നിവൃത്തിക്കു കാരണമായും ഇരിക്കുന്നു.

മായ ബ്രഹ്മത്തെ ആശ്രയിച്ച് നാമരൂപങ്ങളേയും വിക്ഷേപത്തേയും കൊണ്ടു ബ്രഹ്മത്തെ മറയ്ക്കുവാൻ ഒരുങ്ങുന്നു.

ബ്രഹ്മത്തിൻെറ സാധാരണ വിശേഷസ്വരൂപങ്ങൾ രണ്ടുംതന്നെ വാസ്തവത്തിൽ സത്തിനും അസത്തിനും വിലക്ഷണമായ മായക്കു പ്രതിബന്ധമല്ല.

മായയുടെ സമഷ്ടിവ്യഷ്ടിഭാവം ബ്രഹ്മത്തിൻെറ വൈഭവത്താൽ പ്രമാദത്തിനു കാരണമാകുന്നു. ഉദാഹരണമായി നൂറു എന്ന സംഖ്യയെ എടുക്കാം. ഒന്ന് എന്ന വ്യഷ്ടിയുടെ സങ്കലനഭാവത്തിനെയാണല്ലോ 100 എന്ന സമഷ്ടിയായി കല്പിക്കുന്നത്. ഒന്നിനെ ഒന്നിനോടുചേർത്ത് 100 വരെ കൂട്ടുന്നതിനു ആർക്കും പ്രമാദമില്ല. എന്നാൽ 29-ഉം, 71-ഉം എത്ര എന്നു ചോദിച്ചാൽ അല്പം ആലോചിക്കേണ്ടിവരുന്നു. അതായത് പ്രമാദം ഏർപ്പെടുന്നു. അതുപോലെ മായയിലും സംഖ്യകൊണ്ടുള്ള പ്രമാദമേയുള്ളു. അതിലും നാമരൂപങ്ങൾമൂലം വിലകല്പിച്ചാലേ വിഷമമുള്ളു. ഉദാഹരണമായി ഒരു സ്ഥലത്ത് 29-ഉം 71-ഉം രണ്ടുംകൂടെ ചേർന്ന 100 വീതം നെല്ലിയ്ക്കാ പ്രത്യേകം കൂട്ടിയിട്ടിരിക്കുന്നുവെന്നിരിക്കട്ടെ. ഓരോ കൂട്ടത്തിനും ഒരേവില കല്പിച്ചാൽ ആദ്യം വരുന്നവൻ

100 എണ്ണത്തിനെ എടുക്കും. അവൻെറ ദൃഷ്ടിയിൽ 71 വളരെ കുറഞ്ഞതായിപോകുന്നു. രണ്ടാമതു ഒരുവൻ വന്നാൽ അവൻ 71 നെ എടുക്കും അവൻെറ ദൃഷ്ടിയിൽ 29 വളരെ വിലകുറഞ്ഞുപോകുന്നു. അപ്പോൾ 100 നു മററു രണ്ടുകൂട്ടങ്ങളേയും അപേക്ഷിച്ച് നാമരൂപങ്ങളുടെ വലുപ്പം അനുസരിച്ചു വിലയും തൻമൂലം പ്രിയവും ഉണ്ടാകുന്നു. ഇങ്ങനെ നാമരൂപങ്ങളിൽ സംഖ്യ കല്പിച്ചതുമൂലം ആഗ്രഹവും അതിനാൽ പ്രമാദവും ഏർപ്പെടുന്നു.

## 7-12-1935

വെള്ളം തിളച്ച് ആവിയാകുന്നതുപോലെയല്ല സൂര്യരശ്മിതട്ടി ആവിയാകുന്നത്. സൂര്യരശ്മി ഏററുകഴിഞ്ഞാൽ വെള്ളം ആവിയാകുന്നത് ആരും കാണുന്നില്ല. ക്രമേണ വെള്ളം കുറഞ്ഞ് പാത്രംമാത്രം ബാക്കിയാവുന്നു. ഇതുപോലെയാണ് ജീവൻെറ സച്ചിദാനന്ദത്തെ ചിദാഭാസൻ തൻമയമായി എടുക്കുന്നത്. ബാഹ്യ ഉദാഹരണത്തിൽ ജലം ആവിയാകുന്നത് കാണാൻ കഴിയുന്നില്ലെങ്കിലും അതു മേഘമായി രൂപാന്തരപ്പെടുന്നു. എന്നാൽ ചിദാഭാസൻ ബ്രഹ്മത്തിൻെറ തന്നെ ആഭാസമാകയാൽ തൻെറ സച്ചിദാനന്ദത്തെ താനായി സ്വീകരിച്ചിരിക്കുന്നു. താൻ തന്നെ സൂര്യനും താൻ തന്നെ കലവും താൻ തന്നെ വെള്ളവും ആകയാൽ മററൊന്നായി തനിക്കു രൂപാന്തരപ്പെടേണ്ടതായിട്ടില്ല.

പാത്രം വെയിലത്തുവയ്ക്കുമ്പോൾ അതിലുള്ള ജലത്തിൽ പ്രതിബിംബം ഒരുഭാഗത്തും കിരണങ്ങൾ എല്ലായിടത്തും കാണപ്പെടുന്നു. അന്തഃകരണത്തിൽ ചിദാഭാസരൂപത്തിൽ വീഴുന്ന സാക്ഷിചൈതന്യം ഇതുപോലെയുമല്ല. സൂര്യപ്രതിബിംബം ഒരുഭാഗത്തും സൂര്യരശ്മി ഊടുരുവേയും വീഴുന്നതുകൊണ്ട് സൂര്യന് ആപേക്ഷികശക്തിയാണുള്ളത്. ചിദാഭാസൻെറ വ്യാപ്തി ആപേക്ഷികമല്ല. ബ്രഹ്മപ്രതിബിംബവും ചിദാഭാസൻെറ ശോഭയും ഒരുപോലെ അന്തഃകരണത്തിൽ നിറഞ്ഞിരിക്കുന്നു. സൂര്യപ്രതിബിംബംപോലെ ഒരു സ്ഥാനത്തു ബ്രഹ്മപ്രതിബിംബം ഊന്നിയിട്ടാണു ശരീരത്തിൽ സ്ഥാനം കല്പിക്കുന്നത്. അതായത് പ്രതിബിംബത്തിനെ സൂര്യനെന്നുധരിച്ചു നോക്കുന്നു. പ്രതിബിംബം സൂര്യനിൽ നിന്നും വന്നതാണെന്നു അറിഞ്ഞിട്ട് സൂര്യനിലേക്കു പോകുവാൻ ശ്രമിച്ചാൽ സാധ്യം എങ്ങനെയായിത്തീരുമെന്ന് ഊഹിക്കാമല്ലോ. മഹാവ്യാപ്തിയോടുകൂടിയ ബ്രഹ്മം തന്നെയാണ് പ്രതിബിംബമായത് എന്നു എപ്പോൾ അറിയുന്നുവോ അപ്പോൾ ഇവിടെവച്ചു തന്നെ സാക്ഷാത്കരിക്കാം.

## 9-12-1935

മൗനം:- മിണ്ടാതിരിക്കുമ്പോൾ മിണ്ടുന്നതാണു മൗനം. മിണ്ടുമ്പോൾ മിണ്ടാതിരിക്കുന്നതാണു മൗനം.

അന്തഃകരണത്തിൽ ചിദാഭാസൻ വീഴുന്നത് എങ്ങനെയാണെന്നറിഞ്ഞിരിക്കേണ്ടതു വളരെ പ്രധാനമായ ഒരു സംഗതിയാണ്. തീർച്ചയായും അന്തഃകരണത്തിൻെറ ഒരു ഭാഗത്തുമാത്രം ചിദാഭാസൻ വീണു ചേതനനാക്കുന്നതല്ല. ചുററും കണ്ണാടിവച്ചിരിക്കുന്ന ഒരു ബാർബർഷാപ്പിൽ കയറിയിരുന്നാൽ പിൻഭാഗവും മുൻവശവും കാണാം. ബ്രഹ്മം ഏററവും വലുതാണ്. അതിൽ ജഗത്ത് ആരോപം, അന്തഃകരണം ആരോപം, അകംപുറം ഇങ്ങനെ പ്രത്യേകതയില്ലാതെ ആകമാനം വീഴുകയാണു ചിദാഭാസൻ. ചിദാഭാസൻ അന്തഃകരണത്തിൽ മുഴുവൻ വീഴുന്നു. ഇരുട്ടിനു ഇടകൊടുത്തിട്ട് അല്ല അന്തഃകരണത്തിൽ ചിദാഭാസൻ വീഴുന്നത്. അന്തഃകരണം സ്വച്ഛതയുള്ളതാണ്. മായയുടെ ഏററവും സാത്വികഭാവമായതുകൊണ്ട് സ്വതെ നിർമലമാണ്. അതിൽ ചെന്നുപററുന്ന മാലിന്യവും നിർമലമാണ്. ധർമാധർമങ്ങളുടെ സംസ്കാരരൂപം സ്വച്ഛതയുള്ളതായതുകൊണ്ട് അന്തഃകരണത്തിൽ പററുന്നമാലിന്യം ഏററവും നിർമലമെന്നുപറഞ്ഞു. ആകമാനം നിർമലമായ അന്തഃകരണത്തിൻെറ എങ്ങുമാണ് ചിദാഭാസൻ വീഴുന്നത്. ഈ രണ്ടു വൈഭവങ്ങളും അതായത് അന്തഃകരണത്തിൻെറയും ചിദാഭാസൻെറയും വൈഭവങ്ങൾ ഏകോപിപ്പിക്കുമ്പോഴാണു വൃത്തിസംഭവിക്കുന്നത്. വൃത്തിവിഷയത്തിൽ സംഭവിക്കുമ്പോൾ നാമരൂപപ്രതീതി ഉണ്ടാക്കുന്നു. സത്തുചിത്താനന്ദം നാമരൂപമായി ഭവിക്കുന്നു; കണ്ണാടിയിൽ വീണ സൂര്യരശ്മി മുറിയെ പ്രകാശിപ്പിക്കുന്നതുപോലെ. ആകാരം നിശ്ചയിക്കാൻ പാടില്ലാത്ത സമുദ്രത്തിലെ ജലം നാഴിയിൽ മുക്കിയെടുത്താൽ നാഴിയുടെ രൂപവും നാഴിവെള്ളം എന്ന നാമവും ഉണ്ടാകുന്നു. അതുപോലെ തന്നെ സ്വച്ഛതയുള്ള അന്തഃകരണത്തിൽ ചിദാഭാസൻ ഏകോപിച്ച് പ്രകാശിക്കുമ്പോൾ ഉടൻതന്നെ വൃത്തി സംഭവിക്കുന്നു. ആ വൃത്തി ഉള്ളുകാണുമ്പോൾ പുറത്തേക്കു നോക്കുന്നു. ഉള്ളും പുറവും അല്ലാതെയാണു ആ വൃത്തി ഉണ്ടാകുന്നത്. പക്ഷേ ഉള്ളുകണ്ടുപോകുന്നു. ഉടനെ വെളിയിൽ നോക്കുന്ന ഹേതുവായിട്ട് ശരീരാദിപ്രപഞ്ചങ്ങളെ അങ്ങനെ ചേതനമാക്കുന്നു. ശരീരാദിപ്രപഞ്ചം അന്തഃകരണത്തിലെ മാലിന്യം ഇവ ഒക്കെക്കൂടെ ചേർന്നും നമുക്കു ബന്ധമുണ്ടാക്കുന്നില്ല. അതുപോലെ തന്നെ അന്തഃകരണത്തിൻെറ ആഭാസനോടുകൂടിയ വൃത്തിയും വൈഷമ്യത്തെ കൊടുക്കുന്നില്ല. ശരീരാദിപ്രപഞ്ചത്തിലെ അജ്ഞതയാകുന്ന മായയെ ചേതനമാക്കി പ്രകാശിപ്പിക്കുകയല്ലാതെ അവിടെയും വൈഷമ്യമില്ല. സൂര്യപ്രതിബിംബം ഒരു ചുവരിൽ വീണ് ആ ചുവരിനെ പ്രകാശിപ്പിക്കുന്നു. അതു അതിനപ്പുറം പ്രകാശിപ്പിക്കാത്തത് എന്തുകൊണ്ട്? എന്ന് ആലോചിച്ച് ചുവരിനു ഘനം എന്ന വൈഷമ്യം പ്രകാശത്തിനു പ്രതിബന്ധമായിയെന്നു തീരുമാനിക്കുന്നു. ചിദാഭാസൻ നേരിട്ടു ചേതനമാക്കുന്ന അന്തഃകരണത്തിൽ പ്രകാശമുണ്ടാകുമ്പോൾ അവിടെവച്ച് എല്ലാം ശരിയായി കാണാൻ സാധിക്കും. അച്ഛൻ ഇരിക്കെ കുട്ടിയോടു ഭിക്ഷയാചിച്ചാൽ വല്ലതും കിട്ടിയാൽ തന്നെയും അതു ബഹു

തുച്ഛം. ഭാവനതന്നെ വൈഷമ്യത്തിനുകാരണം. ഭാവന ജിതമായാൽ സകല വൈഷമ്യങ്ങളും തീരും. ഭാവനതന്നെ പതിന്നാലു ലോകങ്ങളും. ഭാവന ആദിയിൽ അന്തഃകരണത്തിൽ ഉണ്ടാകുന്നില്ല. അന്തഃകരണവൃത്തിയിലും ഉണ്ടാകുന്നില്ല. അന്തഃകരണവൃത്തി ചേതനമാക്കി അതു എവിടെ കടക്കാതെ വരുന്നുവോ അവിടെ വച്ചാണു ഭാവന ഉണ്ടാകുന്നത്. ഇങ്ങനെ ഉണ്ടാകുന്ന ഭാവനയെ ഇല്ലായ്മചെയ്യാൻ യാതൊന്നും നാം ചെയ്യേണ്ട. അറിയാൻ പാടില്ല എന്ന അവിദ്യാസ്വരൂപത്തിൽ മുടിച്ചിലുകളായി ഭാവന സംഭവിക്കുന്നു. അങ്ങനെ ഉണ്ടാകുന്ന ഭാവന കെട്ടുകെട്ടായി അന്തഃകരണത്തിൽ ഏററവും സ്വച്ഛമായിട്ടുതന്നെ വന്നുചേരുന്നു. അങ്ങനെ ഭാവനയുടെ ഏററവും സ്വച്ഛമായ ഭാവം അന്തഃകരണത്തിൽ വന്നുചേരുമ്പോൾ ഈ അന്തഃകരണം ശരീരം, ഈശ്വരൻ, പ്രപഞ്ചം ഇവയുടെ രൂപം അവിടെ വച്ചുതന്നെ നിർണയിക്കാം. അങ്ങനെ വാസ്തവത്തെ ഗ്രഹിക്കുമ്പോൾ ഭാവന ഇരിക്കാൻ ഇടമില്ലാതെ പോകുന്നു. അപ്പോൾ ഭാവനയെ തടഞ്ഞിരിക്കുന്ന നാമരൂപങ്ങൾ അത്യന്തം ഇല്ലാതെപോകുന്നു.

ജ്ഞാനിക്കും അജ്ഞാനിക്കും ഒരുപോലെ തന്നെ ഭാവന ഉണ്ടാകുന്നു. പക്ഷേ ജ്ഞാനിക്ക് എവിടെ എവിടെ ഭാവനയുണ്ടോ അവിടെ അവിടെ ബ്രഹ്മാകാരവൃത്തി സംഭവിക്കുന്നു. അജ്ഞാനിക്ക് എവിടെ എവിടെ ഭാവന ഉണ്ടാകുന്നുവോ അവിടെ അവിടെ നാമരൂപ അവിദ്യ ഉണ്ടാകുന്നു. ജ്ഞാനിക്കു തോന്നുന്ന ഭാവന ബ്രഹ്മാകാരവൃത്തിയാകുന്നതുകൊണ്ട് ഉള്ളുതന്നെപുറം, മൗനം തന്നെ മൗനമില്ലായ്മ, താൻ ഒന്നും ചെയ്യുന്നില്ല ചെയ്യാതിരിക്കുന്നുമില്ല. ഭാവന നാമരൂപം അററതിനാൽ വിദ്യാസ്വരൂപമായി സച്ചിദാനന്ദമായി എവിടെയും ചേതനമായി പ്രകാശിക്കുന്നതിനാൽ ചെയ്യുമ്പോൾ ചെയ്യുന്നില്ല. ലക്ഷംപേരോട് സംസാരിച്ച് അവരുടെ ഹൃദയങ്ങളിലെ തിമിരം മാററി ബ്രഹ്മാകാരവൃത്തി ഉണ്ടാക്കിക്കൊണ്ട് മൗനനിർവികൽപ്പസമാധിയിൽ ഇരിക്കുന്ന ജ്ഞാനിയുടെ കഥ സൃഷ്ടി സ്ഥിതി സംഹാരകർത്താക്കൻമാർക്കുപോലും വർണിക്കുവാൻ സാധിക്കുകയില്ല. അവനാരും സമാധി വിധിച്ചിട്ടില്ല. വേദങ്ങൾ എല്ലാം അവനു ഇരിപ്പിടം. ഇവനൊരു ആമപ്പലകയായി വേദങ്ങൾ സ്ഥിതിചെയ്യുന്നു, അങ്ങനെ സ്ഥിതിചെയ്തിട്ട് ഇവന്റെ മൂലാധാരത്തെ വേദങ്ങൾ വഹിക്കുന്നു. അതുകൊണ്ട് വേദങ്ങൾക്കുപോലും ഇവനെ മുഴുവനും കാണാൻ സാധിക്കുന്നില്ല.

സംഭാഷണവിഷയത്തിനു പകരുന്ന ഒരു സ്വഭാവമുണ്ട്. ആ പകർച്ച ചിലരെ ബാധിക്കാതിരിക്കും. അവർ മൗനത്തെ അവലംബിച്ചു ഇരുന്നേയ്ക്കും. അതുപോലെ ചില ജ്ഞാനികളും മൗനമായിക്കഴിഞ്ഞേക്കും, അതും നിവൃത്തം തന്നെ. അവർ അങ്ങനെ തന്നെ ഇരിക്കണമെന്നു കട്ടായം ഇല്ല. അവർ അർഥമില്ലാതെ പുലമ്പിക്കൊണ്ടുനടക്കും. അതിനു അർഥമുണ്ട്. ആ ശബ്ദം തന്നെ ഇരുളിനെ മാററും. ശ്ളേഷം ഉപയോഗിച്ചു

സംസാരിക്കുന്ന ഒരു കൂട്ടർ ഉണ്ട്. ആ മാതിരിയുള്ള സംഭാഷണം ജ്ഞാനിയിൽ നിന്നും ഒരിക്കലും ഉണ്ടാകുകയില്ല. അതും പാപത്തിനു കാരണമാണ് ജ്ഞാനി ശ്ലേഷോക്തിയുള്ള പദം ഉപയോഗിച്ചാലും ശ്രവണത്തിൽ യഥാർത്ഥമായ അർത്ഥംതന്നെ മനസ്സിലാകും. അച്ഛൻ തട്ടിൻപുറത്തില്ല എന്ന ഭാവത്തിലുള്ള സംഭാഷണത്തിൽ നിന്ന് അനുമാനം സംഭവിക്കുന്നു. ഭാവനയെ മാററാൻ ഒരു ഭാവനവേണ്ടാ. ഭാവനയെ കുറക്കാൻ ഒരു ചന്ദനനാഴിവേണ്ട, ജ്ഞാനികളുടെ സകലഭാവനകളിലും ആത്മജ്യോതിസ്സ് ഉദയംചെയ്യും. അജ്ഞാനിക്കു നാമരൂപങ്ങൾ ഉദയംചെയ്യും.

''ജ്യോതിരേവ പരബ്രഹ്മഃ''

ജ്ഞാനിയുടെ സകലവൃത്തിയും നിവൃത്തിതന്നെ. ഭാവന വിവേകപരമാകുമ്പോൾ പ്രതിബന്ധങ്ങൾ സൂര്യനെപ്പോലെ വിളങ്ങും. അപ്പോൾ താനെ ഭാവന പൊയ്ക്കൊള്ളും. മിന്നാമിനുങ്ങിനെ ലക്ഷ്യമാക്കിക്കൊണ്ട് അന്ധകാരമയമായി കിടക്കുന്ന വീട്ടിൽ കയറിയാൽ അവിടെ വെളിച്ചം ഉണ്ടായിക്കൊള്ളും.

''മിനുമിനുച്ചോതിയാൽ—ഉന്തിപറ''

കണ്ണിനെപിതുക്കി ജ്യോതിസ്സുകണ്ടാൽ പനംകിഴങ്ങു പിതുക്കി വെന്തില്ലെന്നുപറഞ്ഞ് ദൂരത്തെറിഞ്ഞതുപോലെയാകും.

## 10-12-1935

നാം നാഗർകോവിലിൽ ചെന്ന് തിരുനൽവേലിക്ക് ബസ്സുകയറുകയോ അല്ലെങ്കിൽ ആലപ്പുഴ ചെന്ന് എറണാകുളത്തേക്ക് ബോട്ടുകയറുകയോ ചെയ്യുന്നതിനുമുമ്പ് നമ്മുടെ കൈയിലുള്ള ഈ രാജ്യത്തെ നാണയങ്ങളെ മാററി നാം ചെല്ലുന്നനാട്ടിൽ നടപ്പിലിരിക്കുന്ന നാണയങ്ങളായി രൂപാന്തരപ്പെടുത്തുന്നു. ഈ ലോകത്ത് നാം സമ്പാദിച്ചുവയ്ക്കുന്ന നാണയങ്ങളൊക്കെ ഒന്നുമാററണം. എന്നാലേ അവിടെപോകുന്ന അവസരത്തിൽ എടുത്തു ചെലവാക്കാൻ സാധിക്കൂ. നാം ഇവിടെ കൂടീട്ട് പിരിഞ്ഞുപോകുന്നത് വെറുതെയാണെന്ന് ആരും വിചാരിക്കരുത്. ഒരു വില എവിടെയെങ്കിലും ഉണ്ടാകും. പക്ഷേ അങ്ങനെ വില ഉണ്ടാകുന്ന സ്ഥലത്ത് നാണയങ്ങളിൽ ചിലത് മാറിപ്പോകും. നാഗർകോവിലിൽ മാററിഎടുക്കുന്ന നാണയങ്ങൾക്ക് പരമാർത്ഥത്തിൽ എന്തുവിലയുണ്ടെന്ന് തിരുനൽവേലിയിൽ ചെല്ലുമ്പോഴേ മനസ്സിലാകൂ. അവിടെ ചെല്ലുമ്പോഴേ അറിയൂ. ചിലതു മാററിവച്ചിട്ട് ആ നാണയങ്ങൾകൊണ്ട് ആഹാരം വാങ്ങിക്കഴിക്കണം. ബാക്കിയെല്ലാം മാററിവച്ചുകൊള്ളണം. അവിടെ ചെല്ലുമ്പോഴേ അതിൻെറ വില അറിയൂ.

കൊള്ളുന്നതുപോലെയല്ല വിസർജിക്കുന്നത്. കൊള്ളുന്നതിലും തള്ളുന്നതിലും പൊതുവേ നാം ഉണ്ട്. പക്ഷേ കൊള്ളാനും തള്ളാനും എടു

ക്കുന്ന ഉപകരണങ്ങൾക്കു മാത്രമെ വ്യത്യാസമുള്ളു. കൊള്ളുന്നവൻ കൊള്ളുന്നതിന് അന്യമായിനിൽക്കുന്നു. അവനുതന്നെ അതിനെ കളയുവാനുള്ള വൈഭവം ഉണ്ട്. കളയുന്നവൻ കളയുന്നതിന് അന്യമായി നിൽക്കുന്നു. അങ്ങനെ കൊള്ളുന്നവനും തള്ളുന്നവനും അവയ്ക്ക് അന്യമായി പൊതുവെ നിൽക്കുവാനുള്ള വൈഭവത്തോടുകൂടിയവനായിരിക്കുന്നു. സ്ഥൂലമായി കൊള്ളുന്നു. സൂക്ഷ്മമായി കൊള്ളുന്നു. കാരണമായി കൊള്ളുന്നു. അതുപോലെതന്നെ സ്ഥൂലമായി തള്ളുന്നു; സൂക്ഷ്മമായി തള്ളുന്നു; കാരണമായി തള്ളുന്നു. സ്ഥൂലമായി ആഹാരാദികളെ കൊള്ളുകയും വിസർജനം ചെയ്യുകയും ചെയ്യുന്നു. സൂക്ഷ്മമായി വായുവിനെ കണ്ടിട്ട് വായുവിനെ തള്ളുന്നു. കാരണമായിട്ട് അജ്ഞാനത്തെ കൊള്ളുന്നു. അജ്ഞാനത്തെ തള്ളുന്നു. അജ്ഞാനത്തെ കൊണ്ടിട്ട് അജ്ഞാനത്തെത്തന്നെ തള്ളുന്നു എന്നത് എങ്ങനെ?

സ്ഥൂലത്തിൽ കൊള്ളുന്നതല്ല തള്ളുന്നത്. സൂക്ഷ്മമായപ്പോൾ കൊള്ളുന്നതിനും തള്ളുന്നതിനും ഉള്ള വ്യത്യാസം കുറഞ്ഞു. കാരണമായി അജ്ഞാനത്തെ കൊണ്ടിട്ട് അജ്ഞാനത്തെ തള്ളുന്നു. അജ്ഞാനത്തെ എങ്ങനെ കൊണ്ടു എന്നുവച്ചാൽ ഒരു മനുഷ്യൻ ഒരുലക്ഷം പവൻ സമ്പാദിച്ചുവച്ചാലും അതിനെ വിഴുങ്ങുവാൻ അയാൾക്ക് സാധിക്കുകയില്ല. ഭദ്രമായിട്ട് ഒരു ഇരുമ്പുപെട്ടിയിൽ വച്ച് താക്കോലിനെ തൻെറ ഏററവും സമീപത്തുവച്ചുകൊണ്ടിരിക്കാൻ ശ്രമിക്കാം. ഉള്ളിൽ ഈ ലക്ഷംപവനിൽ അയാൾ കൊള്ളുന്നത് അഭിമാനത്തെ മാത്രം. അജ്ഞാനരൂപത്തിൽ എൻേറതെന്ന് കൊള്ളുകയും തള്ളുകയും ചെയ്യുന്നത് ഒരുമിച്ചാണ്.

സ്ഥൂലത്തെ കൊള്ളുകയും തള്ളുകയും ചെയ്യുന്നതിന് സമയവ്യത്യാസം ഉണ്ട്. സൂക്ഷ്മത്തിൽ സമയാന്തരം അത്രയും ഇല്ല. കാരണത്തിൽ കൊണ്ട മാത്രയിൽത്തന്നെ തള്ളും. താൻ ഇതിലൊക്കെ അന്യനാണ്. അജ്ഞാനമായ പീഠത്തിൽ ഇരുന്നുകൊണ്ടാണ് ജ്ഞാനസ്വരൂപത്തിൽ കൊണ്ടതും അജ്ഞാനരൂപത്തിൽ തള്ളിയതും. ഈ കാണുന്നതെല്ലാം മിഥ്യയാണെന്ന് അറിഞ്ഞുകൊണ്ടുതന്നെ ശരീരത്തിൽ ഇരിക്കുന്നല്ലൊ. ശരീരാദിപ്രപഞ്ചമെല്ലാം മിഥ്യയാണെന്ന് ജ്ഞാനസ്വരൂപത്തെ അന്തഃകരണത്തിൽ അഭിമാനിച്ചുകൊണ്ടിരുന്ന ചിദാഭാസൻ (അന്തഃകരണത്തിൽ ഇരിക്കുന്ന ചിദാഭാസൻ) സാത്വികഅജ്ഞാനത്തിലാണ് ഇരിക്കുന്നത്. അതുകൊണ്ടാണ് സംശയം.

നാം വെള്ളമുണ്ടും മാറിക്കൊണ്ട് പൊടിയുടെ ശല്യമുള്ള റോഡിൽക്കൂടെ നടന്ന് വീട്ടിൽ മടങ്ങി മുണ്ട് സൂക്ഷിക്കുമ്പോൾ അത് വളരെ മുഷിഞ്ഞിരിക്കുന്നതായി കാണാം. ധവളിമ ആയിരുന്ന ആ വസ്ത്രത്തിൽ ഏത് സെക്കൻഡിലാണ് അഴുക്കുചേർന്നതെന്ന് അറിയാമോ? അതുപോലെ സാക്ഷാത്കാരം എന്നുവച്ചാൽ എന്ത്? ജ്ഞാനസ്വരൂപത്തെ അജ്ഞാനമായിട്ടാണ് കൊള്ളുന്നതെങ്കിൽ സാക്ഷാത്കാരത്തിന്

വകയില്ലല്ലൊ. എന്നാണെങ്കിൽ സകലജ്ഞാനസ്വരൂപവും അജ്ഞാനമായി പ്പോകുന്നല്ലോ എന്നുവിചാരിച്ച് ഭ്രമിക്കണ്ടാ. തുടരെത്തുടരെ കേരംക്കുന്ന വിവേകംകൊണ്ടുള്ള ജ്ഞാനം അന്തഃകരണത്തിൽ ചേരുമ്പോരം ഒരു കുള ത്തിൽ ഒരു വടി മുക്കിയാൽ ആ കുളത്തിലെ വെള്ളത്തിൻെറ ലവൽ എങ്ങനെ അദൃശ്യമായെങ്കിലും അസ്പഷ്ടമല്ലാതെ പൊങ്ങുന്നുവോ അതു പോലെ അന്തഃകരണം ഒന്ന് പൊങ്ങുന്നു. അപ്പോരം അന്തഃകരണത്തിൽ വീണുകൊണ്ടിരിക്കുന്ന ആത്മജ്യോതിസ്സാകുന്ന ചിദാഭാസൻെറ ലവൽ ഒന്ന് പൊങ്ങും. നെല്ലിക്കാ തിന്ന് കുറെ കഴിഞ്ഞ് തിന്നതിനെപ്പററി യുള്ള ഓർമ നശിച്ചതിനുശേഷവും പച്ചവെള്ളം കുടിക്കുകയാണെങ്കിൽ മധുരിക്കും. അതുപോലെതന്നെ വിവേകംകൊണ്ടുണ്ടാകുന്ന ജ്ഞാനം അന്തഃകരണത്തിൽ ചേർന്നിട്ട് അന്തഃകരണത്തിൽ വീണുകൊണ്ടിരിക്കുന്ന ആത്മജ്യോതിസ്സാകുന്ന ചിദാഭാസനെ പൊക്കുമ്പോരം സച്ചിദാനന്ദം ഉണ്ടാകുന്നു. എടുത്തജ്ഞാനത്തിന് അവിടെയെങ്ങും പ്രവേശനമില്ല. അതാണ് അജ്ഞാനമെന്ന് പറഞ്ഞത്. പക്ഷേ ചിദാഭാസൻ ഒന്ന് പൊങ്ങിയേക്കും. ആ ചിദാഭാസൻ സത്-ചിത്-ആനന്ദമാണ്. അപ്പോരം തൻെറ ആദിയെ ഉണരും. ഞാൻ സത്-ചിത്-ആനന്ദമാണ് എന്ന് വരു മ്പോരം കാലദേശവസ്തുവില്ല. ഞാൻ ജനിച്ചില്ല, മരിക്കുകയുമില്ല, സംസാരദുഃഖവും എനിക്കില്ല, എന്നതിനെ കൊള്ളും. അപ്പോരം അവിടെ നിൽക്കുന്നു സാക്ഷി. ആ സാക്ഷി ഇവിടെയും സാക്ഷിയായിട്ടി രുന്ന് ഭ്രാന്തൻമാരെ വിട്ട് കേരംപ്പിക്കയാണ്. കേരംക്കേണ്ട ആവശ്യം സാക്ഷിക്കില്ല. കേരംക്കുവിൻ കേരംക്കുവിൻ! വന്നാൽകൊള്ളാം എന്ന താണ് സാക്ഷിയുടെ ഇവിടത്തെ ഭാവം. നിങ്ങരം കേരംക്കയല്ല, ഭ്രാന്തൻ മാർ കേരംക്കയാണ്.

സാക്ഷിയെ കാണുമ്പോരം ചിദാഭാസൻ സത്-ചിത്-ആനന്ദമാ ണെന്ന് പറയും. അങ്ങനെ സത്-ചിത്-ആനന്ദമായ സാക്ഷി സത്-ചിത്-ആനന്ദമായ ചിദാഭാസനെ സ്വീകരിക്കുമ്പോരം അവൻ സാക്ഷിത്വം വിട്ട് സച്ചിദാനന്ദമായി കൂടസ്ഥനാകുന്നു. കൂടസ്ഥനാകുന്ന അങ്ങ് ബ്രഹ്മമാകുന്നു. അപ്പോരം ഈശ്വരൻ ബ്രഹ്മമായിത്തീരുന്നവൻെറ സ്വത്ത് ആർക്കും കൊടുക്കുകയില്ലെന്നും പറഞ്ഞ് അങ്ങേര് പണത്തെ നേരിട്ടുവാങ്ങിച്ച് അങ്ങേർ ഇരിക്കുന്ന രീതിയിൽ ഇതിനെ അങ്ങുകൊണ്ടു പോകും. അങ്ങേർ ആരം അയയ്ക്കുകയാണെങ്കിൽ ആ രീതിയിൽ ഈശ്വ രൻ നല്ല ആളാണ്. അഭിമാനവും മററും ഇല്ല. പക്ഷേ ചിലയിടത്ത് മടിച്ചുകളയും. അപ്പോരം ആരം അയയ്ക്കും. കാലൻ തുടങ്ങി ബ്രഹ്മാ വിനെ വരെ (ഹിരണ്യഗർഭൻ വരെ) അയയ്ക്കും. വളരെ സന്തോഷം തോന്നുകയാണെങ്കിൽ സത്-ചിത്-ആനന്ദം കിടക്കുന്ന മടിശ്ശീലയിൽ സത്-ചിത്-ആനന്ദമായ പണവുംകൊണ്ട് ഇവനെയും അങ്ങ് എടുത്തു കൊള്ളും.

## 11-12-1935

ആനന്ദപ്രതീതി എവിടെ എവിടെ വിഷയങ്ങളിൽനിന്നും ഉണ്ടാകുന്നുവോ അവിടെഅവിടെ യഥാർത്ഥത്തിൽ മുകളിൽനിന്നും ഉണ്ടാകുന്ന ആനന്ദത്തെ താഴെ സ്ഥാപിച്ച് ശാമസമാക്കിക്കൊള്ളുന്നു. ശ്രീകൃഷ്ണൻെറ പുറകേ ഗോപസ്ത്രീകൾ പോയത് അദ്ദേഹം ലോകവല്ലഭനായി ആനന്ദപ്രദാനം ചെയ്തുകൊണ്ടിരുന്നതുകൊണ്ടാണ്. അദ്ദേഹം ഗോപസ്ത്രീകൾ കുളിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ വസ്ത്രാപഹരണം ചെയ്തുകൊണ്ട് മുകളിൽ കയറിയിരുന്നു. അഭിമാനംവിട്ട് രണ്ടുകൈയും ഉയർത്തി യാചിച്ചപ്പോൾ പരിപൂർണ ആനന്ദസ്വരൂപിയായ ഭഗവാൻ അവർക്ക് സത്ത്-ചിത്ത്-ആനന്ദമായ വസ്ത്രത്തെ പ്രദാനംചെയ്തു.

## 13-12-1935

നമുക്ക് ഏററവും അത്യാവശ്യമായിട്ടുള്ളതെന്താണ്? ജീവസന്ധാരണം. ജീവനെ വച്ചുകൊണ്ടിരിക്കുക.

''ഖിന്നംപാരം വിശക്കുന്നവനുണ്ടോ
അന്നമെന്നിയേ മറെറാന്നിൽ കൗതുകം''.

പരമാനന്ദവും ഒരുദോശയും കൊണ്ടുകൊടുത്തിട്ട് അതിലൊന്ന് എടുത്തുകൊള്ളാൻ പറഞ്ഞാൽ വിശപ്പുള്ളവൻ ദോശതന്നെ എടുക്കും. ജീവസന്ധാരണം ആർക്ക്? ഒരാൾ ഡോക്ടറുടെ അടുക്കൽ പോയി മരുന്ന് വാങ്ങുന്നു. അത് അയാൾക്ക് സുഖക്കേടുണ്ടായിട്ടാവാം. അല്ലെങ്കിൽ അന്യരുടെ ആവശ്യത്തിലേക്കാവാം. അതുപോലെ ജീവസന്ധാരണത്തിൻെറ ആവശ്യം ജീവനുതന്നെയോ അതോ ജീവനെവിട്ട് മററാർക്കെങ്കിലുമോ? നാം ഒരു ലോകവ്യവഹാരത്തിൽ ''എൻെറ ജീവൻ പോവോളം ഈ ധൂർത്തെല്ലാം നടക്കും ഉണ്ണി'' എന്ന് പറയുന്നതുകൊണ്ട് എൻെറ ജീവൻ എന്നുവന്നപ്പോൾ ജീവൻ എന്നിൽനിന്നന്യമാണെന്ന് വ്യക്തം. എൻെറ എന്ന് അഭിമാനിക്കുന്നവന് ജീവൻ ഉണ്ടെന്ന് പ്രത്യക്ഷമാകുന്നു. എൻെറ എന്ന ആത്മാഭിമാനവും ജീവാഭിമാനവും എന്ന് രണ്ടഭിമാനം എൻെറ എന്നഭിമാനിക്കുന്നവനുണ്ട്. ''ഇനി ഞാൻ ഈ ശരീരത്തിൽ എന്തിന് ഇരിക്കുന്നു? അവിടെ ആത്മാഭിമാനത്തിനുവേണ്ടി ജീവനെ ഹനിക്കുവാൻ ഒരുങ്ങുന്നു. ജീവനെ ഹനിക്കുവാൻ ഒരുങ്ങണമെങ്കിൽ വേറെ ഒരാൾ സഹായത്തിനുവേണം. അല്ലാതെ ജീവൻ തന്നെ ജീവനെ ഹനിക്കുമായിരുന്നുവെങ്കിൽ ജീവനെ പൊടുന്നനവെ ഇല്ലായ്മചെയ്യാമല്ലോ? ജീവന് അന്യമായി ഒരാളെ ഇവൻ കാണുന്നുണ്ട്. അതാണ് ആത്മാവ്. ജീവനെ ഹിംസിച്ചിട്ട് ആരാണ് അഭിമാനത്തെ വച്ചുകൊണ്ടിരിക്കുന്നത്? ആത്മാവ്. നാം അന്യനാട്ടിൽ അകപ്പെട്ട് നമുക്ക് ഹിതമല്ലാത്ത ആഹാരം കഴിക്കേണ്ടിവരുമ്പോൾ ആഹാരം വേണ്ടെന്നു

വയ്ക്കുവാൻ സാധിക്കുന്നില്ല. എന്നാലും തിന്നു ചത്തോയ്ക്കാമെന്നൊരു വ്യവസ്ഥ ഉണ്ടാകുന്നു. അത് ജീവാഭിമാനംകൊണ്ടാണ്. അങ്ങനെ വച്ചുകൊണ്ടിരിക്കുന്ന ജീവനെ ഹിംസിച്ചിട്ട് ആരാണ് അഭിമാനത്തെ വച്ചുകൊണ്ടിരിക്കുന്നത്? അതുകൊണ്ട് നശിക്കുന്ന ജീവനെവിട്ട് വേറെ ഒന്ന് നശിക്കാതിരിക്കുന്നതായിട്ട് കാണാതെ കാണുന്നു. എലിയെ പേടിച്ച് ഇല്ലം ചുട്ടാൽ എലി ഓടിപ്പോകും. ഇല്ലം വെന്തുപോകും. ജീവൻ മാത്രമെയുള്ളുവെങ്കിൽ ഹിംസിക്കുവാൻ ഒരുങ്ങുമോ? മററ് ഏതിനുവേണ്ടി അതിന്റെ സഹായം അപേക്ഷിച്ചിട്ടാണ് ഹാാൽജീവനെ ഹനിക്കുന്നത്? ചിദാഭാസന് അന്തഃകരണത്തെക്കൂടാതെ ക്ളേശമില്ല. അഭിമാനത്തെ പുലർത്താനാണ് ജീവഹത്യക്ക് ഒരുങ്ങുന്നത്. അതിന് തുടങ്ങുന്നവൻ അഭിമാനം എവിടെയോ ഇരിക്കുന്നതായി കാണുന്നു. അതാണ് ആത്മാവ്. എലിയെപ്പോലെ ജീവനും ഓടും. ഇല്ലംമാത്രം വെന്തുപോകും. അവന്റെ ആത്മാവിനെ കൊന്നെന്ന് ആരും വ്യവഹരിക്കുന്നില്ല. അവന്റെ ജീവനെ ഇനി കൂട്ടിൽ വച്ചേക്കുകയില്ലായെന്നേ പറഞ്ഞുകേരംക്കാറുള്ളു. ശ്രീരാമൻ ബാലിയെ കൊന്നിട്ട് താരയോട് ''നിന്റെ ഭർത്താവ് ദേഹിയോ ദേഹമോ? ദേഹമാണെങ്കിൽ ഇതാ കിടക്കുന്നു—ദേഹിയാണെങ്കിൽ ഞാൻ കൊന്നിട്ടില്ല എന്നുമാത്രമല്ല അതിനെ ആർക്കും കൊല്ലാൻ കഴിയുന്നതുമല്ലല്ലോ'' എന്നു പറഞ്ഞു. എന്റെ എന്ന് അഭിമാനിക്കുന്നവൻ ആത്മാഭിമാനം, ജീവാഭിമാനം എന്നിങ്ങനെ രണ്ടിനെ വച്ചുകൊണ്ടിരിക്കുന്നു, അതിൽ എന്റെ എന്നുള്ളതാരാണ്? ജീവനും ആത്മാവുംകൂടെ ചേർന്നതാണോ? അതോ അവയ്ക്ക് അന്യമായിട്ട് വേറെ വല്ലതുമാണോ? എന്റെ എന്നുള്ളത് അന്തഃകരണ ചിദാഭാസൻ.

ദേഹാഭിമാനത്തിൽ നിന്ന് പ്രപഞ്ചാഭിമാനം ഉത്ഭവിക്കുന്നു. ആഹാരം കിട്ടാൻ പ്രപഞ്ചം സഹായിക്കണ്ടേ? പ്രപഞ്ചാഭിമാനം ഉണ്ടാകുമ്പോരം കൂടെത്തന്നെ അവ്യക്ത ഈശ്വരാഭിമാനവും ഉണ്ടാകുന്നു. വയലിൽ നാം പാടുപെടാം. കാലവർഷത്തിനോ? അപ്പോരം എന്തുവേണം എന്നറിയാം. അവ്യക്ത ഈശ്വരാഭിമാനത്തെ പുലർത്താൻ ഫലോൻമുഖമായ ആത്മാകാരവൃത്തിയിൽ നിന്ന് എടുത്ത് ചെലവഴിക്കുന്നു.

ഒരു വീട്ടിൽ ഏഴുപേർ കോളറപിടിച്ച് മരിച്ചു. പ്രേതങ്ങളെല്ലാം മറവുചെയ്തതിനുശേഷം വീട്ടിൽ ആരും ശേഷിച്ചിട്ടില്ലാത്തതിനാൽ സർക്കാരിൽ നിന്നും ആരം വന്ന് കതകിന് മുദ്രയും വച്ചു. മൂന്നിന്റെ അന്ന് ആ വീട്ടിന്റെ ഒരു ചുവര് ഇടിഞ്ഞുവീണു. കുറെ കഴിഞ്ഞപ്പോരം അതിനകത്തുനിന്ന് ഒരു കുട്ടി പുറത്തുവന്നു. ആ കുട്ടി മററ് ഏഴ് പ്രേതങ്ങളെയും മറവുചെയ്യാൻ കൊണ്ടുപോകുന്നസമയത്ത്കോളറപിടിച്ച് ആ വീട്ടിന്റെ ഒരു മൂലയിൽ കിടക്കുകയായിരുന്നു. പ്രാപ്തിയായ ഏഴുപേരും മരിച്ചുകിടന്നുപോയതുകൊണ്ട് ഈ കുട്ടി ആരുടേയും ദൃഷ്ടിയിൽ പെട്ടില്ല. മററ് ഏഴുപേരെയും കൊല്ലാൻ മതിയായ കോളറാ

യാണ് ഈ കുട്ടിക്ക് യാതൊരു ഹാനിയും ഉണ്ടാക്കാത്തത്. ആ കുട്ടിയെ ആര് രക്ഷിച്ചു? മരുന്നുകൂടാതെതന്നെ രക്ഷപ്പെട്ടു. ഈമാതിരി സംഭവങ്ങൾ കാണുമ്പോൾ ഈശ്വരന്റെ വൈഭവം ഒന്ന് പ്രത്യേകംതന്നെ എന്ന് (അവ്യക്തം) തോന്നുന്നു. അതിനെ കണ്ടവനും അതിനെ കൊണ്ട വനും ഈശ്വരവിജൃംഭണം ഉണ്ടാകുന്നു. അവ്യക്തമായ ഈശ്വരവൈഭ വത്തെ കണ്ടിട്ട് ഫലോൻമുഖമായ ആത്മാകാരവൃത്തികൊണ്ട് തന്റെ വശത്തേക്ക് ഈശ്വരനെ ആവാഹിക്കാൻ നോക്കുന്നു.

അപ്പോൾ ദേഹാഭിമാനത്തിൽ നിന്ന് പ്രപഞ്ചാഭിമാനം ഉണ്ടാകുന്നു. പ്രപഞ്ചാഭിമാനത്തോടെ അവ്യക്ത ഈശ്വരാഭിമാനം ഉണ്ടാകുന്നു. പ്രപ ഞ്ചാഭിമാനം കൊണ്ടും അവ്യക്ത ഈശ്വരാഭിമാനംകൊണ്ടും ഉണ്ടാകുന്ന ഫലോൻമുഖമായ ആത്മാകാരവൃത്തിയിൽ ഏർപ്പെട്ട് അതിന്റെ ഫലത്തെ എടുത്ത് ദേഹത്തെ പുലർത്തി ദേഹത്തിൽ ജീവനെ വച്ചുകൊണ്ടിരിക്കു മ്പോൾത്തന്നെ ഫലോൻമുഖമായ ആത്മാകാരവൃത്തി ഒന്ന് ഞെരുങ്ങും. ''നിന്റെ കണ്ണിൽ കുരുവോ, നാൻമുഖപ്പാട കേറിയോ'' എന്ന് കവിഹൃദ യത്തെ സ്പർശിക്കുന്ന സംഭവങ്ങൾ ഫലോൻമുഖമായ ആത്മാകാരവൃത്തി ധാരാളം ചെയ്തുകൊണ്ടിരിക്കുന്നവർക്ക് അനുഭവമാവുമ്പോൾ ഇനി ഈശ്വരനും വേണ്ടാ ആരും വേണ്ടാ അങ്ങനെ രണ്ടാംനിലയിൽ ഫലോൻ മുഖമായ ആത്മാകാരവൃത്തിക്ക് ഉടവുതട്ടുന്നു. അങ്ങനെ ഉടവുതട്ടു മ്പോൾ ചിദാഭാസൻ ഇതിന് കാരണമെന്ത്? കൊടുത്തത് കുറഞ്ഞോ മറ്റോ പോയോ എന്ന് അന്വേഷിക്കും—ഈശ്വരൻ സകലതിനെയും ഒന്നു പോലെ അല്ലാതെ നോക്കുന്നില്ലെന്ന് മനസ്സിലാകുകയും ചെയ്യും. അത് മനസ്സിലാകുമ്പോൾ ഇനി എന്തുവേണമെന്ന് അന്വേഷിക്കും. അങ്ങനെയുള്ള ചിന്ത ഉണ്ടാകുമ്പോൾ ഇപ്പോൾത്തന്നെ ശരിയായി എന്ന് അഭിമാനം ശരിവയ്ക്കും. വിവേകാനന്ദൻ, ബുദ്ധൻ തുടങ്ങിയവർ ഇന്ന് എവിടെ? അവർ മോക്ഷമടഞ്ഞു. അതുകൊണ്ട് ദേഹത്തെ വച്ചു കൊണ്ടിരിക്കയല്ല നമുക്ക് വേണ്ടത്. ദേഹത്തെ വച്ചുകൊണ്ടിരിക്കാതെ തന്നെ ജീവനെ വച്ചുകൊണ്ടിരിക്കാമെന്നും അതാണ് നമുക്ക് അത്യാവശ്യ മെന്നും മനസ്സിലാകും. അതായത് ആത്മാകാരവൃത്തിയിൽ ഈ ദേഹാഭിമാനം കൂടാതെതന്നെ ജീവനെ വച്ചുകൊണ്ടിരിക്കാം. അതാണ് മോക്ഷമെന്നും മനസ്സിലാകും. മരണമെന്നാൽ ദേഹാഭിമാനംകൊണ്ടിട്ട് ജീവനെ ദേഹത്തിൽ വച്ചുകൊണ്ടിരിക്കാമെന്നു വിചാരിച്ചുകൊണ്ടിരിക്കു മ്പോൾ ഈശ്വരൻ തട്ടിക്കൊണ്ടുപോകുന്നത്. മരണം നമ്മുടെ ഹിതം കൂടാതെ ദേഹത്തെ വീഴ്ത്തിക്കളയുന്നു. ആ ദേഹം നിരർഥകമാകുന്നു. അതുകൊണ്ട് ദേഹം നിരർഥകമാണെന്ന് അവർതന്നെ നിർണയിക്കും. ദേഹം ഇരിക്കവെ ദേഹാഭിമാനം വിട്ട് ജീവനെ ചിദാഭാസൻ വച്ചുകൊണ്ടി രിക്കുന്ന അവസ്ഥയായിരിക്കാം വിവേകാനന്ദൻ തുടങ്ങിയവർ അടഞ്ഞി രിക്കുന്നത്. അതായിരിക്കും മോക്ഷമെന്ന് അവർ ആലോചിക്കുന്നു.

പരൻകെട്ടിയ വീട്ടിൽ വാടകയ്ക്ക് ഇരിക്കുന്നവൻ അസൗകര്യമുണ്ടാകുമ്പോൾ വീടുമാറുന്നു. അങ്ങനെ മാറുന്നതിന് അവർക്ക് ഒരു പ്രതിബന്ധവുമില്ല. അതുപോലെ ഈ ദേഹത്തെയാക്കീട്ട് അതായത് ദേഹാഭിമാനം കൂടാതെ ദേഹത്തെവിട്ട് ജീവൻപോകുമ്പോൾ സംഭ്രമമില്ലാതെ പോകും. അങ്ങനെയായിരിക്കും വിവേകാനന്ദൻ തുടങ്ങിയവർ ദേഹത്തെ വിട്ടിട്ടുപോയതെന്ന് ചിദാഭാസൻ നിർണയിക്കും. ദേഹാഭിമാനം വിട്ടിട്ട് ആരോഗ്യമായിരിക്കുവാൻ മാത്രം ആഹാരം കഴിക്കുക. വാടകവീട്ടിലെ അററകുററങ്ങൾ തീർത്ത് ശുചിയാക്കിവച്ചുകൊണ്ടിരിക്കുന്നതുപോലെ ബുദ്ധൻ തുടങ്ങിയവർ ശരീരം വിട്ടിട്ടും എങ്ങനെ ജീവനെ വച്ചുകൊണ്ടിരിക്കുന്നുവോ അതുപോലെ എന്റെ ജീവനെ ശരീരംകൂടാതെ വച്ചുകൊണ്ടിരിക്കാമെന്ന് ചിദാഭാസൻ അഭിമാനിക്കുന്നു. അങ്ങനെ അഭിമാനിച്ച ചിദാഭാസന് അങ്ങനെ ഇരിക്കുമ്പോൾ അതായത് ശരീരത്തിൽ മമത വച്ചുകൊള്ളാതിരിക്കുമ്പോൾ എന്ത് സംഭവിക്കാം എന്ന ചിന്ത വരുന്നു. അപ്പോൾ ജീവൻ ആര്, ഞാൻ ആര് എന്നുള്ള അന്വേഷണം വരും. അപ്പോൾ എന്റെ ജീവൻ എന്ന വ്യവഹാരം ഉണ്ടാകുന്നല്ലോ? എന്നൊക്കെ തോന്നുന്നു. ഈ നിലകൾ വഴിയാംവണ്ണം ചിന്തിക്കാൻ ഇല്ലാത്തതുകൊണ്ട് അവ്യക്തം.

മുയലിനെ വളർത്തുന്നത് പശുവിനെ വളർത്തുന്നതുപോലെയല്ല. പശുവിനെ വളർത്തുന്നവർ മുയലിനെ വളർത്തുവാൻ അവയുടെ ആഹാരരീതികളെ അന്വേഷിച്ച് അറിഞ്ഞാലേ സാധിക്കൂ. അതുപോലെ ഞാനാര്, ജീവനേത് എന്നു തോന്നിത്തുടങ്ങുമ്പോൾ എന്റെ ജീവനെ വച്ചുകൊണ്ടിരിക്കാൻ അന്വേഷിക്കും. എനിക്കും ജീവനും തമ്മിലുള്ള ബന്ധം എന്താണെന്ന് അന്വേഷിക്കും. സാധുക്കൾ, മഹത്തുക്കൾ ഇവർ എഴുതിയിട്ടുള്ള പുസ്തകങ്ങൾ അപ്പോൾ ആശ്രയമായിത്തീരുന്നു. അങ്ങനെ തന്നത്താനെ മനസ്സിലാക്കും. ഞാൻ ആര് എന്ന് പരോക്ഷമായി അറിയുമ്പോൾ തന്റെ അപരോക്ഷജ്ഞാനത്തിന് ഒഴിച്ചുകൂടാത്ത ആഗ്രഹം സംഭവിക്കും. അത് സംഭവിക്കുമ്പോൾ പ്രമാദം അല്ലെങ്കിൽ ഭ്രാന്തി ഒന്നുമാത്രമാണ് എന്നെ പരോക്ഷജ്ഞാനിയാക്കി വച്ചുകൊണ്ടിരിക്കുന്നതെന്നും ആ ഭ്രാന്തിയെ ഞാൻ വിടുന്ന അവസരത്തിൽ എന്റെ സ്വരൂപം ഏററവും അപരോക്ഷമായിട്ടുള്ളതാണെന്ന് അറിയുകയുംചെയ്യും. എന്നെ സാക്ഷാത്കരിക്കാൻ ഞാൻ മററൊന്നും ചെയ്യേണ്ടായെന്ന് ചിദാഭാസൻ ദൃഢമായിട്ടറിയുന്നു. അങ്ങനെ ദൃഢമായിട്ട് അറിയുന്ന ആ മാത്രയിൽത്തന്നെ ചിദാഭാസൻ അന്തഃകരണത്തെ വിട്ടിട്ട് (ജീവനെ വിട്ടിട്ട്) ജീവനെ ഞാൻ വച്ചുകൊണ്ടിരിക്കുക എന്നത് ഞാൻ ഇരിക്കേണ്ടിടത്ത് ഞാൻ ഇരിക്കുക തന്നെ എന്ന് അറിയുന്നു. ഞാൻ ഇരിക്കേണ്ടിടത്ത് ഞാൻ ഇരുന്നാൽ അവിടെ നായ് ഇരിക്കുകയില്ല. അവിടെ താൻ ഇരിക്കും. ഞാൻ ഇരിക്കേണ്ടിടത്ത് ഞാൻ ഇരുന്നാൽ അന്തഃകരണം എനിക്കുവേണ്ടാ അന്തഃകരണത്തോട് ചേർന്നിരിക്കുന്ന ജീവനെ ഞാൻ വച്ചുകൊണ്ടിരിക്കയില്ല. ജീവനെ

ചേഷ്ടിപ്പിക്കുന്നത് ഞാൻ അല്ല. ഞാൻ ജീവനെ വച്ചുകൊണ്ടിരിക്കുക എന്നതിൻെറ പരമാർഥഅർഥം ഞാൻ എന്നെ വച്ചുകൊണ്ടിരിക്കുക, ഞാൻ എന്നിൽ ഇരിക്കുക. ഞാൻ ഉത്ഭവിച്ച സാക്ഷി അല്ലെങ്കിൽ ആത്മാവ് ആയിരിക്കുക എന്നതല്ലേ? എനിക്ക് എന്നെ സൂക്ഷിക്കേണ്ടതല്ലാതെ അന്യത്തെ സൂക്ഷിക്കേണ്ടതില്ല. ഞാൻ എന്നിൽ എന്നെത്തന്നെ കാണുന്നു. ഞാൻതന്നെ ചിത്ത്. ഞാൻ ഉള്ളവനും പ്രകാശമുടയവനുമായിത്തീരുമ്പോൾ എനിക്ക് അന്യമായി ഒന്ന് ഇല്ലാത്തതുകൊണ്ട് എന്നെ വിട്ട് എനിക്ക് ഒന്നിലും പ്രിയം ഉണ്ടാകാൻ നിവൃത്തിയില്ല. ഞാൻ എന്നിൽ തന്നെ പ്രിയമുള്ളവനായി ഭവിക്കുന്നു. ഞാൻ എന്നിൽത്തന്നെ ഉള്ളവനായും പ്രകാശിക്കുന്നവനായും പ്രിയമുള്ളവനായും വരുമ്പോൾ ഞാൻ സത്-ചിത്-ആനന്ദമായി. ചിദാഭാസൻ എപ്പോൾ സത്-ചിത്-ആനന്ദമായിത്തീരുന്നുവോ അതിനിടയ്ക്ക് ഉണ്ടായിരുന്ന ആവരണവിക്ഷേപങ്ങൾ സർവവും നശിച്ച് തൻെറ തലവനായിരിക്കുന്ന സാക്ഷിസ്വരൂപത്തെ അടഞ്ഞവനായിരിക്കുന്നു. അത് എപ്പോൾ സാക്ഷിയായിത്തീരുന്നുവോ അപ്പോൾ തനിക്ക് ഇനി ചിദാഭാസനേ ഉണ്ടാകേണ്ടാ എന്ന് കൂടസ്ഥനായി ഭവിക്കുന്നു. ഇരിക്കേണ്ടിടത്ത് ചിദാഭാസൻ ഇരുന്നാൽ സാക്ഷിഭാവം ഒഴിഞ്ഞുപോകും. അന്തഃകരണത്തിൽ ചിദാഭാസൻ ഇരുന്നാൽ ജീവൻ.

ഒരാൾ തൻെറ പുത്രനെ ബോംബെയിൽ പഠിക്കാൻ അയയ്ക്കുന്നു. അവിടെ ഭയങ്കരമായുള്ള സാംക്രമിക രോഗങ്ങളുള്ള രാജ്യമായതുകൊണ്ട് അയാൾക്ക് തൻെറ പുത്രൻെറ ദേഹസുഖത്തെപ്പററി വലിയ ക്ളേശം സദാ ഉണ്ടായിക്കൊണ്ടിരുന്നു. മടങ്ങി വീട്ടിൽ വന്നു ചേർന്നപ്പോൾ മകനെപ്പററിയുള്ള സകല ക്ളേശവും അച്ഛനു തീർന്നു. പരിപൂർണ സച്ചിദാനന്ദസ്വരൂപിയായിരിക്കുന്ന തൻെറ കുഞ്ഞായ ചിദാഭാസനെ അന്തഃകരണത്തിൽ വിട്ടപ്പോൾ സാക്ഷി ക്ളേശിച്ചു വീട്ടിൽ തൻെറ കുഞ്ഞ് എത്തിയപ്പോൾ വലിയ സദ്യവട്ടം ഒരുക്കി പിള്ളയെ ഊട്ടാൻപോകുന്നു. സച്ചിദാനന്ദത്തെ കണ്ട് തൻെറ അടുത്ത് എത്തിയ ചിദാഭാസനെ സച്ചിന്മയം കൊണ്ട് ഊട്ടുന്ന അവസ്ഥയ്ക്ക് കേവലകൂടസ്ഥൻ. ആ കേവലകൂടസ്ഥൻ തനിയെ തന്നെ മുൻപും ഇപ്പോഴും വരാൻ പോകുന്ന കാലത്തും ബ്രഹ്മസ്വരൂപനാണ്. ഈ കേവലകൂടസ്ഥൻ ബ്രഹ്മാകാരമായിത്തീരുമ്പോൾ ബ്രഹ്മത്തിൻെറ ആരോപമായ സകല മായകളും ഈ ബ്രഹ്മത്തെ ഒട്ടാതെ ഇതരങ്ങളെ ഒട്ടി സാധാരണ ബ്രഹ്മമായിത്തീരുന്നു അപ്പോൾ ഉണ്ടാകുന്ന ബ്രഹ്മം മുൻപു തനിക്ക് അജ്ഞാനത്തിനു കാരണമായ ബ്രഹ്മമല്ല. വൈദ്യൻെറ കുഞ്ഞിനു പൈത്യം പിടിക്കുമ്പോൾ മററു വൈദ്യൻ വേണം. കശപ്പുള്ള മരുന്നു കൊടുക്കാൻ. തനിക്ക് വൈദ്യം അറിഞ്ഞിട്ടും താൻ ബാലചികിത്സയിൽ നിപുണനാണെങ്കിലും തൻെറ വൈഭവത്തെ ഇതരനിൽ (ശിഷ്യനിൽ) ചുമത്തി രോഗത്തിനു ചികിത്സിപ്പിക്കുന്നു. ഈ ചേരുന്ന ബ്രഹ്മം ഇവനെ ബ്രഹ്മാകാരമാക്കിച്ചെയ്തി

കൊണ്ട് ആ ബ്രഹ്മത്തിനു മായയെവെച്ചുകൊണ്ടിരിക്കാൻ ഉള്ള വൈഭവത്തെ വേറെ കൊടുത്തുകളയും. കേവലകൂടസ്ഥൻ ബ്രഹ്മമായിത്തീരുന്ന അവസ്ഥയിൽ ഇവനെ സംബന്ധിച്ചിടത്തോളം ആ വൈഭവം വേറെ കൊടുത്തുകളയും. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണമായ മായയെവെച്ചുകൊണ്ടിരിക്കുന്ന വൈഭവം ഇവിടെ ഇല്ല. വേറെ ഉള്ളവർ മരുന്നു കൊടുക്കും. വൈദ്യൻ മററു കുഞ്ഞുങ്ങൾക്കു മരുന്നു കൊടുക്കുകയില്ലെന്നു നിശ്ചയമില്ല. ഇങ്ങനെ ബ്രഹ്മസ്വരൂപമായിത്തീരുന്നു. ഇനി ആ ബ്രഹ്മത്തിൽ മായ ബാധിച്ചുകൂടയോ? ഇല്ല. ഒരിക്കലുമില്ല.

## 14-12-1935

മായയിൽ ബ്രഹ്മപ്രതിബിംബം വീഴുമ്പോൾ മായയിലുള്ള ചൈതന്യാഭാസവും ചേർന്ന് ഈശ്വരൻ. ഈശ്വരൻ ഉണ്ടായിക്കഴിയുമ്പോൾ അതു മൂന്നായിപിരിഞ്ഞു. സാത്വികം, രാജസം, താമസം എന്ന മൂന്നുഗുണങ്ങളും ഈ ത്രിഗുണങ്ങളുടെ സങ്കലനങ്ങൾമൂലം ഉണ്ടാകുന്നതായ നാനാത്വവും ഭവിക്കുന്നു. ഈശ്വരപ്രതിബിംബം ഉണ്ടാകുമ്പോൾ മായ ഏററവും പരിശുദ്ധമായതുകൊണ്ട് ഈശ്വരനെ മായ മറയ്ക്കുന്നില്ല. ഈശ്വരനു നാനാത്വമില്ല. ആ മായ അവിദ്യാരൂപമായിട്ട് ബ്രഹ്മപ്രതിബിംബമുണ്ടാകുമ്പോൾ അവിദ്യയും അവിദ്യയുടെ അധിഷ്ഠാനചൈതന്യവും അവിദ്യയിൽ ഉണ്ടാകുന്ന ചൈതന്യാഭാസവും കൂടെ ചേർന്നതാണ് ജീവൻ.

സുഷുപ്തിയിലും ജീവനുണ്ട് അന്തഃകരണമില്ല. അതുകൊണ്ട് അധിഷ്ഠാനചൈതന്യവും അന്തഃകരണവും അന്തഃകരണചിദാഭാസനും കൂടെ ചേർന്നതാണ് ജീവൻ എന്നുപറയുന്നത്. ഇത് സുഷുപ്തിയിൽ ശരിയാകുന്നില്ലല്ലോ എന്നുതോന്നും. സുഷുപ്തിയിൽ അന്തഃകരണം അവിദ്യയിൽ ലീനമായി അവിദ്യാസ്വരൂപമായിത്തീരുന്നു. അവിദ്യയുടെ അവിദ്യയോടുകൂടിയ ചൈതന്യം ജീവൻ. അവിദ്യയുടെ ഉപഹിത ചൈതന്യം സാക്ഷി. അന്തഃകരണവും അവിദ്യയും സ്ഥിതിചെയ്യുന്നതു കടലിൽ ചേരുന്ന ആററുവെള്ളത്തെ ഉപാധിയെ ആശ്രയിച്ച് കടൽവെള്ളമെന്നും ആററുവെള്ളമെന്നും പറയുന്നതുപോലെതന്നെ. അവിദ്യയിൽ എള്ളിൽ എണ്ണപോലെയും അന്തഃകരണത്തിൽ അതായത് വൃത്തികൊണ്ട് എള്ളിനെ ആട്ടുമ്പോൾ പിണ്ണാക്കും എണ്ണയും പോലെയും ഇരിക്കുന്നു. അവിദ്യാമലം എണ്ണയെ പരിപൂർണമായി പിടിച്ചുകളയുന്നത് പരിപൂർണ സുഷുപ്തി. അപ്പോൾ വീണ്ടും എള്ളിൽ എണ്ണപോലെയുള്ള അവസ്ഥ പരിപൂർണ സുഷുപ്തിയിൽ മനസ്സാദി സകല എണ്ണയും പിണ്ണാക്കും പിടിച്ച അവസ്ഥ. പിണ്ണാക്കു കുറെശ്ശെ എണ്ണയെ പിടിക്കുമ്പോൾ ജാഗ്രത്തിൽ സുഷുപ്തി (ഓർമകേടുണ്ടാകുന്നത്). അന്തഃകരണത്തിലെ ആദ്യത്തെ തട്ടിൽ പിണ്ണാക്കും പിന്നീടുള്ള തട്ടുകളിൽ മനസ്സ്, ബുദ്ധി, ചിത്തം, അഹംഭാവം ഇവയും സ്ഥിതിചെയ്യുന്നു. അന്തഃകരണ

ത്തിലെ പിണ്ണാക്ക് അതായത് അവിദ്യാമലം എടുത്തു കളഞ്ഞാൽ ചിദാഭാസൻ സത്ചിത്ആനന്ദമാകുന്നു. പിണ്ണാക്കുപോലിരിക്കുന്ന അവിദ്യയെ മാത്രം ഉപേക്ഷിച്ചാൽ മതി. അന്തഃകരണത്തിൽകൂടെ അവിദ്യ ഇരിക്കാൻ ന്യായമല്ല എന്ന ദൃഢനിശ്ചയം ഒന്നുമാത്രം മതി. അധിഷ്ഠാന ചൈതന്യത്തിൽ ആരോപിതമായിരിക്കുന്ന അവിദ്യപോകാനും. അധിഷ്ഠാന ചൈതന്യത്തിൽ ആരോപിതമായിരിക്കുന്ന അവിദ്യ പോകുമ്പോഠം അന്തഃകരണത്തിനു സ്വരൂപമില്ലാതെ പോകുന്നു. അപ്പോഠം ചിദാഭാസൻ സത്ചിത് ആനന്ദമാകുന്നു. ചിദാഭാസൻ സച്ചിദാനന്ദമാകുമ്പോഠം സാക്ഷിയായിപ്പോകുന്നു. അപ്പോഠം നോക്കാനായിട്ടു അന്യമില്ല. ഒരു വഴിയമ്പലത്തിൽ ഒരു സന്ന്യാസി മാത്രം ഇരുന്നാൽ അയാഠം ആരുടേയും സാക്ഷിയാവുകയില്ല. അവിടെ വേറെവല്ലവരും വന്ന് വഴക്കോമറോ കൂടുകയാണെങ്കിൽ അപ്പോഠം ആ സന്ന്യാസി അവർക്കു സാക്ഷിയായിത്തീരുന്നു. നോക്കാനായിട്ട് അന്യം ഇല്ലാതാകുമ്പോഠം സാക്ഷികൂടസ്ഥനായി ബ്രഹ്മമാകുന്നു. പിണ്ണാക്കില്ലാത്ത എണ്ണയായി ബ്രഹ്മം, പിണ്ണാക്ക് ആട്ടുകാരനു കൂലി.

എള്ളിലെണ്ണപോലെങ്കും പൂരണമാകി
ഈശൻ പദമലർ എണ്ണി എണ്ണി എണ്ണിയേ.

## 15-12-1935

എന്തൊന്നാണു നമ്മുടെ സാക്ഷാത്കാരത്തെ മറയ്ക്കുന്നത്? നമ്മുടെ സാക്ഷാത്കാരത്തെ ഒന്നുംതന്നെ മറയ്ക്കുന്നില്ല. സാക്ഷാത്കാരം എന്നുള്ളതുകൊണ്ടുമാത്രം സാക്ഷാത്കാരം മറയ്ക്കുന്നു. ഏതുപോലെയെന്നാൽ ഒച്ച് ആഹാരത്തിനുവേണ്ടി തൻെറ പുറത്തു വഹിക്കുന്ന കൂടു വിട്ടു പുറത്തുവരുന്നു. പുറത്തുവരുന്ന ശരീരത്തിൻെറ ഭാഗം അകത്തു വലിക്കുമ്പോഠം തലയിലുള്ള ചിപ്പികൊണ്ട് ആ ദ്വാരം അടഞ്ഞുപോകുന്നു. അന്തഃകരണം അതുപോലെ ബാഹ്യവൃത്തിക്കു ശേഷം ഉള്ളിലേക്കു മടങ്ങുമ്പോഠം തൻെറ സ്വരൂപത്തെ കാണേണ്ടതാണ്. എന്നാൽ കാണുന്നില്ല. എന്തെന്നാൽ അതുകൊണ്ട് തന്നെ അത് അടഞ്ഞുപോകുന്നു. അതുകൊണ്ടു അതടയുമ്പോഠം അതുകൊണ്ടതു തുറക്കണം. അല്ലാതെ തലയിലെ ചിപ്പിയെപിടിച്ച് അടപ്പു തുറന്നാൽ തകരാറാണ്.

ചിദാഭാസൻ അന്തഃകരണമായ ചിപ്പിയോടുകൂടെ തൻെറ ശരീരത്തെ പുലർത്താനായി ശരീരമാകുന്ന പുറംതോടും വഹിച്ചുകൊണ്ടു പ്രപഞ്ചത്തിൽ തിരിഞ്ഞ് തൻെറ വൃത്തികളെ സാധിച്ചുകൂട്ടി അകത്തേക്കു മടങ്ങുമ്പോഠം അന്തഃകരണമാകുന്ന അടപ്പുകൊണ്ട് അടഞ്ഞുപോകുന്നു. ഇങ്ങനെ അടയുമ്പോഠം നിർമലനായും സച്ചിദാനന്ദമായും സകല വൃത്തികഠക്കും സാക്ഷിയായും ഇരിക്കുന്ന വസ്തുതന്നെ തൻെറ സ്വരൂപമായും ഉള്ള ചിദാഭാസൻ തന്നെ അന്തഃകരണരത്താൽ ഉത്ഭവത്തെ മറന്ന് അടഞ്ഞ ഇടത്തെ നോക്കിയതുമൂലം തൻെറ സാക്ഷാത്കാരം മറയപ്പെട്ടു.

നാഴിവെള്ളം സമുദ്രത്തിൽ ഒഴിച്ചാൽ അതു സമുദ്രം മുഴുവനും ഊടുരുവേ വ്യാപിച്ചുമൂടുന്നു. ഇതുപോലെയാണ് അന്തഃകരണം സാക്ഷാത്കാരത്തെ മറയ്ക്കുന്നത്. വാസ്തവത്തിൽ അന്തഃകരണം സാക്ഷാൽകാരത്തെ മറയ്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അന്തഃകരണവും ചിദാഭാസസ്വരൂപം തന്നെ. ചിദാഭാസൻ സാക്ഷിയിൽ ആരോപം. അന്തഃകരണം ബ്രഹ്മത്തിൽ ആരോപം. ബ്രഹ്മത്തിൽ ആരോപമായിരിക്കുന്ന അന്തഃകരണം എങ്ങനെ ഇരിക്കുന്നു? നാമരൂപമായിട്ടിരിക്കുന്നു. ഒരു പഞ്ചസാര കേക്കിൽ നിന്നും കുറച്ചു എടുത്ത് ഒരു തട്ടുണ്ടാക്കി അതിൽ കേക്കിനെ വച്ചിട്ട് അതിൽ കുറെ എടുത്ത് ബോംബെമിഠായി ഉണ്ടാക്കി അപ്പോരം ചകരിപോലെ നാമരൂപത്തോടുകൂടിയ ബോംബെമിഠായി ഉണ്ടായി. ആ കേക്കിൽ നിന്നും നാമരൂപം വിട്ട് കുറെ രസം വന്ന് ബോംബേമിഠായിയെ പ്രാപിക്കുമ്പോരം മിഠായിയുടെ നാമരൂപം അതിനെ പ്രാപിച്ച പഞ്ചസാര രസത്തിനെ മറച്ചുകളഞ്ഞതുപോലെ സാക്ഷി ചിദാഭാസനോടുകൂടി ചേരുമ്പോരം ചിദാഭാസനായ സാക്ഷിയെ അന്തഃകരണം മറച്ചുകളഞ്ഞു. പിന്നീട് ആ രൂപത്തിൽ തിരിയെ പഞ്ചസാരയുള്ള രസം കേക്കിൽ കേറാൻ സാധിക്കുമോ? ഈ രൂപത്തിൽ സാധിക്കുകയില്ല.

എന്നാൽ അന്തഃകരണംതുടങ്ങി ബ്രഹ്മംവരെയുള്ളതെങ്ങനെയിരിക്കുന്നുവെന്നാൽ പഞ്ചസാരകേക്കിൻെറ ഒരുഭാഗംകൊണ്ട് ഒരു തട്ടുണ്ടാക്കി അതിൽ കേക്കുവെച്ചിട്ട് അതിൽനിന്നും തന്നെ ബോംബെമിഠായി ഉണ്ടാക്കി; അതിൽനിന്നുതന്നെ രസവുംവന്നു. എന്നതുപോലെ എല്ലാം ഒന്നാണ്. ഇതെല്ലാം ചേർന്നതാണ് ജീവൻ. സത്ചിത് ആനന്ദരൂപിതന്നെ സത്ചിത് ആനന്ദമായയിൽ സച്ചിദാനന്ദരൂപത്തെ ഉണ്ടാക്കി സച്ചിദാനന്ദം തന്നെ സച്ചിദാനന്ദത്തെ തിന്നുകയാണെന്നു കണ്ടതിനുശേഷം ബ്രഹ്മവും ജീവനും ഒന്നുതന്നെ.

അടപ്പ് ഭ്രാന്തിയാണ്. ആ ഭ്രാന്തിയും ഞാൻ അറിഞ്ഞില്ലായെന്നുള്ള അവസ്ഥയും അവർക്ക് എപ്പോരം ആത്മജ്ഞാനമായി ഭവിക്കുന്നുവോ അപ്പോരം ഭ്രാന്തിപോയി. എന്തുകൊണ്ടെന്നാൽ അറിഞ്ഞില്ലായെന്നു പറയുന്നതിലും അറിഞ്ഞത് ഇരിക്കുന്നു.

## 16-12-1935

ഒച്ചിൻെറ ഉദാഹരണം പറഞ്ഞതിൽ തലയിലെ ചിപ്പിമറയ്ക്കുന്നതുപോലെ അന്തഃകരണമല്ല ബാഹ്യത്തെ മറയ്ക്കുന്നത്. അന്തഃകരണം ബാഹ്യത്തിൽ പോകുന്നുമില്ല. അന്തഃകരണവൃത്തിയാണ് ബാഹ്യത്തിൽ പോകുന്നതും സാധിക്കുമ്പോരം സുഖസ്വരൂപിയായും സാധിച്ചില്ലെങ്കിൽ ആ സുഖംതന്നെ ദുഃഖരൂപത്തിലും മടങ്ങുന്നത്. എന്തു സംഭവിക്കുന്നുവെന്നാൽ സാധ്യവും അസാധ്യവും അന്തഃകരണവൃത്തിയിലുമില്ല. അന്തഃകരണവൃത്തി ബാഹ്യവിഷയങ്ങളിൽ സഞ്ചരിക്കുന്നതുമൂലം ആ വിഷയങ്ങ

ളിൽ നിന്നുമാണ് സാധ്യവും അസാധ്യവും ഉണ്ടാകുന്നത്. ഈ സാധ്യത്തിനും അസാധ്യത്തിനും രണ്ടിനും തന്നെയും വൃത്തിയിൽകൂടെ പ്രവേശിക്കാൻ കഴിയുന്നില്ല. സാധ്യവും അസാധ്യവും എന്തുചെയ്യുന്നുവെന്നാൽ ഒരു സൈൻബോർഡ് ഒരു സ്ഥലത്തെ കുറിക്കുമ്പോൾ ആ സ്ഥലത്തെപ്പററി ആ ബോർഡുമുഖാന്തിരം അറിവുണ്ടാകുന്നു. അതുപോലെ ഈ വൃത്തി തിരിയെ മടങ്ങുന്നു. അപ്പോൾ ഒന്നും കൊണ്ടുപോകുന്നില്ല. സാധ്യം അസാധ്യം എന്നു എഴുതിവെച്ചിരിക്കുന്ന ബോർഡും കണ്ടുകൊണ്ട് ബോർഡുകണ്ട ആൾ ആ അഭിമാനംമാത്രംകൊണ്ടു മടങ്ങുന്നു. അഭിമാനം ഒരിക്കലും ബ്രഹ്മത്തെ കൂടാതിരിക്കുന്നില്ല. അഭിമാനം കൂടെ ബ്രഹ്മരൂപമാണ്.

ഓരോരോ വിഷയവും ബ്രഹ്മത്തിൽ എങ്ങനെ ആരോപമെന്നു വെച്ചാൽ ബ്രഹ്മത്തിൽ ആരോപിതമായിരിക്കുന്ന എല്ലാംതന്നെയും ഉററാലോചിച്ചാൽ ബ്രഹ്മത്തെ കൂടാതില്ല; അതായത് ബ്രഹ്മം അല്ലാതില്ല. മായയും അതിൽ നിന്നുണ്ടായ വിഷയങ്ങളും ബ്രഹ്മംതന്നെ. എന്തെന്നാൽ യാതൊന്നിനു സകല വൈഭവങ്ങളും സകല വ്യാപ്തിയും സകലവും ഇരിക്കുന്നുവോ അത് ബ്രഹ്മം. സകല വിഷയത്തിലുമുള്ള സകല വൃത്തിയിലും ഇതിൻെറ ആഭാസത്തോടുകൂടിത്തന്നെ ഇരിക്കുന്നു. വിഷയത്തിൽ പ്രമാദം ഉണ്ടാകുമ്പോൾ സാധിക്കാതെയും പ്രമാദം ഉണ്ടാകാതിരിക്കുമ്പോൾ സാധിച്ചതായും തിരിച്ചുവരുന്നു. അങ്ങനെ മടങ്ങുമ്പോൾ അതിൻെറ ഒരു അഭിമാനം മാത്രം കൂടെ മടങ്ങുന്നു. അതുകൾ (ചിദാഭാസനും വിഷയങ്ങളും) തമ്മിൽ ബ്രഹ്മത്തിൽ നിന്നു വന്നതിനാൽ സഹോദരങ്ങളാണ്. ജന്മനാ ചേർച്ചയുള്ളതുകൊണ്ട് അതുകൾക്കു പററൽ സംഭവിച്ചുകൊണ്ട് അതോടുകൂടെത്തന്നെ സാധ്യം അസാധ്യം എന്നു നിശ്ചയിച്ചുകൊണ്ടു മടങ്ങുന്നു. മടങ്ങുന്നത് ബോർഡിനെ നോക്കിയിട്ട്. മടങ്ങുന്ന ആൾ യാതൊന്നും ഉള്ളിലാകാതെ തന്നെ മടങ്ങുന്നതുപോലെയാണ്. അതിലുള്ള ആ പററൽ അഭിമാനം ബ്രഹ്മരൂപമാണെന്നു എപ്പോൾ പ്രകാശിക്കുന്നുവോ അപ്പോൾ എന്തു സംഭവിക്കുന്നു? അപ്പോഴാണ് ആ പദാർത്ഥത്തിൻെറ ഉള്ളിൽ താനാകും. തന്നിൽ അതാകും. അതു സംഭവിക്കും. മറയ്ക്കുന്നത് ബ്രഹ്മരൂപമായ അഭിമാനം.

ഒരാൾ ഒരു കാര്യം പ്രമാണിച്ച് വേറെ ഒരാളെ (ഒരു ഉദ്യോഗസ്ഥനെ എന്നിരിക്കട്ടെ) കാണാൻ പോകുന്നു. ആ ഉദ്യോഗസ്ഥൻ സംഭാഷണമദ്ധ്യേ തൻെറ പൂർവ കുടുംബത്തിൽ നിന്നും പിരിഞ്ഞകന്ന ഒരു ബന്ധുവാണെന്നു അറിഞ്ഞുവെന്നിരിക്കട്ടെ. ഒരു തായ് കുടുംബത്തിലെ ഒരു അംഗമാണ് ആ ആളെന്നറിയുമ്പോൾ എന്തെന്നില്ലാത്ത ഒരു കാര്യം സംഭവിക്കുന്നു. അതുപോലെ ആ ആൾക്കും. നല്ല ആളായതുകൊണ്ട് ആദ്യമെ തന്നെ ചെന്ന ആളിൻെറ ആഗ്രഹം സാധിച്ചു കൊടുക്കാൻ തീർച്ചപ്പെടുത്തി

യിരുന്നുവെങ്കിലും ഈ ബന്ധം കൂടി അറിയുമ്പോരം കാര്യം യാതൊരു തർക്കവും കൂടാതെ സാധിച്ചുകൊടുക്കണമെന്നു തോന്നുന്നു. ചെന്ന ആളിന്റെ വീട്ടിൽ ഉദ്യോഗസ്ഥൻ പോയി പൂർവബന്ധത്തെ ഒന്നുകൂടി വർധിപ്പിക്കണം എന്നൊക്കെ തോന്നുന്നു. ഇങ്ങനെ പലതരത്തിലും ബന്ധം വർധിപ്പിക്കുന്നു. ആ നിന്നസ്ഥലത്തുതന്നെ അയാരം നമ്മുടെ വീട്ടിൽ വരേണ്ടവനായിട്ടും മററു ഏതോ ഒക്കെ ആ മാത്രയിൽ തന്നെ സംഭവിക്കുന്നു. ഇരുന്നപടിയെ ഇരുന്നാൽ നിന്നപടിയെ നിൽക്കാം. സാക്ഷാത്കാരം ഉള്ളിൽ ഉണ്ടാകുന്നില്ല. അത് പുറത്തും ഉണ്ടാകുന്നില്ല. അത് ഉണ്ടാകുന്ന അവസരത്തിൽ ഇരുകൂട്ടർക്കും ഉന്മേഷം ഉണ്ടാകുന്നു. നാം ആവശ്യപ്പെട്ടു ചെന്ന ആളെപ്പോലെ വിഷയങ്ങരം നമ്മുടെ ആഗ്രഹത്തെ (അതിന്റെ സച്ചിദാനന്ദത്തെ കൊള്ളണം എന്ന ആഗ്രഹത്തെ) സാധിച്ചു.

## 17-12-1935

## ജീവോല്പത്തിയും തത്വമസ്യാദിവിചാരണയും

തന്നെ താൻ മറയ്ക്കുന്നതുകൊണ്ട് തനിക്ക് സാക്ഷാത്കാരം ഇല്ലെന്നു തോന്നുന്നു. ചേതനവസ്തുവെന്നും, ജഡവസ്തുവെന്നും വസ്തുക്കരം രണ്ടു പ്രകാരത്തിൽ. ചേതന വസ്തുവിനു നാനാത്വമില്ല. ജഡത്തോടു ചേർന്നുനിൽക്കുമ്പോരം അതിനു നാനാത്വമുള്ളതായി തോന്നിക്കുന്നു. നാം എല്ലാം ചേതന വസ്തുക്കളാണ്. നമ്മുടെ ജഡവ്യത്യാസമാണു നാനാത്വമായി തോന്നപ്പെടുന്നത്. നമ്മുടെ ചൈതന്യഭാവത്തിനു വ്യത്യാസമില്ല (ചേതനമെന്നും ജഡമെന്നും ഉള്ളതുപോലെ); ജഡത്തോടു ചേർന്ന ജഡമെന്നും, ജഡത്തോടു ചേർന്ന ചേതനമെന്നും (ജഡചേതനമെന്നും) വസ്തുവിനെ തിരിക്കാം, എന്നാൽ ജഡത്തോടുചേർന്ന ജഡം വ്യാവഹാരികമല്ല. ജഡം എന്നുള്ളതു ഇരുളിൽ മൂടപ്പെട്ടതും അപ്രകാരമല്ലാത്തത് ചേതനവുമാണ്. ചൈതന്യം ചേരാതെ ജഡത്തിനു ഒരിക്കലും ചേഷ്ടയില്ല. ചൈതന്യത്തിനു തനിയേയും ജഡത്തോടു ചേർന്നും ചേഷ്ട ചെയ്വാൻ വൈഭവമുണ്ട്. ചൈതന്യ വസ്തുക്കരം എപ്പോഴും ഐക്യപ്പെട്ടിരിക്കുന്നു. ചൈതന്യജഡങ്ങളുടെ ഏകീകരണത്തിൽ നിന്നും സുഖദുഃഖങ്ങരം സംഭവിക്കുന്നു. ചൈതന്യ വസ്തുവിനു ബ്രഹ്മത്തോടുള്ള ഐക്യം എല്ലായ്പോഴും ഉണ്ട്. ജഡവസ്തുവിനു ഏററവും വലുതായ ബ്രഹ്മത്തെ അറിയാൻ കഴിയാത്തതു മൂലം ബ്രഹ്മത്തോട് ഐക്യതയില്ല അപ്രകാരം അറിയാത്തതുമൂലം ഉണ്ടായവയാണ് ജഡവസ്തുക്കരം. വൈഭവമുള്ള ബ്രഹ്മചൈതന്യഭാവത്തെ കൊണ്ടിട്ട് എപ്പോരം ചൈതന്യത്തെവിട്ട് നോക്കുന്നില്ലയോ അപ്പോരം ഒന്നുമില്ലെങ്കിലും എപ്പോരം നോക്കുന്നുവോ അപ്പോരം സകലജഡപദാർഥങ്ങരക്കും കാരണമായ മായ ഉണ്ടാകുന്നു. ബ്രഹ്മത്തിൽനിന്നും ഉത്ഭവിച്ചതായ ചൈതന്യം ബ്രഹ്മത്തെ നോക്കാതെ തന്നെ നോക്കിയതുമൂലം മായ ഉത്ഭവിച്ചു.

എന്നാൽ ആ മായ ചൈതന്യവുമായി ചേരുമ്പോൾ യാതൊരു വൈഷമ്യവു മില്ല (എന്തെന്നാൽ തനിക്കു അന്യമായ ജഡഭാവത്തെ കൊള്ളുന്ന മായ ഉണ്ടായി എന്ന ഭാവം ഇല്ലാത്തതിനാൽ). ഇങ്ങനെ വൈഷമ്യത്തെ കൊള്ളാത്ത മായ ആദ്യം ഉത്ഭവിച്ചു. അതാണ് ഈശ്വരൻ. ക്ലേശംകൂടാതെ, ബന്ധം കൂടാതെ, മോക്ഷംകൂടാതെ, വൈഷമ്യംകൂടാതെ, ജഡവസ്തുവായിരി ക്കുന്ന മായയെ ചൈതന്യം നോക്കുമ്പോൾ നിഷ്കളങ്കൻ, നിർവികാരി, നിരാമയൻ, സർവജ്ഞൻ ആയ ഈശ്വരൻ ഉണ്ടായി. അവിടെ ആവരണ വിക്ഷേപങ്ങൾ ഉണ്ടെങ്കിലും അവ ക്ലേശകാരണമാകുന്നില്ല (നാഴിപാലിൽ ഒരുതുള്ളി വെള്ളം ക്ലേശത്തെ ഉണ്ടാക്കാത്തതുപോലെ) എന്നാൽ നാഴി വെള്ളംചേർത്താൽവൈഷമ്യത്തെ ഉണ്ടാക്കുന്നു.

ഇപ്രകാരമുണ്ടായ ഈശ്വരൻ മായയെ തന്റെ ചൈതന്യഭാവംകൊണ്ടു നോക്കിയപ്പോൾ യാതൊരു കാരണവും കൂടാതെ വിഷയ നാനാത്വം കൊണ്ട് അനവധി ജീവന്മാർ ഉണ്ടായി (അതായത് ഒരു തീക്കൊള്ളിയെ തട്ടിയാൽ അഗ്നികണങ്ങൾ നാലുപാടും ചിതറുന്നതുപോലെ). അവ ഒന്നിലും പററാതിരുന്നാൽ തീർന്നുപോകുന്നു. പഞ്ഞി, ഓല മുതലായവയിൽ പററിയാൽ അവയിൽകൂടെ പിടിച്ചിട്ട് അത് ഒരു വാഴ്വിനെക്കൊള്ളുന്നു. യാതൊരു കാരണവും കൂടാതെ ജഗന്നിയന്താവിന്റെ സന്തോഷത്തിൽ നിന്നും ഉണ്ടായവരാണു ജീവന്മാർ. ഉണ്ടായ ജീവന്മാർ ക്ലേശരഹിതനായ ഈശ്വരനെ പിരിഞ്ഞിട്ട് നേരെ ഈശ്വരനെ നോക്കുന്നതിനുപകരം അന്യ ത്തിനെ നോക്കിയതുമൂലം അഗ്നികണങ്ങൾ പഞ്ഞിയിലോ വസ്ത്ര ത്തിലോ പററിയതുപോലെ ആയിത്തീരുന്നു. അങ്ങനെ യാതൊരു കാരണവും ക്ലേശവും കൂടാതെ ഉണ്ടായ ജീവന്മാർ താന്താങ്ങൾ എടുത്ത ഉപാധിയെ ആശ്രയിച്ച കരുത്തുപോലെയിരിക്കും അവയുടെ ക്ലേശങ്ങളും. അതായത് പഞ്ഞി, വസ്ത്രം, വയ്ക്കോൽപന്തൽ, കരികല്ല് ഇവയിൽ തെറിച്ച അഗ്നികണങ്ങളുടെ വാഴ്വുപോലെയാണെന്നു അറിയണം. മായ ഉണ്ടായതിനു ശേഷമല്ല ഈശ്വരൻ ഉണ്ടാകുന്നത്. അതുപോലെ ഈശ്വരൻ ഉണ്ടായതിനുശേഷമല്ല മായ ഉണ്ടാകുന്നത് എന്നുംപറയാം.

പരിപൂർണ ബ്രഹ്മചൈതന്യം ബ്രഹ്മത്തെ നോക്കുന്നതിനു പകരം തന്നെ നോക്കിയതുമൂലം ഒരേസമയത്ത് മായയും ജീവന്മാരും ഉണ്ടായി. വൈഷമ്യം കൂടാതുള്ള നമ്മുടെ സാക്ഷാത്കാരത്തെ ആദിയിൽ നാം വിററുതിന്നു. ബ്രഹ്മത്തിന്റെ ചൈതന്യഭാവത്തിൽ നിന്നും ഈശ്വരനും മായയും ക്ലേശമില്ലാതെ ഉണ്ടായി. അവിടെ ചൈതന്യം ശുദ്ധമായിരി ക്കുന്നതിനാൽ സാധാരണ വിശേഷസ്വരൂപങ്ങൾ ഒന്നായിരിക്കുന്നു. ആവ രണവിക്ഷേപങ്ങൾ അവിടെ ഉണ്ടെങ്കിലും അവ ക്ലേശകാരണമല്ല. നേരെ മറിച്ച് ജീവന് ആവരണവിക്ഷേപം ക്ലേശകരമാണ്.

ജഡവസ്തുക്കൾ തമ്മിലുള്ള മറവ് പ്രതീതമല്ല. ചൈതന്യം ചൈത ന്യത്തോടു ചേരുമ്പോൾ നാനാത്വമില്ല. ചൈതന്യം ജഡത്തോടു ചേരു

മ്പോരം മാത്രമേ നാനാത്വമുള്ളു. ചൈതന്യത്തിനു തന്നെ നോക്കുന്നതിനും വൈഭവമുണ്ട്. ചൈതന്യത്തിനു തന്നെ നോക്കുവാൻ വൈഭവമുള്ളപ്പോരം ജഡമെങ്ങനെ ഉണ്ടായി? ചൈതന്യം തന്നെ നോക്കിയതുമൂലം മായ ഉണ്ടായി. ഈ മായ ഈശ്വരൻെറ ജഡവും പരിശുദ്ധവുമാകയാൽ ക്ലേശത്തിനു വകയില്ല. എന്നാൽ ജീവൻെറ ആവരണമായ അവിദ്യ ജഡത്തിൽ ജീവൻ അഭിമാനിച്ചതുമൂലം ക്ലേശത്തിനു വകയായി. ആദ്യത്തെ ജഡം ശുദ്ധം രണ്ടാമത്തേത് അശുദ്ധം. ചൈതന്യത്തിനു തന്നെ കാണുന്നതിനും ജഡത്തേയും ജഡത്തിൻെറ ഉല്പത്തിയേയും കാണുന്നതിനും വൈഭവമുണ്ട്. എന്നാൽ ചൈതന്യ ജഡങ്ങരം തമ്മിൽ സമ്മിശ്രമായ ജീവൻ അവിദ്യയിൽ അഭിമാനിച്ചു നിൽക്കുമ്പോരം തന്നെ നോക്കാതിരിക്കുവാനും ഇടയാകുന്നു. അങ്ങനെ എത്രകാലം നോക്കാതിരിക്കുന്നുവോ അത്രയും കാലം ക്ലേശത്തോടുകൂടി കഴിയും. എപ്പോരം നോക്കുന്നുവോ അപ്പോരം തന്നെയും ജഡത്തെയും ചൈതന്യമല്ല കാണുന്നത് എന്നറിയും. എന്നാൽ വാസ്തവത്തിൽ ഇവിടെയും ക്ലേശമില്ല. ചൈതന്യ ജഡങ്ങളുടെ ചേർച്ചയിൽ ക്ലേശമില്ലാതിരിക്കുന്നത് ആത്മാവും; ക്ലേശിക്കുന്നത് ചിദാഭാസനും എന്നുപറയപ്പെടുന്നു.

ചൈതന്യവും ജഡവും വച്ചുകൊണ്ട് ചൈതന്യത്തേയും ജഡത്തേയും നോക്കി ചിദാഭാസൻ പൂർണചൈതന്യമോ ജഡമോ അല്ല. അങ്ങനെ ഒരു ഭാവത്തിൽ നിന്നുകൊണ്ട് ജഡചൈതന്യങ്ങളെ നോക്കി ചൈതന്യത്തിൻെറ കാര്യത്തെ മനസ്സിലാക്കുമ്പോരം ആനന്ദം സഹിക്കവയ്യാതാകും. അപ്പോരം അമിതമായ ക്ലേശം കൊണ്ടവനെപ്പോലെ ചിദാഭാസൻ കരയുകയും ചെയ്യും. അപ്പോരം കരച്ചിൽ കൊണ്ടുണ്ടാകുന്ന ആ വെള്ളത്തിൽ ഒഴുകാനേയുള്ളു ഈ ജഡവസ്തുക്കരം. അങ്ങനെ ജഡവസ്തുക്കളെ ഇല്ലായ്മ ചെയ്തുകൊണ്ട് ചൈതന്യത്തിൽ ചേരുന്ന അവസ്ഥയാണ് ബ്രഹ്മം എന്നു പറയുന്നത്. ചൈതന്യം ജഡത്തോടു ചേർന്നുകൊണ്ട് അതിനോട് ചോദ്യം ചെയ്താൽ ഒരുകാലത്തും അവസാനമില്ല.

തൻെറ കാര്യങ്ങളെ നോക്കി വേണ്ടപോലെ തൻെറ ബ്രഹ്മസാക്ഷാത്കാരത്തിനു പോകുന്ന അവസരത്തിൽ മാത്രം യാതൊരു ചോദ്യവുമില്ല. അതല്ലെങ്കിൽ കണ്ടതിനേയും കേട്ടതിനേയും എല്ലാം ചോദ്യം ചെയ്യണം. അല്ലാതെ ഏതാനുംഭാഗം മറച്ചുവച്ചുകൊണ്ട് ഏതാനും ഭാഗത്തെപ്പററി മാത്രം ചോദ്യം ചെയ്താൽ ഒരു ഫലവുമില്ല.

ചൈതന്യം ചൈതന്യത്തോടു ചേർന്നാലും ജഡം ജഡത്തോടു ചേർന്നാലും ക്ലേശവും ഹാനിയും ഇല്ല. ചൈതന്യം ജഡത്തോടു ചേർന്ന് ജഡത്തേയും ചൈതന്യമാക്കിക്കൊണ്ടിരിക്കുന്ന ആ ചൈതന്യത്തിനാണ് ക്ലേശം അതായത് ചിദാഭാസനാണ് ക്ലേശം. ചിദാഭാസനാണല്ലോ അജ്ഞാനം, ആവരണം, ഭ്രാന്തി, പരോക്ഷജ്ഞാനം, അപരോക്ഷ

ജ്ഞാനം, ശോകനാശം, അതിഹർഷം എന്ന ഏഴ് അവസ്ഥയുള്ളത്. തത്-ത്വം അസി എന്നതിൽ തത്-ത്വം എന്ന രണ്ടും ചേതനഭാവം. തത് എന്നത് ഈശ്വരൻ. ത്വം ജീവൻ ശരീരത്തോടു ചേർന്നത്. അസി എങ്ങും ചേരാതെ എണ്ണയും വെള്ളവും പോലെ (അത് എപ്പോഴും വിലകൊള്ളുന്നു വെന്നുവെച്ചാൽ ഈശ്വരൻ മായയെ വിട്ടാൽ). പരിപൂർണ ചൈതന്യം മായയെ വിടുമ്പോൾ ത്വം സകല ക്ലേശങ്ങൾക്കും കാരണഭൂതമായിരിക്കുന്ന ഉപാധി വിട്ട് സാക്ഷി എന്ന ഭാവവും വിട്ട് കൂടസ്ഥൻ എന്ന നാമകരണത്തെക്കൊണ്ടു. തത്ത്വം ഇവർ രണ്ടുപേരും ഒരുമിച്ചു ചേരുമ്പോൾ അസി പദം അപ്പോഴാണ് അവിടെ വരുന്നത്.' ഇവർ രണ്ടുപേരും ഒരുമിച്ചു ചേരുന്നത് വാച്യാർഥം. അവർ ചേരുക എന്നതില്ല. അവർ എപ്പോഴും ചേർന്നുതന്നെ ഇരിക്കുന്നു. എപ്പോഴും ചേരുന്നുവെന്നു പറഞ്ഞാൽ അസിപദത്തിന്റെ ലക്ഷ്യാർഥമായി. ലക്ഷ്യാർഥത്തിൽ നിൽക്കുമ്പോൾ ഈശ്വരനും ജീവനും ഉപാധി വിട്ട് പരമലക്ഷ്യം യോജിക്കുമ്പോൾ അസിപദത്തിന്റെ വാച്യമേ ആകുന്നുള്ളു. എപ്പോഴും ഒന്ന് എന്തിനായിട്ടു ചേരുന്നു. ഉപാധി പിരിയുമ്പോൾ ചേർച്ചപോലെ വരുന്നു അതു വാച്യം. ചേരുന്നില്ല എന്നതിനെ ലക്ഷ്യമായിക്കൊള്ളുന്നു.

അഹം ബ്രഹ്മാസ്മി എന്നത് വൃത്തിയാണ്. ആ വൃത്തിയിൽ ഒരു പുതുമയെക്കൊണ്ട് ജീവനും ഈശ്വരനും ലക്ഷ്യവും ഏകോപിക്കുമ്പോൾ ചിരിച്ചുകളയും കൂടസ്ഥൻ. അപ്പോൾ അസിപദം ഞാൻ വകവച്ചിട്ടില്ല. നീ ചിരിപ്പു നിർത്തി ചേർന്നില്ലാ, അതിനുമുമ്പേ ചേർന്നിരിക്കുന്നുവെന്നു പറ, എന്നുപറയും. അസിപദത്തിന്റെ ലക്ഷ്യാർഥവും ഒക്കുകയില്ല എന്ന് പറഞ്ഞുപോകുന്നത് പറയാൻ വയ്യാഞ്ഞിട്ടാണ്. അസിപദത്തിന്റെ ലക്ഷ്യാർഥത്തെയും കടന്നുപോകുന്ന അവസരത്തിൽ സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു ആവരണങ്ങളും അടി മുതൽ മുടി വരെ ബ്രഹ്മസ്വരൂപങ്ങളായി തലയിൽ കൈവച്ചു വിളിച്ചുപോകും. ആനന്ദം കൊണ്ട് ലക്ഷ്യത്തിൽ ചിരിച്ചുപോകും. അസിപദം ലക്ഷ്യത്തെക്കൊള്ളുമ്പോൾ സകല ചക്രങ്ങളും ജീവന്റെ ആവരണങ്ങൾ. ഇരിക്കപ്പൊറുതി ഇല്ലാതെ ഞെരിയും. അതിനപ്പുറം വാക്കു പോകുന്നില്ല.

കുടിയന്റെ കൂട്ടുകാരൻ കുടിച്ചില്ലെങ്കിലും അന്യർ പറഞ്ഞതുമൂലം മുട്ടാക്കിട്ടുകൊള്ളും. തന്റെ സ്വരൂപത്താൽ മറയപ്പെടാത്ത ചൈതന്യം അവിദ്യയോടു ചേർന്ന് ചിദാഭാസൻ മുട്ടാക്കിട്ടു കളഞ്ഞു. അതുകൊണ്ട് മുട്ടാക്കിന് അർഥമില്ല. ഞാൻ കുടിക്കുന്നില്ലല്ലോയെന്ന് മുട്ടാക്ക് മാറണം. അങ്ങനെ മുട്ടാക്ക് മാറുമ്പോൾ ചിദാഭാസൻ താൻ തന്നെ കൈക്കൊണ്ടിരിക്കുന്ന ആവരണ വിക്ഷേപമാകുന്ന മുട്ടാക്കു മാറി പ്രപഞ്ചത്തിൽ തന്നെ നിന്ന നിലയിൽ നിൽക്കുന്ന അവസരത്തിൽ അതിന്

അവനു തന്നെ വൈഭവമുണ്ട്. അപ്പോൾ നാമരൂപ അഭിമാനം താനേ മാഞ്ഞ് മുൻപറഞ്ഞതൊക്കെ താനേ സംഭവിക്കും. ചൈതന്യ വഴിയേയും നോക്കണം ജഡവഴിയേയും നോക്കണം.

പതുപന്ത്രണ്ടടി പൊക്കമുള്ള ഒരു പാത്രത്തിൽ ഒരു മോതിരം ഇട്ടിട്ട് അതിനെ ശുദ്ധജലം കൊണ്ട് നിറയ്ക്കുകയാണെങ്കിൽ ക്രമേണ മോതിരം അദൃശ്യമായിപ്പോകുന്നു. നിർമ്മലമായ ജലം ഏറിയപ്പോൾ അതിന് ഉള്ളുണ്ടായിപ്പോയി. അതുപോലെ നിർമ്മലനായ ചിദാഭാസൻ (ചിദാഭാസൻ ആത്മജ്ഞനാണ്) ഈ ജഡങ്ങളെക്കൂട്ടി ജഡങ്ങളുമായി ചേർന്ന് ഒരു വലിയ ഉള്ളിൽ ആത്മാവിനെ അടക്കിവച്ചു. തന്റെ ഉള്ള് (ഭ്രൂമധ്യത്തെ) നോക്കേണ്ടത് കണ്ണിറുക്കി അടച്ചിട്ടല്ല. ആത്മാവ് മോതിരംപോലെ മറഞ്ഞുപോയി. പക്ഷേ ആത്മാവ് മോതിരമല്ല, ഏതിന്റേയും മുകളിലും ഇരിക്കും. അടിയിലും ഇരിക്കും. ആത്മാവിനെ ജഡത്തിനുള്ളിൽ നിന്നും മുങ്ങിയെടുക്കേണ്ട.

കറുപ്പും എണ്ണയും ചേർന്നാൽ വലിയ വിഷമാണ്. 'കടുവാനാക്കി' ആഹാരം കഴിക്കുന്ന പിഞ്ഞാണത്തിന്റെ അടിയിൽ തേച്ചാൽ അതിന്റെ വിഷം ആഹാരത്തെ വിഷമാക്കുന്നു. അതുപോലെ ആത്മാവ് മുകളിൽ വരും. മുകളിൽ ഇരിക്കുമ്പോൾ അടിയിൽ മുക്കിളിച്ചാൽ ചെളിയോ മറ്റോ കലങ്ങും. അതിൽ മുങ്ങിച്ചത്തു പോകാനും മതി. അതുപോലെ നാം ആവരുത്.

നീലനിറത്തിലുള്ള കടൽവെള്ളം കയ്യിൽ കോരിനോക്കിയാൽ ഒരു നിറവുമില്ല. തന്നത്താൻ മറയ്ക്കുന്നത് ഇങ്ങനെയുള്ളു സംഭവിച്ചതുമൂലമാണ്. മറക്കുന്നത് കഷ്ടമാണ്. ഇവൻ സകല മറയുടേയും മുകളിൽ നിൽക്കുന്നവനാണ് അങ്ങനെ ഇരിക്കുന്നവനെ കണ്ണടച്ചും നോക്കരുത് കണ്ണുതുറന്നും നോക്കരുത്. എല്ലാം മനസ്സിലാക്കി നമുക്ക് ഒരു പക്വത ഉണ്ടാക്കണം.

## 19-12-1935

**തത്-ത്വം-അസി** അത് നീ ആകുന്നു.

തത് (അത്) എന്നുള്ളതിന്റെ വാച്യാർത്ഥം ഈശ്വരൻ. ത്വം (നീ) എന്നുള്ളതിന്റെ വാച്യാർത്ഥം ജീവനും ആകുന്നു. അതായത് ഈശ്വരൻ ജീവനാകുന്നുവെന്നാണ്. ഈശ്വരൻ തന്റെ മഹാ ഉപാധിയാകുന്ന മായയെ വിട്ടിട്ട് ബ്രഹ്മമായിത്തീരുന്നതാണ് തത് എന്നതിന്റെ ലക്ഷ്യാർത്ഥം. അതുപോലെതന്നെ ചെറുതും കുടുസ്സും ആയ അവിദ്യയായ ഉപാധി വിട്ടാൽ ജീവൻ തന്റെ ലക്ഷ്യാർത്ഥമായ സാക്ഷിയായിത്തീരുന്നു. അതായത് അവിദ്യയാകുന്ന ഉപാധിയെ വിട്ടാൽ ജീവൻ സാക്ഷിയാകുന്നു.

അന്തഃകരണവിശിഷ്ടചൈതന്യം ജീവനും, അന്തഃകരണ ഉപഹിത ചൈതന്യം സാക്ഷിയും ആകുന്നു. അതായത് അന്തഃകരണം വിശേഷ മായിട്ട് ഏതു ഉപാധിയോടു ചേർന്നിരിക്കുന്നുവോ ആ ചൈതന്യത്തെ അന്തഃകരണ വിശിഷ്ടചൈതന്യമെന്നും അന്തഃകരണം ഏതു ചൈതന്യ ത്തിന് ഉപാധിയായിരിക്കുന്നുവോ അതിനെ അന്തഃകരണ ഉപഹിതചൈത ന്യമെന്നും പറയുന്നു. അതുകൊണ്ട് സാക്ഷിക്ക് അന്തഃകരണം ഉപാധി യായിട്ടും ജീവനു അന്തഃകരണം വിശേഷണമായിട്ടും തീരുന്നു. വിശേ ഷണം എപ്പോഴും വിശേഷ്യത്തോട് (അതായത് സ്വരൂപത്തോട്) ചേർന്നു നിൽക്കുന്നു. കടുക്കനിട്ട പുരുഷൻ എന്നുപറയുന്നതിൽ കടുക്കൻ വിശേഷണവും അത് ചേർന്നിരിക്കുന്ന പുരുഷൻ വിശേഷ്യവും എന്നറി യണം. അതുകൊണ്ട് ജീവനോട് എപ്പോഴും ചേർന്നു നിൽക്കുന്ന അന്തഃക രണത്തെ ജീവന്റെ വിശേഷണമായി പറയപ്പെടുന്നു. താനിരിക്കുന്നി ടത്തുതന്നെ വസ്തുവിനെ വേറൊന്നായി കാണിച്ചിട്ട് താൻ അതിൽ പററാ തിരിക്കുന്ന അവസ്ഥയാണ് സാക്ഷിക്കുള്ളത്. പുറമേയുള്ള ആകാശം അതായത് മഹാകാശം കുടത്തിലെ ആകാശത്തിൽ ചേരാത്തതുപോലെ (വെള്ളം നിറഞ്ഞ കുടത്തിലെ ആകാശത്തിൽ ചേരാത്തതുപോലെ) പുരുഷ നിൽ കടുക്കൻ പ്രവേശിച്ച് പുരുഷൻ പോകുന്നിടത്തെല്ലാം പോകുന്നതു പോലെ മഹാകാശത്തിനു യാതൊരു ചലനവും ഇല്ലെങ്കിലും ഘടം എവി ടെയെല്ലാം മാററിവയ്ക്കുന്നുവോ അവിടെയെല്ലാം ഘടാകാശം പോകുന്നു. ഘടാകാശം എങ്ങും പോകുന്നില്ലെങ്കിലും പോകുന്നപോലെ തോന്നുന്നു. ഉപാധി ഒരിക്കലും സ്വരൂപത്തിൽ പ്രവേശിക്കുന്നില്ല. അതുകൊണ്ട് അന്തഃകരണം വിശേഷണമായിട്ട് ഏതു ചൈതന്യത്തിനോടു ചേർന്നിരി ക്കുന്നുവോ ആ ചൈതന്യത്തിനെ അന്തഃകരണവിശിഷ്ടചൈതന്യമെന്നു പറയുന്നു. ഇതു ജീവന്റെ വാച്യാർഥമാണ്. ലക്ഷ്യാർഥമെന്നാൽ വാച്യംവിട്ടു നില്ക്കുന്ന അർഥം. ആ സ്ഥാനത്തു നില്ക്കുന്ന ചൈത ന്യത്തെ സാക്ഷിയാക്കി കാണിച്ചിട്ട് താൻ ചേരാതിരിക്കുന്ന അവസ്ഥ. ജീവന്റെ ലക്ഷ്യം സാക്ഷിയാണ്. ആ ജീവനിൽ യാതൊരു ക്ലേശ ങ്ങളും സംസ്കാരരൂപത്തിൽ ചേരുന്നില്ല. എന്നാൽ സാക്ഷിക്കും ബ്രഹ്മത്തിനും വ്യത്യാസമില്ലെന്നറിയണം. തത്പദം തന്റെ വാച്യാർഥ ത്തെ വിട്ടും ത്വംപദം തന്റെ വാച്യാർഥത്തെ വിട്ടും നിൽക്കുമ്പോൾ തത് പദത്തിന്റെ ലക്ഷ്യാർഥവും ത്വം പദത്തിന്റെ ലക്ഷ്യാർഥവും തമ്മിൽ ചേരുന്നതിന് ഒരു വിഷമവുമില്ല. ജീവന്റെ വാച്യാർഥം അന്തഃകരണ വിശിഷ്ടചൈതന്യവും ജീവന്റെ ലക്ഷ്യാർഥം അന്തഃകരണ ഉപഹിതചൈതന്യവുമാകുന്നു. വ്യഷ്ടിരൂപമായ ജീവനും സമഷ്ടി രൂപമായ ഈശ്വരനും ഒന്നല്ല. തത്വമസി എന്ന് പറഞ്ഞവർക്ക് നാമ രൂപരഹിതമായി സർവവും ബ്രഹ്മ മയമായി കാണാവുന്നതിനാൽ അവർക്ക് വാച്യാർഥമില്ല.

നാമരൂപങ്ങളുടെ ഇരിപ്പിടമാണ് മായ. അത് ആകാശവർണം, സ്ഥാണുവിൽ പുരുഷൻ, ചിപ്പിയിൽ വെള്ളി, കയററിൽ പാമ്പ് ഇവ പോലെ അത്യന്തം ഇല്ലാത്തവയാണ്. ബ്രഹ്മം ഏററവും വലിയതും വൈഭവമുളളതും ആകയാൽ അതിനു വല്ലതും ചെയ്യണമെങ്കിൽ അതിനെ കൊണ്ടുതന്നെ ചെയ്യും. മായ മുഴുവനും ബ്രഹ്മം അല്ലാതെ വേറില്ല.

കാരണംതന്നെ കാര്യമായീടുന്നു
നാമരൂപങ്ങൾ കൊണ്ടെന്നറിഞ്ഞാലും
അതുകൊണ്ടു ജഗത്തിന്നുകാരണം
പരമാത്മസ്വരൂപമെന്നറിയേണം.

രൂപംതന്നെ നാമമായിട്ടും നാമം കാരണമായിട്ടും പോകും. അതുകൊണ്ട് നാമരൂപങ്ങൾ തന്നെ ബ്രഹ്മമായി ഭവിക്കുമ്പോൾ നാമരൂപഭ്രാന്തിയെന്ന ക്ലേശകാരണം കാണാതെ പോകും. നാമരൂപങ്ങൾ തന്നെ സകല ക്ലേശങ്ങൾക്കും കാരണം. നാമരൂപങ്ങൾ ഉണ്ടെന്നു തോന്നിച്ചതിനാൽ അത് സത്താണ്. എന്നാൽ അത് ഇല്ലാതായി പോകുന്നതുകൊണ്ട് അത് അസത്താണ്. അതുകൊണ്ട് സത്ത് അസത്തായ മായ അനിർവചനീയമാണ്. അതായത് അനുഭവിച്ചറിയേണ്ടതാണ്. സംസാരിക്കുന്നതെല്ലാം എഴുതാം എന്നാൽ ശബ്ദിക്കുന്നതെല്ലാം എഴുതാൻ നിവൃത്തിയില്ലാത്തതുപോലെ. ഭ്രമണവ്യാപ്തികൊണ്ട് തീവട്ടം തോന്നിക്കുന്നു. അങ്ങനെ കണ്ടുപോകുന്നത് ഭ്രാന്തിയിലാണ്. അങ്ങനെ തീവട്ടം ഇല്ലാത്തതിനാൽ നാമരൂപങ്ങൾ അനിർവചനീയം. അതുകൊണ്ട് നാമരൂപമല്ല ഭ്രാന്തിക്കു കാരണം. മായയാണ് ഭ്രാന്തിക്കു കാരണമെന്നു വരുന്നു. അന്തഃകരണത്തിൻെറ നാമരൂപങ്ങൾ ബ്രഹ്മത്തിൽ നിന്നും ഉണ്ടായവയാണ്, അവയും ബ്രഹ്മരൂപമായിപ്പോയതിനാൽ അവിടെയും ഭ്രാന്തിയില്ല.

സമഷ്ടിരൂപമായ ഈശ്വരന് വ്യഷ്ടിരൂപനായ ജീവൻ ''ആകുന്നു'' വെന്ന് പറയുന്നതിൽ അർഥമില്ല. ഇവിടെയാണ് അസിപദത്തിന് എണ്ണയും വെള്ളവും പോലെ എന്ന ഉദാഹരണം പറഞ്ഞത്. ജ്ഞാനികൾ എല്ലാം കണ്ടവരാണ്. അവർക്കു പറയാം ''കാമക്രോധലോഭവും ത്യജതേ'' എന്നുപറഞ്ഞ മഹാൻ തന്നെ 'കാമക്രോധലോഭവും ബ്രഹ്മ'മെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ അതിനെ ദുഷിച്ച അർഥത്തിൽ എടുക്കരുത്. എല്ലാം ബ്രഹ്മമെന്നു പറഞ്ഞിട്ട് നീചകൃത്യങ്ങൾ ചെയ്യരുത്. എല്ലാം ബ്രഹ്മമെന്നത് മഹത് വചനമാണ്. ഇത് ജഹദ്അജഹത് ലക്ഷണം (വിട്ടുവിടാത്ത ലക്ഷണം) എന്നുപറയുന്നു. കേട്ട അർഥവും വ്യാപക അർഥവും ഇതിൽ ഒട്ടുഭാഗത്തെ അതായത് വാച്യത്തെ വിട്ട് ലക്ഷ്യത്തെ സ്വീകരിച്ചാൽ അസിപദത്തിന് സ്ഥാനമുണ്ട്. ചൈതന്യത്തിൻെറ ലക്ഷ്യാർഥം ഉപാധിയെ മാററിയ ഉടൻ ചൈതന്യം തമ്മിൽ ചേരുന്നതാണ്. ഉപാധി ബാധിച്ചിട്ടുള്ള ചേർച്ചയും ഉപാധി വിട്ടിട്ടുള്ള ചേർച്ചയും വേറെയാണ്. ഞാൻ ഇവിടെ ഇരുന്ന് വീട്ടിനെ വിചാരിക്കാം. വീട്ടിൽ

ഇരുന്ന് അവിടെയുള്ള കാര്യത്തെപ്പററിയും വിചാരിക്കാം. ഉപാധി വിട്ട് വ്യക്തമായ ചേർച്ചയെപ്പററി പറയണമെന്നില്ല. വ്യക്തമായ ശേഷം ഇതുതന്നെയാണല്ലോ ഞാൻ മുമ്പു കണ്ടതും ഇപ്പോൾ കാണുന്നതും എന്ന് അനുഭവമാകും.

മതിലകത്ത് (ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിൽ) പോയി ദർശനം ചെയ്യുന്നവർക്ക് ഓരോ നടയിൽ കൂടെയും വിഗ്രഹത്തിൻെറ ഓരോ ഭാഗം കാണാം. ഒന്നാമത്തെ നടയിൽ ശിരസ്സും രണ്ടാമത്തേതിൽ ഉടലും മൂന്നാമത്തേതിൽ പാദവും കാണാം. എന്നാൽ ഒന്നാമത്തെ നടയിൽ കൂടി ഒരുത്തൻ അകത്തുകടന്നാൽ അവന് നടയുടെ തടസ്സം കൂടാതെ പൂർണ്ണമായും കാണാം. അകത്തുള്ള നമ്പിയും പുറത്തു നിൽക്കുന്നവരും രണ്ടു പ്രകാരത്തിലാണ് കാണുന്നത്. തത്വമസി എന്നു പുറത്തുനിന്നുപറഞ്ഞാൽ മൂന്നു നടകളിലും കൂടെ പ്രത്യേകമായി നോക്കുന്നതുപോലെയിരിക്കും. ഒന്നാമത്തെ നടയിൽ കൂടെ ഉളിഞ്ഞു അകത്തുനോക്കിയാൽ ഊടുരുവേയുള്ള ബന്ധം കാണാം. എന്നാൽ അകത്തുകടന്നാൽ നടകൂടാതെ കാണാം. അതാണ് അസിപദത്തിൻെറ വാച്യാർഥം. അതുകഴിഞ്ഞാലുള്ള ലക്ഷ്യാർഥം അതീതം. അകത്തു നിൽക്കുന്ന നമ്പിതന്നെ വിഗ്രഹമാകുന്നതുപോലെ, മൂന്നു നടകളിലും കാണുന്നത് വാച്യാർഥം. ഉളിഞ്ഞു നോക്കുന്നത് ലക്ഷ്യാർഥം. അകത്തു കയറുന്നത് ലക്ഷ്യാതീതം.

## 20-12-1935

''എറുമ്പൂരകല്ലുതേയും''
മുല്ലപ്പൂമണമേററു വസിക്കും
കല്ലിനുമുണ്ടാമൊരു സൌരഭ്യം.

അതുപോലെ ഇടവിടാതുള്ള വിചാരം ഒന്നുകൊണ്ടുമാത്രമേ എല്ലാപേർക്കും സാക്ഷാത്കാരം സിദ്ധിക്കൂ.

കേരളവർമ രാജാവിനേയും അറസ്ററു ചെയ്തു. മുളമൂട്ടു അടിമയേയും അതുപോലെ കായംകുളം കൊച്ചുണ്ണിയേയും അറസ്ററു ചെയ്തു. കേരളവർമയെ ബന്ധിച്ചിരുന്ന വിലങ്ങു സ്വർണം. അദ്ദേഹത്തെ തടവിലാക്കിയത് കൊട്ടാരത്തിലാണ്. കായംകുളം മുതൽ പേരെ ബന്ധിച്ചത് ചങ്ങലകൊണ്ട് അവരെ അടച്ച സ്ഥലം ജയിലാണ്. പക്ഷേ ബന്ധം എന്ന നിലയ്ക്ക് ഇവയെല്ലാം ഒന്നുപോലെയാണ്. അതുകൊണ്ട് കർമം, ഭക്തി, യോഗം, ജ്ഞാനം ഇവയെല്ലാം അതതിൻെറ സ്ഥാനത്ത് നല്ലതുതന്നെ. പക്ഷേ ഇവയെല്ലാം കൊണ്ടും ഒരിക്കലും സാക്ഷാത്കാരം പ്രാപിക്കയില്ല. നിശ്ചയം നിശ്ചയം നിശ്ചയം.

നമ്മുടെ വേദങ്ങൾ കർമം, ഭക്തി, യോഗം, ജ്ഞാനം ഇവയെ വിപുലമായി പറഞ്ഞിട്ടുണ്ട്. പക്ഷേ അവ സുഖക്കേടുള്ള ഒരു കുട്ടിയെ

അതിനു ഇഷ്ടമുള്ള പലഹാരം കാണിച്ച് സമീപത്തിൽ വരുത്തിയശേഷം അതിനെ ഒളിച്ചുവച്ചിട്ട് കുട്ടിയുടെ സുഖത്തിന് ആവശ്യമുള്ളത് കൊടുക്കുന്ന അമ്മയുടെ പ്രവൃത്തി പോലെയാണ്. സത്യസങ്കല്പനായ ഈശ്വരന്റെ അമിതമായ സ്നേഹത്തിന്റെ ഫലമാണ് ഇതെല്ലാം. അനാദികാലം കൊണ്ട് തുടർച്ചയായി ഉണ്ടായ വാസനയുടെ ഫലമായ നാമരൂപങ്ങരം തുടർച്ചയായ വിചാരംകൊണ്ടുമാത്രമേ ഇല്ലായ്മ ചെയ്യാൻ സാധിക്കൂ.

നഗ്നനായ ഒരുവന്റെ നഗ്നത രണ്ടു പ്രകാരത്തിൽ മറയ്ക്കാം. അതായത് അവനെ ഒരു വസ്ത്രംകൊണ്ട് മറയ്ക്കാം. അവനെ കാണുന്നവരുടെ കണ്ണുകെട്ടിയും മറയ്ക്കാം. ഇതിൽ എളുപ്പമേത്? തന്നെത്താൻ മറച്ചുകൊള്ളുക എന്നതാണ് ഉത്തമം. ഏതൊന്നിനെ പിടിച്ചാൽ മായയുടെ നഗ്നതയെ മറയ്ക്കാൻ കഴിയുമോ അതാണ് നന്ന്.

മുഖത്തുകൺകൊണ്ടുപാർക്കിന്റെ മൂടർകാൺ
അകത്തുകൺകൊണ്ടുപാർപ്പതേ ആനന്ദം

ആകപ്പാടെ നാഴിവെള്ളം ഒരു പാത്രത്തിൽ ഉണ്ട്. അതിനെ അല്പാല്പമായി പല വഴിയിൽ കൂടെയും ചിതറിയാലോ നിശ്ചയമായും പാത്രത്തിൽ വെള്ളം കുറയും. നിങ്ങരം പതിനായിരം രൂപാ സമ്പാദിച്ച് അതങ്ങനെ തന്നെ വച്ചിട്ട് ചെലവു കഴിക്കാമോ എന്നു നോക്കണം. വേറൊരുവൻ അവൻ സമ്പാദിച്ച പതിനായിരം രൂപയിൽ നിന്നും തന്നെ ചെലവാക്കുന്നുവെന്നിരിക്കട്ടെ. കുറേനാരം കഴിയുമ്പോരം മുതൽ ഇല്ലാതെവരും. അതുപോലെതന്നെ അതു മുഴുവൻ വച്ചിട്ട് തന്റെ ആവശ്യങ്ങരം നേടുന്നവനാണ് സമർത്ഥൻ. അല്ലാതെ തന്നെ നിശ്ചയിച്ച് തന്റെ ആവശ്യങ്ങരം നേടുന്നവന് ഒടുവിൽ താൻ ഇല്ലെന്നുവരും. നമ്മുടെ സമ്പാദ്യത്തിൽ നിന്നും ഒരു കാശുപോലും ഈശ്വരനു വേണ്ടാ. അദ്ദേഹം ദരിദ്രനോട് ഇരക്കുന്നവനല്ല. മുതൽ മുതലായിരിക്കണം. ചെലവും നടത്തണം അതാണ് സാമർത്ഥ്യം.

തനിക്ക് എന്താണ് വേണ്ടത്. വിശക്കുമ്പോരം ആഹാരം കഴിക്കണം. അതിനു പകരം 703-ാംനമ്പർ മുണ്ട് ഉടുത്തുവെന്നുവരികിലും വിശപ്പു തീരുകയില്ല. അതുപോലെ വാസ്തവം അറിയണമെങ്കിൽ അതിനു വേണ്ടത് ചെയ്യണം.

വൈദ്യനോട് കണ്ണുവേദന എന്ന് തള്ളവിരൽ ചൂണ്ടിക്കാണിച്ചാൽ മതിയോ? ജീവിച്ചിരിക്കണമെങ്കിൽതന്നെ വയററിനു ഒരു നേരത്തെ ആഹാരം കൊടുത്താൽ മതിയോ? പല്ല്, മുടി മുതലായവയ്ക്കും ആവശ്യമുള്ള സാധനങ്ങരം ആഹാരത്തിൽ ഉണ്ടായിരിക്കണം. എന്നാൽ പല്ലിനു വേണ്ടതുവേറെ. മുടിക്കു വേണ്ടതു വേറെ, ചോദിച്ചു വാങ്ങാറില്ല. ആദ്യം തലമുടിക്ക് വേണ്ടതു കഴിക്കുക. പിന്നെ പല്ലിനു വേണ്ടത് കഴിക്കുക എന്നത് ചെയ്യാറില്ല.

## 21-12-1935

ശരീരമല്ല ജീവനെ വച്ചുകൊണ്ടിരിക്കുന്നത്. അങ്ങനെയാണെങ്കിൽ അന്തഃകരണം ഈ ശരീരത്തിൽ കൂടെ ചോർന്നുപോകുമായിരുന്നു. എള്ളു ചോരാത്ത പാത്രത്തിൽ എണ്ണ ചോർന്നുപോകും. അന്തഃകരണത്തിനു ശരീരം വെറും ഒരു ഓട്ടപ്പാത്രമാണ്. അന്തഃകരണം അങ്ങനെ ചോർന്നു പോകാതെ അതീതമായ ഒന്ന് പിടിച്ചിരിക്കുന്നു. ചേതനപുരുഷൻ ചെളിയിൽ ചാടുന്നതിനു മുമ്പു തന്നെ കെട്ടുന്നു. വഹിക്കേണ്ട കാര്യം വഹിച്ചിട്ട് കയറിൽകൂടെ കയറാം. ചെളിക്കു ചെളിയെ മാററണമെന്ന് ആഗ്രഹമില്ല. എന്നാൽ ചെളിയിൽ ചാടിയവൻ ചെളിയെ ഉപകരണങ്ങൾ കൊണ്ട് കഴുകുന്നു. ജീവൻ ബന്ധം വഹിക്കുന്നതിനു മുമ്പുതന്നെ മോക്ഷത്തെ വഹിച്ചിരിക്കുന്നു. വീണ്ടും മോക്ഷത്തെ സ്വീകരിക്കുന്നു. ബന്ധം ഇല്ല, അതിനെ മാററാൻ ഒന്നും ചെയ്യേണ്ടതായിട്ടും ഇല്ല. വീണ്ടും മോക്ഷത്തെ സ്വീകരിക്കുവാൻ വിചാരരൂപമായ ബോധം ഉണ്ടാകണം. അതിനും ഒന്നും ചെയ്യേണ്ടതായിട്ടില്ല, നാം ഇപ്പോൾ വിചാരത്തിനു കാരണമായ പന്ഥാവിലാണ് നിൽക്കുന്നത്. അതുകൊണ്ട് നാം ഒന്നും ചെയ്യേണ്ടതായിട്ടില്ല.

ഒരപ്പനും അമ്മയ്ക്കും നാലുമക്കൾ ഉണ്ട്. അതുകൊണ്ട് അവർക്ക് നിശ്ചയമായും ചേർച്ചയുണ്ട്. എന്നാൽ ഒരു പുത്രനെ ഫോർത്തുഫാറം വരെ പഠിപ്പിച്ചിട്ട് അടുത്തവനെ ഫിഫ്ത്തുഫാമിൽ കൊണ്ടു ചേർക്കാൻ ശ്രമിച്ചാൽ അത് എത്ര സാധകമാകും. അവൻ ആഹാരം കഴിക്കുക മുതലായ സകല പ്രവൃത്തിയും ഒരാൾക്കുവേണ്ടി മററൊരാൾ എന്നത് അവർ തമ്മിൽ ചേർച്ച ഉണ്ടായിരുന്നിട്ടും നടപ്പില്ല. അവരവർക്ക് സാധിക്കേണ്ടതിന്റെ വൈഭവം ഓരോരുത്തർക്കും ഉണ്ടായിരിക്കണം. സാക്ഷാത്കാരം ഉണ്ടാകുന്നതുവരെ നാനാത്വം വഴിയാംവണ്ണം സമ്പാദിക്കുകതന്നെ വേണം. ആഹാരത്തിന് ഘനപദാർത്ഥവും ജലവും രണ്ടുംവേണം. ഘന പദാർത്ഥം മാത്രം കഴിച്ചാൽ തൊണ്ടയിൽ ഇരിക്കും. എന്നാൽ വെള്ളം മാത്രം കഴിച്ചുകൊണ്ടിരുന്നാൽ മൂത്രമൊഴുക്കും ഉണ്ടാകും. ഏതേതിനു ഏതേത് ആവശ്യമുണ്ടോ അതാതിന് ആവശ്യമുള്ള അറിവ് സമ്പാദിക്കണം. അറിവാണ് ആവശ്യം നിശ്ചയം.

കായക്ലേശം കൊണ്ടുള്ള വൃത്തിയുടെ ഫലം, കർമേന്ദ്രിയങ്ങളുടെ വൃത്തിയുടെ ഫലം, ജ്ഞാനേന്ദ്രിയങ്ങളുടെ വൃത്തിയുടെ ഫലം, അന്തഃകരണ വൃത്തിയുടെ ഫലം ഇവയിലൊക്കെ എന്തു ഫലമാണ് വലുത്? ഒരു കൂലിക്കാരൻ കാലത്തുമുതൽ വൈകുന്നേരംവരെ വെയിലത്തു നിന്ന് കായക്ലേശം ചെയ്താൽ അവനു കിട്ടുന്നത് നാലു ചക്രവും ഒരു നേരത്തെ കഞ്ഞിയും. നേരമെറിച്ച് ചാരുകസേരയിൽ മലർന്നു കിടന്ന് ആഴ്ചയിൽ രണ്ടൊപ്പു ഇടുന്നവന് പ്രതിമാസം കിട്ടുന്നത് നാലായിരം രൂപാ.

''ദാരിദ്ര്യമെന്നതറിഞ്ഞവർക്കേ
പാരിൽപരക്ലേശവിവേകമുള്ളു.

പാവങ്ങളോട് അനുകമ്പ നമുക്കേ തോന്നുന്നുള്ളു. നാലായിരം വാങ്ങുന്നവന് അത് തോന്നുകയില്ല. എന്നാലും അങ്ങനെ ഉള്ളവരുമായി ഇടപാടു ചെയ്യുന്നതിലാണ് പാവങ്ങരംക്ക് ഇഷ്ടം.

പഞ്ചഭൂതങ്ങളിൽ ഭൂമി ഭൂമിയോടു ഉരസ്സുമ്പോഴും വെള്ളം വെള്ളത്തോടു ഉരസ്സുമ്പോഴും അഗ്നി അഗ്നിയോട് ഉരസ്സുമ്പോഴും ഒരു ശബ്ദം ഉണ്ടാകും. ഭൂമി മുതൽ ആകാശം വരെ ക്രമേണ ഉണ്ടാകുന്ന ശബ്ദം കുറഞ്ഞാണ് വരുന്നത്. ആകാശം ആകാശത്തോടു ഉരസ്സുമ്പോരം ഒരു ശബ്ദമുണ്ടാകും—അതിനെന്തു പറയുന്നു. ''ഓം ഇത്യേകാക്ഷരം ബ്രഹ്മ'' അതാരു കേട്ടു? അങ്ങോട്ടു പോകുന്തോറും ശബ്ദം കുറഞ്ഞു കുറഞ്ഞ് ആകാശം ആകാശത്തോട് ഉരസ്സുന്ന ശബ്ദം സാധാരണ അനുമാനിക്കയെ നിവൃത്തിയുള്ളു. ആകാശം ബ്രഹ്മത്തിൽ ആരോപമാണ്—ആരോപം ആരോപത്തിൽ തന്നെ ഊടുരുവേ നിൽക്കുമ്പോരം ഉണ്ടാകുന്ന ശബ്ദത്തിലാണ് വാച്യലക്ഷ്യങ്ങരം ഏകോപിച്ച് വാച്യമില്ലാതെ ലക്ഷ്യഭാവം മാത്രമായിത്തീരുന്നത്. വാച്യമില്ലാതെ ലക്ഷ്യഭാവം മാത്രമായിത്തീർന്നിട്ട് വാച്യം ലക്ഷ്യമാകുന്നതിനു മുമ്പും വാച്യം വിടുമ്പോഴും ഉണ്ടാകുന്ന ഭാവമാണ് സത്ചിത് ആനന്ദം. അപ്പോരം വാച്യമായിരിക്കുന്ന രൂപങ്ങളും നാമം മാത്രമായിത്തീരുന്നു. അപ്പോരം ഉണ്ടാകുന്ന ധ്വനിയാണ് ഓങ്കാരം. രൂപം ഒട്ടും ഇല്ലാത്തതിനാൽ അത് അവ്യക്തം. രൂപത്തെ വിട്ടാൽ അതായത് രൂപഭ്രാന്തിയെ വിട്ടാൽ മാത്രം മതി. ആ മാത്രയിൽ കേരംക്കാം. ഈ രൂപവും മററു സർവനാമങ്ങളും ശബ്ദമാത്രമാത്രമായി ഓങ്കാരമായി അർധമാത്രയെ നോക്കും. അങ്ങനെ നോക്കാത്ത മാത്രയിലാണ് മന്ത്രശാസ്ത്രം ഉണ്ടായത്. അപ്പോഴത്തെ അവസ്ഥയാണ് നിഴലുമായിട്ട് യുദ്ധം ചെയ്യുന്ന അവസ്ഥ. തന്നിൽ ഇത് ആരോപമാണെന്നു നിശ്ചയിക്കുമ്പോരം വാച്യം ഈ ഓങ്കാരം സച്ചിദാനന്ദമായി നില്ക്കുമ്പോരം ഈ ഓങ്കാരത്തെ അവിടെ കാണാത്തതുകൊണ്ട് ''ഏകമേവാദ്വിതീയം ബ്രഹ്മ''. അങ്ങനെ സംഭവിക്കുന്ന ആ മാത്രയിൽ തന്നെ മുമ്പും പിമ്പും അററു. അങ്ങനെ മുമ്പും പിമ്പും അററ മാത്രയിൽത്തന്നെ സച്ചിദാനന്ദം ഒഴുകും. അത് ഒഴുകുന്നത് കരമനയാററ് ഒഴുകി സമുദ്രത്തിൽ ചേരുമ്പോലെ അല്ല, സ്ഥൂലത്തിൽ കാണുന്ന സൂക്ഷ്മവസ്തുക്കരം.

## ഉദാഹരണം

ഠൗണിൽ കാണുന്ന വൈദ്യുതി വിളക്കു നോക്കൂ. ഇലക്ട്രിസിററി ദൂരത്തിനെ എത്രത്തോളം ജയിക്കുന്നു. ഇതെത്ര തുച്ഛം. സത്ചിത് ആനന്ദം ആ മാത്രയിൽ എങ്ങും ഒഴുകുന്നുവെന്ന് പറഞ്ഞതിന്ന് പൗവർ

ഹൗസിൽ ബട്ടൺ പ്രസ്സു ചെയ്യുന്നതിനും ഇവിടെ ലൈററു കത്തുന്നതിനും ഉള്ള സമയംപോലും വേണ്ട. ആ മാത്രയിൽ അതുകളെല്ലാം സച്ചിദാനന്ദം ആകുന്നു. ഇതിന്റെ പിന്നിൽ തന്നെ നിൽക്കുന്നു കാലം.

## ജ്ഞാനവും ധ്യാനവുമായുള്ള വ്യത്യാസം

പ്രമാണപ്രമേയങ്ങൾ മൂലം ഉണ്ടാകുന്ന പ്രത്യക്ഷഭാവം ജ്ഞാനം. ജ്ഞാനത്തിനു ഇച്ഛ വേണ്ട. ധ്യാനം, വിധി, പുരുഷേച്ഛ, ഹാം ഇതുകൾ മൂലം സംഭവിക്കുന്നു. കൈലാസഭഗവാനെ സാളഗ്രാമത്തിൽ വരുത്തി ചെയ്യുന്ന ധ്യാനം ബഹിർധ്യാനം. സാളഗ്രാമത്തിൽ കൈലാസത്തെ വരുത്തുവാനുള്ള ഇച്ഛ വേണം. പ്രവൃത്തിമാർഗത്തിലേക്കു വേണ്ട വൈരാഗ്യം അല്ലെങ്കിൽ ഹാം വേണം. അതുപോലെ അന്തർധ്യാനവും. വിധിക്കുന്ന ആരം പറഞ്ഞതിൽ വിശ്വാസം വേണം. അപ്പോൾ തന്നെ അതുണ്ടാകും. ബഹിർധ്യാനത്തിന് മറെറാന്നും വേണ്ട.

ത്രിപുടിയെ (ജ്ഞാതൃജ്ഞേയ ജ്ഞാനങ്ങളെ) പ്രകാശിപ്പിക്കുന്ന സാക്ഷി അതിനെത്തന്നെ പ്രകാശിപ്പിക്കാൻ കഴിയവേ എങ്ങനെ തൃപ്തി സംഭവിച്ചു. ബന്ധത്തിനു മുമ്പാണ് മോക്ഷം. ആനയുമായി നോക്കുകയാണെങ്കിൽ അതിനെ നിയന്ത്രിക്കുന്ന ആനക്കാരൻ ഒരു കൊതുക്. ആനക്കാരനെ നിയന്ത്രിക്കുന്നവൻ ആനയുടെ അടുത്തു പോകുന്നില്ല. ആനക്കാരനെ നിയന്ത്രിക്കുന്നത് ആന വാങ്ങിക്കാൻ വൈഭവമുള്ളവൻ. പത്തു രൂപയോ മറേറാ കൊടുത്തിട്ട് ചെയ്ക്കാൻ ആക്കുന്നു. ആനയ്ക്കു ഭയവനും ആനക്കാരനെ തീററുന്നവനും ആയ അവന്റെ ധനക്കൊഴുപ്പ് എവിടെനിന്നും ഉണ്ടായി? അവന്റെ പ്രതാപങ്ങൾക്ക് ഒക്കെയുള്ള ധനത്തെ ഉണ്ടാക്കിയത് അവൻ. അവന്റെ കഥ എങ്ങനെ? അവനെക്കൂടെ സുഷുപ്തിയിൽ നിനക്ക് ഒന്നും ഉണ്ടാക്കാൻ ഒക്കുകയില്ലെന്നു പറയുന്നു. ഇത്രയും വൈഭവമുള്ളവനെ സുഷുപ്തിയിലാക്കിയിട്ട് സാക്ഷിയായിരിക്കുന്ന നീ ഉണർന്നിട്ട് പറഞ്ഞുതരാമെന്ന് അവനോടു പറയുന്നു. സാക്ഷിയോട് സർവസാക്ഷി മിണ്ടാതിരിക്കാൻ പറയുന്നു. നീ ആനയേയും ആനക്കാരനേയും ഉണ്ടാക്കി. ഞാൻ സിംഹത്തേയും മററു പലതിനേയും ഉണ്ടാക്കി. അതുപോലെയാണ് ജ്ഞാനിയും സിദ്ധന്മാരും.

> ചിന്തമൊന്റിന്റിയിരുക്കവേണ്ടും
> താനേഅഴകിയനാകവേണ്ടും.

**22-12-1935**

തൈർ കലക്കിയാൽ ചിലപ്പോൾ വെണ്ണ കട്ടിയായിട്ട് രൂപത്തോടു കൂടിയും ചിലപ്പോൾ അങ്ങനെ അല്ലാതെയും ഇരിക്കുന്നു. രൂപമില്ലാതാകുന്നത് ചൂടുകൊണ്ടാണ്. കാണുന്ന രൂപത്തെ, നോക്കുന്ന ചൂടുകൊണ്ട് ഇല്ലാതാക്കണം.

വെളിച്ചത്തുനിന്നിട്ട് ഇരുളുള്ള സ്ഥലത്തേക്കു പോയാൽ യാതൊന്നും കാണാൻ സാധിക്കുന്നില്ല. കുറേനേരം അവിടെ നില്ക്കുമ്പോരം വസ്തുക്കരം കുറേശ്ശെ കണ്ടുതുടങ്ങും. ഇരുട്ടത്ത് നില്ക്കുന്നവൻ വസ്തുക്കളെ കാണാൻ ഒന്നും ചെയ്യുന്നില്ല. അവിദ്യയിൽ കലങ്ങിയ ജീവൻ ഈശ്വരനെ പ്രപഞ്ചത്തിൽ കലക്കിക്കളഞ്ഞു. പക്ഷേ അങ്ങനെ കലക്കിയത് താനേ തെളിയും. മഷിപോലെ കലങ്ങീട്ടില്ല. ജീവൻ അവിദ്യ വിടുമ്പോരം പ്രപഞ്ചത്തിൽ കലങ്ങിയിരിക്കുന്ന ഈശ്വരൻ താനേ തെളിയും.

## 23-12-1935

മായയിൽനിന്നും ഉണ്ടായ (അവിദ്യയിൽ നിന്നും ഉണ്ടായ) ബന്ധത്തെ കാണുന്നതിനു മുമ്പ് മോക്ഷം കരഗതമാണ്.

ചൂടുള്ള സാധനത്തിൽ തൊട്ടാൽ കൈയ് പൊള്ളും. കൈ പൊള്ളാതിരിക്കുന്നതിനു വേണ്ട മുൻകരുതൽ ഉണ്ട്. എന്നിട്ടും ചിലപ്പോരം ചെയ്യുന്നില്ല. അറിയാതിരിക്കുന്നത് വൈഭവം ഇല്ലാഞ്ഞിട്ടല്ല. കർമ്മം, ഭക്തി, യോഗം ജ്ഞാനം ഇങ്ങനെ പടിപടിയായിട്ട് പറയുന്നതിൽ അർത്ഥമില്ല. പൂവ്, പിഞ്ച്, കായ്, പഴം ഇവ പടിപടിയായ അവസ്ഥകളല്ല. എന്നാൽ പൂവിനു കുറെ താഴെ വരിഞ്ഞു കെട്ടിക്കളഞ്ഞിട്ട് പൂ പടിപടിയായിട്ട് പഴമാകുന്നത് കാണേണ്ടതുതന്നെ.

നാലാശ്രമങ്ങളും ഒരുകാലത്തും പടിപടിയായിട്ട് വിധിച്ചിട്ടില്ല. ശുകബ്രഹ്മർഷിക്ക് ഒരു ആശ്രമമേ ഉണ്ടായിരുന്നുള്ളു.

കർമ്മം, ഭക്തിയോഗം, ജ്ഞാനം ഇവ സമുച്ചയമായിട്ട് വരുമ്പോഴെ വാസ്തവത്തെ അറിയണമെന്നുണ്ടാകുകയുള്ളു. അവനാണ് ജിജ്ഞാസു. മററു ആശ്രമങ്ങളിൽ ഇരുന്നില്ലായെന്നു പറഞ്ഞാൽ ഇത് കേരംക്കാനുള്ള ഭാഗ്യംതന്നെ അതിൻെറ സമുച്ചയഫലമാണ്. ആ സമയത്തേ ഇതുകരം ഉണ്ടാകയുള്ളു. അപ്പോരം അതിനുള്ള വഴിനോക്കണം. ഈ ലോകത്ത് കാര്യസാധ്യത്തിനായി സഞ്ചരിക്കേണ്ടതുണ്ട്. അതിന് ഓരോരുത്തരും റോഡുവെട്ടിയാൽ വീട് ഇരിക്കാൻ സ്ഥലം കാണുകയില്ല. കർമ്മം, ഭക്തി, യോഗം, ജ്ഞാനം ഇതുകരം സമ്പാദിച്ചവനെ കാണുന്ന അവസരത്തിൽ അതുകരം താന്താങ്ങരംക്കും ഉണ്ടായിക്കൊള്ളും. ഒരു വീട്ടിലുള്ള എല്ലാപേരും പാചകം ചെയ്യേണ്ട ആവശ്യമില്ല. ഏതുജോലി വീതിച്ചു കൊടുക്കണം ഏത്പാടില്ല, എല്ലാപേർക്കും പൊതുവെ ആവശ്യമുള്ളതേത്. അവരവർക്കുതന്നെ ആവശ്യമുള്ളതേത്? എന്നറിയണം. വസ്ത്രധാരണം, കുളി മുതലായത് അവരവർ തന്നെ ചെയ്യണം. ഞാൻ അരിവെച്ചിട്ടുണ്ട്. നീ അരിവെയ്ക്കണ്ടായെന്ന് പറഞ്ഞാൽ ശരി. എന്നാൽ ഞാൻ ഉണ്ടിട്ടുണ്ട് അല്ലെങ്കിൽ ഞാൻ കുളിച്ചിട്ടുണ്ട്. അതുകൊണ്ട് നീ ഉണ്ണണ്ടാ

അല്ലെങ്കിൽ കുളിക്കണ്ടേ എന്നു പറഞ്ഞാലോ? ഏതാനുംപേർ ചെയ്യുന്നതു കൊണ്ട് അനവധിപേർക്ക് സാധിക്കുവാൻ സാമർത്ഥ്യമുള്ളതേത്? ഓരോരുത്തർക്കും സാക്ഷാത്കാരം വേണ്ടതുകൊണ്ട് അവരവർക്ക് സാക്ഷാത്കാരത്തിന് വേണ്ടതു നോക്കണം. ഉണ്ണുന്നത് ഓരോരുത്തരും തന്നെ വേണം, അരി വെയ്ക്കുന്നത് പൊതുവേയാകാം. അങ്ങനെ പൊതുവെ പാകം ചെയ്തുവച്ചിരിക്കുന്ന ചോറ് പലർക്കും ഉപയോഗിക്കാം. നാം നല്ല വിവേകമായിട്ടു നോക്കണം. അത്യാവശ്യമായ സംഗതികൾ അവരവർക്ക് വേണ്ടത് പൊതുവെ സമ്പാദിക്കേണ്ടത്; ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം തന്നെ ചെയ്യേണ്ടത്; പലർക്കും പൊതുവേ ആകാവുന്നത്; എല്ലാററിനും അങ്ങനെ പെരുമാറിയാൽ മതി. വാസ്തവം അറിയണം എന്ന ആഗ്രഹം ആർക്കു തോന്നുന്നുവോ അവർക്ക് കർമം, ഭക്തിയോഗം, ജ്ഞാനം ഇവ ഏറെക്കുറെ ഉണ്ടായിരിക്കും. അഥവാ വല്ല കുറവും ഉണ്ടെങ്കിൽ കാണുന്ന ആൾ മൂലം ആ കുറവു നീങ്ങിക്കൊള്ളും. ഇതുകൂടാതെ ഒക്കുകയില്ലെന്നു എണ്ണിപ്പോകരുത്. ഇതു കൂടാതെയാണ് ഒക്കുന്നതെന്നു കരുതേണ്ടാ.

''നിൻമുഖംപോലെ കണ്ണാടിക്കുള്ളിൽ കാണുംവണ്ണം
ചിന്മയഛായയുണ്ടാം ബുദ്ധിയിൽ ചിത്തുപോലെ
ചിന്മയഛായദൃക്കായ് വർത്തിച്ചുവിലസീടും
വെൺമയിൽ ജ്ഞാനമെന്നു ചൊല്ലുന്നതിതുതന്നെ''
''വാസനാക്ഷയ വിജ്ഞാനമനോനാശാദിദം ത്രയം
സമകാലേസമഭ്യസ്തഃ യേനൈവവിഷയാജിതഃ''
''തന്നെയായ്ന്തവർ ഉന്നെയായ്ന്തവർ
ശാന്തമേ ഭവ ശാന്തമേ''.

## 24-12-1935

ബ്രഹ്മം, ജീവൻ, അന്തഃകരണം, ഇന്ദ്രിയങ്ങൾ, അവിദ്യ, വിഷയം ഇവയെപ്പററി ചിന്തിക്കാം.

ബ്രഹ്മം നിരുപാധികമായി സർവസ്വതന്ത്രമായി സർവസാക്ഷിയായി സർവത്തിനും കാരണമായി ഒന്നിനും കാരണമല്ലാതെ നിൽക്കുന്നത് (ചൈതന്യം).

ആ ബ്രഹ്മം അവിദ്യയിൽ പ്രതിഫലിച്ചപ്പോൾ ജീവൻ ആയി.

ആ ബ്രഹ്മം മായയിൽ പ്രതിഫലിച്ചപ്പോൾ ഈശ്വരനായി.
ആ ജീവൻ അവിദ്യയിൽ ചേർന്നപ്പോൾ സുഷുപ്തിയായി.
ആ ജീവൻ അന്തഃകരണത്തിൽ ചേർന്നപ്പോൾ സ്വപ്നമായി; ഇന്ദ്രിയങ്ങളിൽ ചേർന്നപ്പോൾ ദേഹമാത്രജ്ഞാനത്തെ ഉണ്ടാക്കി (ഞാൻ); വിഷയത്തിൽ ചേർന്നപ്പോൾ ജാഗ്രദവസ്ഥയായി.

ആരൊരാരം ജീവനെ അവിദ്യയിൽ ചേർക്കാതെ വച്ചുകൊണ്ടിരിക്കുന്നുവോ അവൻ സുഷുപ്തിയെ കടന്നവനായി (അവൻ സുഷുപ്തിരഹിതൻ); അന്തഃകരണത്തിൽ ചേർക്കാതെ വച്ചുകൊണ്ടിരുന്നാൽ സ്വപ്നത്തെ കടന്നവനായി; വിഷയങ്ങളിൽ ചേർക്കാതെ വച്ചുകൊണ്ടിരുന്നാൽ ജാഗ്രദവസ്ഥയെ കടന്നവനായി.

ജീവൻ വിഷയങ്ങളെ അറിഞ്ഞ് ഇച്ഛരിക്കും. അറിയുന്നതും ഇച്ഛരിക്കുന്നതും ഒരുമിച്ചാണ്. ബ്രഹ്മമായിരിക്കുന്ന സർവസാക്ഷി എല്ലാ വിഷയങ്ങളെയും പ്രകാശിപ്പിച്ച് താൻ അനങ്ങാതെ ഇരിക്കും; ഇച്ഛയ്ക്ക് അവിടെ അവകാശമില്ല. ബ്രഹ്മം സർവത്തേയും ആരോപമായിട്ടറിയും; ജീവൻ അറിഞ്ഞ മാത്രയിൽ ഇച്ഛരിക്കും; കൊള്ളാനും തള്ളാനും ഇച്ഛരിക്കും. ജീവൻ അന്തഃകരണത്തിൽ ചെന്നുചേരുന്ന അവസരത്തിൽ സ്വപ്നം. എന്തെങ്കിലും കണ്ടാൽ അവിടെ വിട്ടേക്കണം. അപ്പോരം അവിടെ അടഞ്ഞു; അല്ലെങ്കിൽ ആ കണ്ടതിൻെറ സംസ്കാരരൂപമായ ഫോട്ടോ അന്തഃകരണത്തിൽ ചെല്ലുന്നു. ജീവൻ അന്തഃകരണത്തിൽ ചേരുമ്പോരം ആ ഫോട്ടോ ജീവനോടുകൂടെ സ്വപ്നത്തിൽ ശേഷിക്കുന്നു. ഇച്ഛരിക്കുന്നതു മാത്രമേ സംസ്കാരരൂപത്തിൽ അന്തഃകരണത്തിൽ ചെന്നു പററുകയുള്ളു. വഴിയെ പോകുന്നവരുടെ പേരിൽ അനുകൂലമായും പ്രതികൂലമായും നമുക്ക് അഭിപ്രായം ഉണ്ടാകുന്നു. ജീവൻ ഏതിനെ കാണുന്നുവോ അതിനെ ഇച്ഛരിക്കുന്നു. കൊള്ളാനും തള്ളാനും ഇച്ഛരിക്കുന്നു. ഇതിനെ ആർക്ക് വിവേകം കൊണ്ടു ജയിക്കുവാൻ കഴിയുന്നുവോ അവൻ ബ്രഹ്മമായിത്തീരുന്നു. ആവശ്യമുള്ളതിനെ മാത്രം കൊണ്ടുകൊള്ളു. ആവശ്യം ഇല്ലാത്തതിൽ സംസ്കാരം ഉണ്ടാക്കരുത്. ജീവസന്ധാരണത്തിനു ശരീരം ആവശ്യം—ശരീരത്തിന് ആഹാരം ആവശ്യം.

പുറമേയുള്ള പ്രാക്ടീസ് കൊണ്ട് മരണലക്ഷണങ്ങളും സമയവും മുൻകൂട്ടി പറയുന്ന വൈഭവം പോലെതന്നെയാണ് അകമേയുള്ള പ്രാക്ടീസുകൊണ്ട് സമാധി മുൻകൂട്ടി പറയുന്നത്.

ഉപാധികരം പലമാതിരി ഇരിക്കും. അത് അത്ര ശ്രദ്ധിക്കരുത്. മഹത്തുക്കളുടെ അടുത്തുചെല്ലുന്ന അവസരത്തിൽ ഇതുകളിൽ പിടിക്കാതെ തന്നെ ഉള്ളിൽനിന്നു പായും. കാന്തം വളവിനേയും തിരിവിനേയും എടുക്കുന്നില്ല. മിന്നലിനെ അങ്ങനെതന്നെ ആവാഹിക്കുന്നു. മഹാവേദാന്തശാസ്ത്രത്തിൻെറ താക്കോലാണിത്. ഇത് എന്തു സുലഭം. പനി മാററാൻ സാധിക്കുന്നത് ഒരുഡോസ് മരുന്നിലാണ്.

**26-12-1935**

ഇന്ദ്രിയങ്ങരം വിഷയങ്ങളെ പ്രകാശിപ്പിക്കും. സകല വിഷയങ്ങളും അവിദ്യാസ്വരൂപമാണ്. അവിദ്യകൊണ്ടുതന്നെ മൂടപ്പെട്ടിരിക്കുന്നത്,

ഇന്ദ്രിയങ്ങൾ ആ മൂടലിനെ മാററും. ഇന്ദ്രിയങ്ങൾ വിഷയങ്ങളുടെ ആവരണത്തെ മാററിയ ഉടനെ അന്തഃകരണം വിഷയത്തെ തോന്നിക്കുന്നു. ജീവൻ അറിയുന്നു. ബ്രഹ്മം അതിനെ അറിവോടുകൂടെ പ്രകാശിപ്പിക്കുന്നു. 'എൻെറ കൈ, എൻെറ കണ്ണ്', എൻെറ അന്തഃകരണം എന്നു പറഞ്ഞവൻ ജീവൻ'. എൻെറ ജീവനങ്ങുപോയി. എൻെറ ജീവൻ തിരേ്യ വന്നതു പോലെ തോന്നി എന്നുപറഞ്ഞതിൽ എൻെറ എന്നത് സാക്ഷിയെ കുറിക്കുന്നു. ജീവൻ വന്നുംപോയും ഇരുന്നാലും സാക്ഷിക്ക് ഒരു ക്ലേശവുമില്ല. അവൻ സ്വസ്ഥൻ.

''ആരവിടെ''? 'ഞാൻ തന്നെ' എന്നുള്ളതിൽ 'ഞാൻ' ജീവനും 'തന്നെ' സാക്ഷിയും. സാക്ഷി തനിയെ നില്ക്കാൻ ശക്തിയുള്ളവനാണ്. ഞാൻ എന്നുപറഞ്ഞപ്പോൾ പൂർണം ആകുന്നില്ല. തനിച്ചു നില്ക്കാൻ വയ്യാതെ ജീവൻ സാക്ഷിയെ കൂട്ടുപിടിക്കുന്നു. ജീവന് ഒരു താങ്ങായിട്ട് എവിടെയും നിൽക്കാവുന്ന സാക്ഷിയെ കൂടെ കൂട്ടുപിടിച്ചിട്ട് ഞാൻതന്നെ എന്നുപറയുന്നു. എൻെറ ജീവൻ എന്നുപറഞ്ഞത് ചിദാഭാസനാണെങ്കിലും അത് സാക്ഷിതന്നെയാണ്. ചിദാഭാസൻ സാക്ഷിക്ക് ദൂരസ്ഥനല്ല. അന്തഃകരണത്തിൽ ചേർന്നപ്പോൾ ചിദാഭാസൻ. അന്തഃകരണം വിട്ടപ്പോൾ സാക്ഷി. ഇവിടെ ചിദാഭാസൻ എന്നുപറയാത്തത് ജീവൻ പോയാൽ അന്തഃകരണം പോയി. അപ്പോൾ അന്തഃകരണം വിട്ടത് ചിദാഭാസനല്ല സാക്ഷിതന്നെയാണ്. ചേരാത്തതോടു ചേർന്നത് ചിദാഭാസൻ. ഉപാധിയോടു ചേർന്നത് ചിദാഭാസൻ. ചേരാത്തതിനോട് ചേർന്നുവെന്നുള്ള വൃത്തിയെവിട്ട ചിദാഭാസൻ സാക്ഷി. സാക്ഷി ഉപാധിയോടു ചേരാത്തത്. ഇതുകൾ എല്ലാം ബ്രഹ്മത്തിൽ ഇരിക്കുന്നു. ബ്രഹ്മമാണ് സർവത്തിനും അധിഷ്ഠാനം. വ്യവഹാരദശയിൽ മാത്രമേ ബ്രഹ്മമെന്നും സാക്ഷിയെന്നും പ്രത്യേകതയുള്ളു. അവിദ്യക്ക് മുഴുവനും അധിഷ്ഠാനചൈതന്യം ബ്രഹ്മം തന്നെ. അത് സാക്ഷിയല്ല സർവസാക്ഷിയാണ്. ഇങ്ങനെയുള്ള ബ്രഹ്മത്തെ എങ്ങനെ അറിയാമെന്നുവച്ചാൽ—ബ്രഹ്മത്തെ ബ്രഹ്മം അറിയുക എന്നുവച്ചാൽ—ബ്രഹ്മത്തിന് ബ്രഹ്മത്തെ അറിയേണ്ട ആവശ്യമില്ല. ഇന്ദ്രിയം, അന്തഃകരണം, ജീവൻ മുതലായവ ബ്രഹ്മത്തെ അറിയുകയില്ല. എന്തുകൊണ്ടെന്നാൽ ഇവ ബ്രഹ്മത്തിൽ ഇരിക്കുകയാണ്. അതുകൊണ്ട് ഇതുകൾ ഒന്നും ബ്രഹ്മത്തെ അറിയുകയില്ല.

വിഷയം പ്രപഞ്ചമെന്നും ബ്രഹ്മമെന്നും രണ്ടാണ്. വിഷയത്തെ അറിയുവാൻ ഇന്ദ്രിയങ്ങൾ ആവരണത്തെ മാററുക, അന്തഃകരണം തോന്നിപ്പിക്കുക, ജീവൻ അറിയുക, ബ്രഹ്മം പ്രകാശിപ്പിക്കുക ഈ വൃത്തികൾ സംഭവിക്കണം. ബ്രഹ്മം സർവത്തെയും പ്രകാശിപ്പിക്കുന്നതാകയാൽ അതിനെ അറിയുവാൻ അതുതന്നെ വേണം. അപ്പോൾ ചിദാഭാസൻ അഹം ബ്രഹ്മാസ്മി എന്നു സംഭവിക്കുന്നു. അന്തർമുഖവൃത്തിയിൽ തന്നെയും

തന്റെ ആത്മാവായ സാക്ഷിയേയും താനറിയുന്നു. അപ്പോൾ അതിൽ വൈഷമ്യത്തിനിടയില്ല. ബ്രഹ്മത്തെ ബ്രഹ്മം അറിയുന്നുവെന്നുമില്ല. അന്യനായ ചിദാഭാസൻ അന്തഃകരണവൃത്തിമൂലം തന്നെ നോക്കിയതുമൂലം താൻ സാക്ഷിക്ക് അന്യൻ അല്ലാത്തതുകൊണ്ട് അന്യനായ ചിദാഭാസൻ അറിയുന്നുവെന്നുമില്ല. അന്തഃകരണത്തെയും അന്തഃകരണവൃത്തിയേയും കാണുന്നില്ലാത്തതിനാൽ ആ ചിദാഭാസൻ അന്യൻ അല്ലാതെ സാക്ഷിയായി ഭവിക്കുന്നു. ''എന്റെ ജീവൻ അങ്ങുപോയി'' എന്നു പറഞ്ഞതിൽ എന്റെ എന്ന ചിദാഭാസൻ സാക്ഷിയിൽ നിന്നും ദൂരസ്ഥനല്ലായെന്നു പറഞ്ഞത് ഇതുകൊണ്ടാണ്. ജീവൻ അവിദ്യാപ്രതീതിയോടു കൂടിയതായി സാക്ഷിയെ വിട്ടുതന്നെ എപ്പോഴും നില്ക്കുന്നു. ഒന്നും അറിയാത്ത ശരീരത്തിലാണ് സുഖമായി ഉറങ്ങിയെന്ന് പ്രതീതമാകുന്നത്. ''ഞാൻ എന്നെക്കണ്ടു'' എന്നുള്ളതിൽ എന്നെ എന്ന വിഷയത്തെ വിട്ട് അന്യനാണ് കാണുന്നത്. എന്നിൽ മുഴുവനും വൃത്തി സംഭവിച്ചപ്പോൾ കണ്ടത് വൃത്തിരഹിതനായ സാക്ഷിയേയാണ്; ചിദാഭാസനെയല്ല. ബാഹ്യവൃത്തിയിൽ ചിദാഭാസൻ അന്യൻ. ആന്തരവൃത്തിയിൽ ചിദാഭാസൻ സാക്ഷി.

ഒച്ച് ഷെൽ വിട്ട് വെളിയിൽ പോകുമ്പോൾ വൃത്തി സംഭവിക്കുന്നു. അത് അകത്തിരിക്കുമ്പോൾ ചേതനവസ്തുവാണ്. അതുകൊണ്ട് ഒച്ചിനു ഉള്ളിലേക്ക് നോക്കാൻ കഴിയും. അന്തഃകരണവും അധിഷ്ഠാനചൈതന്യവും ചിദാഭാസനും ഉള്ളിടത്ത് ബാഹ്യത്തിലേക്കു പോകാതെ ചിദാഭാസൻ തിരിയുന്നതാണ് അന്തർവൃത്തി. സാക്ഷി തനിയെ നില്ക്കുമ്പോൾ സാക്ഷി എന്നല്ല പറയുന്നത്; കൂടസ്ഥൻ എന്നാണ്.

ഒരു പാട്ടുകച്ചേരി കേൾക്കാൻ പോയാൽ നാം അറിയാതെതന്നെ പാട്ടിന് താളംപിടിച്ചുപോകുന്നു. പാട്ടുകേട്ട് അങ്ങനെ മേളിക്കുമ്പോൾ സാക്ഷി ചിദാഭാസൻ, അന്തഃകരണം ഇവ അതിൽ ചേരുന്നില്ല. പക്ഷേ ചേരുന്നുവെന്ന അവസ്ഥയാണ്. ഇവിടെ പാട്ടുകച്ചേരി രസിച്ചിട്ടുതന്നെ താളംപിടിക്കുകയാണ്. ഈ തട്ട് ഒന്നുംകൂടാതെ അങ്ങനെഇരിക്കുന്ന അവസരത്തിലും സംഗീതം കേൾക്കുന്നുണ്ട് അത് കേൾക്കാതെ കേട്ട പാട്ടിന്റെ മട്ടിൽ മൂളുക എന്ന അവസ്ഥയിൽ അപ്പോൾ എത്തുന്നില്ല. ഇവിടെ നാം തന്നെ മൂളുന്നു. നാം തന്നെ കേൾക്കുന്നു. പാട്ടും സഭയും നമുക്കില്ല. അന്തരംഗസദിരിൽ ലയിക്കുന്നു. അപ്പോൾ സർവവും കേൾക്കുന്നത് സാക്ഷി. വ്യാപകത്തിൽ സാക്ഷി തന്നെ. പക്ഷേ ജീവൻ കേട്ട് അന്തഃകരണങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ ഇവയെ ഉണർത്തി താളംപിടിക്കുന്നു. മനസ്സുകൊണ്ട് പാടുമ്പോൾ അന്തഃകരണവും അധിഷ്ഠാനചൈതന്യവും ജോലിചെയ്യുമ്പോൾ ചിദാഭാസൻ ജീവനും സാക്ഷിക്കും ഇടയിൽ അങ്ങോട്ടും ഇങ്ങോട്ടും ധടുതിയിൽ ഓടിക്കൊണ്ടിരിക്കുന്നു. ഉള്ളിൽ മൂളുമ്പോൾ പാട്ടുകേൾക്കുന്നതും ആ രംഗത്തെ പ്രകാശിപ്പിക്കുന്നതും സാക്ഷിയാണ്.

മനോരാജ്യത്തിൽ സുഖിക്കുന്നത് ഒരു സ്വപ്നംപോലെയാണ്. അത് അനുമാനമാണ്. എന്നാലും സുഖപ്രതീതി സാക്ഷിയുടേതുതന്നെ. പാട്ട് പ്രത്യക്ഷമാണ്. അന്തഃകരണവും അധിഷ്ഠാനചൈതന്യവും ചിദാഭാസനോടുകൂടെ അന്തഃകരണത്തെ നോക്കുകയുമാവാം. സാക്ഷിയിലേക്കും പോകാം. ഇങ്ങനെ അന്തർവൃത്തിയിലും ബഹിർവൃത്തിയിലും ചിദാഭാസൻ വന്നും പോയും ഇരിക്കാം. ചിദാഭാസൻ അന്തർവൃത്തിയിൽ സാക്ഷിയിലേക്കും പൊയ്ക്കൊള്ളും. ജീവനോടും ചേർന്നുകൊള്ളും. ചിദാഭാസൻ ഉള്ളിൽ ഇരിക്കുമ്പോൾ ജീവനുവേണ്ട ചിദാഭാസൻ വെളിയിലും ഉണ്ട്. ഡോക്ടർ അകത്തിരിക്കുമ്പോൾ ഒരാൾ ഇവിടെ വന്ന് ഡോക്ടർ ഉണ്ടോ എന്ന് അന്വേഷിച്ചാൽ ഇല്ലെങ്കിൽ ഇല്ലെന്നല്ലേ പറയാൻ ഒക്കൂ. ചിദാഭാസൻ ഡോക്ടറെപ്പോലെ പോകയും വരികയും വേണ്ട. അവിടെ പോക്കുവരവില്ല. നമ്മുടെകൂടെ ഇരിക്കുമ്പോൾ അന്തഃകരണ ചിദാഭാസൻ വീട്ടിൽ സാക്ഷിയാണ്. അഹം ബ്രഹ്മാസ്മി എന്ന വൃത്തിയിൽ ചിദാഭാസനും സാക്ഷിയും ഒന്നുതന്നെ. ഈ ചിദാഭാസൻ തൻെറ ആത്മാവായ സാക്ഷിയെ താനായിട്ട് കാണുന്നു. അപ്പോൾ ചിദാഭാസൻ ചേർന്നവനാണല്ലൊ ജീവൻ. ജീവൻ തന്നെ കണ്ടുകൊള്ളും.

## 29-12-1935

മനസ്സ് ചലിക്കുന്നതുകൊണ്ടാണ് വൈഷമ്യം ഉണ്ടാകുന്നതെന്ന് സാധാരണ കരുതുന്നുണ്ട്. എന്നാൽ മനസ്സ് ചലിക്കുന്നുവെന്നും ആ ചലനമാണ് ദുഃഖത്തിന് കാരണമെന്നും കണ്ടത് മനസ്സാണ്. ആ മനസ്സ് സത്താണ്. ഉള്ളതായ ആ മനസ്സ് വൃത്തികൂടാതെ ഇരിക്കണമെന്ന് വിചാരിക്കുന്നു. അതായത് പ്രകാശിക്കുന്നു. അത് ചിത്താണ്. അപ്പോൾ മനോചഞ്ചലം എന്നതിൽത്തന്നെ സത്തുംചിത്തും ഇരിക്കുന്നു. അതിനുമുമ്പിൽ രാജസസാത്വികവും ഇരിക്കുന്നു. രാജസം ഇളക്കവും സാത്വികം പ്രകാശവുമാകുന്നു. ഇവരണ്ടും കീഴോട്ട് ലോകത്തിലേക്ക് അതായത് വിഷയത്തിലേക്ക് വലിച്ചിഴയ്ക്കുന്നു. അവിടമാണ് മനസ്സ്. എപ്പോൾ ചഞ്ചലത്തെ കണ്ട സത്തും അത് കൂടാതിരിക്കണമെന്നുള്ള ചിത്തും ചേരുന്നുവോ അതായത് രാജസഭാവത്തെ സത്തും ചിത്തും കൊണ്ട് മൂടുന്നുവോ അപ്പോൾ താമസം തനിയെ എഴുമ്പുന്നു. സ്വാതികരാജസത്തെ സത്തുചിത്തുകൊണ്ട് മൂടുന്നതുമൂലം താമസഭാവത്തിൽ ഇരിക്കുന്ന വൈഷമ്യമെല്ലാം ഒഴിഞ്ഞിട്ട് ആനന്ദഭാവം മാത്രം മുകളിലേക്ക് പൊന്തിവരുന്നു. താമസഭാവം ഒഴിയുമ്പോൾ അതിൽ വല്ലതും ഉണ്ടെങ്കിൽ അത് ആനന്ദമായിത്തീരുന്നു. ഈ സൂക്ഷ്മാവസ്ഥയെ എപ്പോൾ അറിയുന്നുവോ അപ്പോൾ സാക്ഷാത്ക്കരിക്കാം.

ഒരു പട്ടം പറത്തുന്നത് എങ്ങനെയാണെന്ന് നോക്കുക. കടലാസ് മാത്രമായാലും കയർ മാത്രമായാലും പറക്കുന്നില്ല. കടലാസിനെ

പ്രത്യേകതരത്തിൽ രൂപീകരിച്ചിട്ട് സൂക്ഷ്മമാംവിധം കയറിനെ കെട്ടി വൈഭവത്തോടുകൂടി കാററിൽ വിടുമ്പോൾ അത് പറക്കുന്നു. അതു പോലെ തമോഗുണപ്രധാനമായ ശരീരം കീഴ്പോട്ട് വിഷയത്തിലേക്ക് പോകാതെ വിവേകംകൊണ്ട് ബന്ധിച്ച് ഉയർത്തണം.

ഈശ്വരസൃഷ്ടിയല്ല ജീവന്റെ സൃഷ്ടിയായ ഭാവമാണ് വൈഷമ്യത്തിന് കാരണം. നിങ്ങളെപ്പോഴും അനർഥത്തെ നൽകുന്ന സങ്കല്പത്തെപ്പോലും ഇതാവിടുന്നുവെന്ന് നിശ്ചയിക്കണം. ഈ ദൃഢനിശ്ചയം വരുമ്പോൾ പട്ടം കാററിൽ എന്നതുപോലെ കിളരുന്നത് കാണാം. ഈ നിശ്ചയബോധമാകുന്ന കാററിൽ വിവേകംകൊണ്ട് പകപ്പെടുത്തിയ കടലാസ് ജീവന്റെ ഭാവനയാണ് അധഃപതനത്തിന് കാരണമെന്നറിഞ്ഞ് ദൃഢപ്പെടുത്തി സൂക്ഷ്മമായി കെട്ടി വൈഭവത്തോടുകൂടി ഈശ്വര വിലാസമാകുന്ന ആകാശത്ത് വിടുമ്പോൾ 'ആന വരും പിന്നെ മണിഓശ വരും മുന്നെ' എന്നപോലെ താനായ പട്ടം കിളരും. എന്നാൽ കെട്ടുന്നതോടു കൂടി മററൊന്നും ചേർക്കാതിരിക്കുവാൻ സൂക്ഷിക്കണം. അതായത് മരിക്കാൻ ഒരുങ്ങിപ്പുറപ്പെട്ടവൻ മഴ നനയാതിരിക്കാൻ മുറം തലയിൽ കമഴ്ത്തിയപോലെയാകരുത്.

കർണാനന്ദകരമായ സംഗീതം കേട്ടിട്ട് തിരിയെ വരുമ്പോൾ എന്ത് സംഭവിക്കുന്നു? സംഗീതത്തിന് കാരണമായ ഉപാധി നമ്മെ തുടരുന്നില്ല. എന്നാൽ ഉപാധിരഹിതമായ അതിന്റെ സൂക്ഷ്മാംശം അതായത് സുഖം നമ്മെ തുടരുകയും നമുക്ക് അത് വീണ്ടും വീണ്ടും കേൾക്കാൻ കഴിയുകയും ചെയ്യുന്നു. ഇതുപോലെ ഭാവനമൂലം ഉരുകി ഉണ്ടാകുന്ന കറയാണ് നാദം. തൻമൂലം താണനിലയിലുള്ള നാമരൂപം അററിട്ട് ഉയർന്നനിലയിലുള്ള പ്രണവമായി പരിണമിക്കുന്നു, അത് ബോധം മൂലമാണ്. ഈ ബോധക്കയററിലാണ് താനായിരിക്കുന്ന പട്ടംകെട്ടി ഈശ്വരവിലാസത്തിൽ ഉയർന്നുചരിക്കുന്നത്. ഈശ്വരവിലാസത്തിൽ നമുക്കൊന്നും കിട്ടാനില്ല. താണനിലയിലുള്ള ഈശ്വരവിലാസംതന്നെ അതായത് ജഡാദിപ്രപഞ്ചംപോലെതന്നെ ഉയർന്നനിലയിലുള്ള ഈശ്വര വിലാസം അതായത് സ്വർഗാദിസുഖങ്ങളും. ഒന്ന് ഇരുമ്പുചങ്ങലയും മറേറത് സ്വർണച്ചങ്ങലയും എന്ന വ്യത്യാസമേയുള്ളു. രണ്ടും നമുക്ക് ആവശ്യമില്ല. ഊടുരുവേയുള്ള സർവവ്യാപകമായ ഈശ്വരവിലാസത്തിന്റെ വൈഭവം കാണാൻ കരുത്തില്ലാത്തവരാണ് പടങ്ങൾ തമ്മിൽ കെട്ടിപ്പിടിക്കുംപോലെ ചെയ്യുന്നത്. അവരുടെ ഉയർച്ച അത്യുന്നതമായി പറക്കുന്ന കഴുകന്റേതുപോലെതന്നെയാണ്. സവ്യപ്രകാരം വൈഭവം ഉണ്ടാകുന്നത് അധഃപതിക്കുവാനാണ്; തന്നെ ഉയർത്തുവാനല്ല.

ഉത്തമഹൃദയം ഉദ്യാനത്തിലെ പുഷ്പം പോലെയാണ്. തോട്ടത്തിൽ അനവധി പൂക്കളുണ്ട്. ഒന്നിന്റെ വാസന മറേറതിന് ഒരിക്കലും തടസ്സമല്ല. എന്നാൽ മറേറതിന്റെ വാസനയെ കുറെക്കൂടി വർധിപ്പിക്കുകയാണ്

ചെയ്യുന്നത്. മററുള്ളവർ സർവ്വീസുകാർ പോലെയാണ്. മുമ്പേ പോകുന്ന ഒരു കാറിനെ ജയിക്കാൻ പല ഊടുവഴികളിലുംകൂടി അതിൻെറ മുമ്പിൽ കയറി അതിനെ തോല്പിക്കുന്നു. അതുപോലെയല്ല ഉത്തമ ഹൃദയം. വിടരുന്ന പൂവിൻെറ വാസനയെ കുറയ്ക്കാനല്ല പരിമളം കൂട്ടാനാണ് മറേറ പൂ ഉതകുന്നത്. അതുകൊണ്ട് ഈശ്വരവിലാസത്തെ മലിനമാക്കാതെ നാം ഉയരാൻ ശ്രമിക്കണം. അവിടെ സ്വർണച്ചങ്ങലകൊണ്ട് കെട്ടപ്പെടാൻ ആഗ്രഹിക്കരുത്. ഇങ്ങനെ ഊർന്നുപോകുമ്പോൾ അറിയാം നാം നിന്നിടത്തുതന്നെ നിൽക്കുന്നുവെന്ന്. അപ്പോഴാണ് അഴുതു ചിരിക്കുന്നത്. ആനന്ദസാന്ദ്രമായിത്തീരുമ്പോഴാണ് കോൾമയിർകൊള്ളുന്നത്. * അപ്പോൾ പുതിയകുടത്തിൽ ഒഴിച്ച വെള്ളംപോലെ അനേകകാലമായി സമ്പാദിച്ച കഷ്ടങ്ങളും ജഡങ്ങളും ബന്ധങ്ങളും എല്ലാം തനിയെ ഇല്ലാതാകും. ഇവയൊന്നും എനിക്കില്ല. ഉണ്ടെന്നുള്ളത് എൻെറ ഭാവന മാത്രമാണ് എന്ന് ദൃഢപ്പെടുമ്പോൾ ശരീരത്തിൽ പിശാചല്ല സച്ചിദാനന്ദ സ്വരൂപിയായ ഭഗവാനാണ് സ്ഥിതിചെയ്യുന്നതെന്ന് അറിയും. അപ്പോൾ ഹിമാലയത്തിൽ കയറിനോക്കിയാൽ എപ്രകാരമാണോ എല്ലായിടത്തും ഊടുരുവേ മഞ്ഞുമാത്രമായി കാണുന്നത് അതുപോലെ താനും സർവവും ഒന്നായിക്കാണാം. സത്തായ തൻെറ ഭാവം ചിത്‌വിലാസം കൊണ്ട് ഒന്നായി ഉരുകി ഏകോപിച്ച് പരമാനന്ദം കൊണ്ട് ഒഴുകും. കണ്ഠത്തിനകം ഹിമം ഉടഞ്ഞതുപോലെ ഉടഞ്ഞിട്ട് അനാദികാലംകൊണ്ട് സമ്പാദിച്ച ക്ലേശങ്ങളും ജനന–മരണ–സംസാരദുഃഖങ്ങളും എല്ലാം നശിച്ച് സത്–ചിത്–ആനന്ദത്തെ സ്വീകരിച്ച് നാദാന്തത്തിലേക്ക് പോകും. അവിടെ നാദം കേൾക്കും. പശിതീരും. കുളുർമ ഉണ്ടാകും. ഒന്നും പറഞ്ഞറിയിക്കുവാൻവയ്യാത്ത വൈഭവം ഉണ്ടാകും. പോയി കാണുകതന്നെ വേണം.

## 30-12-1935

ആഹാരം കഴിച്ചതിൽ എന്തെങ്കിലും അസുഖസാധനം ഉണ്ടെങ്കിൽ കഴിച്ച ആഹാരത്തെ ഛർദിക്കുന്നു. ഛർദിച്ചതുകൊണ്ട് വീണ്ടും ആഹാരം കഴിക്കുക എന്നില്ലല്ലൊ. അതുപോലെ നാം കഴിച്ച ജഗത്ത് വൈഷമ്യം ഉള്ളതാണെന്നറിഞ്ഞാൽ ഉടനെതന്നെ ഉപേക്ഷിച്ചിട്ട് വീണ്ടും ആഹാരം ശുദ്ധമായി കഴിക്കുന്നതുപോലെ ഈശ്വരജഗത്തിനെ കൊള്ളണം. ഈശ്വരൻ ജഗത്തിൽ ഏതുപ്രകാരം ഇരിക്കുന്നുവെന്ന് വിവേകിയായവൻ അവൻെറ വിവേകത്തിൻെറ വളർച്ചപോലെ അറിയുന്നു. ഈശ്വരജഗത്തിൽ നിന്നും ജഗത്തിനെ ഒഴിച്ച് ഈശ്വരനെമാത്രം കൊള്ളുന്നതിലുള്ള വൈഷമ്യത്തിൽ ജ്ഞാനത്തിൻെറ കൂടുതൽകുറവുപോലെ വൈഷമ്യത്തിലും ഏററക്കുറച്ചിൽ ഉണ്ട്. അത് ഒരു രൂപംതന്നെ. കരിങ്കല്ലിലും ഇരുമ്പിലും മരത്തിലും ഉണ്ടാക്കുന്നതുപോലെയാണ്. വിവേകദശയിൽ ഈശ്വരജഗത്തിൽനിന്നും ജഗത്തിനെ ഒഴിച്ച് ഈശ്വരനെ കൊള്ളുന്നതിലുള്ള വൈഷമ്യത്തിൻെറ ഏററക്കുറച്ചിൽ: (1) കരിങ്കല്ലിൽ ഉരുവം (2) ഇരുമ്പിൽ ഉരുവം (3) മരത്തിൽ ഉരുവം (4) വെണ്ണയിൽ ഉരുവം എന്നതുപോലെയാണ്.

6

## 3-1-1936

ഒരു മൊഴിവാക്യം എന്നാൽ എന്ത്? (പഞ്ചപദമഹാവാക്യം) അത് നീ ആയി എന്നാണ്. അത് എന്നത് അവാന്തരവാക്യവും നീ എന്നത് മഹാവാക്യവും ആയി എന്നത് നിവൃത്തിവാക്യവുമാകുന്നു. ഇത് അല്ലാത്തത് അത്. അത് എങ്ങനെയെന്നാൽ ഇന്നത് ഞാനെന്നു ഭാവിക്കുന്നവനെ ആയത് നീ അല്ലെന്നുപറഞ്ഞാൽ അതിന് അന്യമായും സാക്ഷിയായും ഇരിക്കുന്നത് ഏത് എന്ന് ചോദിച്ചാൽ മൌനാതീതംവരെ പോകും. അതിനാൽ അതുകളെ പ്രത്യേകം നോക്കാം.

| **നീ ആര്** | **എന്തുകൊണ്ട് അല്ല** |
|---|---|
| 1. ദേഹമാണോ? | 1. ജഡമാകയാൽ അല്ല. |
| 2. ഇന്ദ്രിയമാണോ? | 2. ഗുണത്തിൽ ഉരുവമാകയാൽ അല്ല. |
| 3. അന്തഃകരണമാണോ? | 3. മേൽപ്രകാശമാകയാൽ അല്ല. |
| 4. പ്രാണൻ ആണോ? | 4. തുരുത്തിപ്രയോജനമേ ഉള്ളൂ എന്നതിനാൽ അല്ല. |
| 5. അവിദ്യയാണോ? | 5. അജ്ഞാനമാകയാൽ അല്ല. |
| 6. ജീവനാണോ? | 6. അവിദ്യയിൽ ഉത്ഭവമാകയാൽ അല്ല. |
| 7. കൂടസ്ഥനാണോ? | 7. ബ്രഹ്മത്തിലുണ്ടായ ജീവസാക്ഷിയാകയാൽ അല്ല. |
| 8. വിരാട്ടാണോ? | 8. സ്ഥൂലശരീരഭാവമുള്ളതിനാൽ അല്ല. |
| 9. ഹിരണ്യഗർഭനാണോ? | 9. സൂക്ഷ്മശരീരഭാവമുള്ളതിനാൽ അല്ല. |
| 10. മായയാണോ? | 10. കാരണശരീരഭാവമായതിനാൽ അല്ല. |

| | | | |
|---|---|---|---|
| 11. | ഈശ്വരനാണോ? | 11. | പരബ്രഹ്മപ്രതിബിംബമാകയാൽ അല്ല. |
| 12. | ബ്രഹ്മമാണോ? | 12. | മഠാകാശമുണ്ടായതുപോലെയാകയാൽ അല്ല. |
| 13. | സത്താണോ? | 13. | നാശരഹിതനാമമുള്ളതിനാൽ അല്ല. |
| 14. | ചിത്താണോ? | 14. | കേവലത്തിൽ അറിവുള്ളതിനാൽ അല്ല. |
| 15. | ആനന്ദമാണോ? | 15. | സുഖംഎന്ന് അനുഭവിക്കുന്നതിനാൽ അല്ല. |
| 16. | പരബ്രഹ്മമാണോ? | 16. | നിർമലാകാശം പ്രതിബിംബിക്കുന്നതിനാൽ അല്ല. |
| 17. | സർവസാക്ഷിയാണോ? | 17. | അതീതത്തിൽനിന്നുണ്ടായതുകൊണ്ട് അല്ല. |
| 18. | ശുദ്ധമാണോ? | 18. | യഥാർഥത്തിൽനിന്ന് ഉണ്ടായതുകൊണ്ട് അല്ല. |
| 19. | ശൂന്യമാണോ? | 19. | രഹസ്യത്തിൽ ഉത്ഭവമാകയാൽ അല്ല. |
| 20. | സ്വഭാവമാണോ? | 20. | അറുതിയിൽ ഉണ്ടായതിനാൽ അല്ല. |
| 21. | ഒഴിവ് ആണോ? | 21. | ഒടുക്കത്തിൽ ഉണ്ടായതിനാൽ അല്ല. |
| 22. | അതീതമാണോ? | 22. | മൗനത്തിൽ ഉണ്ടായതിനാൽ അല്ല. |
| 23. | യഥാർഥമാണോ? | 23. | കണ്ടുപിടിച്ച സാക്ഷിയുള്ളതിനാൽ അല്ല. |
| 24. | രഹസ്യമാണോ? | 24. | വാക്ക് എന്ന് ഒന്നിരിക്കുന്നതിനാൽ അല്ല. |
| 25. | അറുതിയാണോ? | 25. | മുൻ ഒന്നിരുന്നുകാണുന്നതിനാൽ അല്ല. |
| 26. | ഒടുക്കമാണോ? | 26. | പ്രവൃത്തി ഉണ്ടായിരുന്നുവെന്നാകയാൽ അല്ല. |
| 27. | മൗനമാണോ? | 27. | വേറെ ഉള്ളതിനെ വശപ്പെടുത്തുന്നുവെന്ന് അനുഭവം ഇരിക്കുന്നതിനാൽ അല്ല. |

ഇതുവരെ പറഞ്ഞ പൊരുളും താനല്ല. മൗനാതീതംതന്നെ താൻ. ഇതുവരെ പറഞ്ഞത് വേദാഗമങ്ങളിൽ പറയുന്നതുതന്നെ. ഇവയെല്ലാം താനല്ലെന്ന

പറഞ്ഞാൽ വേദാഗമങ്ങൾക്കതീതമായ അത് എന്ന പൊരുൾതന്നെ; അത് എന്നത് എന്നർത്ഥം. ഇത് അവാന്തരവാക്യം. നീ എന്നതിന് അർത്ഥവും മുൻപറഞ്ഞ അത് എന്ന പൊരുൾതന്നെ. ഇത് മഹാവാക്യം. ഈ അനുഭവത്തിനാൽ വിപരീതഭാവനപോകും. ആയി എന്നതിനർത്ഥം ഈ താല്പര്യത്തിൽ സന്ദേഹം വന്ന് അസംഭാവനയെ നീക്കുന്ന ആപ്തവാക്യമായ നിവൃത്തിവാക്യം. ഇവയിൽ വേദാഗമങ്ങളാൽ തെളിഞ്ഞ അപരോക്ഷമായ സാക്ഷാത്കാര നിശ്ചയ ജ്ഞാനമേ അവാന്തരവാക്യമെന്നും സൽഗുരുവിൻെറ ഉപദേശത്തിനാൽ സംഭവിച്ചത് മഹാവാക്യമെന്നും മഹാത്മാക്കളാൽ പറയപ്പെട്ട ആപ്തവാക്യത്തെ നിവൃത്തിവാക്യമെന്നും പറയും. ഈ ഇരുപത്തിയേഴും താനായിരിക്കയും അന്യമായിരിക്കയും അന്തര്യാമിയായിരുന്ന് ഇതുകളെ ചേഷ്ടിപ്പിക്കുകയും ഇതുകളിൽ വ്യാപകമായിരിക്കയും ഇതുകളെല്ലാം അററിരിക്കുകയും ചെയ്യും. അപ്പോൾ ഉണ്ടാകുന്ന ചൈതന്യഅനുഭവം എങ്ങനെ? പുത്രമിത്രകളത്രാദികളെ താനെന്ന് അഭിമാനിച്ച് അവർക്കുണ്ടാകുന്ന ദുഃഖം തൻേറതെന്ന് ഭാവിക്കുംപോലെ 27 നേയും താനെന്നഭിമാനിച്ച് ഇവററാൽ വരും സുഖദുഃഖം തനിക്കെന്നു ഭാവിച്ച് ഇതുകൾ താനായി ഇരിക്കുകയും വേഷക്കാരൻ വേഷമല്ലെന്ന് വിചാരിക്കേണ്ടതുപോലെ താൻ ഈ 27–ഉം അല്ലെന്നും മൗനാതീതമേ താൻ എന്നും പാവ ആട്ടുന്നവനെപോലെ താൻ ഇതുകളെ ആട്ടിക്കൊണ്ടിരിക്കുന്നവനാണെന്നും ഉറച്ച് നാല് ഭൂതങ്ങളിലും ആകാശം വ്യാപിച്ചാലും തന്നെ ഒന്നും വ്യാപിക്കുന്നില്ലെന്നും താൻ ഒന്നിലും അഭിന്നനായി ഇരിക്കുന്നില്ലെന്നും ഭാവിച്ച് രജ്ജു എന്ന് അറിഞ്ഞഉടനെ സർപ്പമെന്നത് പോയി രജ്ജുവായി ഇരിക്കുന്നതുപോലെ മൗനാതീതമായി തന്നെ അറിഞ്ഞ് ഈ 27-ഉം മിഥ്യയാക്കിതാനായിരിക്കുന്നതിന് ഇടയാകും. ഈ അനുഭവം വിദേഹകൈവല്യപര്യന്തം തോന്നിക്കൊണ്ടിരിക്കും; ഇതു തന്നെ മുക്തിനില.

ബോധത്തിനാലിങ്ങിരുപത്തിഏഴായ്
ബോധം വരുത്തീടിന സൽഗുരോ! നീ
ബോധത്തിനാൽ ഒന്നിലും ഊന്നിടാതെ
ബോധോഹമേ എന്നരുൾചെയ്ത നാഥാ:
ബോധത്തിനാൽ മുക്തി ലഭിക്കുമെന്നും
ബോധംവരുത്തീടിന നിൻെറ പാദം
ബോധജ്ഞരായുള്ളവർ കണ്ടുകൊള്ളും
ബോധപ്രഭോ! എന്നെയുമാശുകാട്ടെ.

ബ്രഹ്മം, ജീവൻ, അവിദ്യ, അന്തഃകരണം, ഇന്ദ്രിയങ്ങൾ, വിഷയം ഇങ്ങനെ ആറ് തത്വങ്ങൾ.

ചോദ്യം: ഈ ജാഗ്രദാവസ്ഥയിൽ (ജീവൻ വിഷയത്തിൽ ചേരുന്ന അവസ്ഥയിൽ) വ്യവഹരിക്കുമ്പോൾ ആറ് തത്വങ്ങൾക്കും ഹേതു എങ്ങനെ?

ഉത്തരം: നോക്കപ്പെട്ടത് വിഷയം. നോക്കിയത് ഇന്ദ്രിയം.

ചോ: ഇന്ദ്രിയം നോക്കുമോ? നോക്കുകയില്ല; പിന്നെ നോക്കിയത് എന്ത്?

ഉത്തരം: അന്തഃകരണം അവിദ്യ, ജീവൻ.

ചോ: അത് എങ്ങനെ?

ഉത്തരം: ഇന്ദ്രിയദ്വാരാ അന്തഃകരണവൃത്തി ഉണ്ടായി. വിഷയ അജ്ഞാനത്തെ പൊക്കി വിഷയാകാരമായി ആ വിഷയത്തെ തോന്നിച്ചു. ആ വൃത്തിയെ ഭാവിച്ചത് അവിദ്യ. വിഷയത്തെ തിരിച്ചറിഞ്ഞത് ജീവൻ. ഇവയെല്ലാം പ്രകാശമായി അറിഞ്ഞത് ബ്രഹ്മം. ആ ബ്രഹ്മം ഒന്നിനും വിഷയമല്ലെന്ന് അറിയുക.

ചോ: ബ്രഹ്മം ഒന്നിനാലും അറിയപ്പെടാത്തതെന്ന് പറഞ്ഞാൽ മുയൽകൊമ്പിനെപ്പോലെയും അറിയപ്പെട്ടതെന്നാൽ ഘടപടാദികളെപ്പോലെ ജഡത്വമാവുകയില്ലയോ?

ഉ: വിഷയം പ്രപഞ്ചമെന്നും ബ്രഹ്മമെന്നും രണ്ട് വകയായിരിക്കും. അവററിൽ പ്രപഞ്ചവിഷയത്തെ നോക്കുമ്പോൾ ഇന്ദ്രിയവും അന്തഃകരണവും ജീവനും വേണം.

ചോ: അതുകൾ എങ്ങനെ നോക്കും?

ഉ: വിഷയത്തെ ഇന്ദ്രിയം നോക്കും. അന്തഃകരണം തോന്നിക്കും. ജീവൻ അറിയും. ഈ മൂന്ന് ലക്ഷണങ്ങളും ബ്രഹ്മത്തിൽ ഇരിക്കയാൽ ഇതുകളെക്കൊണ്ട് ബ്രഹ്മത്തെ അറിഞ്ഞുകൂട.

ചോ: പിന്നെ ബ്രഹ്മത്തെ അറിയുന്നതെങ്ങനെ?

ഉ: സർവസാക്ഷിയായി എല്ലാററിനേയും താൻ അറികയാൽ അതിനെ അറിയാൻ ഇന്ദ്രിയവും സ്വയംപ്രകാശമായി എല്ലാററിനേയും തോന്നിക്കുകയാൽ അന്തഃകരണവും, അറിവേ സ്വരൂപമായി എല്ലാററിനേയും താൻ അറിയുകയാൽ ജീവനും അറിയുകയില്ല. അതിനാൽ സർവവും അറിയുന്നത് സർവസാക്ഷി. അതിനെ ഒന്നിനാലും അറിയാൻ പാടില്ല.

ചോ: ആ സാക്ഷിയെ അറിയുന്നതെങ്ങനെ?

ഉ: സാക്ഷി ജ്ഞാനംകൊണ്ടുതന്നെ സാക്ഷിയെ അറിയണം.

ചോ: ഒരു ശരീരത്തിൽ രണ്ട് ചിത്ത് ഇരുന്ന് അറിയുന്നതെങ്ങനെയെന്ന് അരുളചെയ്യണം?

ഉ: ഒരു ശരീരത്തിൽ രണ്ട് ചിത്തിരുന്ന് അറിയുന്നതിന് ശ്രുതി യുക്തി അനുഭവം രണ്ടായിരിക്കും.

ചോ: ശ്രുതി രണ്ടാകുന്നതെങ്ങനെ?

ഉ: ഒരു വൃക്ഷത്തിൽ രണ്ട് പക്ഷി ഉണ്ടായിരിക്കുന്നു. ഒന്ന് വെറുതെ ഇരിക്കും. ഒന്ന് ഫലങ്ങൾ ഭുജിച്ചുകൊണ്ടിരിക്കും. ഇപ്രകാരം ചൈതന്യം നിർവികാരമായിരിക്കും. ജീവൻ വികാരിയായി വിഷയത്തെ ഭുജിക്കും എന്ന് ഒരു ശ്രുതിയിലും അതുപോലെ ദാസി, നാടകശാല, ദീപം, പ്രഭു, താളമേളക്കാർ ഇവ കാഴ്ചക്കാരെ പ്രകാശിപ്പിക്കുന്നുവെന്ന് മറ്റൊരു ശ്രുതിയിലും പറയുന്നു.

സർവസാക്ഷി ദീപംപോലെ നാടകശാലയായ ജീവനെയും അന്തഃകരണമായ പ്രഭുവിനെയും ജ്ഞാനേന്ദ്രിയങ്ങളായ താളമേളക്കാരെയും കർമേന്ദ്രിയങ്ങളായ പരിവാരങ്ങളെയും വിഷയമായ ദാസിയേയും പ്രകാശിപ്പിക്കുന്നു. ഇത് യുക്തി. ഒരു കനിയെ കണ്ണുറിയും. നാവ് അറിഞ്ഞ് ഇച്ഛിക്കും. അതുപോലെ ഒരു വിഷയത്തെ സാക്ഷി ഇച്ഛയററ് അറിയും. ജീവൻ അറിഞ്ഞ് ഇച്ഛിക്കും എന്നത് ഒരുവിധം യുക്തി. കണ്ണ് നീലോലപ്പലരൂപത്തെ അറിയും. ഘ്രാണം അരൂപമായ മണത്തെ അറിയും. അതുപോലെ പ്രപഞ്ചത്തെ ജീവൻ അറിയും. അരൂപമായ അസ്തിഭാതിപ്രിയത്തെ സാക്ഷി അറിയും എന്നത് മറ്റൊരുവിധം യുക്തി.

ചോ: ''ഞാൻതന്നെ'' എന്നത് ജീവനല്ലാതെ സാക്ഷിയെന്ന് പറയത്തക്കതല്ലല്ലൊ?

ഉ: എന്റെ കാൽ, കൈ, ശരീരം, കണ്ണ്, മനസ്സ്, അജ്ഞാനം എന്നതു ജീവൻ എന്റെ ജീവൻ പോയി എന്റെ ജീവൻ വന്നു എന്നതു സാക്ഷി. ആരാ അവിടെ എന്നുകേട്ടാൽ ഞാൻതന്നെ എന്നതിൽ ഞാൻ എന്നത് ജീവനും തന്നെ എന്നത് സാക്ഷിയുമാകുന്നു. ഞാൻതന്നെ ജീവനല്ലാതെ സാക്ഷിയെന്ന് പറയത്തക്കതല്ലല്ലൊ. ഞാനൊരു കുററം ചെയ്താൽ താനത് പൊറുക്കണ്ടയോ? ഞാനും താനും ഇരിക്കുന്ന ഐക്യത്തിന് ഇങ്ങനെ വരാമോ എന്നതിനാൽ ഞാൻ എന്നതുതന്നെയും താനെന്നത് തനിക്കന്യമായ പുരുഷനെപ്പോലെയും. ഞാനെന്നത് ജീവനും താനെന്നത് സാക്ഷിയും എന്നറിയണം.

ചോ: ആരാ! അവിടെ! എന്നു വ്യവഹരിക്കുന്നവൻ ഞാനെന്നു പറയുന്നതല്ലാതെ തനിക്ക് അന്യമായ സാക്ഷിയേയുംകൂടി ഞാൻതന്നെ എന്ന് വ്യവഹരിക്കുന്നില്ലയോ?

ഉ. ഗൃഹത്തിന് അന്യമായി നിന്ന പുരുഷനെ വീട്ടിൽ ആര് എന്നൊരുവൻ കേൾക്കുമ്പോൾ നിദ്രാവാസനയുംകൂട്ടി ഉണർന്നിരിക്കുന്നവൻ ഞങ്ങൾ തന്നെ എന്നു പറയുന്നതുപോലെ വ്യവഹാരജീവനും സാക്ഷിയെ കൂട്ടി ഒന്നായി പറയുന്നുവെന്നറിയുക.

ചോ. സാക്ഷിയും ജീവനും രണ്ടായാൽ അങ്ങയുടെ അദ്വൈത സിദ്ധാന്തം പോകുന്നല്ലോ?

ഉ. ആദിത്യപ്രകാശത്തിൽ ദീപപ്രകാശം അടങ്ങിയതുപോലെ അഖണ്ഡസ്വയംപ്രകാശത്തിൽ ജീവപ്രകാശം അടങ്ങി അഖണ്ഡം താനായിരിക്കും.

ചോ. അഖണ്ഡപരിപൂർണമേതാനായാൽ കൈലാസവൈകുണ്ഠങ്ങളിൽ അഖണ്ഡ അറിവ് എങ്ങനെ ഇരിക്കും?

ഉ. കൈലാസ വൈകുണ്ഠങ്ങളിൽ വൃത്തിയും ജീവനും ഇല്ലാത്തതിനാൽ അറിഞ്ഞില്ലായെന്നും ഇവിടെ വൃത്തിയും ജീവനും ഉള്ളതിനാൽ അറിഞ്ഞുവെന്നും അറിഞ്ഞ് അറിഞ്ഞില്ലാ എന്നവൻ ജീവൻ. രണ്ടിനും സാക്ഷിയായിരുന്നവൻ സാക്ഷി.

ചോ. അനൃതജഡദുഃഖമായ പ്രപഞ്ചവും സച്ചിദാനന്ദമായ ബ്രഹ്മവും ഉണ്ടെന്നുപറഞ്ഞാൽ ബ്രഹ്മം ഒന്നെന്നവാദം വേദത്തിനു വിരുദ്ധമാണല്ലോ?

ഉ. സത്താകയാൽ അനൃതവും ചിത്താകയാൽ ജഡവും ആനന്ദമാകയാൽ ദുഃഖവും ഇല്ല.

ചോ. സകലതും സച്ചിദാനന്ദമായി കണ്ടവർക്കും മററു സമയങ്ങളിൽ പ്രപഞ്ചം തോന്നുകയാൽ ഇപ്പോൾ തോന്നിയ പ്രപഞ്ചത്തെ ബ്രഹ്മമെന്നു പറയാമോ?

ഉ. താൻ നിദ്രചെയ്യുംമുമ്പ് വൃത്തിമാത്രമായിരുന്നു. വൃത്തിയിൽ കണ്ട സ്വപ്നമെല്ലാം വൃത്തിക്കന്യമല്ലാത്തതുപോലെ സമാധിയിൽ അറിവുമാത്രമായിരുന്നു. അറിവിൽ തോന്നിയ ദേഹാദിപ്രപഞ്ചവും അറിവല്ലാതെ വേറെ അല്ല.

ചോ. താദാത്മ്യകല്പനഅജ്ഞാന അവിദ്യയിൽ വ്യവഹാരമുണ്ടോ?

താദാത്മ്യരഹിതജ്ഞാനത്തിൽ ശരീരത്രയവും ആഭാസനും ലയമായി ഒരുവൃത്തിയും ഇല്ലാതെ താനേതാനായി പ്രകാശിക്കുന്ന ജ്ഞാനിക്കു വ്യവഹാരം എങ്ങനെ ഉണ്ടാകും?

ഉ. കുശവൻ ചലിക്കാതെ ഇരുന്നും ചക്രാദികൾ ഉള്ളതുവരെ താൻ പ്രവൃത്തിയുള്ളവനായി തോന്നുന്നതുപോലെ താൻ അസംഗതനായിരുന്നാലും പ്രാരബ്ധം ഉള്ളവരെ ശരീരം ഭുജിച്ചിട്ട് ഒടുവിൽ തന്നിൽ ചേർന്നുനിൽക്കും.

ചോ. പ്രാരബ്ധം ഭുജിച്ചാൽ ആഗാമിയുണ്ടായി ജൻമത്തിനിടവരുമോ?

ഉ. ബ്രഹ്മസ്വരൂപമേ താനായിരുന്നു ഭുജിക്കയാൽ ആഗാമിയില്ല. താൻ സ്വരൂപമെന്നു ചിന്തിച്ചപ്പോഴേ സഞ്ചിതംനീങ്ങി ഇപ്പോഴത്തെ സുഖദുഃഖമെല്ലാം ബ്രഹ്മത്തിനാകയാൽ പ്രാരബ്ധവുമില്ല. ആകയാൽ ഈ

മൂന്നും ഇല്ലാത്ത ബ്രഹ്മസ്വരൂപമേ താനായിരിക്കുന്നു. ഇതുതീർന്ന നിലയെന്നു അറിഞ്ഞുകൊരംക.

## ജ്ഞാനം

ലോകത്തിൽ സുഖവും ദുഃഖവും ഇടകലർന്നിരിക്കുന്നു. എന്നുമാത്ര മല്ല, സുഖം ക്ഷണഭംഗുരവും ദുഃഖം ഹൃദയഭേദകവും ആയിരിക്കുന്നു. ഈ അവസ്ഥ അനാശാസ്യമാണെന്നു നാം അനുഭവിച്ചു മനസ്സിലാക്കി വിഷമിക്കുകയും ഇതിൽനിന്നും മുക്തി സുസാധ്യമാണെന്നും നിത്യ സുഖം അനുഭവിച്ചറിഞ്ഞിട്ടുള്ളവർ നമ്മെ പലവിധത്തിലും മനസ്സിലാക്കിയിട്ടുണ്ട്. നമുക്ക് അവരെ സംശയമെന്യെ വിശ്വസിക്കാം പറഞ്ഞു കളിപ്പിച്ചിട്ട് അവർക്ക് യാതൊരു ആവശ്യവുമില്ല. നമ്മുടെ അറിവിൽ പെട്ടിടത്തോളം അവർ കള്ളംപറയുന്നവർ അല്ലെന്നു നമുക്കു പരിപൂർണ മായി വിശ്വാസമുണ്ട്. അതുകൊണ്ട് നാം കാംക്ഷിക്കുന്ന നിത്യസുഖം നമ്മുടെ യത്നംകൊണ്ട് ലഭ്യമാണെന്നുള്ള അറിവ് ഉണ്ടായിരുന്നിട്ടും നമ്മുടെ സാധാരണ അവസ്ഥ നമ്മെ അതിന് പ്രേരിപ്പിക്കാതിരിക്കുന്നു. നിത്യസുഖപ്രാപ്തിയിൽ പരിപൂർണവിശ്വാസത്തോടെ അതിനുവേണ്ടി യത്നിക്കുമെന്നുള്ള ദൃഢനിശ്ചയമാണ് വൈരാഗ്യം.

നാം സുഖമാണെന്നു വിച്ചാരിക്കുന്ന സകല വസ്തുക്കളും അതല്ലെന്ന് അടുത്ത നിമിഷത്തിൽ വെളിപ്പെടുന്നു. അപ്പോരം മനസ്സ് മററൊന്നിനെ ലക്ഷ്യമാക്കിത്തിരിയുകയും അവിടെയും നിരാശ അനുഭവപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ മൃഗതൃഷ്ണയിൽ വെള്ളം കുടിക്കാൻ വലയുന്നു. ഓടി അലയുന്ന ചിത്തം ഓടാതെ അടങ്ങണമെങ്കിൽ വെള്ളംതന്നെ കുടിക്കണം. ഇതു പല പ്രകാരത്തിലുമാകാം. വെള്ളം ആരെങ്കിലും നമ്മെ ഇന്ദ്രജാലംകൊണ്ടു കുടിപ്പിച്ചെന്നുവരാം. അല്ലെങ്കിൽ ആരെങ്കിലും ദൈവഗത്യാ കണ്ടുമുട്ടി ദാഹം ശമിപ്പിച്ചേക്കാം. അല്ലെങ്കിൽ പരിചിതമായ ഒരു തടാകത്തിൽ ചെന്ന് ആവശ്യംപോലെ ദാഹം ശമിപ്പിക്കാം. വഴി കാണിച്ചു കൊടുത്താലും കുടിക്കാൻ പ്രാപ്തിയില്ലാത്തവർക്ക് അന്യരുടെ അമിതമായ കാരുണ്യത്തിൻെറ ഫലമായി ദാഹശമനത്തിനു വെള്ളം കിട്ടിയെന്നുംവരാം.

തടാകത്തിലേക്കു മാർഗം മനസ്സിലാക്കിയിട്ടു തടാകത്തിൽ ചെന്നു ദാഹം ശമിപ്പിക്കുവാൻ ഇടവന്നിട്ടില്ലാത്ത ഒരുവന് മററുള്ളവരെ സഹായിക്കുവാൻ സാധിച്ചുവെന്നുവരാം. എന്നാൽ സ്വാനുഭവമില്ലാത്തതിനാൽ അയാരം മനസ്സിലാക്കിയ വഴിയിൽക്കൂടെ പോയാൽ തടാകത്തിലെ വെള്ളം ദാഹശമനത്തിനു ഉപയുക്തമാണെന്നുറച്ചു പറയുവാൻ സാധിക്കുകയില്ല. സൻമനസ്സുള്ള സഹൃദയനാണെങ്കിൽ ആ വിവരംകൂടി പറയും. സംശയത്തോടുകൂടെ ഒരാരം വഴി കാണിച്ചുതരികയും എന്നാൽ അനുഭവമുള്ള വേറൊരാരം ശരിയായവഴി പറഞ്ഞുതരികയുമാണെങ്കിൽ രണ്ടാമൻെറവഴി തന്നെ തീർച്ചയായും സ്വീകരിക്കണം. അതുകേട്ടാൽ അനു

ലഭിക്കാൻ ആഗ്രഹിക്കുന്നതു സഹജമാണല്ലോ. ശരിയാണെന്നു വിശ്വസിച്ചുപോയ വഴിയിൽ തടാകം കാണുകയും ചെയ്തു. പക്ഷേ വെള്ളം കുടിക്കാൻ യോഗ്യമല്ല. അങ്ങനെ വരികയാണെങ്കിൽ വെള്ളം കുടിക്കാതിരിക്കണമെന്നല്ലാതെ അയാൾ മനഃപൂർവം നമ്മെ ചതിച്ചതാണെന്നു പഴിക്കേണ്ട ആവശ്യമില്ല. കുളത്തെ സംബന്ധിച്ച ജ്ഞാനം നമ്മെക്കാൾ അയാൾക്കുണ്ട് എന്നതു വാസ്തവമാണല്ലോ. അയാൾക്ക് ഈ വെള്ളം മറ്റു പ്രകാരത്തിൽ ഉപയോഗപ്പെട്ടിരിക്കാം. നമ്മുടെ ആവശ്യം ദാഹശമനമാണെന്ന് അദ്ദേഹം അറിഞ്ഞിരിക്കയില്ല. അതുകൊണ്ട് കുളത്തിലേക്ക് വഴികാണിച്ച ആൾ ഒരിക്കലും നിന്ദയെ അർഹിക്കുന്നില്ല.

ലോകത്തിലെ ക്ലേശങ്ങളിൽ നിന്നും താൽക്കാലികമായി നിവൃത്തിയുണ്ടാകുവാൻ ബോധത്തെ ബലികഴിച്ച് ഒരു വഴിയുണ്ട്. പക്ഷേ ഒരു യഥാർഥ മുമുക്ഷു തന്റെ ബോധത്തെ യാതൊരു പ്രകാരത്തിലും നശിപ്പിക്കുവാൻ പാടില്ല; ബോധത്തോട് അനുവർത്തിക്കപ്പെടുന്ന എല്ലാ മാർഗങ്ങളും നല്ലതുതന്നെ. ബോധം ആശയ്ക്ക് അടിമയാകുമ്പോൾ ഈ മാർഗങ്ങളെല്ലാം ദുഃഖത്തിനും അനർഥത്തിനും ഹേതുവാകും. സിദ്ധികൊണ്ട് നാം വിചാരിക്കുന്ന സകലകാര്യങ്ങളും യഥേഷ്ടം സാധിച്ച് നമ്മുടെ ജീവിതം ദുഃഖരഹിതമായി കഴിക്കാം. പക്ഷേ സിദ്ധന്മാർ മനുഷ്യരാണ്. അവരുടെ സിദ്ധിയുടെ ശക്തി അമാനുഷികവുമാണ്. അവർക്ക് ഒരു ദരിദ്രനെ കോടീശ്വരനാക്കാനും നേരെ മറിച്ചാക്കാനും കഴിയും. അവർ സ്നേഹത്തിനും ദ്വേഷത്തിനും വിധേയരാണ്. അതിനു അതീതരാകണമെന്ന് അവർ ആഗ്രഹിക്കുന്നില്ല. സ്നേഹം സൽകർമങ്ങളെയും ദ്വേഷം ദുഷ്കർമങ്ങളെയും പ്രേരിപ്പിക്കുന്നു. സിദ്ധിയുടെ വൈഭവംകൊണ്ട് ശക്തിയേറിയ പല സൽക്കർമങ്ങൾ ചെയ്ത് അതനുഭവിക്കുന്നവർക്ക് സന്തോഷം ഉളവാക്കി അതിന്റെ ഫലമായി നേടുന്ന പുണ്യം ശക്തിയേറിയ ഒരു ദുഷ്കർമത്തിൽ നിന്നും ഉണ്ടാകുന്ന പാപത്തോട് കിടനിൽക്കുന്നില്ല. ദുഃഖിപ്പിക്കുന്നതിന്റെ അത്ര എളുപ്പമല്ല സന്തോഷിപ്പിക്കുവാൻ.

ജിജ്ഞാസുവിൽ ആദ്യമായിട്ട് കർമേന്ദ്രിയങ്ങൾ ഒതുങ്ങുന്നു. കർമേന്ദ്രിയങ്ങൾ ഒതുങ്ങുമ്പോൾ ക്രമേണ ജ്ഞാനേന്ദ്രിയങ്ങളും ഒതുങ്ങുന്നു. അപ്പോൾ അതുവരെയ്ക്കും വെളിയിലേയ്ക്കു നോക്കുവാൻ പഠിച്ച മനസ്സ് നോക്കേണ്ട സ്ഥലത്തേക്ക് അതായത് ഉള്ളിലേക്ക് തനിയെ നോക്കും. അപ്പോൾ തന്നെ താൻ കാണും. തന്നെ താൻ കാണുമ്പോൾ തന്നെ താൻ അറിയും. തന്നെ താൻ അറിയുമ്പോൾ ബ്രഹ്മത്തിന്റെ സർവവ്യാപ്തിയും തന്റെ ഉള്ളിലും പുറത്തും ബ്രഹ്മം വ്യാപിച്ചിട്ടുള്ള ബോധവും ബ്രഹ്മത്തിന്റെ ഏകാന്തതയിൽ താൻ എന്നതിനു അന്യമായിട്ട് ഒന്നില്ല എന്നുള്ള അറിവും ഉണ്ടാകും. അതുതന്നെ സാക്ഷാത്കാരം. ആ അറിവുതന്നെ ജ്ഞാനം സച്ചിദാനന്ദം.

ചിത്തത്തിൻെറ ചലനത്തിനെ മാററി നിശ്ചലത ഉണ്ടാക്കുവാൻ വേറെ ചില ചലനങ്ങളെ ഉല്പാദിപ്പിച്ചു സിദ്ധിക്കുന്ന താല്ക്കാലിക നിശ്ചലത്വത്തിന് സാധാരണ നിവൃത്തി എന്നുപറയും. ബ്രഹ്മചര്യം തമോഗുണത്തേയും രജോഗുണത്തേയും നശിപ്പിച്ച് സാത്വിക ഗുണത്തിൻെറ സഹായത്തോടെ ബ്രഹ്മത്തെ അറിയുവാൻ സഹായിക്കുന്നു. അറിവേ വടിവായ സ്നേഹം ദ്വേഷത്തെ ഇല്ലാതാക്കുന്നതോടുകൂടി തമോഗുണത്തിനു സ്ഥാനമില്ലാതാക്കുന്നു. രാജസസാത്വികഗുണങ്ങൾ ശേഷിക്കുന്നു. ക്രമേണ സാത്വികഗുണം വർധിക്കുന്തോറും ഭഗവാൻ അഷ്ടൈശ്വര്യങ്ങളെയും പ്രദാനംചെയ്ത് രജോഗുണത്തേയും യാത്ര അയയ്ക്കുന്നു. സാത്വികഗുണം മാത്രം ശേഷിക്കുമ്പോൾ ഒരു കണ്ണാടിയുടെ മുമ്പിൽ വേറൊരു കണ്ണാടിവച്ചാൽ സംഭവിക്കുന്നതുപോലെ സംഭവിക്കും. ആത്മസാക്ഷാത്കാരം സംഭവിക്കുമ്പോൾ സാത്വികഗണവും ഇല്ലാതാകും. അറിവേ വടിവായ സ്നേഹം നിരന്തരം ഉണ്ടായിക്കൊണ്ടിരുന്നാൽ ഉൻമേഷം തുടങ്ങിയ അനുഭവം ആദ്യം സംഭവിക്കുന്നു. മനോമലം നശിക്കുമ്പോൾ ബാഹ്യമലവും തടസ്സമില്ലാതെ വെളിയിലാകുന്നു. കണ്ണിനു ഒരു പ്രത്യേക ചൈതന്യം ഉണ്ടാകും. മനക്കണ്ണ് ഒരു പ്രത്യേക വസ്തുവിനെ സമീപിക്കുന്നതുമൂലം ബാഹ്യസാധനങ്ങളെ കാണാനുള്ള കണ്ണിൽ ഉള്ളിലെ ദീപ്തി പ്രകാശിച്ചുതുടങ്ങുന്നു. കണ്ണിൻെറ സ്ഥാനം അല്പം ഒന്നുമാറി സ്വസ്ഥാനത്താകും. ആന്തരദൃഷ്ടി പ്രകാശിക്കുമ്പോൾ ബാഹ്യദൃഷ്ടിയും അതിനെ അനുകൂലിക്കാതിരിക്കുവാൻ നിവൃത്തിയില്ല. കണ്ണിൽ നിന്നും ധാരമുറിയാതെ കണ്ണീർ പുറപ്പെടുകയും വർണിക്കാൻ പാടില്ലാത്ത ഒരു അനുഭവം നാസികക്ക് ഉണ്ടാകുകയും ചെയ്യുന്നു. ബാഹ്യവൃത്തികൾ മാത്രം അതുവരെ അനുഭവിച്ചുകൊണ്ടിരുന്ന പഞ്ചേന്ദ്രിയങ്ങൾക്ക് മനസ്സ് ആന്തര്യത്തെ സ്പർശിച്ചതുമൂലം ആ സുഖത്തിൻെറ പ്രതീതിയായ ചില അനുഭവങ്ങൾ ഉളവാകുന്നു. ആ സമയത്ത് കുടിക്കാനും എന്തെങ്കിലും കിട്ടും. അമൃതപ്രവാഹസിദ്ധി നേരിടുന്നു.

## ധ്യാനം

പ്രത്യക്ഷധ്യാനമെന്നും പരോക്ഷധ്യാനമെന്നും ധ്യാനം രണ്ടുവിധത്തിലാണ്. ഇല്ലാത്ത ഒന്നിനെ മറ്റൊരാൾ പറയുന്നതിനെ കേട്ട് അയാളുടെ നിർദേശപ്രകാരം സാളഗ്രാമം, ശിവലിംഗം മുതലായ ഉപകരണങ്ങളോടും അംഗന്യാസം, കരന്യാസം മുതലായ ആചാരങ്ങളോടുംകൂടി ചെയ്യുന്ന ധ്യാനത്തിനു പരോക്ഷധ്യാനമെന്നുപേർ. ഇതിൽ നമ്മുടെ ബോധത്തെയും സ്വാതന്ത്ര്യത്തെയും വിവേകത്തെയും അവഗണിച്ച് അന്യനു അടിമപ്പെടുന്നു. ചിരപരിചയംകൊണ്ട് മനസ്സിനു വെളിയിലേക്കു നോക്കുവാനേ അറിയാവൂ. ആ മനസ്സിനെ ഉള്ളിലിരിക്കുന്നതിനെ ലക്ഷ്യമാക്കി വെളിയിൽ ധ്യാനിക്കുന്നതിന് പ്രത്യക്ഷ ധ്യാനമെന്നുപേർ.

ഇങ്ങനെ ഈശ്വരനെ പ്രത്യക്ഷമായി കാണുന്ന ധ്യാനത്തിനു അഹംഗൃഹ ധ്യാനമെന്നുപറയും.

ധ്യാനത്തെപ്പോലെ തന്നെ ജ്ഞാനവും രണ്ടുപ്രകാരത്തിൽ പറയപ്പെടുന്നു. പ്രത്യക്ഷജ്ഞാനവും അപ്രത്യക്ഷജ്ഞാനവും. ഒരു വസ്തുവിനെ നാം കണ്ടിട്ടില്ലെങ്കിലും അതിന്റെ സ്വരൂപത്തെ വഴിയാംവണ്ണം വേറൊരാൾ പറയുന്നതുമൂലം ഉണ്ടാകുന്ന അറിവ് അപ്രത്യക്ഷജ്ഞാനവും ആ വസ്തുവിനെ നാം തന്നെ കണ്ട് സംശയനിവൃത്തി വരുത്തുന്നത് പ്രത്യക്ഷജ്ഞാനവും ആകുന്നു.

ജഡവസ്തുവിനു ചൈതന്യമില്ല. ജീവൻ ചൈതന്യവസ്തുവാണ്. അതിനുമാത്രമേ സ്വയം പ്രകാശമുള്ളു. ജീവൻ നയനേന്ദ്രിയത്തിൽകൂടെ ഒരു ജഡപദാർത്ഥത്തെ നോക്കുമ്പോൾ തന്നിലുള്ള പ്രകാശഭാവം ജഡപദാർത്ഥത്തിൽ പതിയുകയും അതുമൂലം ആ പദാർത്ഥം നമുക്ക് ദൃശ്യമാകുകയും ചെയ്യുന്നു. ജഡവസ്തുവിനു തന്നെ ആവരണം ചെയ്തിരിക്കുന്ന ഇരുളിനെ തനിയെ മാററാൻ സാധിക്കുന്നില്ല. ജീവൻ ചൈതന്യവസ്തുവായതുകൊണ്ട് തന്നെ ആവരണം ചെയ്തിരിക്കുന്ന ഇരുളിനെ മാററാൻ കഴിയുന്ന മനസ്സ്, ബുദ്ധി തുടങ്ങിയ ജഡവസ്തുക്കൾ ചൈതന്യത്തെ ആശ്രയിച്ചു പ്രവർത്തിക്കുന്നു. ചൈതന്യത്തെ വിട്ടാൽ അവയ്ക്കു തനിയെ നിൽക്കാൻ സാധിക്കുന്നില്ല.

''ആത്മചൈതന്യമാശ്രിത്യാ ദേഹേന്ദ്രിയമനോധിയഃ''.

അദ്വൈത തത്വം ബ്രഹ്മമെന്യേ മറ്റൊന്നില്ലെന്നാണ്. ഇതു സ്വാനുഭൂതിയിൽ എല്ലാപേർക്കും ഒരുപോലെ അനുഭവപ്പെടുന്ന ഒന്നാണ്. വ്യവഹാരദശയിൽ മായ എന്ന ഒന്നിനെ സ്വീകരിക്കേണ്ടിയിരിക്കുന്നു. മായയ്ക്ക് അസത്ത്, അജ്ഞാനം, അവിദ്യ എന്നും മററും പര്യായങ്ങളുണ്ട്. മായ ഉണ്ട് എന്നുള്ളതുകൊണ്ട് അതായത് പ്രപഞ്ചം നമുക്ക് ഉണ്ടെന്നു തോന്നുന്നതുകൊണ്ട് അതു ഉള്ളതാണ് എന്നാൽ സാക്ഷാത്കാരദശയിൽ മായ ഇല്ലാത്തതാണ്. അതുകൊണ്ട് മായയെപ്പററി പറയുമ്പോൾ അതു ഉള്ളതുമല്ല ഇല്ലാത്തതുമല്ല എന്നുതെളിയുന്നു. അതു ബ്രഹ്മത്തിനെ ആധാരമാക്കിയിരിക്കുന്നതിനാൽ അതും അനാദിയാണ്. ഇങ്ങനെയുള്ള മായയിലുള്ള ബ്രഹ്മപ്രതിബിംബത്തിനെയാണ് ഈശ്വരൻ എന്നു പറയുന്നത്.

ബ്രഹ്മചര്യം പരമാർത്ഥജ്ഞാനത്തിനു എങ്ങനെ സഹായിക്കുന്നുവെന്ന് ഒരു ഉദാഹരണംമൂലം തെളിയിക്കാം.

ഒരുവൻ കുറെ ധനവുംകൊണ്ട് ഒരു കാട്ടിൽകൂടെ സഞ്ചരിക്കുകയായിരുന്നു. അയാൾക്ക് ആ കാട്ടിന്റെ മറുവശത്തുള്ള പട്ടണത്തിലാണ് പോയി ചേരേണ്ടത്. ആ കാട്ടിൽ വസിച്ചിരുന്ന മൂന്നു കള്ളൻമാർ അയാളെ പിടി

കൂടി. അയാളുടെ കൈവശമുള്ള ധനത്തെ തട്ടിപ്പറിച്ചു. ഈ മനുഷ്യൻ നാട്ടിൽചെന്ന് നാം ഇയാളുടെ ധനത്തെ തട്ടിപ്പറിച്ച വിവരം അന്യരെ അറിയിക്കുമെന്നുള്ളതുകൊണ്ട് ഈയാളെ ജീവനോടെ വിടാൻപാടില്ല. ഈയാളെ കൊല്ലണം. എന്നു ഒന്നാമത്തെ കള്ളൻ പറഞ്ഞു. അതുകേട്ട് രണ്ടാമൻ നമുക്കു ഈയാളെ കൊന്നിട്ട് എന്തുപ്രയോജനം? എങ്കിലും ഇവൻ നമ്മുടെ കയ്യിൽ അകപ്പെട്ടതുകൊണ്ട് നമ്മെ എന്നും ഓർമിക്കത്തക്ക വിധത്തിൽ ഒരു പാഠം പഠിപ്പിക്കണം. അതിനാൽ ഇവനെ തല്ലണം. ഇതുകേട്ട് മൂന്നാമൻ നമുക്കാവശ്യമുള്ളതുകിട്ടി; ഇനി ഇവൻ ഇവൻെറ പാട്ടിനുപൊയ്ക്കൊള്ളട്ടെ എന്നുപറഞ്ഞ് മററു രണ്ടുപേരെയും സമാധാനപ്പെടുത്തി യാത്രക്കാരനെ പറഞ്ഞയച്ചു. അല്പം കഴിഞ്ഞപ്പോരം മൂന്നാമന് ഒരു സംശയമുണ്ടായി. അതായത് ഈ കാട്ടിൽ വേറെയും കള്ളൻമാർ ഉണ്ട്. വഴിപോക്കൻ അവരുടെ കയ്യിൽ അകപ്പെട്ടാൽ നാം ഇവൻെറ ധനം പിടിച്ചുപറിച്ചത് അറിയുകയും അതിൽ പങ്ക് അവർക്ക് കൊടുക്കേണ്ടിവരികയും ചെയ്യും. അതുകൊണ്ട് യാത്രക്കാരൻ അവരുടെ കയ്യിൽ അകപ്പെടാതിരിക്കാൻ തക്കമാർഗത്തിൽ കൂടെക്കൊണ്ടുപോയി കാട്ടിൻെറ അതിർത്തി കഴിച്ചുവിട്ടു. ഈ കഥയിലെ മൂന്നാമൻ സാത്വികവും രണ്ടാമൻ രാജസവുമാണ്—ബ്രഹ്മചര്യംകൊണ്ട് നാം സാത്വികത്തെ ഉണർത്തുകയും തൻമൂലം സംസാരമാകുന്ന കാട്ടിൻെറ അതിർത്തിവരെ നമ്മെ തുടർന്നു സഹായിക്കുകയും ചെയ്യുന്നു.

## 1-8-1936

ജനിച്ചു എന്ന അവസ്ഥ കണ്ണ്. വീണ്ടും നാം ജനിച്ചു എന്നു തോന്നുന്നതുമണി, ജനനം—ജനനശേഷം സ്ഥിതിജീവിതത്തിൽ ഭയം. ഭയത്തിനെ മററുള്ള അന്വേഷണങ്ങരം കൊണ്ടു മൂടുന്നു. ഈ അവസ്ഥയിലും നാം ജനിച്ചുവെന്നു തോന്നുന്നു.

പഞ്ചീകരണശേഷമുള്ള ആകാശത്തെപ്പററി പോലും നമുക്ക് ഒരു അറിവുമില്ല. പഞ്ചീകരണത്തിനു മുമ്പുള്ളതിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. എന്നാൽ പൊതുവായി സംഭവിക്കുന്നതിൽ നിന്നും ഞാൻ മരിക്കും എന്നു തോന്നുന്നു. അതുകൊണ്ട് ജനനത്തിൽ നിന്നും ഞാൻ ജനിച്ചുവെന്നും മരണത്തെ കണ്ടിട്ട് മരിക്കുമെന്നും പ്രതീതമാകുന്നു. ഇത് പൊതുവായ മരണത്തിൻെറ നിഴലായികരുതാം. പൊതുമരണം ആകാശമായും നമുക്കും സംഭവിക്കാമെന്നതു നിഴലായും വരാം. ഞാനും മരിക്കും എന്ന ആകാശ നിഴൽ ഞാൻ ജനിച്ചുവെന്നുള്ള കൺമണിയിൽ കലരുന്നു.

സമഷ്ടിയിൽ കാണുന്ന സമഷ്ടിഭാവത്തെ വിട്ടു വസ്തുവിനെയും വ്യഷ്ടിയിൽ കാണുന്ന വ്യഷ്ടിഭാവത്തെ വിട്ടു വസ്തുവിനെയും എടുത്ത് ഒന്നാണെന്ന് അറിയുന്നതുവിട്ടു വിടാതലക്ഷണം. ബിംബ

പ്രതിബിംബഭാവത്തിൽ ബിംബപ്രതിബിംബം ഒന്നാണെന്നു സമഷ്ടി വ്യഷ്ടികൾ ഒന്നാകയാൽ ബിംബവും പ്രതിബിംബവും ഇല്ലെന്നും അറിയുന്നു. ഒന്നിൽതന്നെ സമഷ്ടിവ്യഷ്ടിഭാവം കൊണ്ട് വസ്തു രണ്ടായി തോന്നുന്നു. ബിംബപ്രതിബിംബത്തെ കൊണ്ടിട്ട് വസ്തുവിനെ കാണിച്ചിട്ട് മുഖ്യ സാമാന്യാധികരണത്തെ പ്രാപിക്കാം.

ജനനത്തിൽ ഉണ്ടായ ജനനവും മരണത്തിൽ ഉണ്ടായ മരണവും കലരാം. കലരുന്നിടത്ത് കലരാതിരിക്കുന്ന അവസ്ഥയ്ക്കു മോക്ഷമെന്നു പറയാം. ഭയരഹിതമാകയാൽ ഈ ചേർപ്പിൽ സുഖം ഉണ്ടാകുന്നു. ഭയരഹിതമാകണമെങ്കിൽ ഭയരഹിതനായ ഒരു ബന്ധുവിന്റെ സഹായം വേണം. ഈ കലർപ്പിലുള്ള ആനന്ദവും ഉദയമാകേണ്ടതല്ലായെന്നു വരുമ്പോൾ മോക്ഷാതീതമാകുന്നു. അവിടെ സച്ചിദാനന്ദമെന്നുപറയാം. എന്തുചെയ്തിരുന്നാലും നല്ലതാണ്. മുതൽ ചെലവുചെയ്ത് ഉണ്ണരുത്. വീട്ടുപലഹാരം തിന്നണം. അപ്പോൾ നമുക്ക് വീട്ടുപലഹാരം തിന്നാതിരിക്കണം. എന്തുപറഞ്ഞാലും നമുക്ക് അർഥമാവണം—അതായത് അർഥമാവാതിരിക്കണം. ഇതുമാതിരിയാണ് നമുക്ക്. ഏതുമാതിരി അതുമാതിരി. നാം തടവിയാലും തടവും, നമ്മെ തടവിയാലും തടവും. നാം എല്ലാം വീട്ടണം അപ്പോൾ നമുക്ക് ഒന്നും വീട്ടാനില്ല. നമുക്കുണ്ടെങ്കിൽ അത് ഇല്ലെന്നാണ്. നമുക്ക് എല്ലാ അഭ്യാസങ്ങളും വേണം. എല്ലാററിലും അർഥമുണ്ടെന്നുള്ളതിലനർഥം. അനർഥമില്ലെന്നുള്ളതിൽ താനും. നമുക്ക് ഒരു അഭ്യാസം വേണം. അതു മുമ്പെതന്നെ വശപ്പെട്ടിരിക്കണം. നാം നമുക്ക് വശപ്പെട്ടിരിക്കുന്നുവെന്നുള്ളത് അഭ്യാസമല്ല. നാമെങ്കിലും നമുക്ക് ഉണ്ടായിരിക്കണം— നാമേ നമുക്ക് ഉണ്ടായിരിക്കൂ.

സത്യം സത്യസ്വരൂപമായിരിക്കുമ്പോൾ അതിനെ മറയ്ക്കത്തക്കതായ ഒന്നുണ്ടാവാൻ തരമുണ്ടോ? ഉണ്ടെങ്കിൽ അതിനെ നിവാരണം ചെയ്യാൻ നിവൃത്തിയുണ്ടോ? ഒരുനുള്ളു മഞ്ഞൾപ്പൊടി ചുണ്ണാമ്പുവെള്ളത്തിൽ ഇട്ടാൽ മുഴുവനും ചുമന്നുപോകുന്നു—നിറത്തെ മാററാൻ നിവൃത്തിയുണ്ടോ? ഈ സത്യസ്വരൂപം മുമ്പിനാലെ ഉള്ളതായി പറയുന്നു. അസത്യം ഉണ്ടായി. അതിനെ നിവാരണം ചെയ്യേണ്ട ആവശ്യമില്ലയോ? അസത്തെ ഉണ്ടാക്കി അതിനെ നിവാരണം ചെയ്ത് പുതുതായി സത്യം ഉണ്ടാക്കേണ്ടിയിരിക്കുന്നു. എല്ലാ സ്ഥൂലസൂക്ഷ്മവസ്തുക്കളിലും ആകാശം ഒന്നുപോലെ നിറഞ്ഞിരിക്കുന്നു. പ്രകാശസന്നിധിയിൽ ഇരുൾ പ്രകാശ വ്യാപ്തിയെ വിട്ട് അതിനെ പററിനിൽക്കുന്നു. ആത്മാവ് കാരണശരീരത്തിൽ ചെല്ലുകയും സ്ഥൂലസൂക്ഷ്മങ്ങൾ പ്രതീതമാകാതെയും പോകുമ്പോൾ സുഷുപ്തി ഉണ്ടാകുന്നു. എല്ലാപേരും നിവൃത്തി ആഗ്രഹിക്കുന്ന സുഷുപ്തിപോലും കാരണലയമേ ആകുന്നുള്ളു. അവിടെയും സുഖം പ്രതീതമാകുന്നുണ്ട്. നമ്മുടെ ശരീരം മുമ്പും ഇപ്പോഴും സുഖസ്വരൂപമായിത്തന്നെ ഇരിക്കുന്നുവെന്നറിയുന്നതിൽ

ആർക്ക് എന്തു വേദനയുണ്ടാവാം? ഒരു വേദനസഹിക്കാൻ കഴികയില്ലായെന്നു പറഞ്ഞത് ഏതു പോലിരിക്കുന്നു? ആകാശമാകുന്ന ആധാരത്തിൽ പ്രകാശമാകുന്ന ഇരുൾ വ്യഷ്ടിവ്യാപ്തിക്ക് ഇടം കൊടുക്കാതെ അതിൻെറ ഉള്ളിൽ സ്ഥിതിചെയ്യുന്നു. എന്തുകൊണ്ടെന്നാൽ എല്ലാപേരും ജനനമരണ സംഭ്രാന്തിയിൽ ഉഴലുന്നു. തൻമൂലം ഇഷ്ടസ്വരൂപം, ഇഷ്ടത്തിൻെറ ഇഷ്ടസ്വരൂപം അനിഷ്ടം കൺമണിപോലെ. മൂലം താനായി. അർഥമില്ലാത്ത അനർഥത്തിൻെറ നിയന്ത്രണമാണ് പ്രാണായാമം. അർഥമില്ലാത്ത അനർഥം താനായാൽ എല്ലാമായി, താനാകും.

കൺമണി = അഹം (ജീവൻെറ വാച്യാർഥം) ആകാശനിഴൽ = ബ്രഹ്മം (ഈശ്വരൻെറ വാച്യാർഥം) അനുഭവവാക്യം അഹം ബ്രഹ്മാസ്മിയാണ്. ഉപദേശവാക്യം തത്വമസിയുമാകുന്നു—അഹം ബ്രഹ്മാസ്മി അനുഭവവാക്യമായാൽ അർഥമില്ല—കൺമണിജീവനാണെങ്കിലും ഫലാപേക്ഷ കൂടാതെ ബോധത്തോടുകൂടി നിൽക്കുന്ന ജീവൻെറ ലക്ഷ്യാർഥവും അരുൾ സ്വരൂപത്തോടിരിക്കുന്ന ഈശൻെറ ലക്ഷ്യാർഥമായ ആകാശവും ഏകോപിക്കുന്നു.

ജീവൻെറ ലക്ഷ്യാർഥം കൂടസ്ഥൻ
ഈശൻെറ ലക്ഷ്യാർഥം ബ്രഹ്മം

ഘടാകാശം കൂടസ്ഥനും ജലാകാശം ജീവനും മേഘാകാശം ഈശ്വരനും മഹാകാശം ബ്രഹ്മവും. അഹംവൃത്തിയിൽ ഉദയമാകുന്ന ചിദാഭാസൻ തൻെറ സ്വരൂപത്തെയും ബ്രഹ്മസ്വരൂപത്തെയും തൻെറ സ്വരൂപമായി അറിഞ്ഞിട്ട് ചിദാഭാസൻെറ സന്നിധിയിൽ ആത്മാവ് തൻെറ പ്രകാശത്താൽ തനിയെ പ്രകാശിക്കുന്നു. ബ്രഹ്മാകാരവൃത്തി കൊണ്ടു മാത്രം ആർക്കും സാക്ഷാത്കാരം ഉണ്ടാകയില്ല. ബ്രഹ്മാകാരവൃത്തി ഉണ്ടായി അവിടെ നിൽക്കുന്ന അതിസ്വച്ഛനായ ചിദാഭാസൻെറ സന്നിധിയിൽ ആത്മാവ് (കൂടസ്ഥൻ) സ്വയം പ്രകാശിക്കുമ്പോൾതന്നെയും തൻെറ ആത്മാവിനെയും കൂടസ്ഥനായി അറിയുന്നു. ബോധസ്വരൂപം നിർമലമായി നിൽക്കയാൽ ഫലാപേക്ഷ ഇല്ലാത്തതിനാൽ വ്യാപിച്ചിട്ട് അരുൾസ്വരൂപനായി പോകുന്നു. സമഷ്ടി നാമരൂപാദികൾ അഴിച്ച ബോധസ്വരൂപത്തിൽ (ആകാശത്തിൽ) വ്യഷ്ടിനാമരൂപം അഴിച്ച ജീവൻ (ചിദാഭാസൻ) കലരുമ്പോൾ ബോധവും അരുളും പോയി ആത്മാവും ബ്രഹ്മവും പോലെ ആകാശവും കണ്ണും നിൽക്കുന്നു. തൽപദവാച്യാർഥം ഇവിടെ വിട്ടു. അതായത് കൺമണിയിൽ ആകാശവും കലർന്നതുമൂലം അസിപദവാച്യാർഥം നിത്യപ്രാപ്തം. അതിനുമേൽ പിറവാ ചൊല്ലിനു മേലാണ്.

ജ്ഞാനസാധനം രണ്ട്. മഹാവാക്യവും അവാന്തരവാക്യവും. അവാന്തരവാക്യം പരോക്ഷ ജ്ഞാനത്തെ നൽകുന്നു. മഹാവാക്യം തന്നെ

ജ്ഞാനത്തിനു വാസ്തവസാധനം. അത് ജീവബ്രഹ്മൈക്യം കാണിച്ച് ഒന്നാകുന്നു. ജീവ ഈശ്വരഭേദം, ജീവജഡഭേദം, ജഡജഡ ഭേദം തുടങ്ങിയ സ്വരൂപത്തിലുള്ള നാനാത്വങ്ങളെ മാററി ഐക്യത്തെ നൽകുന്നു. അഹം ബ്രഹ്മാസ്മി സാക്ഷാത്ക്കാരവചനം.

കണ്ണ് = കൂടസ്ഥൻ ആകാശം = ബ്രഹ്മം
മണി = ജീവൻ ആകാശനിഴൽ = ഈശ്വരൻ.

ഇങ്ങനെ നിൽക്കുന്ന കൺമണിയിൽ എപ്പോൾ ബോധക്കലർപ്പ് ഉണ്ടാകുന്നുവോ കൺമണിയിൽ എപ്പോൾ ബോധരൂപഒളി ഉണ്ടാകുന്നുവോ അപ്പോൾ ആകാശനിഴലിൽ അരുൾരൂപ ഒളി ഉണ്ടാകുന്നു. ഇവ ഒരേ സമയത്ത് ഉണ്ടാകുന്നു (സമസത്ത ഉണ്ടാകുന്നു). ഇതുരണ്ടും ഏകോപിച്ചുണ്ടായി ഏകോപിച്ച് കലരാതിരിക്കും. അവിടെ ബോധം എന്നുള്ളതു കാണുകയില്ല. ബോധം ഒരേ സമയത്തുണ്ടായി അപ്പോൾ തന്നെ പകർന്നതുകൊണ്ട് ബോധം എന്നുള്ളത് ഇല്ലാതാകുന്നു. ബോധം ഇല്ലാതാകയാൽ അരുളും ഇല്ലാതാകുന്നു. വ്യഷ്ടിവൈഭവങ്ങൾ എല്ലാം തീർന്ന് സമഷ്ടിവൈഭവങ്ങളെല്ലാം തീർന്ന് കണ്ണും ആകാശവും നാമരൂപാദി ബാധകളററ് അരുൾ അതീതമായി കലർന്നുപോകുന്നു. ഇപ്രകാരം കലർന്ന അവസ്ഥകൂടി ഇല്ലാതെ പിറവാചൊല്ലാകുന്നു.

അഹം ബ്രഹ്മാസ്മി എന്നതിൽ ജീവപദം ആദ്യവും തത്വമസി എന്ന ഉപദേശവാക്യത്തിൽ ജീവപദം പിമ്പും. തത് ഉപദേശം ആകാശത്തിൽ കലരുന്നു. ബ്രഹ്മവാചകമായ തത് മുമ്പും ജീവവാക്യമായ ത്വം പിമ്പും കലർപ്പായ അസി അതിനു പിമ്പും നിൽക്കുന്നു. തത്പദവാച്യം സമഷ്ടിവൈഭവത്തെക്കൊണ്ട് സൃഷ്ടിസ്ഥിതി സംഹാരകർത്താവായ ഈശ്വരനാണ്. ത്വംപദവാച്യം ഇടവിടാതെ ക്ളേശപ്പെട്ടുകൊണ്ടിരിക്കുന്ന ജീവനാണ്. സമഷ്ടിവൈഭവംകൊണ്ട ഈശനും വ്യഷ്ടിജീവനും ഐക്യമില്ല. സാക്ഷാത്കാരത്തിൽ എങ്ങനെ കലരും? കൺമണിയായ ജീവൻ നാമരൂപങ്ങളിൽ കലർന്നു വ്യഷ്ടിദുഃഖത്തെക്കൊണ്ടിരിക്കുമ്പോൾ സിംഹത്തെ കണ്ടതായും വ്യഷ്ടിയിൽ ഇരിക്കുമ്പോൾ മദയാനയായും കരുതുക. ദുഃഖത്തെ കണ്ടപ്പോൾ സിംഹമാകുന്ന ആത്മാകാരവൃത്തി ബ്രഹ്മാകാരവൃത്തിയിൽ ഉദയമാകുന്ന ഫലാപേക്ഷ അററ ജീവൻ അരുൾ ആകുന്ന സിംഹംനാമരൂപആനയെ ഓടിച്ചിട്ട് സുഖസ്വരൂപ ഏകനായി അരുൾ ബോധവാനായിപ്പെട്ടു പോകുന്നു (കലരും). അങ്ങനെ കലരുന്നത് ഒരേസ്ഥിതി ഒരേസമയത്താണ്. ബോധം കാണാതെ പോകുന്നതിനാൽ അരുളും ഇല്ലാതെപോകും. വ്യഷ്ടിസമഷ്ടി നശിച്ചതിനാൽ അരുൾ കേവലം നശിച്ചു. അരുൾ കേവലം നശിച്ചതിനാൽ ഇടയില്ലാതെ ആകാശം പോലെയായി. വെള്ളംകൊണ്ടുനിറച്ച പാത്രത്തിൽ എത്രത്തോളം ആകാശത്തിനു കഴിവുണ്ടോ അതു കൂടസ്ഥൻ. നക്ഷത്രാദികളാൽ പ്രതിബിംബ ആകാശം ചിദാഭാസൻ—നക്ഷത്രസഹിത പ്രതിബിംബ ആകാശം ജീവൻ.

മാലിന്യരഹിത ജീവൻ അന്തഃകരണ രഹിതനാണ്. ചിദാഭാസൻ ബോധ രഹിതനാകുമ്പോൾ ബ്രഹ്മാകാരവൃത്തി സംഭവിക്കുന്നു.

ഘടാകാശം ബിംബവും ജലാകാശം പ്രതിബിംബവും—ഘടാകാശമായ കൂടസ്ഥനും ജലാകാശമായ ജീവനും ബിംബപ്രതിബിംബഭാവ ഐക്യം സംഭവിക്കുന്നു. ജീവന്റെ വാച്യാർഥം ജനനമരണാദികൾ. ജീവന്റെ ലക്ഷ്യാർഥം കൂടസ്ഥൻ. മേഘസഹിതനക്ഷത്രാദി പ്രതിബിംബവും ചേർന്ന ഈശൻ മേഘാകാശം. മേഘജലം നിർമലമാകയാൽ അതിൽ ജനന മരണസംസാരമില്ല. എപ്പോഴും സ്വരൂപത്തിനു മറപ്പില്ലാതിരിക്കുന്നു. മേഘത്തിൽ എത്രത്തോളം ആകാശമുണ്ടോ അത്രത്തോളം ആകാശം നിറഞ്ഞത് ഈശൻ. ഈശന്റെ വാച്യാർഥം സൃഷ്ടിസ്ഥിതിസംഹാര കർത്താ. ഈശന്റെ ലക്ഷ്യാർഥം ബ്രഹ്മം. ബ്രഹ്മം ബിംബവും ഈശ്വരൻ പ്രതിബിംബവും. ഘടവും ഘടജലവും വിട്ടാൽ കൂടസ്ഥനും ബ്രഹ്മവും ഒന്നാകുന്നു. മഹാകാശം. ബ്രഹ്മാണ്ഡത്തിന്റെ ഉള്ളിലും പുറത്തും നിറഞ്ഞുനിൽക്കുന്ന ആകാശം ബ്രഹ്മം. ഘടാകാശവും മഹാ കാശവും ഒന്നുതന്നെയെന്നുവരുമ്പോൾ മേഘാകാശവും മഹാകാശവും ഒന്നാണെന്നു വരുന്നു. ഘടാകാശവും മേഘാകാശവും രണ്ടുംഉപാധി കളെ വിട്ടാൽ ബിംബം ഏകോപിക്കുന്നു. ജലം കൊണ്ടുവരുന്ന രണ്ടും വിട്ടാൽ ആകാശം ഒന്ന്.

## സാക്ഷാത്കാര അനുഭൂതി

ഉത്തമൻ, മധ്യമൻ, അധമൻ തുടങ്ങി വാസ്തവത്തെ അറിയണമെന്നു ജിജ്ഞാസയുള്ള എല്ലാപേർക്കും മേൽപ്പറഞ്ഞിട്ടുള്ള വേദാന്തവാക്യങ്ങൾ തന്നെയാണു മാർഗം. ഇവയെവിട്ട് അന്യമായിട്ടുള്ള ഒന്നും യഥാർഥമല്ല. ഉത്തമജിജ്ഞാസുവിനു ഇവയല്ലാതെ മററൊന്നും ആവശ്യമില്ല. നിശ്ചയം നല്ലപോലെ ഇവകളെ വായിച്ചു ചിന്തിക്കുക. ചിന്താവിഷയം ഇവതന്നെ ആയിരിക്കണം. ഇവയെപ്പററി വായിക്കുകയും എഴുതുകയും ഉത്തമൻമാ രോട് ഇവയെപ്പററി സംസാരിക്കുകയും ചെയ്യണം. ഇവകൾക്കു വിപരീ തമായുള്ള യുക്തികൾ വായിക്കുന്നപക്ഷം സാവധാനമായി ചിന്തിച്ച് താൻ അറിഞ്ഞതിൽനിന്നും അന്യമല്ലാ അവ എന്നു മനസ്സിലാക്കണം. യുക്തിഭംഗമായും സാക്ഷാത്ക്കാരത്തിനു വിപരീതമായും ഉള്ളവയെ വായിക്കുകയോ കേൾക്കുകയോ പോലും അരുത്.

ജലത്തിൽ ആകാശം പ്രതിബിംബിച്ചതുകൊണ്ടാണ് അന്യസാധനങ്ങൾ പ്രതിബിംബിക്കുന്നത്. ജീവൻ വെള്ളത്തിൽ പ്രതിബിംബിച്ച ജലാ കാശം ജീവഭാവത്തിൽ അന്തഃകരണവിശിഷ്ടചൈതന്യം. അന്തഃകരണ ചിദാഭാസന്റെകൂടെ അന്തഃകരണം ചേരുമ്പോൾ അന്തഃകരണ ചൈതന്യം അന്തഃകരണ അധിഷ്ഠാന ചൈതന്യം. ജീവഭാഗത്തുള്ള ചൈതന്യാംശം അന്തഃകരണത്തിൽ ചേരാതിരിക്കുമ്പോൾ ജനനമരണ സംസാരദുഃഖം വിശേ

ഷമായിരിക്കുന്ന ഈ ജീവനില്ല—ആ ജീവൻ വിശേഷ്യമായ ബ്രഹ്മത്തിൽ ഇരിക്കുന്നു. കൂടസ്ഥനാകുന്നു. അന്തഃകരണം ഉപഹിതമാകുന്നു. സ്വരൂപത്തിൽ പ്രവേശിക്കാത്തതാകുന്നു. ജലസഹിതഘടമെന്ന ഉപാധി അതിൽ പ്രതിബിംബിക്കുന്ന ആകാശം ഘടകാശം—അത് കൂടസ്ഥൻ. ഘടത്തെ മാററിയാലും ഘടാകാശത്തിനു മാററമില്ല. മഹാകാശത്തിനും മാററമില്ല. കൂടസ്ഥനെ മഹാകാശത്തിൽനിന്നും വേർതിരിച്ചു കാണി ച്ചിട്ട് താൻ മാറിക്കളയുന്നു. കൂടസ്ഥനും ബ്രഹ്മവും ഒന്നുതന്നെ.

ഇരുട്ടിൽനിന്നും വെളിച്ചത്തെ നോക്കാം. വെളിച്ചത്തിൽ നിന്ന് ഇരുട്ടി നേയും നോക്കാം. വെളിച്ചംകൊണ്ട് ഇരുട്ടിനെ കാണാം. ഇരുട്ടുകൊണ്ടു വെളിച്ചത്തിനെ കാണാൻ കഴിയുകയില്ല. വെളിച്ചത്തിനെയും ഇരുട്ടി നെയും കാണാൻ കഴിയുന്ന ഒന്നിനെക്കൊണ്ടാണ് ഇവരണ്ടിനേയും കാണു ന്നത്. വെളിച്ചത്തിൻെറ അഭാവം ഇരുട്ട് എന്നല്ലാതെ ഇരുട്ടിൻെറ അഭാവം ഇരുട്ട് എന്നു പറയാൻ പാടില്ല. ഇരുട്ടുതന്നെ ഒരു വസ്തുവിൻെറ അഭാ വമാണ്. ഇരുട്ടിനെയും വെളിച്ചത്തെയും കാണുന്ന ഒന്ന് ഇരുട്ടിൽ നിന്നും വെളിച്ചത്തിൽനിന്നും ഭിന്നമായിരിക്കണം—കാരണം അതിന് ഇരു ട്ടിനെയും വെളിച്ചത്തെയും ചേർന്നു കാണുവാൻ കഴിയുന്നു. അങ്ങനെ വെളിച്ചത്തെയും അതിൻെറ അഭാവത്തെയും ചേർന്നു കാണാൻ കഴിയുന്ന അതിന് ആധാരം ഉണ്ടായിരിക്കണം. ചൈതന്യവസ്തു ആധാരമായിരി ക്കുമ്പോൾ ജഡവസ്തുവിൽ ഭ്രാന്തി ഉണ്ടാവാം. കുററിയിൽ ആധാരം— കുററി ദ്രഷ്ടാവല്ല. വാസ്തവത്തിൽ കുററിയിൽ കണ്ട ഭൂതത്തിൽ കുററി ആധാരമല്ല. കയറിൽ പാമ്പ് ഉണ്ടായതുപോലെ തോന്നുന്നു. അതു കൊണ്ടു പാമ്പിന് ആധാരഅധിഷ്ഠാനം കയർ എന്നുപറയുന്നു—വാസ്ത വത്തിൽ അല്ല. വൃത്തി ഉപഹിത ചൈതന്യമാണ്. വെളിച്ചത്തിനും വെളിച്ചത്തിൻെറ അഭാവത്തിനും ആധാരം ബ്രഹ്മം തന്നെ എന്നുവരും. ചൈതന്യം തന്നെ ആധാരമാകുമ്പോൾ അതിനെ വിട്ട് അന്യമായി വസ്തു ക്കൾ തോന്നാൻ ന്യായമില്ല. വെളിച്ചത്തിനും ഇരുട്ടിനും അന്യമായി അവയെ കണ്ട ദ്രഷ്ടാവിനും ആധാരം ബ്രഹ്മംതന്നെ. ഒരു ചൈതന്യം ആധാര അധിഷ്ഠാനം ആകുമ്പോൾ അതുതന്നെ ദ്രഷ്ടാവാകും. അപ്പോൾ ആ ദ്രഷ്ടാവിൻെറ ഈ ദ്രഷ്ടാവ് ഏകോപിക്കും. സർവത്തിനും ആധാര അധിഷ്ഠാന ദ്രഷ്ടാവ് ബ്രഹ്മമായിവരും. ആധാര അധിഷ്ഠാന ദ്രഷ്ടാവായിരിക്കുന്ന തന്നിൽ—ആധാരം — ഉള്ളത്; അധിഷ്ഠാനം — പ്രകാശം; ദ്രഷ്ടാവ് — ആനന്ദം. ആധാര അധിഷ്ഠാനം — ദ്രഷ്ടാവ്.

## 9-8-1936

വെളിച്ചത്തിൻെറ അഭാവമാണ് ഇരുട്ട്. അതുപോലെ ഇരുട്ടിൻെറ അഭാവമാണ് വെളിച്ചം എന്നുപറയാൻ പാടില്ല. എന്തെന്നാൽ ഇരുട്ട് ഒരു വസ്തുവിൻെറ അഭാവമാണ്. അഭാവത്തിൽനിന്നും ഒരുവസ്തുവും

ഉണ്ടാകുന്നതല്ല. ഒരു സാധനത്തിൽനിന്നും നിഴൽ ഉണ്ടാകാം. നിഴലിൽ നിന്നും സാധനം ഉണ്ടായി അല്ലെങ്കിൽ നിഴലിൻെറ അഭാവമാണ് സാധന ത്തിനുകാരണമെന്നു ഒരിക്കലും വരുന്നതല്ലല്ലൊ. ഇരുട്ടിനേയും വെളിച്ച ത്തേയും കാണാൻ കഴിയുന്ന ഒന്ന് ഇവ രണ്ടിൽനിന്നും ഭിന്നമായിരിക്കണ മല്ലൊ. ഇവ രണ്ടിനെയും ഏകോപിച്ചു കാണാൻ വൈഭവമുളള ഒന്ന്; ഇപ്പോരം അതുതന്നെയായിരിക്കണം ആധാരം, ചൈതന്യം ആധാരമായി വരുമ്പോരം അതുതന്നെ ദ്രഷ്ടാവുമായിരിക്കും. എന്നാൽ ഇപ്രകാരമല്ല ജഡവസ്തുവിന്, കുററിയിൽ പിശാച് എന്നുളളതിൽ കുററിപിശാചിനു ആധാരമായിവരാം. പക്ഷേ ദ്രഷ്ടാവാകയില്ല. കുററിയെ കാണു മ്പോരം ഭ്രാന്തിയായ പിശാച് ഇല്ലാതെ പോകുന്നു. ദ്രഷ്ടാവ് എപ്പോഴും അന്യമായ ചൈതന്യമായിരിക്കും. അതായത് വൃത്തിഉപഹിത ചൈതന്യ മായിരിക്കും. ഈ ചൈതന്യം തന്നെയാണ് ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും. ഇരുട്ടിനും വെളിച്ചത്തിനും ആധാരം മായ ആണെങ്കിലും മായയ്ക്ക് ആധാരം ബ്രഹ്മമാകയാൽ വെളിച്ചത്തിനും ഇരുട്ടിനും ആധാരം ശുദ്ധബ്രഹ്മം എന്നുതന്നെ വരുന്നു. ചൈതന്യം ആധാരമാ കുമ്പോരം അധിഷ്ഠാനമാകട്ടെ ദ്രഷ്ടാവാകട്ടെ അതിൽനിന്നും അന്യമായി വരാൻ നിവൃത്തിയില്ല. അതുകൊണ്ട് എല്ലാററിനും ആധാരവും അധി ഷ്ഠാനവും ദ്രഷ്ടാവും ചൈതന്യവസ്തുതന്നെയാണ്. ഇരുട്ടിനെയും വെളിച്ചത്തെയും കണ്ട ദ്രഷ്ടാവിനും ആധാരം ബ്രഹ്മം തന്നെ. അപ്പോരം ബ്രഹ്മംതന്നെയാണ് ആധാരവും അധിഷ്ഠാനവും ദ്രഷ്ടാവും ആയത്. ബ്രഹ്മംതന്നെ ദ്രഷ്ടാവാകയാൽ ഈ ദ്രഷ്ടാവിൽ തന്നെ ഇരുട്ടും വെളി ച്ചവും ഇരുന്നുവെന്നും ദ്രഷ്ടാവായ താൻ ഇവയിൽ നിന്നും അന്യമായി ട്ടിരുന്നുവെന്നും വന്നു. അപ്പോരം വെളിച്ചവും ഇരുട്ടും ഇല്ലാത്തതായി പോകുന്നു. എന്തെന്നാൽ താൻതന്നെ ഇവയ്ക്ക് ആധാരം അധിഷ്ഠാനം ദ്രഷ്ടാവ് എന്നാകുമ്പോരം ഈ ഇരുട്ടും വെളിച്ചവും നിത്യനിവൃത്തമായി പ്പോകുന്നു. ദ്രഷ്ടാവുമാത്രമായി തന്നെകണ്ടതുകൊണ്ട് ഇരുട്ടും വെളിച്ചവും ഇരിക്കുന്നതുപോലെകണ്ടു. ദ്രഷ്ടാവായ താൻ ആധാര അധിഷ്ഠാനവുംകൂടെ താൻതന്നെ എന്നുകാണുമ്പോരം നിത്യനിവൃത്തമായ ഇരുട്ടും വെളിച്ചവും പുതുതായി നിവൃത്തമായതായിത്തീരുന്നു. താൻ സച്ചിദാനന്ദമാകയാൽ താനായ ആധാരം തുടങ്ങിയവയിൽ ആധാരം സത്തായും അധിഷ്ഠാനം ചിത്തായും ദ്രഷ്ടാവ് ആനന്ദമായും തീരുന്നു. അപ്പോരം ഉളളതായ (സത്തായ) ആധാരം അന്യജഡവസ്തുവിന് ആധാരമ ല്ലെന്നു കാണും. അപ്പോരം തന്നെ അധിഷ്ഠാനമായ ചിത്തായും പുതു തായി പ്രാപിച്ച നിത്യപ്രാപ്തആനന്ദം ഇപ്പോരം ഉദയമാകയും ചെയ്യും. ദ്രഷ്ടാവിൽതന്നെ അല്ലെങ്കിൽ ദ്രഷ്ടാവുതന്നെ സച്ചിദാനന്ദം.

തൻെറ നിത്യപ്രാപ്തിഭാവും നിത്യനിവൃത്തിഭാവും അറിയുന്നതു തന്നെയാണ് ഭ്രാന്തിനിവൃത്തി. ഇവിടമാണ് ഇരവുപകലററ ഇടം. ദ്രഷ്ടാവായ തൻെറ സ്വരൂപമാകുമ്പോരം അവിടംതന്നെ അതിനെ കണ്ടു

കൊള്ളും. ഇരവുപകലററ ഇടത്തിനെ കാണുവാൻ തന്നെയാണ് ആ ഇടം. ആ ഇടത്തിൽതന്നെ ആ ഇടം ഇരിക്കുന്നു. അതിനാൽ ആധാരഅധിഷ്ഠാന ദ്രഷ്ടാവായ തന്നെവിട്ട് അന്യമായ ഇടമില്ല. തനിക്കു അന്യമായി ഇരവു പകലിനെ കാണുന്നവൻ ആ ശുദ്ധസ്ഥലത്തെ വിട്ടവനാണ്.

## വേദാന്തശ്രവണഫലം

നാം ഗൃഹവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരാണല്ലോ. എന്നാൽ മുൻ ചെയ്തുകൊണ്ടിരുന്നതുപോലെയല്ല ഒരു പുതുമ എല്ലാററിനും ഉണ്ടാകണം. അമിതമായ ക്ളേശസമയത്തും ജീവിതത്തിൽ നിരാശപ്പെടുമ്പോഴും ഉദയമാകണം. ഫലാപേക്ഷകൂടാതെയുള്ള അന്തഃകരണവൃത്തിയിൽ ആത്മാവ് നിർമലമായി പ്രകാശിക്കുന്നതിൻെറ ഫലമാണിത്. എന്നാൽ ഇത് നല്ലൊരു മാർഗമാണെന്ന് അറിഞ്ഞ് ഉററുനോക്കാൻ ശ്രമിച്ചാൽ കണ്ടില്ലെന്നുവരും. ഈ വൃത്തി ഇന്നപ്പോൾ ഉണ്ടാകണമെന്ന് ഒരു നിർബന്ധവുമില്ല. അപ്പോൾ ശ്രദ്ധയായി നിശ്ചലനായി ഇരിക്കണം. നിശ്ചലഭാവത്തിൽ തൃപ്തിസ്വരൂപൻ (ഭാവനയല്ല) ആകണം. അപ്പോൾ താൻതന്നെ തന്നെ അനുഗ്രഹിച്ചുകൊള്ളും. അപ്പോൾ സർവഭേദങ്ങളും തനിയെ നിയന്ത്രിച്ചുപോകും. രാജയോഗം തുടങ്ങിയ പല വൈഭവങ്ങളും തനിയെ സംഭവിച്ചുകൊള്ളും. ശ്രദ്ധ ഒന്നുമാത്രം വേണം. ശ്രദ്ധ തൃപ്തിസ്വരൂപത്തിൽ വേണം. എപ്പോഴെപ്പോൾ ഉദയമാകുന്നുവോ അവിടെ എന്തു വൃത്തി ഇരുന്നാലും ഭ്രാന്തി ഉണ്ടാകരുത്. നിശ്ചലനാകണം. നിശ്ചലനാകുന്നതിൽ വേറെ വീഴ്ചകൾ വരുമല്ലോ എന്നു വിചാരിച്ചാൽ വേറെ നിവൃത്തിമാർഗമില്ല. ഇപ്രകാരം ക്രമേണ നിങ്ങൾക്കുതന്നെ ഞാൻ ജനിച്ചിട്ട് ഇതുവരെ ഇരുന്നിട്ടില്ല. നിൽക്കുകയാണെങ്കിൽ നിന്നിട്ടില്ല എന്നുതോന്നും. ഇരിക്കുകയാണെങ്കിൽ ഇരുന്നിട്ടില്ലയെന്നുതോന്നും—കിടക്കുകയാണെങ്കിൽ കിടക്കുന്നില്ലെന്നു തോന്നും. എന്നാൽ കണ്ണടച്ചു തുറക്കുന്ന സമയത്ത് നിശ്ചലത്വം വരികയാണെങ്കിൽ അവിടെ ഒന്നും എഴുമ്പിയതായി വരരുത്. അവിടെ സംഗീതത്തിൽ വാസന ഇല്ലാത്തവർക്കും സംഗീതം വരും. ആ വൈഭവം അപ്പോൾ വന്നേക്കും. കവിതകൾ തനിയെ തോന്നും. ഒരു പുതിയ പ്രസ്ഥാനം നമുക്കു സ്ഥാപിച്ചേക്കാം എന്നും മററും വരും—ആ പ്രമാദം ഒന്നും പാടില്ല. എന്നാൽ ഇതിന് അനവധി തടസ്സങ്ങൾ ഉണ്ടാകും. പക്ഷേ പരിശുദ്ധമായ അവസ്ഥക്കു തടസ്സമേത്? എന്തു സംഭവിച്ചാലും അതിൽ പ്രമാദം സംഭവിക്കരുത്. എന്തു ഉപദ്രവം നേരിട്ടാലും അതിൽ സാവധാനത്വവും നിശ്ചലത്വവും വരണം. ഇവിടെ വരുമ്പോൾ തൻെറ പ്രത്യേകതകൾ കാണരുത്. അവ സിദ്ധികളാണ്. ഈ ശരീരത്തിൽ ഗൃഹസ്ഥിതിയിൽ ഇവയൊക്കെ സംഭവിക്കാമെന്നുള്ളതാണ്.. ശരീരത്തിൽ ആവശ്യമുള്ളതു ഉണ്ടാക്കാൻ ഇടകൊടുക്കരുത്. ദിനകൃത്യങ്ങളിൽ വളരെ ശ്രദ്ധിക്കരുത്—മലമൂത്രവിസർജനം അതാതിൻെറ കാലത്ത് ഉദയമാകു

മ്പോൾ നടത്തണം—തുടരെ അന്തർമുഖവൃത്തിമാത്രം പോരാ—ഉണ്ടാകുന്ന അന്തർമുഖവൃത്തി ബ്രഹ്മരൂപത്തിൽ ആയിരിക്കണം. ഇതുകൊണ്ടാണ് യോഗികൾക്കും മററും തകരാറു പറഞ്ഞത്. അവർക്ക് അന്തർമുഖവൃത്തി ഉണ്ടാകും - അതു ബ്രഹ്മാകാരമായി ഉദിക്കുകയില്ല. ശരീരം തീരെ ഇള കുക, ഇളകാതിരിക്കുക എന്നിവ അരുത്. അവനവൻ ചെയ്യേണ്ടതു ചെയ്താൽ തുടർന്നു നിൽക്കുന്ന അന്തർമുഖവൃത്തി അറിയാം. വൃത്തി ഉണ്ടാകുമ്പോഴും വൃത്തിരഹിതമായ അവസ്ഥയെ കാണണം. അപ്പോൾ വൃത്തിഉണ്ടാകുമ്പോൾ അതിനുമുമ്പു ഉണ്ടായിരുന്ന സ്വച്ഛതയെ അറി യണം; ഉദാ: 10 പണം കടം വീട്ടിയാൽ അയാളുമായി ഇടപാടില്ല. 10 പണത്തിനു മുമ്പും വാങ്ങിച്ചപ്പോഴും ഒരേനിലയായ വൃത്തിഉണ്ടാകുന്നു. അതായത്, കടംഉള്ളപ്പോഴും കടം ഇല്ലാതിരുന്ന സ്ഥിതി അറിയണം. എല്ലാ പ്രമാദകാലത്തും പ്രമാദമില്ലാത്ത അവസ്ഥ അറിയണം അതുകൊണ്ട് ആ സ്ഥിതിയെ തുടരണം. യാതൊന്നിനേയും വിശ്വസിക്കരുത് (നമ്പരുത്) അങ്ങനെ നമ്പിയിരിക്കുന്നു. എന്നിട്ട് അതു മാററുന്നതായിരിക്കും. അങ്ങനെ സ്ഥിതിക്കുമാററംവരുത്തരുത്. ദുശ്ശീലങ്ങളെ അകററാൻ യത്നിക്കുന്നതുമൂലം അവ ഉറയ്ക്കുന്നു. അറിയുകയാണ് നിവാരണം- പാപംനൽകുന്ന ദുശ്ശീലം പുണ്യംനൽകുന്ന സത്ശീലം. രണ്ടും മിഥ്യ യാണ്. ഓടാതെകിടക്കുന്ന ഒരു റോഡിൽ ഒരുവണ്ടി ഓടി ഒരുസ്ഥാനം പ്രാപിച്ചാൽ റോഡ് നിശ്ചലമായിരിക്കും വണ്ടി ഓടിക്കൊണ്ടിരിക്കു മ്പോൾ റോഡ് നിശ്ചലമാണ് എന്നറിയണം. നിശ്ചലസ്ഥാനത്തു നിന്നും വൃത്തിയായ ഓട്ടം സംഭവിച്ചാൽ അടുത്തവൃത്തിയെ ഇതുപിടി ച്ചുകൊള്ളും. ഉദാ:- വണ്ടിയിൽകയറി റയിൽവേസ്റേറഷനിൽ പോകൽ.

ഈശ്വരൻെറ ഉള്ളിൽതന്നെ വൃത്തികളെല്ലാം സംഭവിക്കുന്നു. ഈശ്വ രൻെറ ഉള്ളിൽ നോക്കിയാൽ വൃത്തികൾ ഒന്നും സംഭവിക്കുന്നില്ലായെന്ന റിയും.

'അവനൻറിഓർഅണുവും അശയാ'

ഈശ്വരൻെറ സ്ഥായിവിടുന്നതാണു മരണം. റോഡിൻെറ ഉള്ളിലും തൻെറ ഉള്ളിലും എന്നുവരുന്നത് നിശ്ചലത അല്ലെങ്കിൽ പരിപൂർണ നിശ്ചലത ഇത് സ്വരൂപമായി വരണം. റയിൽവേസ്റേറഷനിൽ എത്തി യതിലുള്ള അപരോക്ഷവും റോഡ് സ്ഥിരമാണെന്നുള്ള അപരോ ക്ഷവും ഏകോപിക്കുമ്പോൾ മോക്ഷം (സാക്ഷാത്കാരം) ഒന്നുരണ്ടു വൃത്തികൾ അനുഭവമായാൽ ഏതുവൃത്തിയും നിങ്ങൾക്ക് അപരോക്ഷ മായിരിക്കും. ജനകൻെറ രാജത്വം അദ്ദേഹത്തിൽ ഇല്ല. തൻെറ രാജ സ്ഥാനത്തെ പ്രജകൾക്കു വീതിച്ചുകൊടുത്തിട്ട് രാജസ്ഥാനത്ത് താൻ തുറവിയായിരുന്നു. ഇവിടെ റോഡ് ആകാശവും വൃത്തിയില്ലാ എന്നു പറഞ്ഞത് അപരോക്ഷവും ആകാശനിഴൽ റയിൽവേയും എത്തുക എന്നത് കൺമണിയും ക്ഷീണരഹിതം ഉൻമനിമുദ്രയുമാണ്. ഉൻമനിയിലുള്ള

ചിൻമുദ്ര പകരുമ്പോൾ ഭ്രാന്തിരൂപമായ ജനനമരണം മുതലായ ദുഃഖങ്ങൾ എല്ലാം പൂർവപുണ്യത്തിനാൽ കാണുകയും ദുഃഖരൂപമായി താൻ കണ്ടതിനാൽ കണ്ടതാൻ സുഖസ്വരൂപിയാണെന്നു വരികയും ചെയ്തു.

ഉദാ:–കടൽകരയിൽ നിൽക്കുമ്പോൾ നാം രക്ഷയിൽ നിൽക്കുന്നതായും കടൽ അഗാധമാണെങ്കിലും കരതന്നെ അതിനും ആധാരമെന്നും അറിയുന്നു. എങ്കിലും അതിൽപെട്ടാൽ നമുക്കു രക്ഷയില്ല. ഈ കടൽ നാം ആദ്യം സുരക്ഷിതമായി നിന്ന കരയിൽ കിടക്കുന്നു. ആ പെട്ട വൈഷമ്യത്തിൽനിന്നും തന്നത്താനെയോ മററു സഹായങ്ങളെ അപേക്ഷിച്ചോ കരയിൽ വന്നാൽ അപ്പോൾ നാം വന്നുചേർന്നത് കരയിൽ. ഭയാനകമായി നമുക്ക് ജീവഹാനി നൽകത്തക്കവിധത്തിലുള്ള കടൽ കരയിലാണു കിടക്കുന്നതെന്നും അറിയാം. ഒരേ ആധാരം നമുക്കു ജീവഹാനി വരത്തക്കവിധമുള്ള അവസ്ഥയേയും ജീവഹാനിയിൽ നിന്നും രക്ഷ പ്രാപിക്കത്തക്കവിധത്തേയും വഹിക്കുന്നു. ബന്ധരൂപമായ മായാസമുദ്രത്തിൽ നാം വീണുകിടക്കുകയാണ്. അവിടെ ജനനമരണസംസാരദുഃഖം തോന്നുന്നു. അതിൽ ഇഷ്ടമില്ലാത്ത ഒരു അവസ്ഥയും തോന്നുന്നു. സംസാരസമുദ്രവും മുൻസമുദ്രവും ഒന്നുപോലെയല്ല. സംസാരം എത്ര വലുതായാലും ജീവനോളം വലുതല്ല. കരയിൽ നിൽക്കുന്നവൻ കണ്ണടച്ചുകൊണ്ടു സമുദ്രത്തിൽ വീണാൽ മരണം സംഭവിക്കുന്നു. എന്നാൽ സംസാരസമുദ്രത്തിൽ സുഷുപ്തിയാകുന്ന കണ്ണടപ്പോടെ വീണാൽ അതു കൊല്ലുന്നില്ല. അതു നാം അത്ര വ്യാപ്തനായതുകൊണ്ടാണ്. സുഷുപ്തിയിൽ കണ്ണടച്ചുകൊണ്ടുവീണാൽ നമ്മെ ഹനിക്കാത്ത സംസാരസമുദ്രം കണ്ണുതുറന്നുകൊണ്ടു വീഴുന്നവനെ എങ്ങനെ ഹനിക്കും? നമ്മുടെ സ്വരൂപം മായാസമുദ്രത്തെക്കാൾ വ്യാപ്തി ആയതുകൊണ്ടും മായാസമുദ്രം നമ്മെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടും നമ്മെ ഒന്നും ചെയ്യുന്നില്ല. നമുക്ക് നിത്യം ഭ്രാന്തികാലത്തുകൂടെ സംഭവിക്കാവുന്ന വ്യാപ്തി ഒന്നുതന്നെ ഈ മായാസമുദ്രത്തെ തരണം ചെയ്യുന്നതായി ഇരിക്കവേ നമുക്ക് അതിൽ പ്രമാദം ഉണ്ടാകാതെ നമ്മുടെ സ്വരൂപത്തെ നോക്കി ഇതിനെ തരണം ചെയ്യണം. ജീവഹാനിയെ തരാവുന്ന കടലും ജീവഹാനിയെ തരാത്ത കരയും രണ്ടും ഭൂമിയെ ആധാരമാക്കുന്നു. ആധാരമാക്കുന്നുവെന്ന് അറിഞ്ഞാൽ പോരാ. കര സുരക്ഷിതവും കടൽ നമുക്ക് പ്രത്യേകം വൈഭവം ഇരുന്നാലും എത്തുപെടാതിരുന്നാൽ പോയതുതന്നെ. പിന്നെ എന്താണു നമുക്കുവേണ്ടത്—നമുക്ക് ആധാരം ഭൂമിതന്നെ. ഒരേ ആധാരത്തിൽ നിന്ന് രക്ഷയും ശിക്ഷയും ഉണ്ടാകുന്നു. അത് അറിഞ്ഞതുകൊണ്ടു മാത്രം പ്രയോജനമില്ല. നമുക്ക് രക്ഷയും ശിക്ഷയും തരുന്ന ആധാരത്തിനു കൂടിയും ഞാൻ ആധാരമാണെന്നറിഞ്ഞ് അതിനെ അടയണം. നാം ഇതിന് ആധാരമാണോ എന്ന് ആലോചിക്കണം. അതിന് സംശയം നേരിടുന്നുവെങ്കിൽ ആ സംശയത്തിനേയും നിവാരണം ചെയ്യണം. ഈ

മാതിരി ഉദയമാകുന്ന സകലസംശയങ്ങളും കടലിൽ ചാടിക്കൊണ്ടല്ല കരയിൽ നിന്നിട്ടു ചിന്തിക്കണം. അങ്ങനെ പ്രമാദങ്ങൾ നിറവേറിയാൽ എപ്പോഴാണ് പ്രമാദങ്ങൾ ഉണ്ടാകാതിരിക്കുന്നുവോ അപ്പോൾ നാം അതിന് ആധാരസ്വരൂപമായി. ഇവിടെ ജലം ആകാശപ്രതിബിംബവും നിൽക്കുന്ന കര ആകാശമായതാനും. താൻ നിൽക്കുന്ന കര ആകാശം തന്നെ രക്ഷിച്ച കര കൺമണി. ആകാശത്തിൻെറ സകലകേവലത്തെകൊണ്ടതാണ് ജലം. സകലം വെള്ളമാണ്. കേവലം മേഘമാണ്. ഹാനിയെ ചെയ്യുന്ന ആകാശപ്രതിബിംബം രക്ഷയെ ചെയ്യുന്ന കണ്ണിൽ ചേരണം. സുരക്ഷിതമായ കരയിൽ നിൽക്കുമ്പോൾ അപ്പോൾ ആകാശം തന്നെ. രക്ഷിച്ച കരയും ജലക്കരെയുംഎപ്പോഴും ഭിന്നമല്ല. അത് രക്ഷിക്കും എന്നതിൽ സംശയമില്ല.

അനാത്മാകാരവൃത്തി വിഷയത്തെക്കൊണ്ട് ഭാരമായി നിൽക്കവേ ജനനമരണമെന്നും തനിക്കും തൻെറ വൃത്തിക്കും ഇരിപ്പടം ഉള്ളതുകൊണ്ട് വ്യഷ്ടിയിൽ ജനനമരണ സംസാര ദുഃഖത്തെ നൽകുന്നതിനു മുമ്പ് ഒരു അവസ്ഥയുണ്ട്. ആ അവസ്ഥയിൽ ഉതവിയായി നിൽക്കുന്നത് സൂത്രപ്പാവ. ഇത് വ്യഷ്ടിയെക്കൊണ്ടത്. അനവധി സൂത്രപ്പാവയ്ക്ക് ആധാരം സൂക്ഷ്മക്കയറ്. അത് ആകാശം പോലെ നിരവയവം. അതിൽ വ്യഷ്ടിഭാവത്തിലുള്ളവയെ സമഷ്ടിഭാവേന കോർത്തിരിക്കുന്നത് കയറ്. അത് ആകാശപ്രതിബിംബം. ബോധം സമഷ്ടിയെ നോക്കി. ബോധം ചേർന്നു നിൽക്കുന്ന അരുൾ സർവനാമരൂപങ്ങളേയും അഴിച്ചതുകൊണ്ട് അരുൾ എന്ന പേരുമില്ല. ബോധവും അരുളും പോയാൽ സമഷ്ടിനാമരൂപാദികൾ (ആകാശ പ്രതിബിംബം) കൺമണിയായ സൂത്രപ്പാവയിൽ പകരുമ്പോൾ അതോടു ചേർന്ന് പാവയും അഴിഞ്ഞുപോകും. അങ്ങോട്ടു പോകുക എന്നോ, ഇങ്ങോട്ടു പോകുക എന്നോ ഇല്ലാതെ വൃത്തിരഹിതമായി അഴിയുന്നു.

ജാഗ്രസ്വപ്നസുഷുപ്തികളിലോ അതിന് അതീതമായി ഒരു അവസ്ഥ ഉണ്ടെങ്കിൽ അതിലാവട്ടെ എൻെറ സ്വരൂപത്തെ പ്രാപിക്കാൻ എനിക്കൊന്നും ചെയ്യേണ്ടതില്ല. നിങ്ങൾക്കു നിത്യപ്രാപ്തമായിരിക്കുന്ന സത്ചിത് ആനന്ദ സ്വരൂപത്തിനെ അടയാൻ ഉണ്ടാക്കിയ ആഗ്രഹം ഒന്നു മാത്രമാണ് ജനനമരണ സംസാര ദുഃഖത്തിനു കാരണമായത്. നിങ്ങളെ വിട്ട് സാക്ഷാത്കാരം എവിടെ ഇരിക്കുന്നു? അന്യായമായതാണെങ്കിൽ അതിലെ ആരാണ് നിങ്ങളിൽ കൊണ്ടുവരുന്നത്? നിങ്ങളുടെ ബോധത്തിലോ സുഷുപ്തിയിലോ ആണോ സാക്ഷാത്കാരം വരേണ്ടത്? നിങ്ങൾ നിങ്ങളേയും വഞ്ചിച്ച് ലോകത്തേയും വഞ്ചിക്കുന്നു.

## 13-8-1936

ഒരു വസ്തുവിൻെറ പൂർണതയ്ക്ക് ഇതരവസ്തുക്കളെ ആശ്രയിച്ച് ആ വസ്തുവിനോട് ചേർന്നിട്ട് തിരിയെ വരുന്ന അവസ്ഥയിൽ ഒരു

പൂർണത സംഭവിക്കുന്നു. ആ പൂർണതയ്ക്ക് എത്ര അർഥമുണ്ടെന്നു നോക്കാം. ഉദാ:— ഗോതമ്പ് എന്നൊരു സാധനം. അതു ഇതരസാധനങ്ങളോടു ചേർന്നിട്ട് തിരിയെ വരുമ്പോൾ ഗോതമ്പ് എന്നു പൂർണമാകുന്നു. ഗോതമ്പു കുറവുവന്നിട്ട് മാവു മുതലായവയായി—പലഹാരമാക്കി. ഗോതമ്പു പലഹാരം എന്ന പൂർണതയെ പ്രാപിക്കുന്നു.

ഗോതമ്പു പൂർണം. അതിൻെറ യാത്ര പരിവർത്തനം—അതുപോലുള്ള ജഡവസ്തുക്കളിൽ മാത്രം യാത്ര ചെയ്യാം. ജഡവസ്തുക്കളെല്ലാം പരസ്പരബന്ധമുണ്ട്. പൂർണതയുള്ള ഗോതമ്പ് തൻെറ സ്ഥാനത്തെ വിട്ട് അന്യത്തോടു ചേർന്നതുമൂലം ഗോതമ്പിനോടു മററൊന്നിനെ ചേർത്ത് പറയേണ്ടിവരുന്നു. ഗോതമ്പു ദോശ, ഗോതമ്പു റൊട്ടി എന്നിവ ഗോതമ്പ് എന്നുകേട്ടാൽ അതിൽ കൂടുതലായോ കുറവായോ ഒന്നും ആഗ്രഹിക്കാതെ ഇരുന്നാൽ അതിൻെറ പൂർണത അതിൽതന്നെ ഉണ്ടായിരിക്കുന്നു.

തനിക്കുതന്നെ ജനനമരണസംസാരദുഃഖം തോന്നുമ്പോൾ താൻ ഒരു സർക്കീട്ടു കഴിഞ്ഞിരിക്കയാണ്. ഈ ജനനമരണസംസാരത്തെ നിയന്ത്രിക്കുന്നതാണ് ജനനമരണസംസാരദുഃഖം. ജനിക്കുക എന്നുള്ളതിനു അകത്ത് മരിക്കുക എന്നുള്ളതുണ്ടോ? ജനിക്കുക എന്നുള്ളതിന് അകത്തു തന്നെ മരിക്കുക എന്ന് ഇരിക്കുന്നു. അപ്പോൾ ജനിക്കുകയും മരിക്കുകയും ചെയ്യുന്നത് എവിടെയായിരിക്കും? ജനിക്കാതെയും മരിക്കാതെയും ഉള്ള ഒന്നിൽ ഇരിക്കാം. ജനനമരണം അകററിയിരിക്കുന്ന അവസ്ഥയും ഭ്രാന്തിയാണ്. അതെങ്ങനെ? സമഷ്ടിജനനത്തേയും സമഷ്ടിമരണത്തേയും എടുത്താലും ഇവയ്ക്ക് ഇരിക്കാൻ ഒരു ആധാരം വേണം. ഇവകളെ സംസ്കരിച്ചിട്ട് ഓരോ ബീജംപോലെ വിചാരിക്കാം. ഈ ആധാരം ജനനമരണത്തിനു മുൻപിൽ ആയിരിക്കണം. ജനനമരണവും അല്ലാത്തതായ ഒന്നിൽ നിന്നും ഉണ്ടാകുന്നു. ജനനമരണ വൈഭവത്തിൽ നിന്നും ജനനമരണം ഉണ്ടായതായി വരികയില്ല. ഈ ആധാരം അന്യത്തിനു ഇടം കൊടുക്കാതെ ഏററവും വ്യാപ്തിയായിരിക്കുന്നു. ഈ ആധാരത്തെവിട്ട് ജനനമരണം എവിടെനിന്നും വന്നു? സമഷ്ടിജനനത്തിനും സമഷ്ടിമരണത്തിനും ആധാരം തന്നെ അധിഷ്ഠാനമായിരിക്കുന്നു. സമഷ്ടിജനനമരണം എടുത്തതുമൂലം ആധാരം വ്യാപ്തിയുള്ളതാകയാൽ ആധാരം തന്നെ ദ്രഷ്ടാവായിത്തീരുന്നു. ആധാരം അധിഷ്ഠാനമായും ദ്രഷ്ടാവായും തീരുമ്പോൾ ജനനമരണം ഇല്ലാതായിപ്പോകുന്നു. അങ്ങനെ ജനനമരണം ഭ്രാന്തിസ്വരൂപമാകുന്നു. ഭ്രാന്തിക്കുമാത്രമേ ജനനമരണദുഃഖം ഉള്ളൂ.

## 14-8-1936

പരസ്പരവിരുദ്ധമായ ജനനമരണങ്ങൾ ഏകോപിച്ചിരുന്നിട്ട് സത്തയെ കാണിക്കുന്നു. അതായത് അവയ്ക്ക് ആധാരമായ സ്ഥിതിയെ

കാണിക്കുന്നു. സമഷ്ടിഭ്രാന്തി ജനനമരണം നൽകിയതുമൂലം ആധാരത്തിനും സമഷ്ടിവൈഭവം കല്പിക്കേണ്ടിയിരിക്കുന്നു. ഒരു സങ്കല്പവസ്തുവിൽ ഭ്രാന്തി ഉണ്ടാകയില്ല. ചൈതന്യംതന്നെ ഭ്രാന്തിക്ക് അധിഷ്ഠാനം. ആധാരംതന്നെ അധിഷ്ഠാനദ്രഷ്ടാവായ ചൈതന്യത്തിൽ നിന്നും അന്യമായ ഭ്രാന്തിസ്വരൂപത്തോട് ജനനമരണം ഇരിക്കുന്നു. അന്യസ്വരൂപസ്ഥിതിയോടുള്ളതിൽ എങ്ങനെ ജനനമരണം ഇരിക്കാം? എപ്പോരം ആധാരം അധിഷ്ഠാനദ്രഷ്ടാവായി ഇരിക്കുന്നുവോ അപ്പോരം ജനനമരണം ഇരിക്കുന്നില്ല. ആധാരത്തിൽമാത്രം ജനനമരണം ഇരിക്കുന്നു. എപ്പോരം അതിനെ ഉററുനോക്കുന്നുവോ അപ്പോരം ജനനമരണം ഇല്ലാതായിപ്പോകുന്നു. ആധാരത്തിൻെറ കഴുത്തിൽ പിച്ചിറോസുകൊണ്ടുള്ള ജനനമരണഹാരം ഇട്ടതുപോൽ ഇരിക്കുന്നു. ആധാരം പൂർണത ഉണ്ടാക്കുവാൻ അതുതാങ്ങിവച്ചിരിക്കുന്ന മായയായ ജനനമരണത്തിൽ ഉഴച്ചാൽ എത്രമാത്രം പരിപൂർണത ഉണ്ടാകും. ആധാരത്തിൻെറ പൂർണത എന്നാൽ അതുതന്നെ അധിഷ്ഠാനദ്രഷ്ടാവാകുക എന്നുള്ളതാണ്. ഈ ജനനമരണത്തെ നോക്കിയിട്ട് ഇത് തൻെറ സ്വരൂപത്തിലുള്ളതല്ലായെന്നു കാണുമ്പോരം ആധാരം സത്താകുന്നു. ജനനമരണം അസത്താകുമ്പോരം അതിന് ഇരിപ്പിടം ഇല്ല. എങ്ങും ഇല്ലാതെപോകുന്ന അസത്തിനെ നിയന്ത്രിക്കാൻ ശ്രമിക്കരുത്.

അഗ്നിദേവർക്കശീർത്തിയെൻറു

സത്ത് അധിഷ്ഠാനമാകുമ്പോരം അത് ചിത്താകും. പ്രകാശിക്കുന്ന ഒന്നിൽ ജനനമരണം ഇരിക്കയില്ല. ആധാരത്തിൽ ജനനത്തിൽ നിന്നും മാററമാണ് മരണം—മരണത്തിൽ നിന്നും മാററമാണ് ജനനം. ഇതാണ് ഹാരമെന്നു പറഞ്ഞത്. ജനനമരണമായ മാററത്തോടു കൂടിയവന് അതിൻെറ നിവൃത്തിക്ക് (പൂർണതയ്ക്ക്) എന്തെങ്കിലും ചെയ്യണമെന്ന് സാധാരണ തോന്നുന്നു. ആലോചിച്ചാൽ ചെയ്യുന്നത് ഏതിലായിരിക്കണം. ഒരു വസ്തു ഉണ്ട് എന്നു തോന്നുന്നത് അപൂർണത്വം. ആ ഉള്ളത് ഇന്നരീതിയിൽ എന്നറിയുന്നത് പൂർണത്വം. അതായത് പരോക്ഷവും അപരോക്ഷവും.

ഒരു ഗോതമ്പിനകത്തുള്ള മണി വളർന്ന് അനേക ഗോതമ്പിനു കാരണമാകുന്നു—ഗോതമ്പ് കണ്ണും മണി കൺമണിയും ഗോതമ്പ് സമഷ്ടി ആകാശവും വിജൃംഭിക്കാതിരിക്കുന്നത് ആകാശപ്രതിബിംബം. ചൈതന്യമാകുന്ന കണ്ണിനകത്ത് ജീവനാകുന്ന മണി ഇരിക്കുന്നു. ബ്രഹ്മമാകുന്ന ആകാശത്തിൽ ഈശ്വരനാകുന്ന പ്രതിബിംബം ഇരിക്കുന്നു. വിജൃംഭിക്കാതിരിക്കുന്നതു ആകാശപ്രതിബിംബമാണ്.

അനാത്മാകാരം, ആത്മാകാരം, ബ്രഹ്മാകാരം, അതീതം ഇവയിൽ അനാത്മാകാരം നാമരൂപസഹിതമാണ്. അതിനെ കണ്ടത് ആത്മാകാരം.

അനാത്മാകാരവൃത്തി ഇരിക്കവേ അനാത്മാകാരവൃത്തിയാകുന്ന കണ്ണിൽ അതു ദുഃഖമാണെന്നു കണ്ട് മണിയാകുന്ന ആത്മാകാരം ഉദയമാകുന്നു. ആത്മാകാരവൃത്തിയാകുന്ന ആകാശത്തിൽ ആകാശപ്രതിബിംബമായ ബ്രഹ്മാകാരവൃത്തി ഉദയം. ഇവ കലരുമ്പോൾ തൻെറ സ്വരൂപം ഇതുകളെ വിട്ട് അതീതമാകുന്നു.

16-8-1936

## വൃത്തിയും നിർവൃത്തിയും (നിവൃത്തിയും)

നിർവൃത്തിയിൽ നിന്നു വൃത്തിയോ വൃത്തിയിൽനിന്നു നിർവൃത്തിയോ ഏതാണ് മുൻപുണ്ടായത്? നിർവൃത്തിയിൽനിന്നും എങ്ങനെ വൃത്തി ഉണ്ടാകുന്നു? നിർവൃത്തിയിൽനിന്നും വൃത്തി അന്യമാണെങ്കിൽ രണ്ടിനും ഇടയ്ക്കുള്ളതിന് എന്തുപേരു പറയും? ഇടയ്ക്കുള്ളതിനെ മാററിയാൽ നിവൃത്തിയാകുമോ? വൃത്തി വന്നുചേരുകയാണെങ്കിൽ ഇടയ്ക്കുള്ളത് ഏതിനോടു ചേർന്നു? നിവൃത്തി ഇടയ്ക്കുള്ളതിനെ മാററുമ്പോൾ അതിനു എന്തുപേർ പറയും?

ഉത്തരം:-നിർവൃത്തിയിൽ നിവൃത്തി മാത്രമെയുള്ളു. വൃത്തിയുമില്ല വൃത്തിയെ ഉണ്ടാക്കാനുള്ള ഉപകരണവുമില്ല. നിവൃത്തി രണ്ടുപ്രകാരം. നിവൃത്തി ആധാരമായി പ്രകാശിക്കാതെ ആധാരഭാവത്തിൽ ലീനമായ അവസ്ഥ നാം സുഷുപ്തിയിൽ അനുഭവിക്കുന്നു. എന്തുകൊണ്ട് നിവൃത്തിയിൽ നിന്നും വൃത്തി സംഭവിച്ചു? അത് നാമരൂപാദികളോടു പെരുമാറി വൃത്തി പൂർത്തിയായി. ആധാരത്തിൽ നിൽക്കുന്നതു കാണാകയാൽ നാമരൂപങ്ങളുടെ സംസ്കാരരൂപത്തിൽ വൃത്തിസ്വരൂപനായ ജീവൻ ചേർന്നു. ജീവനു വഹിക്കാൻ പാടില്ലാതെ സുഷുപ്തി ഉണ്ടാകുന്നു. നാമരൂപങ്ങളിൽ ലയിച്ചുപോകുന്നില്ല. ആധാരമായ നിവൃത്തി സത്ചിത് ആനന്ദമായി വരുമ്പോൾ ആ ആധാരത്തെ വിട്ടു ആധാരമാകുന്ന നിത്യനിവൃത്തി എന്നു നാമകരണമായി. നിത്യനിവൃത്തമായ ആധാരത്തിൽ നിന്നും വീണ്ടും വൃത്തി ഉണ്ടാകാം. ആ നാമരൂപത്തെകൊണ്ട വൃത്തി എല്ലാം നിവൃത്തിയായിട്ട് ഇരിക്കും.

ജാഗ്രത് സ്വപ്നസുഷുപ്തി ഇവയെ ഏകോപിച്ചു കാണുമ്പോൾ താൻ നിവൃത്തിയുടെ ആധാരത്തിൽ നിൽക്കുന്നു. അവിടെ നിന്നിട്ട് തൻെറ സ്വരൂപത്തിൽ സംശയമുണ്ടായി വിവേകംകൊണ്ട് നാമരൂപാദികളിൽ അന്വേഷിക്കുന്നവന് ഒരിക്കലും തൻെറ സ്വരൂപത്തെ അറിയാതെ പോകും. ജാഗ്രത് സ്വപ്നസുഷുപ്തിയെ യാതൊരു നിവൃത്തി ആധാരത്തിൽ നിന്നു കണ്ടുവോ അവിടെനിന്നിട്ടും തൻെറ നിവൃത്തി ആധാരത്തിൽ താൻ നിൽക്കുന്നതായികാണും. ഇവിടെ നിൽക്കുമ്പോൾ ഉണ്ടാകുന്ന

വാസന സദ്വാസന ഉണ്ടാക്കും. ഈ സദ്വാസനാപ്പഴക്കമാണ് സമാധി ഈ പഴക്കം സദ്വാസനമൂലം നിത്യനിവൃത്തിയായിതോന്നും. നിത്യനിവൃത്തിയിൽ പഴക്കം എന്തിന്? എന്നുതോന്നുമ്പോൾ സദ്വാസന ദുർവാസന എന്ന രണ്ടുപഴക്കവും പോയി സത് എന്നു പ്രതീതമാകും. അപ്പോൾ സദ് വാസനയായ വൃത്തി സദ്വാസനയായ സത്തിൽ നിന്നും ഉണ്ടായില്ലായെന്നറിയും. നിത്യനിവൃത്തയായ സദ്വാസനാപഴക്കം സദ്വാസനകൊണ്ടു വരേണ്ടതല്ലായെന്നു വരുമ്പോൾ ആ ആധാരമായ സത്ത്, ചിത്തായി പ്രകാശിക്കും. ഇത് സത്തുചിത്തു എന്നു കാണുന്നതുതന്നെ ആനന്ദമായിത്തീരും. ആ നിത്യവൃത്തിയും മാറുമ്പോൾ സത്ത് ചിത്തിലും ചിത്ത് ആനന്ദത്തിലും ഇരിക്കും. ആ ആനന്ദം ആനന്ദത്തിൽ ഇരിക്കും. ആ ആനന്ദം ആനന്ദത്തിലിരിക്കുമ്പോൾ ബ്രഹ്മാണ്ഡത്തിന് ഉള്ളിലും പുറമേയും ഇരിക്കും. അത് പരമസമാധി. സത്ത് സത്തിലിരിക്കവേ ബ്രഹ്മവിത്ത്. പലർക്കും ഉപകാരി. സത്ത് ചിത്തിലിരിക്കവേ വരൻ. അവനും ഉപകാരംചെയ്യും. ചിത്ത് ആനന്ദത്തിൽ ഇരിക്കവേ വര്യാൻ അവനെ ഉണർത്താൻ പ്രയാസം. ഇതുമൂന്നും സംഭവിക്കാതെ സത്ത് സത്തിലിരുത്തി ബ്രഹ്മവിത്തായിനിന്ന് ചിത്തിലിരിക്കാതെ ചിത്തിലിരുത്തി (പകൃതിഭാഗം പൂർണിച്ചിരിക്കാതെ) ആ ചിത്തിനെ ആനന്ദത്തിൽ വച്ച് അവിടെയും പോകാതെ ആനന്ദത്തെ ആനന്ദത്തിൽ ഇരുത്തുന്നവൻ വരിഷ്ഠൻ—അവന് മേൽപറഞ്ഞ മൂന്നുഅവസ്ഥകളുമില്ല. അവനു വേണമെങ്കിൽ അവയുമാവാം. അവനെ ആർക്കും അറിയാൻ കഴിയാത്തതു കൊണ്ടു പൂജിക്കാൻ നിവൃത്തിയില്ല.

പ്രാപിക്കൽ പലതരത്തിലാവാം (1) പ്രാപിക്കാത്തതിനെ പ്രാപിക്കൽ (2) പ്രാപിച്ചുകൊണ്ടിരിക്കുന്നതിനെ പ്രാപിക്കൽ (3) പ്രാപ്തമായതിനെ പ്രാപിക്കൽ.

(1) പ്രാപിക്കാത്തതിനെ പ്രാപിക്കൽ എപ്പോഴും ബാഹ്യത്തിൽ സംഭവിക്കുന്നു. അപ്പോൾ പ്രാപിക്കേണ്ടവൻ പ്രാപിച്ചിരിക്കുന്ന സ്ഥാനം വിട്ട് ഇളകിപ്പോകും. പ്രാപിക്കേണ്ടത് അവന്റെ സ്വരൂപത്തിൽ ചേരുമോ? അപ്പോൾ അവൻ മുൻപിരുന്ന സ്ഥാനത്ത് അവന്റെ സ്വരൂപം വലുതാകുമോ? ചെറുതാകുമോ? ഉദാ: പാറയിലെ വെള്ളം മുത്താകുമോ? തന്റെ സ്വരൂപത്തിനു കൂടുതൽകുറവ് ഉണ്ടാകാതെ ആ നിലയിൽ ഇരിക്കവെ ആ നിലവിട്ട് ഇതരങ്ങളെ സ്വീകരിച്ച് പ്രവേശിച്ചു. ഇത് എങ്ങനെ സംഭവിച്ചുവെന്നറിയുക അത്യത്ഭുതമായ സംഗതിയാണ്.

താൻ ഉണ്ട് ഇരിക്കുന്നുവെന്നു കാണുമ്പോൾ താൻ ഉണ്ട് എന്നുള്ളത് മറന്നിട്ട് ഇരിക്കുന്നു. എവിടെ എന്നു ചോദിക്കും? എവിടെ എന്നു ചോദിച്ചാൽ കാലം ദേശം വസ്തു ഇവകൾ ജാതമാകുന്നു. എവിടെ എന്നു ചോദിച്ചാൽ അവിടെ എന്നുള്ളതിൽ കാലം ദേശം വസ്തുക്കളെ താൻ സമ്പാദിച്ചിട്ട് വച്ചുകൊണ്ടിരിക്കും. അപ്പോൾ ഉണ്ട് എന്നു തോന്നിയ

ഇടത്ത് തന്റെ സ്ഥിതി ഒന്നുമാറുന്നു. അവിടെ എന്നത് ഉള്ളിടത്ത് എന്നു വരുമ്പോൾ അവിടെ അനാത്മാകാരവും ഉണ്ട് എന്നയിടത്ത് ആത്മാകാരവും സംഭവിക്കുന്നു. ഉള്ളിടത്തുള്ള ആത്മാകാരം ഉള്ള അരുൾ തന്നെ നോക്കുമ്പോൾ അരുൾ കഴന്ന് ഉള്ളവനാകുന്നത് സത്ത്, ഉള്ളവൻ ഉള്ളവനാകുമ്പോൾ നിത്യപ്രാപ്തമായതിനെ താൻ പ്രാപിക്കും;

(2) പ്രാപിച്ചുകൊണ്ടിരിക്കുന്നതിനെ പ്രാപിക്കൽ:—പ്രാപിക്കുക എന്നാൽ ഈശ്വരദത്തമായി പലതും നമുക്കു സംഭവിക്കുന്നു. അത് നാം ഈശ്വരദത്തമാണെന്ന് അറിയാതെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. അതു പോലെ ദൂരസ്ഥലത്തുള്ള മകനെ വേറെ സ്നേഹിതൻ മുഖാന്തിരം അച്ഛൻ സഹായിക്കുന്നു. ഇങ്ങനെ പ്രാപിക്കവേ ഇതെല്ലാം ഈശ്വര ദത്തമാണെന്ന്, അറിയുമ്പോൾ അതു നാമല്ലേ അറിഞ്ഞത്. ഈശ്വരദത്ത മായി നാം പ്രാപിച്ചുകൊണ്ടിരിക്കുന്നതിനെ പ്രാപിക്കുമ്പോൾ ഈശ്വ രന് ഈശ്വരനെ വിട്ട് അന്യമില്ലാത്തതിനാൽ ഈശ്വരനെത്തന്നെ പ്രാപി ക്കുന്നു. ഈശ്വരൻ തന്നെത്തന്നെ താൻ താനായതുമൂലം ഈശ്വരൻ ഈശ്വ രനെ തന്നതായിസംഭവിക്കും—നിത്യപ്രാപ്തമായ ഈശ്വരനെ പുതു തായി പ്രാപിച്ചുപോകും. പ്രാപിച്ചതറിയാതെ ഇരിക്കുമ്പോൾ അന്യ മായി പ്രാപിച്ചുകൊണ്ടിരിക്കുന്നു. പ്രാപിച്ചതിനെ പ്രാപിക്കൽ ഇതു ആർക്കാണ്? എന്നു വരുമ്പോൾ പ്രാപിച്ചുകൊണ്ടിരിക്കുന്നവനെ കാണും—ഞാൻ പ്രാപിച്ചുകൊണ്ടിരിക്കുന്നുവെന്നു കാണുമ്പോൾ പ്രാപി ച്ചുകൊണ്ടു എവിടെ ഇരിക്കുന്നു? എന്നിൽ ഇരിക്കുന്നു. എന്നിൽത്തന്നെ ഇരിക്കുകയാണെങ്കിൽ പ്രാപിച്ചത് എന്നെത്തന്നെയാണ്. പ്രാപിച്ചു കൊണ്ടിരിക്കുന്നുവെന്നതിൽ അന്യമായും പ്രാപിച്ചത് എന്നെത്തന്നെ യെന്നും വരുമ്പോൾ മുൻപിനാലെ ഞാൻ പ്രാപിച്ചവനാകുന്നു. ഇങ്ങനെ മുൻപിനാലെ പ്രാപിച്ചത് പുതുതായി പ്രാപിച്ചതാകുന്നു.

(3) പ്രാപ്തമായതിനെ പ്രാപിക്കൽ:—മുൻപിനാലെ തന്നെ എനിക്ക് എന്നെ പ്രാപ്തമായിരിക്കെ പ്രാപ്തമായി എന്നുമാത്രം വരുമ്പോൾ താൻ ഇരിക്കാൻ ഇടം അന്വേഷിക്കുന്നു. ഇടം അന്വേഷിക്കുമ്പോൾ ആ ഇടത്ത് താൻ പ്രാപ്തമാകാതെ പോകുന്നു. അങ്ങനെ പോകുമ്പോൾ താൻതന്നെവിട്ട് ഇന്നിടത്ത് ഇരിക്കുന്നു. ഉദാ:—വീടു വിട്ട് നെയ്യാററിൻ കര പോയി എന്നതുപോലെ താൻ തന്നെ വിട്ട് താൻ ഒരിടത്ത് ഇരിക്കവെ, തന്നെവിട്ട് ഇടം ഇല്ലാത്തതിനാൽ തനിക്ക് ഇരിക്കാൻ ഇടം ഇല്ലാതാകും. താൻ തന്നിൽ ഇരിക്കുന്നവനാകും. അത് നിത്യപ്രാപ്തമാണ്—സകല പ്രാപ്തങ്ങളും നിത്യപ്രാപ്തമല്ലാതെ വേറെയില്ല. അങ്ങനെ നിത്യ പ്രാപ്തമായ തന്നെ പുതുതായി പ്രാപിക്കുന്നതു മോക്ഷം—താൻ പുതു തായി പ്രാപിക്കാതിരിക്കുന്നതു മോക്ഷാതീതം.

പ്രാപ്തമായ തന്നെ പ്രാപിക്കൽ എന്നതിൽ തനിക്ക് സകല പ്രമാദങ്ങളും ഉണ്ടാകുന്നു. അങ്ങനെതന്നെ പ്രാപിക്കൽ ഭ്രാന്തിയാണ്. മേൽപറഞ്ഞ മൂന്നിലും പ്രാപിക്കൽ എന്നത് നിത്യപ്രാപ്തമായതിനെ പ്രാപിക്കൽ തന്നെ – നിത്യപ്രാപ്തമായതിനെ പ്രാപിക്കാൻ ഒന്നും ചെയ്യരുതാത്തതായി വരുമ്പോരം തനിക്കൊന്നും ചെയ്യേണ്ടതില്ല.

## 22-8-1936

ഒരാരംക്ക് എപ്പോരം പൂർണ ആരോഗ്യം ആണെന്നു പറയാം?

താൻ തന്റെ കാര്യങ്ങരം അന്യൻ അന്യന്റെ കാര്യങ്ങരം എന്നു രണ്ടു തരത്തിൽ പ്രതീതമാകുന്നു. തന്റെ കാര്യങ്ങരം ബലവത്തരമായിരിക്കുമ്പോരം പൂർണ ആരോഗ്യമെന്നു പറയാം. എന്നാൽ അന്യനും അന്യന്റെ കാര്യങ്ങളും ബലവത്തരമാകാതിരുന്നാൽ ഒരു ആരംക്ക് പൂർണ ആരോഗ്യം എന്നു പറയാമോ? താൻ എന്നുള്ളതു പൂർണമാകാതെ മറഞ്ഞിട്ട് തന്റെ കാര്യങ്ങരം ബലവത്തരമാകുമ്പോരം താൻ പൂർണ ആരോഗ്യവാനാകുന്നു. അവന് അവന്റെ കാര്യങ്ങളും എങ്ങനെയിരുന്നാലും ശരി ഇങ്ങനെ താനും തന്റെ കാര്യങ്ങളും അവനും അവന്റെ കാര്യങ്ങളും ചേർന്ന് ഏകോപിച്ചിരിക്കുന്ന ആ അവസ്ഥയെപ്പറ്റി ആർക്കും ഒരെണ്ണവുമില്ല. അങ്ങനെ ഒരു പരിശീലനവുമില്ല. അതുകൊണ്ട് താൻ തന്റെ അവസ്ഥകളെ ബലവത്തരമാക്കിക്കൊണ്ടിരിക്കുമ്പോരം അപൂർണത്വമാകാനേ തരമുള്ളു. താൻ ഉണ്ടാക്കിയ തന്റെ പൂർണത്വം കരകളെ ഇടിച്ച് ആരോഗ്യഹാനിയെ ചെയ്യുന്നു. നമുക്കു പൂർണത്വം പൂർണത്വഭാവേന ഉണ്ടാകണമെങ്കിൽ രണ്ടു കാര്യങ്ങളും നിറവേറേണ്ടിയിരിക്കുന്നു. അതല്ലാതെയിരിക്കുന്നതാണു ജനനമരണം. 500 രൂപാശമ്പളക്കാരനും 5 രൂപാശമ്പളക്കാരനും ഒരുപോലെ സുഖം അനുഭവിക്കുന്നു. അവൻ സൂര്യപടമെത്തയിൽ ഇവൻ ഓലക്കീറിൽ, ജംബിസ്ക്കററിനു പുളിയൻകുരു. അതുകൊണ്ട് തന്റെ പൂർണത്വം ശരിപ്പെടണമെങ്കിൽ താനും തന്റെ കാര്യങ്ങളും അവനും അവന്റെ കാര്യങ്ങളും ശരിപ്പെടണം. ഉദാ: നമ്മുടെ വീട്ടിൽ കോളറാ വരാതെ സൂക്ഷിക്കാം. അന്യന്റെ വീട്ടിൽ വന്നാൽ അതു ഇങ്ങോട്ടു പകരാം.

താനാകുന്ന കണ്ണ് തന്റെ കാര്യങ്ങളാകുന്ന മണി. അവനാകുന്ന ആകാശം. അവന്റെ കാര്യങ്ങളാകുന്ന നിഴൽ. തന്റെ മണിക്ക് ആവശ്യപ്പെട്ടതു ശരിപ്പെടുത്തിക്കൊണ്ട് ഇരുന്നാൽ ജീവനു മുക്തി നില ശരിപ്പെടുന്നില്ല. അവനാകുന്ന ആകാശക്കണ്ണിൽ പകരുമ്പോരം തന്റെ കാര്യങ്ങളും അവന്റെ കാര്യങ്ങളും സങ്കലനമാകുന്നു. താനും അവനും എന്നുള്ളത് കാര്യങ്ങളുടെ ഏകത്വ അനേകത്വം കൊണ്ട് അവ ഏകീകരിക്കുമ്പോരം കാര്യങ്ങരം നാനാത്വത്തെ കാണിക്കാൻ ഒരുമ്പെടാത്തതുമൂലം താനും അവനും ഏകോപിക്കാതെ ഒന്നായിരിക്കും. മുൻപിനാലെ

ഒന്നാണ്. തന്റെ കാര്യങ്ങൾ സമഷ്ടിവൈഭവം. അവന്റെ കാര്യങ്ങൾ സമഷ്ടിവൈഭവം. വ്യഷ്ടിവൈഭവം മാത്രമായാൽ പൂർണത്വം സംഭവിക്കുന്നില്ല. കാര്യങ്ങൾ ഐക്യം ഉണ്ടായി ഭിന്നതയെ കാണിക്കാതിരിക്കണം. അപ്പോൾ വ്യഷ്ടിസമഷ്ടിയുടെ ഐക്യതയിൽ ഓർമ, ഓർമക്കേട്, ഇളക്കം ഇവയില്ലാതെ പോകുന്നു. സ്മൃതി വിസ്മൃതി ഭ്രാന്തി ഏകോപിക്കുമ്പോൾ ഇവയ്ക്കു അന്യമായ താനും അവനും ഒന്നാകും. അത് നിത്യപ്രാപ്തമായ ഒന്നാണ്. അതിൽ വ്യഷ്ടി സമഷ്ടി ഏർപ്പെട്ടതുമൂലം സ്വരൂപത്തിൽ പ്രവേശിക്കാതെ താനെന്നും അവനെന്നും വരുമാറുനാമകരണം കാണിച്ചു. താനും അവനും ഏകോപിക്കുന്നിടത്താണ് താനും അവനും മുൻപിനാലെ ഇരിക്കുന്നത്. തന്നെയും അവനേയും ചേർക്കേണ്ട. തനിക്ക് എന്തെങ്കിലും പൂർണീകരിച്ചിട്ട് ഉണ്ടെങ്കിൽ അതുഒഴിവായിപ്പോയി. പൂർണനായ തന്നെ കാണിക്കാതെ അപൂർണീകരിച്ചിട്ടു തന്റെ കാര്യങ്ങൾ വൈഭവങ്ങൾ സാധിക്കുമ്പോൾ തന്നെ കാണിക്കാതെ പൂർണതയിൽ ഇരിക്കുന്നു. ഒഴിവ് വൈഭവത്തിൽ ഇരിക്കുന്നു. അവൻ ഇരിക്കുന്നിടവിട്ട് ഒരു അന്യവും ഇരിക്കാൻ നിവൃത്തിയില്ല. ഇരിക്കുന്നതിൽ കൂടെ വെളിപ്പെടുകയല്ലാതെ വേർതിരിച്ചെടുക്കുവാൻ കഴികയില്ല.

അവനിൽനിന്നും തന്റെ കാര്യങ്ങളായി ഭിന്നിപ്പിച്ച് തന്റെ കാര്യങ്ങൾ അവന്റെ കാര്യത്തിൽ നിന്നും എടുത്ത് തൻേറതാക്കി പൂർണീകരിക്കുന്നത് അവനോടുള്ള നന്ദികേടാണ്. തന്റെ കാര്യങ്ങൾ തന്റെ നിഴലില്ല. അവന്റെ കാര്യങ്ങൾ അവന്റെ പ്രതിബിംബമാണ്. അത് അവന് ജനനമരണത്തെ നൽകാൻ കഴിയുകയില്ല. പ്രതിബിംബം ബിംബത്തിനു ഹാനി നൽകയില്ല. ജനനമരണസംസാരദുഃഖം നൽകാത്ത അവന്റെ പ്രതിബിംബം അവന്റെ (ആകാശത്തിന്റെ) നിഴലായിട്ട് പറയാം. അവന്റെ അവസ്ഥ ഒടുക്കം എന്നുംപറയാം. അവന്റെ നിഴൽ ഒഴിവിനെകൂടാതെ ഒടുങ്ങിയിരിക്കുന്നു. അവന്റെ കാര്യങ്ങൾക്ക് സൃഷ്ടിസ്ഥിതിസംഹാരമെന്നും ഒഴിവിനുകാര്യമില്ലാത്ത അവന്റെ വൈഭവങ്ങൾ ഉണ്ടായികൊണ്ടിരിക്കവേ ഒടുങ്ങിക്കൊണ്ടിരിക്കും. നടക്കുമ്പോൾ നടക്കാതിരിക്കും. അവന്റെ കാര്യങ്ങൾ സ്മൃതിവിസ്മൃതിഭ്രാന്തിക്ക് അന്യമായിരുന്നിട്ട് ഒഴിവിനു ഇച്ഛയില്ലാതെ ഒടുക്കഭാഗത്ത് ഇരിക്കുന്നു. അതു ചേരുമ്പോഴും വൃത്തിചെയ്യുമ്പോഴും ഇല്ലാത്തപ്പോഴും ഒടുങ്ങിയിരിക്കുന്നു. വൃത്തിനിവൃത്തികളിൽ ഏതൊന്നു നിവൃത്തിരൂപത്തിൽ ഇരിക്കുന്നുവോ അത് ഒടുക്കം. വൃത്തിനിവൃത്തികളിൽ ഏതൊന്നു വൃത്തിരൂപത്തിലിരിക്കുന്നുവോ അത് ഒഴിവും. ജീവൻമുക്തിയിൽ ജീവനേയും അവനേയും വഴിയാംവണ്ണം അറിഞ്ഞില്ലായെങ്കിലും നിവൃത്തിയിൽ ഇരിക്കുന്ന വൃത്തിനിവൃത്തിരൂപമാകയാൽ അത് എടുക്കുന്ന വൃത്തി ഏതും നിവൃത്തിരൂപമാകും. ഒടുക്കം നിവൃത്തിയിൽ ഇരിക്കുന്നു. വൃത്തിസമ്പൂർണതയിൽ ഒഴിവുസംഭവിച്ച് സംപൂർണവൃത്തിയിൽ നിവൃത്തിരൂപ

വൃത്തിപകരുമ്പോൾ നിവൃത്തിനിവൃത്തി അല്ലെങ്കിൽ നിത്യനിവൃത്തി. നിവൃത്തിനിവൃത്തി എന്ന സത്യത്തിൽ നിത്യനിവൃത്തി എന്ന ചിത്തു പകർന്നു. നിവൃത്തിനിവൃത്തി, വൃത്തിനിവൃത്തിയെന്ന് ആനന്ദമായി കലരുമ്പോൾ എല്ലാം നിവൃത്തിരൂപത്തിലാകയാൽ സത്തും ചിത്തും ആനന്ദ രൂപത്തിലാകും. ഏതൊരാനന്ദത്തിൽ സത്തും ചിത്തും പിറവാ ചൊല്ലായി അടങ്ങുന്നുവോ ആ ആനന്ദം മൗനാതീതസ്വരൂപം.

ചിദംബരമിദം പുരം പ്രഥിത മേവപുണ്യസ്ഥലം സുതാശ്ചവിനയോ ജ്വലം സുകൃതശ്ചകാശ്ചീത്കൃതാഃ വയാസ്യമമസപ്തതേ രൂപരിനൈ വഭോഗേസ്പൃഹനകിശ്ചിദഹമർഥയേ ശിവപദം ദിദൃക്ഷേപരം ആഭാ ദിഹാംക സദാ നടപാദ പത്മജ്യോതിർമയോ മനസിമേതരുണാരുണോ ദയം...

(നൂനം ജനനമരണ ഘോരപിശാച കീർത്താ സംസാരമോഹരജനീ വിരതിം പ്രയാത).

ഈ ചിദംബരം പ്രസിദ്ധമായ പുണ്യസ്ഥലമാണ്. എനിക്ക് കുറെ മക്കളുണ്ടായത് വിനയംകൊണ്ട് ഉജ്വലൻമാരാണ്. നല്ല കൃതികൾ ചിലവ എന്നാൽ ചെയ്യപ്പെട്ടു. എന്റെ വയസ് 70–നു മേലായി. ഭോഗത്തിൽ ഒട്ടും ആശയില്ല. ശിവപദം മാത്രം കാണുന്നതിന് ആഗ്രഹമുണ്ട്, സ്വർണ സഭയിൽ നടനം ചെയ്യുന്നവന്റെ പാദപത്മത്തിന്റെ ജ്യോതിർമയ മായ തരുണാരുണ പാദപത്മം? എന്റെ മനസ്സിൽ ഉദയം ചെയ്യുന്നു.

## 23-8-1936

രണ്ടു സംഗതിയും ഒന്നിച്ചു സംഭവിക്കണം. ഈശ്വരനു ക്ലേശങ്ങൾ ഒഴിഞ്ഞ് രണ്ടെന്നുള്ള ഭാവം ഒഴിയുന്നതു ശ്രേഷ്ഠം തന്നെ—ഇതു ഇല്ലെങ്കിൽ സാലോക്യാദിവേണം. അതും ഇല്ലെങ്കിൽ കേവലഭക്തിയെങ്കിലും വേണം.

നമ്മുടെ കയ്യിൽ ഒരുരൂപായുണ്ടെങ്കിൽ ആവശ്യമുള്ള സാമാനങ്ങൾ ഏതാണ്ടു വാങ്ങിക്കാം, വാങ്ങിക്കുമ്പോൾ രൂപാ അഴിഞ്ഞുപോകുന്നു. പിന്നീട് ആവശ്യത്തിനു വേറെ രൂപാ വേണം. എന്നാൽ ഒരു രൂപായിൽ നാം ആവശ്യമുള്ള സാധനങ്ങൾ വാങ്ങിയാലും വീണ്ടും ഒരുരൂപാ കൂടെ അവിടെത്തന്നെയുണ്ടെങ്കിൽ ഈ രൂപാ ഒരു നല്ല രൂപയാണ്", അപ്പോൾ രൂപാ കൊണ്ട് ആവശ്യങ്ങൾ നിറവേററുന്നതോടുകൂടെ ഈ രൂപായും ഉണ്ടായാൽ ആവശ്യങ്ങൾ നിറവേറും. രൂപാ രൂപയുടെ സ്ഥാനത്ത് ഇരിക്കുകയും ചെയ്യും. അപ്പോൾ ആവശ്യങ്ങൾ നിറവേറാൻ പ്രവേശിച്ചിട്ട് ബാക്കി ഇരിക്കുകയും വേണം. രൂപാ എപ്പോഴും ഇങ്ങനെ ഇരിക്കുകയാണ്. നമ്മുടെ കൈവശം ഇരിക്കുന്ന രൂപാക്ക് ഈ വൈഭവം ഇല്ലെങ്കിലും രൂപായെ സംബന്ധിച്ചിടത്തോളം ഇങ്ങനെ തന്നെ ഇരിക്കയാണ്. കൈ

വശമുള്ള ധനംകൊണ്ട് ആവശ്യങ്ങളുടെ സ്വരൂപത്തിൽ കയറാതെ ആവശ്യങ്ങളെ നിറവേററിയിട്ട് ഇനി ആവശ്യങ്ങളെ നിറവേററാൻ ഈ ധനം തന്നെ ഉണ്ടായിരിക്കയും ചെയ്യുന്നു. ധനം കൊണ്ടു നിറവേറുന്നത് ആകാശവും പ്രതിബിംബവും. നമ്മുടെ രൂപായും ആവശ്യവും കണ്ണും മണിയും.

ഉദാ:–മോതിരംകൊണ്ട് ആവശ്യം സാധിക്കുന്നതു നാണയമായി മാററിയിട്ടാണ്. മോതിരത്തിൽ നാണയവുമുണ്ട്. ശരീരത്തെ അലങ്കരിക്കാനുള്ള സ്വരൂപവും ഉണ്ട്. അതുപോലെ സ്വർണത്തിൽ അതിന്റെ മഹത്തായ രൂപവും ഉണ്ട്.

സ്വർണം — ആത്മാവ്. മോതിരമാകുന്ന സ്വരൂപം — അന്തഃകരണം. മോതിരമാകുന്ന ആകാശവും മോതിരവും ചേർന്നത് ജീവൻ. മോതിര സ്വരൂപ ഉണ്ടാക്കലും അഴിവും ജനനമരണം—ഉണ്ടാക്കൽ അഴിക്കൽ എന്നത് മോതിരസ്വരൂപത്തിൽ ഉണ്ട്. മോതിരമാകുന്ന കണ്ണിൽ വിലയാകുന്ന മണിയും ഇരിക്കുന്നു. സ്വർണമാകുന്ന ആകാശവും പവനാകുന്ന നിഴലും ഇരിക്കുന്നു. മോതിരസ്വർണം മുമ്പിനാലെന്നപോലെ സ്വർണമാണ്—ആ നിലയെ പ്രാപിച്ചവൻ വരിഷ്ഠൻ.

## 24-8-1936

വിവേചനം ചെയ്യുന്നതുവരെ നാമരൂപാദിഭാരം ജനനമരണ സംസാരമായി തന്നുകൊണ്ടിരിക്കുന്നു. വിവേചനം ചെയ്യുമ്പോൾ നാമരൂപാദിഭാരം ജനനമരണത്തെ നൽകുന്നില്ല. അതു ഇല്ലാത്തതായിപോകുന്നു. വെള്ളത്തിൽ വിരലുകൊണ്ട് എഴുതി സ്നേഹിതരോടു വായിക്കാൻ പറഞ്ഞാൽ വിഷമിക്കും. സ്ലേററിലായാൽ എന്തോ എഴുതിയിരിക്കുന്നുവെന്നുപറയും. സമസ്ഥിതിയുള്ള വസ്തുക്കളുടെ സംഘർഷംകൊണ്ട് ഏററക്കുറച്ചിൽ ഉണ്ടാവും. നാമരൂപാദികൾ കൊണ്ട് ഏററക്കുറച്ചിൽ ഉണ്ടാകുന്നില്ല. ഇങ്ങനെ വസ്തുക്കളിൽകൂടെ നാമരൂപഭാരം പ്രവേശിക്കാത്ത നാമരൂപം ചൈതന്യത്തിൽ എത്രമാത്രം പ്രവേശിക്കാം. ഇങ്ങനെ വസ്തുക്കൾ നാമരൂപത്തെ കൊള്ളാതിരുന്നാൽ ജഡമായാലും ചൈതന്യമായാലും ശരി (ജഡമെന്നും ചൈതന്യമെന്നും കല്പിച്ചതുതന്നെ നാമരൂപമാണ്) ഏതുവസ്തുവിൽ നിന്നായാലും നാമരൂപാദി എടുത്താൽ സത്തുചിത്ത് ആനന്ദമായി. ഒരുമാററവും ചെയ്യാൻ കഴിയാത്തതിനെ നിയന്ത്രിക്കാൻ ശ്രമിക്കുന്നത് തുച്ഛമല്ലേ? ഈ തുച്ഛമായതിനെ എത്രനാൾ വഹിക്കുന്നുവോ അവൻ മായയിൽതന്നെ. ഇത് തുച്ഛമാണെന്ന് അറിഞ്ഞവൻ വീട്ടിനുള്ളിൽ ഇരുന്നാലും തുറവിതന്നെ. അവന് ചിൻമുദ്രയും മററും വേണ്ടാ. ഈ ഭാരമില്ലാത്തതിനാൽ എന്തിനുഭാരം ഉണ്ടാക്കുന്നു. ഭാരമുണ്ടാക്കി നിങ്ങളെക്കൊണ്ട് അങ്ങ് ഒഴിപ്പിക്കുന്നു. നിങ്ങളിൽ പൊതിഞ്ഞിരിക്കുന്ന നാമരൂപം നിങ്ങളെ പൊതിഞ്ഞുതൂക്കുമ്പോൾ ജനനമരണഭാരം നഷ്ടം. നിങ്ങളിൽ പൊതിഞ്ഞ്, നാമരൂപികളെ തൂക്ക

മ്പോരം ഒരു നഷ്ടവുമില്ല. നിങ്ങരംക്ക് ഒരു ഭാരം നൽകാതെയും സ്വരൂപത്തിനു ഏററക്കുറച്ചിൽ വരുത്താതെയും സ്വരൂപത്തിൽ പ്രവേശിക്കാതിരിക്കയും ചെയ്യുന്ന നാമരൂപം അഭിമാനിക്കാതിരിക്കയല്ലേ വേണ്ടത്. അങ്ങനെയാണെങ്കിൽ മോക്ഷാഭിമാനത്തിനും ബന്ധാഭിമാനത്തിനും ഒരു വിലയല്ലേയുള്ളു. കണ്ണുകൊണ്ട് പടത്തെകണ്ടു. എൻെറകണ്ണുകൊണ്ട് ഞാൻ പടത്തെകണ്ടു. കണ്ണുകൊണ്ട് കണ്ണിനെകണ്ടു. എൻെറ കണ്ണുകൊണ്ട് കണ്ണിനെകണ്ടു. വാചകമായ ആകാശക്കണ്ണിൽ വായിച്ച മാത്രയിൽ ഒന്നുകണ്ടത് കൺമണി. വാസ്തവആകാശത്തിൽ വാചക ആകാശത്തെ വിട്ട് ഉദയമാകുന്ന ലക്ഷ്യആകാശം പകരുന്ന അവസരത്തിൽ വാചകആകാശത്തിൽ വായിച്ച ഉടൻ കണ്ടത് പ്രത്യക്ഷ ആകാശം. അത് ഉണ്ട് എന്നിരിക്കുന്നു. വാചകആകാശം കണ്ണ്. ഉണ്ട് എന്നത് മണി. സത്യആകാശത്തിൽ വാചകത്തെ വിട്ട് ലക്ഷ്യആകാശം സത്യാആകാശത്തിൻെറ നിഴലായിരിക്കുന്നു. ലക്ഷ്യംമാത്രം വാചകമല്ല, ഉണ്ട് എന്ന കൺമണിയിൽ ലക്ഷ്യആകാശം കലരുമ്പോരം കൺമണി ആകാശം കൂടസ്ഥനാകുന്നു. സത്യആകാശം = ഉള്ള ലക്ഷ്യആകാശം (മഹാകാശം) പകർന്നിരിക്കവേ ഘടാകാശം മഹാകാശത്തിൽ ഇരിക്കുന്നതാണ് സാക്ഷാത്കാരം.

പ്രാണായാമം ചെയ്യുന്നവൻ പ്രാണൻ. പ്രാണനാകുന്ന ആകാശത്തിൽ ഓരോരുത്തരേയും പ്രാണായാമം ചെയ്യിക്കത്തക്കനിഴൽ ഉണ്ട്. പ്രാണായാമം ചെയ്യുന്നതായ കണ്ണിൽ ചെയ്ക എന്ന മണിയിൽ എല്ലാപേരെയും പ്രേരകം ചെയ്ക എന്ന നിഴൽ പ്രാണായാമം ചെയ്ക എന്നതിൽ കലരുമ്പോരം മഹാപ്രാണനെ വിട്ട് ഏതൊരു പ്രാണനാണ് വെളിയിൽ പോകുന്നത്? സത്യവും അസത്യവും സത്യമാണെന്നു കണ്ടിട്ട് സത്യത്തെ പറയുക.

## 25-8-1936

ആകാശം എന്നു വായിച്ചതിൽ ആകാശം ഒഴിച്ചുള്ള ഇതരവസ്തുക്കളെ ഇതല്ല, ഇതല്ല എന്നു വിട്ടിട്ട് ആകാശം ഉണ്ട് എന്നതുവരെ പോകാം. നിരവയവമായ ആകാശം കണ്ണിനാൽ അറിയാൻ സാധിക്കുന്നതല്ല. കണ്ണിനെക്കൊണ്ട് അറിയാൻ സാധിക്കാതെ കണ്ണിനെക്കൊണ്ടു കാണാവുന്നതും ശബ്ദം തുടങ്ങിയവകൊണ്ടു കാണാൻ പാടില്ലാതെ ഉണ്ട് എന്നതുവരെ പോകും. ഇന്നപ്രകാരമെന്നു പറയാൻ നിവൃത്തിയില്ല. ആകാശം ഭൂമിയല്ല, വെള്ളമല്ല, അഗ്നിയല്ല, വായുവല്ല എന്നുപറയാം. ഇവ നാലും അല്ലാതെ ഒന്നാണ് എന്നുമാത്രം പോയിനിൽക്കും. അപ്പോരം ആകാശം ഉണ്ട് എന്നു മാത്രമാകും. വാചകശബ്ദം കൊണ്ടുള്ള ആകാശത്തെ മനസ്സിലാക്കിയതല്ല. അതിനും ലക്ഷ്യമായിരിക്കുന്നു. ആ ലക്ഷ്യം കുടെയും ഇല്ലാത്തത്. സത്യ ആകാശം ലക്ഷ്യ ആകാശമെന്നാൽ

വാചകത്തെ വിട്ടിട്ട് ഒരു ലക്ഷ്യത്തെ നാം മനസ്സിലാക്കുന്നു. ഒരു നിഴൽപോലെ നാം മനസ്സിലാക്കുന്നു. സത്യമായ ആകാശത്തിനു അപ്പുറംപോകാൻ നിവൃത്തിയില്ല. വാചകശബ്ദംകൊണ്ട് നാം ഒന്നു കണ്ടുപോയി. അതു പരോക്ഷമായിരിക്കുന്നു. വാചകശബ്ദമായ ആകാശംകണ്ണുപോൽ ഇരിക്കുന്നു. അതിൽ ഉണ്ട്. അത് മണിയായിരിക്കുന്നു. ഇന്നമാതിരിയെന്നു വരാത്തതുമൂലം അന്വേഷണം നേരിട്ടു. പ്രമാദം സംഭവിക്കുന്നു.

ഒരിക്കൽ സത്യമായുള്ള ആകാശം എങ്ങും വ്യാപകമായിരിക്കുന്നു. അതിന് ഒരു രൂപവുമില്ല—രൂപരഹിതമായാൽ രൂപപദാർഥത്തിൽ ഇരിക്കുന്നതു ഒരു ഹാനിയുമില്ല. അങ്ങനെയുള്ള ആകാശത്തിൽ തന്നെ വാചക ശബ്ദം ഇരിക്കുന്നു. ഈ ശബ്ദം ഇതര വസ്തുക്കളെ അല്ലെന്നു കാണിച്ചിട്ട് അത് ഉണ്ടെന്നു കാണിക്കുന്നു. വാചകം വിട്ട് വാചകം ചേരാത്തതായി വാചകംമൂലം കുറിക്കുന്ന മഹാകാശത്തിൻെറ നിഴലായിരിക്കുന്നു ലക്ഷ്യാകാശം. മഹാകാശവും വാചകലക്ഷ്യാകാശവും വാചകശബ്ദം മൂലം ഉണ്ട് എന്ന ലക്ഷ്യാകാശം ഉദയമാകുന്നു. ലക്ഷ്യാകാശം ഉണ്ട് എന്നതിൽ കലരുന്ന ലക്ഷ്യാകാശം കൺമണിയിൽ ഉദയമാകുമ്പോൾ കണ്ണാകുന്ന വാചകഭാവം പോകുന്നു. വാചകം കൊണ്ടു കുറിക്കുന്ന ലക്ഷ്യം കൺമണിയിൽ ഉദയമായിപ്പോയി. ലക്ഷ്യാകാശം എങ്ങും നിറഞ്ഞു സത്യാകാശമായിരിക്കുന്നു. ഉദാ:—തെങ്ങോലയുടെ ഇടയിൽകൂടി നക്ഷത്രത്തെ കാണിക്കുന്നതിൽ തെങ്ങോല ലക്ഷ്യം എന്നാൽ സത്യാകാശത്തിനു ലക്ഷ്യാകാശം വേണ്ടതില്ല. കൺമണിയിൽ ലക്ഷ്യാകാശം ഉദയമാകുമ്പോൾ കണ്ണാകുന്ന വാചകം വേണ്ടാ. അപ്പോൾ വാചകം തനിയെ മാഞ്ഞുപോകുന്നു. ലക്ഷ്യാകാശം സത്യാകാശത്തിൽ ഇരിക്കുന്നു. ലക്ഷ്യാകാശം സത്യാകാശത്തിൻെറ നിഴൽ ആകുമ്പോൾ അത് സത്യാകാശത്തിൽ ഉദയമാകുന്നു. സത്യാകാശത്തിൽ വാചകവും ലക്ഷ്യവും ഇല്ലാത്തതുമൂലം അത് സത്യാകാശമായിത്തന്നെ ഇരിക്കുന്നു. അത് മുമ്പെതന്നെ അപ്രകാരമായിരുന്നു. മണിയിൽ ഉദയമാകുമ്പോൾ മണി എന്നതു കാണുകയില്ല. വാചകത്തിനു നാമരൂപമുണ്ട്. മണിയിൽ ഉദയമായ നാമരൂപം ലക്ഷ്യം. ഉദയമാകയാൽ വിട്ടുപോയി. ഉണ്ട് എന്നതിൽ നാമരൂപം ചേർന്ന വാചകം തടസ്സം. ലക്ഷ്യം നാമരൂപത്തിനു ഇടം കൊടുക്കുന്നു. ആകാശം (നാമരൂപം) ഉണ്ട്—നാമരൂപം ഉണ്ടായും അഴിഞ്ഞും ചേർന്നിരിക്കുന്ന വസ്തു. അതുകൊണ്ട് അഴിപ്പേ അവനുക്കുമിച്ചൈ എന്നു വന്നത്. അങ്ങനെ അഴിഞ്ഞുകൊണ്ടിരിക്കുന്നതിൽ അഴിക്കാൻ ശ്രമിക്കരുത്. ശ്രമിച്ചാൽ അതു സൃഷ്ടിയായിപ്പോകും. നാമരൂപത്തിൽ ഭ്രമിക്കരുത്. നാമരൂപത്തിൽ ഭ്രമിച്ച് അതിനെ അഴിക്കാൻ ശ്രമിച്ചാൽ ഒരിക്കലും യഥാർഥത്തെ അറിയുകയില്ല.

ജിജ്ഞാസു ബുദ്ധിമാനാണ്. എന്നാൽ ബുദ്ധിമാൻ ജിജ്ഞാസു വല്ല. അതുകൊണ്ട് ബുദ്ധിമാൻ യഥാർഥത്തെ അറിഞ്ഞുവെന്നുവിചാരിച്ച് അജ്ഞതയിൽ പോകുന്നു. ബുദ്ധിയെ കൊണ്ടിട്ട് യഥാർഥത്തിൽ എത്രമാത്രം മാലിന്യം കയററാമോ അത്രമാത്രം കയററിയിട്ട് സ്വച്ഛമാലിന്യത്തോട് ഇരിക്കുന്നു. മത്തേഭം പാംസുസ്നാനംപോലെ. ഇന്നത് ഇന്നപ്രകാരമാണെന്ന് അറിയുന്നതിൽ മയക്കം ഉണ്ടാകരുത്. അതു ജിജ്ഞാസുവിനു ഉണ്ടാകയില്ല. അതുകൊണ്ട് ജിജ്ഞാസുക്കളെല്ലാം പരമബുദ്ധിമാൻമാരാണ്. അവർക്ക് നാമരൂപം തകർത്തിട്ട് മായ ഉറഞ്ഞിരിക്കും. ബുദ്ധിമാന് മായ ലയിച്ചിരിക്കും. നാമരൂപം വിട്ടിട്ട് യാവനൊരുത്തൻ ആത്മസ്വരൂപത്തിൽ ലയിച്ചിരിക്കുന്നുവോ അവൻെറ ലയം പ്രത്യേകമാണ്. യഥാർഥം ഇപ്പോരം വൃത്തിരൂപത്തിൽ ഇരിക്കുന്നതിനാൽ വൃത്തി ഉദയമാകേണ്ടതായ സ്ഥലത്ത് ഒരു മുക്തി ഉദയമാകണം. അപ്പോഴെ സംശയംതീരൂ. അത് നിർവൃത്തി സ്വരൂപമാണ്. സാക്ഷാത്കാരത്തിൽ നിർവൃത്തിയും വൃത്തിയിൽ നാമരൂപവും നാമരൂപം ഇരുന്നാലും തരക്കേടില്ല. അതിൽ ഉഴയ്ക്കരുത്. പ്രകൃതി വേണം. പക്ഷേ അതു ഇല്ല എന്ന രൂപത്തിൽ വേണം— പ്രകൃതിതന്നെ ഒഴിഞ്ഞു നമ്മെ കാണിക്കുന്നു. ആ ഒഴിഞ്ഞ ഭാഗത്തു നാം നിന്ന് പ്രകൃതി ഒഴിഞ്ഞു കാണണം—അല്ലെങ്കിൽ അതു ഒഴിഞ്ഞൊഴിഞ്ഞുപോകുന്ന അവസരത്തിൽ നമ്മെയും കൂടെ കൊണ്ടുപൊയ്കളയും.

## 26-8-1936

ജീവനാകുന്ന കപ്പലിനെ അഭിമാനിച്ചുകൊണ്ടിരിക്കുന്നതു സ്ഥൂലസൂക്ഷ്മകാരണത്തിലാണ്. ഓരോന്നിലും ജീവൻ കയറുമ്പോരം അവിടം അടച്ചിട്ട് മറെറതിൽ കയററാം. കാരണഭാവത്തിൽ ലീനമാകാതെ കണ്ടാൽ കാരണം തന്നെ അടപ്പായി നിന്നു കിളർത്തി രണ്ടു സ്ഥാനത്തേക്കു വിടും. ഒന്നു തുര്യം തുര്യാതീതം എന്ന സ്ഥാനത്തേക്കും രണ്ടാമത്തേതു ജീവൻ ജീവനിൽതന്നെ നിൽക്കും. കാരണമായ സുഷുപ്തിയിൽ ജീവൻ വച്ചുകൊണ്ടിരിക്കുന്ന അഭിമാനം അതിസൂക്ഷ്മമായിപ്പോകയാൽ ഒന്നും അറിഞ്ഞില്ലാ എന്നുവരുന്നു. അതിനു കാരണം രണ്ടു പ്രകാരത്തിൽ. ഒന്നിനോടു ചേർന്നല്ലാതെ ജീവനു നിൽക്കാൻ നിവൃത്തിയില്ല. അതുകൊണ്ട് ജീവൻ അനാത്മാകാരത്തെ നോക്കുന്നതു സുഷുപ്തി. കാരണത്തിൽ ആത്മാകാരത്തെ നോക്കാൻ ആത്മാകാരം. സുഷുപ്തി ആത്യന്തം ക്ഷീണംകൊണ്ടു സംഭവിക്കുന്നു. അപ്പോഴുളള ആത്മാകാരം അല്പം കിട്ടിയാൽ സകല ക്ഷീണവും നശിക്കും. സ്ഥൂലസൂക്ഷ്മങ്ങളിൽ ആത്മാകാരം കൊണ്ടു പഴകിയാൽ അത് സുഷുപ്തിയിൽ ലബ്ധമാകും. ഉദാ;–അന്യ ദേശത്തു പോയ മകൻ വന്നാൽ ഉറങ്ങിക്കിടക്കുന്ന അച്ഛനെ വിളിച്ച് മകൻ വന്നവിവരം അറിയിച്ചാൽ ഉറക്കത്തിൽ ഞെട്ടി സുഷുപ്തി നിശ്ശേഷം പോകുന്നു. മററു കാര്യങ്ങരംക്കു വിളിച്ചുണർത്തിയാൽ

ഇപ്രകാരം ഉറക്കത്തിൽ ഞെട്ടുന്നില്ല. ഇതുപോലെ ജിജ്ഞാസുവിനും ബുദ്ധിമാനും സംഭവിക്കുന്നു. ഉത്തമന് താൻതന്നെ സ്നേഹിക്കുന്നതുകൊണ്ടാണ് ഇതരങ്ങളേയും തന്നെപ്പോലെ സ്നേഹിക്കുന്നത്. ഇങ്ങനെയുള്ളതംന്നെ വിട്ട് ഒരുകണവും (നിമിഷവും) പിരിയാൻ ഇഷ്ടമില്ലാത്ത ഉത്തമന് സുഷുപ്തിക്കുമുമ്പുതന്നെ ആത്മാകാരവൃത്തി ഉണ്ടാകുന്നു. അവന് സുഷുപ്തിതന്നെയില്ല. അവനെ കണ്ടാൽ ഉറക്കം എണീററവനെപ്പോലെ തോന്നും. അവനെ കാണുന്നതു തന്നെ അപൂർവം. അവന്റെ വൈരാഗ്യം മനുഷ്യനെ തിന്ന കടുവയെപ്പോലെ ഇരിക്കും. അതുപിന്നെ മററുമാംസങ്ങളൊന്നും തിന്നുന്നതല്ല. അതായത് അനാത്മാകാരമായ സ്ഥൂലസൂക്ഷ്മകാരണങ്ങളിൽ ആത്മാകാരത്തെ മാത്രം ഊന്നിക്കൊണ്ട് ജീവിക്കും. ഇവരുടെ നടക്ക സിംഹത്തെപ്പോലെ. സിംഹം ആഹാരത്തിനുവേണ്ടി അലഞ്ഞുനടക്കുകയില്ല. ഉത്തമജിജ്ഞാസു കഫപ്രകൃതക്കാരനും ജനനാൽ സൽസ്വഭാവിയുമായിരിക്കും. അവരുടെ ഉല്പത്തിതന്നെ ആത്മാകാരത്തോടുകൂടെയായിരിക്കും. അവർക്കു സ്ഥൂലത്തിലും സൂക്ഷ്മത്തിലുംകൂടെ സുഷുപ്തി പകർന്നു നിൽക്കും. എന്നാൽ എപ്പോഴും ഉറങ്ങുക എന്നല്ലാ. സുഷുപ്തിയിൽ ആത്മാകാരം ഉദയമാകണം. ആത്മാകാരഅനാത്മാകാരം കലർന്ന് അവിദ്യാസ്വരൂപനായി ജീവൻ നിൽക്കുന്നു. ജാഗ്രദാവസ്ഥയിൽ അഭിമാനത്തോട് ഇരിക്കുന്ന ജീവനു എന്താണ് ഇഷ്ടം? സുഖം അസുഖം അനാത്മാകാരത്തിൽനിന്നുണ്ടാകുന്നു. സ്ഥൂലത്തിൽ മുള്ളു തറച്ചവനെപ്പോലെ ഇരിക്കുന്നു. അനാത്മാകാരത്തോടുകൂടിയ ആത്മാകാരക്കണ്ണിൽ ജീവൻ നിൽക്കണം.

## 27-8-1936

ഇപ്പോൾ അനാത്മാകാരമാകുന്ന കണ്ണിൽ ജീവൻ മണിപോലെ നിൽക്കുന്നപക്ഷം സ്ഥൂലത്തിൽ ഉള്ള ജീവന്റെ അഭിമാനത്തെയാണ് അനാത്മാകാരവൃത്തിയെന്നു പറയുന്നത്. സ്ഥൂലമല്ല ജീവനാണ് സ്ഥൂലത്തെ പിടിച്ചിരിക്കുന്നത്. അതുകൊണ്ടാണ് ജീവൻ സ്ഥൂലത്തിൽ നിൽക്കുന്നതെന്നുപറയുന്നത്. സ്ഥൂലത്തെ വിട്ടുനിൽക്കുന്ന ജീവന്റെ അവസ്ഥക്ക് ആത്മഭാവമെന്നു പറയും. ഈ അഭിമാനമായ ബന്ധത്തെ വിട്ടുവിടും. ജീവൻ ക്രമേണ ഉയർന്നുപോകുമ്പോൾ അനാത്മാകാരത്തിൽ തന്നെ ആത്മാകാരം സംഭവിക്കുകയും അഭിമാനം വിട്ടതുമൂലം ജീവൻ ജീവനിൽതന്നെ നിൽക്കുകയും ആത്മാകാരം വായ്ക്കുകയും ചെയ്യുന്നു. ഇപ്രകാരം തന്നിൽതന്നെ സ്ഥിതനായ ജീവന് തനിക്കു യാതൊരു ക്ലേശങ്ങളും ഉണ്ടായിട്ടില്ല ഉണ്ടാകുന്നില്ല ഇനി ഉണ്ടാകയുമില്ല എന്നു മനസ്സിലാകും. എന്നാൽ ഇപ്രകാരമെല്ലാം സംഭവിച്ചത് തന്റെ അഭിമാനം ഒന്നുകൊണ്ടുമാത്രമാണ്. താൻ ജീവിതത്തിൽ തന്നെ നിൽക്കുന്നതിനാൽ അഭിമാനംമൂലം ജനനമരണക്ലേശത്തെ നൽകുന്ന ജഡാദിവാച്ചു

വെങ്കിലും അതിനെ മാററുവാൻ താൻ യാതൊന്നും ചെയ്യേണ്ടതില്ലെന്നും അറിയും.

അനാത്മാകാരവൃത്തി ആദ്യം വ്യഷ്ടിഭാവേന ഉദയമാകുന്നു. എന്തെന്നാൽ വ്യഷ്ടിയെ വിട്ടാൽ ജീവനും ഈശ്വരനും ഭിന്നമല്ല. വ്യഷ്ടിയിൽ എന്നപോലെ സമഷ്ടിയിലും ഉണ്ട് എന്നറിയണം. അനാത്മാകാരവൃത്തിയുടെ ചുരുങ്ങിയ ഭാവം തന്റെയും വലിയ ഭാവം ഈശ്വരന്റെയും എന്ന് അറിയണം. എന്നാൽ ഈശ്വരങ്കൽ ഉള്ളതിനെ തന്റേതെന്ന് അഭിമാനിക്കുകയാണ് ചെയ്യുന്നത്. ഈശ്വരങ്കലുള്ളതിനെ തന്റേതെന്നഭിമാനിക്കാതെ അത് ഈശ്വരന്റേത് എന്ന് ദൃഢത്വരുമ്പോരം ആത്മാകാരവൃത്തി ഉദയംചെയ്യും. അപ്പോരം അനാത്മാകാരവൃത്തി മുഴുവനും ആത്മാകാരവൃത്തികൊണ്ട് നിറയും. ഈശ്വരന്റെ ആത്മാകാരവൃത്തിയായ അരുളും തനിയെ ഉദയമാകും. അതായത് താൻ പാതി ദൈവം പാതി എന്നുള്ളതിൽ തന്റെ പാതി പൂർത്തിയാക്കിയാൽ ദൈവത്തിന്റെ പാതി തനിയെ പൂർത്തിയായിക്കൊള്ളും. ഇപ്രകാരം ആത്മാകാരവൃത്തിയിൽ നിൽക്കുന്ന ജീവൻ ആത്മാവിനെയും തന്നെയും മാലിന്യരഹിതമായ കണ്ണാടിയിൽ തന്റെ മുഖമെന്നവണ്ണം ദർശിക്കും. ഉദയമായ ആത്മാകാരവൃത്തിയും അപ്പോരം പോകും.

സമഷ്ടി ആത്മാകാരവൃത്തിക്ക് ബ്രഹ്മാകാരമെന്നുപേര്. ആത്മാകാരബ്രഹ്മാകാരഭാവങ്ങരം ഏകോപിച്ച് സംഭവിക്കണം. അപ്പോരം താൻ തന്നിൽ നിൽക്കുന്നത് കാണാം. ബ്രഹ്മാകാരവൃത്തിയിൽ നിൽക്കുമ്പോരം ജീവൻ, ഈശ്വരൻ, ബ്രഹ്മം ഇവയെല്ലാം പര്യായശബ്ദങ്ങളായിപോകും. അതായത് ജീവൻ സത്തായും ഈശ്വരൻ ചിത്തായും ബ്രഹ്മം ആനന്ദമായും തീരുന്നു. അപ്പോരം ജീവൻ ഇരിക്കുന്നത്, ഈശ്വരങ്കലും ഈശ്വരനിരിക്കുന്നത് ബ്രഹ്മത്തിങ്കലും ആകും.

ബ്രഹ്മാകാരവൃത്തി സംഭവിക്കാതെ ആത്മാകാരവൃത്തിയിൽ സാക്ഷാത്കാരം ഉദയമായാൽ അഷ്ടൈശ്വര്യം തുടങ്ങിയ പലസിദ്ധികരംക്കും തൻമൂലം അനാത്മാകാരവൃത്തിയിലേക്ക് അധഃപതിച്ചും പോകും. അതായത് വെള്ളപ്പൊക്കസമയത്ത് സമുദ്രത്തിൽ പതിക്കുന്നതിനുമുമ്പ് നദീപ്രവാഹം തീരപ്രദേശത്തെ നശിപ്പിക്കുന്നതുപോലെയാകും. അതുകൊണ്ട് ആത്മാകാരവൃത്തിയോടുകൂടെ ബ്രഹ്മാകാരവൃത്തിയും ഉദയമാകണം. അഷ്ടൈശ്വര്യവും മോക്ഷവും ഏകോപിപ്പിച്ച് പണ്ട് ഋഷികരം സാധിച്ചിരുന്നു. ഇക്കാലത്ത് ഇവ ഒന്നിച്ച് സംഭവിക്കുന്നില്ല. ആശിച്ചാലും സംഭവിക്കുന്നില്ല. ആശിക്കാതെ ഉദയമാകുന്ന ആത്മാകാരവൃത്തിയിൽ ബ്രഹ്മാകാരവൃത്തിയെ കാണണം. അവിടെ യാതൊരു തടസ്സങ്ങളും ഇല്ല. നമ്മുടെ പഴക്കത്തെ ലാക്കാക്കാതെ ബ്രഹ്മാകാരവൃത്തിയെ സദാ എണ്ണണം—പക്ഷേ ഇതിനുള്ള സൗകര്യം കുറഞ്ഞും തടസ്സങ്ങരം വർധിച്ചും വരും. എന്നാലും അടിപെട്ടു

പോകരുത്. അനാത്മാകാരവൃത്തിതന്നെയാണ് സ്ഥൂലീകരിച്ച് ശരീരമാകുന്നത്. അതിൽ ഉദയമാകുന്ന ആത്മാകാരവൃത്തിയെ അറിയണം. അതിന് യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. യാതൊന്നും ചെയ്താലും ഉണ്ടാകുന്നതല്ല.

ആത്മാകാരവൃത്തിക്കുശേഷമാണ് അനാത്മാകാരവൃത്തി ഉണ്ടായത്. അത് ഒരു പുളിങ്കുരുവിൽനിന്നും ഒരു പുളി ഉണ്ടായതുപോലെ. ഇവിടെ ഏതാണ് ആദ്യം എന്നു നോക്കേണ്ടയാവശ്യം നമുക്കില്ല. മഹത്തായ വൃക്ഷത്തെ ഏററവും അവ്യക്തമായ രീതിയിൽ വിത്തിനുള്ളിൽ ആക്കിയിരിക്കുന്ന ഈശ്വരവൈഭവത്തെ കണ്ടാൽ മതിയാകും. ആത്മാകാരവൃത്തിയായി മാത്രം ജീവൻ ഇരിക്കുമ്പോഴാണ് ക്ലേശത്തിന് ഹേതുവാകുന്നത്. ഈശ്വരന് ബ്രഹ്മാകാരവൃത്തിയിൽ തൻേറത് എന്ന ഭാവം ഇല്ലാത്തതിനാൽ മയക്കമില്ല—ആത്മാകാരവൃത്തി ബ്രഹ്മാകാരമായില്ലെങ്കിൽ അനാത്മാകാരമായേക്കും. അപ്രകാരം അനാത്മാകാരമായാൽ തിരിച്ച് ബ്രഹ്മത്തിലേക്കു പോകാൻ വിഷമമാണ്. ആത്മാകാരവൃത്തിയുള്ള ദേവൻമാർക്കുപോലും വൃത്തികരം അനാത്മാകാരത്തിലേക്ക് ഒഴുകിപ്പോകുന്നു. അല്ലാതെ സംഭവിക്കണമെങ്കിൽ ഈശ്വരസന്നിധിയിൽ നിൽക്കണം. ഏതൊരാരം താൻ അനുഭവിക്കേണ്ടതായ ഭോഗങ്ങളെ വൈരാഗ്യം കൊണ്ട് എതിർത്തു ജയിച്ച് ഈശ്വരസന്നിധിയെ പ്രാപിക്കുന്നുവോ അവന് ഈ ഭോഗങ്ങരം അവിടെവച്ചും അനുഭവിക്കേണ്ടിവരും. ഈശ്വരസന്നിധിയാകയാൽ ഇവ നിമിഷംകൊണ്ട് അനുഭവിച്ചുതീരും.

ഇവയെ ഇങ്ങനെ കേട്ടുകൊണ്ടിരുന്നാൽ സാക്ഷാത്കാരം ഉണ്ടാകുമോ? എന്നുസംശയിക്കേണ്ട. കേട്ടപ്പോരം നിങ്ങരം ഏതുനിലയിൽ നിന്നിരുന്നുവെന്ന് നോക്കുക. നിങ്ങരംക്ക് അവിടെ യാതൊരു കടപ്പാടുമില്ല. നിന്ന നിലയിൽത്തന്നെ നിന്നാൽ മതിയാകും. ഉത്തമജിജ്ഞാസുവിനു ശ്രവണംമൂലം ഉദയമായ ആത്മാകാരവൃത്തിയെ വേർതിരിച്ച് എടുക്കാനുള്ള നോട്ടം ഇല്ല. അതിനാൽ ഉദയമായ ആത്മാകാരവൃത്തി എവിടെനിന്നും എങ്ങനെ ഉണ്ടായി എന്ന് നോക്കരുത്. അത് ഭ്രഷ്ടാണ്. അതിൻെറ ഉദയത്തോട് താനുംചേർന്ന് തടസ്സം അററവനായിരുന്നാൽ മതി.

## 28-8-1936

ഒരു കറുത്ത കടലാസിൽ അതേവർണംകൊണ്ട് എഴുതുകയാണെങ്കിൽ അതിൽ എന്തു കാണും? പ്രത്യേകിച്ച് ഒന്നും കാണുകയില്ല. എങ്കിലും കടലാസും എഴുതിയ ആളും കാണും. അതുപോലെ ബന്ധത്തെ നൽകുന്ന ശരീരാദിജഗത്തിൽ ബന്ധസ്വരൂപംകൊണ്ട് എഴുതുക (ഇടപെടുക) യാണെങ്കിൽ ബന്ധം എഴുമ്പിക്കാണുന്നില്ല. എന്നാൽ ജീവൻ ശരീരാദിജഗത്തിൽ ഇടപെടുകയാണെങ്കിൽ ബന്ധം എഴുമ്പിക്കാണുന്നു. ഇതിൽ നിന്നും നാം എന്താണ് മനസ്സിലാക്കേണ്ടത്. കടലാസ് സ്വതേതന്നെ

എഴുതുക എന്ന സ്വഭാവമുള്ളതല്ല. അതേവർണമുള്ള മഷികൊണ്ട് എഴുതിയാൽ ഒന്നും കാണുന്നതല്ല. ജീവനും അതേ ബന്ധസ്വരൂപിയായിരുന്നുവെങ്കിൽ ബന്ധം എഴുമ്പിക്കാണുകയില്ലായിരുന്നു. അതുകൊണ്ട് ജീവനും വൃത്തിയും മായയുംകൂടി കണക്കാക്കുകയാണെങ്കിൽ ജീവനിൽ മായകൂടാതെ ഒന്നും എഴുമ്പിക്കാണുകയില്ല. മായയിൽ ജനനമരണം എഴുമ്പിക്കാണുന്നത് വൃത്തിമൂലം ജീവൻ ഇടപെടുന്നതുകൊണ്ടാണ്. വൃത്തി മായയുടെ സ്വരൂപമല്ല. വൃത്തി ജീവനിൽനിന്നും ഉല്പത്തിയാകുന്നു. വൃത്തിക്കുതന്നെ ജനന-മരണബന്ധമില്ല. എന്നാൽ വൃത്തി കൂടാതെ ജീവന് മായയിൽ ചേരാനും നിവൃത്തിയില്ല. അപ്പോരം ജീവന് വൃത്തിയില്ലെങ്കിൽ മായ ഇരിക്കവെ തന്നെ മായ ഇല്ലാതായിപ്പോകുന്നു. അതുകൊണ്ട് ജീവന് ബന്ധസ്വരൂപം ഇല്ലാതിരിക്കണമെങ്കിൽ വൃത്തി ഇല്ലാതിരിക്കണമെന്നുവന്നു. ജീവന് ബന്ധം നീക്കുവാൻ ഒരു വൃത്തി വേണമെങ്കിൽ ആ വൃത്തി ജീവനെ വിട്ടല്ലാ ജീവനിൽത്തന്നെ ഉണ്ടാകണം. ജീവന് രണ്ടുഭാവങ്ങരം ഉണ്ട്. എരിയുന്ന തീ ഒരു ചെമ്പുപാനയുടെ അടിയിൽ വച്ചാൽ പാന ചൂടുപിടിക്കുന്നു. ക്രമേണ ചൂട് വർധിച്ചു വർധിച്ച് പാന അഗ്നിയുടെ ആകാരത്തെക്കൊള്ളുന്നു. ഇപ്രകാരം ചെമ്പുപാനയെ ആക്കിത്തീർക്കുവാനുള്ള വൈഭവം അഗ്നിയിൽ ഉണ്ടായിരുന്നു. വൈഭവം അഗ്നിയിൽനിന്നും പോയതാണ്. എന്നാൽ പോയതുകൊണ്ട് ചൂട് അഗ്നിയിൽ ഇല്ലാതെപോയോ? ആ ചൂടുകൊണ്ട് ചെമ്പുപാനയിലേക്ക് എന്ത് സംഭവിക്കുമെന്ന് നോക്കുക. ചൂട് അഗ്നിയുടെ വൃത്തിയാണ്. അഗ്നിയുടെ വൃത്തിയായ ചൂട് അന്യമായിപ്പോകാതെ അതിൽത്തന്നെ നിൽക്കുമ്പോരം അതിന് വൃത്തി ഇല്ലെന്നുവേണം പറയുവാൻ. അതുകൊണ്ട് അഗ്നി അപ്പോരം നിവൃത്തിസ്വരൂപത്തിൽ എന്ന് വിചാരിക്കണം.

ജീവനും മായയും തൊട്ടിരുന്നാൽ ജീവന്റെ വൈഭവം എല്ലായ്പോഴും മായയ്ക്ക് ഉണ്ടായിരിക്കും. എന്നാൽ അത് കാണാത്തതിനാൽ ഇവതൊട്ട് ഇരിക്കുന്നില്ലെന്നുവരുന്നു. ജീവന്റെ വൃത്തി മായയിൽ സംഭവിക്കുന്നതുകൊണ്ടും ഇവതമ്മിൽ തൊട്ടിരിക്കുന്നില്ലെന്ന് സിദ്ധമായി. അഗ്നിയെ ആകമാനം അടക്കി ഒരു സാധനംകൊണ്ട് മൂടിയാൽ അഗ്നിക്ക് ചൂടുനൽകുവാൻ കഴിയാതെപോകുന്നു. ജീവനും മായയ്ക്കും തമ്മിൽ ചേർച്ചയില്ലെങ്കിലും ജീവന്റെ വൃത്തി മായയിൽ ചേർന്ന് ചേഷ്ടയെ ഉണ്ടാക്കുന്നു. ഗോതമ്പുറൊട്ടിക്ക് വിശപ്പിനെ നീക്കാൻ കഴിയും. എന്നാൽ അന്യസ്ഥലത്തിരിക്കുന്ന റൊട്ടി നമ്മുടെ വിശപ്പിനെ നീക്കുമോ? ഇല്ല. വൃത്തി ചെന്ന് അതിനെ സ്വീകരിക്കണം. അതുപോലെ ജീവന്റെ വൃത്തിയാണ് മായയിലുള്ള ജനന-മരണ-സംസാരാദികളെ ഇളക്കുന്നത്. വൃത്തി ഏതുവഴിയാണ് മായയിലേക്ക് പോകുന്നത്? മായ വിട്ടിരിക്കുന്ന സ്ഥലത്തുകൂടിയാണ് പോകുന്നത്—വിട്ടയിടം എവിടെ? മായ അതിവ്യാപ്തിയുടേതാണ്. എന്നാൽ മായ വിട്ടയിടം

എന്തെങ്കിലും ഒന്ന് ഉണ്ടെങ്കിൽ അത് വൃത്തിസ്വരൂപമായിരിക്കണം.— അതായത് അരുൾ ആകുന്ന ബ്രഹ്മാകാരവൃത്തിയിൽക്കൂടെ ജീവവൃത്തി പൊയ്ക്കൊണ്ടിരുന്നാൽ എന്തു സംഭവിക്കും? ബ്രഹ്മാകാരവൃത്തിയിൽക്കൂടെ ആത്മാകാരവൃത്തി പൊയ്ക്കൊണ്ടിരിക്കുമ്പോൾ ജനന—മരണത്തെ നൽകുന്നുവെന്നു പറയുന്നത് വെറും ചിരിപ്പിനു മാത്രമെ വഴിതരുന്നുള്ളു. അപ്പോൾ മോക്ഷത്തിൽക്കൂടെ ബന്ധത്തിൽ പോകുക എന്നാണോ? വാസ്തവം അപ്രകാരംതന്നെ. അതായത് ബ്രഹ്മാകാരവൃത്തി ഉണ്ടായാൽ ആത്മാകാരമായി. പിന്നീട് അനാത്മാകാരമായിപ്പോകുകയാണ്. ബ്രഹ്മാകാരവൃത്തി എങ്ങും നിറഞ്ഞിരിക്കവേ മായ എവിടെ ഇരിക്കുന്നുവെന്ന് ചോദിച്ചാൽ എങ്ങും ഇരിക്കുന്നില്ലായെന്ന് ഉത്തരം. എന്നാൽ എങ്ങും ഇരിപ്പില്ലാത്തത് തോന്നാമോ എന്ന് ചോദിച്ചാൽ തോന്നാം എന്നുപറയണം. ആത്മാകാരവൃത്തി അതിന്റെ വൈഭവംമൂലം ബ്രഹ്മാകാരവൃത്തിയിൽക്കൂടെ പോകുന്നുവെന്ന് തോന്നാത്തതിനാൽ നിത്യവൃത്തമായ മായ തോന്നി. ബ്രഹ്മാകാരവൃത്തി തോന്നായ്കയാൽ ഈശ്വരന് സൃഷ്ടി—സ്ഥിതി—വൈഭവത്തിന് ഒരു ദോഷവും നേരിടുന്നില്ല.

ജീവനാകുന്ന അഗ്നിയിൽ ഉദയമാകുന്ന ചൂട് അതിനെ ഒരിക്കലും ബന്ധിക്കാതെ മായയിൽ പോകാതിരിക്കുമ്പോൾ ജീവന് ആത്മാകാരവൃത്തി ഉദയമാകാതെ അതിൽത്തന്നെ ഇരിക്കുന്നു. ജീവന് ആത്മാകാരവൃത്തി അതിൽത്തന്നെ ഉദയമാകുമ്പോൾ അവിടെത്തന്നെ ബ്രഹ്മാകാരവൃത്തി ഉദയമാകും (പ്രകരൂം). എല്ലായിടത്തും ബ്രഹ്മാകാരവൃത്തിയേ ഉള്ളു. ജീവങ്കൽ ആത്മാകാരവൃത്തി ഉണ്ടാകണമെങ്കിലും ബ്രഹ്മാകാരവൃത്തി വേണം. അപ്പോൾ ജീവന് ബ്രഹ്മാകാരവൃത്തിയിൽ നിന്നും ആത്മാകാരവൃത്തി ഉണ്ടായെന്നുവരുന്നു. ബ്രഹ്മാകാരവൃത്തിയിൽ നിന്നും ആത്മാകാരവൃത്തി ഉണ്ടായാൽ അതിനെ തിരിഞ്ഞുനോക്കാൻ ആളില്ല. അതായത് ജീവൻ ആത്മാകാരവൃത്തിയെ നോക്കുകയില്ല. ജീവൻ അപ്പോൾ പിറവാപൊല്ലായിപ്പോകുന്നു. അതുകൊണ്ടാണ് ബ്രഹ്മാകാരവൃത്തിയിൽ ഫലാപേക്ഷ അശേഷം ഇല്ലാത്തത് എന്നു വന്നത്. ബ്രഹ്മാകാരവൃത്തി എന്ന് സംസാരിക്കുന്നവൻപോലും സിദ്ധികളെപ്പററി സംസാരിക്കുകയോ എണ്ണുകയോകൂടെ പാടില്ല. ബ്രഹ്മാകാരവൃത്തി സിദ്ധിച്ച മഹാത്മാക്കൾപോലും അവരുടെ സിദ്ധികാലത്ത് ബ്രഹ്മാകാരവൃത്തിയെ മറന്നതുപോലെയിരിക്കും. അഗസ്ത്യർ ഇപ്രകാരമുള്ള ആളാണ്. അതുകൊണ്ട് അദ്ദേഹം അരൂപസ്വരൂപത്തിൽ ഇന്നും ഇരിക്കുന്നു. അതായത് ബ്രഹ്മാകാരവൃത്തിയിൽ മയങ്ങിയതുപോലെ ഇരിക്കുന്നു. എന്നാൽ താൻ എന്ന് അദ്ദേഹത്തിന് ഇല്ലാത്തതുകൊണ്ട് വൃത്തിയിൽ മയക്കമില്ല. എന്നുമാത്രമല്ല അനേക കല്പകാലം ദേഹത്തോടുകൂടിയും ഇരിക്കാം: എന്നാൽ സിദ്ധൻമാർ സിദ്ധിപ്രകടനത്തിൽ മയങ്ങിപ്പോകുന്നു.

ഇപ്രകാരമുള്ള സാക്ഷാത്കാരത്തെപ്പററി കേഠക്കുക എന്നത് സംഭവിക്കണമെങ്കിൽത്തന്നെ ജീവൻ അനേകകോടികാലം സുകൃതം ചെയ്തിരിക്കണം. കേഠക്കുക എന്നത് അനുഭവിക്കുക എന്നുവരുമ്പോഠ മയക്കത്തിന് വഴി എങ്ങനെ? ഈ മയക്കംഅററത് നിത്യപ്രാപ്തമാണെന്നുവരുമ്പോഠ അതിൻെറ നില അതിലും അപ്പുറമാണ്—മായയെ ഒഴിക്കാൻ പോകാതിരുന്നാൽ ആ ഒഴിവ് തന്നിൽ ഒഴിയുകയും തന്നിൽ ഒഴിവ് ഉദയമായാൽ അത് തന്നിൽത്തന്നെ ഒടുക്കമാകുകയും ചെയ്യും. ഇപ്രകാരമുള്ള ഒഴിവിലൊടുക്കം തൻെറ ആകാരമായിരിക്കുന്നു. അതുകൊണ്ട് തൻെറ ആകാരത്തെ താൻ അനുഭവിച്ചതായോ കേട്ടതായോ വരികയില്ല. എത്ര കേട്ടാലും മതിയാകയുമില്ല. കേഠക്കുന്നതിനും അനുഭവിക്കുന്നതിനും മുമ്പിനാലെതന്നെ പ്രാപ്തമായ ഒഴിവിലൊടുക്കം താൻതന്നെയാണ്. ഇതരങ്ങളോടുചേരാതെ ഒഴിവ് തന്നോടുചേരുമ്പോഠ തന്നിൽ ഒടുങ്ങുന്നു. ഈ ഒഴിവിലൊടുക്കത്തെ പിറവാചൊല്ലുകൊണ്ടേ പറവാൻ നിവൃത്തിയുള്ളു. പറയാത്ത ചൊല്ലുകൊണ്ട് പറഞ്ഞ് കേഠക്കാതെ കേട്ട് തൻെറ നന്ദി പ്രകടിപ്പിക്കാതെ പ്രകടിപ്പിച്ച് ഇരിക്കാതെ ഇരിക്കുന്ന ചിത്രം പോലെ അതിനുള്ളത് അതിനുള്ളതായിരിക്കുന്നു. ഒഴിവിലൊടുക്കം.

**31-8-1936**

വിവേകംകൊണ്ട് എന്തു ഫലം? ആർക്ക് വിവേകം ഉണ്ടാകുന്നുവോ അവന് ഫലമായിട്ട് ഉണ്ടാകുന്നതാണ് വിവേകത്തിൻെറ ഫലം. ആർക്ക് വിവേകം ഉണ്ടാകുന്നുവോ അവർക്ക് അവനെ വിട്ട് അന്യമായി ഫലം ഉണ്ടാകും. അവിവേകിക്ക് അവനെ വിട്ടുണ്ടായ അന്യമായ ഫലം അവന് ഇല്ലാതിരിക്കുന്നുവോ? അവനുണ്ട് – അവന് മാററമില്ലാതെ അവൻെറ അഭിമാനസ്വരൂപങ്ങഠ അവനെ വിട്ട് ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. വിവേകിക്ക് വിവേകം ഉണ്ടാകുമ്പോഠ അവനെ കിട്ടുന്നതു മൂലം അവന് അവനുമുണ്ട് അവനെവിട്ട് അന്യകാര്യങ്ങളുമുണ്ട്. ഇപ്രകാരമുള്ള അവസ്ഥ വിവേകിക്ക് ഉണ്ടാകുന്നുവെന്നു വരുമ്പോഠ അവന് അവിവേകിയെപ്പോലെ അന്യകാര്യങ്ങളിൽ അഭിമാനമുണ്ട് എന്നു വരുന്നു. എന്നാൽ അന്യത്തിൽ അഭിമാനവും അന്യവും ചേർന്നിരിക്കവെ അവന് ജനിക്കൽ മരിക്കൽ എന്ന ഭാവന തോന്നാമെങ്കിലും സുസ്ഥിരമായ നിശ്ചലസ്വരൂപത്തിൽ നിൽക്കാമെന്നുള്ളതുകൊണ്ട് അവ വെറും സ്വപ്നംപോലെ ഇരിക്കുന്നു. അവിവേകിക്കും വിവേകിക്കും ഉള്ളും പുറവും ഒരുപോലെ തോന്നിക്കൊണ്ടിരുന്നാലും വിവേകി ഉള്ളും പുറവും തന്നിൽ ആരോപിതമാണെന്നറിഞ്ഞ് പിറവാ ചൊല്ലേ തൻെറ വടിവായി നിൽക്കുന്നു. അവിവേകിക്ക് പ്രതീതമാകുന്ന ഭാവനയാൽ അവൻ ഇടവിടാതെ മാററങ്ങളിൽപ്പെട്ടുകൊണ്ട് ഇരിക്കുന്നു. ഇങ്ങനെ മാറിക്കൊണ്ടിരിക്കവെ മാറാത്തതായ തൻെറ അതിശയനീയമായ നിലയിൽ നിന്ന് ഒന്നിനേയും തള്ളുകയും കൊള്ളുകയും ചെയ്യാതെ ഇരിക്കുന്ന അവസ്ഥ

യാണ് നിത്യപ്രാപ്തമായ നിദിധ്യാസനം അല്ലെങ്കിൽ സമാധി. ഇതാണ് നമുക്ക് ഉണ്ടാകേണ്ട അവസ്ഥ. ഇത് നമുക്ക് ദൃഢമായി ഉറയ്ക്കണം. നാം സ്മൃതി–വിസ്മൃതി–ഭ്രാന്തി എന്നുള്ളതിന് ഭിന്നമാണ്. ഓർമിക്കുമ്പോഴും ഇളകുമ്പോഴും മറക്കുമ്പോഴും താൻ ഇതുകൾകൂടാതെ നിൽക്കുന്നു. ഇവ ഇരിക്കവെ ഇവയിൽ ചേരാതെ ഏതൊരാൾ ഇരിക്കുന്നുവോ അവനെ മാററാൻ സ്മൃതി–വിസ്മൃതി–ഭ്രാന്തികൾക്ക് കഴിയുകയില്ല. ആദ്യം എന്നിൽ അല്ല എന്റെ അഭിമാനത്തിലാണ് ഇവ ഇരിക്കുന്നത് എന്ന് അറിയണം. എന്തെന്നാൽ എന്നെപ്പററി എനിക്ക് ഓർമിക്കൽ തുടങ്ങിയവ അർഥശൂന്യമാണ്. ഇവ എന്നെവിട്ട് ഇരിക്കുകയാണ്. എന്നെ വിട്ടിരിക്കുന്നവ ഈശ്വരങ്കലും ഇരിക്കാൻ വഴിയില്ല. കാരണം ഈശ്വരൻ എന്നെ വിടാതിരിക്കുന്നതുകൊണ്ട്. അപ്പോൾ എന്നിലാവട്ടെ ഈശ്വരങ്കലാവട്ടെ ഇല്ലാത്ത ഒന്നിനെ മാറേറണ്ട ആവശ്യമില്ല എന്നുള്ള ദൃഢനിശ്ചയംതന്നെ സമാധി. തന്റെ അതീതസമാധി നിശ്ചലത്വത്തിൽ കർമങ്ങൾ ചെയ്യുകയും കർമങ്ങൾ ചെയ്യുമ്പോൾത്തന്നെ അറിയുകയും ആര് ഒരാൾ ചെയ്യുന്നുവോ അവനെ അവനല്ലാതെ ആരറിയും? അതുകൊണ്ട് ഈ സാധാരണഭാവം എപ്പോൾ ദൃഢപ്പെടുന്നുവോ അപ്പോൾ അറിയേണ്ടതെല്ലാം അറിയുകയും വരേണ്ടതെല്ലാം വരികയും ചെയ്യും. അറിയേണ്ടതായിട്ടും വരേണ്ടതായിട്ടും യാതൊന്ന് ഉണ്ടോ അത് തന്റെ സ്വരൂപമാണ്. ഇങ്ങനെ നിഷ്ക്രിയബ്രഹ്മസ്വരൂപമായ തന്നിൽ പിറവാചൊൽ ഉദയമാകുന്നു. ഈ സാധാരണഭാവം ഏത് തൊഴിൽ ചെയ്യുമ്പോഴും നമുക്ക് ഉണ്ടാവണം. ഏതിലും തന്റെ നിത്യസാധാരണം ഉദയമാവാതെ ഉദയമായിനിൽക്കും. അതായത് ഒരു പ്രസവിച്ച സ്ത്രീക്ക് തന്റെ ശിശുവിനെപ്പററി ഓർമിക്കേണ്ട ആവശ്യമില്ലാത്തതുപോലെ. മറവി ഇല്ലാത്തതുപോലെ ഗാഢസുഷുപ്തിയിൽ നിന്നും ഉണർന്നുവരുമ്പോൾ എനിക്ക് ശരീരം ഉണ്ട് എന്ന് വിചാരിക്കേണ്ടതല്ലാത്തതുപോലെ. ശരീരം സുഷുപ്തിയിൽ പോയെന്നും ജാഗ്രത്തിൽ വന്നുവെന്നും എണ്ണമില്ലാത്തതുപോലെ. എന്നാൽ ഇവപോലെയുമല്ല ഈമാതിരിഅല്ലാത്തവിധത്തിൽ തന്റെ സ്വരൂപം വായ്ക്കണം. ഈ ഭ്രാന്തി അഴിഞ്ഞുപോകുന്നതും തന്റെ സ്വരൂപം വായ്ക്കുന്നതും താൻ അതിൽത്തന്നെ മുമ്പെ നിൽക്കുന്നതും ചേർന്ന് ആര് ഒരാൾ കാണുന്നുവോ അവനാണ് സമാധിസ്ഥൻ ഇത് എങ്ങനെ സംഭവിക്കാം?

കൃഷ്ണൻ എന്നുപേരുള്ള ഒരുവൻ രാമൻ എന്ന ശബ്ദത്തെ കാണാതെ പഠിച്ചാൽ തന്റെ സ്വരൂപശബ്ദത്തിൽ ഇത് ഒരു പട്ടികപോലെ പിടിച്ചിരിക്കും. എന്നാൽ രാമൻ രാമശബ്ദത്തെ ഉരുവിടുകയാണെങ്കിൽ ശബ്ദിച്ചമാത്രയിൽത്തന്നെ രാമശബ്ദം ഇരിക്കുന്നതിനെ ആർക്കും കാണാൻ കഴിയുകയില്ല. എന്നാൽ രാമശബ്ദം തന്നെ പിടിച്ചപ്പോൾ താൻ ഒന്നും പിടിച്ചതായും വരികയില്ല. ഈ ലോകത്ത് ഏതുപേരാണ് ഓർമിക്കാതെയും മറക്കാതെയും ഭ്രമിക്കാതെയും ഇരിക്കുന്നുവോ അത് തന്റെ

പേരുതന്നെയാണ്. രാമന് രാമൻ എന്നുള്ള നാമം സ്മൃതി-വിസ്മൃതി -ഭ്രാന്തികൊണ്ട് ഉദയമാകുന്നതല്ല. ഇതുപോലെതന്നെ സ്മൃതി-വിസ്മൃതി-ഭ്രാന്തികൾക്ക് അപ്പുറമുള്ള തൻെറ സ്വരൂപത്തെപ്പററി കേട്ടപ്പോഴു മൊന്ന് അറിയണം. കാലം, ദേശം, വസ്തു ഇവകളെ അഴിച്ചാണ് തൻെറ സ്വരൂപം തന്നിൽവന്ന് ചാടുന്നത്.

## 1-9-1936

നമ്മുടെ ചുററുപാടും നാം ഇടവിടാതെ കുററങ്ങളെ കണ്ടുകൊണ്ടിരിക്കുന്നു. ഇത് കുററംകൊണ്ട് കണ്ടുവോ ശരികൊണ്ട് കണ്ടുവോ? കുററങ്ങളെ കണ്ട ശരി കുററആകാരത്തെ കണ്ടുവോ? ശരിആകാരത്തെ കണ്ടുവോ? കുററത്തിൻെറ ആകാരത്തെ വഹിച്ച ശരി, ശരിയിലും കുററത്തിലും ഇരിക്കുന്നില്ലായെന്നു വരുന്നു. സ്വർണവും കമ്മലിൻെറ ആകാരത്തെ വഹിച്ച സ്വർണവും ഒരേ ആകാരം സ്വർണം തന്നെ. ഇവ രണ്ടും ബ്രഹ്മത്തിൽ ഇരിക്കുന്നു. ആത്മാവിന് ഒരു ആകാരത്തെ കൊടുത്ത് ജീവവൈഭവത്തെ കൊടുത്ത ബ്രഹ്മം ജീവനിൽത്തന്നെ ഇരിക്കണം. ജീവൻെറ ആകാരത്തെ വിട്ടിട്ട് ജീവൻ കുററങ്ങളെ അന്യഥാ വീണ്ടും വീണ്ടും കണ്ടുകൊണ്ടിരിക്കുന്നു. കുററസ്വരൂപത്തെ വഹിച്ചിരുന്നാലും ശരി ശരിയിൽത്തന്നെ ഇരിക്കുന്നു. കുററത്തിൻെറ ആകാരത്തെ വഹിച്ച ജീവൻ ശരിയിൽ ഇരിക്കുമ്പോൾ കുററം കാണാതെപോകുന്ന, ശരിയിൽ കുററം ഇല്ലാത്തതുകൊണ്ട് തൻെറ സ്വരൂപം ശരിആണെന്ന് ജീവൻ ഉണരുമ്പോൾ ശരി ആയ സത്തയായി. ശരി ആയ സത്ത് അതിൽ ഇരുന്ന് പ്രകാശിക്കുമ്പോൾ ചിത്താകുന്ന ആത്മാവിനെ കാണുന്നു. ഇങ്ങനെ ആത്മാവിനെ കാണുമ്പോൾ കമ്മലിൽ ഇരിക്കുന്ന സ്വർണം മഹാസ്വർണത്തിൽ ഇരിക്കുന്നതുപോലെ കുററവും ശരിയും അല്ലാത്ത ശരിയിൽ ഇരിക്കുന്നപോലെ ബ്രഹ്മത്തിൽ ഇരിക്കുന്നു. ആനന്ദസ്വരൂപമായി ഇരിക്കുന്നു. ആനന്ദസ്വരൂപനാകുന്ന ബ്രഹ്മം ചിത്തുസത്താകുന്നു. ശരി സ്വരൂപനായ താൻ കുററത്തെ പ്രാപിച്ച് കുററത്തെ കാണുന്നു.

## 2-9-1936

ജീവന് അനാത്മാകാരത്തെ വിടാൻ എന്തുചെയ്യണം?. ജീവന് ഇപ്പോൾ എന്തു വൃത്തിയാണ്? അറിഞ്ഞുകൂടാ. അനാത്മാകാരവൃത്തി എന്നാൽ എന്ത്? ആത്മാവല്ലാത്ത വസ്തുക്കളിൽ ഉള്ള വൃത്തി. എത്ര കാലം വരെ ജീവൻ അനാത്മാകാരവൃത്തിയെ വിട്ടിരിക്കണമെന്ന് വിചാരിക്കുന്നുവോ അത്രയുംകാലം അനാത്മാകാരവൃത്തിയിൽ തന്നെ ഇരിക്കും. ജീവൻ അനാത്മാകാരത്തെ കാണാതെ വൃത്തിയോട് ഇരിക്കുന്ന അവസ്ഥയിൽ ജീവൻ അനാത്മാകാരമായി യത്നിക്കുന്നതാണ് ആത്മാകാരവൃത്തി. അനാത്മാകാരത്തെ നിയന്ത്രിക്കേണ്ടതില്ലായെന്നു വരു

മ്പോൾ ആ ജീവനു നിവൃത്തിയില്ല. വ്യാപ്തിവന്നുപോയി. യത്നം കൊണ്ടുതന്നെ ഇതുകളെല്ലാം കാണുന്നു. യത്നംതന്നെ വൃത്തി, യത്നം കൂടാതെ ഒന്നും കാണുന്നില്ലായെന്ന് ആർ പറയുന്നുവോ അവൻമാത്രം വൃത്തിയെ വിട്ട് ഇരിക്കുന്നു. തൻെറ വൃത്തി നിവൃത്തനായ തന്നിൽ ഇരിക്കും. തൻെറ വൃത്തിക്ക് താൻ നിശ്ചലൻ. നിശ്ചലനായ തന്നെ ഊന്നി ഇനിയൊരു നിശ്ചലത്തെ കാണുകയും ആ നിശ്ചലത്തിനകത്ത് ഇനിയൊരു നിശ്ചലത്തെതന്നെ കാണുകയും ചെയ്യും. തൻെറ വൃത്തി മറെറല്ലാ വൃത്തികളിലും ഉൾപ്പെടുമ്പോൾ എല്ലാ വൃത്തികളും തൻെറ വൃത്തിയിൽ പകരും. തൻെറ വൃത്തിയിൽ പകരുമ്പോൾ അതിലെല്ലാം ഇരുന്ന നിവൃത്തി നിശ്ചലത്തിനകത്തുതന്നെ ഉദയമാകും. നിശ്ചലത്തിൽ നിശ്ചലം ഉദയമാവുകയെന്നത് നിത്യനിശ്ചലം എന്നർഥം. ഉദയനിശ്ചലം അഴിയുകയും തൻെറ നിശ്ചലം നില്ക്കുകയും ചെയ്യും. ആകാശം പോലെയുള്ള നിശ്ചലത്തിൽ വൃത്തി പ്രതിബിംബങ്ങൾ സമഷ്ടിയായി ഉദയമാകുന്നു. നിശ്ചലമായ കണ്ണിൽ തൻെറ വൃത്തിയാകുന്ന കൺമണി ഉദയമായി ഇരിക്കവേ ആ വൃത്തി തൻെറ കണ്ണാകുന്ന നിശ്ചലത്തെ ലാക്കാക്കി സമഷ്ടി വൃത്തിയാകുന്ന പ്രതിബിംബത്തിനകത്ത് മണിയായി ഇരുന്നുപോകും. നിശ്ചലമാകുന്ന തൻെറ സ്വരൂപത്തെ നിരാവരണമായി തൻെറ സ്വരൂപം സാക്ഷാത്കരിച്ച ഗുരുസന്നിധിയിൽ നിന്നും പുറപ്പെടുന്ന ശബ്ദം ശിഷ്യൻെറ ബോധത്തിൽ പകർന്നു കൊള്ളും.

## 3-9-1936

ആന്തരം ബാഹ്യം:—വ്യഷ്ടിയെ സംബന്ധിച്ചിടത്തോളം നമുക്ക് ആന്തരം ബാഹ്യം എന്ന് രണ്ടു സ്ഥിതികൾ ഉണ്ട്. വ്യഷ്ടിയിൽ പ്രതീതമാകുന്ന ഇവ എന്തിൽ ഇരിക്കുന്നു എന്നറിയണം. ഉണ്ടാക്കിയിരിക്കുന്നത് മായയെക്കൊണ്ട്-ഒരു സാധനത്തെപ്പററി മാത്രം പറയുമ്പോൾ അതിന് ആന്തരവും ബാഹ്യവും പറയാൻ വയ്യ. അതുപോലെ മായയെ കൊണ്ടു മാത്രം ഉണ്ടാക്കപ്പെട്ടാൽ ആന്തരബാഹ്യങ്ങളും പറയാൻ നിവൃത്തിയില്ല. ഇവ മായാകാര്യമാകയാൽ മായയിൽ തന്നെ ഇരിക്കുന്നു. ഇവ മായയിൽ ഇരിക്കയാൽ മായ മുഴുവനും ഒരേ വസ്തുവായ ആന്തരബാഹ്യങ്ങളെ കൊണ്ടു നിറഞ്ഞുപോകയാലും ഇവയ്ക്ക് പ്രത്യേക വിവക്ഷയില്ല. ഒന്നിന് അതിൽത്തന്നെ ഇരിക്കുകയും ആ വസ്തുവിൽ നിന്നുതന്നെ തൻെറ കാര്യങ്ങൾ അന്യ യാതൊരു സഹായവും കൂടാതെ നിറവേറുകയും ചെയ്താൽ ആ വസ്തുവിന് നിത്യത്വം വന്നുപോകും. മായ ഇപ്രകാരമാണോ? മഹത്വചനവും വേദവും മായ ഇല്ലാത്തതായി ഘോഷിക്കുന്നു എന്നുള്ളത് തെളിവാണ്. മായയ്ക്ക് ശക്തിയുണ്ടെന്നു പറയുന്നു. ശക്തി ഒരു വസ്തുവിൽത്തന്നെ ഇരിക്കുമ്പോൾ ആ വസ്തുവിന് ശക്തിയുണ്ടെന്നു പറയാൻ നിവൃത്തിയില്ല. സർപ്പത്തിന് വിഷമുണ്ട്.

ജീവൻ പോയാൽ സ്വരൂപസ്വഭാവങ്ങരം ഉള്ളതായി കരുതുന്നില്ല. അതു പോലെ മായയാകുന്ന സർപ്പത്തിൽ ജീവൻ ചേർന്നാലെ വിഷശക്തി ഉണ്ടാകുന്നുള്ളു. അതുകൊണ്ട് ഒരേ സ്വരൂപമായ മായയ്ക്ക് ബാഹ്യമുണ്ടെന്നു പറയാൻ നിവൃത്തിയില്ല. അതിന് ബാഹ്യമുണ്ട് എന്ന് വ്യവഹാരത്തിനായി സമ്മതിക്കാം. മായ തനിസ്വഭാവമായി അതിനു നിവാരണത്തെ അന്വേഷിച്ചിട്ടില്ല. അതുകൊണ്ട് അതിന് അതിൽ ഇരിപ്പടം ഇല്ലായെന്നുവന്നു. അതിൽ ഇരിപ്പിടമില്ലാത്തതുകൊണ്ട് വേറൊരിടത്ത് ഇരിക്കണം. അതിനു അന്യമായ സ്വരൂപസ്വഭാവമുള്ള ഒന്നിൽ ഇരിക്കണം. ഇത് എങ്ങനെ സംഭവിക്കാം. അതിനെ വിട്ട് അന്യസ്വഭാവത്തിലും സ്വരൂപത്തിലും ഉള്ള ഒന്നിൽ എങ്ങനെ ഇരിക്കാം? മേശ തറയിൽ ഇരിക്കുന്നുവെന്നു പറയുന്നതിൽ അർഥമുണ്ട്. രണ്ടിനും പരസ്പര ബന്ധമുണ്ട്. അന്യസ്വരൂപത്തിൽ ഇരിക്കാം. അന്യസ്വഭാവത്തിൽ ഇരിക്കാൻ നിവൃത്തിയില്ല. കുടം, ചെറുചട്ടി, കണ്ണാടി, മണ്ണ്, പട്ടുനൂൽ, പരുത്തി എന്നിവപോലെ ഇവ സമസത്തയാണ്. അതുകൊണ്ട് അന്യസ്വരൂപസ്വഭാവത്തിൽ ഉണ്ട് എന്നു പ്രതീതിയാകുന്ന മായയ്ക്ക് ഇരിപ്പിടമില്ലാതെ വരുന്നു. ഇപ്രകാരം ഇരിപ്പിടമില്ലാത്തതിനെ എങ്ങനെ കാണാം? കാണാം. മായയിൽ ജാതമാകുന്ന സുഖം ക്ഷണഭംഗുരമായിരിക്കുന്നു. സ്ഥിരമായിരിക്കാൻ എല്ലാപേരും വാഞ്ഛിക്കുന്നു. ഈ സുഖം മാററത്തോടിരിക്കുന്നതിനാൽ മായ അനുഭവിക്കുന്നുണ്ടോ? ഇല്ല. എന്നാൽ സുഖം അനുഭവിക്കുന്നുവെന്ന പ്രതീതി മായയ്ക്കല്ല അതിന് അന്യമായതാണ്. മായയിൽ നിന്നും അന്യമായ ഒന്ന് മായയുടെ സുഖത്തെ അനുഭവിക്കുകയെന്നുവന്നാൽ അവയ്ക്ക് പരസ്പരം ഐക്യത വേണമെന്നും വരുന്നു. അവ പരസ്പരം ബന്ധമില്ലാത്തതെന്നു വന്നതിനാൽ അനുഭവിക്കുന്ന സുഖം മായയുടെ അല്ലെന്നു വരുന്നു. ആത്മാവിനെ വിട്ട് അന്യമായ ഒന്നിന് ആത്മാകാരവൃത്തി ഉള്ളതും സുഖസ്വരൂപവും ആയതിനാൽ തൻെറ സുഖം അനുഭവിക്കുന്നു. തനിക്ക് എന്തുമാവാം. എന്തുമാവാൻ വൈഭവമുള്ള താൻ മായയെ നോക്കിയപ്പോരം. കാന്തം ഇരുമ്പിനെ നോക്കിയില്ലെങ്കിലും കാന്തസന്നിധിയിൽ ഇരുമ്പിന് ഒരു ആകർഷണമുണ്ടായി. തൻമൂലം ഒന്നു ചലിച്ചു. കാന്തവും ഇരുമ്പും ചേരുമ്പോരം ഇരുമ്പ് ക്രമേണ കാന്തവൈഭവത്തെ കൊള്ളുന്നു. ഒടുവിൽ ഇരുമ്പിൻെറ സ്വഭാവം ഇല്ലാതെയും പോകുന്നു. നിത്യസ്വഭാവമുള്ള ഒന്നിന് എന്തുമാകാം. അതുകൊണ്ട് അതിന് സാധാരണ വിശേഷഭാവം കൊള്ളുകയും സാധാരണയിൽ മായ തോന്നുകയുമാവാം. മുമ്പുപറഞ്ഞ ബാഹ്യസ്വരൂപത്തോടു കൂടിയ മായയെ അതിന് അന്യസ്വരൂപത്തോടു കൂടി ഒന്നുനോക്കി. അതാണ് ആന്തരം. അതായത് ബാഹ്യസ്വഭാവത്തെ വിട്ട് ഒന്നുണ്ടായി അതാണ് ആന്തരം.. ഇങ്ങനെ ബാഹ്യത്തോടു കൂടെ ആന്തരം കൂടി. ഇതിൽ നോക്കൽ എന്നത് ചൈതന്യത്തിനാകാം. എന്നതിനാൽ ചൈതന്യം പ്രതിബിംബിച്ചു. അപ്പോരം

കണ്ണ് ബാഹ്യവും മണി ആന്തരവും ആകാശം ബ്രഹ്മവും നിഴൽ ചൈതന്യവും.

## 4-8-1936

മായയിൽനിന്നും അന്യസ്വരൂപസ്വഭാവത്തോടു കൂടിയ വസ്തു ഒന്നു ണ്ടെങ്കിൽ അതിന്റെ വ്യാപ്തിയെ അല്പമെങ്കിലും മായ അപഹരി ക്കുന്നുവോ? ഇല്ല. മണലാരണ്യത്തിന്റെ വ്യാപ്തിക്ക് തടസ്സമി ല്ലാതെ അതിൽ വെള്ളം തോന്നുന്നതുപോലെ മായയിൽ നിന്നും അന്യമായ താൻ എങ്ങനെയാണ് മായയിൽ സുഖം സാധിക്കാൻ. ആശിക്കുന്നുവെന്നു വന്നാൽ ഡപ്പയ്ക്കകത്തു മലരുവാരാൻ കയ്യിട്ട കുരങ്ങിനെപ്പോലെ. കുരങ്ങ് കയ്യെടുക്കുവാൻ പ്രയത്നിക്കുന്നതുകൊണ്ട് കയ്യെടുക്കുന്നതു തന്നെ തനിക്ക് സുഖമെന്ന് അത് അറിയുന്നു. അതുപോലെ ഏതൊരു മായയിലുള്ള സുഖസമ്പാദനത്തിൽ നാം അകപ്പെട്ടുപോയോ അതിൽ നിന്നും നിവാരണത്തിന് ശരിയായ വഴി അന്വേഷിച്ചുകൊള്ളണം—അത് മായയിൽ താൻ ഉണ്ടാക്കിയ സുഖാന്വേഷണ മായാബന്ധത്തെ വിടുക എന്നുള്ളതാണ്. സുഖം സത്ചിത് ആനന്ദമായി തന്നിൽ ഇരിക്കവെ മായയിലാണെന്നു സങ്കല്പിച്ച് മായയിൽ നിന്നും വാരിയെടുക്കാൻ ശ്രമിച്ചതിനാൽ ജനനമരണം ഏർപ്പെടുന്നു. ഈ ജനനമരണം തന്റെ സ്വരൂപത്തിലോ മായയിലോ ഉള്ളതല്ല. എന്നാൽ താൻ ചെന്ന് മായയിൽ പിടിക്കുന്നതുകൊണ്ട് സംഭവിക്കുന്നു. സുഖം മായയിൽ അല്ല തന്നിൽ ആണെന്ന് അറിയുമ്പോൾ മായയിൽ തോന്നിക്കൊണ്ടിരുന്ന സുഖം തന്നിൽ നിൽക്കുന്നതായി കാണുന്നതാണ് സത്ത്. ഈ സുഖം തന്നിൽ എല്ലായി ടത്തും നിറഞ്ഞു കാണുന്നതാണ് ചിത്ത്. ഈ സത്തും ചിത്തും മുമ്പി നാലെ തന്നെ തന്നിൽ ഇരിക്കുകയായിരുന്നുവെന്ന് അറിയുന്നതാണ് ആനന്ദം.

കമ്പായിരിക്കുന്ന പ്രാണന്റെ അററത്ത് ശ്വാസമായിരിക്കുന്ന ചക്കയെ രക്ക് ഒട്ടിച്ചെടുക്കുന്ന കരിയിലയാണ് സമാധിയെന്നു പറഞ്ഞുവരുന്നത്. ഇല്ലാത്തതായ ജനനമരണത്തെ മായ്ക്കുവാൻ വഴി, അവ ഇല്ലാത്തതാണെന്നു സംശയരഹിതമായി അറിയണം. അങ്ങനെ അറിയുമ്പോൾ യാതൊരു പ്രാണനേയാണ് നിയന്ത്രണം ചെയ്യണമെന്ന് വിചാരിച്ചുവോ ആ പ്രാണൻ നിങ്ങളെ അതിനകത്തുവച്ചിട്ട് ഒരു മുത്തംതരും. അത് മുത്തി നിങ്ങളെ ഒഴിച്ചുകളയും. അങ്ങനെ ഇരിക്കുന്ന ഒന്നിനെ എവിടെ പിടിച്ചു വയ്ക്കാം. അത് നമ്മെ അതിനുള്ളിലാക്കി സകല അനർഥങ്ങളെയും അ ഴിച്ച് തന്നെ സത്തുചിത്തു ആനന്ദമാക്കിയിട്ട് താനും അഴിഞ്ഞുകൊള്ളും. ഇങ്ങനെ അരുൾസ്വരൂപത്തോടിരിക്കുന്നു അത്, അതിന്റെ മുത്തത്തിനാൽ സകലവും അഴിച്ച് അതും അഴിയും. ഇങ്ങനെ സച്ചിദാനന്ദമായ തനിക്ക് ആന്തരവും ബാഹ്യവും അല്ല. ആന്തരവൃത്തി ബ്രഹ്മാകാരവൃത്തി.

സാക്ഷാത്കാരമല്ല. പരിണാമഫലമുള്ളതാണ് അത്. ബ്രഹ്മാകാര വൃത്തിനയങ്ങളെക്കൊണ്ടും വിവേകം കൂടാതെയും ഉണ്ടാക്കിയാൽ വിദ്യുച്ഛക്തി അതുണ്ടാക്കിയവനേയും അടിക്കുന്നതുപോലെയാകും. അതുകൊണ്ട് ബ്രഹ്മാകാരവൃത്തി അതിസൂക്ഷ്മമായിട്ട് അതുണ്ടാക്കിയവനേയും അതും ഉപദ്രവമില്ലാതെ നിയന്ത്രിച്ചിട്ട് ഒരു ശൂന്യ സ്ഥലത്തു വച്ചുകൊള്ളും. ഏതൊരവസ്ഥയിൽ താങ്കൾക്ക് ശൂന്യമുണ്ടായോ ആ അവസ്ഥയാണ് ശൂന്യമല്ല താങ്കളുടെ സ്വരൂപം. ഫലാപേക്ഷകൂടാതെ ബ്രഹ്മാകാരവൃത്തി ഉണ്ടായി തനിക്ക് നിശ്ചലത സംഭവിച്ചു. ബ്രഹ്മാകാരവൃത്തിയെയും തന്നേയും കാണുമ്പോൾ പിന്നെ ബ്രഹ്മാകാരവൃത്തി ഇല്ലാതാകും. ബ്രഹ്മാകാരവൃത്തിയിൽ (അരുളിൽ) താൻ (ആത്മാ) സ്വയം പ്രകാശിക്കുന്നു. സ്വയംപ്രകാശത്തിൽ വൃത്തിയില്ല. വിവേകമാകുന്ന സൂര്യോദയത്തിൽ നാമരൂപത്താൽ അധഃപതിച്ചുകിടക്കുന്ന ജലം നാമരൂപത്തെ വിട്ട് സച്ചിദാനന്ദമായി സ്വയം പ്രകാശിക്കുന്നു. തന്റെ നാമരൂപമായ നിഴലിനെ അഴിക്കത്തക്ക വിധം അറിയാവുന്ന സൂര്യൻ ഉദയമാകുമ്പോൾ താൻ സച്ചിദാനന്ദമായി കേന്ദ്രത്തിൽ നിന്നുകൊള്ളും.

## 5-9-1936

ഒരു സാധുവിന്റെ സന്നിധിയിൽ ചെല്ലുന്നവന് ഈ ലോകജീവിതത്തിൽ പെട്ടിട്ട് ഭയാനകമായിത്തീർന്ന് ഒരു കടുകളവുപോലും തൃപ്തി വരാതെ ജനനമരണഘോരതയിൽ നിന്നും രക്ഷപ്രാപിക്കുന്നതിന് എന്തും ചെയ്യുന്നതിനൊരുങ്ങി ഉത്തമസാധുവിനെ കണ്ട മാത്രയിൽ ഉണ്ടാക്കിയ തൃപ്തിയെ സ്ഥിരമാക്കി ചെയ്യും.

## 6-9-1936

താൻ ഉണ്ട് എന്നതിനാൽ തന്നെ വിട്ട് അന്യം എന്നുകൂടെ വരുന്നു. അന്യമെന്നുള്ളത് ഇല്ലാതെ താൻ തന്നിൽ ഇരിക്കവെ താൻ ഉണ്ട് എന്നു തോന്നുന്നത് പ്രമാദമാണോ? താൻ ഉണ്ട് എന്നു തോന്നിയപ്പോൾ അതോടു കൂടെത്തന്നെ വേറെ എന്തോ കൂടെ ഉണ്ടെന്നു വരികയും അത് മായയ്ക്കു കാരണമാകയും ചെയ്തു. ഇങ്ങനെയുള്ള ആദിതോന്നൽ യാതൊരു ദോഷത്തെയും കൂടാതെ ഈശ്വരഭാവത്തെ കുറിക്കുന്നു. ഇങ്ങനെ എപ്പോൾ എന്തിനു തോന്നിയെന്ന് അവിടെ പ്രമാദം ഇല്ലാത്തതിനാൽ ആദ്യം സംശയമില്ലായിരുന്നു. അങ്ങനെ തോന്നിയ ഈശ്വരങ്കൽ ഇതുപോലെ നിറച്ച് അനവധി തോന്നലുകൾ ഇരിക്കുന്നു. അവിടെ ഇരിക്കുന്ന മററു തോന്നലുകൾ നേരിട്ടു കാണുന്നത് അതാതു തോന്നലുകളാണ്. സമഷ്ടിതോന്നൽ ക്ലേശത്തെ നൽകാത്തതും വിദ്യാസ്വരൂപവുമാണ്. ഇങ്ങനെ അവിദ്യാസ്വരൂപമായ തോന്നലുകളിൽ വിദ്യാസ്വരൂപ

തോന്നലുകൾ പകരുമ്പോൾ ക്ലേശമററു കാണും. ഇതിന് സാധനം എന്താണെന്നാൽ അവിദ്യാസ്വരൂപമായ അസംഖ്യം തോന്നലുകളെല്ലാം വിദ്യാസ്വരൂപത്തിൽ അടങ്ങിയിരിക്കുന്നു. അവിദ്യാസ്വരൂപ തോന്നലിനകത്ത് വിദ്യസ്വരൂപതോന്നൽ തിളങ്ങിക്കൊണ്ടിരിക്കുന്നു. അവിടെ വിദ്യാസ്വരൂപം വിശേഷവിധി ഉണ്ടാകുകയെന്നു പറഞ്ഞാൽ അവിദ്യ മുഴുവനും വിദ്യാസ്വരൂപമാവുകയും ആ വിദ്യാസ്വരൂപത്തിൽ ജാതമായ തോന്നൽ ബന്ധത്തിനു കാരണമാകാത്തതിനാൽ അത് ഇരിക്കവേ തന്നെ നിവൃത്തിച്ചു പോകുന്നു. അതുകൊണ്ട് ഏതുവിധത്തിൽ നമുക്ക് സാധനമുണ്ടായിരുന്നാൽ അനർത്ഥനിവാരണം ഉണ്ടാകുമെന്നുള്ളത് പ്രത്യേകം മനസ്സിലാക്കേണ്ട കാര്യമാണ്. അങ്ങനെ മനസ്സിലാക്കുമ്പോൾ തോന്നലാകുന്ന മായാ നാനാത്വങ്ങളിൽ സാധനം അന്വേഷിക്കാതെ അവിദ്യാസ്വരൂപ തോന്നൽ അനേകത്തിനാൽ വിദ്യാസ്വരൂപതോന്നൽ ഭിന്നിച്ചതാണെന്നു തോന്നുമ്പോൾ വിദ്യാസ്വരൂപതോന്നൽ ആത്മാകാര സ്വരൂപേണ നിത്യപ്രാപ്തമായിരുന്നത് ഇപ്പോൾ വിശേഷപ്രാപ്തമാകും. ഇതിനാൽ അനേകത്വം നിവർത്തിച്ചിട്ട് ഏകത്വം ഉണ്ടാകയും അതിൽ പ്രമാദത്തിന് ഇരിക്കാൻ നിവൃത്തിയില്ലാത്തതിനാൽ വിദ്യാസ്വരൂപമാണെങ്കിലും ഏകത്വഭാവം പോകയും ചെയ്യും. ഏകത്വം അനേകത്വം ചേർന്ന സംഘാതത്തിന് മായാ രൂപവും സിദ്ധിച്ചു. ഈ മാതിരി വൃത്തിയെ വിട്ട് മററു വൃത്തികൾ ഒന്നുംതന്നെ തനിക്ക് പരിപൂർണ്ണ ദുഃഖനിവാരണത്തിന് ഉതകുന്നതേയല്ല. സുഖമായി ഉറങ്ങി ഒന്നും അറിഞ്ഞില്ല. തോന്നലാണ് പ്രമാദത്തിനു കാരണമെങ്കിൽ തനിക്കു ഏർപ്പെട്ടിരിക്കുന്ന പ്രമാദത്തിനായി തോന്നലിൽ തോന്നലാണെന്നു കാണണം. സുഖസ്വരൂപത്തിൽ നിന്നു കാണണം. അപ്പോൾ സുഖസ്വരൂപം ഇല്ലാതെയിരിക്കും. തോന്നലാണ് തോന്നലിനു കാരണമെന്നു അറിയുമ്പോൾ പിറവാച്ചൊല്ലാകും.

## 8-9-1936

താൻ ഉണ്ട് എന്നുള്ളത് എപ്പോൾ എങ്ങനെ അറിയാമെന്നുള്ളത് അറിഞ്ഞാൽ മതിയോ? അതല്ലെങ്കിൽ വേറെ എന്താണ് വേണ്ടത്?

ബിംബത്തിൽ വൃത്തി നിൽക്കുക എന്നില്ല. അന്തഃകരണത്തിൽ നിന്നു വൃത്തി സംഭവിക്കുന്നു. ഏററവും അടുത്തിരിക്കുന്നു. അന്തഃകരണത്തിന് ആത്മാകാരം, അനാത്മാകാരം എന്നു രണ്ട് വൃത്തികളുണ്ട്. ചിദാഭാസസന്നിധിയിൽ അതല്ലെങ്കിൽ വൃത്തിയില്ല. ഇത് അറിയാതെ അന്തഃകരണത്തിന്റെ വൃത്തിയെ നശിപ്പിക്കാൻ ശ്രമിക്കുന്നത് കുടം കമഴ്ത്തി വെള്ളം ഒഴിക്കുകയാണ്. അന്തഃകരണത്തെ സൂത്രം കൊണ്ട് അമർത്താം. അതിസൂക്ഷ്മമായ ആഭാസത്തെ ഒരു സൂത്രം കൊണ്ടും സാധിക്കുകയില്ല. അതുകൊണ്ടാണ് മോക്ഷാർത്ഥിയാകിൽ വിദ്യാഭ്യാസം ചെയ്യണമെന്നു ലക്ഷ്മണോപദേശം.

അനാത്മാകാരത്തിൽ ആത്മാകാരം മുഴുകിയിരിക്കുന്നു. അനാത്മാകാരം ഒഴിയാൻ ഒതുങ്ങി നില്ക്കുമ്പോൾ അതിന്റെ സാത്വികത ആത്മാകാരത്തിന്റെ രാജസതാമസത്തെക്കൊള്ളുന്നു. ആത്മാകാരത്തിന്റെ സാത്വികതയിൽ ചിദാഭാസൻ നിൽക്കുന്നു. ചിദാഭാസൻ നില്ക്കവേ ചിദാഭാസൻ തന്നിലേക്ക് വരുന്ന വരവാണ് ബോധം. ഈ ബോധത്തിന് അന്തഃകരണത്തിന്റെ ലാഞ്ഛനയുണ്ട്—ഈ ബോധം പഞ്ചേന്ദ്രിയങ്ങളെ അന്വേഷിച്ചുചെന്നാൽ വീണ്ടും അനാത്മാകാരത്തിൽ പോകും. അരുളിലേക്ക് കയറിയാൽ ആത്മാകാര അനാത്മാകാരങ്ങൾ രണ്ടും അഴിഞ്ഞുപോകും. ചിദാഭാസൻ ചിദാഭാസനിൽ നില്ക്കുകയെന്നത് മുമ്പേയുണ്ട്. അതിനാണ് സാക്ഷി എന്നുപറയുന്നത്.

അനാത്മാകാരത്തിന്റെ സാത്വികത താമസ രാജസത്തിൽ പകരുമ്പോൾ അവർക്ക് ഭക്തന്മാർ തുടങ്ങിയവരുടെ ദർശനങ്ങളും ശബ്ദവും കേൾക്കും. ഇതോടുകൂടെ രാജസത്തെ കൈവശപ്പെടുത്തുമ്പോൾ അനവധി ശക്തികൾ ലഭിക്കും. മർമശാസ്ത്രം തുടങ്ങിയവ ഇവിടെ സിദ്ധിക്കുന്നു. ശുദ്ധസാത്വികതയിൽ ലാക്ക് ഉണ്ടെങ്കിൽ മഹാത്മാക്കളുടെ ദർശനം സിദ്ധിക്കും. നിഷ്കാമഭക്തി ഉണ്ടെങ്കിലും വിദേഹകൈവല്യം സിദ്ധിച്ചവരുടെ ദർശനം സിദ്ധിക്കും. ഇതും ജ്ഞാനത്തിനുതകുന്നു. കാംക്ഷിച്ചില്ലെങ്കിലും ഇവർക്ക് കൂടെക്കൂടെ ഏകാന്തത തനിയേ സിദ്ധിക്കും.

അന്തഃകരണം ജഡവും ശുദ്ധവുമാണ്. അനാത്മാകാര സംസ്കാരം അന്തഃകരണത്തിൽ വരുമ്പോൾ എന്റേത് എന്നുവരുന്നു. അപ്പോൾ ചിദാഭാസൻ താൻ ഉണ്ട് എന്നു കൊള്ളുന്നു. താനുണ്ട് എന്നു പ്രകാശിച്ചാലും അനാത്മാകാരം ഒട്ടിയിരിക്കുന്നതിനാൽ താൻ ഇന്നവിധം ഇരിക്കുന്നുവെന്ന് അറിയുന്നില്ല. ഇവ നിമിഷംപ്രതി മാറുന്നുവെന്നും താൻ മാററം ഇല്ലാത്തവനെന്നും അറിഞ്ഞ് ഉള്ളതാൻ എങ്ങനെ ഇരിക്കുന്നുവെന്നു നോക്കുമ്പോൾ അനാത്മാകാരത്തിന്റെ സാത്വികം ഏർപ്പെടുകയും ചര്യ, ക്രിയ, യോഗം എന്ന മൂന്നു കാര്യംകൊണ്ട് സാലോക്യ സാരൂപ്യ, സാമീപ്യം, ഏർപ്പെടുകയും പല വൈഭവങ്ങൾ സിദ്ധിക്കുകയും ചെയ്യും. വൈഭവങ്ങൾ മൂലം വീണ്ടും ലോകത്തിലേക്ക് വരികയും ചെയ്യും. അനാത്മാകാര വൃത്തി അടക്കിയും അതിനെയും അടക്കാനുള്ള വൃത്തി ഉദയമായും സായൂജ്യത്തിൽ ഇരിക്കും. ആത്മാവിന്റെ സാത്വികത്തിൽ ബോധം ഉളവായി, ആത്മാകാരത്തിന്റെ രാജസതാമസങ്ങളും കടക്കുമ്പോൾ അവിടെ വിദേഹമുക്തനെ ദർശിക്കും—അവരുടെ സന്നിധിയിൽ മാത്രമേ ആത്മാവിന്റെ സാത്വികത ഉണ്ടാകൂ. ചിദാഭാസൻ തന്നിൽ നിൽക്കുന്നത് സത്ത്, തന്നെ വിട്ട് കൂടസ്ഥനിലേക്ക് പോകുന്നത് ചിത്ത്, കൂടസ്ഥനിൽ നില്ക്കുന്നത് ആനന്ദം.

കൺമണിയിനാകായനിഴൽ കലർന്താർപോൽ
ഉണ്മൈയെ നീ ഉണ്ടെൻറു എന്നൈ ഉണർത്തി
തുണ്ണനവേ പാർത്തിരുന്ത ചിത്തിരംപോൽ പാർത്താന
നാം പരവി തോത്തിരം ചെയ്യ പിറവാശൊൽ

സമഷ്ടി വ്യഷ്ടികളുടെ ഏകീകരണതയാൽ ദ്വൈത പ്രതീതി നശിച്ച് അരുറംബോധം എന്നിവ കടന്ന് അദ്വൈതാനുഭൂതിയായ സ്വരൂപ സാക്ഷാത്കാരത്തെ അതിതീവ്രവിവേകിയായ ശിഷ്യനു നൽകുന്ന അവസ്ഥയാണ് പ്രസ്തുത ശ്ലോകം. ഗുരു തന്റെ നിരാവരണസ്വരൂപത്തെ നിർമല ആകാശമായും ഗുരുകൃപകൊണ്ടും വിവേകം കൊണ്ടും നിർമലമായി സർവവിധത്തിലും ആവാസയോഗ്യമായിരിക്കുന്ന ശിഷ്യന്റെ ഹൃദയം കൺമണിയായും ഉപമിക്കപ്പെടുന്നു. സ്വരൂപസാക്ഷാത്കാരത്തിനു ശേഷം ഗുരു തന്റെ ശരീരത്തെ ശിഷ്യന്റെ ആവശ്യത്തിലേക്ക് വച്ചുകൊണ്ടിരിക്കുന്നു. നാമരൂപാദികറം നശിച്ച ശേഷമുള്ള നാമരൂപമായ തന്റെ ശരീരം ആകാശനിഴൽപോലെ ഇരിക്കുന്നു. നാമരൂപം പോലും സച്ചിദാനന്ദമായിപ്പോകയാൽ പിന്നീട് ഒരിക്കലും നാമരൂപം ദ്വൈതപ്രതീതിയെ നൽകുന്നില്ല. അപ്പോറം നാമരൂപം അഴിഞ്ഞതിനു ശേഷം യാതൊരു നാമരൂപം പ്രതീതമാകുന്നുവോ അത് ആകാശനിഴൽ പോലെയാണ്.

## 26-10-1936

അറിയുന്നവൻ, വിഷയം, വിഷയജ്ഞാനം ഇവകറം ഏകോപിച്ചിട്ട് എവിടെ ഇരിക്കുന്നുവോ അതുതന്നെയാണ് സാക്ഷി. ആ സാക്ഷിക്ക് അറിവേസ്വരൂപം എന്നല്ലാതെ അറിയുക എന്നതില്ല. എന്തെന്നാൽ ജ്ഞാതൃ ജ്ഞേയ ജ്ഞാനങ്ങറം അതിൽ ഒന്നിച്ചിരിക്കുന്നതിനാൽ ജ്ഞാതാവിനുണ്ടാകുന്ന ജ്ഞാനം വൃത്തിസംഭരിച്ച് വിഷയാകാരമായിത്തീർന്നതാണ്. വൃത്തികാരണസ്വരൂപനായ ജ്ഞാതാവിൽ നിന്നും ഉണ്ടാകുന്നതിനാൽ വിഷയജ്ഞാനം ഉണ്ടാകുമെന്നല്ലാതെ ജ്ഞാതാവിനെ അറിയുന്നില്ല. എന്നാൽ ജ്ഞാതാവിന്റെ പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നതിന് എന്താണു വേണ്ടത്? പള്ളിക്കൂടത്തിൽ നിന്നും വന്ന ഒരു കുഞ്ഞ് തനിക്കു നാളെ എട്ടു പുസ്തകങ്ങറം വാങ്ങിത്തരണമെന്ന് അച്ഛനോടു പറയുമ്പോറം തന്റെ കുട്ടിക്ക് ഓരോ പുസ്തകത്തിലുമുള്ള അറിവും പഠിക്കാൻ നിവൃത്തിയില്ലായെന്നു കരുതാതെ പുസ്തകങ്ങറം വാങ്ങിക്കൊടുക്കുന്നു. പഠിക്കുമ്പോറം എട്ടറിവും ഒരറിവിൽ ചേർന്നുകൊള്ളും. എട്ടറിവും ഒരു അറിവിൽ വന്നുചേരുന്നു. ഇങ്ങനെ നോക്കിയാൽ ഒരൊററ അറിവുകൊണ്ട് സംഘടിതമായിപ്പോയി എന്നു കാണാം. എല്ലാം അറിവേ സ്വരൂപത്തിൽ ചേരുകയും അതിൽ എന്റെ അറിവും ഇരിക്കുന്നുവെന്നതിൽ സമഷ്ടി അറിവേ സ്വരൂപത്തിൽ എല്ലാ അറിവും ഇരിക്കുന്നുവെന്നു വന്നു. എല്ലാ വ്യഷ്ടികളിലുമുള്ള അറിവേ സ്വരൂപം ഒന്നായിരിക്കുന്നു. ആ അറിവേ

സ്വരൂപത്തെ മുമ്പിട്ട് അറിവ് ഇരിക്കുന്നു. ഒന്നു സാക്ഷിയും. നിങ്ങളുടെ സർവസാക്ഷിക്കും എൻെറ സാക്ഷിക്കും ഭിന്നമില്ല. ജീവസാക്ഷിക്ക് സർവസാക്ഷിയായിരിക്കുന്നതിൽ വിഷമമില്ല. സാക്ഷി സർവസാക്ഷിയെ നോക്കുമ്പോൾ എല്ലാ ജീവസാക്ഷികളും ഐക്യമായി തന്നെ ഇരിക്കുന്നതു കാണും. സാക്ഷി ജീവനെ നോക്കുന്നതിൽ അങ്ങനെ അല്ല. എല്ലാററിനും അറിവേ സ്വരൂപം ഉണ്ട്. അത് തൻെറ അറിവേ സ്വരൂപം തന്നെ. വൃത്തിരഹിതമായി കാണുന്ന തൻെറ അറിവേ സ്വരൂപത്തിൽ സാക്ഷി സ്വയംപ്രകാശത്തിൽ പ്രകാശിക്കുന്നു. അപ്പോൾ തൻെറ അറിവേ സ്വരൂപം അതിലായിരിക്കും. അത് അതിൽ ഇരിക്കുമ്പോൾ സാക്ഷി സർവസാക്ഷിയിൽ ഇരിക്കും. അപ്പോൾ സർവസാക്ഷിക്കും ബ്രഹ്മത്തിനും ഭേദമില്ലാതാകുന്നു.

ജ്ഞാതാവിൻെറ സാക്ഷാത്കാരം വൃത്തിരൂപമല്ല. വൃത്തികൊണ്ട് വിഷയജ്ഞാനമേ ഉണ്ടാകൂ. എല്ലാ സ്വരൂപങ്ങൾക്കും നാമരൂപത്തെക്കൊണ്ട അറിവ് ഒന്നല്ലെങ്കിലും അറിവേ സ്വരൂപം ഒന്നുതന്നെ. ഉദാ:—ഒരു പണത്തിനു നാലു ചക്രം വില എന്നറിഞ്ഞാൽ പത്തുപണം ഉണ്ടായിരുന്നാലും ആ പത്തു പണവും നാലു ചക്രം വിലയിൽ അടങ്ങുന്നതു പോലെ.

എല്ലാ സ്വരൂപത്തിനകത്തും ഉള്ള സമഷ്ടി അറിവേ സ്വരൂപത്തിൽ തൻെറ അറിവേ സ്വരൂപം കലരുമ്പോൾ 'പളിച്ചെൻെറ മിന്നലെപ്പോൽ പൂണുമീദേഹം' എന്നു കാണാം. അപ്പോൾ സകല നാമരൂപങ്ങളും ഇതിൽ തൂങ്ങിക്കിടക്കുന്നതു കാണാം. സകലനാമരൂപങ്ങളും ഓങ്കാരത്തിൽ ഒടുങ്ങും, ഈ പ്രണവം ആകാശത്തിൽ ഒടുങ്ങുന്നു. ആകാശം സർവവ്യാപകവുമാണല്ലൊ. സർവനിയന്താവായ ഈശ്വരൻ തൻെറ കുഞ്ഞുങ്ങളെ സ്നേഹിക്കുന്നതുകൊണ്ടുതന്നെ കുഞ്ഞുങ്ങൾക്കു തന്നെ സ്നേഹിക്കണമെന്നുവന്നു. ഓരോരുത്തരും അവരെ സ്നേഹിക്കുകമൂലം നമ്മുടെ ഏകപിതാവ് തങ്ങളെ സ്നേഹിക്കാൻ ഇടയായതുമൂലമാണെന്ന് അറിഞ്ഞാൽമതി. എവിടെ സാക്ഷാത്കാരം ഉണ്ടാകുന്നില്ല. എവിടെതന്നെ അറിയുക എന്നുവരുന്നില്ല എന്നുവന്നാൽ സാക്ഷിവരെമാത്രം. സാക്ഷിയിൽ എത്തിയാൽ പിന്നെ അറിയുക എന്നതില്ല. രൂപത്തിലും അവനിരിക്കും. അരൂപത്തിലും അവനിരിക്കും. അതീതനായി അവൻ രൂപത്തിലിരിക്കും. എട്ടുമണിക്കൂർ നേരത്തെ അധ്വാനംകൊണ്ടു ക്ലേശിച്ചിട്ട് അഞ്ചുമിനിട്ടുനേരം വിശ്രമിക്കുമ്പോൾ ഏററവും സുഖമായി ഇരിക്കുന്നുവെന്നു പറയാത്തവർ ഇല്ല. അപ്പോൾ അരൂപസ്പർശം ഏർപ്പെടുന്നതുമൂലമാണ് ആ സുഖം തോന്നിയത്.

## 27-10-1936

ജ്ഞാതൃ ജ്ഞാനജ്ഞേയങ്ങൾക്കു പൊതുവെ അറിവേസ്വരൂപമെന്നും നാമരൂപമെന്നും രണ്ടു സ്വരൂപമുണ്ട്. നാമരൂപങ്ങൾ രൂപത്തെവിട്ട്

നാമത്തെ പ്രധാനമാക്കുമ്പോൾ വിശേഷമെന്നു പറയപ്പെടുന്നു. നിവൃത്തി പ്രവൃത്തിയായിട്ട് നാമരൂപമായി കാണുന്നു. രൂപം നാമമായും, നാമം അറിവേസ്വരൂപമായും ചേരുമ്പോൾ ജ്ഞാതൃ ഏകോപിച്ച് സാക്ഷിയുടെ അറിവേ സ്വരൂപമായിത്തീരുന്നു. അറിവേ സ്വരൂപം സാക്ഷിക്കു മുമ്പേ ഉള്ളതാണെങ്കിലും പുതുതായി സംഭവിക്കുമ്പോലെ ഇരിക്കുന്നു. ഇതു ജ്ഞാതാവിനുള്ളതാണ്. ജ്ഞാതാവിൻെറ അറിവേസ്വരൂപത്തിൽ ഇതു ഞാൻ എന്നത് ഇല്ലാതിരിക്കെ അഹംവൃത്തി ഇല്ലാതിരിക്കയും തന്നിൽ യാതൊന്നുണ്ടോ അത് (പര) പ്രകാശിക്കയും ആ പരമാർഥസ്വരൂപത്തിനു പ്രത്യക്ഷമായി സാക്ഷി പ്രകാശിക്കുകയും ചെയ്യുന്നു. അപ്പോൾ തൻെറ സ്വരൂപത്തേയും ആത്മാവായി അറിഞ്ഞ് ഐക്യം സിദ്ധിക്കുന്നു. ജ്ഞാതാവിനുതന്നെ (അന്തഃകരണചിദാഭാസനുതന്നെ) ആത്മജ്ഞാനമുണ്ടാകുന്നതിൽ കുററമില്ല. അല്ലാതെ ഈ പ്രത്യക്ഷജ്ഞാനം സാക്ഷിക്കോ സാക്ഷിയെ വിട്ടിരിക്കുന്ന ജീവനോ അല്ല. അങ്ങനെ പറഞ്ഞാലും അർഥമില്ല. ജ്ഞാതാവിനു വൃത്തിസ്വരൂപത്തിലാണ് ജ്ഞാനജ്ഞേയങ്ങൾ ഉണ്ടാകുന്നത്. വൃത്തിരൂപമായി വിഷയജ്ഞാനം ഉണ്ടാകുന്നതല്ല. സാക്ഷാത്കാരത്തിൽ ഇവ ഇന്നപ്രകാരമാണെന്ന് അറിഞ്ഞില്ലെങ്കിൽ ഒന്നുകിൽ വൃത്തിരൂപത്തിലോ അല്ലെങ്കിൽ വൃത്തിലയസുഷുപ്തിയിലോ പോകും. അല്ലാതെ നിവൃത്തിസ്വരൂപത്തിൽ പോകുന്നതല്ല.

പ്രത്യക്ഷമായ അപരോക്ഷാനുഭൂതി 'ഓങ്കാരമാനവസ്തുവിലെ' നാമരൂപങ്ങൾ നാനാത്വമായി കാണവേ രൂപങ്ങളിൽനിന്നും നാമത്തിനു വൈഭവം കൂടുതലാണെന്നറിഞ്ഞു. ഈ നാമം എല്ലാററിനും പൊതുവായ സ്വരൂപമായ അറിവേ സ്വരൂപമായികൊള്ളുന്നു. നാമരൂപം അറിവേ സ്വരൂപമായിക്കൊള്ളുമ്പോൾ നാമാദികൾ ഇല്ലാതെ പോകുന്നു. നാമരൂപാദികൾ അഴിഞ്ഞ അറിവ് അറിവേ സ്വരൂപത്തിൽ ഒരു വിത്തുപോലെ ഇരിക്കുന്നു. ഈ അറിവേസ്വരൂപത്തെ അറിയുമ്പോൾ ദുഃഖം നൽകിക്കൊണ്ടിരിക്കുന്ന നാമരൂപജഗത്ത് ഇല്ലാതെപോകയും ആ ഇല്ലാത്തിടത്ത് അവ ഇരിക്കയും ചെയ്യുന്നു. ഇങ്ങനെ ഇവ നീങ്ങാതെ നീങ്ങിപോകയും അറിവേസ്വരൂപം മാത്രമാകയാൽ വീണ്ടും സ്വരൂപമാകേണ്ടതില്ലാത്തതിനാൽ നിറയാതെ നിറഞ്ഞും ആയിത്തീരുന്നു. ഇവിടെ ഇത് ഞാൻ എന്നുള്ള അവസ്ഥ ഇല്ലാതെപോകുന്നു. അറിവേസ്വരൂപനായ സാക്ഷിയിൽ നാം എത്തിക്കൊള്ളുമ്പോൾ ജീവന് ഇവ ഒക്കെയും ഇല്ലാതെപോകുന്നു. ഇവ എല്ലാം തോന്നിക്കൊണ്ടിരുന്നാലും അതിൻെറ മിഥ്യാഭാവം ക്രമേണ മാഞ്ഞുമാഞ്ഞുപോകും. അവിടെ നാം മറയ്ക്കാൻ ഒന്നും ചെയ്യേണ്ടതായിട്ടില്ല.

## 28-10-1936

ഒരേ ചൈതന്യം സാക്ഷിക്കും ത്രിപുടിക്കും ആധാരഅധിഷ്ഠാന ദ്രഷ്ടാവായിരുന്നിട്ടും അത് വിഷയങ്ങളോടു കൂടുമ്പോൾ ആധാരം

അധിഷ്ഠാനദ്രഷ്ടാവായിരിക്കും. അതുപോലെതന്നെ ജ്ഞാതാവിനോടാ യിരിക്കുമ്പോഴും സാക്ഷിയോടാകുമ്പോരം ആധാര അധിഷ്ഠാനങ്ങരംക്കു ഭിന്നമല്ലാതാകുന്നു. വിഷയത്തിൽ അനാത്മാകാരമായും ജ്ഞാതാവിൽ ആത്മാകാര അനാത്മാകാരംകൊണ്ടും ഇരിക്കും. ജ്ഞാതാവ് വിഷയത്തെ നോക്കുമ്പോരം അനാത്മാകാരവും തന്നെ നോക്കുമ്പോരം ആത്മാകാരവും കൊണ്ടിരിക്കും. ആ ചൈതന്യം സാക്ഷിയെ നോക്കുമ്പോരം വിശേഷ സ്വരൂപത്തെകൊണ്ടിരിക്കാം. ചൈതന്യം ചൈതന്യത്തെ നോക്കുമ്പോരം ചൈതന്യാകാര സ്വരൂപമായിരിക്കും.

വിഷയങ്ങളെല്ലാം മായയുടെ താമസഭാവത്തിൽ നിന്നു ഉണ്ടാകയും പ്രത്യേക ആവശ്യംകൂടാതെ തന്നെ ജഡമായ വിഷയങ്ങരം ജഡത്താൽ ആവരണം ചെയ്തിരിക്കയും ചെയ്യുന്നു. ജ്ഞാതാവ് സാത്വികഭാവം കൊണ്ടവനാകയാൽ സാക്ഷിയുടേയും വ്യാപകചൈതന്യത്തിന്റേയും പ്രകാശമുണ്ടാകുന്നു. എന്നാൽ വ്യാപകചൈതന്യം കമ്പിൽ അഗ്നി കണക്കെ എല്ലാററിനും ഇടംകൊടുക്കുന്നതുകൊണ്ട് വിഷയത്തിലും ഉണ്ട്. എന്നാൽ പരമാർഥവ്യാപകചൈതന്യത്തെ അറിയാത്തതുകൊണ്ട് ഇരിക്കു ന്നുവെന്ന ഭാവത്തിൽ അധിഷ്ഠാനമായും ഈ വ്യാപകചൈതന്യംതന്നെ കാണുന്നുവെന്ന കാരണത്താൽ ദ്രഷ്ടാവായും ഇരിക്കുന്നു. തന്നിലാകട്ടെ മറെറാരിടത്താകട്ടെ ഇതിനു ഇരിപ്പടമില്ല. അങ്ങനെ ഇരിപ്പടമില്ലാത്തത് അതിൽ തന്നെ ഇരിക്കുന്നു. ഇതിനു ആധാരം അതിൽ തന്നെ. അതിനെ കാണുന്നത് അത്തന്നെ. ഇങ്ങനെ ആധാര അധിഷ്ഠാന ദ്രഷ്ടാവ് എന്നതുകളെ നല്ലപോലെ അറിഞ്ഞാൽ നമുക്ക് ഒരു മാററം സംഭവിക്കും. ഇവയെ എത്രകാലം അറിയാതിരിക്കുമോ അത്രയുംകാലം അന്യമാർഗങ്ങളെ അന്വേഷിക്കും. തന്റെ ആധാര അധിഷ്ഠാന ദ്രഷ്ടാവിനെ സ്മൃതി വിസ്മൃതി ഭ്രാന്തിക്ക് അതീതമായി നോക്കിയാൽ ഉടൻ സകല ഭ്രാന്തികളും നശിക്കും.

ഇങ്ങനെ സാക്ഷി ജ്ഞാതൃ ജ്ഞാനജ്ഞേയങ്ങരംക്ക് ഒരേ ചൈതന്യം തന്നെ ആയിരിക്കുന്നുവെന്നുവന്നു. ചൈതന്യം വിഷയത്തിൽ അനാത്മാ കാരമായും (തന്റെ സ്വരൂപത്തിനു ഭിന്നമായ സ്വരൂപമായും) ജ്ഞാതാ വിനോടുകൂടി ആത്മാകാര അനാത്മാകാരമായും ഇരിക്കുന്നു. അനാ ത്മാകാരത്തെ നോക്കുമ്പോരം ജ്ഞാതാവിൽ അന്തഃകരണവൃത്തി സംഭ വിച്ച് ആഭാസവൃത്തി രൂപത്തിൽ പ്രവേശിച്ച് വിഷയങ്ങളെ നോക്കുന്നു. വൃത്തി ജ്ഞാനേന്ദ്രിയത്തെ ആശ്രയിച്ച് വൃത്തിയെക്കൊള്ളുന്നു. ജ്ഞാനേന്ദ്രിയവൃത്തി ജഡാകാരത്തെ മാററുന്നു. അന്തഃകരണവൃത്തി വിഷയസ്വരൂപആകാരത്തെ വഹിക്കുന്നു. വൃത്തിയിൽ ആഭാസം ഉണ്ടാവാം. അന്തഃകരണത്തിലും ഉണ്ടാവാം. അന്തഃകരണവൃത്തിയിൽ ഉണ്ടായാലും അന്തഃകരണത്തിൽ ഉണ്ടായതുപോൽ ഇരിക്കും. അന്തഃകരണവും അന്തഃക രണവൃത്തിയും പിരിഞ്ഞിരിക്കാതെ ഏകോപിച്ചിരിക്കുന്നു. ആത്മാകാ

രത്തിൽ വരുമ്പോൾ അന്തഃകരണവൃത്തി വെളിയിൽ പോകാതെ ആത്മാകാരം (ബ്രഹ്മാകാരം) ആയി സ്ഥിതിചെയ്യും. അങ്ങനെ ബ്രഹ്മാകാരത്തെ അന്തഃകരണം വഹിക്കുമ്പോൾ അന്തഃകരണവൃത്തി, തന്റെ ആത്മാകാരത്തെ വഹിക്കുമ്പോൾ തന്റെ പ്രഭ അതിൽ തിങ്ങുന്നു. അതിൽ തിങ്ങുന്ന അവസരത്തിൽ അന്തഃകരണത്തിലും തിങ്ങുന്ന ആഭയിലും ആഭാസൻ വീഴുന്നു. അപ്പോൾ ഉടൻതന്നെ ആത്മാകാരത്തെ വഹിക്കുന്നു. ആത്മാകാരത്തിലും ആഭാസൻ വീഴാം. വ്യാപകചൈതന്യത്തിലും വീഴാം. വ്യാപകചൈതന്യത്തിൽ വീഴുമ്പോൾ അരുൾ എന്നായി. അന്തഃകരണവൃത്തി അന്തഃകരണത്തിൽ വീഴുമ്പോൾ വിവേകസ്വരൂപമാകുന്നു. ആത്മാകാരവൃത്തിയിൽ ആഭാസന്റെ ആഭയും വ്യാപകചൈതന്യത്തിന്റെ ആഭയും വീഴുന്നു. അവിടെയാണ് (കൺമണിയിൽ) ആത്മാകാരവൃത്തിയിൽ ആഭാസന്റെ കലർപ്പിൽ ബോധം ജാതമായി. അതിൽ വ്യാപകചൈതന്യം കലർന്നപ്പോൾ ബോധംപോയി അരുൾ ആകുന്നു.

> അരുളും പരയും അർക്കൻ മതിപോൻറ
> ഇരവുപകലററവിടം പരമനിലൈ
> ശക്തികഴററിയിലെ സച്ചിദാനന്ദമയ
> ശുദ്ധനിലൈ നീ അററത്.

ഇരവുബോധത്തിലും പകൽ അരുളിലും അററ് ആ ബ്രഹ്മാകാരവൃത്തിയിൽ സാക്ഷി സ്വയം പ്രകാശമായി പ്രകാശിക്കുന്നു. ബ്രഹ്മാകാരത്തിൽ നിൽക്കുന്ന സാക്ഷിക്കു കൂടസ്ഥനെന്നുപേർ. ആത്മാകാരം സംഭവിച്ചപ്പോൾ ഫലാപേക്ഷ അശേഷം ഇല്ലാതെ നിരാശാസ്വരൂപനായി പോകയാൽ സാക്ഷി എന്നു നാമമില്ല. കൂടസ്ഥനിലയിലാണ് പരമനില.

ശക്തികഴററിയിലെ സച്ചിദാനന്ദമയ സകലകേവലമെല്ലാം അരുൾ കലർന്നുപോകും. ശുദ്ധനിലൈ നീ അററത് ആത്മാകാരവൃത്തിയിൽ സാക്ഷി സ്വയംപ്രകാശത്താൽ പ്രകാശിക്കുമ്പോൾ അവിടെ നിറുത്താൻ പാടില്ല. ആത്മാകാരത്തിൽനിന്നും ബ്രഹ്മാകാരത്തിലേക്കു പോകുമ്പോൾ സർവശക്തികളും കടന്ന് ആ ബ്രഹ്മാകാരവൃത്തിയുംപോയി കൂടസ്ഥൻ കൂടസ്ഥഭാവവുംവിട്ട് അസിപദ അതീതമാകുന്നു.

> ത്വം — ബോധം — ആത്മാകാരലക്ഷ്യം.
> തത് — വിവേകം — ബ്രഹ്മാകാരലക്ഷ്യം.
> അസി — ആത്മാകാരം — അതീതം.

**29-10-1936**

ത്രിപുടികളെ (ജ്ഞാതാവു മുതലായവ) പ്പററി കേൾക്കുന്നതിനുമുമ്പു തന്നെ കേൾക്കുന്നവൻ എവിടെ ഇരിക്കുന്നു? ത്രിപുടിതന്നെ എന്താണ്? ത്രിപുടിയെപ്പററി നാം എന്തിനു കേൾക്കണം?

ജ്ഞാതാവ് ജ്ഞാനം ജ്ഞേയം ഇവകളെപ്പററി മുമ്പുതന്നെ ധരിച്ചവർ ഉണ്ടാകാം. എന്നാൽ കേരംക്കുന്നവർ ജ്ഞാതാവ് വിഷയാകാരത്തെക്കൊണ്ട് തൻെറ സ്വരൂപം ഇന്നവിധം എന്നു അറിയാതെ ഇരിക്കുന്ന അവസരത്തിലാണ് ഇതുകേരംക്കുന്നത്. തൻെറ സ്വരൂപം ഇന്നവിധമെന്നുള്ളത് മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ട് തൻെറ സ്വരൂപത്തെ താൻതന്നെ വേറൊന്നായി വിചാരിച്ചിട്ടാണു തൻെറ സ്വരൂപത്തെ മറച്ചിരിക്കുന്നത്. ഭ്രാന്തി തൻെറ സ്വരൂപത്തിൽ ചേർന്ന് അതിനെ നിശ്ചേഷ്ടപ്പെടുത്തിയിരിക്കുന്നു. ഉദാ:- ചിലരുടെ കൃത്യം. മിണ്ടാതിരിക്കാൻ പറഞ്ഞാൽ പലതും ചെയ്യുക. ഇതിനാണു നിശ്ചലത വേണമെന്നു പറഞ്ഞത്. ജ്ഞാതാവ് മുതലായവയെപ്പററി പറയുമ്പോരം മേല്പടിനിലയ്ക്ക് താൻ ജ്ഞാതാവായി വേിച്ചുകൊള്ളും. ജ്ഞാതാവ് എന്നാൽ അന്തഃകരണ ആഭാസൻ. അന്തഃകരണംതന്നെ മാലിന്യമാണ്. കേരംക്കുന്നവൻ അന്തഃകരണത്തിൽ വിഷയങ്ങളുടെ സംസ്കാരം അടിഞ്ഞിട്ട് അതോടുകൂടിയാണ് ഇരിക്കുന്നത്. വിഷയസംസ്കാരം ഭ്രാന്തിരൂപമായ മറപ്പായി ആഭാസനുമുണ്ട്. ഈ അന്തഃകരണത്തോടുകൂടി ആഭാസൻ മറയ്ക്കുമ്പോരം മേല്പടി സംസ്കാരത്തിനുകൂടെ ഒരു കൈങ്കര്യമവിടെയുണ്ട്. ഇന്ദ്രിയദ്വാരാവെളിയിൽ ചെന്നുവിഷയത്തെകൊള്ളുകയും ഇന്ദ്രിയദ്വാരാ വിഷയങ്ങളെ വഹിച്ച് ചിദാഭാസൻ ഇതുകേട്ടിരുന്നാലും തൻെറ പഴയവാസന കൂടെ പകർത്തിയിട്ടാണു മനസ്സിലാക്കുന്നത്. ജ്ഞാതൃ മുതലായവ ഏതുസന്നിധിയിലാണ് അറിയാൻ ശ്രമിക്കുന്നത്. അവിടെയാണു ഭ്രാന്തിവഹിച്ചുകൊള്ളുന്നത്. ഭ്രാന്തി നിവൃത്തിയും ആനന്ദപ്രാപ്തിയും മോക്ഷം. ജ്ഞാതൃ മുതലായവയെപ്പററി പറയുമ്പോരം ദുഃഖം പരോക്ഷമായേ നിവൃത്തിക്കുന്നുള്ളു. ജ്ഞാതൃ മുതലായവയെപ്പററി വിഷയജ്ഞാനം അറിഞ്ഞ് ഇതു കൊള്ളുകയില്ലായെന്നുമാത്രംവന്നു. ഇതുകരം വൃത്തിരൂപമാത്രമായി അറിയുന്നതുകൊണ്ട് ഇതുകളേയും തന്നേയും ചേർത്തു കാണുമ്പോരം വൃത്തിരഹിതമായി അറിയും. ജ്ഞാനം ജ്ഞേയം ഇതുകരം ആർക്കു അറിയാൻകഴിയുമോ അവൻമാത്രം അവൻെറ രൂപം അറിഞ്ഞാൽ ഇതുകരം അറിഞ്ഞതായി. ഇതുകളുടെ സംസ്കാരരൂപം അവിടെ (തന്നിൽ) ഉണ്ടല്ലോ. അല്ലാതെ ഇവയെ അറിയുന്നതുകൊണ്ടുതന്നെ അറിയുകയില്ല. ഉദാ:-ഭാരമേറിയ കല്ലിനെ വഹിച്ചുകൊണ്ട് തൂക്കായസ്ഥലത്തു കേറുന്നതു പോലെ.

ജ്ഞാതാവിനെ അറിയുമ്പോരം ജ്ഞാനജ്ഞേയങ്ങളും പ്രകാശിക്കും. ഇതാണ് ആത്മാകാരവൃത്തിയിൽ ഫലാപേക്ഷ കൂടാതെയിരിക്കണമെന്നതിൻെറ സ്ഥായിയായ അർഥം.

പഴക്കം കൊടിയതുപാർ......

ഇവൻെറ സ്വരൂപം ഇന്നവിധമെന്ന് അറിയാൻ ആരുടെ സന്നിധിയിൽ പോകുന്നുവോ അവിടെ കോഴി പാറയിൽ കിണ്ടുന്നതുപോലെ ചെയ്തു

കൊള്ളും. ആന കൊററിൽ ഒതുക്കുന്നതുപോലെ ഇത് ഒതുങ്ങി നിന്നു കൊള്ളും. വൃത്തി അതിസൂക്ഷ്മമാണ്. ഇങ്ങനെ അതീത സൂക്ഷ്മ മായ അവസ്ഥയിൽ അല്പം അനങ്ങിയാൽമതി അതീതകൊടുങ്കാററിനെ പ്പോലെയിരിക്കും. ''മാനസോദ്ധാന മൽഭക്തി'' എന്നതുപോലെ ഇരി ക്കണം. എത്ര പണിപ്പെട്ടാലും പ്രയാസമാകയാൽ നമുക്ക് മനസ്സിനെ ഉദ്ധാനം ചെയ്തുകൊള്ളാം. ആത്മാകാരത്തെ വഹിക്കുന്നിടത്ത് ഇത് ശരിയായി അറിയേണ്ടതാണ്. അല്ലെങ്കിൽ കുടം കമഴ്ത്തി വെള്ളം ഒഴിക്കും പോലെ ഇരിക്കും.

ജ്ഞാനജ്ഞേയങ്ങൾ ജ്ഞാതാവിൻെറ അപരോക്ഷ ജ്ഞാനത്തിൽ അവ സ്വരൂപത്തിൽ ഇരിക്കുമെങ്കിലും ഇവനെ സംബന്ധിച്ച് അഴിഞ്ഞു പോകും. ഈ അവസ്ഥ സാക്ഷാത്കരിക്കുമ്പോൾ അവന് ഇവ അഴി ഞ്ഞുതന്നെപോകും. ഇതുകൾ ഇരിക്കുന്നുവെന്ന് തുടർന്നതായ പ്രതീതി അവനില്ല. തൻെറ പ്രതീതികാലത്ത് ഇവ ഇരിക്കുകയും പ്രതീതി വിട്ട പ്പോൾ ഇതുകൾ ചേർന്നു നശിച്ചുപോകയും ചെയ്യും. ജ്ഞാനി എന്ന പദം പരമാർഥമായി ആരെ കുറിക്കുന്നുവോ അവർക്ക് ഇല്ല ഇത്— ചുരുക്കം. ജ്ഞാതൃ തുടങ്ങിയവയെപ്പററി കേൾക്കുമ്പോൾ നമ്മുടെ അന്തഃകരണം സ്വച്ഛതയെ വഹിക്കണം. അതിലേക്ക് സാധുക്കളുടെ അനുഗ്രഹം, ഈശ്വരഭക്തി ഇവയെക്കൊണ്ട് പഴയ സംസ്കാരത്തെ പുറം തള്ളിയവരായിരിക്കണം. കട്ടപിടിച്ച വയലിൽ നെല്ലു എങ്ങനെ കുരുക്കും. അനേകകാലത്തെ സംസ്കാരംമൂലം ഹാനിചെയ്തപോലെ ഇരിക്കുന്നു. ഈ നിലയ്ക്ക് കേട്ടാൽ വേരോടാൻ നിവൃത്തി ഇല്ല. അതിശുദ്ധതയോടു കൂടിയ സാധുക്കൾ ഈശ്വരൻ ഇതുകൾക്കു ഉത്തേജകങ്ങളാകയാൽ ഇവയെ ക്കൊണ്ടു തള്ളിയിട്ട് ഉത്തേജകമായിരിക്കണം.

തനിച്ചിരി എന്നാൽ ഒരു സംസ്കാരത്തേയും കൊള്ളാതിരിക്കൽ. പശിച്ചിരി; ഏതൊന്നാൽ തൻെറ ആകാരത്തെ അറിയാമോ അതിനായി ദാഹിച്ചിരി—മിഴിച്ചിരി, അതായിട്ടിരിക്കൽ. ഇതുകളേയും വച്ചുകൊണ്ടി രിക്കരുത്. മുള്ളുകൊണ്ട് മുള്ളുഎടുത്താൽ രണ്ടുമുള്ളും കളയുന്നതു പോലെ കളയണം. പായലുള്ള കുളത്തിൽ ഒരാൾ ഇറങ്ങിയാൽ തൽക്കാലം പായൽ മാറുന്നതുപോലെ യാതൊരു അന്തഃകരണത്തിൽ പഴക്കം പായലു പോലെ കിടക്കുന്നുവോ അവിടെ കേൾവിപ്പെടുമ്പോൾ പായൽ നീങ്ങു കയും തനിച്ചിരിക്കുമ്പോൾ പായൽ മൂടുകയു. ചെയ്യും. ഇങ്ങനെ മൂടാ തിരിക്കുവാൻ ജിജ്ഞാസുവിനു സാധിക്കും. നിരന്തരധാരണമൂലം ഈശ്വരസ്വരൂപം നമ്മെ സഹായിക്കും.

വിഷയത്തിനു ഒരുപ്രകാശം അനാത്മാകാരംമാത്രം. ജ്ഞാതാവിനു വ്യാപകചൈതന്യത്തിൻേറയും തൻേറയും സാക്ഷി ആഭാസത്തിൻേറയും പ്രകാശങ്ങൾ ഉണ്ട്. അതുകൊണ്ടാണ് ആത്മാകാരവും അനാത്മാകാരവും ഉണ്ടെന്നുപറഞ്ഞത്. വ്യാപകചൈതന്യം വിഷയത്തോടുകൂടുമ്പോൾ അനാത്മാകാരം.

## 30-10-1936

അനാത്മാകാരത്തിൽ മാലിന്യം അതിസൂക്ഷ്മഭാവത്തിൽ ഇരിക്കുന്നതിനാൽ ഫലാപേക്ഷയാകുന്ന അന്തഃകരണത്തിൻെറ മാലിന്യത്തെ നിവാരണംചെയ്തിട്ട് ബോധത്തോടും ആത്മാകാരത്തോടും കൂടിയിട്ട് നാം നമ്മുടെ വാസ്തവമായ സ്വരൂപത്തെ അറിയണം. ഇവ കേട്ടിട്ടും ഒന്നും ആയില്ലല്ലോയെന്ന് അന്ധാളിക്കേണ്ടാ. മാലിന്യം ഉപദ്രവിക്കാത്തവിധം സൽഗുണങ്ങരംമൂലം അതുകരം വിജൃംഭിക്കാൻ ഇടകൊടുക്കാതെ ശ്രമിക്കണം. മാലിന്യത്തോടുകൂടെ ഒന്നും സാധിക്കയില്ല. ഇനിയെങ്കിലും നാം ഒരുങ്ങാത്തവരായാൽ ഇതിലും വൈഷമ്യങ്ങരം ഏർപ്പെടും. പലരും പലതും പറയും. അതുകളിൽ ഭ്രമിക്കരുത്, അടുത്തുനോക്കിയാൽ വെറും കാപട്യം മാത്രമായിരിക്കും. ആ കളവിനെ വികസിപ്പിച്ചുവച്ചിരിക്കുന്നതു കാണാം. അതുകൊണ്ട് വിവേകം, ബോധം, ആത്മാകാരം, ബ്രഹ്മാകാരം ഇവകളിൽകൂടെ വഴിയാംവണ്ണം ഉണരണം.

താനും തന്നെ മറച്ചിരിക്കുന്നു. അവനും അവനെ മറച്ചിരിക്കുന്നു. താനും തന്നെമറച്ച ജഗത്തിലും വൃത്തി അവനിൽ വച്ചിരിക്കുന്നു (അവനെ വിട്ടിരിക്കാതെ) ചെമ്പും കടലാസും മേശപ്പുറത്ത് ഇരിക്കുന്നതിൽ മധ്യേ ഇടയുണ്ട്. അതുപോലെയല്ല ആധാരവും അവനെ മറച്ച ജഗത്തും ഊടുരുവേയിരിക്കുന്നു. അവനെ വിട്ട് അവനുവൃത്തി സംഭവിക്കാത്തതിനാൽ ഈശ്വരനു ഒരിക്കലും ഭ്രാന്തിയില്ല. തന്നെവിട്ട് വൃത്തിസംഭവിക്കാതിരിക്കാൻ നിവൃത്തിയില്ല. പാഴ്വയറുകിടക്കുന്നതുമൂലം അതിനു ഒരുവിധം വഞ്ചന വേണ്ടിയിരിക്കുന്നു. ഉദാ:- മൂന്നുദിവസം പട്ടിണികിടന്നവൻ ഇങ്ങനെ വാസ്തവത്തെ നോക്കിയാൽ നമ്മെവിട്ട് അനാത്മാകാരം ഓടുന്നതുകാണാം. അവന് അവനെവിട്ട് ഓടാനില്ല. ഭ്രാന്തി അവനിൽ അവനെ ആശ്രയിച്ചിരിക്കുന്നു. സൂത്രങ്ങരം ഒന്നുകൊണ്ടും സാധിക്കയില്ല. കൈയിരിപ്പ് എല്ലാം അവനുകൊടുക്കണം. അവനു കൊടുത്തുതന്നെ ഇരിക്കുന്നു. കൊടുക്കാതിരിക്കാൻ ശ്രമിക്കുന്നുണ്ട്. ആ ശ്രമമെല്ലാം നിഷ്ഫലമാകുന്നതേയുള്ളു. ഉദാ:-ഒരു തവള വെള്ളത്തിൽ കിടക്കുന്നതു കണ്ടിട്ട് അതുകുടിച്ചോ ഇല്ലായോ എന്നറിയാൻ പാടില്ല. താനും തൻെറ മറപ്പാകുന്ന ശരീരത്തോടുകൂടെ അവനും അവൻെറ മറപ്പും (മറപ്പ് എന്നത് ഇവിടെ ആശ്രയമാണ്) അതിന് അവനെ വിട്ടോടാൻ ഇടമില്ല. നിങ്ങരക്ക് നിങ്ങരം മറച്ചുകൊണ്ടിരിക്കുന്നതായ ശരീരം അവനിൽ ഇരുന്നു—അവനെ മറച്ചുകൊണ്ടിരിക്കുന്നതായ അവസ്ഥ അവനിൽ മാത്രം നിഴലാകും. ആ നിഴൽ കലരണം. അതു ഇതുകലരുമ്പോരം ഇതിനു ഓടാൻ ഒക്കുകയില്ല. അതു കലർന്നതുമൂലം ഇതിൻെറ ഐക്യം നിത്യപ്രാപ്തമായിപ്പോയി. നിങ്ങളെ മറച്ചതു പിന്നെ മറയ്ക്കാതെ വരുന്നതാണ്.

ഭ്രാന്തിയെ ഭ്രാന്തിരൂപത്തിൽ തള്ളിയാൽ നിവാരണം വിഷമമാകയാൽ അതിനെ ഒരു നിശ്ചലരൂപത്തിൽവച്ചിട്ട് നിശ്ചലഭ്രാന്തി + നിശ്ചല

സ്വരൂപം എന്നുള്ള ഇടത്ത് ഭ്രാന്തിയെയാണ് മാറേറണ്ടത്. ഭ്രാന്തി ചാഞ്ചല്യമാണ്. ചാഞ്ചല്യം ഇളക്കമാണ്. ഇളക്കം അനാത്മാകാരമാണ്. ആത്മാവാണ് നിശ്ചലസ്വരൂപം. സ്വരൂപത്തിൽനിന്നും ആകാരം പകർത്തി. ആ ആകാരത്തിനെയാണ് ആഭാസനെന്നു പറയുന്നത്. അതു ഇരിക്കുന്നത് ഭ്രാന്തിയിൽ എങ്ങനെ? കള്ളനു കള്ളനെ അറിയാൻ എളുപ്പം. അതുകൊണ്ട് ഒരു കള്ളനു ആദായം കൊടുത്തിട്ട് മററെ കള്ളനെ പിടിക്കുന്നതുപോലെ. ''നീ ഇരിക്കുമ്പോൾ ഇതുകളൊക്കെ തലയെടുക്കാമോ? നിനക്കു വേണമെങ്കിൽ ഒരു ഉദ്യോഗവും തരാം എന്ന കാപട്യരൂപത്തിൽ സത്യത്തെ കുത്തിവയ്ക്കുമ്പോൾ ന്യായം നടത്തേണ്ട ഭാരം എനിക്കുണ്ട് എന്നു കള്ളൻ ഇവൻെറ നിലയെ നല്ലതായി ഭാവിച്ചിട്ട് മററവനെ പിടിക്കുന്നതുപോലെ.

നിശ്ചലസ്വരൂപത്തിൽനിന്നും ആകാരം അല്ലെങ്കിൽ അനാത്മാകാരം എടുക്കുന്നു. അത് ഇടവിടാത്ത മാററത്തിൽ അനാത്മാകാരത്തിൽ ഇരിക്കുന്നു. ഭ്രാന്തിയിൽ നിശ്ചല ആകാരത്തെ വരുത്തി നിശ്ചല ആകാരം നിശ്ചലസ്വരൂപത്തിനു എതിർ നിറുത്തുന്നു. ഒരു പെരുംകള്ളൻ മററെ കള്ളനെപിടിച്ച് നിർഭയം ന്യായാധിപൻെറ മുമ്പിൽ നിൽക്കുന്നതുപോലെ.

ഉദാ:—ഭീമനും ബകനും.

ആത്മാകാരവൃത്തി ആത്മാവിനു അന്തർമുഖമാകുമ്പോൾ ആകാരം ഭ്രാന്തിയോടുകൂടെ ഒഴിയുകയും ആത്മാവ് ആത്മാവായിക്കൊള്ളുകയും ചെയ്യും. അങ്ങനെ നിത്യത്വം തനിക്കു ലഭ്യമാകയും ചെയ്യും. ഇതിനു നെഞ്ചിൽ കടിച്ചതിന് മുതുകിൽ ചൊറിഞ്ഞാലോ? അതുകൊണ്ട് ഭ്രാന്തിയെ ഖണ്ഡിക്കേണ്ടാ. ആത്മാകാരത്തിൻെറ ആകാരം ഭ്രാന്തിയെ അടക്കിക്കൊള്ളുമെന്നും പറഞ്ഞത് തൻെറ സകല ഭ്രാന്തികളിലും ഇതിനെ സൂക്ഷിച്ചാൽ താൻ രക്ഷപ്പെടും.

## 31-10-1936

ബന്ധത്തെ നിവാരണം ചെയ്യാൻ എവർക്കും ആശയുണ്ടെങ്കിലും തനിക്കൊരു നിവാരണം വേണമെന്ന് ആർക്കും ആശയില്ല. ക്രിയകൾതന്നെ മാററമുണ്ടാക്കുന്നു—ക്രിയാവാന് മാററമില്ല. ജനിക്കുന്നു മരിക്കുന്നു. അതിൻെറ സ്വരൂപം (അത്) മാററത്തിനു ഇഷ്ടപ്പെടാത്തത്. മാററങ്ങളിൽ താൻ ചേരുകയും അഭിമാനിക്കയും ചെയ്യുമ്പോൾ മാററം തന്നിൽ പ്രതിഫലിക്കുമ്പോൾ പ്രതിഫലനത്തെ മാററാൻ ഇഷ്ടപ്പെടുന്നു. ജനനമരണവും മാററം തന്നെയാണ്. നാശമല്ല. ഉണ്ടാകുന്നത് മാററമാണ്. ആദിക്രിയ ഉല്പത്തിയാകുന്നതിനുമുമ്പും അവസാനമായി ക്രിയ എത്തുമ്പോഴും ക്രിയാരഹിതനായ ഒന്നു പ്രവേശിക്കുന്നു—ക്രിയാരഹിതനായ അവൻ അധികരിക്കുന്നു. ഉല്പത്തിയോടുകൂടിയത് മാററത്തോടിരിക്കുമ്പോൾ

നിശ്ചയമായും അവസാനം ഉണ്ടാകണം. ക്രിയയ്ക്കുമുമ്പ് അതിനൊരുങ്ങുന്നതും ക്രിയ അവസാനിക്കുമ്പോഴും ക്രിയാരഹിതമായിരിക്കുന്നു. അപ്പോരം ഒന്നിൽ തുടങ്ങുകയും അതിൽ അത് അവസാനിക്കുകയും ചെയ്യുന്നു. മുമ്പുപറഞ്ഞ ക്രിയയ്ക്ക് മുമ്പു തുടരുന്ന ഒന്ന് ക്രിയാ ഉല്പത്തിയിൽ ആധാരമായി പ്രത്യക്ഷപ്പെടുന്നു (ഉദാ:- ഭൂതത്തെ കണ്ടപ്പോരം കുററി പ്രത്യക്ഷമാകാത്തതുപോലെ). ഇതു തുടരുന്നതിനു മുമ്പ് അവസാനത്തിനുമുമ്പുതന്നെ അവസാനത്തിൻെറ അറിവ് ഉണ്ടാകാം. വൃത്തിതുടങ്ങി അതിൻെറ ഏതവസ്ഥയിൽ നില്ക്കുന്നുവെന്ന് അറിയാൻ പാടില്ല. ഏതാണ്ടൊരു ഭാഗത്ത് എത്തിയിട്ടുണ്ട്. അവിടെനിന്നുകൊണ്ട് ഇതുരണ്ടും കാണാം. നാം ആദിയിൽനിന്നും തുടർന്നവരാണ്. അവിടെ അപരോക്ഷമായിരിക്കുന്നു. എന്നാൽ ഇടയ്ക്ക് വൃത്തിരൂപത്തിൽ നാംകെട്ടിയ ചുവരിൽ തന്നെ ബന്ധം കാണുകയും മോക്ഷത്തിനാവശ്യപ്പെടുകയും ചെയ്യുന്നു. ആ സ്ഥലത്തുതന്നെ സാവധാനമായി ഒന്നുനിന്നിട്ട് വന്നയിടം നോക്കണം. എങ്ങനെ അവസാനിക്കാമെന്നും നോക്കണം. അതുനോക്കാൻ കഴിയും—യാതൊരു ആത്മസ്വരൂപത്തിൽ യാതൊരു വൃത്തിസ്വരൂപം നിവൃത്തിഭാവത്തിൽ ഇരിക്കുന്നുവോ അതു ഇരിക്കുന്ന ആധാരം അതായിട്ടുതന്നെ ഇരിക്കും. അതിൽ ഇരിക്കുന്ന ആധാരം അതായിട്ടുഇരിക്കുമ്പോരം ആധാരവും ആത്മാവും ഭിന്നമായി തോന്നിയതിനാൽ വൃത്തിരൂപം ആത്മാവിൽ അധിഷ്ഠാനത്തിൽ ആധാരം തന്നെ. അധിഷ്ഠാനമാകുന്നിടത്ത് പ്രവൃത്തിനിവൃത്തിയെ വഹിച്ചിരിക്കുന്നതിനാൽ ആധാരംതന്നെ ആരോപിതമായിരിക്കും. ഇനി അങ്ങോട്ടു പ്രമാദം നീളാത്തതിനാൽ ആധാരം അധിഷ്ഠാനമാകയും ഇതു ആരോപിതമായും അസത്തായും വരും. അസത്താകുമ്പോരം നിഴൽപോലെയാകും. അതു നിഴൽപോലെയാകുമെന്നു കാണുമ്പോരം അധിഷ്ഠാനം ദ്രഷ്ടാവായി. ഇങ്ങനെ ആധാരം അധിഷ്ഠാനം ദ്രഷ്ടാവു ആയിവരുമ്പോരം ആധാരം ഇല്ലാതെപോകുന്നു. അതുകണ്ടതുമൂലം ഉള്ളതും കാണാത്തതു മൂലം ഇല്ലാത്തതും അങ്ങനെ ഇല്ലാത്തതുപോലെ ഇവിടെ അവസാനിച്ചുവെങ്കിലും അവിടെ ഉല്പത്തിയാകാൻ പാടില്ല. എവിടെ? ആരോപിതമായ വസ്തു ആദിയിൽ ഉൽപ്പത്തിഉള്ളതല്ലാതെവരും—അപ്പോരം ഇടയ്ക്കു നിൽക്കുന്ന തുടർച്ചയിൽ ഒരു കലർപ്പുകലരും. ഇവിടെ ആധാരഅധിഷ്ഠാനദ്രഷ്ടാവ് ഏകോപിച്ചുനിൽക്കുന്നതിനാൽ അന്യം ഇല്ലാത്തതിനാൽ പറഞ്ഞറിയിക്കാൻ പാടില്ലാതെ പിറവാചൊല്ലായി അതീതമാകുന്നു. ആദിമധ്യം അന്തം എന്നുള്ളത് ഇല്ലാതാകുന്നു. ഉദാ:—ഒരുവൻെറ കയ്യിൽ കീകൊടുക്കാത്ത വാച്ചുപോലെ പ്രവൃത്തിനിവൃത്തി സ്വരൂപത്തിൽ ഇരിക്കും. വാച്ചിന് താൻ ആധാരമാണെന്ന് അറിയാതെ ഈ വാച്ചിനെ പിടിച്ചുമുറുക്കും—അതു അനങ്ങുന്നതു കാണാൻ പാടില്ലെങ്കിലും ടിക്, ടിക് എന്ന ശബ്ദംകേരംക്കും. എന്നാൽ നിൻെറ ജീവിതത്തിൽ ഇത്ര ആയിയെന്നു പറയും. മുറുക്കം ഒന്നു അയക്കുന്നതാണ് സുഷുപ്തി. ഇങ്ങനെ

തുടരുമ്പോൾ വാച്ചിനു തകരാറുണ്ടാകുമ്പോൾ നിവാരണത്തിന് ഇഷ്ട പ്പെടുമല്ലോ.

ബന്ധമുക്തിക്കു കാരണമാമവൻ
വന്ധ്യാപുത്രനെപ്പോലെ നശിച്ചുപോം
മുക്തി ഒന്നിനും ചേരുകയും ഇല്ല
സത്യമാം ഗുരു വാക്യമെന്നോർക്കണം.

## 12-11-1936

ദ്വൈതം — അനേകം. അവയിൽ ദ്വൈതം സംഭവിക്കുന്നിടത്തു രണ്ടും ഒരുപോലെയിരിക്കുന്നുവോ ഭിന്നസ്വരൂപത്തിലിരിക്കുന്നുവോ? ഒരു പോലെ ഇരിക്കുന്നപക്ഷം രണ്ടിനും രണ്ടു ഇരിപ്പടമോ ഒരു ഇരിപ്പടമോ ഉണ്ടാകണം? രണ്ട് ഒന്നിൽ ഇരിക്കുന്നുവെന്നു നിശ്ചയിക്കാം. രണ്ടായി ട്ടുള്ളത് ഒന്നിൽ ഇരിക്കുമ്പോൾ ആ ഒന്ന് ഈ രണ്ടിലും ഭിന്നമാണെങ്കിൽ അവിടെ മൂന്ന് എന്നു സംഭവിച്ചു. ഇങ്ങനെ മൂന്ന് എന്നതു സിദ്ധിക്കാ തിരിക്കണമെങ്കിൽ ഒന്നിനു മെച്ചം ഉണ്ടായിരിക്കണം. അപ്പോഴേക്കു ഒന്നു തന്നെ രണ്ടെന്നു തോന്നിയത്. അതു അതിൽ ഇരുന്നിട്ട് മറ്റേതിനു ഇരിപ്പടവും കൊടുത്തതുകൊണ്ട് രണ്ടെന്നു സിദ്ധിച്ചു. മെച്ചമേറിയ ഒന്ന് എവിടേയുമിരിക്കാം. അല്ലാതെ ഒരുഭാഗത്തിൽ എന്നുവന്നാൽ വസ്തു അപൂർണമാകും. ഒന്നര എന്നോ മറ്റോ പറയാം. ഒരു വസ്തു എങ്ങും നിറഞ്ഞിട്ട് മറ്റൊന്നിനു ഇടംകൊടുക്കാൻ നിവൃത്തിയില്ല. അതുകൊണ്ട് രണ്ടാമത്തെ വസ്തു അന്യമായിത്തന്നെ ഇരിക്കണം. വേറൊ രിടത്ത് ഇരിക്കാൻ ഇടമില്ല. ഇടമില്ലാത്തവസ്തു എങ്ങനെ ഇരിക്കാം. ഇല്ലാതിരിക്കാം. ആകയാൽ രണ്ടില്ല. രണ്ട് എങ്ങനെ ഉണ്ടായി? ഉള്ളത് ഇല്ലാത്തത് എന്നു രണ്ടായി. ഉള്ളത് ഉള്ളതിൽ ഇടംകൂടാതെയിരിക്കാം. അതിനു അതു തന്നെ ഇടം. ഇല്ലാത്തതിനു ഇടവുമില്ല. അതു ഇരിക്കു ന്നതുമില്ല. അപ്പോൾ ഇല്ലാത്തതിനു എത്ര കോപമുണ്ടായാലും ഉള്ള വസ്തുവിനെ എന്തുചെയ്യാം. ഒന്നും ചെയ്യാൻ നിവൃത്തിയില്ല. ഇതിനാൽ ദ്വൈതം ഖണ്ഡിക്കപ്പെട്ടുപോയി. ദ്വൈതാവസ്ഥയിൽ ഒന്നു യഥാർഥവും മറ്റൊന്ന് ഇല്ലാത്തതും എന്നു വന്നു.

രണ്ട് എന്നു നാം എടുത്തതിൽ ആരു പറഞ്ഞുവോ അയാളെ ഒന്നിലോ അല്ലെങ്കിൽ രണ്ടിലുംകൂടിയോ ചേർക്കണം. ഇവ രണ്ടും പ്രത്യേകിച്ചു നോക്കാം. ഒന്നിലായാൽ മുൻപറഞ്ഞതുപോലെ അയാൾതന്നെ കാണണം. കാണുന്നവൻ രണ്ടിലും ഇരിക്കാൻ നിവൃത്തിയില്ല. അതിനാൽ ഒന്നിൽ തന്നെ ഇരിക്കണം. ഒന്നിൽ ഇരിക്കുമ്പോൾ ഒന്നിൽ എല്ലായിടത്തും ഇരി ക്കണം. എല്ലായിടത്തും ഇരിക്കുന്നതിനാൽ അതല്ലാതെ (അവനല്ലാതെ) വേറെ ഇല്ലെന്നുവന്നു. അവൻ അവനിൽ എങ്ങും നിറഞ്ഞിരിക്കുന്നതി

നാൽ മറ്റൊന്ന് ഇതിൽ ഇരിക്കാനോ ഇതിനെ നോക്കാനോ കഴിയുകയില്ല. ഇത് (ഒന്ന്) ഇതിനെത്തന്നെ നോക്കണം. അപ്പോൾ ഇത് ഉള്ള വസ്തുവിന് അതിൽ അത് ഇരിക്കുന്നു. എല്ലായിടത്തുമിരിക്കുന്നു. അറിവായിരിക്കുന്നുവെന്നു വന്നു. ഇല്ലാത്തവസ്തുവിനു തനിയെ ഒന്നും കഴിയാത്തതിനാലും അറിയാൻ കഴിയാത്തതിനാലും അവിദ്യ എന്നു വന്നു.

ഇപ്രകാരമുള്ള രണ്ടിൽ യഥാർഥത്തിന് എന്തെല്ലാം ഉണ്ടോ അവയൊന്നും ഇല്ലാത്തത് രണ്ടാമത്തേതിന്. ഇതിനു അറിവുണ്ട്. ഇത് എല്ലായിടത്തുമിരിക്കുന്നു. എന്നാൽ മറ്റേത് എങ്ങനെ ഇരിക്കാം. നിഴലുപോലെ ഇരിക്കാം. ആ നിഴൽ എങ്ങനെ ഇരിക്കും? അത് വസ്തു രണ്ടായിരിക്കുമ്പോൾ ആ നിഴൽ ഇല്ലാതെ ഇരിക്കും. രണ്ടായിരിക്കുമ്പോൾ ഒന്നിന് ഈശ്വരൻ എന്നുപേർ. ആ ഈശ്വരൻ ഈശ്വരനിൽ തന്നെഇരിക്കും. മയക്കവുമില്ല. ഒരു വസ്തു അറിവായും എങ്ങുമായും ഇരിക്കുന്നതിനാൽ ഈ കാണുന്നതെല്ലാം എങ്ങനെ ഉണ്ടായി? ഒരേ അറിവിന് എത്രവേണമെങ്കിലുമാവാം. എന്നാലും എല്ലാററിനും ഒരു തൻമതന്നെയായിരിക്കും. ഈ വസ്തുക്കൾ ഒന്നിനെത്തന്നെനോക്കുമ്പോൾ വ്യത്യാസമില്ല. എന്നാൽ ഇല്ലാത്തവസ്തുവിനെ നോക്കുമ്പോൾ കുഴപ്പം ഏർപ്പെടുന്നു. ഉദാ:– ഈ മുറിയിൽ നാം മനുഷ്യർ എന്ന രീതിയിൽ നോക്കുമ്പോൾ വ്യത്യാസം ഏർപ്പെടുന്നില്ല. എന്നാൽ ഓരോരുത്തരുടേയും രൂപത്തേയും അവസ്ഥയേയും നോക്കുമ്പോൾ നാനാത്വത്തിൽ വ്യത്യാസം ഏർപ്പെടുന്നു. ഒന്ന്, രണ്ട്—അനേകം എന്നതിൽ അറിവേ സ്വരൂപത്തെനോക്കുമ്പോൾ ക്ലേശമില്ല. എന്നാൽ അനേകത്തിനെ നോക്കിയതുമൂലം അളവ് ഏർപ്പെട്ടു.

## 13-11-1936

ആരോപിതവസ്തുവിന് സ്വരൂപത്തിൽ പ്രവേശനമില്ലാത്തതുകൊണ്ട് അവയ്ക്കു കാരണം വേണമെന്നില്ല. കർമം ആരോപിതമാണ്. അതിന് അതുകൊണ്ട് ആദിയില്ല. എന്നാൽ ആരോപിത വസ്തു തോന്നാം.

## 16-11-1936

കർമങ്ങൾ ഏതു പ്രകാരത്തിലുമായിക്കൊള്ളട്ടെ. നാം അതിനെ സ്വീകരിച്ച് അതിന് അർഥം കല്പിച്ച് അതിനോടു ചേർന്നാൽ അല്ലാതെ അതിനു യാതൊന്നും ചെയ്യാൻ കഴിയുകയില്ല എന്നാൽ നാം അതിനോട് അല്പമെങ്കിലും ചേർന്നാൽ അതിനു വല്ലാത്ത ശക്തി ഉണ്ടാകുന്നു. അതുകൊണ്ട് ഒരിക്കൽ കർമങ്ങൾക്ക് അർഥമില്ലെന്നും യാതൊന്നാണ് കർമത്തെ വഹിക്കുന്നു അതിൽ തന്നെ ഒരു സ്ഥാനം ഇല്ലാതിരിക്കവേ അതുകൾക്ക് എന്തുചെയ്യാൻ കഴിയും എന്നൊരു നിശ്ചലസ്ഥിതി

ഉണ്ടാകും. അപ്പോൾ ഇതുകൾ സ്വരൂപത്തെ വഹിച്ചിരിക്കുമ്പോൾ തന്നെ സ്വരൂപം ഇല്ലാതിരിക്കുമെന്നറിയും. നമ്മുടെ മാർഗങ്ങളെല്ലാം അന്വേഷണങ്ങളെല്ലാം ഈ തരത്തിൽ ആയിരിക്കണമെന്നു വന്നാൽ എല്ലാററിനും ഒരു മാർഗം ഉണ്ടെന്ന് അപരോക്ഷമായി തോന്നുമ്പോൾ ആ മാർഗം ഇല്ലാത്തതായിട്ട് അതുപോലെ തോന്നും. അതിന് ഈ മാർഗങ്ങളെല്ലാം നമ്മിൽ കലരണം. അപ്പോൾ ആ മാർഗങ്ങൾ ഒരിക്കലും നമ്മിൽ വരികയില്ലായെന്ന് അറിയും. മാർഗങ്ങൾ ഒരിക്കലും വരികയില്ലായെന്നു സംശയരഹിതമായി അറിയുമ്പോൾ (അത് സാക്ഷാത്കരിക്കുമ്പോൾ) മാർഗം തോന്നിക്കൊണ്ടേയിരിക്കാം. ഒരിക്കൽ ഒരിടത്തു മാത്രമെ ഇരിക്കാൻ കഴിയു. തീക്കൊള്ളിയിലെ തീ ചുഴററിയാൽ വൃത്താകൃതിയിലും പല ആകാരത്തിലും കാണാം. കാണുമ്പോൾ അതിനെ തുടർന്നു കാണുന്നു. അതുപോലെ മാർഗം തോന്നിക്കൊണ്ടിരിക്കവേ തോന്നിയവനുമാർഗം ഇല്ലാതിരിക്കണം. വഴി ഇല്ലാതിരിക്കണമെങ്കിൽ വൃത്താകൃതിയിൽ തോന്നിയ അഗ്നി വിറകിലേക്കു കലരണം. അപ്പോൾ അതിന് ഇരിപ്പുണ്ട്. പരമാർഥതയുണ്ട്. വഴിപോലെ തോന്നിയവ മാറിക്കൊണ്ടിരിക്കുന്നു. അതിന് ഇരിപ്പ് പരമാർഥ സ്വരൂപമുണ്ടാകുമ്പോൾ കാണുകയില്ല. നമുക്കു വേണ്ടത് എടുക്കണമെങ്കിൽ വേണ്ടതിൽ അധികം ഉണ്ടാകണം. ഉള്ളതുകൊണ്ട് നാം തൃപ്തിപ്പെടുന്നില്ല. നാം ഇറങ്ങിപ്പോയി. എവിടെനിന്നും? അവിടെ നിന്നും അവിടേക്കിറങ്ങി. അപ്പോൾ കാരണം എന്ത്? കാരണമില്ല.

നമുക്ക് ഉപദ്രവമായിരിക്കുന്നതിനെ ഒഴിക്കാനായിട്ട് അതിന്റെ സ്വരൂപം മനസ്സിലാക്കാതെയാണ് തീയെ നശിപ്പിക്കാൻ ഐസ്കട്ടി കൊണ്ടുവന്നത്. വീട്ടുകാരിൽനിന്നും തീ എങ്ങും പോയില്ലെന്നു മനസ്സിലാക്കി അതിനെ വെളിപ്പെടുത്താൻ വീണ്ടും വിറകുകൊണ്ട് ഇടുന്നു. അപ്പോൾ കത്തുന്ന തീയെ കണ്ടിട്ട് തന്റെ കാര്യം സാധിച്ചതായി കരുതുന്നു. ആ തീ എവിടെപ്പോകുന്നു? എന്താണ് തന്റെ പ്രവൃത്തിയുടെ അവസാനം എന്ന് ആലോചിക്കാതെ തീയെ നശിപ്പിക്കാൻ വഴി അന്വേഷിക്കുന്നു. അതുപോലെ ഏതൊരു പരിഹാരംകൊണ്ട് നമ്മുടെ ക്ലേശം നശിപ്പിക്കാമെന്നു വിചാരിക്കുന്നുവോ ആ വഴിയെ അന്വേഷിക്കണം.

**18-11-1936**

ബന്ധത്തിനും ബന്ധത്തെ ഉണ്ടാക്കുന്നതായ സാമഗ്രികൾക്കും സത്യമായ ഒരു സ്ഥിതി ഉണ്ട് എന്നുവന്നാൽ എന്തെല്ലാം സംഭവിക്കാം? ഈ സത്യസ്വരൂപത്തെ വഹിക്കുന്ന ബന്ധവും സാമഗ്രികളും ആരെങ്കിലും അനുഭവിക്കുന്നുവോ? ബന്ധം ബന്ധസ്വരൂപത്തെ വഹിച്ച് സത്യസ്വരൂപത്തെ വഹിച്ചാൽപിന്നെ അന്വേഷണം ഏർപ്പെടാത്ത ഒരു സ്വരൂപം ഏർപ്പെടുകയും അതിനു മോക്ഷമെന്ന് നാമകരണം ചെയ്യുകയുമാവാം.

ദ്വൈതം തോന്നുന്നിടത്ത് മോക്ഷം തോന്നാൻ അവകാശമില്ല. ഒരുവൻ മാത്രം ഉള്ളപ്പോരം അവൻ അവനെത്തന്നെ ആശ്രയിക്കുക എന്നുവരുന്നു. അന്വേഷണം ദ്വൈതം ഉണ്ടെങ്കിലേയുള്ളു.

സത്യം സത്യസ്വരൂപത്തെ വഹിച്ചിട്ട് സത്യമായി ഇരിക്കുന്നു. ബന്ധവും ബന്ധസാമഗ്രികളും സത്യമാണെങ്കിൽ അതിനെ അനുഭവിക്കുന്നവൻ അതിലേറെ സത്യസ്വരൂപനായിരിക്കണം. അജ്ഞാനിക്കും വിജ്ഞാനിക്കും ഒരുപോലെ അനുഭവിക്കുന്നവൻ സത്യസ്വരൂപംതന്നെ. അസത്യസ്വരൂപനാണെങ്കിൽ ബന്ധം അനുഭവിക്കുന്നവനെ തന്നിൽ ചേർന്നുകൊള്ളുകയും അനുഭവിക്കുന്നവൻ ഇല്ലാതായിപ്പോകുകയും ചെയ്യും. അഗ്നി അതു ഇരിക്കുന്ന തിരിയെ ഗ്രസിച്ച് തൻെറ സ്വരൂപമാക്കിക്കൊള്ളുന്നപോലെ. ബന്ധം അസത്യസ്വരൂപമാണെങ്കിലും അവിടെ വൃത്തി ആവശ്യമില്ല. അഗ്നി കാഷ്ഠത്തിൽ പററിയിട്ട് അതിനെ തന്നിയെ ഇല്ലാതാക്കിക്കൊള്ളുന്നു. അതുപോലെ സത്യസ്വരൂപത്തിൽ ഇരിക്കുന്ന അസത്യബന്ധത്തിനെ അനുഭവിക്കുന്ന സത്യസ്വരൂപം ക്രമേണ ഗ്രസിച്ച് തൻമയമാക്കിക്കൊള്ളും. ബന്ധം സത്യസ്വരൂപൻ അനുഭവിക്കുന്നുവെങ്കിൽ അതുതീരുക എന്നുള്ളതാണ് അതിൻെറ അവസ്ഥ. അതിനായി ഒന്നും ചെയ്യേണ്ടതായിട്ടില്ല. സമുദ്രത്തിലേക്കു ഒഴുകുന്ന നദിയെ മുളകൊണ്ടു കുത്തികളയേണ്ട ആവശ്യമില്ല. സത്യംതന്നെ അസത്യം. ഇരിക്കുന്നുവെന്നഭാവത്തിൽ അസത്യാകാരത്തെ കൊള്ളുന്നു.

## 19-11-1936

ബന്ധവും ബന്ധസാമഗ്രികളും നാം അനുഭവിക്കുകയും ജനനമരണസംസാരദുഃഖം ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. അതിനെവിട്ട് സത്യസ്വരൂപത്തിലേക്കു വാഞ്ഛയും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ബന്ധം സത്യസ്വരൂപനായ തന്നിൽ നിന്നും അന്യമാണെന്ന് പ്രത്യേക ഉദാഹരണങ്ങരം ആവശ്യമില്ല. സത്യസ്വരൂപത്തിലേക്കു ചേരണമെന്ന് ഇടവിടാതെ തോന്നുന്നതുതന്നെ തൻെറ സത്യസ്വരൂപത്തെ തെളിയിക്കുന്നു. ബന്ധത്തിന് ഒരു വൈഭവം കാണുന്നു. ബന്ധം അസത്യമായതുകൊണ്ടും താൻ സത്യസ്വരൂപനായതുകൊണ്ടും ബന്ധനിവാരണമോ മോക്ഷം പ്രാപിക്കലോ വേണ്ടെന്നു വയ്ക്കാം. എങ്കിലും സുഖത്തെ അടയുന്നതിനു ഇടവിടാതെ വാഞ്ഛയുണ്ടാകുന്നു. അതിലേക്കുവഴി അന്വേഷിക്കേണ്ടേ? ശാശ്വതസുഖം ഏർപ്പെട്ടാൽ നിശ്ചലമായ ഒരു ഇരിപ്പുണ്ടാകുന്നു. ശാശ്വതമായ സുഖം ആർക്കുവേണം? എനിക്ക് അസത്യമായ ബന്ധം നിങ്ങരംക്കുതോന്നിക്കാൻ നിവൃത്തിയില്ല. പിന്നെ എന്തുകൊണ്ടു തോന്നുന്നു? എന്തുകൊണ്ടെങ്കിലുമാവട്ടെ. തോന്നുന്നതു നിങ്ങരംക്കാകയാൽ നിശ്ചയമായും ആ ശാശ്വതസുഖത്തിൻെറ ഒരംശം നിങ്ങളിൽ ഇല്ലേ.

കിൽ നിങ്ങൾക്കു തോന്നാൻ നിവൃത്തിയില്ല. ശാശ്വതമായ സുഖത്തിൽ നിന്നുമാണ് ആശയുണ്ടായത്. ആശ വൃത്തിസ്വരൂപമാകുന്നു. വൃത്തി സ്വരൂപസുഖം ശാശ്വതസുഖത്തിൽ നിന്നും ഉണ്ടായതുകൊണ്ട് സുഖസ്വരൂപം വൃത്തിസ്വരൂപ സുഖത്തെ നോക്കുകയും തൻമൂലം വൃത്തിരഹിത സുഖം വേണമെന്ന് തോന്നിയതുമായി. ഈ വൃത്തിസ്വരൂപസുഖവും യഥാർഥത്തിൽ സുഖസ്വരൂപം തന്നെയെന്നറിഞ്ഞ് എപ്പോൾ സുഖംവേണമെന്ന് ആശിക്കാതിരിക്കുമോ അപ്പോൾ ശാശ്വതസുഖം നിങ്ങൾ തന്നെയാകയാൽ അതിനായി യാതൊരു വഴിയും തേടരുത്: യാതൊരു വഴിയും ഇല്ല. വന്നതിനെ വരുത്താൻ ശ്രമിക്കരുത്. അതിനെ ഒട്ടും തടയുകയും വേണ്ട. അതു ഒന്നിൻേറയും അകത്തിരിക്കുന്നില്ല. അതിന് ഒട്ട് അകവും പുറവും ഇല്ല. അതുകൊണ്ട് നിവൃത്തിച്ച ബന്ധത്തെ നിവൃത്തിക്കാനും പ്രാപിച്ച സുഖത്തെ പ്രാപിക്കാനും വഴിയില്ലായെന്നുള്ള ഒഴിവിൽ അതു ഒടുങ്ങിക്കൊള്ളും. സുഖത്തെ ദുഃഖം കൊണ്ട് മറയ്ക്കാൻ ഒക്കുകയില്ല. സുഖം സുഖംകൊണ്ട് മറയുകയുമില്ല. ദുഃഖത്തിൽനിന്നും സുഖം ഉണ്ടാകുകയില്ല. സുഖത്തിൽ നിന്നും ഉണ്ടാവുകയെന്നുമില്ല. ഇങ്ങനെ സുഖം ഉണ്ടാകാതെ ഉള്ളതായി ഇരിക്കുന്നു.

## 20-11-1936

നമുക്ക് ഒന്ന് ഉണ്ടാകുന്നതിനു മുമ്പു നാം ഉണ്ടായിരിക്കണം. തനിക്കു മറ്റൊന്നിനും നിവൃത്തിയില്ലാത്തതു കൊണ്ട് ഇതെങ്കിലും ഇരിക്കട്ടെയെന്നുള്ള സ്വരൂപമല്ല മോക്ഷത്തിനുള്ളത്. വേദങ്ങൾക്കുപോലും എത്തുപെടാൻ കഴിയാത്തതും എന്നാൽ എത്തുപെടാൻ ഇല്ലാത്തതും അനന്ത ജൻമങ്ങൾ കൊണ്ടും അതിനെ പ്രാപിക്കാൻ കഴിയാത്തതും എന്നാൽ എപ്പോഴും പ്രാപ്തമായതും യാതൊന്നു സിദ്ധിച്ചാൽ എല്ലാം സിദ്ധിച്ചതായിത്തീരുമോ എപ്പോഴും സിദ്ധമായിരിക്കുമോ അതുമായ മോക്ഷം നേരമ്പോക്കായി വിചാരിക്കത്തക്കതല്ല.

നമ്മുടെ ഇപ്പോഴത്തെ സ്ഥിതി എന്ത്? എന്തു സ്ഥിതിയാകും? ഇങ്ങനെ ഇരുന്നാൽ എവിടെ ചെന്നെത്തും? എന്നുള്ളത് ലൗകികത്തിൽ പോലും അറിഞ്ഞിരിക്കണം. അതുകൊണ്ട് ഉപരിയായ ഒരു നിലവേണമെങ്കിൽ അതുഎത്ര ഉന്നതം ആയിരിക്കണം, മഹനീയം ആയിരിക്കണം? എൻെറ ഇപ്പോഴത്തെ സ്ഥിതി എന്താണ്? അതിനെ സുരക്ഷിതമായി വച്ചുകൊള്ളാമോ?

## 21-11-1936

താന്താങ്ങൾ ഉണ്ട് എന്നുള്ള തോന്നൽ വൃത്തിയോടു ചേരുമ്പോൾ അനേകത്തെ കാണുന്നു. അതായത് തന്നെപ്പോലെയും അതല്ലാത്തതും ആയ അനേകം. തന്നെപ്പോലെ എന്നതു തൻെറ വൈഭവത്തെപ്പോലെയും പിന്നെ

മററു ജീവരാശികൾ അറിവും വൃത്തിയും കലർന്നു പുറത്തേക്കു വരുമ്പോൾ ചരം അചരം എന്ന രണ്ടിനേയും ദർശിക്കുന്നു. ചേതനത്തിൽ തന്നെപ്പോലെയുള്ളതും ജീവരാശികളും. മറേറതിൽ അചേതനങ്ങളും. ചേതനവൈഭവത്തിൽപെട്ട രണ്ടും വൃത്തിയോടു കലരുമ്പോൾ അനേകം കാണുന്നു. അചേതനം മാററത്തോടു കൂടിയതാണ്. ഒരു പരം അഹത്തിലിരുന്ന് അവയെ മാററം സംഭവിപ്പിക്കുന്നുവെന്നു കാണാം. അചേതനങ്ങളെ സമഷ്ടിയായി അടക്കി ഈ പരം അഹത്തെ ചേഷ്ടിപ്പിക്കുന്നു. ഈ പരം അഹത്തിൽ എങ്ങും ഇരിക്കുന്നതായി കാണുന്നു. ചേതനങ്ങൾ അതുകളുടെ സ്വന്തവൈഭവത്താൽ ചലിക്കുന്നു. അചേതനങ്ങൾ ചേതനവൈഭവത്താൽ ചലിക്കുന്നു. അചേതനങ്ങൾക്കു ചേതനവൈഭവം കൊടുക്കാവുന്ന ഒന്നിനെയാണു പരം അഹം എന്നു പറഞ്ഞത്. അചേതന ചേതനങ്ങൾ ചേർന്ന് പരം അഹത്തിൽ ഇരിക്കുന്നു. അത് ശുദ്ധചൈതന്യം. അത് ചേതനാചേതനങ്ങളിലും ഇരിക്കുന്നു. ചേതനങ്ങൾക്കും അചേതനങ്ങൾക്കും ഐക്യമുണ്ടോ? ചേതനങ്ങൾ സപ്ത ധാതുക്കളെക്കൊണ്ടും അചേതനങ്ങൾ പഞ്ചഭൂതങ്ങളെക്കൊണ്ടും ഉണ്ടാക്കപ്പെട്ടു. സപ്തധാതുക്കളുടേയും പഞ്ചഭൂതങ്ങളുടേയും വൈഭവമെല്ലാം ആകാശത്തിൽ കാണുന്നു. ആകാശം വ്യാപ്തികൊണ്ട് പരം അഹത്തിൽ ആരോപിതമായിരിക്കുന്നു. അപ്പോൾ ഈ കാണപ്പെടുന്ന സമഷ്ടി വ്യഷ്ടി പരം അഹത്തിൽ ആരോപിതമായി ആകാശത്തിൽ നിഴൽ എന്നവണ്ണം കാണാം. താൻ ഉണ്ട് എന്ന അറിവ് വൃത്തിയോടു ചേരുമ്പോൾ ആണ് ഇത്രയും സംഭവിച്ചത്.

സമഷ്ടിനാനാത്വം ആകാശത്തിൽ നിഴൽ എന്നവണ്ണം ആകുമ്പോൾ അങ്ങോട്ടു വികസിക്കാൻ തരമില്ലാത്തതിനാൽ അറിവ് ഇങ്ങോട്ടുവരുന്നു. തിരിച്ചുവന്ന് ഉണ്ട് എന്നതിനോടു നിഴൽ കലരുന്നു. നാനാത്വങ്ങളിൽ ആകാശത്തിനപ്പുറം വ്യാപ്തിയുള്ളത് ഇല്ല. അതിൻെറ രൂപം അതിൻെറ വ്യാപ്തിയിൽ കലർന്ന് ഇരിക്കുന്നു. എന്നാൽ വായുവിനു അതില്ല. അതു ഇരുന്നിട്ട് ഏതാണ്ട് ആകാശത്തിൻെറ വ്യാപ്തിയെ വഹിക്കുന്നു. വായു അടുത്ത ക്ഷണത്തിൽ ചലനത്തെക്കൊണ്ട് കാററായികൊള്ളുന്നു. വായു തന്നെ കാററാകുന്നുവെന്നു നമുക്ക് അനുഭവപ്പെടുന്നു. ആകാശം അങ്ങനെ അനുഭവപ്പെടുന്നില്ല. മഹാവ്യാപ്തിയുടയപരം അഹത്തിൽ ആരോപിതമാകാൻ ആകാശത്തിനെ കഴിയൂ. അതുകൊണ്ട് ആകാശത്തിന് ഹാനിയും ഇല്ല ആരോപിതവസ്തു ഏതാണ്ടു ഇരിക്കാനേ തരമുള്ളു. ഏതാണ്ടു ഇരുന്ന് മുഴുവനും മറയ്ക്കുന്നപോലെ. ഏതാണ്ടു ഇരിക്കൽ ആകാശത്തിൽ കലർന്നപ്പോൾ വായു ഉണ്ടായി. വായുവിൻെറ ഇരിക്കലിനു ഒരു അതിര് ഏർപ്പെട്ടുപോയി. ആകാശം പരം അഹത്തിനെ നോക്കുമ്പോൾ എങ്ങും എന്നുവരുന്നു. ഈ എങ്ങും എന്നുള്ളത് ആകാശത്തിനെ നോക്കുമ്പോൾ വായുവാകുന്നു. ഏതാണ്ട് എന്നതിൽ വായു കലർന്നതിൽ കാററ് ഉണ്ടായി. വായുവിൽ കാററിൻെറ ഘർഷണംകൊണ്ട്

അഗ്നി ഉണ്ടാകുന്നു. ഇതെല്ലാം ആകാശത്ത് ഉണ്ടെങ്കിൽ ആകാശത്തെ വിട്ട് ഇരിക്കാൻ കഴിയുമോ? അവിടേയും ആരോപിതം തന്നെ.

അപരോക്ഷാനുഭൂതിയിൽ വ്യഷ്ടിദർശനം ഇല്ല. എങ്കിലും ഏതാണ്ടുപേർ വ്യഷ്ടിദർശനത്തെ കൊള്ളുന്നു.

സുഷുപ്തിയിൽ ഇല്ലാതിരുന്ന സ്വരൂപം നമുക്കുണ്ട്. അതായത് ജാഗ്രസ്വപ്നങ്ങളിൽ ഇല്ലാത്തത്. ജാഗ്രം സ്വപ്നസുഷുപ്തിയുടെ അഭാവംകൊണ്ട് ഉണ്ടാക്കി. സ്വപ്നം ജാഗ്രസുഷുപ്തിയുടെ അഭാവം കൊണ്ടുണ്ടാക്കി—സുഷുപ്തി ജാഗ്രസ്വപ്നങ്ങളുടെ അഭാവംകൊണ്ടുണ്ടാക്കി. ജാഗ്രസ്വപ്നങ്ങളിൽ നാനാത്വമുണ്ട്. സുഷുപ്തിയിൽ ഇല്ല. അതുകൊണ്ട് ആ സുഷുപ്തിയിൽകൂടെ ഇറങ്ങി നോക്കണം. എന്നാൽ അവിടെ ഇറങ്ങിനോക്കുന്നതിന് ജാഗ്രം വേണ്ടിയിരിക്കുന്നു.

## 22-11-1936

ജനിച്ചുവെന്നുള്ളഫലം പ്രദാനംചെയ്തവൻ താൻതന്നെയെന്ന് അറിഞ്ഞിരുന്നുവെങ്കിൽ താൻ ആഘോഷിക്കുമായിരുന്നു. ജനിക്കുക എന്നുള്ള ഫലം അനുഭവിക്കുന്നവൻ അനുഭവിക്കുവാൻ ഒരുങ്ങിക്കൊള്ളുമ്പോൾ ജനിക്കുന്നവനും അനുഭവിക്കുന്നവനും വേറെ വേറെ ആയിരിക്കുമ്പോൾ (അറിയുന്നില്ല)ഇല്ലെന്നും ഉണ്ടെന്നും വരുന്നു. ഫലം അനുഭവിക്കുന്നവൻതന്നെ ഉണ്ടാക്കിക്കൊണ്ടാൽ അവന് അതിൽ ഒരു മറപ്പിനും അവകാശമില്ല. അങ്ങനെ വരാതെ ഫലം പ്രദാനം ചെയ്യുന്നത് ഒന്നുമാറി ഇരിക്കുമ്പോൾ ഫലം ഇല്ലാതെയും ഉണ്ടായും അനുഭവിക്കാം. വായുവിനെ അനുഭവിക്കുമ്പോൾ അറിയുന്നില്ല. കാററ് അനുഭവപ്പെടുന്നു. ഇന്ന ആണ്ടിൽ ജനിച്ചുവെന്നുള്ളത് ഈ ആണ്ട് എങ്കിലും ആ ആണ്ട് ഇതിൽ പകരുന്നു. അതുപോലെ അവൻ ഇവിടെ പകരുന്നു. കാര്യത്തിനു അടുത്തുമുമ്പ് ഇട്ടതുപോലെ കാരണം ചേർന്നുഉണ്ടാകുന്നു. അന്ന് ജനിക്കുന്നതിനായി ഒരുങ്ങി. അന്ന് ഉണ്ടായിരുന്നു. ഇല്ല എന്നുള്ളത് ഉണ്ടായി. ഇല്ലാത്തത് അഴിക്കാതെ ഇരിക്കുമ്പോൾ അവൻ ഉള്ളവൻ ആയി, ഇതിനെ നടത്തിക്കൊള്ളും. അവൻ ഇല്ലാത്തതിൽ ഉണ്ടായിരിക്കുന്നതിനു പകരം അവൻ ഉള്ളതിൽ ഉണ്ടായി.

ഒളിപ്പിൽ ഒടുങ്ങുന്നുത് ഒഴിവിൽ ഒടുങ്ങണം. ഇല്ലാ എന്നതു ആദി. അതുതന്നെ അന്ത്യത്തിലും ഇല്ലാ എന്നു വരുമ്പോൾ മധ്യത്തിലും ഇല്ലായെന്നുവരുന്നു. ഉള്ളവനു മധ്യത്തിലും ഉണ്ട്. എപ്പോൾ ഇല്ലാത്തതു തോന്നി പ്രദാനംചെയ്തു അവൻ ഉള്ളവന് അതീതനാണ്.

## 23-11-1936

നമുക്ക് അനുഭവം നേരിടുമ്പോൾ അനുഭവിക്കാൻ ഒരു ഒരുക്കം വേണം. ആ ഒരുക്കം രണ്ടുവിധം. നാം ഒരുങ്ങുന്നതോടുകൂടെ അതിനെ ഉണ്ടാ

ക്കാനും കഴിയും. നാം ഉണ്ടാക്കി നാം അനുഭവിക്കുന്നു. ഒരു പ്രവൃത്തിയുടെ ഫലം നാം ഉണ്ടാക്കി അനുഭവിക്കുന്നു. ജനിച്ചുവെന്നിടത്ത് ഒന്നും അറിഞ്ഞുകൂടാ. അറിയണമെന്നും ഇല്ല. എന്നാൽ ജനിക്കുക എന്ന ഫലം അവിടെ ഉണ്ട്. ബാക്കി ഒന്നും അറിഞ്ഞുകൂടാത്തതിനാൽ താൻ കർത്താവല്ല. എങ്കിലും താൻ അതിനു ഒരുങ്ങിയവനാണ്. ഉദാ:–നാം കുഴിക്കാത്ത കുളത്തിൽ കുളിക്കാം. കുളിക്കുക എന്ന ഫലം അനുഭവിക്കാം. ഇവിടെയും അനുഭവിക്കാൻ ഒരുക്കം തോന്നണം. അനുഭവഫലത്തെ നൽകുവാൻ ഒരാൾ (ദാതാവ്) വേണം. ഈ ഫലം നാം അനുഭവിച്ചുവരവേ ഒരു പഴക്കം ഉണ്ടാകുന്നു.

ഇന്ന് എന്റെ ജൻമനാൾ എന്നുപറയുമ്പോൾ ഇന്ന് ജനിച്ചില്ലായെന്നറിയാം. എങ്കിലും ജൻമനാൾ ഇന്നപ്പോഴാണ് എന്നുള്ളപഴക്കം മൂലം ഈ ആരോപിതം ഉറച്ചുപോകുന്നു. എന്നാൽ ഇന്നു ജൻമനാൾ ദിവസമാണു എന്നു നമ്മെ അറിയിക്കുന്നുവെങ്കിൽ ജനിച്ചപ്പോഴും അറിയിക്കേണ്ടിയിരുന്നു. ഏതായാലും ഇതൊക്കെ വന്നുപോയില്ലേ എന്നൊരു പഴക്കമുണ്ട്. വന്നുപോയി എന്നറിഞ്ഞതുമൂലം ഞാൻ അതിന് ഉപരിയാണെന്നുവന്നു. ജനിക്കുക മരിക്കുക എന്നുള്ള രണ്ടും അസത്താണ്. ജനിക്കുന്ന അവസരത്തിൽ അതുവരെ ജനിക്കുന്നവനല്ല മരിച്ചത് എന്നറിയാം. ജനിക്കൽ മരിക്കൽ എന്നത് ഇല്ലാതെ ഒന്ന് ഇരിക്കുന്നു. ജനിക്കുക മരിക്കുക എന്നിവ രണ്ടും ഒരേസ്ഥിതിയെ വഹിക്കുന്നുവെന്നു കണ്ട് അതിന് ഒരു അസത്യസ്വരൂപവും കാണുന്നു. ഒന്നുതുടങ്ങിയപ്പോൾ (ജനിച്ചപ്പോൾ) അവസാനവും (മരണവും) അപ്രത്യക്ഷമായിക്കാണാം. തുടർന്നവനെ പററാതിരിക്കുന്നതുകൊണ്ടും രണ്ടും അസത്യം. ഇവിടെയാണ് അസത്യസ്വരൂപം. ഇവിടെ പററുന്നതു നിഴൽ ആയിട്ട്. താൻ വൃത്തിസ്വരൂപനായി നിവൃത്തി സ്വരൂപത്തിൽ ഇരിക്കുക. വൃത്തിനിവൃത്തിക്കു മുമ്പു ഇട്ട ഒന്ന്. വൃത്തിയും നിവൃത്തിയും വൃത്തിനിവൃത്തിസ്വരൂപം ഉള്ളിടത്തു ഒന്നായി.

നശിച്ചുവെന്നു വന്നു—ജനിക്കുക എന്നതുവന്നപ്പോൾ അതിനുമുമ്പ് താൻ ഉണ്ട് എന്നുവന്നു. അപ്പോൾ ജനിക്കൽ എന്നത് ഇല്ലാത്തതായിവന്നു. അപ്പോൾ മരിക്കയും ഇല്ലാത്തതായി. ജനിക്കൽ എന്നതിന് അർഥം ഇല്ലാത്തതിനാൽ അതിനെ ഉണ്ടാക്കാൻ ഒന്നുവേണ്ടാ.

നമ്മുടെ നിഴലിന് ചേഷ്ട ഏർപ്പെടുമ്പോൾ പരമാത്മാവാകുന്ന സത്യസ്വരൂപത്തിൽ ജീവനാകുന്ന നിഴൽ ചേഷ്ടയോടുകൂടെ കാണപ്പെടുന്നു. എപ്പോൾ പ്രതിധ്വനി ഇല്ലാതെപോകുന്നു അപ്പോൾ ഉള്ളവൻ മാത്രം ആകുന്നു.

## 24-11-1936

നിങ്ങൾ എന്തെങ്കിലും അനുഭവിച്ചിട്ടുണ്ടോ? നിങ്ങൾ ഉണ്ടായിട്ട് അനുഭവിച്ചതോ അനുഭവിക്കാൻ ഉണ്ടായതോ? ഉണ്ടാവുക, അനുഭവിക്കുക എന്നുള്ളതിൽ ഉണ്ടാവുക എന്നത് ഏതിൽനിന്നും? ഉള്ളതിൽനിന്നുമാണെ ണെങ്കിൽ ഏതുരൂപത്തിൽ ഉണ്ടായി? ഉള്ളത് ഉണ്ടാവുകയെന്നുവരുമ്പോൾ നേരിടുന്ന അനുഭവത്തിൽ എന്ത് അനുഭവമാണ് ഉണ്ടാകുന്നത്.

അനുഭവിക്കുക എന്നുള്ളത് ഉള്ളതായി ഉള്ളതിൽ എങ്ങും ഇരിക്കുന്നു. അപ്പോൾ ഉണ്ടാകുമ്പോൾ ഉള്ളത് അനുഭവിക്കാം. ഉണ്ടാകലും അനുഭവവും വേറായി ഇരിക്കുന്നില്ല. ഒന്ന് അവിടെത്തന്നെ ഉണ്ടാവുകയും ഉണ്ടാവുക എന്ന അനുഭവം അവിടെത്തന്നെ എങ്ങും നിറഞ്ഞിരിക്കുകയും ചെയ്യു മ്പോൾ ഉണ്ടാവുക എന്നത് നിശ്ചലം. നിശ്ചലം എന്നും വൃത്തിഎന്നും പറയുന്നത് ഇവിടെ ഒന്നുതന്നെ. ഇവിടെ അനുഭവിക്കൽ എന്നത് അറിവാ യിരിക്കുന്നു. ഇങ്ങനെയിരിക്കുന്ന നമുക്ക് ജനനമരണം അനുഭവിക്കേണ്ടി യിരിക്കുന്നു. ജനനം അനുഭവിക്കുകയും മരണം അനുഭവിക്കുകയും ചെയ്യാമെന്നുള്ളതുകൊണ്ട് അനുഭവിക്കുക എന്ന സ്വരൂപത്തിൽ ഇവരണ്ടും ചേരണം. എന്നാൽ ഇവ ഭിന്നസ്വരൂപങ്ങളാണ്. അവ ഏകനിൽ ഉണ്ടായി. ജനനമരണം അനുഭവിക്കുന്ന ഏകൻ ജനനമരണം അനുഭവിക്കാവുന്നവനാ യിരിക്കുന്നു. അനുഭവിക്കുക എന്നത് ജനനസ്വരൂപം മാത്രമാണെങ്കിൽ മരണം പാടില്ല. ഇതുപോലെതന്നെ അനുഭവിക്കുക എന്നത് മരണ സ്വരൂപം മാത്രമാണെങ്കിൽ ജനനം പാടില്ല. അപ്പോൾ ജനനമരണം അനു ഭവിക്കുന്നവൻ മുമ്പ് ഉണ്ട്. അവനെക്കൂടാതെ ഇവ ഉണ്ടാവുകയുമില്ല. ജനന-മരണ-ദുഃഖമാണെങ്കിൽ അത് അനുഭവിക്കലിൽക്കൂടെത്തന്നെ ഇരി ക്കണം. ജനിക്കലും മരിക്കലും ദുഃഖമാണെങ്കിൽ അവയ്ക്കുമുമ്പ് ഉള്ളവൻ സുഖമായിത്തന്നെ ഇരിക്കണം. ഉദാ: (1) കണ്ണാടിയും മുഖവും (2) അണയും വെള്ളവും. അനുഭവവും ഗ്രന്ഥികളും ഐശ്വര്യവും അനൈശ്വര്യവും.

അനുഭവിക്കുന്നവനെ അനുഭവിച്ചാൽ അനുഭവിക്കുമ്പോൾ അനുഭവി ക്കാതിരിക്കാം. മണിയിൽ തായ്കമ്പിയിൽ ഘടിപ്പിച്ചിരിക്കുന്നത് രണ്ട് കമ്പികൾ. രണ്ട് കമ്പികൾ ദ്വൈതം. അവ പിണങ്ങിയാൽ സമയം കാണിക്കുന്നില്ല. കമ്പികൾ ഭേദം. ചേതനനായ ആത്മാവിൻെറ ചൈത ത്തിൽ ദ്വൈതം ഘടിപ്പിച്ചപ്പോൾ വിഷമം ഏർപ്പെടുന്നു. ഭേദം സുഖദുഃഖ മായ ഏററക്കുറവ് കമ്പികൾ രണ്ടും മണിക്കൂറിനെ കാണിക്കുന്നു.

## 25-11-1936

തന്നോടുകൂടെ ശരീരാദിജഗത്തിൽ നാം ഇടപെട്ടിരിക്കുമ്പോൾ നാനാ തങ്ങളോട് ഇടപെട്ടിരിക്കുന്ന താൻ ഇപ്പോൾ അധികമോ കുറവോ?

തനിക്ക് ഒരു സ്വരൂപം ഉള്ളത് ഇന്നവിധം എന്ന് അറിഞ്ഞില്ലായെങ്കിലും താൻ ഉണ്ട് എന്നുള്ളത് അപരോക്ഷമായി തോന്നുന്നു. അധികം ഉണ്ടാകുന്നതിൽ ഇഷ്ടമുള്ള ഒരുവൻ തന്നോടുകൂടെ ഈ ശരീരാദിജഗത്തിൽ പെട്ട് എത്രതന്നെ നാനാതത്വങ്ങളെക്കൊണ്ട് ഇരുന്നാലും അധികംമൂലം ഇഷ്ടം ഉണ്ടാകുന്നില്ലായെന്നും അതിനെ വിട്ടിട്ട് തന്നെ സുരക്ഷിതമാക്കണമെന്നും എവരും ആശിക്കുന്നു. എന്നാൽ അധികം ഉണ്ടാകണമെന്ന് തോന്നുന്നു. തന്നോടുകൂടെ ഈ ശരീരാദിജഗത്ത് ചേരുന്നതിൽ അധികത ഉണ്ടാകുന്നില്ല. കുറവാണ് ഉണ്ടാകുന്നത്. അധികം എന്നു കാണിച്ചിട്ട് അത് കുറവിനെ നൽകുന്നു. ഈ കുറവ് ശരീരാദിജഗത്തോടു ചേർന്ന് അധികത്തെ ആശിച്ചിട്ട് കുറവിനെ നൽകുന്നു. ഈ കുറവിനെ പരിഹരിക്കുവാൻ എവർക്കും ഇഷ്ടമുണ്ട്. തനിക്ക് അധികാരത്തിന് എന്തുകൊണ്ട് ഇഷ്ടമായി? തനിക്ക് ഉള്ളത് ഉണ്ടാകാത്തതുകൊണ്ട് തനിക്ക് തന്റെ നിലയിൽ ഉള്ളത് ആകേണ്ടതില്ലേ? ശരീരാദിജഗത്തിൽ അഭിമാനിച്ചതുകൊണ്ട് താൻ തന്നിൽ പൂർണമായി നിൽക്കുന്നില്ല. അങ്ങനെ പൂർണമായി നിൽക്കുമ്പോരം തനിക്ക് അധികം കുറവ് എന്നതില്ല. ശരീരാദിജഗത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുമ്പോരം ഇത് തനിക്ക് ഹാനിയെ നൽകുന്നുവെന്ന് സംശയരഹിതമായി പരിപൂർണമായി അറിയുമ്പോരം തന്റെ നിശ്ചലസ്വരൂപത്തെ നോക്കിക്കൊള്ളുന്നു. അധികസ്വഭാവേന കുറവ് ഏർപ്പെട്ടിരിക്കുന്നു. ഉദാ: അഞ്ചുപേർ പത്തുപേർക്ക് വിരുന്നു കൊടുക്കൽ. ഇതേരീതി തുടർന്നാൽ അഞ്ചുപേർക്കും മരണം. ശരീരാദിജഗത്തിൽ നിൽക്കുമ്പോഴാണ്, തന്നിൽ നിൽക്കുമ്പോഴല്ല. അധികം വേണമെന്ന് തോന്നുന്നതുകൊണ്ടും തന്റെ പൂർണതയിൽ നിൽക്കാത്തതുകൊണ്ടും ശരീരാദിജഗത്തിൽ അഭിമാനിച്ചതുമൂലം അതിന് പൂർണത്വം ഉണ്ടാകാൻ കഴിയാതെ ഉണ്ടാകുന്ന പൂർണത ഉണ്ടാക്കാൻ കഴിയുമായിരുന്നാൽ അധികത്തെ ആഗ്രഹിക്കുകയില്ലായിരുന്നു. അത് (അധികത) ഒഴിഞ്ഞുനിന്ന് പിടിക്കുന്നു. അതിൽ നിൽക്കുമ്പോഴാണ് നമുക്ക് അപൂർണത്വം തുടരെ സംഭവിക്കുന്നത്. സ്വരൂപംതന്നെ ഒഴിഞ്ഞുനിൽക്കുക എന്നാണ് ശരീരാദിജഗത്തിന് വാച്ചതെങ്കിൽ ഒഴിക്കാനുള്ള യത്നം അപൂർണത്തേയും ഒഴിഞ്ഞ് സ്വരൂപം അവിടെ ഒടുങ്ങിക്കൊള്ളുമെന്നുവന്നാൽ പൂർണത്വം ഏർപ്പെടും. പുട്ടിനെ പുറത്താക്കുവാനുള്ള ശ്രമത്തിൽ കമ്പ് അകത്തായതുപോലെ ശരീരാദിജഗത്തിനെ ഒഴിക്കാനായിട്ട് ഈ ഉടലിനകത്ത് നുഴഞ്ഞുകയറിയാൽ ഈ ജഡം പ്രപഞ്ചത്തിൽ വീഴുകയും താൻ പ്രപഞ്ചമാകുന്ന കുഴലിനകത്ത് പ്രവേശിച്ചുപോകുകയും ചെയ്യുന്നു. ഇവിടെ പ്രപഞ്ചം കുററിയും പുട്ട് ശരീരവും സ്വാതന്ത്ര്യക്കമ്പ് ജീവകാരണത്തെ വഹിച്ച് ജഗത്തിൽ കയറുന്നു. ഉള്ളത് ആകേണ്ടതാണ്. നിങ്ങരംക്ക് ഇഷ്ടമെങ്കിൽ ഉള്ളതാകാനുള്ള ഇഷ്ടത്തെ വിടണം. അധികമാക്കാൻ തരുന്ന വഴി നിങ്ങളെ തിന്നുകയാണ് ചെയ്യുന്നത്. ഇരുന്ന ഇരുപ്പിൽ കുറവില്ലാ എന്നു തരുന്നത് നിങ്ങളെത്തന്നെ തരികയാണ്.

**27-11-1936**

ഇതുകളെ (നാനാത്വങ്ങളെ) കൊണ്ടത് ദുഃഖമാണെന്ന് കണ്ടതിൽനിന്നും ഇതുകളെ കൊള്ളാതിരുന്നാൽ സുഖമാണെന്ന് മുമ്പേ കാണണം. ദുഃഖ നിവാരണത്തിൽ സുഖമാണെന്നതിൽ നിവൃത്തിച്ച സുഖം മുമ്പിട്ടിരിക്കും.

**30-11-1936**

എൻേറത് എന്നതിൽ ചേതനമാക്കപ്പെട്ട ഈ ശരീരത്തിൽ ഞാൻ രണ്ടു പ്രകാരത്തിൽ ഇരിക്കുന്നു. (1) ഈ ശരീരം ഉത്തരോത്തരം ഒരുക്കി സൃഷ്ടിക്കപ്പെട്ടതാണ്. അതിൽ ജീവൻ ഇന്നിടത്ത് ഇരിക്കുന്നുവെന്ന് അറിയാത്തവിധം ഗോപ്യമായി സൃഷ്ടിക്കപ്പെട്ടു. അതിൻെറ മറവിലേക്കായി ഗ്രന്ഥികളും ആധാരങ്ങളും ഇരിക്കുന്നു—അത് എന്തിനായി മറച്ചുവെന്നത് അവൻെറ ഇഷ്ടമാണ്. അതിനെ അവൻ വച്ചുകൊണ്ടിരിക്കുന്നു. (2) താൻ ഉണ്ട് എന്നുള്ള ഒരു സ്ഥാനത്ത് ഇരിക്കുന്നു. താൻ ഉണ്ട് എന്നതും ഈ ശരീരത്തിൽ എങ്ങും ഇരിക്കുന്നു. അതിനെ മറച്ചിട്ടില്ല. അതിനെ അറിയത്തക്കവിധത്തിൽ പ്രത്യക്ഷമാക്കിയിരിക്കുന്നു.

ഇവയെ എല്ലാം നിയന്ത്രിക്കത്തക്ക കാരണമായ ഒന്ന് ഉണ്ട്—അതിൽ സമഷ്ടികാര്യമായ മായ ഇരിക്കുന്നു. സർവത്തിനും കാരണമായ ഈശ്വരൻ ഇന്നവിധത്തിൽ ഉണ്ട് എന്നതു കാണിച്ചിട്ടില്ല. താൻ എങ്ങനെ ഈ ശരീരത്തെ ചേതനനാക്കിക്കൊണ്ടിരിക്കുന്നുവോ അതുപോലെ ഈശ്വരൻ മായയെ ചേതനനാക്കിക്കൊണ്ട് മുൻപറഞ്ഞതുപോലുള്ള ചക്രങ്ങളും ഗ്രന്ഥികളും വച്ചുകൊണ്ടിരിക്കുന്നു. ഈശനിൽ ഉണ്ട് എന്നുള്ള നാം ഇരിക്കുന്നു. അദ്ദേഹം മായയിൽ പ്രതിബിംബമായതുപോലെ നാമും ശരീരത്തിൽ പ്രതിബിംബമാകുന്നുണ്ട്—മായയെ ഈശ്വരൻ ചേതനനാക്കിക്കൊണ്ട് ശരീരത്തെ നാമും ചേതനനാക്കിക്കൊണ്ട് ശരീരത്തിൽ രണ്ടുവിധ ചേതനം ഏർപ്പെടുന്നു. മായയെ ചേതനമാക്കുമ്പോൾ മായയിൽ ഇരിക്കമൂലം ശരീരത്തിനും ചേതനത്വം ഉണ്ടാകുന്നു. ജീവൻമൂലവും ചേതനത്വം ഏർപ്പെടുന്നു. മായയ്ക്ക് ഇങ്ങനെ ഒരു ചേതനത്വവും ശരീരത്തിന് രണ്ടുവിധ ചേതനത്വവും ഉണ്ട്. ഇങ്ങനെയുള്ള ശരീരത്തിൽ ഇരിക്കുന്ന ജീവൻ താൻ എങ്ങനെ ഇരിക്കുന്നുവെന്നുള്ളതിനെ അന്വേഷിക്കമൂലം ദുഃഖം ഏർപ്പെട്ടു. ശരീരത്തിന് ഇരട്ടി ചേതനത്വമുള്ളതിനാൽ അവിടെ മഴപെയ്യുമ്പോൾ ശരീരം നനയാതെ സൂക്ഷിക്കാം തുടങ്ങിയവ. എങ്കിലും മായയ്ക്ക് സമഷ്ടി അധികത്വം ഉള്ളതിനാൽ ശരീരത്തെ മായ ഇടവിടാതെ ദുഃഖിപ്പിക്കുന്നു. ഈ ദുഃഖത്തെ നിയന്ത്രിക്കുവാൻ മായയുടെ സമഷ്ടിവൈഭവത്തിൽ നിന്നും ഏതാണ്ട് സ്വീകരിച്ചാലോ എന്ന് ആലോചിക്കുന്നു ചിലർ. അതായത് മണ്ണിൽ പ്രധാനമായ ഗന്ധകം വശപ്പെടുത്തിയാൽ മണ്ണിൽ ദീർഘകാലം ഇരിക്കാം. അതുപോലെ മണിമന്ത്രൗഷധങ്ങളെക്കൊണ്ട് അഷ്ടൈശ്വര്യം സിദ്ധിക്കാം. എന്നാൽ

ഇതിൽ ഒരു ദൂഷ്യമുണ്ട്. സിദ്ധിപുരുഷൻ ഈശ്വരനാണ്. ആ സിദ്ധികളെ നിയന്ത്രണംമൂലം കാംക്ഷിക്കുന്നത് അദ്ദേഹത്തിന് ഇഷ്ടമില്ലാത്തതുമൂലം സിദ്ധിപുരുഷൻമാർ അദ്ദേഹത്തിൽനിന്നും എന്നെന്നേക്കും മാറിക്കൊണ്ടിരിക്കും.

അതിശയനീയമായ വിവേകത്തിന്റെ (അറിവിന്റെ) വിശേഷത്താൽ അദ്ദേഹം നമ്മെ പിരിയാതിരിക്കുന്നു. എന്നാൽ ഭക്തൻമാരുടെ ആവശ്യാർത്ഥം വേണ്ട സിദ്ധികാം അദ്ദേഹത്തിന്റെ അമിതമായ സ്നേഹം മൂലം ചെയ്യുന്നു. ഉദാ: നന്തൻ ചെറുതുണ്ടൻ.

തന്റെ പുരയിടത്തിലുള്ള നിധി എടുക്കാൻ കഴിയാത്തവൻ തന്റെ ആവശ്യങ്ങാംക്ക് പുറമേപോയി വേലചെയ്യുന്നത് ഉചിതമാണല്ലൊ. കിട്ടുന്ന ധനവും പുറമെനിന്നാണ്. അതുപോലെ നാമും പ്രവൃത്തി തുടർന്ന് പുറമെ അന്വേഷിച്ച് പുറമെനിന്നു കിട്ടുന്നതാണ് മേല്പടി സിദ്ധികാം. ഇങ്ങനെയുള്ള അന്വേഷണംമൂലം ക്ഷീണം ഉണ്ടാകയും വിശ്രമം ആവശ്യപ്പെടുകയും ആ വിശ്രമം സുഷുപ്തിയായിരിക്കയും ചെയ്യുന്നു.

ഒരു കയററിൽ ഒരു ഗുണ്ട് കെട്ടിയിരിക്കുന്നു. ഗുണ്ടിന്റെ അല്പം മുകളിൽ പിടിച്ചു ചുററിയാൽ ഗുണ്ട് വൃത്തത്തിൽ ചുററുകയും താൻ പിടിച്ച സ്ഥലം മധ്യമാകയും ചെയ്യുന്നു. വീണ്ടും അല്പംകൂടെ നീട്ടി പിടിച്ചിട്ടു കറക്കിയാൽ അപ്പോഴും പിടിച്ച സ്ഥലം മധ്യമായിത്തീരുന്നു. ഇങ്ങനെ കയററിൽ എവിടെ പിടിച്ചാലും അത് മധ്യമായിത്തീരുന്നു. എന്നാൽ കയററിൽ ഈ മധ്യം നീളമായിട്ടിരിക്കയാണ്. അതുപോലെ ചേതനനായ താൻ എവിടെ നിന്നാലും തന്റെ ചുററുപാടും ഉള്ളതിന് താൻ മധ്യമാണ്. അത് തന്റെ കൈയിൽ സ്ഥിതവുമാണ്. ആ മധ്യം അറിവാണെന്നും ഞാൻ ഉള്ളവനാണെന്നും അറിയണം.

## 1-12-1936

ഈശ്വരനെ അധിഷ്ഠാനമാക്കിയിട്ട് ചുററിക്കൊണ്ടിരിക്കുന്നു മായ. അതായത് മധ്യമായത് ഈശ്വരൻതന്നെയാണ്. ആധാര അധിഷ്ഠാനമായും അതിനെ വിട്ടിരിക്കുന്ന ചുററളവ് മധ്യത്തിൽ ഇരിക്കയാണ്. അപ്രകാരം നമുക്ക് ഇപ്പോരം അറിയാൻ കഴിയുന്നതല്ലായെങ്കിലും അതാണ് യഥാർത്ഥം. മുൻപറഞ്ഞ ആധാരങ്ങളുടേയും (ചക്രങ്ങളുടേയും) ഗ്രന്ഥികളുടേയും അകത്താണ് ജീവൻ ഇരിക്കുന്നതെന്ന് തോന്നുന്നില്ലെങ്കിലും വാസ്തവം ഇവ ജീവനിൽ ഇരിക്കയാണ്. ഇതുപോലെതന്നെയാണ് ഈശ്വരനും ജീവനും ചുററളവിന് ഉള്ളിൽ ഇരിക്കുന്നുവെന്നത് അവാസ്തവമാണ്. അങ്ങനെയുള്ള അവാസ്തവത്തെയാണ് ഗോപ്യം ആക്കിയിരിക്കുന്നത്.

സ്മൃതി-വിസ്മൃതി-ഭ്രാന്തി ഇവയ്ക്ക് അപ്പുറമായി താൻ ഉള്ളവനായിരിക്കുന്നു. എന്നാൽ താൻ ഉണ്ട് എന്നുള്ളത് തന്നെ മറച്ചുവച്ചിരിക്കുന്നതിനാൽ ആണ് നിവാരണം അന്വേഷിക്കുന്നത്. ഉദാ: അനവധി മർമങ്ങൾ അവിടവിടെ ശരീരത്തിൽ ഉണ്ടെങ്കിലും യഥാർഥം അറിയുമ്പോൾ ഈ മർമങ്ങളെല്ലാം ഒരു മർമത്തിൽ ഒടുങ്ങുന്നതു കാണാം. എന്നാൽ ആ ഒരു മർമത്തിൽ മററ് മർമങ്ങളൊന്നും ഇല്ല.

താൻ ഉണ്ട് എന്നത് വിവേകംകൊണ്ടോ ഇനിഒരാളിൽനിന്നോ അറിഞ്ഞതല്ല. ഇത് ദൃഢമായ അറിവായിക്കൊള്ളാതെ കുരങ്ങ് മലരുവാരിയതു പോലെ ആയതുകൊണ്ടാണ് ജീവന് ഈ കർമങ്ങൾ ഏർപ്പെട്ടത്.

''കുറിപ്പററ കുറിപ്പുക്കുള്ളിരുന്തോൻ ഈശൻ''.

## 2-12-1936

ഉണ്ട് എന്ന സ്വരൂപം മററ് സ്വരൂപത്തേക്കാളും ഏററവും പ്രിയമായും കാലദേശാദികൾ ഇല്ലാതെ അതിൻെറ ഇരിപ്പ് അതിൽത്തന്നെയായും കണ്ടു. അങ്ങനെ അതിൽത്തന്നെ ഇരുന്നിട്ട് ശരീരത്തെ വഹിക്കുന്നു. ആധാരം അധിഷ്ഠാനം, ദ്രഷ്ടാവ് എന്ന നിലയിലാണ് ശരീരത്തെ വഹിക്കുന്നത്. ഇതിനെ മധ്യം ആക്കിക്കൊണ്ടാണ് ശരീരം സ്ഥിതിചെയ്യുന്നത്. സാധാരണ ഒരു ബിന്ദുവിൽനിന്നും അന്യമായാണ് വൃത്തം കാണപ്പെടുന്നത്. ഇവിടെ സെൻററിൽത്തന്നെ വൃത്തം സ്ഥിതിചെയ്യുന്നു. വൃത്തത്തിൻെറ ഉള്ളിൽ പ്രവേശിക്ക. ഈശനും മായയും എന്ന് ഒന്നുകൂടി കാണുന്നു. ഇത് സമഷ്ടി. ഈശൻെറ ഉള്ളിൽ ഇരുന്നിട്ടും വെളിയിൽ സ്ഥലം ഉള്ളതായി തോന്നിച്ചു. ഉണ്ട് എന്ന നിലയിൽ ശരീരത്തെ മുഴുവനും ചേതനനാക്കിക്കൊണ്ട് നാം അധികം ഇരിക്കുന്നു. നമുക്ക് ആവരണം വാസ്തവത്തിൽ ഇല്ലെങ്കിലും ഇവിടെ തോന്നിക്കുന്നു. ആ സെൻററിനകത്ത് ഈ വ്യഷ്ടി ഇരിക്കുന്നു. അതുപോലെ സമഷ്ടി മായയിൽ വ്യഷ്ടിശരീരം ഇരിക്കുന്നു. ഏതൊന്നിനെ ലാക്കാക്കി ഈ ശരീരം വൃത്താകൃതിയെ വഹിച്ച് അതിനുള്ളിലിരിക്കുന്നുവോ ആ സെൻറർ മറേറതിനകത്ത് ഇരിക്കുകയാണ്—സംശയരഹിതമായി ഇത് അറിയണമെങ്കിൽ അധികംവന്നതിനെ അറിയണം. ശരീരത്തിൽ വന്നതായും ശരീരം വിട്ടുപോകുന്നതായും കാണുന്നതിനാൽ മുമ്പും പിമ്പും ദീർഘിച്ച് ഇരിക്കുന്നു. ശരീരം അതിൻെറ ഉള്ളിൽ പ്രവേശിക്കാതെ പ്രവേശിച്ചിരിക്കുന്നു. ഉദാ: പാത്രത്തിലെ വെള്ളത്തിൽ സൂര്യൻ നിഴലിക്കുന്നതുപോലെ. മഞ്ഞളും ചുണ്ണാമ്പും—ഇരുമ്പും കാന്തവും—മാണിക്കക്കല്ലും ഇതരപദാർഥങ്ങളും.

## 3-12-1936

നമ്മുടെ ഇപ്പോഴത്തെ നില; നാം ആകേണ്ട നില; ഈ നില തുടർന്നാൽ എന്തുണ്ടാകും: അതിൽനിന്ന് ഉണ്ടാകുന്നവ; ഇതുകളെപ്പററി നല്ലവണ്ണം

മനസ്സിലാക്കണം. ഇപ്പോഴത്തെ നില തുടർന്നാൽ എന്താകുമെന്ന് നോക്കേണ്ടതില്ല. എന്തെന്നാൽ അപ്രകാരം സംഭവിക്കുന്നില്ല. ഈ നിലയിൽ മാററം സംഭവിച്ചുകൊണ്ടേയിരിക്കുന്നു. അതിനാൽ ഇന്നപ്രകാരം ആകണമെന്ന് നാം ഒരു തീരുമാനം ഉണ്ടാക്കണം. ആ തീരുമാനം നാംതന്നെ ഉണ്ടാക്കണം. ഈ മൂന്നു നിലകളും എവിടെ ഇരിക്കുന്നുവെന്നും അറിയണം. അങ്ങനെ നോക്കുമ്പോൾ നമുക്ക് ഒരു പ്രത്യേക വൈഭവം ഉണ്ടാകും. അത് 'ഇതിൽ ഇരിക്കും. ഞാൻ അതിലും ഇതിലും ഇരിക്കും. മററത് അതിലും ഇതിലും ഇരിക്കുകയില്ല' എന്നു കാണും. അത് ഇതിൽ ഇരിക്കുന്നുവെങ്കിലേ നമുക്ക് അത് വേണ്ടൂ. അത് വേറെ ഒന്നിൽ ആയാൽ നാം ചെയ്യുന്ന ശ്രമത്തിന് അർഥം ഇല്ലെന്നുവരും. അതിനെ നാം പ്രാപിച്ചാൽ അത് അതിൽ ഇരിക്കുന്നത് അറിയാം.

അതിലും ഇതിലും ഇരിക്കുന്ന ഞാൻ അതിലും ഇതിലും ഇരുന്നു തുടർന്നാൽ രണ്ടുമില്ലാത്ത നില വന്നുഭവിക്കും. അതുതന്നെയാണ് മരണം. ഇപ്പോൾ ഞാൻ ഇരിക്കുന്ന അവസ്ഥ അതിലും ഇതിലും കൂടെയാണ്. അതിൽത്തന്നെ ഇരുന്നാൽ ഇതുകൾഒന്നും കാണുകയില്ല. അത് അതായിരിക്കേ അത് തുടർന്നിരിക്കും. ആ ദീർഘം അതിൽ ഇരുന്ന് നോക്കിക്കൊള്ളും.

ചക്ഷുശ്രവണം എന്നപോലെ മററത് വെളിച്ചവും ഇരുട്ടും പോലെ രണ്ടിനും അന്യസ്വരൂപമാണ്. അതിൽ വെളിച്ചത്തിനാണ് പ്രാധാന്യം. വെളിച്ചംകൊണ്ട് വെളിച്ചത്തേയും ഇരുട്ടിനേയും കാണാം. ഇരുട്ടുകൊണ്ട് ഇരുട്ടിനെ കാണാൻ കഴിയുന്നില്ല. അപ്പോൾ വെളിച്ചത്തെ എങ്ങനെ കാണാം. വെളിച്ചം പോവുക എന്നതാണ് ഇരുട്ടുവരുക എന്നത്. ഈ ഇരുട്ട് വെളിച്ചത്തെ വിട്ട് അന്യരൂപത്തെ വഹിക്കുന്നില്ല. വെളിച്ചത്തിൽ വെളിച്ചത്തെ വിട്ട് അന്യത്തെ കാണുകയെന്നതാണ് ഇരുട്ട്. വെളിച്ചം തന്നെ കൂടുതൽകുറവ് എന്ന സ്വരൂപത്തെ വഹിക്കുന്നു. കുറവിന് ഇരുട്ട് എന്ന് നാമകരണം ചെയ്യുന്നു. വെളിച്ചംതന്നെ രൂപീകരിച്ചാൽ രൂപത്തെ വിട്ടഭാഗം വെളിച്ചംതന്നെയെങ്കിലും രൂപീകരിച്ചതിൽനിന്നും വെളിച്ചം കുറവായിരിക്കും. വെളിച്ചം രൂപമാകുക എന്നത് വെളിച്ചത്തെ വെളിച്ചം നോക്കുമ്പോൾ ഉണ്ടാകുന്ന അവസ്ഥയാണ്.

പഞ്ചസാരയിൽ ഒന്ന് ഉണ്ടയായിരുന്നു. അതിനെ പഞ്ചസാര തന്നെ നോക്കിയാൽ തന്റെ മധുരസ്വരൂപം എന്നതിനെ വിട്ടിട്ട് ഉണ്ടയെ കാണും. ഉണ്ടയിൽ ഇരിക്കുന്ന മധുരത്തെ കാണുവാൻ ഉണ്ടായ തടസ്സത്തെ ഭേദനം ചെയ്യേണ്ടതായി വരുന്നു. ഉണ്ടയെ കാണുകകൊണ്ട് ഭേദനം ഏർപ്പെട്ടു. തന്റെ സ്വരൂപത്തെ ഭേദനം മറയ്ക്കുകയും ഉണ്ടയിലുള്ള മധുരത്തെ കാണുവാൻ വാഞ്ഛ ഏർപ്പെടുകയും ചെയ്തു.

തന്റെ ആകാരത്തെ വിട്ട് അന്യമൊന്നും ചെയ്യരുത്. തന്റെ ആകാരത്തെ വിട്ട് അന്യം ഒന്നിക്കുന്നുവെന്നും ഇത് എങ്ങനെയെന്നും എത്ര കാലം ഇരിക്കുന്നുവോ അത്രയും കാലം തന്റെ ആകാരം മറവായിത്തന്നെ ഇരിക്കും. പഞ്ചസാരയിൽ തന്റെ സ്വരൂപത്തെ വിട്ട് അന്യമായ ഒരാകാരത്തെ (ഉണ്ടയെ) കണ്ടതുമൂലം ഭേദനം ഏർപ്പെടുകയും ഉടൻ അവിടെ കാലം ഏർപ്പെടുകയും ചെയ്തു. കാലത്തിന് ഇരിക്കാൻ ദേശവും ഏർപ്പെട്ടു. ഈ സ്ഥാനത്തും ആ സ്ഥാനത്തും ഇരിക്കാവുന്നതിനെ ഇവിടെനിന്നും നോക്കിയാൽ അത് ഉണ്ട് എന്ന ആകാരത്തെ വഹിക്കുന്നു. ഇതിൽനിന്നും മറ്റൊന്നു സംഭവിക്കണമെന്നു കരുതുന്നതുകൊണ്ടും അത് ഉണ്ട് എന്ന സ്വരൂപത്തെ വഹിക്കുന്നതുകൊണ്ടും അതിൽത്തന്നെ ഇരിക്കണം. എന്നാൽ ഇത് അതിലേക്കു പോയാൽ അത് സ്വീകരിക്കയില്ല. അത് അതിൽത്തന്നെ ഇരിക്കുന്നതാണ്. അത് അതിലും ഇതിലും ഇരിക്കുന്നുവെന്നുകണ്ടാൽ അത് ഇതിൽ പകർന്നുകൊള്ളും. അത് അതിൽ ഇരിക്കവേ അത് അതിൽ ഇരിക്കുന്നുവെന്നു കണ്ടതിനാൽ ഒരു അത് നിഴലിച്ചു. എന്നാൽ അത് ഇതിൽ വരുമ്പോൾ ഇത് അതിൽ പകർന്നുകൊള്ളുകയും അത് അതായിരിക്കുകയും ചെയ്യും. അത് അതായിരിക്ക എന്നത് നിത്യപ്രാപ്തം. അതിലും ഇതിലും ഇരിക്ക എന്നതിൽ ഇത് നിത്യനിവൃത്തമായിരിക്കുന്നു. മൂന്നാമത്തേത് രജ്ജുസർപ്പം പോലെയും.

## 4-12-1936

നമുക്ക് വാസ്തവമായ ഒരു നില ഉണ്ടെങ്കിൽ അതിൽനിന്നും ഇനി ഒരു നില ഉണ്ടാകുക എന്നത് ഉണ്ടാകുന്നതല്ല. എന്നാൽ ഒരിക്കൽ ആഹാരം കഴിച്ച് മതിയായവനു വീണ്ടും വിശക്കുന്നതുപോലെ മുൻപറഞ്ഞതിലും ഒരിക്കൽ തൃപ്തനായാൽ വീണ്ടും അതൃപ്തനാകാമല്ലൊയെന്നു സംശയിക്കാം. വിശപ്പുതന്നെ തന്റെ ഒരു തോന്നലാണ്. അങ്ങനെ തന്റെ തോന്നലായ വിശപ്പിനെ മാററാൻ മറെറാരു തോന്നലിനെ ആശ്രയിച്ച് വിശപ്പ് ആററുന്നു.

ഞാൻ വസ്തു എന്നതിൽ ഞാൻ വസ്തുവിൽ പ്രവേശിക്കുകയും എന്റെ വസ്തു എന്നതിൽ ഞാൻ പൂർണ്ണനായി നിന്നിട്ട് വസ്തുവിൽ പ്രവേശിക്കുകയും ചെയ്യുന്നു. എന്റെ വസ്തു എന്റെ കുഞ്ഞ് എന്നതിൽ വസ്തുവിനും കുഞ്ഞിനും വ്യത്യാസമുണ്ട്. എന്നല്ലാതെ എന്നെ സംബന്ധിച്ച് വസ്തുക്കൾ ഒരുപോലെ തന്നെ. എന്റെ കണ്ണ് എന്നതിലും ഇതുതന്നെ. എന്നാൽ ഒന്നിനു ഒന്ന് സാമീപ്യം കൂടുന്നു. എന്റെ ജീവൻ എന്നാൽ രണ്ടും അങ്ങോട്ടും ഇങ്ങോട്ടും പകരുന്നു. ഞാൻ ജീവൻ എന്നിടത്ത് അന്തഃകരണ ചിദാഭാസൻ അന്തഃകരണത്തെ വിട്ട് ആ മാത്രയിൽ ആഭാസനെ നോക്കിക്കൊള്ളുന്നു.

തന്റെ ലാഞ്ഛനമൂലം ഉണ്ട് എന്ന സതൃത വഹിച്ചത് എന്നെക്കൊണ്ടാണ്. അതിന് ഒരു വിലയുണ്ടെങ്കിൽ എന്നെക്കൊണ്ടിട്ടാണ്. എന്നെ കൂടാതെ അത് എവിടെ ഇരിക്കുന്നു. ഞാൻ എവിടെ ഇരിക്കുന്നു. ഞാൻ വഹിക്കുന്നതിൽ ഇരിക്കുന്നു. വഹിക്കുന്നത് വഹിക്കുന്നതിൽ ഇരിക്കുന്നു. വഹിക്കുന്നത് ഇരട്ടിപ്പായി. വഹിക്കുന്നതിന്റെ പകർപ്പ് അതിൽ ഉണ്ട്. എന്നിലും ഉണ്ട്. വഹിക്കുന്നത് വിലകല്പിക്കുന്നില്ല. ഞാൻ വിലകല്പിക്കുന്നു. ഞാൻ എന്നാൽ വഹിക്കുന്നത്, വില കല്പിക്കുന്നതായി ഇരിക്കുന്നു. വഹിക്കുന്നത് എങ്ങനെയിരിക്കുന്നു വെന്നാൽ വഹിക്കുന്നത് അതിന്റെ രൂപമെന്നതിനാൽ അതിന് ഒരു രൂപം സിദ്ധിച്ചിട്ടില്ല. അത് എന്നത് ആകാശംപോലെ എന്റേതിൽ പകർന്നു. എന്റേതിനെ അത് എടുത്തു. വഹിക്കുന്നത് വില കല്പിക്കുന്നതായി. ഞാൻ ഇരിക്കുന്നതിനാൽ എന്റെ വില കല്പിക്കുന്നതിന് പൊരുൾ ഇല്ലാതെ വന്നു. ഇങ്ങനെ അതിശയനീയമായ എന്റെ സ്വരൂപത്തിൽ വഹിക്കുന്ന വഹിക്കുന്നുവെന്ന വിലകല്പിക്കാൻ മാത്രമാണ് ഈ കാണുന്നതെല്ലാം. ഉദാ:—ഒരു കണ്ണാടിയെ നാം നോക്കുന്നു. കണ്ണാടിയിൽ മുഖംകണ്ടു. മുഖം കാണുന്നതിനു മുമ്പ് മുഖം മുഖത്തിൽ ഇരിക്കുന്നു. അപ്പോൾ അന്യത്തിനെ കാണുന്നില്ല. മുഖം മുഖമായിരിക്കുക അന്യത്തിനെ അഭിമുഖീകരിക്കുക എന്നത് അന്യത്തിൽ പോയിട്ട് മുഖത്തിൽ വരുമ്പോൾ ഒരു പുതുമ കൂടുന്നു. മുഖം അന്യത്തിൽ പ്രവേശിച്ചിരിക്കുമ്പോൾ ഒന്നും ഓർമ ഉണ്ടാകുന്നില്ല. മുഖം കണ്ണാടിയിൽ ചെന്നിട്ട് കണ്ണാടി മുഖത്തിന്റെ ആകാരത്തെ വഹിക്കുന്നു. ആ വഹിക്കൽ കണ്ണാടിയുടേതല്ല. കണ്ണാടി അതിശുഭ്രവും മററു രൂപങ്ങളെ വഹിക്കാതെയുമിരിക്കുന്നു. നാമത്തേയും രൂപത്തേയും രൂപവത്കരിക്കുന്നു.

## 5-12-1936

കാരണസ്ഥൂലസൂക്ഷ്മങ്ങളുടെ പഞ്ചീകരണ ഭൂതം സ്ഥൂലം. അപഞ്ചീകരണഭൂതം സൂക്ഷ്മം. പഞ്ചീകരണത്തിനുള്ളിൽ താൻ അകപ്പെട്ടതായി ഇരിക്കുന്നു. എങ്കിലും താൻ കൂടാതെ ഇതിന്റെ നടത്തിപ്പിന് കഴികയില്ലെന്നുവന്നു. താൻ സ്ഥൂലത്തിൽ ഏർപ്പെട്ടപ്പോൾ ജാഗ്രം. താൻ സൂക്ഷ്മത്തിൽ ഏർപ്പെട്ടപ്പോൾ സ്വപ്നം. യാതൊരു ആകാശം ഇതര നാലുഭൂതങ്ങളുടേയും കാരണമാകുന്നുവോ യാതൊരു ആകാശത്തെ അറിഞ്ഞാൽ നാലുഭൂതങ്ങളും നിഴലായിപോകുന്നുവോ ആ ആകാശത്തിൽ തന്റെ സ്വരൂപം കാണണം—ദോഷത്തേയും പ്രമാദത്തേയും ഉണ്ടാക്കാത്ത ആകാശം. ഇവിടെ വച്ചതാണ് വിദേഹമുക്തൻ. പഞ്ചഭൂതങ്ങളെകൊണ്ട് ഉണ്ടാക്കപ്പെട്ടതാണ് ശരീരമെന്നുവന്നതിനാൽ ആ ആകാശം ഇവിടെ ഇല്ല.

## 6-12-1936

ജഗത്തു മുഴുവനും പഞ്ചഭൂതസമ്മിശ്രം. അതിലാണ് നമുക്കു വാസം—താൻ എവിടെയിരിക്കുന്നു? തന്നെ പിരിയാതിരിക്കുന്ന ശരീരം എവിടെയിരിക്കുന്നു? ശരീരവും ജഗത്തും പഞ്ചഭൂതനിർമിതമാണ്. ഉണ്ട് എന്ന രൂപം പ്രത്യക്ഷമാകുന്നതിന് ശരീരത്തിലും ജഗത്തിലും തേടുന്നു. ഉണ്ട് എന്ന രൂപം ഇന്നവിധം എന്ന് അറിയാൻ ഇവയിൽ പ്രതിഫലിക്കണം. അതിന് വൃത്തി ഏർപ്പെട്ടുകൊണ്ടേയിരിക്കുന്നു. ഉണ്ട് എന്ന താൻ ഇന്നവിധം ഇരിക്കുന്നുവെന്നു അറിയണമെങ്കിൽ അപരോക്ഷമായി ബോധംവരണം. തന്റെ സ്വരൂപം ഇന്നവിധം ഇരിക്കുന്നുവെന്ന് അറിയാൻ ഉതകുന്നവിധത്തിൽ തന്റെ വൃത്തി നിശ്ചലമാകണം: നിശ്ചലമാകുന്ന അവസ്ഥയാണ് സമാധി. ശരീരത്തോടുകൂടി വൃത്തി ഉണ്ടായി ജഗത്തിൽ വീണ് ജഗത്തിലുള്ള വിഷയങ്ങളോടു വീഴുന്നതുമൂലം വിഷയജ്ഞാനമേ ഉണ്ടാകൂ. വിഷയങ്ങളിൽ വൃത്തിവീഴുമ്പോൾ വിഷയാകാരത്തെ വഹിക്കാതെ തന്റെ ആകാരത്തെ വഹിക്കണം. പഞ്ചഭൂതജഗത്തും ശരീരത്തോടു കൂടിയ താനും സത്ചിത് ആനന്ദം നാമരൂപം എന്ന സ്വഭാവത്തോടുകൂടി ഇരിക്കുന്നു. ശരീരത്തിനും ജഗത്തിനും നാമരൂപം ഉണ്ട്. രണ്ടിലുമുള്ള സത്ചിത് ആനന്ദം എത്തുപ്പെടാതെയും ഇരിക്കുന്നു—ശരീരം ജഗത്തിൽ ഇരിക്കുന്നു—ജഗത്ത് എവിടെ ഇരിക്കുന്നു?

## 7-12-1936

ജഗത്തിൽ സത്ചിത് ആനന്ദം കാണുന്നു. നാമരൂപം കാണുന്നു. അതുകൊണ്ട് ഇവ അഞ്ചും ജഗത്തിൽ കാണുന്നു. നാമരൂപങ്ങൾ പ്രത്യേകം പ്രത്യേകമായി ജഗത്തിനെ മുഴുവനും വിഴുങ്ങുന്നു. നാമരൂപാദികളുടെ അനേകത്തെകൊണ്ട് ജഗത്തു മുഴുവനും ഐക്യപ്പെടുന്നു. നാമരൂപാദികൾ ഇല്ലാതെ ജഗത്തില്ലായെന്നുവന്നു. നാമരൂപാദികൾ പരസ്പരം ഐക്യത ഉള്ളതാണ്. അനേകത്തെ പ്രത്യേകം പ്രത്യേകമായി കൊണ്ട് നാമരൂപത്താൽ വഹിക്കുന്ന ജഗത്തിന് ഭിന്നത്വംവിട്ട് ജഗത്ത് എന്ന ഒറ്റ ഏകീകരണം എങ്ങനെ സംഭവിച്ചു? സച്ചിദാനന്ദംകൊണ്ടുതന്നെ. ഏതേതു വ്യഷ്ടിസമഷ്ടികളെ എടുത്തുനോക്കിയാലും സച്ചിദാനന്ദമായ പശകൊണ്ട് നാമരൂപജഗത്തിനെ ഒട്ടിച്ചിരിക്കുന്നു. അപഹരണം കൂടാതെ ജീവിക്കുവാൻ നിവൃത്തിയില്ല. ജഗത്തിൽ നിന്നും നാം നമുക്ക് ആവശ്യമുള്ളതിനെ അപഹരിക്കണം. ആ അപഹരണത്തിൽ നമ്മെ ശിക്ഷിക്കാൻ നാം തന്നെ ജഡ്ജിയായിരിക്കണം. യാതൊരിടത്ത് അപഹരണത്തിനു ശിക്ഷ അപഹരിക്കുന്നവർ തന്നെ നടത്തിയാൽ പരമാനന്ദമായിരിക്കും. ഇങ്ങനെ ആനന്ദരൂപകുററത്തിൽ ഒരു ന്യായാധിപൻ ഇരിക്കവേ ശിക്ഷയും പരമാനന്ദമായിരിക്കും. ദുര്യോധനാദികൾ പട്ടണത്തിൽ വാസം ചെയ്യുന്ന

വരായതുകൊണ്ട് അവർക്ക് തന്റെ സൈന്യവും അവരിൽത്തന്നെ ഇരിപ്പിടവും നൽകി. സൂചി ഊന്നാൻപോലും തങ്ങളെ വിട്ട് അന്യമായ സ്ഥലം ഇല്ലാത്തതായ പാണ്ഡവാദികരംക്ക് കൃഷ്ണൻ മറപ്പില്ലാതെ തന്നെ തന്നെക്കൊടുക്കുകയും ചെയ്തു. ഞാൻ എന്റെ തലയിൽ നോക്കരുത്—തൻതലമൈ നോക്കാം.

## 8-12-1936

ഉണ്ട് എന്നുള്ളത് ഉള്ളതിൽ ഇരിക്കുന്നു. ഉണ്ട് എന്നത് ഇല്ലാത്തതിനെ കാണുമ്പോരം തന്റെ സ്വരൂപം എങ്ങനെ ഇരിക്കുന്നുവെന്നു നോക്കുന്നതിന് വൃത്തി ഏർപ്പെടുന്നു. ഇല്ലാത്തത് ഇതിൽ കൂടാതെ കൂടികൊള്ളുന്നു. കണ്ണാടി തന്റെ മുഖം കണ്ടില്ലെങ്കിലും തന്റെ കണ്ണാടിയിൽ താൻ കണ്ടതിനാൽ തന്റെ മുഖം കാണണമെങ്കിൽ കണ്ണാടി വേണമെന്നു വന്നു. തന്റെ മുഖം കാണാതായി താൻതന്നെ ഇരിക്കവേ താൻ കണ്ണാടിയ്ക്കകത്തായി. ഇതുപോലെയാണ് ജീവൻ ഈ ശരീരത്തിൽ ഇരിക്കുന്നത്. ഉള്ള താൻ ഉള്ളയിടത്ത് ഇരിക്കവേ ഇന്നവിധമാണെന്നറിയാൻ അന്വേഷിച്ചതുകൊണ്ട് കണ്ണാടിക്ക് അകത്തായി. ഒരുനാട്ടിൽ നാം മാത്രമേ ഉള്ളുവെങ്കിൽ അയാരംക്ക് കണ്ണാടി നോക്കേണ്ട ആവശ്യമില്ല. അന്യ ഒരാരം ഉണ്ടെങ്കിൽ മാത്രമേ കണ്ണാടി നോക്കൂ. അന്യനെ അറിയിക്കാനാണ്. അല്ലാതെ തന്റെ മുഖത്തിന്റെ സ്വരൂപജ്ഞാനം അറിയാനായിട്ടല്ല. നാനാതങ്ങരം എല്ലാം ഇരിക്കവേ ഇവയൊന്നും കാണാതിരിക്കുന്ന അവസ്ഥയാണ് ആകാശം. ഈ ആകാശം തന്നിൽ ഇരുന്ന് തന്നെ കാണിക്കും. ഈ ആകാശം തന്നിൽ ഇരുന്ന് തന്നെ കാണിച്ചിട്ട് താൻ ഒഴിഞ്ഞുകൊള്ളും.

പാണ്ഡവാദികളിൽ ധർമപുത്രൻ ആകാശവും അതായത് ആകാശപുത്രനും അടുത്തത് വായുപുത്രൻ ഭീമൻ. ഇവർക്ക് സ്ഥാനം കൃഷ്ണമണിയിൽ. അഞ്ചുപേർക്കും ഒരേ ആവരണം. അതായത് പാഞ്ചാലി. പഞ്ചഭൂതങ്ങരം തന്നെയാണ് ഇന്ദ്രിയങ്ങരം.

## 9-12-1936

തൊണ്ണൂററൊമ്പതുമുഖത്തെ കണ്ട നമുക്ക് നമ്മുടെ മുഖം കാണാൻ കഴിയുന്നില്ല. എന്നാൽ എനിക്ക് ഒരു മുഖമുണ്ടെന്നറിയാം. ആ എന്റെ മുഖം 99 മുഖങ്ങളെ കണ്ടുവെന്ന അറിവായി ഇരിക്കുന്നു. മുഖം മുഖത്തെ കാണുന്നില്ല. അല്ലെങ്കിൽ തന്റെ മുഖത്തേയും കാണേണ്ടിയിരിക്കുന്നു. അറിവാണ് മുഖത്തെ കാണുന്നത്.

## 11-12-1936

ഉപാധിവിട്ടാൽ അറിവിന് വലുപ്പച്ചെറുപ്പമില്ല. പ്രകാശസ്വരൂപമായ അറിവ് ഒരു മുഖത്തിൽകൂടെ വന്നപ്പോൾ മാത്രമേ 99 മുഖങ്ങളെ കാണാൻ കഴിഞ്ഞുള്ളൂ. അവിടെയും ചൈതന്യസ്വരൂപം കണ്ടില്ല. അറിവേ സ്വരൂപം കണ്ടില്ല. അത് ജഡപദാർഥങ്ങളെ വിഷയീകരിക്കുന്നില്ല. പദാർഥങ്ങൾക്ക് അത് ആധാര അധിഷ്ഠാന ദ്രഷ്ടാവായി ഇരിക്കുന്നു. തൻമൂലം ഇതുകൾക്ക് ഒരു ചേതനത്വം ഉണ്ടായതുപോലെയായി. ആ ഉണ്ടായ ചേതനം ഗുണത്രയങ്ങളോട് ഒന്നിച്ചുണ്ടായി. സാത്വികം അറിവിനെകൊണ്ട്, രാജസം വൃത്തിയെകൊണ്ട്, താമസം രൂപത്തെകൊണ്ട്. ഈ അറിവ് എപ്പോഴും വൃത്തിയോടുകൂടെയിരിക്കുന്നു. വൃത്തി അതീതം ആയാൽ ഈ അറിവുതന്നെ തൻെറ ആകാരത്തെ വഹിച്ചുകൊള്ളുന്നു. ഇത് സുഷുപ്തിയിൽ നമുക്ക് വ്യക്തമാവുകയും ചെയ്യുന്നു.

## 12-12-1936

വൈദ്യുതി ഫാനിൽ വന്നപ്പോൾ അത് വീശുന്നു. വിളക്കിൽ വന്നപ്പോൾ അത് പ്രകാശിക്കുന്നു. ട്രെയിനിൽ വന്നപ്പോൾ അത് വണ്ടി ഓടിക്കുന്നു. നമുക്ക് ഇപ്പോൾ സൂര്യൻ അസ്തമിച്ചു—വിളക്കില്ല—വെളിച്ചമില്ല. ഊണു കഴിക്കാൻ എല്ലാം ഒരുക്കീട്ടുണ്ട്. ഫാൻ ഇട്ടുകൊള്ളാം. വെളിച്ചം ഉണ്ടാക്കുന്ന വൈദ്യുതി തന്നെയല്ലേ ഫാനിലുമുള്ളത്. അതുകൊണ്ട് വെളിച്ചത്തിന് ഫാൻ പോരേ ആഹാരം കഴിക്കുന്നതിന്. ഒരു വൈദ്യുതിതന്നെ ഇതെല്ലാം ചെയ്താലും ലൈററുതന്നെ വേണ്ടിയിരിക്കുന്നു. ഈ വൈദ്യുതി എവിടെനിന്നു വന്നുവെന്നു ഒന്നു വിചാരിക്കാം. ഫാൻ മുഖാന്തിരം കണ്ടുവോ, വെളിച്ചം മുഖാന്തിരം കണ്ടുവോ എന്നെല്ലാം നോക്കിയാൽ ഏതാണ്ട് അതിന് കിടനിൽക്കുന്നതും അതിനു കാരണവും ആയ ഒന്നിനെ സമീപിക്കാം. എവിടെനിന്നുമുണ്ടായി എന്ന് അറിയാൻ എളുപ്പവഴി ഏതാണ്? വൈദ്യുതിയിൽ പ്രധാന വൈഭവം വെളിച്ചമാണ്—നാം പരമാർഥ സ്വരൂപത്തെവിട്ട് ഒന്നിനേയും കൊള്ളരുത്.

## 13-12-1936

പ്രകാശം മററെല്ലാ സാധനങ്ങളേയും പ്രകാശിപ്പിക്കുകയും താൻതന്നെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. നാം ഒരു വസ്തുവിൻെറ പ്രകാശവും വ്യാപ്തിയും നോക്കിയാൽ അതിൻെറ പൂർണസ്വരൂപം മനസ്സിലാകും. അറിവുതന്നെ പ്രകാശമായിട്ടിരിക്കുമ്പോൾ അറിവേ സ്വരൂപമായിക്കൊള്ളും.

നമ്മുടെ നിഴൽ നമ്മെ വിട്ട് അന്യത്തിൽ വീഴുകയും നാം അത് മനസ്സിലാക്കുന്നതിന് നമ്മെവിട്ട് അന്യമായി നില്ക്കുകയും ചെയ്യുന്ന

തിനാൽ അന്വേഷണം ഏർപ്പെട്ടു. നിൽക്കുന്ന ഇടവും ഞാനും ഏകോപിക്കുമ്പോൾ എന്റെ നിഴൽ എന്നിൽത്തന്നെ വീഴും. എന്റെ നിഴൽ എന്നിൽ വീഴുമ്പോൾ ഞാനല്ലാതെ മറ്റൊന്നുമില്ലെന്നു അറിയും. തനിക്ക് താൻ നില്ക്കുന്നതിനും തന്റെ ഛായ വീഴുന്നതിനും മാത്രമേ സ്ഥലമുള്ളുവെന്നു വരണം. എന്നാൽ ഇതു കഴിച്ചിട്ട് അധികം നില്ക്കുന്ന സ്ഥലം അതിൽ അവയ്ക്കു നിൽക്കാനും അതുകളുടെ ഛായ വീഴാനും സ്ഥലമുണ്ട്. ഞാൻ കാണുമ്പോൾ അവർ കാണാതേയും അവർ കാണുമ്പോൾ ഞാൻ കാണാതേയും ഇരിക്കുന്നു. ഒന്നു ഇരിക്കുന്നു. അപ്പോൾ കാണുമ്പോൾ തന്നെ കാണാതിരിക്കുന്നു. ഒരു ഇടവും ഇല്ല. എന്നാൽ ഉള്ളതായി ഇരിക്കുന്നതാണ് സുഖം.

## 14-12-1936

നമ്മുടെ ഇരിപ്പിടത്തേയും നിഴലിനേയും നോക്കിയപ്പോൾ നമ്മേയും നിഴലിനേയും വിട്ടിട്ട് എന്തോ അധികമുള്ളതായി തോന്നി. നമ്മുടെയും നമ്മുടെ നിഴലിനേയും വിട്ട് അധികം ഇല്ലെങ്കിൽ നിഴലിന് ഇരിപ്പിടമില്ലാതിരിക്കും. വ്യഷ്ടിയെ നോക്കുമ്പോൾ വ്യഷ്ടിയെവിട്ട് അധികം ഉള്ളതുപോലെ സമഷ്ടിയേയും അതിന്റെ നിഴലിനേയും കാണുന്ന ദ്രഷ്ടാവ് ആണ് അധികം വന്നത്. ദ്രഷ്ടത്വം ഒന്നിനാൽ തന്റെ നിഴൽ വീഴുന്നിടത്ത് താൻ ഇല്ലായെന്നു വന്നു. ആധാര അധിഷ്ഠാന ദ്രഷ്ടാവിനെ വിട്ടാൽ സമഷ്ടിക്ക് ഒരു ഇരിപ്പും ഇടവും ഇല്ല. സമഷ്ടിയെ പൂർണമായി ഏതൊന്നുകൊണ്ട് അറിഞ്ഞുവോ അതാണ് സമഷ്ടിയിൽ അധികം വന്നത്; സമഷ്ടിയേക്കാൾ വൈഭവമുള്ളത്. നിഴലുകളുടെ സംഘാതമാണ് സമഷ്ടി എന്നുപറയുന്നത്. സമഷ്ടിയെ നോക്കുമ്പോൾ നിങ്ങളെ കാണുകയില്ല. നിഴൽ ഇരിക്കുന്നതിൽ താൻ ഇരിക്കുന്നില്ലാത്തതിനാൽ തന്റെ ചുവടടി അവിടെ ഇല്ലാതിരിക്കും. ഈ താൻ എവിടെ ഇരിക്കുന്നുവെന്നു നോക്കുമ്പോൾ ആ ഇരിക്കുന്ന സ്ഥലത്തിന്റെ ഉച്ചിയിൽ നട്ടുച്ചക്ക് സൂര്യനെപ്പോലെയിരിക്കും. താൻ ഇതിനെ വിട്ട് അന്യസ്വരൂപസ്വഭാവത്തിൽ ഇരിക്കുന്നു. തന്റേതിൽ നിന്നും ഇത് അന്യസ്വരൂപസ്വഭാവത്തെ വഹിക്കുന്നു. താൻ അതിവ്യാപ്തിയായ ചൈതന്യമാണ്. ഇത് കാണുമ്പോൾ കാണുന്നില്ല. ഒരാൾ കാണുമ്പോൾ ഒരാൾ കാണുന്നില്ല. കാണുമ്പോൾ കാണുന്നില്ലായെന്നത് ഏതിനാൽ കണ്ടുവോ അതിന് കാണാത്ത സ്വരൂപം എന്നർത്ഥമില്ല. ഉദാ:—നിങ്ങൾ കള്ളുകുടിക്കാതെ കുടിയന്റെകൂടെ പോയതിനാൽ കുടിയനെ പോലീസുകാർ പരിശോധിച്ചപ്പോൾ തന്നെയും കുടിയനാണെന്നു വയ്ക്കുന്നു.

മധ്യാഹ്നസൂര്യൻ നിഴലിനെ അഴിക്കുന്നുവെങ്കിൽ ഈ സൂര്യനെ നിയന്ത്രിച്ച സൂര്യന്റെ മധ്യസ്ഥിതിയിൽ ഈ സൂര്യനും അഴിയണം. അപ്പോൾ ഞാൻ എവിടെ ഇരിക്കുന്നുവെന്നാൽ ആ സൂര്യൻ തന്നെ താനായിരിക്കുന്നു.

## 15-12-1936

ദൈവികമായ സംഗതികൾ അന്വേഷിക്കുന്നു. അന്വേഷണത്തോട് നാം കൂടെ ചേരണം. ദൈവികമില്ലാതെ ഒന്നുമില്ല. അങ്ങനെ ഇരിക്കവേ ദൈവിക സംഗതികൾ അന്വേഷിക്കാതെ കുറെക്കാലം കഴിഞ്ഞശേഷമാണ് അന്വേഷണം ഏർപ്പെടുന്നത്. അപ്പോൾ അന്വേഷണം ഏർപ്പെടുന്നതിനു മുമ്പ് എങ്ങനെ കഴിഞ്ഞു.

വിളക്കിൻെറ തട്ടുമാററിയാൽ വെളിച്ചത്തിൽ തട്ടുചേരുന്നില്ലെങ്കിലും വെളിച്ചത്തിന് ഒരു മാററം സംഭവിക്കുന്നു. തട്ടുവയ്ക്കുമ്പോൾ വെളിച്ചം കുറെക്കൂടി ഏറെ കാണുന്നു. അതുപോലെ ദൈവികം എല്ലായ്പ്പോഴും ഉണ്ടെങ്കിലും അന്വേഷണം ഏർപ്പെട്ടതുകൊണ്ട് കുറേക്കൂടി ദീപ്തിമത്തായിക്കാണുന്നു. നിങ്ങൾ ഇവിടെ വന്ന രീതിയിലല്ല വിശേഷമായിട്ടാണ് ഇപ്പോൾ ഇരിക്കുന്നത് എന്നുള്ള രീതി അനുഭവത്തിൽ വന്നാലും നിങ്ങൾ അറിയുന്നില്ല. നാനാത്വമായി ചിതറിപ്പോകാതെ ഏകോപിക്കുന്ന അവസരത്തിൽ എന്തു സംഭവിക്കും? ഏകാഗ്രതയിൽ ഇരിക്കുന്നുവെന്നു പറയുന്നു. എങ്കിൽ അനേകായിരം മൈൽ ദൂരെ സ്ഥിതിചെയ്യുന്ന സൂര്യൻെറ രശ്മിക്ക് ഒരു കടലാസിനെ എരിക്കാൻ കഴിയുന്നില്ല. എന്നാൽ സൂര്യകാന്തകണ്ണാടിയിൽ വീഴുന്ന കിരണം കടലാസിനെ എരിക്കുന്നു. അതുപോലെ ഏകാഗ്രത ഉണ്ടായാൽ അതിനു മുമ്പുണ്ടായിരുന്ന നാനാത്വങ്ങൾ എരിഞ്ഞുപോകാറുണ്ടോ? ഏകീകരണം എന്നാൽ നാനാത്വങ്ങൾ ഇല്ലാത്ത അവസ്ഥയാണ്. നാനാത്വം ഇല്ലാതായാൽ ഏകീകരണവും കാണുകയില്ല. ബോധമുഖം എപ്പോൾ അരുൾമുഖത്തെ നോക്കുന്നുവോ അപ്പോൾ ബോധമുഖം അരുൾമുഖമായി.

സൂര്യൻ ശിരസ്സിനു നേരെ മുകളിൽ വരുമ്പോൾ നിഴൽ കാണുന്നില്ലായെന്നത് ആർ അറിയുന്നു? നാം അറിയുന്നു. ഈ അറിവിൽ സൂര്യൻ പ്രവേശിക്കുന്നില്ല. ഇതുതന്നെ ഒരു കല്ലിനും സംഭവിക്കുന്നുവെങ്കിലും നമുക്ക് കല്ലിനെ അപേക്ഷിച്ച് വ്യത്യാസമുണ്ട്. രാവിലെയും വൈകുന്നേരവും പ്രകാശിക്കുന്നതു പോലെയല്ല ഇപ്പോൾ സൂര്യൻ എന്നിൽ പ്രകാശിക്കുന്നത്. സൂര്യകിരണത്തിൽ നിന്നുമുണ്ടായ അതിനന്യമായി നിന്ന സൂര്യരശ്മിയെ താൻ അപഹരിക്കമൂലം നിഴൽ ഉത്ഭവിച്ചു. സൂര്യനിൽനിന്നും ഉണ്ടായി എന്ന അറിവും ഇവിടെയുണ്ട്. അതിനാൽ അറിവായ സൂര്യനിൽ നിന്നും ആദ്യത്തെ സൂര്യനും ജഡവും ഉണ്ടായി എന്നു വരുന്നു. നാം സാത്വികത്തിൽ സൂര്യനും രാജസത്തിൽ ജഡത്തിനും സ്ഥിതികൊടുത്തു. സൂര്യനു നാം കൊടുത്തത് സാത്വികസ്ഥിതി എങ്കിലും നമ്മെപ്പോലെ അനന്തം കാണപ്പെടുന്നതുകൊണ്ട് ആ ഒന്നിൻെറ രാജസത്താൽ സൂര്യനും അതിൻെറ താമസത്താൽ ജഡവും ഉണ്ടായി. അതായത് സാത്വികമായ സൂര്യങ്കൽനിന്നും പുറപ്പെടുന്ന രാജസകിരണങ്ങൾ പോയി പോയി രാജസം കുറഞ്ഞു കുറഞ്ഞു വരുമ്പോൾ താമസഭാവം ഏർപ്പെട്ടു.

## 17-12-1936

നിഴൽ? സൂര്യൻ ദീപ്തിമത്തായ ഒരു ഗോളമാണ്. സാത്വിക രാജസ താമസത്തെക്കൊണ്ട് ഉണ്ടാക്കപ്പെട്ടതാണത്. അതിൽ നിന്നുണ്ടാകുന്ന കിരണങ്ങളും ത്രിഗുണംതന്നെ. കിരണം സാത്വികത്തിൽ സൂര്യനോടു അടുത്തും വൃത്തിരൂപത്തിൽ രാജസവും വൃത്തി ദൂരസ്ഥിതമാകുമ്പോൾ താമസരൂപത്തിലും ആകുന്നു. താമസത്തിൽ വീണ്ടും രാജസം വീണുകൊണ്ടിരിക്കുന്നു. താമസത്തിനു അപ്രകാശമാണുള്ളത്. ഈ താമസത്തിൽ വീണ്ടും സാത്വിക രാജസതാമസ ഭാവത്തെ കൊള്ളുന്നു.

സൂര്യന്റെ വ്യാപകസ്വഭാവത്തിൽ ഒരു രൂപം ഉണ്ടാകുന്നു. അതിൽ സൂര്യന്റെ വ്യാപകസ്വഭാവം സൂര്യന്റെ സാത്വിക രാജസതാമസം വീഴുമ്പോൾ വസ്തുവിനു കൂടുതൽ വൈഭവം ഉണ്ടാകുന്നു. ഈ നിഴൽ വ്യാപകപ്രകാശംതന്നെ ഉണ്ടാക്കുന്നു. വ്യാപകപ്രകാശത്തിൽതന്നെ വീഴുകയും ചെയ്യുന്നു. സൂര്യൻ എപ്പോൾ മധ്യസ്ഥിതമാകുന്നു അപ്പോൾ വ്യാപകപ്രകാശം ഒരുപോലെയുണ്ടെങ്കിലും കിരണങ്ങളുടെ ആവാഹക ശക്തി സ്വരൂപത്തിൽ എങ്ങും ഒരുപോലെയാകുന്നു. അതുകൊണ്ട് നിഴൽ കാണാതെപോകുന്നു. ഇതുപോലെതന്നെ ധനത്വം, ദാരിദ്ര്യം ഇവയുടെ മധ്യത്തിൽ സ്ഥിതമായാൽ സുഖദുഃഖനിഴൽ ഇല്ലാത്ത സുഖസ്വരൂപം വായ്ക്കും. ഭേദത്തെക്കൊണ്ടാൽ മരണംവായ്ക്കും. മരണം സത്യവസ്തുവിന്റെ നിഴലാണ്. നമ്മുടെ വിചാരത്തിനു ഒരു മാററം വന്നാൽ അതിനെ ആശ്രയിച്ച് ശ്വാസോഛ്വാസത്തിനും മാററം സംഭവിക്കും.

സ്ഥൂലസൂക്ഷ്മകാരണങ്ങളെ വെച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ഇവയ്ക്കു ഭിന്നനാണ് താൻ എന്നു സംശയരഹിതമായി അറിയണം. അരുളാകാതെ അരുൾ നോക്കിയതാണ് സൂര്യൻ. ശരീരത്തിന്റെ നിഴൽ സൂര്യനെക്കൊണ്ട് അഴിയുന്നതുപോലെ എന്തുകൊണ്ട് ശരീരം അഴിയുന്നില്ല? സൂര്യൻ ഇരിക്കുന്നതുവരെ ശരീരവും ഇരിക്കും. ആകാശത്തിനു വ്യത്യാസം വരുത്തും, സൂര്യൻ ശരീരം നിഴൽ എന്നു ഒന്നു പറഞ്ഞു. അല്ല സൂര്യനും ശരീരവും നിഴലും കൂടെ ഒന്നിച്ചു പ്രകാശിച്ചു.

## 18-12-1936

സൂര്യൻ ഭിന്നമായി നിന്ന് സൂര്യനെകണ്ട് അറിയുന്ന വേറൊരു സൂര്യനുണ്ട്. ഇന്ദ്രിയങ്ങൾമൂലം വൃത്തി ഉണ്ടായി സൂര്യനെ മറിച്ചിരിക്കുന്ന ആവരണത്തെ മാററുകയും വൃത്തിയിൽ പ്രവേശിച്ചിരിക്കുന്ന സൂര്യനെ കാണുകയും ചെയ്യുന്നു. സൂര്യൻപോലും ഗുണത്രയത്തിൽ ഉൾപ്പെട്ടതിനാൽ ആവരണമാണ്. പ്രകാശസ്വരൂപിയായ സൂര്യനെ കാണണമെങ്കിൽ അതിനും ആവരണം വേണം. എന്നാൽ സൂര്യന് സാത്വികാവരണം, കിരണം രാജസാവരണം, നിഴൽ താമസാവരണം. സൂര്യൻ അറിവും

പ്രകാശിക്കുന്നത് അതിന്റെ രാജസവും. സൂര്യൻ മധ്യസ്ഥിതമാകുമ്പോൾ സൂര്യനും ശരീരവും വ്യവഹാരംമൂലം ഒരേസത്തയാണ്. സൂര്യനും സൂര്യന്റെ കിരണത്താൽ ജഡം എടുത്തവയും ഒരേ വ്യവഹാരത്തിൽ ആകയാൽ സൂര്യനെക്കൊണ്ട് അവയ്ക്കു അഴിവില്ല. നിഴൽ സ്വരൂപത്തെ ആശ്രയിച്ച് സ്വരൂപത്തെ സ്പർശിക്കാതിരിക്കുന്നു. സാക്ഷാത്കാരത്തിനുവേണ്ടി ചെയ്യുന്ന എല്ലാവൃത്തിയും നിഴലിന്റെ ഉച്ചിയിൽ തൊടുന്നതാണ്. ചിന്തയെ അടക്കീട്ട് സാക്ഷാത്കാരം ഉണ്ടാകുന്നതും ഇതുതന്നെ. ഒരു വലിയ നിഴലിൽ ചെറിയനിഴൽ മറയുന്നു. ഇരുളിലും മറയുന്നു. ജഡം സുഷുപ്തിയിൽ മറയുന്നു. കാരണലയനിവൃത്തി. നാനാത്വങ്ങൾ ഇന്നസ്ഥിതിയെ കൊണ്ടതാണ് അവയെ കണ്ട ഞാൻ ഇന്നസ്ഥിതിയെ കൊണ്ടവനാണ് എന്നു അറിയണം. നിഴൽ നിങ്ങളുടെ ശരീരത്തെ തൊട്ടതുപോലെ തോന്നുന്നേയുള്ളു. അതുപോലെ മാത്രമേയുള്ളു നിങ്ങളുടെ ശരീരവും ഇന്ദ്രിയാദികരണങ്ങളും നിങ്ങളുടെ സ്വരൂപത്തെ തേടുന്നേയുള്ളു.

മുക്തൻമാരാകാം; മുക്തൻമാർ ഗുരുക്കൻമാർ ആകുന്നില്ല. ഉള്ളിൽ തോന്നിയ സംശയമെല്ലാം യുക്തിപൂർവം നിവാരണം വരുത്തുന്നതിനു വിവേകമുക്തനേ കഴിയൂ.

ദുഃഖം സ്വരൂപത്തെ വഹിക്കുന്നത് ഒരിടത്തുമില്ല. എന്നാൽ സുഖം സ്വരൂപത്തെ വഹിക്കുന്നിടത്ത് ദുഃഖമില്ല. ജനിച്ചനാൾ മുതൽ ദുഃഖമാണെന്നു പറയുന്നു. എങ്ങനെ അറിഞ്ഞു?

## 19-12-1936

ഇഷ്ടപ്പെടുക എന്നുള്ളതിന്റെ സ്വരൂപം ആനന്ദമാണ്. ദുഃഖത്തെ ഇഷ്ടപ്പെടുന്നില്ല. ഇല്ല എന്നുള്ളത് ദുഃഖത്തെ ഇഷ്ടപ്പെടുന്നില്ലായെന്നു വരുന്നു. ജീവിതത്തിനെ ആകമാനം എടുത്താലും ഇഷ്ടപ്പെടുക എന്നുള്ളതല്ലാതെ വേറെ വല്ലതുമുണ്ടോ? ചിലപ്പോൾ ചില സംഗതിയെ ഇഷ്ടപ്പെടുന്നില്ലായെന്നുള്ളിടത്ത് ഇഷ്ടപ്പെടുന്നില്ലായെന്നുള്ളതും ഇഷ്ടപ്പെടുന്നുവെന്നുള്ളതും ഇഷ്ടത്തിനകത്തുകൂടെ പോകുന്നതു കാണാം. ഇതിൽ മുമ്പിട്ടത് ഇഷ്ടപ്പെടുക എന്നുള്ളതാണ്. അതിൽ ഇഷ്ടം തുടരുകയും അതു നിൽക്കുമ്പോൾ അതു അനിഷ്ടമാകുകയും ചെയ്യുന്നു. ഇഷ്ടപ്പെടുക എന്നുള്ളത് അതിൽ തന്നെ സഞ്ചരിക്കുമ്പോൾ ആവൃത്തിദോഷമുള്ളതല്ല. അതുകൊണ്ട് ഇഷ്ടപ്പെടുന്നുവെന്നുള്ളതിൽ നിന്നും ഉണ്ടായി ഇഷ്ടപ്പെടുന്നതിൽകൂടെ സഞ്ചരിക്കവേ അതിൽകൂടെ ത്തന്നെ സഞ്ചരിച്ചുവെന്ന് അറിയുന്നതിനാൽ നമുക്കു തിരിച്ചുപോക എന്നുള്ളതില്ല.

## 20-12-1936

ഇഷ്ടം എന്നതു ബ്രഹ്മസ്വരൂപമാണ്. അതിൽ ഇഷ്ടമാകുക എന്നു വികസിക്കുന്നതിൽ ഒരു വൈഷമ്യവും ഭ്രാന്തിയും ഇല്ല. ഈ ഇഷ്ടംതന്നെ നോക്കലായി. ഇഷ്ടം ഇഷ്ടത്തെ നോക്കിയപ്പോൾ നോക്കിയ ഇഷ്ടം ഇഷ്ടത്തിൽകൂടെ സഞ്ചരിക്കലായി. ഈ സഞ്ചരിക്കലിൽ വൈഷമ്യം ഏർപ്പെട്ടു. സഞ്ചരിക്കൽ എന്ന വൃത്തിമൂലം ആദിയിൽ ഇഷ്ടം ഇഷ്ടത്തിൽ വ്യാപരിക്കുന്നതിൽ അന്യത്തെ കാണുന്നില്ല. രണ്ടാമത്തേതിൽ ഒരിഷ്ടം നിശ്ചലവും സഞ്ചരിക്കുന്ന ഇഷ്ടം വൃത്തിയെ കൊള്ളുകയും ചെയ്യുന്നു. ഏഴു നിറങ്ങളെ വേഗം കറക്കുന്നതിനാൽ വെള്ളനിറം കാണുന്നു. ഇതു വൃത്തിമൂലമാണ് സംഭവിക്കുന്നത്. ചലിക്കുന്നത് നിശ്ചലത്വത്തെ നോക്കിയതിൽ എത്തുപെടുന്നില്ല. താൻ നിശ്ചലമായ ഇഷ്ടസ്വരൂപത്തിൽ നിന്നുതന്നെ സഞ്ചരിക്കയും നിശ്ചലത്തിൽകൂടെ സഞ്ചരിക്കയും സംഭവിച്ചതിനാൽ തന്നിൽ തന്നെ അന്യത്തെ കണ്ടു. ഇങ്ങനെ അന്യഥാ സംഭവിച്ചപ്പോൾ അതു ഇഷ്ടമല്ലായെന്നതു സംഭവിച്ചു. ഇഷ്ടം അന്യഥാ കണ്ടു. ആ കണ്ടതിനെ തന്നാൽ എടുത്തു. അതായത്, ശുദ്ധമായ ഇഷ്ടസ്വരൂപം വ്യാപിക്കൽ എന്നതിൽ അതു മാത്രമേയുള്ളു വെന്നതിനാലും അത് അതിൽ ഇരിക്കുന്നതുകൊണ്ടും വിഷമമില്ല.

വൃത്തി അതിന്റെ ഉൽപത്തിസ്ഥാനത്തെ നോക്കിയതിൽ നിശ്ചലം കാണുകയും അത് എന്തെന്ന് അറിയാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. അവിടെയാണ് സ്മൃതി, വിസ്മൃതി, ഭ്രാന്തി ഉണ്ടാകുന്നത്. ഇതിനോട് വൃത്തിയും ചേർന്നപ്പോൾ ജഗത്തു തുടങ്ങിയ സൃഷ്ടി ഉണ്ടാകുന്നു.

## 21-12-1936

സ്മൃതിയിൽ നിൽക്കവേ സ്മൃതിയെ വിട്ടു കാണുന്നതെല്ലാം ആ ആകാരത്തെ കൊണ്ടതല്ല എന്നു വരുന്നു. വൃത്തി നിശ്ചലത്തെ കൊണ്ടപ്പോൾ ഇല്ല അല്ലെങ്കിൽ അല്ല എന്നു ഭേദം ഉണ്ടായി.

ആകാശാദി അപഞ്ചീകരണഭൂതങ്ങൾ ഉണ്ടാകാൻ ഒരു ഇടം വേണം. ആ ഇടം ഉണ്ടായില്ല. നാനാത്വം പ്രകാശിക്കുന്നതുകൊണ്ട് നാനാത്വങ്ങളിൽ താൻ നിൽക്കുമ്പോൾ ആ പഴക്കം ഏറാതിരിക്കാൻ നാനാത്വങ്ങളെ വിട്ട് ഈശ്വരനായ ആകാശം കാണപ്പെടുന്നു. കണ്ണായ നിത്യനിൽ മണിയായ പഴക്കം ഇരിക്കവേ ആകാശമായ ഈശനിൽ നാനാത്വമായ നിഴൽ അതിനെ വിട്ടു; വാസ്തവമല്ല.

## 22-12-1936

കണ്ഠഹൃദയങ്ങളിലുള്ള പുരീതത് നാഡിയിൽ മനസ്സ് ഒടുങ്ങുന്നതാണു സുഷുപ്തി. വൃത്തിക്ക് അതീതമായ നിർവൃത്തിയിൽ ഇടവും

സ്മരണയും ഉണ്ടായി. നിർവൃത്തിയിൽ ഭ്രാന്തിവന്നപ്പോൾ തന്നെ മറന്നു. സ്മൃതി, വിസ്മൃതി, ഭ്രാന്തി അന്തഃകരണത്തെ ആശ്രയിക്കയില്ല. സാക്ഷിയേയും അവിദ്യയേയും ആശ്രയിക്കുന്നു. അന്തഃകരണത്തിനു മുമ്പുള്ളതും അന്തഃകരണം വഹിക്കയും ചെയ്യുന്നു. അന്തഃകരണത്തിന്റേത് അല്ലാതെ അവിദ്യയുടേത് ആയിരിക്കവേ അന്തഃകരണത്തെ നിയന്ത്രിച്ചുകൊണ്ട് സ്മൃതി, വിസ്മൃതി, ഭ്രാന്തിയെ നിയന്ത്രിക്കാൻ കഴിയുന്നതല്ല. അന്തഃകരണനിയന്ത്രണം സാക്ഷാത്കാരത്തിന് ഉതകുന്നതല്ല. അപ്പോൾ അന്തഃകരണത്തിനും താഴ്ന്ന പ്രാണനിയന്ത്രണം സാക്ഷാത്കാരത്തിനു എങ്ങനെ ഉതകും? പ്രാണനിയന്ത്രണംകൊണ്ട് വൃത്തിവ്യാപ്തി ഉണ്ടാകയും ശക്തിയേറുകയും ചെയ്യും. ശക്തി ഏറുകയല്ല സാക്ഷാത്കാരം. അന്തഃകരണപ്രാണനിയമനം ചെയ്തവർക്കും വികാരങ്ങൾ ഉണ്ടാകുന്നു. വികാരങ്ങളെ എപ്പോൾ ജയിക്കാം? ഇഷ്ടം ഇഷ്ടത്തിൽ ഇരിക്കുമ്പോൾ വൃത്തിഹാനിയെ ചെയ്യുന്നില്ല. സാക്ഷിയെ ആശ്രയിച്ച അവിദ്യയിൽ സ്മൃതി വിസ്മൃതി ഭ്രാന്തി ഉണ്ടാകുകയും ചെയ്യും—സങ്കല്പങ്ങൾ ഒന്നിനുംതന്നെ ആധാരഅധിഷ്ഠാനങ്ങൾ ഇല്ല. അന്തഃകരണം ഇരിക്കവേതന്നെ സ്മൃതി, വിസ്മൃതി, ഭ്രാന്തി എവിടെയോ നിന്നും വരുന്നതുപോലെ തോന്നുകയും അവ സാക്ഷിയിൽ നിന്നും വരുന്നതായി കാണുകയും ചെയ്യുമ്പോൾ അന്തഃകരണം നിയന്ത്രണംകൂടാതെ ഏകോപിച്ചുകൊള്ളും. ജഗത്താദി സൃഷ്ടിനിശ്ചലം വഹിക്കുന്നുവെന്നു കാണണം. ഭാവനാതീതത്തിൽ ഭാവന എങ്ങനെ ഉണ്ടായി. എന്നാൽ ഭാവനാതീത നിശ്ചലഇഷ്ടസ്വരൂപത്തിൽ ഭാവന നിഴൽപോലെ ഉണ്ടായി എന്നു കാണുമ്പോൾ നിശ്ചലആനന്ദത്തിലേക്കു പോയ്ക്കൊള്ളും.

ഇഷ്ടസ്വരൂപത്തിൽ വൃത്തി ഇരിക്കുന്നു. അത് സ്മൃതി വിസ്മൃതി ഭ്രാന്തിയെക്കൊള്ളുമ്പോഴേ വിഷമമുള്ളൂ. ജഗത്ത് നിഴൽപോലെയെന്ന് ജഗത്തുമയങ്ങുമ്പോളല്ല വികസിക്കുമ്പോൾ കാണണം. ജഗത്തിൽ അനാവശ്യസാധനം ആവശ്യമായിവരും. ആ സാധനം ഇരുട്ടുകൊണ്ടുമൂടിയപ്പോൾ അതു എടുക്കാതിരിക്കുന്നു. അനാവശ്യസാധനം അനാവശ്യമാണെന്നു അറിയണമെങ്കിൽ താനും തന്റെ സ്വരൂപവും അറിയണം. നീരസമാകുന്ന ആകാശത്തിൽ ബഹുരസമാകുന്ന നാനാത്വങ്ങൾ ഉണ്ടാകുന്നു. നീരസം ബഹുരസം—തനിരസം.

**23-12-1936**

സ്മൃതി വിസ്മൃതി ഭ്രാന്തി ഇവകൾ ആന്തരമായി പോകുമ്പോൾ ഏറാവും സൂക്ഷ്മമായിപ്പോകുന്നു. അതുകൊണ്ട് സാക്ഷാത്കാരത്തിൽ ഇവകൂടെ കലരുന്നു. അതുണ്ടാകുമ്പോൾ അതീതമായിട്ട് ഉണ്ടാകുന്നു. അതിന് സ്മൃതി വിസ്മൃതി ഭ്രാന്തിക്കു അതീതമായ ഒരു

നിലയുണ്ടോ? അന്തർവൃത്തി സംഭവിക്കാൻ ഒരു എളുപ്പവഴി സമഷ്ടിയിൽ അന്വേഷിക്കലാണ്, അവിടെ അതിന്റെ കളങ്കം അററ് ഉദയമാകും. അതിൽ നാം എത്തിയിട്ട് അവിടെ നിശ്ചലമാകുമ്പോൾ ഇവിടെയും നിശ്ചലമാകും. അന്യദേശത്തിരിക്കുന്ന ഒരു സാധനത്തെപ്പററി പറയുമ്പോൾ ഓർമ മാത്രമേ ഉണ്ടാകുന്നുള്ളൂ. സ്മൃതി വിസ്മൃതി ഭ്രാന്തി നിങ്ങൾക്കാണുള്ളത്. നാമരൂപാദികൾ ഇരിക്കവേതന്നെ നാമരൂപാദികൾ ഒന്നിൽനിന്ന് ഉണ്ടായതായി ഉദിക്കയും അതിൽ നാമരൂപാദികൾ അഴിഞ്ഞതായിരിക്കയും (നാമരൂപാദികൾ പ്രകാശിക്കവേ) ചെയ്യുന്നു.

## 24-12-1936

നാമരൂപങ്ങൾ നാമരൂപങ്ങളെ നോക്കുന്നില്ല. നാമരൂപങ്ങളിൽക്കൂടെ നാമരൂപങ്ങളെ നോക്കുന്നു. അപ്പോൾ കൂടെനോക്കുന്ന നാമരൂപങ്ങൾ അതിന് അപ്രത്യക്ഷമായതുപോലെ തോന്നും. നാമരൂപങ്ങളിൽകൂടെ നോക്കുന്ന അറിവേ സ്വരൂപവസ്തു നാമരൂപാദികളെ കണ്ടു. നാമരൂപാദികളെ കാണാൻ കഴിയുന്നത് ഏതിൽകൂടെ നോക്കിയോ ആ നാമരൂപാദികളെ കാണാൻ കഴിയാതെ വന്നു. കാണാൻ കഴിയാതെ വന്ന നാമരൂപം ഒരു താങ്ങായും വന്നു. നാമരൂപാദികളിൽ പ്രവേശിക്കുന്നതിനു മുമ്പായി യാതൊരു അറിവാണോ ആദിയിൽ നാമരൂപാദികളിൽ നോക്കിയോ അത് കൂടസ്ഥനും എന്നാൽ നാമരൂപാദികളെ നോക്കിയതു മൂലം അതിൽ പ്രവേശിച്ചിട്ട് നാമരൂപാദികളിൽ കൂടെ നോക്കുന്നത് ജീവനും ആണ്. നാമരൂപാദികളെ നമുക്ക് കാണാൻ കഴിയുമെന്ന് ദൃഢമായി ഉറയ്ക്കണം. അതു എങ്ങനെ എന്ന് അറിയണം. അചേതന നാമരൂപാദികൾക്ക് നാമരൂപങ്ങളെ കാണാൻ കഴിയുന്നില്ല. ചേതനനാമരൂപാദികൾക്ക് അചേതനത്തെ കാണാൻ കഴിയുന്നു. ചേതനം തന്നെ നാമരൂപത്തെ കാണുന്നുവെന്നുവന്നു. ഒരേ അറിവ് നാമരൂപത്തെ കാണുമ്പോൾ അവയെ കാണുകയും അവയിൽ പ്രവേശിക്കയും ചെയ്യുന്നു. കാരണം അവയെ കണ്ടതുമൂലം തന്നെ നോക്കുന്നതിനും അവ തന്നെപ്പോലെ ഇരിക്കുന്നതായി കാണുന്നതിനും, അത് നമ്മെ നോക്കുന്നുവോ എന്നു അറിയുന്നതിന് അതിനകത്തു പ്രവേശിക്കേണ്ടിവന്നു. നാം അതിനകത്തു പ്രവേശിക്കുമ്പോൾ നമ്മുടെ ചൈതന്യഭാവം അതിനു കൊടുക്കയും, അതിൽനിന്നും ചിലത് ഇങ്ങോട്ട് എടുക്കുകയും വേണം. നാമരൂപങ്ങളെല്ലാം ചേരുന്നതിലും ചൈതന്യം തമ്മിൽ ചേരുന്നതിലും വൈഷമ്യമില്ല. സർവനാമരൂപങ്ങളേയും ഏകീകരിക്കുമ്പോൾ രൂപങ്ങളെല്ലാം ഒന്നാകുന്നതു കാണാം. ആ രൂപത്തെ ചേതനപ്പെടുത്തുന്നതിന് തന്റെ ചൈതന്യം വേണമെന്നും കാണാം. ഈ സന്ദർഭത്തിലാണ് ''ഓം ഇത്യേകാക്ഷരം ബ്രഹ്മം'' എന്ന് അനുഭവപ്പെടുന്നത്.

## 25-12-1936

രൂപത്തിൽകൂടെ രൂപത്തെ കണ്ടു എന്നതിനാൽ രൂപത്തിൽ കൂടുന്നതിനു മുമ്പോ? രൂപത്തെ പ്രകാശിപ്പിച്ച് രൂപത്തോടുകൂടിയപ്പോൾ രൂപത്തെ ഇതു കണ്ടു. ഇത് രൂപത്തിൽ വീണപ്പോൾ ഇതിന്റെ വൈഭവം രൂപത്തിനും ഉണ്ടാകുന്നു.

ചുമ്മാതിരിക്ക എന്ന ശബ്ദമാത്രത്താൽ നിങ്ങൾ അന്തർമുഖത്തെക്കൊണ്ട് സാക്ഷിയിൽ സ്ഥിതമായിരിക്കുന്ന കൂടസ്ഥനെ നോക്കി. ഇതിന്റെ ശബ്ദം വാച്യവും ലക്ഷ്യം അത് അതിൽ ഇരിക്കുക എന്നുമാണ്. ഇതിനെ ഇടവിടാതെ മനനം ചെയ്താൽ ആന്തരമായവൃത്തി സംഭവിക്കുന്നു. സാക്ഷാത്കാരത്തിന് അത്രമാത്രം പോരാ. അസിപദഅതീതം കൂടെ അറിയണം. ചുമ്മാതിരിക്ക എന്ന വാച്യം ബോധരൂപത്തിൽ ജീവനാണ്. അത് അതിൽ എന്നുള്ള ലക്ഷ്യം അരുളാണ്. കടം, വീടാനുള്ളയത്നം, വീടിയ അവസ്ഥ, മൂന്നിടത്തും ബോധംനിന്നു. എന്നാൽ വീടിയ ഇടത്ത് അത് നിവൃത്തിയിൽനിന്നു.

## 26-12-1936

മനനംകൊണ്ട് ആന്തരമായ അന്തർമുഖവൃത്തി ഉണ്ടായാലും സാക്ഷാത്കാരത്തിന് ഉതകിയേക്കും എന്നല്ലാതെ സാക്ഷാത്കാരം ഉണ്ടാകുന്നതല്ല. ബ്രഹ്മാകാരമായ അന്തർമുഖവൃത്തിയും പൊരുളും വിളങ്ങണം. ഈ രണ്ടും ചേരുന്നതുകൊണ്ടുമാത്രമേ സാക്ഷി സ്വയം പ്രകാശിക്കുകയുള്ളൂ. സാക്ഷി സ്വയംപ്രകാശമാണെന്നുള്ള അറിവാണ് വേണ്ടത്. അന്തർമുഖവൃത്തിയിൽ ഫലാപേക്ഷ കൂടാതിരിക്കണം. കടത്തിന്റെ കഥപോലെ വരണം. അവിടെ തൃപ്തി ഉണ്ടാകുന്നതുമൂലം ഫലാപേക്ഷകൂടാതെ ആനന്ദം ഉണ്ടാകുന്നു. കടം ബോധവും കടംവീട്ടൽ അരുളും ആകുന്നു. ബോധത്തിന് അതിന്റെ നിലയിൽ നിൽക്കാൻ നിവൃത്തില്ല. ഈശൻ എങ്ങും വ്യാപിച്ചിരിക്കുന്നു. എല്ലാ മാററങ്ങളിലും ഈശ്വരന് മാററം ഇല്ലാതിരിക്കുന്നു. ഒരിടത്തു ഉണ്ട് ഒരിടത്തുഇല്ല എന്നില്ല. ഇങ്ങനെയുള്ള മാററത്തിൽ നാമും ഒരുമാററം മാറുന്നു എന്നതാണ്. ഒരുവയസ്സിൽനിന്നും അടുത്തവയസ്സിലേക്കു മാറുന്നത് ആർക്കും കാണാൻ കഴിയുന്നില്ല. എന്നാൽ അപ്പോഴപ്പോൾ പുതിയ വസ്ത്രം ഉടുക്കുക തുടങ്ങിയവ നമ്മുടെ മാററവുമാണ്. അവന്റെ മാററം നമ്മുടെ മാററമായി വരണം. അവന്റെ മാററത്തിൽ അവന്റെ നിശ്ചലതയുണ്ട്. തന്റെ മാററം അവന്റെ മാററമായിത്തീരുമ്പോൾ തന്റെ മാററത്തിലും അവന്റെ നിശ്ചലത ഉണ്ടാകുന്നു. നിശ്ചലസ്വരൂപം വ്യാപകമായ ആകാശമാണെങ്കിൽ മാററമായ വൃത്തിസ്വരൂപം നിഴൽപോലെ ഇരിക്കുന്നു. ഈ നിഴലിലാണ് താൻ വൃത്തിയെ കൊള്ളുന്നത്. തന്റെ മാററത്തിൽ ഉന്നംഉണ്ട്. ശരീരത്തിലാണ് ജീവൻ. ഈ

ഉന്നത്തിൽ സച്ചിദാനന്ദസദാശിവനുണ്ട്. ആ ഉന്നത്തിൽ ഒരു പൂങ്കാവന മുണ്ട്. ഈ പൂങ്കാവനത്തിൽ ശുദ്ധം, അശുദ്ധം എന്ന രണ്ടു പുഷ്പ ങ്ങളിൽ ശുദ്ധവിചാരമായ പുഷ്പംകൊണ്ട് മാലഉണ്ടാക്കി സദാശിവന് മാലഇട്ടപ്പോൾ ഭേദം, അഭേദം എന്ന രണ്ടു പാദങ്ങളിൽ അഭേദമാകുന്ന കാലിനെ വിണ്ണിലേക്ക് എടുത്തപ്പോൾ തൻെറ കയ്യിൽ ഉണ്ടായിരുന്ന ഉടുക്ക് മുതലായതു ശബ്ദിച്ചു. വിണ്ണിലേയ്ക്ക് എടുത്തപ്പോൾ ഏകമഹാവ്യാപ്തിയെ കാണിക്കുന്നു.

മനസ്സാകുന്ന പൂന്തോട്ടത്തിൽ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ വേല ക്കാരും കർമേന്ദ്രിയങ്ങൾ അവർക്ക് ഉതവിയായുമിരിക്കുന്നു. സൃഷ്ടി സ്ഥിതി നടന്നുകൊണ്ടിരിക്കവേ അഭേദമായ കാലിനെ ആകാശത്തിലേക്കും ഭേദമായ കാലിനെ ചവിട്ടിയും കാണുന്നു. ഈ ഭേദമാകുന്ന കാലിനെ എവിടെയും കാണാം. ഈ നടേശൻ ആധാരം മാത്രമായിരിക്കുമ്പോൾ ജഗത്തു കാണുകയും ജഗത്തു സുഖദുഃഖ സമ്മിശ്രമായി മാററസ്വരൂപമായി കാണുന്നു. അദ്ദേഹം കൂടാതെ ജഗത്തില്ല എന്നു വരുമ്പോൾ സുഖദുഃഖം ഇല്ലാതെ ആനന്ദം മാത്രം കാണും. വിണ്ണിൽ എടുത്ത കാൽ അധിഷ്ഠാനം. ദ്രഷ്ടാവുകൂടെയായാൽ നടേശൻ സദാശിവനാകും. ഈശനിൽ ആധാര അധിഷ്ഠാന ദ്രഷ്ടാവിനെ സംശയരഹിതമായി നിങ്ങൾ കണ്ടാൽ ഇതിൽ പരം എന്താണു വേണ്ടത്. ഇങ്ങനെ ഇരിക്കവേ ഞാൻ കാണുന്നുവെന്നതിൽ ജനനമരണം ഉണ്ടാകുന്നു. ഞാൻ കാണുന്നുവെന്നതിൽ അദ്ദേഹം കാണു ന്നുവെന്ന അധിഷ്ഠാനരൂപത്തിൽ ആകുമ്പോൾ അവൻ എല്ലാം കണ്ടു കൊള്ളും. ഞാൻ അദ്ദേഹത്തിൽ ആകയും ചെയ്യും.

## 31-12-1936

ശബ്ദത്തിൽനിന്നും നാമവും നാമത്തിൽനിന്ന് രൂപവും ഉണ്ടാകുന്നു. വേദാന്തികൾ ശബ്ദംകൊണ്ട് നാമരൂപങ്ങളെ നശിപ്പിക്കുന്നു. ഇതിനാണ് ഗുരുശിഷ്യസംവാദം: സ്ഥൂലവാസനയോട് സൂക്ഷ്മത്തിൽ പോക രുത്. ആത്മഹത്യ തുടങ്ങിയ നീചവാസനമൂലം പിശാചുക്കളായും സദ് വാസനകൊണ്ട് ദേവന്മാരായും ആകാം. സാധുക്കളെ പൂജിക്കുന്നതു കൊണ്ട് ദേവനാകാം. വേഗം ശരീരവും ലഭിക്കും. ഈശ്വരപൂജകൊണ്ട് ഉത്തമപ്രാരബ്ധം ലഭിക്കുകയും അതു ജ്ഞാനകാരണമാകയും ചെയ്യും.

സ്ഥൂലം സൂക്ഷ്മത്തിലേക്കും ആ സൂക്ഷ്മം എഴുമ്പി അതായ കാരണത്തിലേക്കും പോകുകയാണെന്നും ആ കാരണത്തെ നീ കണ്ടവനാ ണെന്നും അറിയിക്കുന്നു. കാരണങ്ങൾക്കും നീ കാരണമാണ്. സ്ഥൂല ത്തിൽനിന്നും സൂക്ഷ്മത്തിലേക്കും അതിൽനിന്നും കാരണമായ സുഷു പ്തിയിലേക്കും നീ പോയി. അവിടെനിന്നും നീ ജാഗ്രത്തിലേക്കു വരു ന്നതുകൊണ്ട് ഇവ മൂന്നിലും നിനക്കു നിലയില്ലെന്നും നീ അധികം വന്നവനെന്നും നിനക്കു നിന്നിൽ മാത്രമെ നിലയുള്ളുവെന്നും

വന്നു. ജാഗ്രസ്ഥൂലസൂക്ഷ്മആകാരത്തെ കൊള്ളുവാനായി താൻ ഒരു കാരണത്തെ വഹിച്ചു. അതും തന്റെ ആകാരത്തെ അറിയുന്നതിനാണെന്നും താൻ തന്നാൽ തന്നെ നിൽക്കുന്നുവെന്ന ജ്ഞാനത്തിൽ മറപ്പ്, ഇളക്കം എന്നിവ ഇല്ലാത്തതിനാൽ സ്മൃതി വിസ്മൃതി ഭ്രാന്തി ഇല്ലാത്ത ജ്ഞാനമാണ് അത്. യുക്തിയും വിവേകവുംകൊണ്ട് സ്ഥൂലസൂക്ഷ്മങ്ങളെ ഖണ്ഡിക്കുമ്പോൾ സുഷുപ്തിയിൽ ആവരണരഹിതമായ സുഖം അനുഭവമാകും.

എനിക്ക് എന്നിൽ നില ഉള്ളതുകൊണ്ടാണ് സ്ഥൂലത്തിലും സൂക്ഷ്മത്തിലും കാരണത്തിലും പോകുന്നത്. അതിനാൽ സ്ഥൂലസൂക്ഷ്മകാരണങ്ങളെ വിട്ടിട്ട് എന്റെ ഇടം സ്വതസിദ്ധമായിരിക്കുന്നു. സ്ഥൂലസൂക്ഷ്മങ്ങളുടെ ഭ്രാന്തി ഇല്ലാതാകുമ്പോൾ സുഷുപ്തിയിൽ എനിക്ക് സുഖം ഉണ്ടാകുന്നു. എന്റെ ഇടംവിട്ട് സുഷുപ്തിയിലേക്കു പോകുമ്പോൾ എന്നെയും മറച്ച് സ്ഥൂലസൂക്ഷ്മങ്ങളെയും മറച്ച് എനിക്ക് സുഷുപ്തി ഉണ്ടാകേണ്ടതാണ്. ഞാൻ ഗാഢമായി ഉറങ്ങി എന്നതിനാൽ സുഷുപ്തി എന്നിൽ പ്രവേശിച്ചില്ല. എന്റെ സ്വരൂപം മറപ്പേ വടിവായി ഇരിക്കുന്ന സുഷുപ്തിയെ വിട്ടിട്ട് അധികമായിരിക്കുന്നു. ഇങ്ങനെ അധികം വന്നിരിക്കുന്ന എന്റെ സ്വരൂപം സുഷുപ്തിയിൽ സഞ്ചരിക്കുന്നില്ല. സുഷുപ്തിക്കു മുമ്പും പിമ്പും ഞാൻ ഉള്ളവനായിരിക്കുന്ന ഒന്നിനാൽ മാത്രം സുഷുപ്തിക്ക് എന്നെ ആകർഷിക്കുവാൻ കഴിയുന്നില്ലായെന്നു വന്നു. ഇത് ഒന്നിനാൽ മാത്രം സുഷുപ്തി ഒഴിയുന്നു. വണ്ടി ഓടുമ്പോൾ തീരത്തുള്ള മരങ്ങൾ ഓടുന്നപോലെ തോന്നിയാലും അങ്ങനെയല്ലായെന്നറിയാൻ നോക്കണം. അതുപോലെ സ്ഥൂലസൂക്ഷ്മകാരണത്തെ വഹിച്ച വണ്ടിയായ ശരീരം ഓടിയാലും ജീവൻ സ്വസ്ഥിതനാണെന്നറിയണം. ഞാൻ ഉണ്ട് എന്നതിനാൽ പരോക്ഷജ്ഞാനം സിദ്ധിക്കുന്നു. ഞാനുണ്ട്, ഇന്നവിധത്തിലിരിക്കുന്നു എന്നതിനാൽ സ്മൃതി വിസ്മൃതി ഭ്രാന്തിക്ക് അതീതമായ അപരോക്ഷജ്ഞാനം സിദ്ധിക്കുന്നു.

ഒരു എഴുത്ത് എഴുതുന്നതിനുമുമ്പ് ആശയങ്ങൾ ഉദിക്കാവുന്ന ഒന്ന് ആശയങ്ങൾ ഉദിക്കാതെ ഉണ്ടായിരുന്നു. ആ ഒന്ന് ആശയങ്ങൾ ഉദിക്കാത്തപ്പോൾ ശുദ്ധമായിരുന്നു. ബഹുത്വങ്ങളെല്ലാം ഏകത്വത്തിൽ നിന്നും ഉണ്ടായി. ആ ബഹുത്വങ്ങൾക്ക് ഇരിപ്പിടമുണ്ടെങ്കിൽ അത് ഏകത്വത്തിൽ തന്നെ വേണം.

## 3-1-1937

ഊററ് ഉള്ള ഇടംഒഴിച്ച് മററെല്ലാ സ്ഥലത്തും വെള്ളം താഴുന്നു. മററു സ്ഥലങ്ങളിൽ താഴുന്ന വെള്ളം ഇവിടെ ഊററായിവരുന്നു. ആത്മാവ് ഊററുപോൽ ഇരിക്കയാണ്. വെള്ളത്തിൽ നിന്നും ഊററു ഉണ്ടാകുന്നതു പോലെ ആത്മാവിൽ നിന്നും ജീവൻ ഉണ്ടാകുന്നു. ഊററ് വൃത്തിസ്വരൂപ മാണ്. ആത്മാവിൽ ജീവന് താഴ്ചയില്ലാ. വിഷയങ്ങളിൽ താഴുന്നു. ആ വൃത്തി ജലത്തോടു ചേരുമ്പോൾ ആത്മാകാരത്തേയും ജലത്തേയും വിട്ടുമാറുമ്പോൾ അനാത്മാകാരത്തേയും ഉണ്ടാക്കുന്നു. അനേകം ജീവ സംഘാതം ഉണ്ടാകത്തക്ക വൈഭവത്തോടുകൂടിയ ശുദ്ധബ്രഹ്മം തനിയെ തന്നെയുള്ള വിജൃംഭണംമൂലം ജീവൻ അതിൽനിന്നും പിരിയാതെ ഉണ്ടാ കുന്നു. വൃത്തിയെ ലാക്കാക്കിയാൽ ബ്രഹ്മത്തിൽ നിന്നും ജീവൻ ദൂര സ്ഥിതമാകുന്നു. ചേതനവൈഭവം ജഡാകാരത്തെക്കൊള്ളുന്നു. വിഷയ ങ്ങൾ ദുഃഖപ്രദമായിരുന്നിട്ടും താൻ പ്രകാശിച്ചില്ലെങ്കിൽ ഇല്ലാത്തതായ വിഷയങ്ങളിൽ എന്തിനു ജീവൻ അതിൽചേരുന്നു? ചൈതന്യം ഊടുരുവേ ഇരിക്കുന്നു. എന്നാൽ വൃത്തി വൃത്തിയെ നോക്കിയതുമൂലം വിഷയ മായി. വൃത്തിയോടുചേർത്ത് ചൈതന്യത്തെ നോക്കുന്നത് ആത്മാകാര വുമാകുന്നു. കൃഷ്ണൻെറ ജഡം വൃത്തിസ്വരൂപവും നമ്മുടെ ജഡം ജഡസ്വരൂപവുമാകുന്നു.

## 4-1-1937

വാഴ്വിൻെറ ഫലമായി നാം ഇങ്ങനെ വസിച്ചാൽ നമുക്ക് എന്തുണ്ടാ കുന്നു? ആ ഫലങ്ങളുടെ സമഷ്ടിയിൽ നമ്മെ എങ്ങനെയാക്കിത്തീർക്കുന്നു? ഈ സംഗതിയെ നാം ആലോചിക്കേണ്ട സമയം ഏററവും അതിക്രമിച്ചു പോയി. വാഴ്വിൻെറ താൽക്കാലികഫലം എന്ത്? ഫലങ്ങളുടെ സംഘാത ത്താൽ എന്തുസംഭവിക്കുന്നു? താൽക്കാലികഫലമായി ഞാൻ ഒന്നും അറി ഞ്ഞില്ലായെന്നുവരുന്നു. ചോദ്യങ്ങൾമൂലം ഒരുവനെ മുടക്കിയാൽ എനി ക്കൊന്നും അറിഞ്ഞുകൂടാ എന്ന നിരാശ കാണാം. ഇങ്ങനെ അറിഞ്ഞില്ലാ

എന്നതുകൾ ഏകോപിച്ചു വരുമ്പോൾ നാം അതിൽ മുഴുകിപ്പോകുന്നു. അറിഞ്ഞില്ലാ എന്നതുകൾ കൂട്ടമായികൂടി അതിൽ നാം മുങ്ങിയതാണ് മരണം. അപ്പോൾ അറിഞ്ഞില്ലായെന്നതിൽ എങ്ങനെ മുങ്ങിപ്പോകുന്നു? നമ്മുടെ ശ്രമഫലം അറിഞ്ഞില്ലായെന്നുവരാൻ കാരണം നാം മോഷണം ചെയ്തതാണ്. അതായത് അതുണ്ടായത് അറിഞ്ഞില്ല. സാധനങ്ങളുമായിട്ട് പെരുമാറുമ്പോൾ അവ തുച്ഛമാവട്ടെ ശ്രേഷ്ഠമാവട്ടെ താൻ ഒരു സ്ഥാനത്തുനിന്ന് അതുകളിൽ പ്രവേശിക്കാതിരിക്കാൻ നിവൃത്തിയില്ല. താൻ ഒരിടത്തു നിന്നിട്ടാണ് ഇവയിൽ പ്രവേശിച്ചത് എന്നറിയണം. സാധനങ്ങളോട് ഇടപഴകുന്ന നാം എവിടെനിന്നുംവന്നുവെന്ന് അറിയണം. ഇങ്ങനെ സ്വീകരിച്ചവ തന്റെ ഇരിപ്പിടത്തുകൊണ്ടുവരാമോ?

## 5-1-1937

സർവവൃത്തികളുടേയും ഫലം സുഖമോ ദുഃഖമോ അല്ല അറിവില്ലായ്മയാണ്. സുഖദുഃഖങ്ങൾ സാധനങ്ങളല്ല. വിഷയങ്ങളായ സാധനങ്ങളെ നിയന്ത്രിച്ച് സാക്ഷാത്കരിക്കാമെന്നുള്ള പ്രയത്നമെല്ലാം തന്നെ മരണത്തിലേക്കാണു പോകുന്നത്. ''ക്രിയയാൽ ജ്ഞാനം കിടൈത്താലും കേട്''. ഇപ്രകാരം ജീവിതം കഴിച്ചാൽ ഉണ്ണുക ഉറങ്ങുക എന്നതു മാത്രമായിത്തീരും എന്നു തായുമാനവരും ജ്ഞാനികളിൽ എന്തെങ്കിലും ഒരു വൃത്തി കാണുന്നുവെങ്കിൽ അതു ''ഉണ്ടുടുത്തൽ മാത്തിരമാം കാൺ'' എന്നു തിരുജ്ഞാനസംബന്ധരും പറഞ്ഞു.

അറിഞ്ഞില്ലായെന്നതിനു കീഴ് നിൽക്കുന്നതേയുള്ളു സുഖം. വിദ്യകൊണ്ടുമാത്രമേ വിദ്യാസ്വരൂപത്തെ അറിയൂ. അതിനു അന്യമായ സാധനംകൊണ്ട് ആവുകയില്ല. അതിനാൽ ഒരു ക്ഷണംപോലും വിദ്യയെ വിട്ട് അന്യരൂപങ്ങളെ അറിയരുത്.

## 6-1-1937

പാട്ടുകേൾക്കുന്നതിനു നയനം ഉപയോഗിച്ചാൽപോരാ. ശ്രവണേന്ദ്രിയം തന്നെവേണം. ഇങ്ങനെ പഞ്ചേന്ദ്രിയങ്ങൾക്കും അതാതു വിഷയങ്ങൾക്കു അനുരൂപമായ വിഷയങ്ങളെ അറിയാനെ കഴിയൂ. പഞ്ചേന്ദ്രിയങ്ങളാൽ വിഷയം പ്രകാശിക്കുമെന്നല്ലാതെ അവയെവിട്ട് അന്യവും അതീതവും ആയ തന്റെ സ്വരൂപജ്ഞാനം സിദ്ധിക്കയില്ല. പഞ്ചേന്ദ്രിയ വിഷയജ്ഞാനത്തെ ചാക്കാക്കിയുംകൊണ്ട് അതുപോലെ തന്നെ സ്വരൂപജ്ഞാനം ഉണ്ടാകണമെന്നു വിചാരിക്കുന്നതു തെററാണ്. ഈ അഞ്ചും വേലചെയ്യണമെങ്കിൽ അവയ്ക്ക് അതീതമായി ഒന്ന് ഉണ്ടായിരിക്കണമെന്നും ഇവയിൽ ഒന്ന് വേലചെയ്യുന്നത് അതു ഒന്നിന്റെ വേലയാണെന്നും അറിയാം. അങ്ങനെയുള്ള ഒന്ന് ശബ്ദസ്പർശരൂപാദികളെ അറിയുമ്പോൾ ഇന്ദ്രിയങ്ങൾമൂലം അനുഭവിച്ചതുപോലെയല്ല ഇരിക്കുന്നത്. കണ്ടുകൊണ്ടിരിക്കുക

എന്നും കാണാതിരിക്കുക എന്നും ഉള്ള രണ്ടവസ്ഥകളും ആ ഒന്നിനുള്ളതാണ്. ഇവ രണ്ടും മാററിക്കളഞ്ഞാൽ ഇവ രണ്ടിനും ഭിന്നമായ അവസ്ഥ ഒന്നുണ്ടായിരിക്കണം. ആ അവസ്ഥയിൽ അത് അതായിരിക്കുന്നു. അതിനെ പ്രത്യക്ഷീകരിക്കുവാൻ ഇന്ദ്രിയദ്വാരാ ശ്രമിച്ചാൽ കഴിയുന്നതല്ല.

നാം ഒരു വഴിയാത്ര പോകുന്നുവെന്നും നമ്മുടെ കയ്യിൽ കുറെ പണം ഉണ്ടെന്നും കരുതുക. നമ്മുടെ പുറകെ ഒരു കള്ളനും വഴിയാത്രക്കാരനെപ്പോലെ കൂടിയിട്ടുണ്ട്. അവന്റെ അധിവാസസ്ഥലമായ ഏകാന്തസ്ഥലത്ത് എത്തുമ്പോൾ അവൻ നമ്മെ സമീപിച്ച് ആക്രമിക്കാൻ മുതിരുന്നു. ആ സന്ദർഭത്തിൽ ഒരു പോലീസുകാരൻ ആയുധപാണിയായി നമ്മുടെ എതിരെ വന്നാൽ കള്ളൻ നമ്മെ ഉപദ്രവിക്കാതെ വിട്ടൊഴിഞ്ഞുകളയുന്നു. അതുപോലെ പഞ്ചേന്ദ്രിയങ്ങളോടുകൂടി ചേർന്ന് താൻ നടക്കുമ്പോൾ സത്യത്തെ മറന്ന് കള്ളനെപ്പോലെ ആകുന്നു. പഞ്ചേന്ദ്രിയങ്ങളെ വിട്ടുനിൽക്കുമ്പോൾ നിധികിട്ടിയവനെപ്പോലെ ആകുന്നു. അപ്പോൾ ഇന്ദ്രിയങ്ങൾ വാസനാരൂപത്തിൽ പുറകെ വരുന്നു. അവൻ നമ്മെ അല്ല നമ്മുടെ നിധിയെയാണ് ലാക്കാക്കുന്നത്—നിധിയെ പിടികൂടുമ്പോൾ നാമും അവന്റെകൂടെ വന്ന് വീണ്ടും വേലചെയ്യാൻ ശ്രമിക്കുന്നു. പഞ്ചേന്ദ്രിയദ്വാരാ വിഷയവാസനകളിൽ ചേർന്ന തനിക്ക് അവകളിൽ ചേരാതെ ഒരുനില ഉണ്ടെന്നു അറിയുമ്പോൾതന്നെ ഒരു നിധികിട്ടിയതുപോലെയാണ്.

അഗസ്ത്യർകൂടത്തിൽ ഉൽപത്തിയായി പൂന്തുറയിൽ കടലിൽ ചേരുന്ന ആറ് ഊടുരുവേ കരമനആറാണെന്നറിയണം. ആ ആററിൽ ഒരു ഭാഗത്തിന് കരമനയാറ് എന്നും പേരുണ്ട്. മുടവൻമുകൾ, തളിയൽ തുടങ്ങിയ സ്ഥലത്തെ ആറുകളെ കണ്ടിട്ട് കരമനയാറ് തുച്ഛമായി എന്നു കരുതരുത്. അങ്ങനെ വലിയ കരമനയാററിൽ ഇരിക്കുന്ന ആണ്ടിയിറക്കത്തുള്ള കരമനയാറുപോലേയിരിക്കുന്നു ജീവൻ. ഭിന്നനാമങ്ങളാൽ പറയപ്പെടുന്നത് കരമനയാററിനെയാണ് എന്നറിയുന്നതാണ് ജീവബ്രഹ്മൈക്യ വേദാന്ത രഹസ്യം.

## 7-1-1937

പഞ്ചഭൂതങ്ങളിൽ അഗ്നിക്കുമാത്രം സ്വയം ഇരിപ്പിടമില്ല. ആകാശം ഇതരഭൂതങ്ങളെ സൃഷ്ടിച്ചിട്ട് അവയെ അഴിക്കാൻ ഒരുങ്ങിയിരിക്കുന്നു. ആകാശത്തിനു തനിയെ പ്രകാശം ഇല്ലാത്തതെന്തുകൊണ്ട്? ഇതര നാലുഭൂതങ്ങളും നശിച്ചശേഷമുള്ള അരൂപസ്വരൂപമാണ് ആകാശത്തിനുള്ളത്. ശൂന്യഭാവന ഉണ്ടാകുമ്പോൾ അവിടെ വിദ്യ എഴുമ്പി താൻ ശൂന്യത്തെ കണ്ടവൻ ആകണം. സാധന ഉണ്ടായി അതു പോകുന്നതിലേക്കുള്ള വഴി ഉണ്ടായിരുന്നാലും അവിടെ സാധനഭാവം വന്നു അടയുന്നു.

59 96 40

ഈ ശരീരത്തിലുള്ള അറകൾ ഒരേവശത്തോട്ടു തുറക്കുന്നവയാണ്. അതിനു എതിരായി ഒഴുകുമ്പോൾ അവ അടയ്ക്കപ്പെടുന്നു. ഇതിനു ഭിന്നമായ ഒരു ശരീരം (അരുൾ ശരീരം) നമുക്കുണ്ട്. ആ ശരീരത്തിൽ ഈശരീരവും ഈ ശരീരത്തിൽ ഭ്രാന്തിയും ഇരിക്കുന്നു. ഈ ശരീരത്തിൽ തുറന്നുകണ്ടതല്ല വാസ്തവം. ഈ ശരീരത്തിൽ അടച്ചുകണ്ടതിനെയാണ് നിങ്ങൾ തുറന്നുകാണുന്നത്. അപ്പോൾ അതിനെ കടന്നുപിടിക്കാൻ നോക്കും. അങ്ങനെ വരാതിരിക്കുവാൻ ഇതിന്റെ ഇടയ്ക്കുനിൽക്കുന്നതാണു വിദ്യ. ആ ശരീരം സച്ചിദാനന്ദമായും ഇതു നാമരൂപമായും ഇരിക്കുന്നു. പ്രമാദം ഇല്ലെങ്കിൽ ആ വൃത്തിതന്നെ പ്രകാശസ്വരൂപത്തെ വഹിക്കും. പ്രാണൻ പ്രാണനിൽ ഞെരുങ്ങിയപ്പോൾ പ്രാണായാമമായി. പ്രാണൻ പ്രാണനിൽ അടങ്ങിയപ്പോൾ സത്ചിത് ആനന്ദമായി.

## 8-1-1937

ആകാശത്തിൽനിന്നു വായു ഉണ്ടായി. വായു ആകാശത്തെ അപേക്ഷിച്ചു ചുരുങ്ങിയതാണ്. നിരവയവമായ ആകാശം സ്ഥൂലീകരിച്ച് വൃത്തി ഏർപ്പെട്ടതുമൂലം വായുവും വായു വൃത്തിമൂലം ഉരുമ്മുക എന്നും വന്നു (അതിന്റെ സ്വരൂപം ഉണ്ടാവുക എന്ന വൃത്തിതന്നെ). ഉരുമ്മുകയാൽ അഗ്നി ഉണ്ടാവുകയും അഗ്നി തമ്മിൽ ഉരുമ്മി വെള്ളവും വെള്ളം കീഴോട്ടുവന്നു തമ്മിൽ ഉരുമ്മുകയാൽ ഭൂമിയും ഉണ്ടായി. ഭൂമി കഠിനവും വെള്ളത്തെ വഹിക്കുകയും ചെയ്തു. അതുണ്ടാവുകയും മററതുകളെ വഹിക്കുകയും ചെയ്തതുപോലെയായി. അവിടെ അവസാനിച്ചു. അതുപോലെതന്നെ ശരീരവും. മനസ്സ് പ്രാണൻ, ജ്ഞാനേന്ദ്രിയം കർമേന്ദ്രിയം, ശരീരം. ക്രമേണ ശരീരമായപ്പോൾ ഇവകളെ വഹിച്ചു. ശരീരം അന്നമയകോശം വഹിച്ചതുമൂലം അതിനപ്പുറം ഉണ്ടാകേണ്ട ആവശ്യമില്ല. നിരവയവമായ ഒന്നു തടിച്ചു തടിച്ച് ഭൂമിവരെയായി. മററേതുകൾ നാമമാത്രമായി വന്നിട്ട് രൂപമായി സ്ഥൂലീകരിച്ചനിലയിൽ വന്നു ഭൂമിയായി. ഭൂമി സാരമുള്ളതായി കാണുന്നു. സാരമുള്ള ഭൂമിയെ നിസ്സാരമായ ആകാശം വഹിക്കണമെങ്കിൽ അതിന് ഒരു ചേർച്ച ഉണ്ടായിരിക്കണം. ആ നിസ്സാരം ആ നിസ്സാരത്തിൽ നിലയുള്ളതാണ്. ഒരു കല്ലെടുത്ത് പൊന്തിയിട്ടാൽ അതു നിൽക്കുന്നില്ല. അപ്പോൾ ഈ ഭയങ്കരഭൂമി എവിടെ നിൽക്കുന്നു. ഭൂമിക്ക് ഭൂമിയിൽ നിലയില്ല. എന്നാൽ ഈ ഭൂമിക്ക് ഒരു സ്ഥിരത കാണുന്നു. ആ സ്ഥിരത ഇതിന് ഉള്ളതല്ലെന്നു കല്ലിനെ പൊന്തിഇട്ടതിൽനിന്നും അറിയാം. ആകാശം വ്യാപകമാണെന്നു പ്രത്യക്ഷമാണോ? നിസ്സാരം നിസ്സാരത്തിൽ ഇരിക്കവേ ഈ സാരം എന്നു കാണുന്നത് നിഴലാണ്.

## 9-1-1937

ആകാശത്തിൽ നിന്നും ഉൽഭൂതമായ സ്ഥൂലാകാരം (ഭൂമി) വേറെ ഒരു സ്ഥൂലാകാരത്തെ അവലംബിക്കുന്നില്ല. സ്ഥൂലാകാരത്തെ വഹിച്ചി

രിക്കുന്ന ഭൂമിയുടെ ഉൺമ എന്താണെന്നു നോക്കിയാൽ ഇത് ആകാശത്തിൽത്തന്നെ ഇരിക്കുന്നുവെന്ന് അറിയേണ്ട കാലം എത്രയോ അധികരിച്ചുപോയി. ഇതിൻെറ സത്യം ആകാശമല്ലാതെ മറെറാന്നുമല്ല. ആകാശമായ സത്യാകാരത്തെ വഹിക്കുമ്പോൾ അതിൻെറ തടിപ്പും തടസ്സവും എവിടെനിന്നും വന്നു; എവിടെ പോകുന്നു? അതു ഒരിടത്തുനിന്നും വന്നുമില്ല; ഒരിടത്തും പോകുന്നുമില്ല. ആകാശത്തെ വിട്ടിട്ട് വായു എന്ന നാമവും അതിൻെറ രൂപവും. അതുപോലെ മററു ഓരോന്നും ഒരിടത്തുനിന്നും ഉണ്ടായില്ലായെന്നു സംശയമില്ലാതെ അറിയണം. വിവേകംകൊണ്ട് അറിയുമ്പോൾ ഇത് ഉണ്ടായിട്ടില്ലായെന്നും ഉണ്ടാകാത്തതുകൊണ്ട് നശിക്കുന്നില്ലായെന്നും എന്നാൽ ഉണ്ടായതായി തോന്നാമെന്നും അറിയാം. കാരണംതന്നെ കാരണത്തിൽനിന്നും ഉണ്ടായതായി ഞെരുക്കിനോക്കിയാൽ അറിയാം. കാരണംതന്നെ അതിനെ ഉണ്ടാക്കുമ്പോൾ കാര്യമായിത്തീരുന്നു. നാമരൂപങ്ങളെക്കൊണ്ട് കാരണം കാര്യസ്വരൂപത്തെ വഹിക്കുന്നു. തൻെറ ശരീരത്തിൽനിന്നും ഒരംശം പോലും അതിൻെറ നിഴലിലേക്കു ചെലവാകുന്നില്ല. അതുപോലെ നാമരൂപാദികൾ അന്യമാകാതെ കാര്യങ്ങൾ നാമരൂപത്തോട് ഉണ്ടാകുന്നു. ഈ നാമരൂപങ്ങളുടെ ഉല്പത്തിക്കായിട്ട് ഒരു സാധനത്തിൻെറയും അപേക്ഷയില്ല. ഇങ്ങനെ അപേക്ഷകൂടാതെ നാമരൂപാദികൾ ഉണ്ടാകുന്നു. ഇങ്ങനെ ഉണ്ടോ എന്നു നോക്കിയാൽ ഇല്ലാത്തതാകുന്നു; പ്രതീതിമാത്രം. അതുകൊണ്ട് ഇവയെ നിവൃത്തിക്കേണ്ടതായിട്ടില്ല എന്ന നിശ്ചയമായ ദൃഢത്വം ഒന്നിനാലും ഇളകാത്തവിധത്തിൽ എപ്പോൾ തൻെറ സത്ചിത് ആനന്ദമായ സ്വരൂപത്തിൽ അഴിഞ്ഞുകൊള്ളുന്നുവോ അപ്പോൾ സകല വൈഷമ്യങ്ങളും തീരുന്നു. നാമരൂപങ്ങൾക്ക് ആശ്രയംമൂലം തനിയെ ഇരിപ്പില്ല—അതായത് വെള്ളം കുടത്തിൽ ആയപ്പോൾ കുടത്തിലെ വെള്ളം എന്നിവ ഈ നാമരൂപം വെള്ളത്തിൻെറ ആകാരത്തിൽ ചേരാതെ ചേർന്നിരിക്കുന്നു. വെള്ളത്തിൻെറ ആകാരത്തെ മാത്രം നോക്കുമ്പോൾ വെള്ളത്തിൻെറ ഘടരൂപം, കുളരൂപം മുതലായവ എല്ലാം ജലരൂപമായി കൊള്ളുന്നു. ഈ രൂപങ്ങൾക്ക് ജലത്തെ ആശ്രയിക്കാതെ ഇരിപ്പുമില്ല. ഘടജലത്തിൽ ജലമില്ലെങ്കിൽ ഒരു രൂപവുമില്ല. ജലരൂപത്തിൽ ജലങ്ങളുടെ സകല രൂപങ്ങളും ഉണ്ടാകുന്നതുപോലെ തോന്നുന്നുവെങ്കിലും ഒരിക്കൽ നിവൃത്തിച്ചാൽ ജലരൂപമായിത്തന്നെ കാണാം. അറിവ് നാമരൂപങ്ങളെ നിവൃത്തിച്ചശേഷം രൂപമില്ലാതെപോകുന്നു. നാമരൂപങ്ങളെ നിവൃത്തിക്കുന്നതിനുമുമ്പ് നിവൃത്തിച്ച അറിവുമാത്രമാണ്. മിഥ്യയായ നാമരൂപത്തെ സത്യമായി എണ്ണി അതിൽ ചേർന്നിരിക്കുമ്പോൾ ഇതുകൾ അസത്യമാണെന്നു കാണിക്കുവാൻ ഒരുക്കമായിരിക്കുന്നു. അപ്പോൾ അതിൻെറ സ്വരൂപത്തെ അറിയാതെ വിട്ടുകളഞ്ഞാൽ തൻെറ അരുൾ സ്വരൂപത്തെ കാണാൻ കഴിയുകയില്ല. ഇവിടെ ബോധം അരുൾ ആയിത്തീരുന്നു. അരുൾ തന്നെയാണ് അത്. നാമരൂപാദികൾ വെറും നിഴലിൻെറ ആകാരത്തിൽ സ്ഥിതിചെയ്യുന്നു.

പ്രമാദത്തിനു കാരണം സമഷ്ടിയല്ല വ്യഷ്ടിയാണ്. വ്യഷ്ടി അതിന്റെ ആകാരത്തെ വഹിക്കുന്നത് സമഷ്ടിയെകൊണ്ടാണ്. വ്യഷ്ടി സമഷ്ടിആകാൻ ഒരുങ്ങിയിരിക്കവേ നാം ഭിന്നതയിൽ വെച്ചുകൊണ്ടിരിക്കുന്നു. സമഷ്ടിയായ നിഴൽ കൊണ്ട് വ്യഷ്ടിയെ ഒപ്പിക്കളഞ്ഞാൽ സത്ചിത് ആനന്ദം മാത്രം ശേഷിക്കും. അത് ശേഷിക്കാതെ ഉള്ളതായി ഇരിക്കും.

മോക്ഷം എന്നത് അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയുമാണല്ലോ. നമുക്കു നാമുണ്ട്. എന്നാലും അനർത്ഥം ഏർപ്പെട്ടുപോയതു മൂലം മോക്ഷംവേണമെന്നുവന്നു. താൻ ഉണ്ട് എന്നതുമാത്രം പോരായെന്നുള്ള തനിക്ക് ദുഃഖം വന്നതുകൊണ്ടു മനസ്സിലാകുന്നു. ഉള്ള നാം ഇന്നവിധത്തിൽ ഇരിക്കുന്നുവെന്നുകൂടെ വേണം. ഇതിന് ഈശ്വരാനുഗ്രഹം വേണമെങ്കിലും അത് ഉള്ള തനിക്ക് ഉള്ളതായിത്തന്നെ ഈശ്വരാനുഗ്രഹം വേണം. അല്ലാത്തപക്ഷം ഈശ്വരസൃഷ്ടമായ ജഗത്തിന്റെ സംസ്കാരരൂപത്തിലുള്ള ഏതാണോ ഈ ശരീരം നമ്മോടുകൂടെ ചേരുന്നതുപോലെയിരിക്കും? എന്നാൽ സത്യത്തിൽ തന്നോട് ഒന്നും ചേരുന്നില്ല. താൻ തന്നിൽ പ്രവേശിക്കുമ്പോൾ ഒന്നും കൂടുതൽ ഇല്ല. അല്ലാതെ ഇതുകൂടെ ചേരുമ്പോൾ നമുക്കു കൂടുതലായി തോന്നുന്നു. ഞാൻ യാതൊരു കാരണവശാലും എന്നെ വിട്ടുപിരിയാത്തതിനാൽ കാര്യസാധ്യത്തിനു വേണ്ടി താൻ എങ്ങും പോകുന്നില്ല. താൻ തന്നിൽ പരിപൂർണനായിരിക്കുന്നു.

എനിക്കു ദുഃഖം ഉണ്ടാകുന്നു. എനിക്കു സുഖം ഉണ്ടാകുന്നു. എന്നാൽ സുഖവും ദുഃഖവും ഉണ്ടാകുന്ന ഞാൻ ഏതവസ്ഥയെ അടഞ്ഞിരിക്കുന്നു? സുഖം നിങ്ങൾക്കറിയാം. ദുഃഖം അറിയാം. അതുകൊണ്ട് സുഖദുഃഖങ്ങൾക്കു അതീതമായി സുഖദുഃഖങ്ങൾ അല്ലാത്ത ഒരു സ്വരൂപത്തിൽ ഇരിക്കുന്നു. ആ ഇരിപ്പിൽ ഞാൻ സുഖമാണെങ്കിലും സുഖം ചേരുമ്പോഴും ദുഃഖമാണെങ്കിൽ ദുഃഖം എന്നോടു ചേരുമ്പോഴും അറിയുകയില്ല. അതുകൊണ്ട് സുഖദുഃഖങ്ങൾ ഞാൻ കാണുന്നതുമൂലം, എനിക്കു പ്രകാശിക്കുന്നതുമൂലം അവ എന്നിൽ പ്രവേശിക്കുന്നില്ല. ഇങ്ങനെ സുഖദുഃഖം പ്രവേശിക്കാത്തതായും സുഖദുഃഖങ്ങൾ അന്വേഷിക്കാത്തതും ആയ താൻ സത്ചിത് ആനന്ദമാണ്—എനിക്ക് ഒന്നും നഷ്ടമായിട്ടില്ല. ഒന്നും നഷ്ടമാകാൻ പോകുന്നുമില്ല. ഇതിൽ ഭ്രാന്തിതോന്നി ഇവയെ എന്റേതാണെന്നു തോന്നിയതാണ് ദുഃഖം. മോക്ഷം സാധിക്കൽ എന്നില്ല. ഭ്രാന്തിയെ വിടുക എന്നതേയുള്ളു. സച്ചിദാനന്ദസ്വരൂപത്തിൽ ഈശ്വരൻതന്നെ വഹിക്കുകയും ഭ്രാന്തിസ്വരൂപത്തിൽ ശരീരാദികൾ ജഗത്തിനെ വഹിക്കുകയും ചെയ്യുന്നു. നമുക്കുവേണ്ട കാര്യങ്ങൾ എങ്ങനെയെല്ലാംവരാം എന്നാണെങ്കിൽ താൻ തന്നിലാണെന്നും താൻ ഇനി ഒന്നിൽ എന്നും ഇതിൽ താൻ തന്നിൽ എന്നിടത്ത് ആവശ്യം ഇല്ലാതെയും താൻ

ഇനി ഒന്നിൽ എന്നിടത്ത് ആവശ്യങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു. താൻ തന്നിൽ എന്നതിനാൽ അന്യം അന്യത്തിൽ എന്നുവരുന്നു. അന്യം അന്യത്തിലോ എന്നുവരുമ്പോൾ താൻ അന്യമായിപോകുന്നു. താൻ ഇനി ഒന്നിൽ എന്നതിനാൽ (താൻ തന്നിൽ എന്നതിനാൽ) സുഖസ്വരൂപവും അറിഞ്ഞില്ലാ എന്നും ഇരിക്കുന്നു.

## 1-2-1937

സ്ക്കൂളിൽപോയി വൈകുന്നതുവരെ പഠിക്കുന്ന കുട്ടി പള്ളിക്കൂടം വിട്ടാൽ എന്തുചെയ്യും. താൻ അതുവരെ ഏർപ്പെട്ടിരുന്ന പാഠങ്ങൾ വാധ്യാന്മാർ കുട്ടികൾ ഇവരെ പ്രത്യേകം പ്രത്യേകം പിരിയുന്നതിനു ശ്രമം ചെയ്തശേഷം മാത്രമേ വീട്ടിലേക്കു തിരിക്കാവൂ എന്നു വിചാരിക്കുന്നപോലെയാണ് നമ്മുടെ ഇപ്പോഴത്തെ അവസ്ഥ. നാം സത്ചിത് ആനന്ദത്തിൽനിന്നും വന്നുവെന്നതിനു എന്തു ലക്ഷണം? നമ്മുടെ ഒരു സ്നേഹിതൻ മരിച്ചുപോയാൽ നാം അറിയാതെ തന്നെ നമുക്ക് ഒരു ക്ലേശമുണ്ടാകുന്നു. അപ്പോൾ ആ സ്നേഹിതൻ ഉണ്ടായിരിക്കുന്നതിലാണ് നമുക്ക് ഇഷ്ടം. അതായത് സത്തായിരിക്കുന്നതിൽ ഉള്ളതായാലും പോരാ അതു പ്രകാശിക്കുകയും വേണം. സച്ചിദാനന്ദത്തിൽ സത്തും ചിത്തും ആനന്ദവും കൊണ്ടുകൂടി നാം ഇരിക്കുന്നതിനാണ് ഇഷ്ടപ്പെടുക. അതായത് ആനന്ദം സത്തിൽ മാത്രമോ ആനന്ദം ചിത്തിൽ മാത്രമോ പ്രവേശിക്കുന്നത് ഇഷ്ടമല്ല. രണ്ടിലും കുറവില്ലാതെ പ്രവേശിച്ചിരിക്കണം. അങ്ങനെ സത്ചിത് ആനന്ദഭാവത്തിൽ സത്ചിത് ആനന്ദസ്വരൂപിയായി ഇരിക്കണം. സത്ചിത് ആനന്ദത്തെവിട്ട് നമുക്ക് ഇരിക്കാൻ നിവൃത്തിയുണ്ടോ? എന്നു നോക്കാം. സത്ത് എന്നത് ഉള്ളത്, ഉള്ളത് എന്നതു സർവവ്യാപ്തിയെക്കൊണ്ട് ഇരിക്കുന്നതാണ്. അതുപോലെതന്നെ സർവപ്രകാശവും എങ്ങും എപ്പോഴും വ്യാപിച്ചിരിക്കുന്നതിനാണ് ചിത്ത് എന്നു പറയുന്നത്. രാവും പകലും സൂര്യനുംകൂടെ പ്രകാശിക്കുന്ന ഒന്നായിരിക്കണം. അത് അറിവേ സ്വരൂപമായതാണ്. സത്തും ചിത്തും ആനന്ദവും ഒരിക്കലും വേർപെട്ട് ഇരിക്കാൻ നിവൃത്തിയില്ല. അതുകൊണ്ട് ഇതിനെവിട്ട് അന്യമായ ഒരു സ്വരൂപം ഇരിക്കാൻ നിവൃത്തിയില്ല. അതുകൊണ്ട് സച്ചിദാനന്ദഭവനം ആവാനും അത്തന്നെ. ആ ഭവനം തന്നെ സ്വരൂപത്തെ വഹിച്ച് താമസിക്കാനും ഇടയുണ്ട്. ഇപ്രകാരം ഇരിക്കുന്ന സച്ചിദാനന്ദസ്വരൂപി സത്തിൽ മാത്രം നിന്നപ്പോൾ ചിത്തും ആനന്ദവും ഇല്ലാത്തതുപോലെ തോന്നുകയും തന്മൂലം ചിത്തിനെ അന്വേഷിക്കാനും തുടങ്ങി. അന്വേഷണംമൂലം ഇളക്കം വന്ന സത്ത് ചിത്തിൽ നിന്നുകൊണ്ട് സത്തില്ലാതെ ആനന്ദത്തെ അന്വേഷിച്ചു. സച്ചിദാനന്ദം സച്ചിദാനന്ദത്തിൽ ഇരിക്കാതെ സത്തിനെമാത്രം നോക്കിയപ്പോൾ അവിദ്യാസ്വരൂപം ഏർപ്പെട്ട് താൻ ഒന്നും അറിഞ്ഞില്ലാ എന്ന സുഷുപ്തിയായി. അവിടെ ഇളക്കമില്ലാത്തതിനാൽ സത്തായി. എന്നാൽ

ചിത്തും ആനന്ദവും ഇല്ലാതാകുകയും ചെയ്തു. ഇനി ഒന്നിനെ ലാക്കാക്കിയിട്ട് തന്റെ ആവരണത്തെ മാററുമ്പോൾ തനിക്ക് ഏതാണ്ടോ നഷ്ടം വരുത്തിയിട്ട് സുഷുപ്തിയെ നൽകുന്നു. അതുകൊണ്ട് താൻ പ്രമാദത്തെ വഹിക്കാതെ സത്ചിത് ആനന്ദസ്വരൂപിയാണെന്ന് അറിയണം. അങ്ങനെ അറിഞ്ഞാൽ സത്ചിത് ആനന്ദസ്വരൂപത്തെ അന്വേഷിക്കുന്നതായ താൻ ഏതു സ്വരൂപിയാണെന്നറിയണം. അന്വേഷണത്തിനുമുൻപ് അന്വേഷിക്കാൻ തനിക്ക് എങ്ങനെ പഴക്കം ഏർപ്പെട്ടുവെന്ന് അറിയണം. അപ്പോൾ ഇളക്കത്തിനും മറപ്പിനും ഇരിക്കാൻ നിവൃത്തിയില്ലാതെ ശരീരം മുഴുവനും പുളകാങ്കിത കഞ്ചുകംധരിച്ച് ആനന്ദവിയർപ്പു പൊടിയും. ജനനംമൂലം കാലനു കൊടുക്കാൻ വച്ചിരിക്കുന്ന ശരീരം വിവേകം മൂലം സത്ചിത് ആനന്ദസ്വരൂപി എന്നു നിങ്ങൾ അറിയുമ്പോൾ മണ്ണിനും തീയ്ക്കും കൊടുക്കാതെ ആത്മസ്വരൂപമായ സച്ചിദാനന്ദം നിങ്ങളുടെ ശരീരത്തെ കുളിർപ്പിക്കുന്നു.

## 2-2-1937

ഇന്നലെ പറഞ്ഞതുപോലെ ഈ ശരീരത്തോടുകൂടെ നാനാത്വങ്ങളെ സ്വീകരിച്ചിട്ട് നാം കഴിയുന്നുവെങ്കിലും കുട്ടി പള്ളിക്കൂടത്തിൽ നിന്നും വീട്ടിൽ വരുമ്പോലെ താൻ തന്റെ സച്ചിദാനന്ദത്തിൽ എത്തിക്കൊള്ളും. ആദ്യം ആദ്യം നാനാത്വങ്ങളുടെ വാസനകൂടെ ഉണ്ടായിരിക്കും. അവയെ മാററുന്നതിന് യാതൊന്നും ചെയ്യണമെന്നില്ല. പരിസരങ്ങളുടേയും നാനാത്വങ്ങളുടേയും വാസ്തവം ഗ്രഹിച്ചാൽ മതി. മരണം സന്നിഹിതമായിരിക്കുന്ന അവസരത്തിൽപ്പോലും സൂക്ഷ്മമായി നാനാത്വങ്ങളുടെ വാസ്തവം ഗ്രഹിക്കാൻ ശ്രമിച്ചാൽ സത്ചിത് ആനന്ദസ്വരൂപം പ്രകാശിക്കാതിരിക്കയില്ല.

സത്തിൽ ആവരണവും ഇളക്കവും ഉണ്ടായിരിക്കാൻ പാടില്ല. സത്തിൽ ആവരണവും ഇളക്കവും ഉണ്ടായപ്പോൾ അസത്തുണ്ടായി. അസത്തുണ്ട് എന്ന പ്രതീതി തന്നെ സത്തിനാൽ ഉണ്ടായി എന്നറിയണം. സത്ത് അതിൽ തന്നെ ഒരു മറപ്പ് ഉണ്ടാക്കുന്നു. അങ്ങനെ സത്ത് എങ്ങും ഇരിപ്പില്ലാത്ത അസത്തിൽ പ്രതീതികൊണ്ടു. അതിനെ മാററാൻ ആവരണവിക്ഷേപങ്ങൾക്കു കഴിയുന്നില്ല. അവയിൽ നിവാരണാന്വേഷണവും ഇല്ല.

മുക്തനുമാത്രം ഈ ജഗത്ത് കയറിൽ പാമ്പുപോലെ ഇരിക്കുന്നു. അവൻ അതു പറയുകയില്ല. ജിജ്ഞാസുവിന് ഈ ജഗത്ത് നാനാത്വങ്ങളെക്കൊണ്ട് മാററത്തോടുകൂടി ഇരിക്കുകയും തന്മൂലം ഇതിന്റെ നിവാരണത്തിനു ആഗ്രഹിക്കുന്നവനായും അതിലേക്കു വഴി തേടുന്നവനായും ഇരിക്കും. മാററംകൂടാത്ത ഒരു അവസ്ഥ ഇവന് ഉണ്ടായെങ്കിൽ മാത്രമേ മാററത്തെ കാണാൻ കഴിയുകയുള്ളു. എന്നാൽ ഇത് അവന് അപ്പോൾ അറിയാൻ കഴിയുന്നില്ലെങ്കിലും സാധുവിന്റെ സന്നിധിയിൽവച്ചു മാത്രമേ തന്റെ നിശ്ചലസ്വരൂപം തനിക്ക് അറിയാറാകൂ.

നമുക്ക് മോക്ഷത്തെ ആഗ്രഹിക്കാം. എന്നാൽ നാം ആഗ്രഹിക്കുന്ന തല്ല മോക്ഷം. മോക്ഷം സാധുസന്നിധിയിൽ പുതുതായി ഉണ്ടാകുന്നു. മോക്ഷം സിദ്ധിക്കുമ്പോരം അവിടെ സാധുവും താനും ഇല്ലാതിരിക്കും.

വിക്ഷേപആവരണത്തെ മാററുന്നതിന് അവ ഒരുകാലത്ത് മറപ്പില ല്ലായെന്നും സത്തിൽ ആണെന്നും ദൃഢപ്പെടുന്നതാണ് നിശ്ചലമനനം. അവിടെ നിർവികല്പം വികല്പസ്വരൂപത്തിലും ഇരിക്കും. അത് മോക്ഷാതീതനിൽ ഇല്ല.

## 3-2-1937

ഒന്ന് ഉണ്ടായിരിക്കേ ഇല്ലാത്തതിനെ ഉണ്ടാക്കരുത്? അങ്ങനെയായാൽ ഇല്ലാത്തത് ഉണ്ട് എന്ന രൂപത്തിൽ കാണും. അപ്പോരം ഉള്ളവൻെറ ചെലവിനു മതിയാകാതെ വരുന്നതാണു മരണം.

താൻ ഉണ്ടായിരിക്കുന്നു. തൻെറ ഇരിപ്പും ഉള്ളതായിരിക്കുന്നു. ഉള്ളതായിരിക്കുന്ന താൻ ഇല്ലാത്തയിടത്ത് ഇരിക്കുന്നില്ലായെന്ന് ധൈര്യപ്പെടുകയും തീരുമാനിക്കുകയും വേണം. അങ്ങനെ തീരുമാനിച്ചാൽ താൻ ഇല്ലാത്തതിനെ കാണുമോ? പിന്നെ എന്തിന് ആശ ഉണ്ടാകുന്നു? ആശ മാറിമാറിയുള്ള സ്വരൂപത്തെ വഹിച്ച് മാറിമാറിയുള്ള സ്വരൂപത്തിൽ പ്രവേശിക്കുന്നു. യാതൊന്നിൽനിന്ന് ആശ ഉണ്ടായി പലവിധ സ്വരൂപത്തിലായി നശിച്ചുപോകുന്നു? ഉദാ-ഉഴക്കുവെള്ളം ഒരു പാത്രത്തിൽ തടവിയാൽ ഏതാണ്ട് നനവുകാണും. വെള്ളത്തിൻെറ സ്വരൂപം കാണുകയില്ല. പിന്നെ പാത്രങ്ങരം ഉണ്ടെങ്കിൽ അതിൽ പുരട്ടാൻ ഇല്ലാതായിപ്പോകുന്നു. ഇതുപോലെ താൻ ആകുന്നുണ്ടോ? വെള്ളത്തിനും തനിക്കും വ്യത്യാസം ഉണ്ട്. വെള്ളത്തിന് ഉണ്ടായിരിക്കാൻ കഴിയും. തനിക്ക് ഉണ്ടായിരിക്കാനും ഉണ്ട് എന്നു പ്രകാശിക്കാനും കഴിയും.

ഈ പ്രപഞ്ചം എല്ലായ്പോഴും മാററത്തോടുകൂടെ ഇരിക്കുന്നു. ഓടുന്ന വണ്ടിയിൽ ഇരിക്കുന്നവനെപ്പോലെ ശരീരാദി പ്രപഞ്ചത്തിലുള്ള താൻ അവയോടു ചേർന്ന് മാററം സംഭവിക്കുന്നു. അപ്രകാരമായാൽ ചുമ്മാതിരിക്കുക എന്നതിന് അർത്ഥമെന്ത്? ശരീരവും ജഗത്തും ഏതൊന്നിനെ ഉന്നിക്കൊണ്ട് ഓടുന്നുവെന്നു നോക്കിയാൽ അതു ഒരു നിശ്ചല സ്വരൂപത്തെ ഉന്നിക്കൊണ്ട് ഓടുന്നു. അവിടെയാണ് അന്വേഷിക്കേണ്ടത്.

## 4-2-1937

ഈ ശരീരാദിജഗത്ത് ഉണ്ടായിരിക്കവേതന്നെ ഉണ്ടാകുന്നതും ഇരിക്കുന്നതും അഴിവേ സ്വരൂപത്തിലാണ്. അഴിയുക എന്നതാണ് ഇവയുടെ

സ്വരൂപം. ഇവ അഴിയാത്തതായ ഒന്നിനെക്കൊണ്ട് ഇതിനെ പിടിക്കുമ്പോൾ ഒരു മോട്ടോർ ഓടുമ്പോൾ അതിനെ പിടിച്ചാൽ പിടിച്ചവനെയും കൊണ്ട് ഓടും. അപ്പോൾ നാം ഉഴയ്ക്കേണ്ടത് ശരീരം ജഗത്ത് ഇവരണ്ടും. ഉണ്ട്, പ്രകാശിക്കുന്നു, പ്രിയമായിരിക്കുന്നു എന്ന് കണ്ടതുമാത്രം ഉണ്ട എന്നു ഉറയ്ക്കാനാണ്. ഉണ്ട് പ്രകാശിക്കുന്നു മുതലായി എന്നുള്ളത് കലങ്ങിമറിഞ്ഞ് ശരീരാദി ജഗത്തിനകത്ത് കിടന്ന് ഓടുകയാണു ചെയ്യുന്നത്. വെയിലത്ത് ഓടുമ്പോൾ വെയിലും ഓടിയെന്നു വിചാരിക്കുന്നതു് പോലെ ഉണ്ട് മുതലായി എന്നുള്ളത് നിശ്ചലമായിരിക്കുന്നു. ഈ അനക്കമില്ലാത്തതിൽ നാം വെയിലിൽ ഓടുമ്പോലെ ഓടുന്നു. താൻ നിൽക്കുമ്പോഴും ശരീരജഗത്തിൽ വൃത്തിയെ കൊള്ളുമ്പോഴും ഇവയുണ്ട്. ഓടുക എന്നതിനെയാണ് നാം കൂടുതൽ കണ്ടത്. അതാണ് ജീവിതം. ഈ ഓട്ടം കാലംദേശം വസ്തുക്കളെ കൂടുതലായി എടുത്തതുപോലെ തോന്നുന്നു. യാതൊന്നിൽ കൂടുതലായി സ്ഥായി തോന്നുന്നുവോ ആ നിലയിൽ അന്വേഷണം തുടരുന്നു. ഒരുനിലയിൽ നിന്നശേഷമാണ് ഓട്ടം ഉണ്ടായി എന്നതുകൊണ്ട് നിലയെ നോക്കണം.

ഒരു പൊട്ടിൽ നിന്നാണ് വൃത്തം ആരംഭിച്ചത്. അതുകൊണ്ട് വൃത്തത്തെ നോക്കിയാൽ അത് വലുതായും തുടങ്ങിയപൊട്ട് തുച്ഛമായും കാണും. നിലയിൽ സത്ചിത് ആനന്ദം നിശ്ചയമായും ഉണ്ടാകണം. ജീവിത അവസാനത്തും ഇവ ഉണ്ടായിരിക്കണം. ഇപ്പോൾ നാം ഓട്ടത്തിൽ നിൽക്കുന്നവരാണ്. ഇപ്പോഴത്തെ അവസ്ഥയെ അപേക്ഷിച്ച് ജനനം വൃത്തിരഹിതമാണ്. വൃത്തിരഹിതമായ ആ ജനനം ഇപ്പോൾ തുടരുകയാണ് ചെയ്യുന്നത്. അതായത് വൃത്തിരഹിതമായ അവസ്ഥ തുടരുകയാണു ചെയ്യുന്നത്. ജനനം നിവൃത്തിയാണ്. ഒന്നുകൂടി സൂക്ഷിച്ചാൽ ജനനത്തിനു മുൻപുള്ള അവസ്ഥതന്നെ തുടരുന്നുവെന്നുവരും. ജനിക്കുന്നതിനുമുൻപ് ഒരു അവസ്ഥ ഉണ്ടായിരിക്കണം. അതുകൊണ്ട് ആ അവസ്ഥതന്നെ ജനനത്തിലും കാണണം. ജനിക്കുന്നതിനു മുൻപ് മരണമില്ല. ആ അവസ്ഥ തുടരുന്നതുകൊണ്ട് മരണം എന്നൊരവസ്ഥ ഇല്ലെന്നുവരും. ഒരുത്തൻ മാത്രം. അത് ആകുന്നതുവരെ മരണം കാണും.

## 5-2-1937

തന്നെയും തന്നോട് ഏറ്റവും അടുത്തതുകളേയും തന്റെ സ്വരൂപത്തെയും പ്രത്യക്ഷീകരിക്കുന്നതിൽ നോട്ടം എത്തുന്നില്ല.

## 7-2-1937

നമുക്ക് തുടരെ ആവശ്യങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കയും അവയെ ഏതാണ്ട് സഹായിക്കുകയും ചെയ്യുന്നു. എന്നാൽ ഇനി ആവശ്യം സാധി

ക്കേണ്ടതു ഇല്ലാതെ നമുക്ക് നിറവേറുന്നുണ്ടോ? അതുകൊണ്ട് ആവശ്യപ്പെടുക ആവശ്യപ്പെടുക എന്നതായിത്തീർന്നു. നമ്മുടെ സ്വരൂപം ഒരു ചിന്തയെ തുടരുമ്പോൾ അത് മറ്റൊന്നിലേക്കും മാറിമാറി ഒടുവിൽ ശൂന്യത്തിലേക്കും (സുഷുപ്തിയിലേക്കും) പോകുന്നു. ആവശ്യമല്ല ആവശ്യപ്പെടുന്നത്. ആവശ്യപ്പെടാവുന്നവനാണ് ആവശ്യപ്പെടുന്നത്. എന്നാൽ ആവശ്യപ്പെടാവുന്നവൻ ആവശ്യംകൊണ്ടു നിറഞ്ഞുപോയി. ആവശ്യമാണ് തന്റെ സ്വരൂപമെങ്കിൽ അതിനെ വിട്ട് സുഷുപ്തി എന്നൊരവസ്ഥ ഉണ്ടാകുന്നതല്ല. ഏതൊരാവശ്യം സാധിച്ചാൽ അതിൽനിന്നും ഇനിയൊരു ആവശ്യം എഴുമ്പാതിരിക്കുമോ അതിനെപ്പറ്റി ചിന്തിക്കാം. ആവശ്യപ്പെടുന്നതിന്റെ ഫലം ആവശ്യപ്പെടുന്നവനായിത്തീരുമ്പോൾ അന്വേഷണം നിലയ്ക്കുന്നു. പരോക്ഷമായിട്ട് തന്നിൽ നാനാവിധ ആശകൾ ഏകോപിക്കുന്നതു കാണാം. എഴുമ്പിയ ആവശ്യങ്ങളും പരോക്ഷമായ താനും ഒന്നിൽ ഇരിക്കുന്നുണ്ട്. ആ ആശകൾ ഭിന്നത കൂടാതെ പരോക്ഷമായി തന്നിൽ ചേർന്നിട്ട് ഇരിക്കുന്നു. ഉദാ:—സത്യമായ കൃഷ്ണപിള്ളയെ ദൂരെ കണ്ടിട്ട് രാമൻപിള്ളയാണെന്ന് കല്പിക്കുന്നു. എന്നാൽ അടുത്തു വരുമ്പോൾ അസത്യരാമൻപിള്ള എവിടെപ്പോയി.

ഞാൻ അമ്മയായാൽ പ്രസവിക്കാത്ത അച്ഛൻ ഞാനാവും. എങ്ങനെ? ഈ സകല ചരാചരങ്ങളും കാണുന്നതുകൊണ്ട്.

## 8-2-1937

ഈ ശരീരം ഉണ്ടാകുന്നതിന് ഒരു നിയമവുമില്ല. അതുപോലെതന്നെ ഈ ജഗത്തിനെയും ഒരു നിയമവും ഇല്ലാതെയാണ് സൃഷ്ടിക്കുന്നത്. ഇന്നഇന്നമാതിരിയാണ് ഉല്പത്തിയായത് എന്നു സിദ്ധന്മാരും മറ്റും പറയുന്നുണ്ടെങ്കിലും വാസ്തവത്തിൽ നിയമരഹിതമാണ്. അതുപോലെ തന്നെ ശരീരം അഴിയുന്നതും. ഇത് ഉറക്കംമൂലം നമുക്ക് തെളിവാകുന്നു. ബോധമില്ലായ്മയുടെ ഫലമായിട്ടാണ് സുഷുപ്തിയിൽ ശരീരം അഴിയുന്നത്. താൻ ഉണ്ട് എന്നു തന്നിൽനിന്നും അറിയുന്നു. തന്റേതിൽനിന്നും അല്ല അറിയുന്നത്. ഒരു പദാർത്ഥത്തിന്റെ സഹായമില്ലാതെ താനുണ്ട് എന്നതിനാൽ തന്നിൽനിന്നുതന്നെ വന്നു. ശരീരം ഉണ്ടാകുന്നത് ജനനവും പിരിയുന്നത് മരണവും എന്നു പറയുന്നു. ജ്ഞാനേന്ദ്രിയപഞ്ചകത്തിനപ്പുറം ഇരിക്കുന്നു താൻ എന്നുള്ളത്. എന്നാൽ അന്തഃകരണത്തിലാണോ? ഒരു ശിലയോടും ഗാഢസുഷുപ്തിയിൽ കിടക്കുന്നവനോടും സംസാരിച്ചാൽ ഒരുപോലെതന്നെ. ഉറങ്ങിക്കിടക്കുന്നവൻ ഉണ്ട് എന്നു നമുക്കും അവനും ഉണ്ട്. എന്നാൽ ശിലയെ സംബന്ധിച്ച് അതിന് ഉണ്ട് എന്നില്ല. ഇവനിൽ ഉണ്ട് എന്നത് അന്തഃകരണത്തിൽനിന്നും അപ്പുറം ഇരിക്കുന്നു. ഉള്ള തന്നിൽനിന്നും ഉണ്ട് എന്നുവരുന്നു. എന്നാൽ താൻ ഇന്നവിധമെന്ന് അവിടെ തോന്നണ്ടേ?

ഒരു വ്യാസന ഉണ്ടാകുമ്പോൾ അത് എവിടെനിന്നും വന്നുവെന്ന് അന്വേഷിക്കുന്നു. ഇന്നതിൽനിന്നും വന്നുവെന്ന് അറിയുന്നതോടുകൂടെ അന്വേഷണം മതിയാകുന്നു. അതുപോലെ ഉള്ളതിൽനിന്നുമാണ് ഉണ്ട് എന്ന് അറിഞ്ഞാൽ പോരേ? താൻ ലക്ഷം വർഷം ഇരുന്ന് ആവശ്യങ്ങളെ എടുത്താലും ഉള്ള താനാണ് എടുക്കുന്നത്. ബഹുത്വങ്ങൾ എത്രതന്നെ എടുത്താലും അവ എല്ലാം ഉള്ള തന്നിൽ അഴിയുന്നു. ഇപ്രകാരം ഉള്ള തന്നെ ഈ ബഹുത്വങ്ങളിൽ നോക്കിയാൽ കിട്ടുകയില്ല. സൃഷ്ടി സ്ഥിതി തുടങ്ങിയവയിൽകൂടെ ഈശ്വരൻ അഴിച്ചുകൊണ്ടിരിക്കുന്നു. ''അഴിപ്പേ അവനുക്കു മിച്ചൈ'' ഈശ്വരൻ ആർക്കും മോക്ഷവും ബന്ധവും തരുന്നില്ല. അദ്ദേഹം മോക്ഷസ്വരൂപിയാണ്. ബന്ധമോക്ഷങ്ങളെ എടുക്കാൻ നമുക്ക് സ്വാതന്ത്ര്യമുണ്ട്. ഇന്നവിധത്തിലാണ് വാസ്തവം എന്ന് അറിഞ്ഞിട്ട് മോക്ഷത്തിലേക്കുവേണ്ടി യത്നിക്കരുത്. ആ യത്നമാണ് ബന്ധം. വാസ്തവം അറിഞ്ഞ് അവന്റെ അഴിപ്പിൽകൂടെ ചേർന്നുകൊള്ളണം. അതു വന്നാൽ ''ഇഴപ്പേ ഉനക്കിച്ചൈ'' എന്നു വരും. തന്റെ വാസ്തവസ്വരൂപം അറിഞ്ഞശേഷം ഈ നാനാത്വങ്ങളിൽ അവൻ ഉദാസീനനായിരിക്കും. ഉദാസീനത മടിയല്ല.

സാധുക്കളുടെ സന്നിധിയിൽ ജീവൻ വിവേകമാകുന്ന മുട്ടയ്ക്കകത്ത് ഇരുന്നാലും അവരുടെ ചൂടുകൊണ്ട് ഇത് കടന്നുപോകുന്നു. ഇവരുടെ സന്നിധിയിൽ മോക്ഷസ്വരൂപിയായി മറപ്പില്ലാതെ ഇരിക്കുന്നു. ബന്ധമോക്ഷങ്ങളെ കൊടുക്കാത്ത ഈശ്വരൻ മോക്ഷസ്വരൂപിയായി ഈ സാധുക്കളായി ഇരിക്കുന്നു. ''തൊണ്ടർ ഉള്ളത്ത് ഒടുക്കം', എന്നപോലെ. ഇങ്ങനെ അറിയുമ്പോൾ ഈ ശരീരത്തിനകത്തുവച്ചുതന്നെ ശരീരം അഴിഞ്ഞുകൊള്ളും. അഴിയുമ്പോൾ അതിനെ സ്ഥാനങ്ങൾ കല്പിച്ച് കയറിപിടിക്കരുത്. അത് തൊണ്ടർക്ക് അടുത്തതല്ല.

## 9-2-1937

ഞാനുണ്ട് എന്ന സ്ഥാനത്തുനിന്നും ഉണ്ട് എന്നായി. അതിൽ നിന്നും അന്തഃകരണം, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയശരീരാദികൾ ഉണ്ടായതാണ്—ഞാനുണ്ട് എന്ന് ഉള്ളിടത്തുനിന്നും ഉണ്ടായതിനുശേഷം അന്തഃകരണാദികൾ ഇതിനെ വഹിച്ചുകൊള്ളുന്നു. ആ ഉണ്ട് എന്നത് അന്തഃകരണം വഹിച്ചപ്പോൾ അന്തഃകരണചിദാഭാസൻ ജീവനായി പരിണമിക്കുകയും ജീവന്റെ അവസ്ഥ അറിയാതേയുമായിപ്പോകുന്നു. ഞാനുണ്ട് എന്ന പരോക്ഷഭാവം അന്തഃകരണാദികൾ സ്വയം ഭാവിച്ച് വഹിക്കുന്നു. ഇങ്ങനെ വഹിച്ചതിനെയാണ് മാറേറണ്ടത്.

## 11-2-1937

ഭ്രാന്തികാലത്ത് താൻ വഹിക്കേണ്ടതായി ഇരിക്കവേതന്നെ വഹിക്കുന്നതായി കണ്ടു. നാം വഹിക്കുന്നതിനു മുമ്പുതന്നെ വഹിക്കാതെ നാം

ഉണ്ടെന്നും അങ്ങനെ വഹിക്കാതെയിരിക്കുന്ന നമ്മേയും നമുക്ക് എന്തെങ്കിലും വഹിക്കാൻ ഉണ്ടെങ്കിൽ അതുകളേയും ചേർത്തു വഹിക്കുന്നിടത്ത് താൻ ഇരിക്കവേ വഹിക്കുന്നതായി അത് കാണുന്നില്ലായെന്ന് നാം അറിയുമ്പോൾ തന്നേയും താൻ വഹിക്കേണ്ടതിനേയും ചേർത്ത് അത് വഹിക്കവേ വഹിക്കാതിരിക്കുന്ന പകർച്ച തനിക്ക് ഏർപ്പെടുന്ന അവസരത്തിൽ താൻ ഒന്നും വഹിക്കാത്തവനായിപ്പോകുന്നു. അങ്ങിനെ വഹിക്കാൻ എന്നത് ഏർപ്പെടുമ്പോൾ ഉള്ളതും സത്ചിത് ആനന്ദസ്വരൂപിയായ ജീവന്റെ പരമാർഥപ്രകൃതിയെ അനർഥനിവൃത്തിക്കായി വികൃതിയാക്കികൊള്ളുന്നു.

## 12-2-1937

തന്റെ സ്വരൂപം ഇന്ന പ്രകാരമാണെന്നു അറിയാത്ത കാലത്ത് നാം നിദ്രയിൽ എന്നപോലെ ഇരിക്കയാണ്. നിദ്രയിൽ ഒരുവൻ നമ്മുടെ മുഖത്ത് ചായം തേച്ചുവിട്ടാൽ നാം അറിയാതെ ഉണരുകയും എന്നാൽ വെള്ളത്തിന്റേയോ മറ്റോ സമീപത്തു പോകുമ്പോൾ തന്റെ മുഖത്ത് ഏർപ്പെട്ട വികൃതിയെ മനസ്സിലാക്കി അവയെ കഴുകിക്കളഞ്ഞ് പൂർവസ്ഥിതിയെ പ്രാപിക്കുകയും ചെയ്യുന്നു. അതുപോലെ നിത്യപ്രാപ്തനായ സത്ചിത് ആനന്ദ സ്വരൂപിക്ക് സുഖദുഃഖങ്ങൾ താൻ അനുഭവിക്കുകയും അവ തന്റെ സ്വരൂപമായി പോകയും ചെയ്തു. സത് ചിത് ആനന്ദത്തിന് ഒരു കുറവും കൂടാതെതന്നെ ശരീരാദിജഗത്തിന്റെ സുഖദുഃഖങ്ങൾ നമുക്ക് ഏർപ്പെട്ടു. ഏർപ്പെട്ടപ്പോഴും തന്റെ സ്വരൂപത്തിനു മാററമില്ല. ജലംമൂലം വികൃതി മാഞ്ഞശേഷം ആ വെള്ളത്തെ നാം എടുത്തുകൊണ്ട് നടക്കുന്നില്ല. തന്നെ പുള്ളികുത്തി വിട്ടിരിക്കുകയാണെന്ന്—പുള്ളി അഴിച്ച ഒരു ആകാശത്തെ പ്രാപിക്കുമ്പോൾ അവിടെ നിന്നും ഒരു മാറെറാലി കൊള്ളുന്നു. അത് ''നീ ഇപ്പോൾ നാമരൂപം മൂലമാണ് സച്ചിദാനന്ദത്തെ അറിയാൻ പോകുന്നത്. എന്നാൽ സച്ചിദാനന്ദംമൂലം കാണാൻ നോക്കണം''.

രാത്രിയിൽ നമ്മുടെ നിഴൽ ഒരു ചുവരിൽ പതിച്ച് അതൊരു പിശാചാണെന്നു സംശയിച്ചാൽ പലവിധ ക്ലേശം ഏർപ്പെടുന്നു. എന്നാൽ സൂക്ഷിച്ചുനോക്കി അത് തന്റെ നിഴലാണെന്നും എന്റെ കാലടിയിൽ നിന്നും തുടരുകയും ചെയ്യുന്നുവെന്ന് അറിഞ്ഞാൽ നിഴൽ കയ്യാട്ടിയാൽ താൻ കയ്യാട്ടുന്നതുകൊണ്ടാണ് എന്നറിയാം. അതുപോലെ നാമരൂപങ്ങൾ ആടണമെങ്കിൽ സത്ചിത് ആനന്ദം തന്നെ ആടേണ്ടിയിരിക്കുന്നു.

തനിക്ക് പൂർണത വേണമെന്ന് ആഗ്രഹിക്കുന്നു. ഒരാൾ പറഞ്ഞു കേട്ടതുമൂലം ഉണ്ടാകുന്ന അവസ്ഥ എപ്പോഴും പരോക്ഷമായേ വരൂ. നാം സാക്ഷാത്കരിക്കുമ്പോൾ ഇരിപ്പില്ലാത്തതായ ഭ്രാന്തി ഇരിപ്പില്ലായെന്ന് അറിയുന്നു.

## 13-2-1937

നാം അന്വേഷിക്കുന്ന അവസ്ഥ ഒന്നിൽ പൂർണ്ണമായിത്തന്നെ ഇരിക്കുന്നു. അവിടെ സ്വരൂപത്തിനു വ്യത്യാസമില്ല. അതിന്റെ സ്വരൂപത്തിന് വ്യത്യാസമില്ലാതെ തന്നെയാണ് ജീവൻ തുടങ്ങിയവ ഉല്പത്തിയായത്. ഇവ ഇങ്ങനെ സംഭവിക്കുമ്പോൾ തന്നെ അവയ്ക്കുവേണ്ട നിവാരണത്തോടുകൂടെത്തന്നെ സംഭവിക്കുന്നു. ഇത് നല്ലപോലെ മനസ്സിലാക്കണം. അല്ലാതെ ഒരു മോക്ഷം ഉണ്ടാക്കിയാൽ തന്നെയും ആ മോക്ഷം ശാശ്വതമാകുകയില്ല. തുരുത്തിയുടെ മുഖത്തിൽ ഇരിക്കുന്ന കനൽപോലെ ഇരിക്കും. ബന്ധം എന്ന് ഒന്നു ഇരിപ്പില്ല. ഇരിപ്പുള്ളത് മോക്ഷം തന്നെയാണ്. ചിന്ത എന്നാൽ എന്താണെന്നറിയണം. ഇപ്പോൾ ചിന്ത ചിന്തിക്കുന്നവനെ വിഴുങ്ങിക്കൊണ്ടിരിക്കുന്നു.

ഒരു കണ്ണാടിയിലും നമ്മിലും കാറ്റടിക്കുന്നു. കണ്ണാടി കാറ്റിന്റെ ഗതിയെ തുടരുന്നു. നാം കാറ്റിനെ തടഞ്ഞിട്ട് നമ്മുടെ ഗതിയെ തുടരുന്നു. മാറി ഞാനുണ്ട് എന്നുള്ളതുവരെ വരുന്നു. ഞാനുണ്ട് എന്നുള്ളതിൽ വരുന്നു. ഉള്ളതാൻ ഇന്നപ്രകാരമാണെന്ന് അറിയാത്തതിനാൽ അവിദ്യയെ ആശ്രയിക്കുന്നു.

ആത്മാവാകുന്ന ബോർഡിൽ എഴുതിയാൽ സച്ചിദാനന്ദം എന്നു വായിക്കാം. എന്നാൽ സച്ചിദാനന്ദത്തിൽ ബോർഡില്ല. ജീവൻ ആത്മാവിന്റെ സന്നിധികൊണ്ടുമാത്രം ഒന്നിൽ ഒന്ന് അടങ്ങിയിരിക്കുന്നു. ഒരുവന്റെ സന്നിധിയിൽ എല്ലാം ചൂടുകൊള്ളുന്നു. എന്നാൽ താൻ അതിൽ ചേർന്നു ചുടുന്നില്ല

സത്ചിത് ആനന്ദത്തിന് രണ്ടു സ്വരൂപം. സാമാന്യത്തിൽ സച്ചിദാനന്ദം ഉണ്ട് എന്ന്. വിശേഷത്തിൽ സച്ചിദാനന്ദം മാത്രം. നാമരൂപം സാമാന്യത്തിൽ; രൂപം നാമമായി. നാമം സച്ചിദാനന്ദമായി നിന്ന് സച്ചിദാനന്ദത്തിലേക്കു വരുമ്പോൾ ആദിയിൽ നിന്ന സച്ചിദാനന്ദം ആകാശമായും വന്ന സച്ചിദാനന്ദം നിഴലായും തീരുന്നു. സാമാന്യത്തിൽ രൂപം അറ്റ നാമം സച്ചിദാനന്ദത്തോടു നില്ക്കുന്നത് കണ്ണായും രൂപം അററത് മണിയായും. സാമാന്യം സാമാന്യത്തിൽ നിന്നും നിന്ന സച്ചിദാനന്ദത്തിലേക്ക്. സച്ചിദാനന്ദത്തിൽ നിന്ന നാമം ബോധസ്വരൂപം. നാമരൂപം അഴിഞ്ഞ സച്ചിദാനന്ദം അരുൾ. സത്ചിത് ആനന്ദത്തിൽ സത്ത് പ്രത്യേകമില്ല പ്രമാദമില്ല. ചിത്ത് (സ–ചി–ആ) ബോധവും അരുളും ചേർന്നത്. ആനന്ദം (സ–ചി–ആ) ജനനമരണസംസാരദുഃഖരഹിതമായി സച്ചിദാനന്ദം ഏകോപിച്ച ആനന്ദം. സ–ചി–ആനന്ദമാകുന്ന സത്തും സ–ചി–നന്ദആമാകുന്ന ചിത്തും സ–ചി–ആ–മാകുന്ന ആനന്ദവും.

അരുളിനെ നോക്കിയാൽ സകളകേവലം ഇല്ല. സകളകേവലങ്ങൾ ഇല്ലാത്തപ്പോൾ അരുളിനു സ്ഥാനമില്ല. സർക്കിൾവിട്ട അവസ്ഥ സകലം പോയിനിന്നിൽ ചേരുന്ന അവസ്ഥ കേവലം (ബോധം) അരുളാകുന്നു.

## 14-2-1937

ഈ പ്രപഞ്ചത്തിലും അതുപോലെതന്നെ ശരീരത്തിലും സത്വരജസ്തമോ ഗുണങ്ങൾ കാണപ്പെടുന്നു. ശരീരത്തിന് ജഗത്ത് ആധാരമായും കാണപ്പെടുന്നു. വാസ്തവത്തിൽ ശരീരത്തിന് ജഗത്ത് ആധാരമല്ല. എന്തെന്നാൽ ചൈതന്യം ജഡത്തെ ഉപേക്ഷിക്കുമ്പോൾ ജഗത്ത് ശരീരത്തെ വഹിക്കുന്നതായി കാണുന്നില്ല. ശരീരത്തിനും ജഗത്തിനും ചൈതന്യം ചേർന്നാലേ വൈഭവം ഉള്ളതായി കാണുന്നുള്ളു. അതുകൊണ്ട് ഗുണം ഒരിക്കലും ജഗത്തിനെ ആശ്രയിക്കുന്നില്ല. അതിൽനിന്നും ഉണ്ടാകുന്നുമില്ല. ചൈതന്യം ജഡങ്ങളുടെ ചേർച്ചയിൽനിന്നും ഉല്പത്തിയാകുന്നു. ഗുണങ്ങൾ ചൈതന്യത്തിലുമില്ല. എന്നാൽ ത്രിഗുണങ്ങളിൽ സാത്വികം നമ്മെ സഹായിക്കുന്നു. അത് ഒരു വിളക്കിനെപ്പോലെയാണ്—അഗ്നി, തിരി, എണ്ണ എന്നിവയിൽ അഗ്നി സാത്വികവും തിരി രാജസവും എണ്ണ താമസവുമാണ്. സാത്വികാഗ്നിയുടെ സഹായത്തിൽ തിരി വിജ്രംഭിക്കുകയും എണ്ണ തൻമൂലം അഗ്നിയിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു. എണ്ണയും തിരിയും മുഴുവൻ അഗ്നിമയമായിത്തീരുമ്പോൾ സ്വാത്വികത്തിനു നില്ക്കണ്ട.

## 16-2-1937

ഗുണത്രയ സങ്കലനമായ ജഗത്തിൽ അതുപോലെ തന്നെയുള്ള ശരീരത്തിൽ ഇരുന്നുകൊണ്ട് ജഗത്തിൽ നിവാരണം അന്വേഷിക്കുന്നു. അതൃപ്തികരമായ ഒരു മാർഗത്തിൽ നിന്നും ഉണ്ടാകാവുന്ന ഒന്ന് തൃപ്തികരമാകയില്ല. അപ്പോൾ നമുക്ക് ഒരു ഇരിപ്പും ഒരു ദർശനവും ഉണ്ടായിരിക്കണം. ഇപ്പോൾ നമുക്ക് ദർശനമുണ്ട്. അതായത് ഒന്നും അതുകളുടെ അനവധിയും. ഈ ദർശനം കൊണ്ട് മതിയാകാത്തതുകൊണ്ടാണ് ദർശിച്ചാൽ മറ്റൊന്നിനോടും പീഡ ഉണ്ടാകരുത് എന്നു വിചാരിക്കുന്നു. ഗുണത്രയങ്ങളിലുള്ള ദർശനം നമുക്ക് പോരാതെ വരുന്നു. ഇതു പോരെങ്കിൽ എവിടെനിന്നുമാണ് ദർശനം ഉണ്ടാകേണ്ടത്. ജഗത്തിലുള്ള ഗുണത്രയങ്ങൾ നമ്മെക്കൊണ്ട് നടക്കുന്നില്ല. നാം വഹിച്ച ഗുണത്രയങ്ങൾ നമ്മെക്കൊണ്ട് ഈ ജഗത്തിൽ നടക്കുന്നു. ജഗത്തിൽ സഞ്ചരിക്കുന്നതോടുകൂടെ അതിനെ നിയന്ത്രിക്കാൻ ശ്രമിക്കുന്നു. ജഗത്തിൽതന്നെ നാം സഞ്ചരിക്കുന്നുവെങ്കിലും ഈ ജഗത്തിനെ വിട്ടതായ ഒരു കാൽകൂടെ ഉണ്ട് എന്നു വരുന്നു. അതാണ് ജഗത്തിന്റെ കാരണം. ദർശിക്കുന്നവന് ശരീരത്തിലാവട്ടെ ജഗത്തിലാവട്ടെ ദർശനം ഉണ്ടാവാൻ തരമില്ല. അവ പ്രമാദസ്ഥാനങ്ങളാണ്. പിന്നെ ഉണ്ടാകുന്നത് ഇരുട്ടത്തിട്ടു നോക്കുന്നവന് അവനിൽ ദർശനം ഉണ്ടാവണമെങ്കിൽ ഇനി ദർശിക്കാൻ ഒന്നും ഇല്ലെന്നാകണം. അപ്രകാരം താൻ ആകുന്നതിന് അവയെ ഇല്ലാതാക്കണമെന്നത് തെറ്റാണ്. അതുകൊണ്ട് അതുകൾക്കുതന്നെ ദർശിക്കാൻ കഴിയുന്നില്ല. താൻ തന്നെ അവയെ ദർശിക്കുന്നതുതന്നെ ആരെങ്കിലും ദർശിക്കുന്നുവെങ്കിൽ അതു

തന്റെ ദർശനത്തിൽ കൂടെയായിരിക്കണം. ദർശിക്കുന്നവന് ദർശിക്കാൻ കഴിയുന്ന ഒരു സ്ഥിതിയുണ്ട്. വിഷയങ്ങൾക്ക് സ്ഥിതിയില്ല. തന്റെ അകത്തുതന്നെ കാണുന്ന ഒരു ഇരിപ്പിടം ഉണ്ടെന്നും അതിൽത്തന്നെ കാണുന്ന സ്ഥിതി ഉണ്ടെന്നും വരുമ്പോൾ മററ വിധങ്ങൾക്ക് അർഥം ഇല്ലെന്നും വരുന്നു. മററവ പിരിഞ്ഞും ആശ്രയിച്ചിരിക്കുന്നു. ജഗത്ത് എന്ന നിലയിൽ പിരിഞ്ഞും ശരീരം എന്ന നിലയിൽ ആശ്രയിച്ചും ഇരിക്കുന്നു. ആശ്രയിച്ചിരിക്കുന്നതിന്റെ ആശ്രയരീതി നമുക്ക് ദയവിനെ ഉണ്ടാക്കുന്നു. രേതൻ കൂടെ മാനായിട്ട് വരാൻ കാരണം ഇപ്രകാരമുള്ള ദയവാണ്. ഈ ശരീരം ജഗത്തിലും ഇരിക്കുന്നു. നമ്മെ ആശ്രയിച്ചും ഇരിക്കുന്നു. കാണാവുന്ന ഒന്ന് കാണാൻ പാടില്ലാത്ത വിഷയങ്ങൾക്ക് കാരണമാകയും വഹിക്കുകയും നമ്മിൽകൂടെ ചെയ്യുന്നു. നോക്കാവുന്നവനെ ആശ്രയിച്ചാണ് ജഗത്തും വിഷയങ്ങളും നിൽക്കുന്നത്. ഈശ്വരൻ ഈ ജഗത്തിനെ എവിടെകൂടെ കണ്ടു-നോക്കാവുന്നവനിൽകൂടെ. നിർമലമായ ആകാശത്തിൽ ഇല്ലാത്തതായ പലതും തോന്നി. അവിടെത്തന്നെ അഴിയുന്നു. അതുപോലെ സത്തുചിത്താനന്ദമായ നിന്നിൽ പലവിധ ക്ലേശങ്ങളും തോന്നി അവിടെത്തന്നെ അഴിയുന്നു. ഒരു ചൈതന്യവസ്തുവിന് രണ്ടെന്നില്ല. ഉപാധികൊണ്ട് ഉണ്ടായതാണ്. സാധുക്കൾ നമ്മുടെ മുമ്പും ഇരുന്നിട്ട് കാണാവുന്നവൻ തന്നിൽകൂടെ ജഗത്തിനെ വഹിക്കുന്നു എന്ന് അറിയുമ്പോൾ തനിക്ക് ജഗത്തിലോ ശരീരത്തിലോ നിലയില്ല. ദൃഷ്ടിയെ കൂടാതുള്ള സൂര്യനെ നോക്കുന്ന അവസരത്തിൽ ഈ ശരീരം മാഞ്ഞുപോകുന്നു. ഉദയാസ്തമനങ്ങൾ കൂടാതുള്ള സൂര്യന്റെ അകത്ത് ഉദയാസ്തമനമുള്ള സൂര്യൻ കാണുന്നു. ആ അവസ്ഥയിൽ രണ്ടവസ്ഥയുണ്ട്. സാധാരണത്തിൽ ശരീരം കാണും. അസാധാരണത്തിൽ ശരീരം കാണുകയില്ല. വരിഷ്ഠന്റെ നില. അവനു നിഷ്ഠയില്ല. നിഷ്ഠ ഉള്ളവന്റെ കണ്ണിൽ ഇവനെ കാണുകയില്ല.

## 19-2-1937

ചക്രത്തിനകത്തുള്ള വെള്ളെലി മുകളിലോട്ടു കയറുമ്പോൾ ചക്രം കറങ്ങുന്നു. എലി കയറാതെ നിന്നാൽ ചക്രം നിന്നുകൊള്ളും. എന്നാൽ ഓരോ ചക്രത്തിൽ പിടിക്കുന്നതുമൂലം ആ ചക്രം നില്ക്കാതിരിക്കുന്നു. നോക്കുന്നവന്റെ അകത്തുകൂടെ നോക്കുക എന്നത് എങ്ങനെ സംഭവിക്കുന്നു. ശരീരമാകുന്ന ലോറിക്കകത്ത് ഇപ്പോൾ നോക്കാവുന്നവൻ കയറിപ്പോയി. അതുകൊണ്ട് അവന്റെ മനസ്സിൽ ഭ്രമണം തോന്നിക്കൊണ്ടിരിക്കും. നമ്മുടെ നിത്യമായ നിശ്ചലതയ്ക്ക് ഭ്രാന്തികാലത്ത് ഇളക്കം ഇല്ലാതിരിക്കാൻ അവിടെ ഒരു നില എത്തണം.

## 20-2-1937

സൂര്യൻ പോകുന്നിടത്ത് ഇരുളിനു നിൽക്കാൻ നിവൃത്തിയില്ല. അപ്പോൾ ഇരുളിനകത്ത് എന്താണെന്ന് അറിയാൻ സാധിക്കുമോ? അതു

പോലെ നാം കാണുന്നത് പ്രകാശരൂപം പോലെയും കാണാത്തത് കണ്ട തിനു ശേഷം വീണ്ടും പലതും കാണുന്നതിന് ഉപകാരമായിരിക്കുന്നു. കാണുക എന്നത് വിഷയങ്ങളിൽ കൂടെ. ആ വൃത്തി പോകുന്നില്ല. കാണുന്നതിന് അതിനു വൃത്തി വേണ്ടതില്ല. എല്ലാ മുഖങ്ങളേയും കണ്ടു ചിരിക്കുന്ന ഒരുവന് തന്റെ മുഖത്തെ കാണുമ്പോൾ ഒരു വ്യത്യാസം കാണപ്പെടുന്നു. തന്റെ മുഖത്തെ കാണുമ്പോൾ ചിരിപ്പ് വരുന്നില്ല. മററു എല്ലാ മുഖങ്ങളും മററു ഭൂതങ്ങളെക്കൊണ്ടും തന്റേത് ആകാശ വൈഭ വത്തോടും നോക്കുന്നു. മററുള്ള മുഖങ്ങളെ പരോക്ഷമായി കാണു മ്പോൾ തന്റെ മുഖത്തേയും കാണുന്നു. മററു മുഖങ്ങൾ അപരോക്ഷ മായി കാണുമ്പോൾ അവിടെ തന്റെ മുഖത്തെ കാണുന്നതല്ല. സർവവും സത്തു ചിത്താനന്ദ നാമരൂപങ്ങളെക്കൊണ്ടു സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. സർവവും നാമരൂപങ്ങളെക്കൊണ്ടും തന്റേത് സത്തുചിത്താനന്ദമായും തീരുന്നു.

## 21-2-1937

ജീവൻ കരണം മുതൽ ശരീരം വരെ വച്ചുകൊണ്ടിരിക്കുന്നു. അത് ജഗ ത്തിന്റെ അംശമാണ്. കരണങ്ങളുടെയും ജഗത്തിന്റേയും സഹായം കൂടാതെ സാക്ഷാത്കാരം വേണമെന്ന് ഇരിക്കുന്നു. അതുകൊണ്ടാണ് ജീവന്റെ സ്വാതന്ത്ര്യത്തിന് ഇവകളെ സൂക്ഷിച്ചു നിയന്ത്രിക്കുക എന്നു വന്നുപോയി. ജീവൻ അവിദ്യാ ജാതനാണ്. ജീവന് എപ്പോൾ അതിന്റെ ഒരു രൂപം അറിയാതെ ആകുന്നുവോ അപ്പോൾ കരണാദികൾ പ്രാണൻ, ശരീരം, ജഗത്ത് എന്നിവ സംഭവിക്കുന്നു. ബന്ധത്തെ കണ്ടതുമൂലം നീ ബന്ധസ്വരൂപിയല്ലായെന്നു വന്നു. അതുകൊണ്ട് നീ തന്നതിനെ നീ മറക്കരുത്. എനിക്ക് മോക്ഷം വേണമെന്നും ഞാൻ ബന്ധസ്വരൂപി യാണെന്നും ഉള്ളതു തെററ്. നീ ബന്ധം കണ്ടതുമൂലം മോക്ഷസ്വരൂപി യാണ്. ശബ്ദസ്വരൂപത്തിൽ ഉണ്ടാകുന്ന മോക്ഷസ്വരൂപബന്ധം അന്വേഷണത്തിൽ ഉണ്ടാകുന്ന മോക്ഷസ്വരൂപബന്ധം. ബന്ധസ്വരൂ പത്തിൽ ഉണ്ടാകുന്ന മോക്ഷസ്വരൂപവഞ്ചരയെ മാററിയാൽ ഒന്നും വരാതെ മോക്ഷസ്വരൂപിയാകും. നീ കാണുന്നത് കാണുന്നതല്ല. നിന്റെ ഇരിപ്പാണ് കാണേണ്ടത്. കാണാവുന്നവർ കാണുന്നു.

## 22-2-1937

അന്തഃകരണം ഇന്ദ്രിയാദികളിൽ കൂടെ പ്രവേശിച്ച് കണ്ണാടിയിൽ പതി ക്കുന്നു. ഒരു കണ്ണാടിയുടെ മുമ്പിൽ മറെറാരു കണ്ണാടി കാണിക്കുന്നതു പോലെയിരിക്കുന്നു സാക്ഷാത്കാരം.

നാം പെരുമാറുന്നതിനെല്ലാം സാത്വികഭാവമുണ്ടെങ്കിൽ അവയുടെ പ്രകാശം നമ്മിൽ വീഴുന്നു. ആ പ്രകാശത്തിൽ കൂടെ അന്തഃകരണ

വൃത്തിയും പോകുന്നു. അന്തഃകരണവൃത്തി തന്റെ വിഷയത്തെ അറിവിന് ഉതകുന്ന വിധത്തിലാക്കിയിട്ട് അറിഞ്ഞുകൊള്ളുന്നു. കണ്ണാടിയിൽ ഒന്നുമില്ല. എങ്ങനെ മുഖം കാണുന്നു. ആകാരം നിരുപാധി— നിരുപാധി അരുളും പരയുമല്ലാത്തത്. അവിടെ പരമനില.

## 25-2-1937

ഈ ജഗത്തിൽ സാത്വികരാജസ താമസഗുണങ്ങളെ പററിയിട്ടാണ് നാം സഞ്ചരിക്കുന്നത്. നാം പററിയിരിക്കുന്ന ഗുണത്രയങ്ങളെ സാധിനിക്കുന്നതിനായി ജഗത്തിലുള്ള ഗുണത്രയങ്ങളെ സ്വീകരിക്കുന്നു. അതിൽ ഏററവും താണ താമസത്തെ സ്വീകരിച്ചാൽ അടിപെട്ടുപോകും. രാജസം സ്വീകരിച്ചാൽ വൃത്തിസ്വരൂപമാകുന്നു. സാത്വികം സ്വീകരിച്ചാൽ രണ്ടു സാത്വികങ്ങളും ചേർന്ന് സാത്വിക [illegible] ഏർപ്പെട്ട് രാജസതാമസങ്ങളെ തുറന്നിട്ട് (താഴ്ത്തിയിട്ടു [illegible] ബന്ധപ്പെട്ടിരുന്ന ആൾ വെളിയിൽ ഇറങ്ങിയതുപോലെ സ്വാതന്ത്ര്യസിദ്ധമായ ഒരു വിശ്രമം ജീവന് തനിയെ ഏർപ്പെടുന്നു. അപ്പോൾ സാത്വികം ജീവനെ നോക്കുന്നതുപോലെ (അന്തർവൃത്തിയും) അതിൽ ഏർപ്പെട്ടിരിക്കുന്ന ആഭാസൻ ഏർപ്പെട്ട വിശ്രമത്തോടുകൂടി തന്റെ ഉത്ഭവസ്ഥാനത്തേക്കു പോകുന്നു. അവിടെ തന്റെ സ്വരൂപവും ആത്മസ്വരൂപവും രണ്ടല്ലാതെ തന്റേതായി അറിഞ്ഞിട്ട് ആ അറിവും കൂടാതെ ആത്മസ്വരൂപമായിപ്പോകുന്നു. സാത്വികം നമുക്ക് ഏർപ്പെട്ടുതന്നെയിരിക്കുന്നു. രാജസതാമസം ഇപ്പോൾ ഉണ്ടെങ്കിൽ അതുകൾക്ക് സാത്വികം ഇല്ലാതിരിക്കാൻ നിവൃത്തിയില്ല. സാത്വികം ഉണ്ടാക്കേണ്ടതായിട്ടില്ല. സാത്വികത്തിന് അന്വേഷിച്ച് ഉണ്ടാക്കൽ എന്ന നിലയും അന്വേഷിക്കുമ്പോൾ തന്നെ ഉള്ളതായ അവസ്ഥയും ഉണ്ട്. രൂപങ്ങളെല്ലാം നാമമായും; അത് സച്ചിദാനന്ദസ്വരൂപമായ തന്റെ സ്വരൂപമാണെന്നും എല്ലാപേരും അറിയുവാൻ അദ്ദേഹം ആവശ്യപ്പെടുന്നു. മഹാത്മാവാകുന്ന സാധുവിന്റെ വാക്കാകുന്ന ശബ്ദഗുണം ശബ്ദിക്കുന്ന അവസരത്തിൽ ആകാശംകൊണ്ട് മൂടപ്പെട്ടുപോയി.

## 26-2-1937

അല്ലാതെ ഗുണത്രയസ്വരൂപമായ ശരീരവും പ്രപഞ്ചവും ഇരിക്കവേ തന്നെ വേണം അതിന് അതീതമായ ഒരു സ്ഥാനത്തെ അടയുവാൻ. മായ ഗുണത്രയസ്വരൂപമാണ്. ഇത് രണ്ടുവിധത്തിൽ. ശരീരമായി വ്യഷ്ടിയായും പ്രപഞ്ചമായി സമഷ്ടിയായും. മായ അപാരമായ ശക്തിയുടേത്. മോക്ഷകാലത്ത് ഇല്ലാതാകുന്നത്—അല്ലാത്തപ്പോൾ പ്രതീതമാകുന്നത്. മായ വ്യഷ്ടിയെ കൊള്ളുമ്പോൾ ശരീരമാകുന്നു. അപ്പോൾ ഈ ശരീരം ബോധത്തിന് ഉതകും. മായ സമഷ്ടിസ്വരൂപത്തെക്കൊണ്ട് പ്രപഞ്ചമായി അരുൾവടിവിനെ കൊള്ളുന്നു. വ്യഷ്ടിയായ ബോധത്തെ നൽകി അഴിയും. വിദ്യാസ്വരൂപിണിയായ സമഷ്ടിമായ അരുൾ

ഉണ്ടായി അഴിയും. മായ വിദ്യാ-അവിദ്യാസ്വരൂപമാണ്. വിദ്യാസ്വരൂപത്തിൽ അരുൾ വഹിച്ച് അറിവേ സ്വരൂപമായി അഴിയുന്ന പ്രപഞ്ചമായും അവിദ്യാസ്വരൂപത്തെക്കൊണ്ട് വ്യഷ്ടിബോധത്താൽ അഴിയുന്ന ശരീരമായും മായ ഇരിക്കുന്നു. ഈശ്വരൻ അരുൾകൊണ്ട് പ്രപഞ്ചത്തിൽ ഇരിക്കുന്നു. ജീവൻ ബോധത്തെക്കൊണ്ട് ശരീരത്തിൽ ഇരിക്കുന്നു. ഒരുവൻ ബോധത്തെ മാത്രം കൊണ്ടാൽ ഒരു ശൂന്യമായ അവസ്ഥ വഹിച്ച് സമാധിയില്ലാത്തതായ സമാധിഅവസ്ഥയെക്കൊള്ളും. ശൂന്യം ഞാനടഞ്ഞുവെന്നറിയുന്നവൻ ശൂന്യത്തിൽ പുതച്ചവനാരണോ? 'പരത്തിലെ ചെൻറാലും അകപ്പേയ്പാഴതുകണ്ടായോ' ബോധവും അരുളും മായയുടെ സ്വരൂപമാണെങ്കിലും മായയെ അഴിച്ചിട്ട് താൻ ഒഴിഞ്ഞുകൊള്ളുന്നു.

അറിയും പൊരുൾ നീയല്ല
അറിയാ
അറിവാകിന പൊരുൾ നീ

ബോധം ഒഴിയാംവണ്ണം ഉണ്ടായാൽ അരുളും ഉണ്ടാകും. ജീവരക്ഷയ്ക്കുവേണ്ട വൃത്തികളിൽ ഈശ്വരനും അനുകൂലമാകയാൽ ബോധവും അരുളും ഒരേ ലവലിൽ വരുമ്പോൾ അറിവിനകത്ത്

അറിവടങ്കാ വായു അടങ്കാ

വായുവാണ് സകല വൈഷമ്യത്തിനും കാരണമെന്ന് ആര് വിചാരിക്കുന്നുവോ അവന് ഒരിക്കലും വായുവിനെ അടക്കാൻ കഴിയുന്നതല്ല. അറിവ് അഗ്നിപോലെയാണ്. അത് എത്രത്തോളം വിജൃംഭിക്കുന്നുവോ അത്രത്തോളം വായുവും വേലചെയ്യുന്നു. വിജൃംഭിച്ചുകൊണ്ടിരിക്കുന്ന അറിവ് വായുമൂലം ഉണ്ടാകുന്നു. കാററിനകത്ത് വൃത്തിലീനം വായുവും. വായുവാൽ വൃത്തികൊണ്ടത് കാററും. വൃത്തി അറിവാകുമ്പോൾ അത് വായുവിൽ ഉപരിയാകുകയും വായു അറിവിൽ ഒടുങ്ങുകയും ചെയ്യുന്നു. അറിവുകൂടെ അറിവായി കൊള്ളണം; അറിവും വിജൃംഭണവും കൂടെ ഭിന്നമല്ലാതെ ഒതുങ്ങുമ്പോൾ ആകാശമാകുന്നു.

## 27-2-1937

അറിവും വൃത്തിയും പിരിക്കാൻ പാടില്ലാത്തവിധം കാര്യമായ വായു ഉണ്ടാകത്തക്ക ഒരു സൗകര്യംകൂടെ ആകാശത്തിൽ ഉണ്ട്—വായു ഉണ്ടാകാൻ സൗകര്യംകൂടെയുണ്ട്. ആകാശത്തിൽ അതുംകൂടെ ലീനമാകുമ്പോൾ ആകാശമാകുന്നു. എവിടെയാണ് വായു ഉണ്ടാകാൻ സൗകര്യമെന്ന് നോക്കിയാൽ എവിടെയും ഉണ്ട് എന്നു വരുന്നു. ഉല്പാദനവൈഭവം രണ്ടെന്നുകാണിക്കാതെ മഹാവ്യാപ്തിയിൽ ലീനമാകുന്നു. മഹാവ്യാപ്തിയെ അറിഞ്ഞുവെന്നതിനാൽ അതിനകത്ത് ഇല്ലാതെപോകുന്നു. നാല് ഭൂതങ്ങളേയും ആകാശം ഇഴുത്തുകൊള്ളുന്നു. അറിയുക എന്നത് ലീനമായിപ്പോകുന്നു.

59 96 41

## 28-2 1937

അറിവ് അടങ്ങാതെ വായു അടങ്ങുന്നില്ല. വായു എന്നതിനെ കാററിൽ നിന്നും ഭിന്നമായി അറിയുന്നു. വായു ഉണ്ടെന്ന് വായുവിനെക്കൊണ്ട് അറിയാൻ പ്രയാസം. വായു അടങ്ങുന്നതെന്തിന്? അടങ്ങാതെ നിവൃത്തി സ്വരൂപത്തിൽ ഇരുന്നാൽ എന്തുദോഷം?

## 1-3-1937

ജീവഹാനി ഏതെല്ലാം വിധത്തിൽ ഏതിനെക്കൊണ്ട് സംഭവിക്കാം?

ഒരുവൻെറ വീട്ടിൽ ഒരു ശത്രു അറിഞ്ഞും അറിയാതെയും വരാം. അറിഞ്ഞുവന്ന്, നേരിട്ടും അറിയാതെവന്ന് ഒളിച്ചും ഉപദ്രവിക്കാം. ഇതിൽ വീടും ഉടമസ്ഥനും പോലെ ശരീരവും ജീവനും. എന്നാൽ വീട്ടുടമസ്ഥനെപ്പോലെയല്ല ജീവൻ സഞ്ചരിക്കുന്നത്. ജീവൻ ഏതാണ്ട് കാലത്ത് ശരീരത്തിൽ സ്ഥിതിചെയ്യുകയും ശരീരം വിടുമ്പോൾ മരിച്ചതായി പറയുകയും ചെയ്യുന്നു. ഉടമസ്ഥൻ വീട്ടിൽ വരുന്നതിനുമുമ്പ് ഇനി ഒരിടത്ത് ഇരിക്കുന്നുണ്ടായിരിക്കണം. ഇങ്ങനെ നോക്കിയാൽ ഓരോ വീട്ടിനും മുമ്പിലത്തെ വീടുണ്ട്. മുമ്പിലത്തെ വീടുണ്ടാകാതെ ഇരിപ്പ് ഉണ്ടായിരിക്കണം. ഒന്നാമത്തെ വീട്ടിൽ വരുന്നതിനുമുമ്പ് ജീവൻ ജീവസ്വരൂപത്തിൽ ഇരുന്നിരിക്കണം. അപ്പോൾ ദ്വൈതഭാവം ഉണ്ടാകാൻ പാടില്ല. ഒന്ന് സ്വരൂപമായും അതിന് അതിൽത്തന്നെ ഇരിപ്പും ഉണ്ടാകുമ്പോൾ പിന്നെ ദ്വൈതം ഒരിക്കലും ഏർപ്പെടുന്നതല്ല.

ഒരു രോഗസ്ഥിതിയിൽ ശത്രുക്കൾ ശരീരത്തിൽ പ്രവേശിക്കുന്നത് കരുതാം. ജീവൻെറ വാസ്തവമായ ഇരിപ്പ് ശരീരത്തിൽ അല്ല. സ്ഫടികമാണിക്യം തൻെറ ശോഭയ്ക്ക് ഹാനികൂടാതെ തന്നിൽ ചേർന്നിരിക്കുന്ന മററ് സാധനങ്ങൾക്ക് പ്രകാശം നൽകുന്നു. ഒരു പാത്രത്തിൽ കാണുന്ന പ്രതിബിംബത്തിനോട് കലഹിച്ചിട്ട് പാത്രം ഉടച്ചാൽ സൂര്യന് ഒരു കേടും വരുന്നതല്ല.

മററുള്ളവയുടെ ഞെരുക്കംമൂലം നാനാത്വം കാണപ്പെടുന്നു. ജീവൻ മാത്രം ഞെരുക്കംകൂടാതെ തന്നിൽ നിറഞ്ഞിരിക്കുന്നു. ഒരുവൻ ആൾക്കൂട്ടത്തിൽ അകപ്പെട്ടാൽ അവിടെ നടക്കുന്ന സംഭവങ്ങൾ ആളുകളുടെ ഞെരുക്കംമൂലം അറിയുന്നില്ല. കൂട്ടത്തെവിട്ട് അകലത്തുനിൽക്കുന്നവൻ കൂട്ടത്തിൽ ഉണ്ടാകുന്നവയെ കാണുന്നു. അതുപോലെ ശരീരത്തിൽ ഉണ്ടാകുന്ന അവസ്ഥകളെ അറിയുന്നതുകൊണ്ട് ജീവൻ ശരീരത്തിൽ അല്ല ഇരിക്കുന്നത് എന്നുവന്നു. ജീവൻ തന്നിൽത്തന്നെയാണ് സ്ഥിതിചെയ്യുന്നത്. അവൻ ബന്ധമോക്ഷങ്ങൾക്ക് ആശ്രയനാകാതെ ബന്ധമോക്ഷങ്ങൾക്ക് അതീതനായി ബന്ധവും മോക്ഷവും ഇല്ലാതെ സ്ഥിതിചെയ്യുന്നു. ഇങ്ങനെ ജീവൻെറ അകത്ത് ഒന്നിന് കേറാൻ നിവൃത്തിയില്ല. പുറത്ത്

എന്തു സംഭവിച്ചാലും ജീവനെന്താ? ഈ ശരീരം നിങ്ങളെ വച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ മോക്ഷത്തെ ആശ്രയിക്കണം. മോക്ഷത്തിനെ ആശ്രയിക്കുന്നത് ശരീരമല്ല. ഒരു കച്ചേരിയിൽ ക്ളാർക്കായിരിക്കുന്നവന് ആ കച്ചേരിയിൽത്തന്നെ ജഡ്ജിയാകാം. ക്ളാർക്ക് മരിച്ച് ജഡ്ജിയാകേണ്ടതില്ല. അതുപോലെ മോക്ഷത്തിൽ ബന്ധവും മോക്ഷവും

ജീവന് ഹാനി ജഡങ്ങളെക്കൊണ്ടല്ല ജീവന്റെ സ്വരൂപംപോലുള്ളവയെക്കൊണ്ട് ഉപദ്രവം നേരിടാമോ? യാതൊരു കാരണവശാലും ഇവകൾ തമ്മിൽ എതിർപ്പുണ്ടാകയില്ല. ഭിന്നതയായി തോന്നിക്കൊണ്ടിരിക്കുമ്പോഴും ജീവൻമാർക്കും മററവയ്ക്കും ഒരു ഐക്യത തോന്നുന്നു. ജഡങ്ങൾ ആശ്രയിക്കമാത്രമേ ചെയ്യുന്നുള്ളു. സത്യമായതിന്റെ മിഥ്യാഭാവംകൊണ്ടാണ് ജഡങ്ങൾക്ക് ഒരു സ്വരൂപംപോലും തോന്നിയിട്ടുള്ളത്. പിന്നെ എങ്ങനെ ജനനമരണം കാണുന്നത്? അവ സൂര്യബിംബം കലത്തിലുള്ള വെള്ളത്തിൽ കാണുന്നതുപോലെയും ചട്ടിയെ ഉടച്ചാൽ അത് കാണാതാവുന്നതുപോലെയുമാണ്. ജനനമരണങ്ങൾക്ക് തന്റെ സ്വരൂപത്തിൽ പ്രവേശം ഇല്ലെന്ന് ദൃഢനിശ്ചയം ഉണ്ടായാൽ തനിക്കുതന്നെ ഒരു വിജൃംഭണം ഉണ്ടാകുന്നു. തനിക്കുതന്നെ കിട്ടുമ്പോൾ പരമസ്വാതന്ത്ര്യത്തിന്റെ കാതലാണ് അത്. സമാധാനത്തിന്റെ കാതലാണ്.

തന്റെ ഇഷ്ടം തന്റെ സ്വരൂപമാകുമ്പോൾ താൻ ഇഷ്ടം പ്രവർത്തിക്കുക എന്നില്ല. തന്റെ സ്വരൂപമായ പരമാമൃതത്തെ പ്രാപിച്ച പരമജ്ഞാനി എല്ലാററിലും കുഴപ്പവും ബഹളവുംകൂടാതെ ചേരുന്നതാണ്. പരമാനന്ദാവേശത്തിൽ പ്രമാദമില്ല. അങ്ങനെ സ്വരൂപം സിദ്ധിക്കണമെങ്കിൽ തന്റെ അറിവ് അറിവാകയും ഗുരുവാകയും വേണം.

കരുവികൾ (അചേതനങ്ങൾ) വെറും നിഴൽപോലെ എന്ന് അറിവിൽ ഒരു പഴക്കം ഏർപ്പെടണം. അല്ലെങ്കിൽ അതുമൂലമാണ് നിനക്ക് ഈ വൈഭവം കിട്ടിയത് എന്ന പ്രമാദം സംഭവിച്ച് വഴിതെററിപ്പോകും. അതിനാൽ സാക്ഷാത്കാരത്തിനു മുമ്പുണ്ടാകേണ്ട പഴക്കം കരുവികരണങ്ങൾ വെറും നിഴൽപോലെയാണെന്ന് അറിയണം.

## 3-3-1937

ചൈതന്യവസ്തുവിന്റെ സ്വരൂപം ഇന്നവിധത്തിൽ ഇരിക്കുന്നുവെന്ന് അറിയാത്ത ആരോപപദാർത്ഥത്തിന്റെ സങ്കല്പവസ്തുവാണ് ബന്ധം. സങ്കല്പവസ്തുവെല്ലാം അവിദ്യാവസ്തുവിൽ ഇരുന്ന്, അവിദ്യാവസ്തുവിനെ സ്വീകരിക്കുന്നു.

ആത്മാവല്ലാതെയുള്ള ദേഹാദിവസ്തുക്കളിൽ
ആത്മാവെന്നുള്ളബോധം കേവലം ജഗത്രയേ
മായയാകുന്നതത്.

ഇതിനുള്ള നിവാരണം സംഭവിക്കണമെങ്കിൽ ഇതിന്റെ വാസ്തവ സ്ഥിതി അറിവാണ്. ഒരു പ്രമാദവും ഇല്ലാതുള്ള ശുദ്ധചൈതന്യ വസ്തു അതിന്റെ ചേതനഭാവത്താൽ അതിനെ അന്യമായി എണ്ണിക്കൊണ്ട് ഉണ്ടാകുന്നതാണ് ബന്ധം.

ചേതനത്തിൽ വ്യഷ്ടിസമഷ്ടികൾ ഇല്ല. അതിന്റെ വൈഭവത്താൽ തോന്നിച്ച പദാർഥങ്ങളിൽ ഉള്ളതാണ്. ചൈതന്യത്തിന് അതിൽത്തന്നെ ഇരിപ്പുണ്ട്. മായാസ്വരൂപത്തിന് ഇരിപ്പില്ല. പ്രതീതി മാത്രമേയുള്ളു.

## 4-3-1937

സ്വീകരിച്ചുകൊണ്ടിരിക്കവെ സ്വീകരിക്കാനൊന്നുമില്ലായെന്ന ഒരവ സ്ഥ. തനിക്ക് സ്വീകരിക്കാൻ മതിയാകാത്ത ഒരവസ്ഥ. ഒന്നാമത്തെ അവസ്ഥ മോക്ഷവും മറേറത് ബന്ധവും ആണ്. ഈ ശരീരാദിജഗത്ത് കിട്ടിയിരിക്കവേതന്നെ ഇതിൽ ഒന്നും സ്വീകരിപ്പാനില്ലാതെവരുമ്പോൾ ആ സ്വീകരിക്കുന്നവന്റേത് ഇല്ലാതുള്ളത് തുടർന്നാലും ഇതിൽ ഇല്ല. ഞാൻ സ്വീകരിച്ചു എന്നതിൽ തന്റെ ഉള്ളിൽ ശരീരാദിജഗത്ത് ആയി പ്പോയാൽ പിന്നെ ഇത് എവിടെ? സ്വീകരിക്കുന്നുവെന്നതിനാൽ ശരീരാദി ജഗത്ത് ചേര മാക്കാച്ചിയെ തിന്നു എന്നതിൽ എന്നപോലെ ചേരയെ മാത്രം കാണുന്നു. ശരീരാദിജഗത്ത് ഇരിക്കവെ വേറെ ശരീരാദിജഗത്ത് ഉണ്ടാ കുന്നത് സ്വപ്നം.

ഉള്ള തനിക്ക് എന്തുണ്ടാകണമെന്നുവന്നാൽ ഉള്ളത് ഉണ്ടാകണം. ഉള്ളത് ഉള്ളവന് ഉണ്ടാകുമ്പോൾ ദ്വൈതമില്ലാതെ ഉള്ളതുമാത്രമാകുന്നു. ആ അവസ്ഥയാണ് കുംഭകം. ഉണ്ട് ഇല്ല എന്നതിൽ ഇല്ലഎന്നത് ഒരു വസ്തു വല്ല. അഭാവമാണ്. ഉള്ളത് ഉള്ളതായി വരുമ്പോൾ അധികരിച്ച ആനന്ദം ഉണ്ടാകുന്നു. 'ശർക്കരയെ വായിൽ ഇനിത്തോം'.

## 6-3-1937

സത്ത് എന്ന പിരിവററ തന്റെ ശരീരം തോന്നാത്തപക്ഷം താൻ ഉള്ളവൻ എന്ന് എത്രകാലം ' തോന്നാതിരിക്കുന്നുവോ അത്രയുംകാലം ജാഗ്രത്തിൽ ഈ ശരീരംതന്നെ ഞാൻ എന്നുതോന്നും. ഈ ശരീരംകൊണ്ട് ഉണ്ടായ വിശപ്പ് കാമക്രോധം തുടങ്ങിയവ തന്റേതെന്നു വിചാരിച്ച് ശരീരത്തെ പോററുന്നു. സത്ത് എന്നുവച്ചാൽ എല്ലായ്പോഴും ഉള്ളത്. ജനനമരണം അനവധി തുടർന്നാലും നടന്നുണ്ടെങ്കിലേ ഉള്ളു. ഇല്ലാത്തതൊന്നാണ് ജനിച്ചുമരിക്കു ന്നുവെങ്കിൽ ക്ളേശത്തിന് വകയില്ല. ജനിക്കാനും മരിക്കാനും ജനന ത്തിന് മുമ്പും മരണത്തിനുശേഷവും ഉള്ളതുവേണം. അതുകൊണ്ട് ജനനമരണങ്ങൾക്ക് അതീതമായി ഉള്ളവൻ ഉണ്ടെങ്കിൽ ജനനമരണം എന്താ ണ്? ഉണ്ടാകുന്നത് പിരിയും. ഉള്ളത് പിരിയുകയുമില്ല. കാലത്തിന് മുമ്പ് ഉള്ളത് ഉണ്ട് എന്ന് ധൈര്യമായി വിചാരിച്ച് ഉള്ളതിനെപ്പററി

ഉറച്ചവന് ''അന്നേമതി സുഖം വരൂ''. ഉണ്ടായത് ഉണ്ടായാൽ അഴിഞ്ഞു പോട്ടേ, അഴിക്കരുത്. ജനിക്കുന്നതിനുമുമ്പ് അതിനുവേണ്ട കാരണങ്ങൾ ഉണ്ടായശേഷം ജനിക്കുന്നു. അതുകൊണ്ട് ഇതിനെ അവനെ ഏല്പിച്ച് അഴിക്കണം. അതിനുള്ള താക്കോൽ ചാതുര്യമാംവിധം അവനിൽ ഇരിക്കുന്നു. ഈ ശരീരം അഴിഞ്ഞുപോകുന്നതിനുള്ള തുറവ് അദ്ദേഹത്തിൻെറ കൈവശമാണ്. ഇത് അറിഞ്ഞാൽ അതുതന്നെ നമുക്ക് ഒരു സന്തോഷമാണ്. നാം ഉള്ളതിൽ നിന്നും ഉണ്ടായതിനകത്ത് അകപ്പെട്ടു പോകുന്നു. അവിടെ ഇരുന്നുംകൊണ്ട് വീണ്ടും ഉണ്ടാകുന്നു. എന്നാൽ അതും അവൻെറ സങ്കല്പത്തിൽനിന്നുമാണ്---അവൻെറ സങ്കല്പം നമ്മെ വിഴുങ്ങിക്കൊണ്ടിരിക്കുന്നു. ഈശ്വരൻെറ സങ്കല്പത്തിനകത്തിരുന്ന് ഉണ്ടായി. അതിനകത്ത് നാം ഇരുന്നിട്ട് നാമും ഉണ്ടാകുന്നു.

ഉള്ളത് എവിടെയും ഉണ്ടെങ്കിൽ പ്രകാശിക്കാതിരിക്കാൻ നിവൃത്തിയില്ലല്ലൊ. അതാണ് ചിത്ത്. സത്തുപിരിയാതെ തന്നെ ചിത്ത് ഇരിക്കുന്നു. ഉണ്ട് എന്നത് ചിത്തായില്ലെങ്കിൽ അത് സൂക്ഷ്മാഭിമാനത്തെ കൊള്ളുന്നു. സൂക്ഷ്മമായ സ്വപ്നമായി കൊള്ളുന്നു. അവിദ്യാമൂലം ഇവിടെ സംഭവിക്കുന്നതിനാൽ ജാഗ്രത്ത് പിരിഞ്ഞുപോയശേഷമേ സംഭവിക്കുന്നുള്ളു. നേരെമറിച്ച് അവിടെ സത്തുതന്നെ ചിത്തായിത്തീരുന്നു. സാവധാനമായി തനിക്ക് ലഭിച്ചിരിക്കുന്ന അറിവുകളെക്കൊണ്ട് ഉണ്ടായതിൽ നിന്നും ഉള്ളതിലേക്ക് പോകുന്ന മാർഗം അറിയണം.

## 7-3-1937

ശബ്ദംകൊണ്ട് മതിയാകുമോ എന്ന് സംശയം ജനിച്ചേക്കാം. ശബ്ദം കൊണ്ടുതന്നെ എല്ലാം ആകുന്നു. ദൂരസ്ഥിതമായ ഒന്നിനെ കിട്ടാനും ശബ്ദം വേണം. ശബ്ദവൃത്തിയെന്നും ശബ്ദവും വൃത്തിയെന്നും അവസ്ഥയുണ്ട്. രാമാ എന്നു വിളിക്കുമ്പോൾ വിളികേൾക്കുന്നത് വൃത്തി. ഇത് ശബ്ദവൃത്തി. ശബ്ദം ആകാശഗുണമാണ്—ആകാശത്തിൽ നിന്നും ഗുണസ്വരൂപേണ ശബ്ദം ഉണ്ടാകുന്നു.

ഉറക്കത്തെ ജയിക്കാത്തത് വൃത്തിയെ നോക്കിയതുമൂലം—ആകാശത്തെ നോക്കുമ്പോൾ അവിടെ ചിന്തയുടെ ഫലമായി കിട്ടുന്നതും ചിന്ത ഉല്പത്തിയായതും ചിന്ത ഒതുങ്ങിയതുമായ പൊരുൾവായ്ക്കുകയും, ഒരു നിശ്ചലത്വം ഏർപ്പെടുകയും ചെയ്യുന്നു. മററുള്ള ഭൂതങ്ങളെല്ലാം ആകാശത്തിൽ നിന്നും ഉണ്ടായി എന്ന് അറിയുമ്പോൾ മററുള്ള ഭൂതങ്ങളെയെല്ലാം നീ കണ്ടാലും കയററിനെ കണ്ടശേഷം തോന്നുന്ന സർപ്പത്തിനെപ്പോലെ തോന്നും. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവ അപഞ്ചീകരണ പഞ്ചഭൂതമാണ്. ആകാശത്തിൽനിന്നും ഉണ്ടായി. ഒരു വിചാരം എഴുമ്പി അത് സാധിച്ചശേഷം ചിന്ത നശിക്കുന്നു. ആകാശത്തിൽനിന്നും എഴുമ്പ

അതിൽത്തന്നെ നശിക്കുന്നു. ആകാശം സിദ്ധമാകുമ്പോൾ പരിപൂർണ നിശ്ചലമായ വിഷമതകൾ ഇല്ലാത്ത ആർക്കും അപ്രിയം ജനിക്കാത്ത സ്വാതന്ത്ര്യം ലഭിക്കുന്നു. പേച്ചിപ്പാറഅണയിൽനിന്നും വെള്ളംവിടാനുള്ള കുഴലിന്റെ താക്കോൽ കൈവശമുള്ളവന് നാഞ്ചിനാട്ടുള്ള എല്ലാനിലങ്ങളിലും വെള്ളംവിടാനുള്ള സ്വാതന്ത്ര്യം ഉണ്ട്. സ്ഥൂലശരീരം, കർമേന്ദ്രിയം, ജ്ഞാനേന്ദ്രിയം, മനസ്സാദികൾ, പ്രാണൻ ഇവകൾ ഒന്നിനൊന്ന് വഴിയാംവണ്ണം ആകാശത്തിൽ ഒടുങ്ങുന്നു. അവിടെ പൊരുൾ വായ്ക്കുകയും മേപ്പടി സ്വാതന്ത്ര്യം ലഭിക്കുകയും ചെയ്യും. അപ്പോൾ ശരീരത്തിൽ അനാവശ്യമായ ഇടിപ്പുകൾ ഉണ്ടാകുകയില്ല. വെണ്ണ ഉരുകുന്നതുപോലെയോ കർപ്പൂരം വായുവിൽ ലയിക്കുന്നതുപോലെയോ വായു എങ്ങനെ ആകാശത്തിൽ ചേരുന്നുവോ ശബ്ദം എങ്ങനെ ലയിക്കുന്നുവോ ആകാശം സത്തു-ചിത്താനന്ദത്തിൽ ലയിക്കുന്നുവോ സത്തു-ചിത്താനന്ദം സത്തു-ചിത്താനന്ദത്തിൽ ജനിച്ചുവളർന്ന് ഇരിക്കുന്നതുപോലെയോ അല്ല. പിന്നെയോ അത് അതായിട്ടിരിക്കുന്നു. 'ഉടൽപൊറികൾ ഉരൈത്തെണ്ണത്തോട് ഗുണം...' മാത്രമായിത്തീരുന്നു.

## 12-3-1937

ഒരു വസ്തുവിനെ നോക്കുമ്പോൾ നിരാകാരമാകുന്നു. നിരാകാര രൂപത്തിലുള്ള ആകാശവടിവ് അതിന് എങ്ങനെ കിട്ടുന്നു?

ഒരു ജഡം നമ്മുടെ സന്നിധിയിൽ നാമരൂപത്തോടുകൂടിയിരിക്കുന്നു. നമ്മുടെ സന്നിധിയിൽ നാമരൂപത്തെ കൊള്ളാനുള്ള ഏതോ ഒരു ശക്തി ഉണ്ട്. ശക്തിയും ജഡവും പിരിക്കാൻപാടില്ലാതെ ഒന്നായിരിക്കുന്നു. നമ്മുടെ സന്നിധിയിൽ ഈ ശക്തിയാണ് നാമരൂപത്തെ വഹിക്കുന്നത്. പദാർഥത്തിൽ ഇരുന്ന ശക്തി ആടിയത് ഏതിന്റെ വൈഭവംകൊണ്ടാണ് എന്ന് അറിയണം. ശക്തിനാമത്തെ നോക്കുമ്പോൾ അറിവിന്റെ സന്നിധിയിലേക്ക് പോകുന്നു. ശക്തി ഒരു പദാർഥം ഒരു പദാർഥത്തെ നോക്കുമ്പോൾ വൃത്തി ഉണ്ടാകുന്നു. ഈ വൃത്തി നിർവൃത്തിയായ ആകാശം പോലെയാകുന്നു. ആകാശത്തിന് ആശ്രയവ്യാപ്തിയും തനിക്ക് നിരാശ്രയവ്യാപ്തിയും. പദാർഥം പദാർഥത്തെ നോക്കുക എന്നത് നമ്മുടെ സന്നിധിയിലാണെങ്കിലും ചൈതന്യം ചൈതന്യത്തെ നോക്കുക എന്നതാണ്.

## 15-3-1937

വെള്ളം വെള്ളത്തെ നോക്കുക എന്നതിൽ ഭേദം തോന്നുന്നില്ല വ്യാപ്തി ഏറുന്നു. ഭേദംമൂലം വ്യാപ്തി ഭിന്നമാകുമ്പോൾ ഭേദം ഭിന്നതയെ കാണിക്കുകയും ഒന്നായിരുന്നത് അനേകം (സമഷ്ടി) ആകുകയും വ്യഷ്ടികൾ ഏർപ്പെടുകയും ചെയ്യുന്നു. വ്യഷ്ടി ആ മഹാവ്യാപ്തിയിൽനിന്നുതന്നെ അതിന്റെ സ്വരൂപസ്വഭാവങ്ങൾക്ക് ഭിന്നമായ ഒന്നിനെ ഉണ്ടാക്കിക്കൊ

ളളുന്നു. ഇതുകൾ അപ്പോൾത്തന്നെ (ഉടൻ) സംഭവിക്കുന്നു: അതായത് മായയ്ക്ക് അന്യസ്വരൂപവും സ്വഭാവവുമാണുള്ളത്.

ഒരു റാത്തൽ പഞ്ചസാരയെ പകുതിയാക്കി പഞ്ചസാരക്കട്ടകൊണ്ട് വേർപെടുത്തിയാൽ പഞ്ചസാര വേർപെട്ടതുപോലെ തോന്നുന്നതുമാത്രമാണ്. പഞ്ചസാരയുടേതല്ലാത്ത സ്വരൂപങ്ങൾ പഞ്ചസാരക്കട്ടയ്ക്ക് ഉള്ളതായി തോന്നുന്നു. പഞ്ചസാരയുടെ സ്വരൂപസ്വഭാവങ്ങൾ അതായിട്ടിരിക്കവേ വേറെ സ്വരൂപസ്വഭാവത്തോടുകൂടിയ പഞ്ചസാരക്കട്ട വേർപെടുത്തുന്നു. ഈ കട്ടയാണ് മായ. പഞ്ചസാരക്കട്ട പഞ്ചസാരയിൽനിന്നും അന്യമല്ലായെന്ന് അറിയുമ്പോൾ കട്ടയുടെ അകത്തുനിന്നുംഅതിന് എന്തോ സംഭവിച്ചതുപോലെ തോന്നും. ഇപ്രകാരം കട്ടയുടെ ഉള്ള ഭേദം ഇല്ലാതെ ഏകത്വത്തെ കാണുന്നതാണ് ആത്മാവ്. ഇങ്ങനെഅനന്ത ഏകത്വങ്ങൾ ഇല്ല എന്ന് അറിയുന്നതാണ് ഏകത്വവും നശിച്ച അവസ്ഥ.

മായ സത്തും അല്ല അസത്തും അല്ല. ഇങ്ങനെ സത്തും അസത്തും അല്ലാത്ത മായയെയാണ് നിയന്ത്രിക്കാൻ ശ്രമിക്കുന്നതെന്ന് ഓർമ്മവേണം.

പകൽവിളക്കും ഉച്ചിയിൽ സ്ഫടികവും ഇവ രണ്ടും വേണം. ഉച്ചിയിൽ സ്ഫടികം എന്നതിൽ പഞ്ചേന്ദ്രിയങ്ങൾ ഉണർന്നിരിക്കണം. അവയുടെ വൃത്തിപാടില്ല—ഇന്ദ്രിയങ്ങൾ ലീനമായാൽ സുഷുപ്തിയായി. അതായത് അവിദ്യയിൽ ലീനമായി. അത് പാടില്ല. അതിനാണ് ഉച്ചിയിൽ സ്ഫടികം എന്നുപറഞ്ഞത്. സൂര്യരശ്മി ഒരുവശത്തുകൂടെ സ്ഫടികത്തിൽ വീണാൽ നാനാവർണങ്ങൾ കാണിക്കുന്നു. സൂര്യൻ സ്ഫടികത്തിനു നേർ ആകുമ്പോൾ സ്ഫടികവും സൂര്യനെപ്പോലെ പ്രകാശിക്കുന്നു. അതുപോലെ ചിദാഭാസൻ പുറത്തോട്ടുപോകുമ്പോൾ അജ്ഞാനാവരണം ഭ്രാന്തിയായും ഉച്ചിയിൽ സ്ഫടികംപോലെയാകുമ്പോൾ ശോകനാശനം അതിഹർഷം ആകുകയും ചെയ്യും. അപ്പോൾ മനസ്സാകാതെ, ബുദ്ധിയാകാതെ, അഹങ്കാരമാകാതെ തുടങ്ങിയ ബോധസ്വരൂപമാകുന്നു.

പകൽവിളക്ക് ഇരുൾമാററുന്നതിനും ഉച്ചിയിൽ സ്ഫടികം മനസ്സാദികൾ ഇരുന്നിട്ട് അവയുടെ വിഷയം ഇല്ലാതാകുന്നുവെന്നതിനും ഉപമയാണ്. ഇവിടെ ബ്രഹ്മാകാരവൃത്തി സംഭവിക്കുന്നു. ഇങ്ങനെ ബന്ധവും മോക്ഷവും ചിദാഭാസനുതന്നെ. ആത്മാവ് നിർവികാരിയും ജീവൻ അന്തഃകരണത്തോടും ഇന്ദ്രിയത്തോടുംകൂടിയവനുമാണ്—ജീവന് സാക്ഷാത്കാരമില്ല. അന്തഃകരണവും അതിൻെറ ധർമങ്ങളും ആഭാസന് വിശേഷണവും ജീവന് ഉപാധിയുമാണ്. ചിദാഭാസൻ അന്തഃകരണരഹിതമാകണം. ബ്രഹ്മാകാരവൃത്തിയിൽ അന്തഃകരണം അതിശുദ്ധമായി ആത്മവടിവായി പോകുന്നു. അവിടെ അവിദ്യാനാശം ഉണ്ടാകുന്നു. അവിദ്യ നശിച്ചാലും പോരാ.

ഉദാ: നിധി എടുക്കാൻ തടസ്സമായ സർപ്പങ്ങളേയും ഭൂതങ്ങളേയും ഓട്ടിച്ചാൽ പോരാ. നിധി തൻേറതാകണം. അതുപോലെ അവിദ്യ ഒഴിഞ്ഞാൽ പോരാ സത്തു-ചിത്താനന്ദമാകണം. ഈ ആനന്ദം ഉണ്ടാകുന്നതായിരിക്കാൻ പാടില്ല.

കരിമ്പിൻെറ ഉള്ളിലിരിക്കുന്ന മധുരം ആത്മാവുപോലെ. തോലും ഉള്ളിലെ ചണ്ടിയും ശരീരം, ജഗത്ത് ഇവപോലെ. മധുരം തോലിനോടും മററും ചേർന്നിരിക്കുന്ന അവസ്ഥയാണ് ഇപ്പോൾ നമുക്കുള്ളത്. കൊത്തിനേയും തോലിനേയും നോക്കുന്ന അവസരത്തിൽ മാത്രമേ മധുരം ഉണ്ടായി എന്നുപറയുന്നുള്ളു. പഞ്ചസാരയെ സംബന്ധിച്ചിടത്തോളം മധുരം ഉണ്ടാകുന്നതല്ല. ഉള്ളതാണ്.

മായ സത്തും അസത്തും അല്ല. സത്താണെന്നുവച്ചുകൊള്ളുന്ന യോഗവും അസത്താണെന്നുതള്ളുന്ന വേദാന്തവും സ്വീകാര്യമല്ല. താൻ സത്തും അസത്തും അല്ലാതെ അനിർവചനീയമായി.

## 18-3-1937

സത്തും അസത്തും അല്ലായെന്ന് ഏകോപിച്ചുകാണുമ്പോൾ മാത്രമേ പൂർണമായ നിയന്ത്രണം ഏർപ്പെടുകയുള്ളു. നാം ഭ്രാന്തികാലത്ത് ഈ വിധം സംഭവിക്കാൻ കാരണമെന്ത് എന്ന് തൻെറ ശരീരം, ലോകം ഇവയെപ്പററി വിവേചനം ചെയ്യുമ്പോൾ ഈവിധത്തിലാവണം. മായ സത്തും അസത്തും അല്ലാതെവരുമ്പോൾ ഇതിൻെറ സ്വരൂപം മാഞ്ഞുപോകയും അവിടെ യഥാർത്ഥമായത് ഉണ്ടായിരിക്കയും ചെയ്യും. ഈവിധത്തിൽ വേണം നാം പോകാൻ. മറെറാരുവിധത്തിലായാൽ ഒരു നിയന്ത്രണവും നമുക്ക് ഉണ്ടാകുന്നതല്ല.

ഇത് സത്തല്ല എന്ന് നമുക്ക് എങ്ങനെ അറിയാം? സുഷുപ്തിയിൽ ഒന്നും അറിഞ്ഞില്ലായെന്നും സ്വപ്നത്തിൽ അതിന് കാരണമായ രൂപത്തിലും ജാഗ്രത്തിൽ ഇക്കാണുന്നവയായിട്ടും മൂന്നവസ്ഥകളിലും തുടർന്നിരിക്കുന്നതിനാൽ മായ സത്തല്ല—ജാഗ്രസ്വപ്നസുഷുപ്തികളിൽ ജാഗ്രകാലം, സ്വപ്നകാലം എന്നീ കാലത്തിനകത്തുപോകുന്നു. കാലത്തിനെ ലാക്കാക്കിത്തന്നെ ഈ മൂന്നു സ്ഥിതിചെയ്യുന്നത്. ഒരു കാലം പ്രതീതമാകുമ്പോൾ ഒററ് രണ്ടും ഇല്ല. കാലം മൂന്നായിരിക്കുന്നു—അതുകൊണ്ട് ഒന്നിൽ ഉണ്ട് എന്നുവരുമ്പോൾ മററവകളിലും ഉണ്ട് എന്നുവരുന്നു. കാലം ജാഗ്രത്തിൽ പോകുമ്പോൾ മററ് രണ്ടുകാലവും അതിൽ ലീനമാകുന്നു.

## 19-3-1937

കാലവും ചൈതന്യവസ്തുവും ഒരുപോലെയാണെങ്കിൽ രണ്ടും എവിടെ ഇരിക്കുന്നുവെന്നുനോക്കണം. കാലത്തിൽ ചൈതന്യമോ ചൈത

ന്യത്തിൽ കാലമോ ഇരിക്കുന്നില്ല. വേദാന്തസിദ്ധാന്തം ചൈതന്യം ചൈതന്യത്തിൽ ഇരിക്കുന്നതായി പറയുന്നു. കാലം ചൈതന്യത്തിൽ ഇല്ലാതെ ചൈതന്യം എങ്ങുമായിരിക്കുന്നു. അതുകൊണ്ട് കാലത്തിന് ഇരിപ്പിടമില്ലാതെ പോകുന്നു. കാലം ചൈതന്യത്തിൽ ഇരിക്കുന്നതായാലും ചൈതന്യം ആധാരം പോലെയും തോന്നിക്കുകമാത്രമാണ്. കാലം സങ്കല്പവസ്തുവാണ്. സങ്കല്പമുള്ളപ്പോൾ മാത്രമേയുള്ളു. കാരണകാര്യരൂപത്തിൽ ഉല്പത്തിയില്ല. സങ്കല്പത്തെവിട്ട് ഇതിന് ഒരു സ്ഥിതിയുമില്ല. കാലം ജാഗ്രം സ്വപ്നം എന്ന സകളാവസ്ഥയിൽ അരുതം ഏർപ്പെട്ടിട്ടും കാലം എന്നു പേരുവഹിക്കുന്നു. ഈ കാലം വിട്ടിട്ട് കേവലാവസ്ഥയിൽ പോകുന്നു. അവിടെ കാലമില്ല. എങ്കിലും പറഞ്ഞറിയിക്കാൻ പാടില്ലാത്ത ഒരു വൈഭവം അതായത് കാലത്തിനു കാരണമാകുന്നു. ഈ കേവലം വ്യാപ്തിയോടു കൂടിയതും കാലത്തിനുമുമ്പ് ഉള്ളതുമാണ്. ഇത് നമ്മുടെ സുഷുപ്തി അവസ്ഥയിൽ ഇരിക്കുന്നു. അതായത് ജാഗ്രം സ്വപ്നം എന്ന ഭിന്നത വിട്ടിട്ട് കാലംമാത്രമായി ആ കാലവും ഇല്ലാത്ത അവസ്ഥയാണ് സുഷുപ്തി. ഇതിൽ സുഖമുണ്ട്. ഈ സുഖമാണ് എല്ലാററിലും പകരുന്നത്. ഈ കേവലാവസ്ഥയിൽ ഇരിക്കുന്ന ആനന്ദം സകളത്തിലും സകളത്തിൻെറ ഭിന്നതകളിലും പകരുന്നു. സുഷുപ്തിയിൽ അറിഞ്ഞില്ലായെന്നും സ്വപ്നത്തിൽ സൂക്ഷ്മഅജ്ഞാനത്തിലും ജാഗ്രത്തിലെ ഞാൻ ഉണ്ട്. താൻ അജ്ഞാനിയാണ് എന്നും നിൽക്കുന്നു. കേവല അവിദ്യകൊണ്ട് അപൂർണമായി മൂടപ്പെട്ടതുകൊണ്ട് ഉറക്കത്തിലുള്ള ആനന്ദം അപ്പോൾ പ്രതീതമാകുന്നില്ല.

ചൈതന്യത്തിൽ വിശേഷമെന്നും സാധാരണമെന്നും രണ്ടവസ്ഥയുണ്ട്. വിശേഷം കടന്ന മുക്തന്മാർക്കും സാധാരണം മററെല്ലാവർക്കും ഉണ്ട്. സാധാരണം മായയെ നശിപ്പിക്കുന്നതല്ല. വിശേഷവും മായയെ നശിപ്പിക്കുന്നതല്ല. എങ്കിലും മായയുടെ തടസ്സമില്ല. കാരണം സാക്ഷാത്കാരത്തിനുശേഷവും ശരീരം ഇരിക്കാം. ഉള്ളതാൻ ഇന്നപ്രകാരമെന്ന് അറിയുന്നില്ല സാധാരണ ചൈതന്യത്തിൽ. ഉള്ളതാൻ സച്ചിദാനന്ദമാണെന്നു അറിയുന്നു വിശേഷത്തിൽ. വിശേഷചൈതന്യം മായയെ മാററുന്നില്ല. കാരണം മായഭ്രാന്തി സ്വരൂപമാകയാൽ മാറേറണ്ട ആവശ്യമില്ല. പിശാചിനെ ഇല്ലാതാക്കാൻ കുററിയെ നശിപ്പിക്കേണ്ട ആവശ്യമില്ലാത്തതുപോലെ. മുക്തന്മാർക്കും ശരീരമുണ്ട്. മുക്തന്മാരുടെ സന്നിധിയിൽ ശരീരം ക്രമേണ മാഞ്ഞുകൊണ്ടിരിക്കുന്നു.

സമാധിയിൽ ഈ ശരീരം സ്ഥൂലത്തിൽ ഇരിക്കവേതന്നെ ആകാശസ്വരൂപമായിപ്പോകും. സമുദ്രജലം ആവിയായി ആകാശമാവുന്നതുപോലെ. ഇവിടെ രണ്ടാകാശങ്ങളും ഭിന്നമല്ലാതെ നിന്നുകൊള്ളും. അതിനെയാണ് ബ്രഹ്മാകാരവൃത്തി എന്നുപറയുന്നത്. "ഉടൽ പൊറികൾ ഉൾക്കരണത്തോടു ഗുണം വായു......" ഇങ്ങനെ കാലാതീതമായി കേവലം

വരാതെ പോകണം, കേവലം ഒഴിഞ്ഞുപോകും. സകളം ഉദിക്കുകയാണെങ്കിൽ അതിനെ കേവലം കൊണ്ടുമാററി കേവലം ഉദിക്കുകയാണെങ്കിൽ അതിനെ അരുൾകൊണ്ടു മാററണം.

**20-3-1937**

പ്രമാദകാലത്ത് ഈ ശരീരം നമുക്ക് ദുഃഖത്തിനു കാരണമാണ്. അപ്പോൾ താനുണ്ട് എന്നു പ്രകാശിക്കുന്നു—അത് ശരീരത്തോടുകൂടാതെയാണെങ്കിലും ഭ്രാന്തികൊണ്ട് ശരീരത്തോടു കൂടെയാണ്. ഉള്ളതാൻ ഇന്നവിധമാണ് ഇരിക്കുന്നതെന്ന് അറിയുന്നില്ല. കാപ്പിയിൽ പഞ്ചസാര ഇട്ടാൽ പഞ്ചസാരയുടെ സ്വരൂപം ഇല്ലാതെ സ്വഭാവമായ മധുരം പ്രകാശിക്കുന്നതു പോലെ. കാപ്പിയിൽ പഞ്ചസാരയെ അറിയുന്നതു പരോക്ഷം. പഞ്ചസാരയെ മാത്രം അനുഭവിക്കുന്നത് അപരോക്ഷം. എത്രകാലം തൻെറ സ്വരൂപത്തെ അറിയാതിരിക്കുന്നുവോ അത്രയുംകാലം സുഖദുഃഖത്തെ സമ്മിശ്രമായി അനുഭവിച്ചുകൊണ്ടിരിക്കും. ഭ്രാന്തിതന്നെ വേണം പരോക്ഷജ്ഞാനം ഉണ്ടാവാൻ. ഈ ഭ്രാന്തി പരോക്ഷജ്ഞാനത്തിനുതകുന്ന വിധം തന്നെ ഇരിക്കുന്നു. എന്നാൽ, ഈ പരോക്ഷജ്ഞാനം ഉണ്ടായാൽ അതിൽ കൂടെയും ഭ്രാന്തിയെ കലർത്തിയാൽ ജനനമരണത്തിന് ഒരുങ്ങിയതുതന്നെയെന്നുവരുന്നു. ഒരു കമ്പിൻെറ രണ്ടറ്റം കൂർപ്പിച്ചതുപോലെ ഭ്രാന്തിയിൽ രണ്ടററം ഉണ്ടാകണം—ഒന്നു ജീവനിലും മറേറത് ഈശ്വരനിലും. ജീവൻെറ വിവേകം കൊണ്ടുള്ള ബോധത്തിൽ പ്രപഞ്ചത്തിൻെറ താഡനം ഏൽക്കുമ്പോൾ അരുളിലേക്കു കിളരുന്നു. അരുളിൽ ബോധം എത്തുമ്പോൾ അപരോക്ഷമായ പുതുമയിൽ ഈശൻെറ താഡനം ഏൽക്കുന്നു. അവിടെ താൻ ജനിക്കുന്നു മരിക്കുന്നു എന്നുള്ളത് എല്ലാം തീരും. ഇങ്ങനെ ഭാവനാതീതമായി നിരാശാസ്വരൂപത്തിൽ സ്വതസ്സിദ്ധമായ മഹാവ്യാപ്തി ഏർപ്പെടുന്നു. ഭാവന ഇല്ലായ്മയാൽ ഈ പുതുമ ഉണ്ടായിടത്തുതന്നെ അഴിയും. അപ്പോൾ താൻ മാററം ഇല്ലാത്തവനാകയാൽ സത്ത്.

മലം രണ്ട്. ശരീരവും പ്രപഞ്ചവും. ശരീരം അവിദ്യാസ്വരൂപം. പ്രപഞ്ചം വിദ്യാസ്വരൂപം. ശരീരം ജീവൻ അവിദ്യ ഇവയിൽ നിന്നും—പ്രപഞ്ചം ഈശ്വരങ്കൽനിന്നും. ഈശ്വരസന്നിധിയിൽ ഈ പ്രപഞ്ചം നടക്കുകയും അദ്ദേഹത്തിൻെറ സ്വരൂപത്തിൽ മറപ്പില്ലാതെ ഇരിക്കുകയും ചെയ്യുന്നു. ശരീരത്തിൽ ഉണ്ടാകുന്ന ദുഃഖത്തിന് നിവാരണം യാതൊരു കാരണവശാലും ശരീരത്തിൽ കണ്ടുപിടിക്കാൻ യത്നിക്കരുത്. ആർ ഒരാൾ താൻ യത്നിച്ചതല്ലെങ്കിലും അരൂപനായ ഈശൻെറ സന്നിധിയിലാണെന്ന് അറിയുന്നു അവന് പ്രാണായാമം തനിയെ സിദ്ധിക്കുന്നു. അവന് പൂരകമില്ല. രേചകമില്ല. കുംഭകമില്ല.

ശരീരജഗത്തുക്കൾ ഒരുപോലെ ഇളക്കത്തെയും മറപ്പിനേയും തരുന്നു. ജഗത്ത് ആകമാനം സാത്വികം അധികരിച്ചതാണ്. ശരീരം അവിദ്യയാണ്

അധികരിച്ചത്. അതുകൊണ്ട് താമസം എന്നുപറയാം. തന്നെ ആശ്രയിച്ചുകൊണ്ടാണ് തന്നെ മറയ്ക്കുകയും ഇളക്കുകയും ചെയ്യുന്നത്. വസ്തുവിൽനിന്നു ഭയമുണ്ടാകുമ്പോൾ ഭയപ്പെടുന്നു. നിർഭയമായ ആകാശത്തിൽനിന്നും ഭയം നിർഭയരൂപത്തിൽ ഉണ്ടാകുന്നു. ആകാശത്തിൽ നിഴൽപോലെ പറയണം. സ്മൃതി വിസ്മൃതി ഭ്രാന്തി ഇവയ്ക്കതീതമായിരിക്കുന്ന ആകാശത്തെ അറിയുക എന്നതിനാൽ തന്നെ സകലദുഃഖങ്ങളും നശിക്കുന്നു. നാലുഭൂതങ്ങളും പോയി ഏകഭൂതമായിത്തീർന്ന് അറിയുക എന്നതിനാൽ മുമ്പിനാലെതന്നെ ഇങ്ങനെയാണെന്ന് അറിയുന്നതിനാൽ ആകാശമെന്ന് പറയുവാൻ നിവൃത്തിയില്ലാത്തതിനാൽ അറിവേ സ്വരൂപമായിത്തീരുന്നു. ഇതര നാലുഭൂതങ്ങളേയും മാറ്റുന്നതിന് ഇത് നാദസ്വരൂപത്തെ വഹിക്കുന്നു. ഈ നാദം ശൂന്യത്തിലേക്കു പോകാതെ വ്യാപ്തിയിലേക്കു പോകുന്നു. ഈ പ്രണവനാദം ഇങ്ങോട്ടു വരുന്തോറും രാജസതാമസങ്ങളെക്കൊള്ളുകയും അങ്ങോട്ടുപോകുമ്പോൾ ശുദ്ധസാത്വികത്തെ കൊള്ളുകയും അപ്പോൾ മറ്റെല്ലാം നിഴൽപോലെ ആകുന്നു. അവിടെ നാദം വ്യാപ്തിയിലേക്കു വരുമ്പോൾ നാദാന്തത്തെ പ്രാപിക്കുകയും നാദം ആരോപിതമാകുകയും ചെയ്യുന്നു. ഇത് ജ്ഞാനിക്കായാലും രാജയോഗിക്കായാലും ബ്രഹ്മാകാരവൃത്തിക്കു മുമ്പും പിമ്പും വരും. ദ്വൈതംനശിക്കുമ്പോൾ നാദാന്തം തുടരുന്നു. ഇവിടെ ഏകമായി ഏകവും ഇനിനിൽക്കേണ്ട ആവശ്യമില്ലെന്നുള്ളതിനാൽ താനും ഒഴിയുന്നു.

## 17-3-1937

പഞ്ചഭൂതങ്ങളിൽ ആകാശത്തിന് ഏറ്റവും ഉയർന്ന സ്ഥാനവും താഴ്ന്ന സ്ഥാനവും ഉള്ളതിനാൽ പഞ്ചഭൂതങ്ങളെ എടുത്തുനോക്കിയാൽ എല്ലായിടത്തും കാണപ്പെടും. അതിനാൽ ആകാശത്തിനു ഉയർച്ചയും താഴ്ചയും ഭിന്നംകൂടാതെ കാണുന്നു എന്നുള്ളത് ആകാശത്തെവിട്ട് രൂപം നാമമാക്കത്തക്കവിധം വികാസതയെ അടഞ്ഞുനിൽക്കുന്നു, ആകാശം. അതിനാൽ അതിന് ശബ്ദഗുണമാണ്. നന്മയിലും തിന്മയിലും ഒരുപോലെ കൂടുതൽ കുറവുറ്റു നമ്മെ സഹായിക്കുന്നു. ഇങ്ങനെയുള്ള ആകാശത്തെപ്പറ്റി അറിയുമ്പോൾ ആകാശസ്വരൂപമായ അറിവുതന്നെ ആകുന്നതിനാൽ ഇതിനെപ്പറ്റി പ്രത്യേകം അറിയുക എന്ന ഭാവന അവനെ വിട്ട് ഒഴിയുന്നു. ഇങ്ങനെയുള്ളതുതന്നെ ഭാവനാതീതമായി അറിയുക എന്ന സ്വരൂപത്തെ വഹിക്കുക എന്നതായും അത് അതായി മാത്രം ഇരിക്കുന്നതായും പരമവ്യാപ്തിയെക്കൊണ്ട് വ്യഷ്ടിസമഷ്ടി ഇതുകളെ ഒഴിച്ച് ആകാശംതന്നെ ആകാശസ്വരൂപമായിരിക്കും. അതേസമയം ഇതരനാലുഭൂതങ്ങളുടെ ഇതുതന്നെ സുരക്ഷിതമാക്കുന്നതിന് ജനനമരണം പറ്റിയ ഈ ശരീരത്തിലാകട്ടെ പ്രപഞ്ചത്തിലാവട്ടെ വഴിതേടുന്നില്ല.

## 28-3-1937

തന്നെനോക്കുന്നവനെ അതിൽകൂടെ വിഷയങ്ങളിലേക്ക് എപ്പോൾ കൊണ്ടുപോകാതിരിക്കുന്നുവോ അപ്പോൾ കാണും. ആകാശം നിരുപാ

ധികമാണ്. കണ്ണാടി ഉപാധികമാണ്—ആകാശത്തിൽനിന്നും ഇതര ഭൂതങ്ങൾ ഉണ്ടാകുന്നു. കണ്ണാടിയിൽനിന്നും ഉണ്ടാകുന്നില്ല. ആകാശം വ്യാപ്തിയുടയത്. കണ്ണാടി വ്യാപ്തിരഹിതമാണ്. ആകാശത്തിൽക്കൂടെയല്ല ഇതരഭൂതങ്ങളെ നോക്കുന്നത്. കണ്ണാടിയിൽകൂടെ ഇതരങ്ങളെ നോക്കുന്നു. മററു ഭൂതങ്ങളെ ആകാശം തന്നെ നിഴൽപോലെ ആക്കിത്തീർക്കുന്നു. എന്നാൽ ആ ഭൂതങ്ങൾക്ക് താൻ കണ്ണാടിയെപ്പോലെ തടയാതിരിക്കുന്നു. ഇതര ഭൂതങ്ങളെ അപേക്ഷിച്ച് ദൂരമെന്നും സാമീപ്യമെന്നും ആകാശത്തിനില്ല.

## 30-3-1937

കളിമണ്ണുകൊണ്ടുണ്ടാക്കിയ പാത്രങ്ങളിലെല്ലാം കളിമണ്ണു കലർന്നിരിക്കുന്നു. ഇവയുടെ സത്യമായ സ്വരൂപം കളിമണ്ണാണെന്ന് അപരോക്ഷമായി അറിയും.

വ്യാപകമാകുന്ന ആകാശത്തിൽ നിന്നും നിരുപാധികമായ നിഴൽ എങ്ങനെ വന്നു?

ഭൂതങ്ങൾക്ക് നിഴൽ ഉണ്ട്—അതിന്റെ കാര്യങ്ങൾക്ക് അതിൽതന്നെ നിഴലുണ്ട്. അതിൽ വീഴുന്ന നിഴൽ ഇരുളായും ഉപരിഭൂതത്തിൽ വീഴുന്നത് വ്യക്തമായും ഇരിക്കും. ഉദാ:—ഒരു കെട്ടിടത്തിന്റെ നിഴൽ ഭൂമിയിലും വെള്ളത്തിലും വീഴുന്നതു പോലെ. അതിൽ വീഴുന്നത് അനാത്മാകാരംപോലെ. ഉപരിയിൽ വീഴുന്നത് ആത്മാകാരം പോലെയും. ഭൂമിതന്നെ ജലമായി, അഗ്നിയായി മുതലായവ തുടരുന്നു. അഗ്നിയിൽനിന്നും വെള്ളം ഉണ്ടാകുന്നതു കൊണ്ട് വെള്ളത്തിൽവീണ നിഴൽ അഗ്നിയിൽ വീണാൽ കുറെക്കൂടെ വ്യക്തവും വ്യാപ്തവുമാണ്. വായുവിലും ആകാശത്തിലും ഉപര്യുപരി വ്യാപ്തമായിരിക്കും. പക്ഷേ അതിനെ കാണാൻ കണ്ണുവേണം. ആകാശത്തിൽ ചെല്ലുമ്പോൾ ഈ നിഴൽ (ഇരുൾ) നിരുപാധികമായും വ്യക്തമായും വ്യാപ്തമായും ഇരിക്കും. ആകാശനിഴൽ വ്യാപകവും നിരുപാധികവും—പരിശുദ്ധവ്യാപ്തി.

അഹം വ്യാപ്തിയിൽ എത്തിയിട്ട് അഹംഭാവം ഇല്ലാതെ പോകയും ചെയ്യുന്നു. കൺമണി പരമാത്മാ ജീവാത്മാ—വ്യാപ്തിയെ കൊള്ളുക.

## 1-4-1937

ജീവന്റെ തനിസ്വരൂപം. രണ്ടററ വ്യാപകമായ ഒന്നിൽ ഇരിക്കുന്ന നിരുപാധി. ഉപാധി എന്ന് ഒന്ന് ഇല്ലെങ്കിലും ലക്ഷ്യമായ ഒന്നുണ്ട്.

പ്രമാദത്തെ ഉണ്ടാക്കുന്ന പഞ്ചഭൂതങ്ങൾ എല്ലാം അതുകളെ വാച്ചരൂപത്തെ കൊള്ളുകയും നാമരൂപങ്ങളിൽ രൂപത്തിനു ഭിന്നമായി നിൽക്കാൻ കഴിയാത്തതിനാൽ രൂപവും നാമത്തിൽ ചേർന്നു. ഭൂമിയിൽ രൂപവും വർണവും ഏകോപിച്ചു നിൽക്കുന്നതിനാൽ നാമരൂപങ്ങൾ ഏകോപിച്ചു നിൽക്കുന്നു.

അതിനെവിട്ട് വെള്ളത്തിൽ വരുമ്പോൾ നാമം മുമ്പോട്ടുപോകുന്നു. രൂപം ഇല്ലാതാകയാൽ നാമം മുമ്പോട്ടു പോകുന്നു. ഇങ്ങനെ മുമ്പിട്ട് ആകാശത്തിൽ ചെല്ലുമ്പോൾ രൂപം ഭിന്നമായി അനുഭവിക്കാൻ കഴിയാതെ നാമമാത്രമായിത്തീരുന്നു. നാമമാത്രം ആകാശത്തിൽനിന്നും ഗുണസ്വരൂ-പമായ ശബ്ദം വഹിക്കുന്നു. ആകാശം സർവക്ലേശങ്ങളേയും തീർത്തിട്ട് ലക്ഷ്യമായ ഒരു സ്വരൂപത്തെ കൊള്ളുകയും നിരുപാധികമായി നിൽക്കു-കയും ചെയ്യുന്നു. നിരുപാധികമാകയാൽ ഇഷ്ടസ്വരൂപവും അനന്തവും ആകുന്നു. അഖണ്ഡമായ ആലംബനം അതായത് മഹാവ്യാപ്തിമാത്രം ഉണ്ടായാൽ പോരാ. അതിൽ തനിക്ക് സുഖം ആഗ്രഹമാണ്. ആഗ്രഹി-ക്കുന്നതിനാൽ ആഗ്രഹസ്വരൂപമാണ്. ആഗ്രഹിക്കുന്നവൻ ആഗ്രഹിക്കൽ ഫലം ഇവ മൂന്നും സുഖമാണെങ്കിലും ആഗ്രഹമായ വൃത്തി ഉണ്ടാകമൂലം ഇവ ഭിന്നമാണെന്നു തോന്നുന്നു. വിഷയങ്ങളിൽനിന്നും ഉണ്ടാകുന്ന സുഖം ആവരണത്തോടുകൂടെയാകയാൽ സുഖം നിരുപാധികമായി-വരണം. വിഷയങ്ങൾ ആവരണത്തോടുകൂടെ ആനന്ദത്തെ നൽകുന്ന ഇടത്ത് താൻ നിരുപാധികമായി സത്തുചിത്താനന്ദമാണെന്ന് അറിയു-മ്പോൾ വിഷയാനന്ദംപോലും നിത്യാനന്ദമായിത്തീരും. മഹാവ്യാപ്തി തന്നെ ആനന്ദമാണ്. ആത്മാകാരവൃത്തിയില്ലെങ്കിൽ മഹാവ്യാപ്തിയില്ല. ആ വ്യാപ്തിയിൽ താൻ സുഖം അനുഭവിക്കുന്നവൻ ആകരുത്. സുഖവും ദുഃഖവും അനുഭവിക്കുന്ന ഈ അവസരത്തിൽ ഭയം, മാറാം, എന്തെല്ലാമോ ഉണ്ട് എന്നു സംശയം. ഈ അനുഭവകാലത്ത് പ്രമാദം തീരുന്നില്ല. അനർഥം താൻ കണ്ടതുകൊണ്ട് താൻ നിവാരണം കണ്ടവനാകുന്നു. യാതൊരു ക്ലേശങ്ങളും തനിയ്ക്കുണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ നിവാരണരഹിതനായ താൻ തന്റെ സ്വരൂപമായിത്തീരുമ്പോൾ സതര-കുന്നു.

## 7-4-1937

നോക്കുന്നവൻ നോക്കുന്നത് എന്നതിൽ നോക്കുന്നവൻ വിഷയങ്ങളെ എപ്പോൾ കാണും വിഷയങ്ങളെ വിട്ട് വല്ലതും കാണുമോ എന്നതിനെപ്പററി ചിന്തിക്കാം.

നോക്കുക എന്നത് നോക്കുവാൻ കഴിയുന്ന ഒന്ന് വിഷയങ്ങളോടുകൂടെ യോജിച്ചതുപോലെയുള്ള ഒരു അവസ്ഥയിൽനിന്നും ഉണ്ടാകുന്നു. അത് എന്താണു കാണുന്നത് എന്നാൽ വിഷയങ്ങളോടുകൂടി യോജിക്കുന്നു എന്ന ഭാവത്തിൽ നോക്കുന്നതിനു കാരണമായത് ചേർന്നും മററു വിഷയങ്ങൾ വിട്ടും നിൽക്കുന്നതുപോലെ തോന്നുന്നു. ദീപം തിരിയോടു ചേർന്നും ചേരാതെയും സ്ഥിതി ചെയ്യുന്നപോലെ. തിരിയോടു ചേരുമ്പോൾ അതു തനിയെ പ്രകാശിച്ച് തിരിയുടെ എത്താണ്ട് ഭാവത്തെയും വിഷയങ്ങളേയും പ്രകാശിപ്പിക്കുന്നു.

പഞ്ചഭൂതങ്ങളുടെ ഏററവും വിശാലമായ അവസ്ഥയിൽ അതിസൂക്ഷ്മമായി സ്ഫുരിതിചെയ്യുന്നതാണ് അന്തഃകരണം. നോക്കുന്നവൻ അന്തഃകരണത്തെ പ്രകാശിപ്പിക്കുന്നു. പക്ഷേ അതുകൊണ്ടുമാത്രം പോരാ. എന്റെ അന്തഃകരണം എന്റെ ജ്ഞാനേന്ദ്രിയം. എന്നതിനാൽ അവ വിഷയങ്ങളാകുന്നു. അന്തഃകരണത്തിൽ ആഭാസൻ ചേരുമ്പോൾ തന്നെ ഒന്നുവിട്ട് ഒന്നായി ജ്ഞാനേന്ദ്രിയം കർമ്മേന്ദ്രിയം എന്നിവയെ പ്രകാശിപ്പിക്കുന്നു. നോക്കുന്നവൃത്തിയ്ക്ക് വിഷയങ്ങളേക്കാളും ജ്ഞാനേന്ദ്രിയവും ജ്ഞാനേന്ദ്രിയത്തെവിട്ട് അന്തഃകരണവും അടുത്താകുന്നു—അന്തഃകരണത്തെ എപ്പോൾ ചേതനമാക്കുന്നുവോ അപ്പോൾതന്നെ ഇന്ദ്രിയങ്ങളേയും വിഷയങ്ങളേയും ഉണ്ടാക്കുന്നു. അവിടെ ഇച്ഛമൂലം സംഭവിക്കുന്നു. ജ്ഞാനേന്ദ്രിയംമൂലം പ്രകാശിക്കുമ്പോൾ അവിടെ ഇച്ഛയും ആശയും ഉണ്ടാകുന്നു. അതിസൂക്ഷ്മമായ ഒരു സ്വഭാവം വിഷയങ്ങളിൽനിന്നും ജ്ഞാനേന്ദ്രിയത്തിലും അവയിൽനിന്നും മനസ്സിലും വന്നുപതിയുന്നു—ഇങ്ങനെ ക്രമേണ അന്തഃകരണത്തിന് മാലിന്യം ഏർപ്പെടുന്നു.

ശ്രമംകൂടാതെ ശരീരംമുതൽ ജഗത്തുവരെ എപ്പോൾ മറഞ്ഞുകാണുന്നുവോ അപ്പോൾ മാത്രമേ മായ അസത്തായിത്തീരുന്നുള്ളു. അതുവരെ ഇവ സത്തുപോലെ ഇരിക്കുന്നു. സുഷുപ്തിയിൽകൂടെ നാം പ്രകാശിക്കുന്നവരാണ്. സുഷുപ്തി സ്വപ്നം ജാഗ്രത് എന്ന മൂന്നവസ്ഥയെ നാം പ്രകാശിപ്പിക്കുന്നു.

ശരീരം ജഗത്ത് ഇവ രണ്ടും ജാഗ്രത്തിൽ പ്രകാശിപ്പിക്കുന്നു. സ്വപ്നത്തിൽ ഇവ സൂക്ഷ്മമായിത്തീരുന്നു. സുഷുപ്തിയിൽ മാൻറിലും ദീപവും എന്നതിൽ മാൻറിലിനു സ്വയമേവ ചേർച്ചകൊണ്ട് മാൻറിൽ പ്രകാശിക്കുന്നു. പക്ഷേ മാൻറിൽ പ്രകാശിക്കുന്നതായി തോന്നുന്നു—തനിയെ നിൽക്കുമ്പോൾ അവിടെ മററൊന്നും കാണുകയില്ല.

## 8-4-1937

അന്വേഷണം മൂലം വൈഷമ്യം ഏർപ്പെട്ടതിനാൽ അന്വേഷണരഹിതമാവുമ്പോൾ തന്നെ ലഭിക്കുന്നു.

ഈ ജാഗ്രത്തിൽ ശ്രമംകൂടാതെ യാതൊന്നും ഇല്ല. ആഹാരം കഴിക്കൽ തുടങ്ങി ശരീരംവെച്ചുകൊണ്ടിരിക്കുന്നതുപോലും ശ്രമമാണ്. ഇത് ശ്രമമാണെന്നു കണ്ടതും ശ്രമംതന്നെ. അപ്പോൾ ഇവയോരോന്നും ശ്രമമാണെന്നു കണ്ടവൻ ശ്രമരഹിതനായിരിക്കണം. ഇഷ്ടംമൂലം ദുഃഖം. ദുഃഖവും ഇഷ്ടമാകുമ്പോൾ ഇഷ്ടസ്വരൂപം.

വെളിച്ചത്തിൽ ഇരുട്ടിന്റെ സംസ്കാരം ശൂന്യാതീതമായി വ്യാപകമായി വ്യാപകത്തെവിട്ട് വെളിച്ചം നിൽക്കാത്തതായി. വ്യാപകമായ പ്രകാശമാണ് തന്റെ സ്വരൂപം. താൻ അതിനെ വിട്ട് പിരിയാതിരിക്കുന്നു. വ്യാപ

കമായ പ്രകാശം ചിന്മാത്രം. അതിൽ അസത്തില്ല—അതുകൊണ്ടു സത്തുമാത്രം. സത്തുമാത്രമായും ചിത്തുമാത്രമായും നോക്കുന്നവൻ നോക്കുന്നവനെത്തന്നെ കാണുന്നതായും ഇരിക്കുന്നു താൻ.

## 9-4-1937

വിശപ്പ് എപ്പോൾ ഉണ്ടാകുന്നു? നാം ഭക്ഷണം കഴിക്കുന്നു. കഴിച്ച ആഹാരം ആമാശയത്തിലെത്തി ശരീരാംശമായി മാറി ബാക്കിയുള്ളതിനെ ബഹിഷ്കരിക്കുന്നു. ഇപ്പോൾ തനിക്കു ഉററതായ തനിക്കു തന്നതായ ശരീരം ഒന്നിനേയും വഹിക്കുന്നില്ല. ആ ശരീരത്തിന് ഏതോ ഒന്നിന്റെ സന്നിധിയിൽ നിൽക്കാൻ കഴിയാതെ ആകുന്നു. ക്രമേണ ക്ഷീണിക്കുന്നു. നടക്കുക മുതലായ വൃത്തികൾക്ക് ഉതകിയ ശരീരം ഇപ്പോൾ ക്രമേണ അചേതനമായിത്തീരുന്നു—ഈ അവസ്ഥക്ക് വിശപ്പുള്ള അവസ്ഥയെന്നു പറയുന്നു. അതിനു പരിഹാരമായി ആഹാരം കഴിക്കുന്നു. അവിടെ ആഹാരത്തെ തന്റേതായി വെച്ചിട്ട് താൻ അതിനെ കഴിക്കുവാൻ തുടങ്ങുന്നു. ഇങ്ങനെ ജഗത്തിനെ ആകപ്പാടെ നോക്കിയാൽ അഴിക്കലായി ചെയ്യുന്നു. ഇതിനു കാരണം ആഗ്രഹമാണ്. ഇങ്ങനെ ഈ ആഗ്രഹത്തിൽപെടാത്തതായി ഇതുപോലെ വേറെ ഇരിക്കുന്നു. അങ്ങനെ ആഗ്രഹസ്വരൂപങ്ങൾ അന്യമായിരിക്കുമ്പോൾ തനിയ്ക്ക് ഉററതായ ആഗ്രഹസ്വരൂപത്തെ അഴിക്കാൻ ശ്രമിക്കുന്നു. അതാണു മരണം.

ഈ പ്രപഞ്ചം മുഴുവനും അതുകൊണ്ട് തന്റെ സന്നിധിയിൽ അഴിയുന്നു.

## 10-4-1937

(1) പിതാവിൽ നിന്നും പുത്രൻ എന്നപോലെയോ

(2) മണ്ണിൽനിന്നും കുടം എന്നപോലെയോ [പാൽ തൈരാകുക—പരിണാമ (ആരംഭ) പക്ഷം]

(3) വായുവിൽ നിന്നും കാററ് എന്നപോലെയോ (ബ്രഹ്മത്തെപ്പോലെ പ്രപഞ്ചം—നിത്യപക്ഷം)

(4) വെള്ളത്തിൽ നിന്നും തിര നുര ചുഴി എന്നപോലെയോ (സമുദ്രത്തിൽ തരംഗം—വൃത്തിപക്ഷം)

(5) ആകാശത്തിൽ നിന്നും നിഴൽ എന്നപോലെയോ (രജ്ജുവിൽ സർപ്പംപോലെ—വിവർത്തപക്ഷം)

ആദിയിൽ ചൈതന്യം വികസിക്കുന്നു. സത്തുചിത്താനന്ദമായും അത് ആഗ്രഹസ്വരൂപമായും തീരുന്നതിന് മായയിൽ ഏതെങ്കിലും ഒന്നു ചെയ്യണ്ടേ എന്ന് ആലോചിക്കുക കൂടെ വേണ്ടോ. കാണുന്നവനിൽ

കാണുക. ഇരിക്കുമ്പോൾ കാണുന്നതിന് ഉപകരണമായ കണ്ണ് നിവർത്തിച്ചു കഴിയുന്നു.

## 11-4-1937

ഈശ്വരന്റെ വ്യാപ്തിയെ കവിഞ്ഞ് ഒന്നില്ല. അത്ര മഹനീയ വ്യാപ്തിയുള്ള ഈശ്വരന് അന്യമായ പ്രപഞ്ചത്തിനു കാരണമായ മായ എവിടെ ഇരിക്കുന്നു? സൂര്യന്റെ മഹാവ്യാപ്തിക്കകത്ത് ചന്ദ്രന്റെ തുച്ഛമായ വ്യാപ്തി എന്നുപോലെയാണോ ഈശ്വരനും മായയും. ഇങ്ങനെ അല്ല. ഈശ്വരന്റെ മഹനീയ വ്യാപ്തിയെ വിട്ടിട്ട് മറ്റൊരു വ്യാപ്തി ഇല്ല. മഹനീയവും അതേ സമയത്തു തന്നെ അപാരം അല്ലെങ്കിൽ പ്രകാശവും ആണ് ഈശ്വരന്റെ വ്യാപ്തി.

## 12-4-1937

മഹാവ്യാപ്തിയെ കൊള്ളുമ്പോൾ അതോടുകൂടെ പ്രകാശവും കൂടെ നിന്നാൽ അതുതന്നെയാണ് അപരോക്ഷം. മഹാവ്യാപ്തി ഏർപ്പെട്ടാലും പഴക്കംമൂലം പ്രമാദം തോന്നാം. ഇനിയും അപരോക്ഷാനുഭൂതി ഉണ്ടാകണമെന്നു തോന്നാം. ഈശ്വരൻ ഉണ്ട് എന്നു യുക്തികൊണ്ടു സ്ഥാപിക്കണം. കൊള്ളികൊണ്ട് അടികൊണ്ട പൂച്ചയെപോലെ ഈശ്വരന്റെ ഉണ്ട് എന്ന അപരോക്ഷാനുഭൂതി നിശ്ചയം. ഏതു പ്രമാദത്തെക്കൊണ്ടു മാഞ്ഞുപോയാലും അത്ഭുതമായ രീതിയിൽ വാസനയായിത്തീരും. അങ്ങനെ പഴകി വരണം. നിങ്ങൾ കാണുന്ന പ്രമാദരൂപങ്ങൾ നിങ്ങളെക്കൊണ്ടു പ്രകാശിക്കുന്നു. നിങ്ങൾക്ക് മേപ്പടി വാസന ഉണ്ടാകുമ്പോൾ അവ അവനെക്കൊണ്ടു പ്രകാശിക്കും. നിങ്ങളുടെ നിശ്ചയത്തിൽ ഉണ്ടാകുന്ന ബോധം വാസനയിൽ നിന്നും അരുൾ ഈ ബോധത്തെ വിഴുങ്ങിക്കൊണ്ട് അരുൾ അവനായി അഴിഞ്ഞുപോകും. നാട്ടിയ തൂണിനെ വീണ്ടും പാരകൊണ്ട് കുത്തി ഉറപ്പിക്കുന്നതുപോലെ. ഇത് ഏതു പ്രകാരമെന്നാൽ ഈശ്വരൻ ഉണ്ട് എന്ന് ഉറയ്ക്കുമ്പോൾ അവിടെ അമൃത് ഊറും. അമൃത് ഊറുന്നത് എവിടെ നിന്ന് എന്ന് ആദ്യം കാണുകയില്ല, അമൃത് ഭക്ഷിക്കുന്നവന്റെ വായിൽതന്നെ ഇതു കാണാം. ഇവിടെ അമൃതിനെ അമൃതുതന്നെ കഴിക്കും.

## 17-4-1937

നാം കഴിക്കുന്ന ആഹാരം ശരീരത്തിൽ ചേരുന്നതിനെ നാം ഒന്നും ചെയ്യുന്നില്ല. ഈ ശരീരം പഞ്ചഭൂതങ്ങളെക്കൊണ്ട് ഉണ്ടാക്കപ്പെട്ടതാണ്. ശരീരം മാത്രമല്ല പ്രപഞ്ചവും പഞ്ചഭൂതനിർമിതമാണ്. പ്രപഞ്ചമാകുന്ന വിളക്കിൽ ശരീരമാകുന്ന തിരിയിട്ട് ജീവൻ രണ്ടുവിധം കത്തുന്നു. അനാത്മാകാരമായും ആത്മാകാരമായും—കർപ്പൂരം ചുമ്മാതിരുന്നാലും പൊയ്പ്പോകുന്നു. വിവേകം കൊണ്ട് ഉണ്ടാകുന്ന ബോധത്തിന്റെ മുമ്പാകെ

അരുൾ കർത്തൽ (ആത്മാകാരത്തിൽ) സംഭവിക്കുന്നു.—അതിൽ ശരീരത്തിൽ കൂടെ സർവപ്രപഞ്ചവും ശരീരത്തിൽ കലർന്ന് രണ്ടുംകൂടെ എരിഞ്ഞുപോകുന്നു. അതിലേക്ക് വേണ്ടത് വിവേകം മാത്രം. പഞ്ചഭൂതാത്മകമായ ശരീരം പഞ്ചഭൂതജഗത്തിൽ നിന്നും ദിവസംപ്രതി ആവാഹിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ സ്ഥിതിഗതികളെ കാണാതെ അതിനെ തിന്നുകൊണ്ടിരിക്കുന്നതിനെ കാണുമ്പോൾ ഇതുപോലെ യുക്തിതോന്നുന്നു. ഉദാ:–കുളം; മട; എണ്ണ; അഗ്നി; കർപ്പൂരം മുതലായവ. തന്റെ സങ്കല്പവും ഈശ്വരസങ്കല്പവും ഉള്ളതിൽ തന്റെ സങ്കല്പത്തിൽ ഈശ്വരസങ്കല്പം അരുളായി പകരുകയും അതിനെ നോക്കിയതിൽ സഞ്ചിത ആഗാമി പ്രാരബ്ധാൽ ശരീരം വന്നു വായ്ക്കുന്നു. ആഹാരത്തെ തേടുന്ന വൃത്തി അനാത്മാകാരമാണ്—ഈ അനാത്മാകാരത്തിനു സൗകര്യവും ആത്മാകാരത്തിൽ, അനാത്മാകാരംതന്നെ. ആത്മാകാര സ്വരൂപമാണെങ്കിൽ വൈഷമ്യം തോന്നുന്നില്ല.

## 22-4-1937

ദർശനങ്ങൾ (ആത്മീയ) വിക്ഷേപമല്ലേ? ദർശനങ്ങൾ കാണുന്ന താൻ ഉണ്ട് എന്നും അതുകൊണ്ട് താൻ നിത്യനാണെന്നും അറിയണം. വണ്ടി ഓടുമ്പോൾ തീരപ്രദേശത്തുള്ള വൃക്ഷങ്ങൾ ഓടുന്നതുപോലെ തോന്നുന്നു. അവയെ കാണുന്ന താൻ ഓടുന്നില്ലായെന്നറിയണം—അതാണു ബോധം. വണ്ടി ഓടുന്നതു കൊണ്ടാണ് വൃക്ഷങ്ങൾ ഓടുന്നതുപോലെ തോന്നുന്നത്. വൃക്ഷങ്ങൾ നിശ്ചലമാണ്. വണ്ടിയാണ് ഓടുന്നതെന്നും ഇവരണ്ടിൽ നിന്നും അന്യമായ താൻ ഓടാതെ ഇരിക്കുന്നുവെന്നും കാണുന്നത് അരുളും അപ്രകാരമുള്ള തന്റെ അറിവിനെ അറിയുന്നത് അരുൾ അതീതവുമാകുന്നു.

## 27-4-1937

മായയ്ക്കു വിക്ഷേപമെന്നും ആവരണമെന്നും ശക്തിരണ്ട്. സാത്വികം രാജസം താമസം എന്നു ഗുണത്രയവും അനാത്മാകാരം എന്ന സ്വരൂപവും. ആത്മാകാരമെന്നഭാവവും ഉണ്ട്. ഇതിൽ താമസരാജസ സാത്വികം എന്നിവ ഏർപ്പെട്ടാൽ ഒരിക്കലും ഗുണത്രയത്തിനു അതീതമായി ഒന്നും ഉണ്ടാകയില്ല. അത് മായയിൽ പെട്ടിരിക്കുമ്പോൾ ആത്മാകാരഭാവംകൊണ്ടു കാണപ്പെടുന്നു—ഈ ആത്മാകാരഭാവം കൊണ്ടാണ് ഇളക്കംമറപ്പ് എന്ന ശക്തിയും മുതലായവ ഉണ്ടെന്ന് അറിഞ്ഞതിനാൽ മായയ്ക്ക് ഉപരിയായി ഇരിക്കുന്നു. ഇങ്ങനെ വ്യഷ്ടിയിൽ അവിദ്യയിൽ ഇളക്കം മറപ്പുഎന്നിവ. മുക്തനിൽ ഇളക്കം മറപ്പു ഇരിക്കാൻ പാടില്ല. ത്രിഗുണസ്വരൂപം ഇരിക്കാൻ പാടില്ല. അനാത്മാകാരം മുതലായവയും. ഇങ്ങനെ ആത്മാകാരഭാവം നമുക്കു ലഭിക്കാതെതന്നെ ലഭിച്ചിരിക്കുന്നു.

ഇപ്പോൾ ബോധസ്വരൂപത്തിലും അപ്പോൾ അരുൾ സ്വരൂപത്തിലും ഇരിക്കുന്ന ആത്മാകാരം അരുൾ സ്വരൂപത്തിൽ ആയാൽ ബോധം അരുളിൻെറ വായ്ക്കകത്ത് ആകയും മുക്താകാരം നമുക്കു കിട്ടുകയും ചെയ്യും.

നാം ഇങ്ങനെ ജനിച്ചുമരിച്ചാൽ പോരാ. മോക്ഷം വേണമെന്ന് ഒരുവൻ അന്വേഷിക്കുമ്പോൾ ആ മോക്ഷം ആത്മസ്വരൂപംകൊണ്ട അരുൾ വടിവായി. മോക്ഷം ഉണ്ടായിരിക്കുന്ന ആ ദേശത്തും ആ കാലത്തും ഇരിക്കുന്ന അരുൾ സ്വരൂപത്തിൽ ഇരിക്കുന്നുവെന്നു വന്നാൽ എങ്ങും നിറഞ്ഞ് സർവനാമങ്ങളെയും അഴിച്ച് അനാത്മാകാരത്തേയും അഴിച്ച് ആ കാലത്തും ആ ദേശത്തും എന്നുവരാൻ പാടില്ലാത്തതിനാൽ ഇക്കാലവും ഈ ദേശവും നിരർഥകമായിപ്പോകുന്നു. മായയുടെ ആത്യന്തികനിവൃത്തിയിൽ അരുൾ ആവശ്യമില്ലാത്തതിനാൽ ബ്രഹ്മസ്വരൂപം വിശേഷമായി അനുഭവപ്പെടുന്നു. അതിന് അത് അപരോക്ഷമായി കൊള്ളുന്നു. ഇത് അക്കാലത്തും ആ ദേശത്തും ഇരിക്കുന്ന ശബ്ദം കൊണ്ട് ഉണ്ടാകുമ്പോൾ ആ ശബ്ദം സാക്ഷാത്കാരത്തിനു ബാഹ്യസാധനമായിരിക്കുന്നു. ഇങ്ങനെ മോക്ഷം സാധനകൊണ്ടുതന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ ശബ്ദം മായയിൽപെട്ട് മായയിൽ ആത്മാകാരം ഉണ്ടെന്നുപറഞ്ഞതിൽ ഭാവനാതീതമായിപോകുന്നു. ഇങ്ങനെ സാക്ഷാത്കാരം ആകാശസ്വരൂപത്തിൽ ശബ്ദം കലരുക എന്നതിനാൽ മാത്രം സംഭവിക്കുന്നു. ആകാശത്തിൽ ഈ ശബ്ദം ഭിന്നതകൂടാതെ മാഞ്ഞ് നിർഭയമായ മോക്ഷാവസ്ഥ പുതുതായി ഉണ്ടാകുന്നപോലെയും ചെയ്യുന്നു.

അതുകൊണ്ട് താമസഅഭ്യാസം കൊണ്ട് താമസത്തെ ഊട്ടിക്കൊള്ളണം അതുപോലെ ആത്മാകാരത്തെകൊണ്ട് ആത്മാകാരത്തെ ഊട്ടിക്കൊള്ളണം. ഇങ്ങനെ മോക്ഷസാധനം സുലഭമായിത്തീർന്നു.

താമസബന്ധം (സ്ഥൂലബന്ധം) ജഗത്ത് ശരീരം
രാജസബന്ധം പ്രാണൻ

സാത്വികബന്ധം. മനസ്സാദികൾ. അഗ്നി ആകാശം അനാത്മാകാരബന്ധം. ദുഃഖവും അതിൻെറ പ്രേരകവും എന്നവിധം ത്രിഗുണബന്ധങ്ങളും അനാത്മാകാരബന്ധത്തിലും കടന്നിട്ട് നിവാരണം അന്വേഷിക്കുന്നു. ആത്മാകാരമായ സാക്ഷിബന്ധംകൊണ്ട് (ആത്മാകാരം ഒന്നുകൊണ്ടുതന്നെ) നാലുബന്ധങ്ങളേയും ജയിക്കുന്നു. ആത്മാകാരം ഇന്നതാണെന്നു പൂർണമായി അറിയുന്നതുകൊണ്ടുതന്നെ ഇതര നാലുബന്ധങ്ങളേയും ജയിക്കുന്നു. നിവൃത്തിക്കപ്പെടുന്നു. ആത്മാകാരം എന്നതറിഞ്ഞാൽ നാലുബന്ധങ്ങളും അല്ലെങ്കിൽ സപ്തഭൂമികളും

കടക്കുന്നു—ചന്ദനംതേച്ചശേഷം കുളിച്ചാലും അവനിൽ ഒരു വാസന മാത്രം ശേഷിക്കുന്നതുപോലെ. ആത്മാകാരം നാലു ബന്ധങ്ങളും അററതും നാലാമത്തെ ഭൂമിയായ സത്വാപത്തിയെ കടന്നതും ആയ വിദേഹകൈവല്യത്തെ നൽകുന്നു. ഇതിനു കീഴ് ജീവൻമുക്തി മാത്രമേ സംഭവിക്കൂ. ഇങ്ങനെ ആത്മാകാരംകൂടി ബന്ധമാക്കിയിട്ട് നിവാരണമാകുന്നു—അരൂപം ആകാശമാണെന്നും, അത് അറിഞ്ഞതു ബോധമാണെന്നും അറിഞ്ഞത് അതീതമെന്നും.

ഇത് സാധ്യമല്ലെങ്കിൽ ഗുണനിർഗുണോപാസനകളിൽ നിർഗുണം ഉത്തമം അതു സാധ്യമല്ലെങ്കിൽ സഗുണം എങ്കിലും ആകാവുന്നതും അതും സാധ്യമല്ലെങ്കിൽ ഈശ്വരൻ ഉണ്ട് എന്നെങ്കിലും വിചാരിക്കേണ്ടതു മാകുന്നു.

കാണുക എന്നുള്ളത് ഒരിടത്ത് സംഭവിച്ചിരിക്കും (മററതുകളൊന്നും കാണാത്തപ്പോൾ) മററതുകൾ തന്നെ കണ്ടാലും ഇല്ലെങ്കിലും ശരി കാണുക എന്നത് സംഭവിച്ചിരിക്കും. ഒരു സ്വരൂപസ്വഭാവത്തിന് ഭിന്നമായ ഒരു സ്വരൂപസ്വഭാവം ഉണ്ടാകുമ്പോൾ കാണുക എന്നത് സംഭവിക്കുന്നു. സ്വരൂപസ്വഭാവമായിട്ടുള്ള വസ്തുക്കളെ ചേതനമെന്നും സ്വരൂപസ്വഭാവങ്ങൾ ഭിന്നമായവയെ അചേതനമെന്നും പറയുന്നു. ചേതനാചേതനങ്ങളിൽ സ്വരൂപംതന്നെ സ്വഭാവമാകുന്നത് ചേതനം—അല്ലാത്തതാണ് അചേതനം. സ്വരൂപം തന്നെ സ്വഭാവമാകുന്ന താൻ താനാണ്. കാണുന്നത് എന്നതിനാൽ താൻ ചേതനവും എപ്പോൾ ജീവനിൽ കാണപ്പെടുന്നവയെല്ലാം മുട്ടുമോ അപ്പോൾ ജീവൻ പരമാത്മാവാകുന്നു. അങ്ങനെ മുട്ടുമ്പോൾ തൽപദംത്വംപദം. ചേതനം അചേതനം എന്നതുകളിൽ വ്യഷ്ടി സമഷ്ടി ചേർന്നിരിക്കുന്നു. വ്യഷ്ടിചേരുമ്പോൾ ശരീരം ജീവൻ. സമഷ്ടി ചേരുമ്പോൾ ഈശ്വരൻ ജഗത്തും. ജീവനും ശരീരവും ഇപ്പോൾ ചേതനവും അചേതനവും കലർന്നിരിക്കുന്ന അവസ്ഥയാണ്. എണ്ണയും വെള്ളവും ചേരുന്നില്ല എങ്കിലും കലക്കിയാൽ ചേർന്നതുപോലെ തോന്നും. ജീവൻെറ ചേതനഭാവം ജഡത്തിൽ ചേർന്നിരിക്കുന്നതുപോലെയാകയാൽ ആഹാരാദികൾ വേണ്ടിവരുന്നു. ജീവൻെറ ചൈതന്യഭാവമാണ് അന്വേഷണത്തിനു കാരണം. ചൈതന്യസ്വരൂപം നിവാരണത്തിനു കാരണവുമാകുന്നു.

സ്വത്തുണ്ടാക്കിയവന് സ്വത്തിൻെറ പരിപാലനത്തിൽ ജീവഹാനി സംഭവിക്കാം. ചൈതന്യം ജഡം എന്നതിൽ വ്യഷ്ടി ചേരുന്നത് ചേതനഭാവത്തിൽ അല്ല. ജഡത്തിൽ ജീവൻ എന്ന് ഒന്ന് പ്രത്യേകം കാണാത്തതുപോലെ ഈശ്വരൻ എന്ന് ഒന്ന് പ്രത്യേകം കാണുന്നില്ല. അകത്ത് ഇല്ലെങ്കിലും ജീവൻ അകത്ത് ഇരിപ്പുണ്ട് എന്നതിനാൽ സംസാരവും അകത്ത് ഇല്ലായെന്നതിനാൽ പരോക്ഷജ്ഞാനവും അതിൽതന്നെ എന്നതിനാൽ അപരോക്ഷജ്ഞാനവും സിദ്ധിക്കുന്നു.

വ്യഷ്ടി സമഷ്ടിഭാവം ചൈതന്യത്തോട് ചേർന്നില്ലെങ്കിൽ ഒരു വൈഭവവും കാണുന്നില്ല. ജഡം ശക്തിയോടു കൂടിയായാലും ഇല്ലെങ്കിലും ചേരുന്നില്ല. വ്യഷ്ടിസമഷ്ടിഭാവം ഇങ്ങനെ ചൈതന്യത്തെ കൂടാതെ കാണപ്പെടുന്നില്ലാത്തതിനാൽ മാധ്വാചാര്യരുടെ ദ്വൈതവാദം ഖണ്ഡിക്കപ്പെട്ടു.

## 12-5-1937

ചേതനാചേതനങ്ങൾ തന്നിൽ അടങ്ങിയിരിക്കുന്ന ഒരു സ്ഥിതിയാണ് ഇപ്പോൾ ഉള്ളത്. നമ്മിൽ ചേർന്നിരിക്കുന്ന അചേതനം ചേതനവൈഭവത്തെക്കൊണ്ട് ഉണ്ടായിരിക്കുന്നു—ഇങ്ങനെ മാത്രമല്ലാതെ ശിലപോലുള്ള ജഡഭാവന നമുക്കില്ല—മിശ്രത്തിൽ ഇനി ഒരു വൈഭവം—നമുക്ക് ഇഷ്ടംപോലെ ചലിപ്പിക്കാമെന്ന ജഡം. അങ്ങനെ കഴിയാത്ത ഒരു ഭാഗം.

വായുവിനെ തള്ളിയിട്ട് സ്ഥൂലത്തെ കൊള്ളണം. വൃത്തിവായുവിനെ തള്ളിയിട്ട് വൃത്തിയെകൊള്ളണം. വൃത്തിവൃത്തിയെ കൊള്ളുമ്പോൾ സകലസ്ഥൂലങ്ങളും അവനു അടിമയാകുന്നു—വൃത്തി വൃത്തിയായിപോകുന്നത് അതിസൂക്ഷ്മത്തിലാണ്.

## 15-5-1937

ബന്ധമോക്ഷങ്ങൾ ഒരിക്കലും വിഷയമാകാൻ തരമില്ല—വിഷയമാകുന്ന പക്ഷം മോക്ഷം അന്വേഷിക്കാൻ പാടുള്ളതല്ല. ഒന്നിനെ കണ്ടുകൊണ്ടിരിക്കുമ്പോൾ അതിനെ കണ്ടുകൊണ്ടിരിക്കയെന്നതേ നടക്കുന്നുള്ളു. ബന്ധമോക്ഷങ്ങൾ വിഷയമാകാതെ പോകുന്നിടത്ത് മോക്ഷവും വിഷയമാകാതെ പോകും.

സൂര്യൻ രണ്ട് (1) സൂര്യൻ ഉണ്ട് എന്നിടത്ത് വിളക്കും ഇരുട്ടും.

(2) ഇത് സൂര്യൻ: എന്നിടത്ത് വിളക്കും ഇരുട്ടും ആവശ്യമില്ലാത്തതായി വിഷയമാകാതെ പോകുന്നുവെന്ന് വിഷയമാകുന്നതു ബന്ധം. അതു തന്നെ മോക്ഷവും.

മുള്ളു ദുഃഖത്തെ നൽകിയതുമൂലം ബന്ധം. മുള്ളു സൂചിയെ എടുത്ത് സുഖത്തെ നൽകിയതുമൂലമോ? താൻ ബഹിഷ്കരിക്കമൂലം ബന്ധമോക്ഷമില്ലാതെ വരേണ്ടത് വരുന്നു.

വിദ്യാഭ്യാസം ചെയ്യുന്നതിനു മുമ്പ് ആൾ ഉണ്ടായിരിക്കണം. വിദ്യാഭ്യാസം ചെയ്താലും ചെയ്തില്ലെങ്കിലും ജീവിക്കാം. എങ്കിലും വിദ്യാഭ്യാസം ചെയ്തവന് അതില്ലാത്തവനെക്കാൾ ഒരു മെച്ചം കല്പിക്കുന്നു. മോക്ഷത്തിനു മുമ്പും ആൾ ഉണ്ടായിരിക്കണം. ബന്ധത്തിലും ഉണ്ടാ

യിരിക്കണം. അവൻ രണ്ടിലും തുടർന്നുകൊണ്ടേയിരിക്കുന്നു. അപ്പോരം മോക്ഷം എന്നാൽ എന്ത്? ഉണ്ടായിരിക്കുന്നവൻ മോക്ഷം എന്ന പന്ഥാവിൽ ഉണ്ടായിരിക്കുമ്പോരം എന്തു സംഭവിക്കുന്നു?

സൂര്യനെ മറയ്ക്കുന്ന മേഘത്തെ സൂര്യനെകൊണ്ടുതന്നെ കാണുന്നു. അതുപോലെ മോക്ഷബന്ധങ്ങളെ കണ്ട താൻ അവയെ വിഷയീകരിക്കാതെ തനിയെ നിൽക്കുന്നു.

## 17-5-1937

പഞ്ചസാര, കരിമ്പ്, കാപ്പി ഇതുകളിൽ മധുരം എങ്ങനെ ഇരിക്കുന്നവോ അതുപോലെ ആത്മാവ് ജീവൻ ജീവഭോഗങ്ങരം. പഞ്ചസാരയിൽ മധുരം പൂർണമായിരിക്കുന്നതുപോലെ ആത്മാവ് ആത്മജ്ഞാനംകൊണ്ട് പൂർണമായിരിക്കുന്നു. ജ്ഞാനത്തിനു ഇനി ഒന്നും ചെയ്യേണ്ടതില്ല. ഇങ്ങനെ ഇരിക്കുന്ന ആത്മാവ് എവിടെ എങ്ങനെ ഇരിക്കുന്നു? അതിനു വ്യഷ്ടിസമഷ്ടി ഭാവമുണ്ട്. സമഷ്ടിയിൽ നിന്നും വ്യഷ്ടിയാക്കാൻ ഏതാണ്ട് വേണം. അതിന്റെ ജ്ഞാനത്തിന് മറ്റൊന്നിനേയും ആശ്രയിക്കുന്നില്ല. അതു വേറൊന്നിൽ ഇരിക്കുന്നുവെങ്കിൽ അതു എവിടെ? വ്യഷ്ടിസമഷ്ടിഭാവങ്ങരം ഉണ്ടെങ്കിൽ വ്യഷ്ടികാലത്തും സമഷ്ടികാലത്തും എവിടെ ഇരിക്കണം? ആത്മാവ് ഉപാധിയോടു ചേർന്നിരിക്കുമ്പോഴേ വ്യഷ്ടിയാകുന്നുള്ളു. ഉപാധിയോട് ചേർന്നില്ലെങ്കിൽ അത് അതിൽതന്നെ ഇരിക്കയും അത് അതിനെത്തന്നെ അറിയുകയും ചെയ്തു. അതിന്റെ ജ്ഞാനം സ്വരൂപം ഇവ ആശ്രയരഹിതമായി ഇരിക്കുന്നു. ഒരു തെങ്ങിനെപ്പോലെ ഇനിഒന്ന് ഉണ്ടെങ്കിലേ സമഷ്ടി സംഭവിക്കൂ. ആത്മാവിനെപ്പോലെ ഇനി ഒന്ന് ഇല്ലാത്തതിനാൽ അതിനം വ്യഷ്ടിസമഷ്ടി ഭാവമില്ല. ഉപാധികൊണ്ട് വ്യഷ്ടിസമഷ്ടിഭാവം ഉണ്ടാകുന്നോ? ഉപാധിരഹിതമാണ് ഇത്. സർവത്തിനും ആധാര അധ്യ അധിഷ്ഠാനദ്രഷ്ടാവാണ്. അതുകൊണ്ട് അതിന്റെ സ്വരൂപം നിത്യപ്രാപ്തമായി ഇരിക്കുന്നു. നാശമില്ലാത്തതായും സുഖസ്വരൂപിയായും ദുഃഖം അശ്ശേഷം ഇല്ലാത്തതായും സുഖം അനുഭവിക്കൽ എന്ന് ഒന്നില്ലാത്തതായും ഇരിക്കുന്നത് ആത്മാവ്. സുഖം അനുഭവിക്കൽ എന്നത് ആത്മാവിന്റെ സുഖംതന്നെ എങ്കിലും ഭ്രാന്തി സ്വരൂപമാണ്. സുഖം അനുഭവിക്കൽ എന്നിടത്ത് ഖംകൂടെ കലരുന്നു. ഈ ഭ്രാന്തിസുഖം തന്നിൽതന്നെ ഇരിക്കുന്നു. അതുതന്നെ കാണുന്നു, അതിനാൽ എല്ലാപേരും ആത്മസുഖംതന്നെ ഇഷ്ടപ്പെടുന്നു.

നാം പലതും സ്വീകരിക്കുന്നു. അത് ഭിന്നതയോടെ വർത്തിക്കട്ടേ എന്നു വിചാരിച്ചല്ലാ സ്വീകരിക്കുന്നത്. പലതും ഒരുവൻ തിന്നാലും അതുകരം താനായിട്ട് ഐക്യപ്പെടണം എന്നുള്ളതുപോലെ സുഖം അനുഭവിക്കൽ എന്നുള്ളിടത്ത് എന്തുകൊണ്ട് തൃപ്തിപ്പെടുന്നില്ല. അതിൽ

നിന്ന് എന്തു വെളിവാകുന്നു. അനുഭവിക്കൽ കൂടാതെ നിറവുണ്ടാകണമെന്ന്. വെള്ളംവേണമെങ്കിൽ ഒരു പാത്രംകൂടെ വേണം. ആവിയാണെങ്കിൽ പാത്രത്തിൽ കൊള്ളുന്നില്ല. ഐസാണെങ്കിൽ അതുതന്നെ പാത്രമായിരിക്കുന്നു. രാജാവു മുതൽ ചക്രവർത്തിവരെ ഉച്ചരിക്കയും വിചാരിക്കയും ചെയ്തിട്ടും അവസാനിച്ചില്ല. ചക്രവർത്തിയെ ഉണ്ടാക്കിയതായും ഇരുത്തുന്നതായും അഴിക്കുന്നതായും ഒരാൾ ഉണ്ട് എന്നു വന്നു. അത് ഈശ്വരനാണെന്നും വരുന്നു. എന്നാൽ ഈശൻ എന്ന് ശബ്ദിക്കയും വിചാരിക്കയും ചെയ്താൽ അതിന് ഉപരി ഒന്നുമില്ല. ശബ്ദങ്ങളേയും വിചാരങ്ങളേയും ഒടുക്കിക്കൊള്ളുവാൻ അതുകളുടെ അന്തം ഉണ്ട്. ശബ്ദിക്കയും വിചാരിക്കയും ചെയ്യാൻ കഴിയുന്ന ഒരുവൻ വിചാരിക്കയും ശബ്ദിക്കയും ചെയ്യുന്നതിനുമുമ്പ് അവൻ ഉണ്ട്. ശബ്ദവിചാരങ്ങൾ ഈശൻ എന്നാകുമ്പോൾ അതിന് ഉപരി പോകുന്നില്ല. ആ ശബ്ദം അവിടെ അവസാനിച്ചുകഴിഞ്ഞു. അതുപോലെ വിചാരവും അവസാനിച്ചു. അപ്പോൾ ശബ്ദവിചാരങ്ങൾ ഭിന്നതകൂടാതെ അവസാനിച്ചു. അതുപോലെ ശബ്ദവിചാരങ്ങൾ ഭിന്നതകൂടാതെ ഒരിടത്തു നിന്ന് ഉണ്ടാകയും ചെയ്യുന്നു. ഇവിടന്ന് ശബ്ദവിചാരങ്ങൾ നാനാത്വത്തോടും വ്യഷ്ടിയോടും ചേർന്നാകയാൽ പ്രമാദം തീരുന്നില്ല.

ശബ്ദം വൃത്തിസ്വരൂപമാണ്. വിചാരം തന്റെ തുച്ഛഭാവം എടുത്തുകാണിക്കൽ. എങ്ങും നിറഞ്ഞിരിക്കുന്ന പരമാത്മാവിലുണ്ട് ജീവൻ എന്ന ഒരു ഭാവം – അപ്പോൾ തന്നെ വിചാരം സംഭവിച്ചു. കപ്പൽ ഒരുവന് ഉണ്ട്. എങ്കിലും വള്ളത്തിൽ കയറി കപ്പലിൽ കയറുന്നു.

ആത്മാകാരം എന്ന വായ്ക്കകത്ത് ആത്മാകാരം, അനാത്മാകാരം എന്ന രണ്ടു വായുണ്ട്—ആത്മാകാരം മറഞ്ഞും അനാത്മാകാരം വെളിപ്പെട്ടും ഇരിക്കുന്നു. അനാത്മാകാരമായ വായ്ക്കകത്തു കൂടെ ആത്മാകാരമായ വാ തുറക്കുമ്പോൾ അതിനുള്ളിൽ ആത്മാകാര വാ ഇരുന്നു പോകുന്നു.

എഴുമ്പിക്കൊണ്ടിരിക്കുന്ന ആശയിലോ അതിൽനിന്നും ഉണ്ടാകുന്ന ദുഃഖത്തിലോ പോകാതെ അവിടെത്തന്നെ നിറുത്തുമ്പോൾ അതുതന്നെ ആനന്ദസ്വരൂപനാകുന്നു.

## 29-5-1937

വിചാരം, ശബ്ദം ഇവകൾ പല രൂപങ്ങളെ വഹിച്ചിട്ട് പിന്നീട് ഒന്നിക്കുന്നു.... നദികൾ സമുദ്രത്തിൽ ചേരുന്നതുപോലെ. മഹാജലനിധിയിൽ ആത്മാവാകുന്ന ഊററ് ബ്രഹ്മസ്വരൂപൻ.

## 31-5-1937

സ്വയംപ്രകാശിയായ താൻതന്നെ പ്രകാശിച്ചിട്ട് താൻ വഹിക്കുന്ന ശരീരത്തെ പ്രകാശിപ്പിച്ചിട്ട് കണ്ണാടിയേയും പ്രകാശിപ്പിച്ചാൽ മാത്രമേ തന്റെ നിഴൽ എന്ന് അറിയൂ. ജ്ഞാതൃജ്ഞാനജ്ഞേയങ്ങളെ പ്രകാശിപ്പിച്ചിട്ട് അറിവേ സ്വരൂപനായിരിക്കണം.

## 1-6-1937

പ്രാണൻ എന്താണ്? പ്രാണായാമം ചെയ്യുന്നതിനുമുമ്പ് ഒരുവനു പ്രാണനുണ്ടോ? ഉണ്ടെങ്കിൽ പ്രാണായാമം ചെയ്തവനും ചെയ്യാത്തവനും പ്രാണൻ ഒരുപോലെതന്നെയോ? ഒരുപോലെയാണെങ്കിൽ രണ്ടുപേർക്കും ഒരുപദവിതന്നെയാണോ ലഭ്യമാകുന്നത്? പ്രാണായാമം ചെയ്യുക എന്നത് ഒരു വൃത്തിയാണോ? വൃത്തിയാണെങ്കിൽ വൃത്തിസംഭവിക്കാൻ ഇടം വേണ്ടേ? ഈ ഇടം പ്രാണനു ഭിന്നമായിരിക്കുന്നുവോ? പ്രാണസ്വരൂപമായിരിക്കുന്നുവോ?

ഒന്ന് അർഥത്തെ കൊള്ളുമ്പോൾ, ശക്തിയെ കൊള്ളുമ്പോൾ, പ്രകാശത്തെ കൊള്ളുമ്പോൾ മററത് അഴിഞ്ഞുപോകുന്നു. ഉദാ:- കറുത്ത ബോർഡിൽ വെളുത്ത അക്ഷരം—കറുപ്പ് അർഥശൂന്യം.

അനേകങ്ങളെല്ലാം രണ്ടായിക്കാണുന്നുവെന്നും അതിൽ ഒന്നു കാരണവും മററത് കാര്യവും ആണെന്നും, കാരണത്തിന് പ്രാധാന്യം ഏറുകയാൽ കാര്യം ഇല്ലാതാകുകയും കാര്യം ഇല്ലാത്തതിനാൽ എല്ലാം കാരണം മാത്രമാകുകയും കാര്യം ഇല്ലാത്തതിനാൽ കാരണസ്വരൂപവും ആവശ്യം ഇല്ലാത്തതായി കാരണംകൂടെ അരുളായിത്തീരുകയും ചെയ്യുന്നു.

## 2-6-1937

ശ്രുതിയിൽനിന്നും നാം ആത്മസാക്ഷാത്കാരമാണ് വേണ്ടതെന്ന് അറിയുന്നു. നാം എന്തിനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞതാകുന്നുവോ അത് അറിഞ്ഞതായി. നമ്മുടെ യുക്തിയെക്കൊണ്ട് ഇതിൽ എത്രകണ്ട് വാസ്തവം ഉണ്ടെന്ന് അറിയുന്നുവോ അത് മതിയെന്നു തോന്നുകയും ചെയ്യുന്നു. മോക്ഷത്തെ വഴിയാകുംവണ്ണം അടഞ്ഞവരുണ്ട് എന്ന് ഈ നിശ്ചയംകൊണ്ട് വെളിപ്പെടുന്നു.

അഭുക്തപദാർഥത്തിൽ ഒരു തൃപ്തിയും ഉണ്ടാകാതെ ഒരുവനും ആഹാരം കഴിക്കുന്നില്ല. സുഖം അനുഭവിക്കണം എന്ന വാഞ്ഛ എല്ലാപേർക്കും ഉള്ള വാസ്തവമാണ്. ദുഃഖം അനുഭവിക്കുന്നവർപോലും സുഖത്തെ ഉന്നിയിട്ടുമാത്രമേ അനുഭവിക്കുന്നുള്ളു. ദുഃഖംകൊണ്ട് ദുഃഖം അനുഭവിച്ചാൽ തിരിച്ചറിയുന്നതല്ല. സുഖംകൊണ്ടാണ് ദുഃഖം അനുഭവിക്കേണ്ടതെങ്കിൽ ആ ദുഃഖനിവാരണത്തിന് വഴിതേടണമോ? നിത്യം നടക്കുന്ന

പ്രമാദമില്ലാത്ത കാര്യങ്ങളെ ഉററുനോക്കിയാൽ സാക്ഷാത്ക്കാരം വേണ്ടെന്ന് ഏതു ജീവിയും പറയും.

സുഖസ്വരൂപി എത്രത്തോളം സുഖം അനുഭവിക്കണമെന്നു വിചാരിക്കുന്നു. എങ്കിൽ ആ വിഷയം സുഖത്തെ രണ്ടായി തിരിക്കുകയും ദുഃഖം ഉത്ഭവിക്കുകയും ചെയ്യുന്നു. അല്ലാതെ ദുഃഖമില്ല. അപ്പോൾ സുഖം വിഷയമായിക്കൊള്ളുമ്പോൾ അതു ദുഃഖമായിത്തീരുന്നു. വിഷയമാകുമ്പോൾ അതു ഭാരമായിത്തീരുന്നു—ദുഃഖനിവാരണമാണ് സുഖം. ദുഃഖം മാത്രമെ വിഷയമാകുന്നുള്ളു. ദുഃഖം മാറുമ്പോൾ ആ സ്ഥലത്തു സുഖം നിറയുകയും ആ സുഖം അനുഭവിക്കുന്നതുപോലെ തോന്നുകയും അപ്പോൾ തന്നെ അതു അർത്ഥശൂന്യമായിപ്പോകുകയും ചെയ്യുന്നു.

## 3-6-1937

കാരണം, സൂക്ഷ്മം, സ്ഥൂലം എന്ന അവസ്ഥകളെകൊണ്ട് വിഷയങ്ങളെല്ലാം ഇരിക്കുന്നു. സ്ഥൂലത്തിൽ സമഷ്ടിസ്ഥായിയായി സ്ഥിതിചെയ്യുന്നു. അതുകൊണ്ട് സ്ഥൂല അഭിമാനദശയിൽതന്നെ നിവൃത്തി ഉണ്ടാകണം. ഇതുകളെല്ലാം വെറും രൂപത്തിലുള്ള മാററം അല്ലാതെ വസ്തുവിൽ മാററമില്ല. വ്യഷ്ടിരൂപകാലത്ത് സൂക്ഷ്മ കാരണങ്ങൾ അതിൻെറ ഉള്ളിൽ അകപ്പെട്ടതുപോലെ കാണുന്നു. അതു പഴക്കംകൊണ്ടാണ്. ഈ പഴക്കം ശരിയാണോ? ഇതിൽ ഭിന്നസ്വരൂപങ്ങൾ ചേർന്നും വ്യഷ്ടിയായും നിരിക്കുന്നു. സ്ഥൂലത്തിലും സമഷ്ടിയുണ്ട്—സൂക്ഷ്മത്തിൽ സമഷ്ടി അധികരിച്ച വ്യഷ്ടിയും കാരണത്തിൽ സമഷ്ടി മാത്രമായും ഇരിക്കുന്നു. ഈ മൂന്നും മായ അല്ലെങ്കിൽ അവിദ്യാസ്വരൂപംതന്നെ. കാരണത്തിൽ സമഷ്ടിയെ കൊള്ളുമ്പോൾ മായയും, വ്യഷ്ടിയിൽ കാരണസ്വരൂപത്തെ കൊള്ളുമ്പോൾ അവിദ്യയും ആകുന്നു. മായ ഈശ്വരൻെറ സ്വരൂപമാകുന്നു. ഈശ്വരൻെറ സ്ഥൂല ശരീരം പോലിരിക്കുന്ന മായ കാരണശരീരം കൊണ്ടതുകൊണ്ട് ഒരിടത്തും കാണാതെ എല്ലായിടത്തും ഇരിക്കുന്നു. നാമരൂപങ്ങൾകൊണ്ട് അനവധി വ്യഷ്ടികൂടുമ്പോൾ സമഷ്ടിയാകുന്നു. സ്ഥൂലമായ ശരീരാഭിമാനം, ജാഗ്രദാവസ്ഥ, സ്വപ്നാ (സൂക്ഷ്മ)വസ്ഥ ഇവ എല്ലാപേരും കാരണത്തിൽ (സുഷുപ്തിയിൽ) ഭിന്നതയില്ലാതെ ഇരിക്കുന്നു. അവിടെ വ്യഷ്ടിയില്ല. സ്ഥൂലത്തിൽ കാരണസമഷ്ടിയെ കൊണ്ടതിനാൽ അവിദ്യ എന്നു പറയുന്നു. ഈ ശരീരത്തിനകത്തുനിന്നും സ്വപ്ന സുഷുപ്തി വരുന്നുവെന്നുതോന്നുന്നു. സത്യം അങ്ങനെയല്ല—സ്ഥൂലത്തെ വഹിക്കുന്നത് കാരണമാണെന്ന് സൂക്ഷിച്ചാൽ അറിയാം. കാരണം സൂക്ഷ്മം, സ്ഥൂലം ഇവകളിൽ ഒന്നുപോലെയാണ് ഇളക്കവും മറപ്പും ഉള്ളത്. എന്നാൽ കാരണത്തിൽ അവ ക്ലേശത്തെ നൽകുന്നില്ല. സൂക്ഷ്മത്തിൽ ഏതാണ്ട് ദുഃഖത്തെ നൽകുന്നു. സ്ഥൂലത്തിൽ ഉപദ്രവം ചെയ്യുന്നു. സൂക്ഷ്മത്തിലെ അഞ്ചുമിനിട്ട് സ്ഥൂലത്തിൽ വളരെ വർഷംപോലെ

അനുഭവിക്കുന്നു. ഇവയെ നല്ലപോലെ ആരാഞ്ഞാലേ കുടുസ്സായ ഭാവം നമ്മിൽനിന്നും പോവുകയുള്ളു. പക്ഷേ സ്ഥൂലത്തിലെ ഇളക്കവും മറപ്പും എന്തിനു മാററണം.

എല്ലാ മുക്തൻമാരും ഗുരുക്കൻമാരല്ല. ഒരു കമ്പിൽ രണ്ടു കല്ലുകൾ കെട്ടി ചുമലിൽ വഹിച്ച് കുന്നിൽ കയറുംപോലെ ജീവനാകുന്ന ഓററക്കമ്പിൽ സഞ്ചിതമാകുന്ന മൂട്ട കെട്ടി ഇവനെക്കൊണ്ടു വഹിപ്പിച്ച് ഇവനെത്തന്നെ കെട്ടിക്കളഞ്ഞു. ഈ ജീവൻ കെട്ടിക്കൊണ്ട് ആത്മാവാകുന്ന കുന്നിൽ അഞ്ചടി കയറുമ്പോൾ പത്തടി പുറകോട്ടു ചാടുക്കും. നമുക്കു രക്ഷയെ പ്രാപിക്കുവാൻ ഉപദ്രവത്തെ നൽകുന്ന ഇളക്കത്തേയും മറപ്പിനേയും കൂടുതൽ ശക്തിയുള്ള ഇളക്കമായ പ്രാണനെയും നിയന്ത്രിക്കാൻ ഒരുമ്പെടുന്നു. ഈ പ്രാണന് ഉതകുന്ന മൂക്കു സമഷ്ടിസ്വഭാവവും പ്രാണന്റെ വൃത്തിഭാവത്തിൽ ശൂന്യവുമാണ്. ശൂന്യാവസ്ഥ ഇന്നതാണെന്ന് അറിയുവാൻ അതിൽ ലയിക്കാതെ സ്ഥൂലഭാവം തന്റെ സന്നിധിയിൽ കാരണത്തെക്കൊള്ളണം. സുഷുപ്തിയിൽ എങ്ങനെയാണ് ശരീരാദികൾ ചേരുന്നതെന്നു നാം അറിയുന്നില്ല. അറിയുന്ന ഇടത്ത് സ്ഥൂലം തന്റെ സന്നിധിയിൽ ആനന്ദം കൊണ്ട് മാഞ്ഞുപോകുന്നു—സ്ഥൂലത്തിനകത്താണ് ഇരിക്കുന്നത് എന്നതു മാററണമെങ്കിൽ ആനന്ദമായി അറിയണം. സത്യമായി നാം കാണുന്നതുപോലെ സ്ഥൂലമാണ് സൂക്ഷ്മകാരണങ്ങൾക്ക് ഇരിപ്പടം എങ്കിൽ സ്ഥൂലത്തിലുള്ള ഇളക്കം മറപ്പുകളെ മാറേറണ്ടതുതന്നെ. സ്ഥൂലംതന്നെ കാരണസൂക്ഷ്മങ്ങളെക്കൊണ്ട് കാണുന്നു. സ്ഥൂലത്തിന്റെ ഇരിപ്പ് കുടുസ്സായ അവസ്ഥയെവിട്ട് സമഷ്ടിയായി നോക്കുന്നപക്ഷം കാരണമാണെന്നു കാണാം. സ്ഥൂലം സൂക്ഷ്മകാരണത്തിലും സൂക്ഷ്മം കാരണത്തിലും കാരണം കാരണത്തിൽമാത്രമായും നിൽക്കുന്നു. സ്ഥൂലംകൊണ്ട് സൂക്ഷ്മത്തെ കാണുന്നില്ല. സൂക്ഷ്മംകൊണ്ട് സ്ഥൂലത്തെയും സൂക്ഷ്മത്തേയും കാണാം. സൂക്ഷ്മമില്ലെങ്കിൽ സ്ഥൂലത്തിനു കാണാൻ കഴിയുന്നില്ല. സ്ഥൂലസൂക്ഷ്മങ്ങളെക്കൂടാതെ കാരണത്തിനു കാണാൻ കഴിയും. കാരണം സമഷ്ടിയെക്കൊണ്ട് മഹാകാശംപോലെ ഇരിക്കുന്നു. അതുകൊണ്ടാണ് അവിദ്യയല്ല മായയാണെന്നു പറയുന്നത്. വിക്ഷേപ ആവരണങ്ങളെ മാററുവാൻ വഴി അന്വേഷിക്കാതെ അതുപടിയെ ഇരിക്കവേ ഈശനെ ഒന്നു തലോടാം—അത് അരുൾസുഖം. സ്ഥൂലത്തിൽനിന്നും ഇവിടെ കേറിയത് ബോധസുഖം. വസ്തുക്കളെല്ലാം സുഖമായി വിളങ്ങണം. അവിടെ ക്ലേശവുമില്ല ഭയവുമില്ല. സ്ഥൂലത്തിൽ വിക്ഷേപആവരണം കൊണ്ടാൽ ജനനമരണവും സൂക്ഷ്മത്തിൽ അടുത്ത ജനനമരണവും കാരണത്തിൽ സായൂജ്യപദവിയും തരും. എന്നാൽ സ്ഥൂലങ്ങൾമാനത്തോട് കാരണത്തിൽ വന്നാൽ സായൂജ്യമില്ല. സാലോക്യസാരൂപ്യസമീപ്യമേയുള്ളു. കാരണത്തിലാകുമ്പോൾ ജ്ഞാനേന്ദ്രിയ പഞ്ചകങ്ങൾ അടച്ചു. നാദാന്തമെന്ന അവിടെയുള്ള എഴുത്തിന് ഊമയെഴുത്തെന്നും പറയും.

കാരണഅവിദ്യ ഒഴിഞ്ഞിട്ടില്ലാത്തതിനാൽ ജീവൻ മുക്തൻപോലും. ഈ ലോകം കയറിൽ പാമ്പ് എന്നുപറയാൻ അർഹനല്ല. അരുൾ തലോടുമ്പോൾ മാത്രമേ അങ്ങനെ പറയാവൂ. അവനാണ് കർപ്പൂരദേഹംപോലെ എന്നു പറഞ്ഞത്. അരുൾ വിജൃംഭണത്തിൽ ആധികാരികഭാവംകൂടെ കടന്നവനാകയാൽ ഈശ്വരന്റെ സൃഷ്ടി–സ്ഥിതി–സംഹാരം കഴന്നവൻ ആകയാൽ ഈശ്വരൻപോലും തനിക്ക് അവനെ കാരണമാക്കിക്കൊള്ളുന്നു.

ബ്രഹ്മവിത്ത് അരുൾദർശകനാണ്. അവന് എപ്പോൾ വേണമെങ്കിലും അരുൾ ദർശിക്കാം. വിദേഹ മുക്തനാകാം. അവൻ അന്യരെ നോക്കിയതുകൊണ്ടാണ് ബ്രഹ്മവിത്ത് എന്നുവന്നത്. അരുൾ ഭേദകം ചെയ്ത മൗനാതീതം ആരും അറിയുന്നില്ല. ഇവരുടെ സന്നിധിയിൽ ജിജ്ഞാസുവിന് ആവേശം കൊള്ളും. തനിക്ക് ആകമാനം ഒരു ഇടിവും സ്ഥൂലം മുഴുവനും ഒന്ന് ഇടുങ്ങിയിട്ട് സമഷ്ടി ഭാവത്തെകൊള്ളാൻ തുടങ്ങും. അപ്പോൾ ഉത്തമന് കണ്ണ് തല കറങ്ങുകയും ശരീരം വിറകൊള്ളുകയും തനിക്ക് എന്തോ ചോദിക്കാനുണ്ട് അതു വരാതെ ഗദ്ഗദം ഉണ്ടാകുകയും ചെയ്യും. ഇങ്ങനെ ഇവകൊണ്ടു മാത്രം അവരെ അറിയാം. എന്നാൽ അവർ ശിലപോലെ ഇരിക്കും. അപ്പോൾ ചിൻമുദ്ര എന്ന ഉജ്ജ്വലത്തായ ഒന്ന് നമ്മിൽ സംഭവിക്കുകയും ചെയ്യും. അത് അപ്പോൾ അറിഞ്ഞില്ലെങ്കിലും ഒരുകാലത്ത് അറിഞ്ഞുകൊള്ളും. അവർ അനുഗ്രഹിക്കയില്ല. അനുഗ്രഹസ്വരൂപമാണ് അവർ—അവർ വിക്ഷേപാവരണങ്ങളെ സ്ഥൂല–സൂക്ഷ്മങ്ങളെ സ്ഥൂല–സൂക്ഷ്മ–കാരണങ്ങളിൽ മാററാതെ അതുപോലെ ഇരിക്കുന്നവരാണ്. അവിടെ മാത്രമേ ബന്ധമോക്ഷങ്ങൾ ഓരോ സ്വരൂപത്തെക്കൊണ്ട് കഴലുന്നുള്ളൂ.

**7–6–1937**

ആർക്ക്, എന്തിനാൽ, എന്ത്, എവിടെ, എപ്പോൾ, എങ്ങനെ ഉണ്ടാകണം എന്ന ചോദ്യത്തിനു മതിയാകുന്നവിധത്തിൽ സംശയനിവാരണം വന്ന് സംതൃപ്തിയോടുകൂടിയിരിക്കുന്ന അവസ്ഥയ്ക്കാണ് സമാധി എന്നു പറയുന്നത്. ആർക്ക് സുഖം ഇടവിടാതെ ഉണ്ടാകണം എന്ന ആശയോട് തന്റെ മുമ്പിൽ എന്തോ ഇരിക്കുന്നുവെന്നും തന്റെ പെരുമാററത്താൽ എന്തോ സാധിക്കാമെന്നും ഉള്ള ആശ തന്നിൽനിന്നും ഉണ്ടായി.

ഒരുവന്റെ ഇടവിടാതെ സുഖംവേണമെന്ന ആവശ്യത്തെപ്പററി പറഞ്ഞു. അതായത് സുഖത്തെ അന്വേഷിക്കുന്നവൻ പൂർണസുഖി തന്നെ. പിന്നെ ആശ എന്തിനുവന്നു? പൂർണസുഖിയല്ലാത്തവനെപ്പോലെയിരിക്കുന്നതിനാൽ. അപ്പോൾ എന്തോ കൂടിചേർന്നതുപോലെ. ശുദ്ധസ്ഫടികത്തിൽ പുറമേയുള്ള സാധനത്തിന്റെ വർണ്ണംതോന്നി. സ്ഫടികവർണമാണെന്നു തോന്നുന്നതുപോലെ. പിന്നെ വെള്ളത്തിൽ മഷികലർന്നപോലെ സ്വരൂപത്തിൽ കലരുക. വൈകുണ്ഠവാസിയായ വിഷ്ണു

വിനെ സ്നേഹിക്കുന്നവന് ദുഃഖലേശംഇല്ലാത്ത വൈകുണ്ഠപ്രാപ്തി എന്നുകേട്ട് വിശ്വസിച്ച് ഭാവനചെയ്ത് കലർപ്പുവരാം. എന്നാൽ ഭാവന രാമനെപ്പററിയാണെങ്കിലും രാമനെ കണ്ടിട്ടില്ലാത്തതിനാൽ വാസ്തവ കൃഷ്ണനെ രാമനായി ഭാവിക്കുന്നതുപോലെ കലർപ്പുവരാം. എന്നാൽ ഇവിടത്തെ കലർപ്പ് സ്വരൂപത്തിൽ അല്ല? അന്തഃകരണം ദേഹപരിണാമത്തെകൊണ്ടതിനാൽ ആശ ഊടുരുവേ നിൽക്കുന്നുവെന്നുവന്നു. വിഷയങ്ങളെകൊണ്ട് വിഷയങ്ങൾ അപ്രത്യക്ഷമാകുമ്പോൾ സുഖംഉണ്ട്. അന്തഃകരണം ഏകോപിച്ച് അവിദ്യാദശയിൽ ഇരിക്കുമ്പോഴും വിഷയങ്ങൾ തിരിച്ച് അറിയുവാൻ ഉതകുന്ന അന്തഃകരണം ഏകോപിച്ചിരിക്കുമ്പോൾ പോലും സുഖം ഉണ്ട് എന്നു കാണുന്നു. ഉദാ: — സുഷുപ്തി.

വിഷയങ്ങളിൽനിന്നും സുഖംവരുന്നപോലെ തോന്നുന്നു. വിഷയങ്ങൾ മറയ്ക്കുകയാണു ചെയ്യുന്നത്. വിഷയ സാമീപ്യത്താൽ തൻെറ പൂർണ സുഖത്തിന് അഭാവം നേരിടുകയും എന്നാൽ വിഷയം അനുഭവിക്കുമ്പോൾ സുഖം ഉണ്ട് എന്നു തോന്നുകയും ചെയ്യുന്നു. വിഷയത്തിലും തന്നിലും സുഖം ഉണ്ട് എന്നുവന്നു. അന്തഃകരണം വിഷയത്തെ കൊള്ളുമ്പോൾ വൃത്തി ഉണ്ടാകുകയും വൃത്തി ദുഃഖത്തിനു കാരണമാകയും ചെയ്യുന്നു. വൃത്തിയെ വിടുമ്പോൾ നിവൃത്തിമൂലം (വൃത്തി ഭാരം ഇല്ലാതെ) വഴിയാംവണ്ണം ഫലോൻമുഖം അല്ലാതാകുകയും അന്തഃകരണം വിഷയാകാരമല്ലാതാകുമ്പോൾ ശരീരം, കർമേന്ദ്രിയം, പ്രാണൻ, മനസ്സാദികൾ ഇവവിട്ടുവിട്ട് അന്തഃകരണം ഏകോപിക്കുകയും അവിടെ തൻെറ സുഖസ്വരൂപം ഉദയമാകുകയും ചെയ്യുന്നു. ''തുടൈ തട്ടാലൊൻെറ തുയർക്കും വിഴിക്കും'' അതിനാൽ വൃത്തിചെയ്യുന്നവന് നിവൃത്തി ഇല്ലെന്നോ ചുമ്മാതിരിക്കുന്നവർ നിർവൃത്തർ എന്നോ വിചാരിക്കരുത്. വിവേകംകൊണ്ട് മനനാതീതമായ സ്ഥാനത്തെത്തുന്നതാണ് നിർവൃത്തി.

സ്വതേതന്നെ കാണുവാൻ വൈഭവമുള്ള ഒന്നിൽ വിഷയത്തിൻെറ നിഴൽ കാണുവാൻ പാടില്ല. പരമാർഥ സ്വരൂപത്തിൽ മററൊരു കലർപ്പ് ഉണ്ടാകയില്ല. സ്ഫടിക മാണിക്യത്തിൽ മററു സാധനങ്ങളുടെ കലർപ്പു വരികയില്ല. അതിൻെറ ദീപ്തി ജ്യോതിസ്സ് അന്യത്തിൽ വീഴുകയെ ഉള്ളു. അതുപോലെയുമല്ല ഇത്. ഇതരപദാർഥങ്ങളുടെ ആഭ തന്നിൽ വീഴുന്നതുമല്ല. തൻെറ ആഭ മററു പദാർഥങ്ങളിൽ പകർത്തി അവയുടെ ഭാവനയെ കൊള്ളുന്നതിനും കഴിയും. ഈ ഭാവനയായ പകർപ്പുമൂലമുള്ള മറപ്പു മാത്രമാണ്. കങ്കണഭ്രാന്തിപോലെ. തൻെറ കങ്കണം താൻ തന്നെ ഊരി ഒരു സ്ഥലത്തു സൂക്ഷിച്ചുവയ്ക്കുകയും കൃത്യബഹുലത കൊണ്ട് വെച്ചസ്ഥലം മറക്കുകയും ചെയ്യുന്നതുപോലെ. ആശയസങ്കലിതം ആകാത്ത കുഞ്ഞ് നോക്കിക്കൊണ്ടു നിൽക്കുകയും തള്ള അന്വേഷിക്കുമ്പോൾ അതറിഞ്ഞ് കുട്ടി അതിനെപ്പററി പറയുമ്പോൾ തള്ള പെട്ടെന്ന് പരോക്ഷമായി ഓർക്കുകയും അപരോക്ഷാനുഭവം സിദ്ധിക്കുകയും

അത് പുതുതായി കിട്ടിയതുപോലെ തോന്നുകയും ചെയ്യുന്നു. ഇത് ശബ്ദംമൂലമാണ്. കാലദേശങ്ങൾ മാറിവരുമ്പോൾ ശബ്ദം എപ്പോഴും പരോക്ഷത്തെ നൽകുകയേ ഉള്ളൂ. ഇങ്ങനെയുള്ള ശബ്ദം മാത്രം മതി അപരോക്ഷാനുഭൂതിക്ക്. മറ്റൊന്നിനാലും സിദ്ധിക്കയില്ല.

വിഷയങ്ങളിൽ യാതൊരു കാരണവശാലും സുഖമില്ല. സുഖസ്വരൂപിയായ താൻ തന്നെയാണ് സുഖം അനുഭവിക്കുന്നത്. അന്തഃകരണ ചിദാഭാസൻ അന്തഃകരണത്തിൽ വീഴുമ്പോൾ ജീവനും അതിനെവിട്ട ഉടൻ സാക്ഷിയും സാക്ഷിയും വിട്ടുനിൽക്കുമ്പോൾ കൂടസ്ഥനും. കൂടസ്ഥന് വ്യഷ്ടി. സമഷ്ടി എന്ന ഭാവം ഉണ്ടെങ്കിലും കൂടസ്ഥനും ബ്രഹ്മവും ഒന്നുതന്നെ.

## 10-6-1937

ജീവനും ബ്രഹ്മത്തിനും ഉള്ള ഭേദത്തെ നിഷേധിച്ചിട്ട് ജീവനും ബ്രഹ്മവും ഒന്നായിത്തന്നെ ഇരിക്കുന്നു എന്നു ബോധംകൊണ്ട് അറിയുമ്പോൾ ബോധം പരിപൂർണ അറിവാകയും വ്യഷ്ടി-സമഷ്ടികൾ തീർന്നുപോകുകയും ചെയ്യും. ഇതിന് ഒന്നും ചെയ്യേണ്ടതില്ല എന്നു സംശയരഹിതമായി അറിഞ്ഞാൽമതി. ബോധത്തെ കെടുക്കുന്നതിനുള്ള കുയുക്തികളെ തുടരുകയോ മറ്റു മാർഗങ്ങളെ ആചരിക്കുകയോ ചെയ്താൽ ബോധം നശിക്കുകയും വീണ്ടും അത് ഉണ്ടാവാൻ വിഷമിക്കുകയുംചെയ്യും. ഇതിനു സാക്ഷ്യം ഈശ്വരൻതന്നെ. ജീവനും ഈശ്വരനും തമ്മിൽ വാച്യത്തിൽ അല്ലാതെ ഭേദം ലക്ഷ്യത്തിൽ ഇല്ല. മായസ്വതേ മറപ്പും ഇളക്കവും കൊണ്ട് സ്വരൂപമായി ഇരുന്നിട്ടും മായയുടെ അധിഷ്ഠാനചൈതന്യം ഈശ്വരനല്ല ബ്രഹ്മംതന്നെ. മായ ഉണ്ടാകുമ്പോൾതന്നെ ബ്രഹ്മത്തിന്റെ ആഭാസവുംകൂടെ ഉണ്ടാകുന്നതുകൊണ്ടും ഈശ്വരനുംകൂടെ ഉണ്ടായതുപോലെ ഇരിക്കുന്നു. ഈശ്വരൻ ശുദ്ധബ്രഹ്മത്തിൽനിന്നും നേരെ അരുൾ സ്വഭാവനായ ആഭാസമാണ്. അതുകൊണ്ട് തന്റെ സ്വരൂപത്തിന് ഇളക്കംഇല്ലാതെ മായതന്നെ ആശ്രയിച്ചപോലെ ഇരിക്കുന്നു. കാരണം അരുളിന്റെ വൈഭവമാണ്.

നമ്മിൽ ഭ്രാന്തികൊണ്ട് അവിദ്യയുടെ ഇളക്കവും മറപ്പും ഉണ്ടാകുന്നു. അവിദ്യയ്ക്ക് മായ സാക്ഷ്യം വഹിക്കുന്നു. ഈശ്വരസന്നിധിയിൽ മായക്ക് പിരിവുസംഭവിച്ചതുമൂലം ജീവനു വ്യഷ്ടിഭാവം ഉണ്ടായി. ലക്ഷ്യഭാവമായ ഈശ്വരന് ഒരു ഇളക്കവും ഇല്ലായ്കയാൽ ആത്മാവ് ലക്ഷ്യഭാവത്തെ വഹിച്ച ശുദ്ധനാണെന്ന് അറിയണം. മായ നിത്യനിവൃത്തമാണെങ്കിലും നിവൃത്തിപ്പിക്കാം. നിവൃത്തിക്കാമെന്നു നല്ലപോലെ ബോധ്യമായാൽ കുഴപ്പങ്ങൾഎല്ലാംതീർന്നു. നിത്യനിവൃത്തമായത് ഇല്ല എന്ന് എവിടെയെങ്കിലും കണ്ടിട്ടുണ്ടോ? ആകാശം നീലവർണം. അവിടെ ആരെങ്കിലും നിവൃത്തിക്കാൻ ഒരുമ്പെടുന്നില്ല. കയറിൽ തോന്നപ്പെടുന്ന പാമ്പ് കയറിൽ ഉള്ളതുപോലെ തോന്നുന്നു. അതുനിവൃത്തി

ക്കുകയും ചെയ്യാം. അതുപോലെതന്നെ കുററിയിൽ ഭൂതവും കാനൽജലവും. സംശയം തീർന്നാൽ നിത്യനിവൃത്തമായ വിഷയങ്ങളിൽ പ്രവേശിച്ച് നിവൃത്തിക്കാൻ പ്രയാസമാണ്. ചൈതന്യത്തിന് വിഷയങ്ങരം രണ്ട് ഒന്ന് പററിനിൽക്കുന്നത്. രണ്ടാമത്തേത് വിഷയങ്ങരം വിട്ടുനിൽക്കുന്നത്. അല്ലെങ്കിൽ അടുത്താശ്രയിച്ച് വിട്ടാശ്രയിച്ചത്. പററി ആശ്രയിക്കുന്ന ജഡത്തിൽ.

## 12-6-1937

ജിജ്ഞാസുവിന് സ്വരൂപം മാത്രം മറയ്ക്കുന്ന ആവരണം മാത്രമെയുള്ളു. തീവ്രമായ ദൈവവിശ്വാസം കൊണ്ട് സാധുവിന്റെ സന്നിധിയിൽ ശ്രവണംമൂലം ആവരണവും നശിച്ച് സാക്ഷാത്കാരം പ്രാപിക്കുന്നു. സാക്ഷാത്കാരത്തിന് ശ്രവണംതന്നെയാണ് ഉത്തമം—ശബ്ദം ശ്രവണപുടത്തിൽ ഏൽക്കുന്ന അവസരത്തിൽ അത് പരോക്ഷമായേ സംഭവിക്കൂ. അപരോക്ഷത്തിന് യത്നിക്കണം എന്നുള്ളത് അബദ്ധമാണ്. ശബ്ദം വൃത്തിമൂലം ഉണ്ടാകുന്നു. ജിജ്ഞാസുവിന് തന്റെ സ്വരൂപം വിഷയരൂപത്തിലാക്കാൻ നിവൃത്തിയില്ല. വിഷയരൂപത്തിൽ കൂടെയാണ് സ്വരൂപജ്ഞാനം എന്നുവന്നാൽ ആവരണം സ്വരൂപത്തിൽ പ്രവേശിക്കേണ്ടി ഇരിക്കും—അല്ലെങ്കിൽ വിഷയം സ്വരൂപത്തെ അറിയും എന്നുവരും. മറപ്പ് ആശ്രയഭാവത്തിൽ നിൽക്കുന്നതിനാൽ മറപ്പിനെ മാററികാണേണ്ടത് വിഷയങ്ങളെ അല്ല സ്വരൂപത്തെയാണ്. തന്റെ മറപ്പ് തന്നിൽ ചേർന്നിരിക്കുന്നില്ല ആശ്രയിക്കുന്നുവെന്നേയുള്ളു എന്നു ദൃഢപ്പെടണം. ആശ്രയസ്വരൂപത്തെ മാററാൻ യത്നവും വേണ്ടാ. യത്നം വേണ്ടാ എന്ന ശബ്ദം ശ്രവണപുടത്തിൽ വീഴുമ്പോരം ഭ്രാന്തി തീരും. താൻ തനിക്കുതന്നെ വിഷയമാവാതെ പ്രത്യക്ഷപ്പെടും—താൻ തന്നെ അറിയുന്നിടത്ത് വൃത്തിയാവട്ടെ മററു യാതൊന്നും ആവശ്യമില്ല. അവിടെ അവിദ്യാവൃത്തി മുഴുവനും നശിച്ചിരിക്കും. അവിദ്യാവൃത്തിയ്ക്ക് ആശ്രയ ഭാവം ആകയാൽ തന്നെവിട്ട് ദൂരെ നിൽക്കുകയേയുള്ളു. അതിനാൽ ആ ആശ്രയത്തെ മാററുന്നതിന് യത്നം വേണ്ടാ—ഉള്ളതായ താൻ ഈ സ്ഥലത്ത് നിവൃത്തി സ്വരൂപത്തിൽ നിൽക്കും. അതിനുള്ള ഗുരുവാക്യം അത്യന്താപേക്ഷിതമായിരിക്കുന്നു. ഭ്രാന്തിനിവാരണത്തിനും സ്വരൂപസാക്ഷാത്കാരം ആനന്ദത്തിനും ഭ്രാന്തികൊണ്ടാണ് മറവുപെട്ടതെന്ന് ശബ്ദമുണ്ടാകുമ്പോരം ആ സ്ഥലത്ത് അറിയും. മന്ദബോധം ഇതിന് ഉപകരിക്കുന്നില്ല. മന്ദബോധത്തെ മാററുന്നതിനും ശ്രവണംതന്നെയാണു വേണ്ടത്. ഇതിനെ സാധൂകരിക്കുന്ന മഹത്വചനങ്ങളെ നോക്കുകയല്ലാതെ ഇതരമാർഗങ്ങളെ അന്വേഷിച്ചാൽ ഉണ്ടായ ജ്ഞാനവും നശിക്കും. ഒരിക്കൽ അപരോക്ഷാനുഭൂതി ഉണ്ടായി തന്റെ സ്വരൂപം ഇന്നവിധം എന്ന് അറിഞ്ഞാൽ ശരീരപോഷണത്തിനുവേണ്ടി വൃത്തിവേണ്ടാ. വൃത്തിമൂലം സ്വരൂപം മറവുപെടുകയില്ലേ? തനിയ്ക്ക്

ഉണ്ടായ സാക്ഷാത്കാരത്തെ വീണ്ടും ഭ്രാന്തി ആവരണം ചെയ്യാതിരിക്കുന്നതിനുവേണ്ടിയെങ്കിലും അഭ്യാസം ചെയ്യണ്ടേ? എന്നു സംശയിക്കയാണെങ്കിൽ സ്വരൂപസാക്ഷാത്കാരം ഒരിക്കൽ സിദ്ധിച്ചാൽ മതി. താൻ മാറാത്ത സച്ചിദാനന്ദമാണെന്ന് അറിയുകയും ഒരു ഭ്രാന്തിയാലും മറയ്ക്കപ്പെടുകയില്ലെന്നും ഭ്രാന്തിയുടെ ആത്യന്തികനാശം സംഭവിക്കുന്നു. ശ്രവണംമൂലം ഉണ്ടാകുന്ന സാക്ഷാത്കാരവാസന തുടർന്നുകൊണ്ടേയിരിക്കും.

ജ്ഞാനിയും അജ്ഞാനിയും ഒരുപോലെ കാണപ്പെടും. ഉദാ:- തലയിൽ സാധനംവെച്ചുകൊണ്ടു നടക്കുന്ന സ്ത്രീ.

ഒരിക്കൽ നിരാവരണമായ സ്വരൂപസാക്ഷാത്കാരം ഉണ്ടായാൽ അവനെ സംബന്ധിച്ചിടത്തോളം സഞ്ചിത ആഗാമിപ്രാരബ്ധം ഇവ നശിച്ചുപോകയും ഏതേതു ഭ്രാന്തിയിൽ ഏർപ്പെട്ടാലും അതിഹർഷം ഉണ്ടാക അല്ലാതെ ഭ്രാന്തി ഏർപ്പെടുക ഇല്ല. അതുകൊണ്ട് സ്വരൂപസാക്ഷാത്കാരത്തിനുവേണ്ടി ഉണ്ടാകുന്ന ശബ്ദം മഹാവാക്യവും യാതൊരുപ്രകാരത്തിലും സാധിക്കാത്ത നിധിയാണെന്നും ആർക്കു ദൃഢപ്പെടുന്നുവോ അവനുമാത്രമേ അരുളം വെളിപ്പെടുന്നുള്ളു. നന്തൻ, തൻെറ സ്വരൂപം പ്രത്യക്ഷപ്പെട്ടു—രണ്ടും ഐക്യം പ്രാപിച്ചു—ഉപാസനകൂടെ ഈ വിധമാകുമ്പോൾ മാത്രമെ അപരോക്ഷാനുഭൂതി നൽകുന്നുള്ളു. വിശേഷമായി അറിയപ്പെട്ടതു മായ, വിശേഷമായി അറിയപ്പെടേണ്ടത് ധനം. ഐശ്വര്യം സ്വരൂപം മറയ്പ്. വിഷയാദികളിൽ നമുക്കു ഉണ്ടാകുന്ന അറിവ് വിശേഷമായതല്ല. മറവുപെടാത്തതായ ഒരു സംതൃപ്തി നമുക്ക് ഉണ്ടെങ്കിൽ വിഷയത്തിൽ എന്തുതന്നെ ആനന്ദം ഉണ്ടായാലും തൻെറ സ്വരൂപാനന്ദത്തിന് ഹാനിയുണ്ടാകുന്നതല്ല. നടക്കേണ്ടതെല്ലാം നടക്കും എന്നു സംശയരഹിതമായി അറിഞ്ഞവരാണ് ഇവർ. തൻെറ സ്വരൂപത്തിൽ യാതൊരു കൃത്യത്താലും മറവുപെടാത്തവരാണ് ആധികാരത്വമുള്ളവർ. സാധുക്കളും ഇപ്രകാരമാണെങ്കിലും അവർക്ക് ആധികാരത്വമില്ല. അവർ ചെയ്യുമ്പോൾ ചെയ്യാത്തവരാണ്. വേദംതുടങ്ങിയ സുസ്ഥാപിതമായ രേഖകൾപോലും അവരെ നിയന്ത്രിക്കുന്നില്ലാത്തതിനാൽ അവർ അതിനും ഉപരിയാണ്.

വിഷയത്തെ നോക്കുകയാണെങ്കിൽ വിശേഷഅറിവും വിഷയവും ഭ്രാന്തിയാണ്. സ്ഥായിയായ വിഷയങ്ങൾ വെച്ചുകൊണ്ടിരിക്കാൻ പര്യാപ്തമല്ലെന്നു അറിയാൻ സുഷുപ്തി ഒന്നുപോരെ ദൃഷ്ടാന്തം. ഉദാ: ഉറക്കത്തിൽ ശിശു, ധനം, ശരീരം, എൻേറത് എന്ന ഭാവത്തിനാൽ ഈ ശരീരവും വിഷയമായി പോകുന്നു. അറിവ് വിഷയനാനാത്വങ്ങളിലേക്കു പോയാൽ അതുമൂലം പ്രാണൻ ഉണ്ടാകുന്നു. പ്രാണനിയന്ത്രണംകൊണ്ട് നിവൃത്തി സംഭവിക്കാനുള്ള യത്നം മാത്രമാണ്. നിംരം സുഷുപ്തിയിൽ കിടക്കുമ്പോൾ അവിടെയുള്ള പ്രാണൻ വൃത്തികൊണ്ട് നിർവൃ

ത്തിയും ഭാവംകൊണ്ട് അഭാവവും ഉണ്ടാക്കുന്നില്ല. അപരോക്ഷാനുഭൂതിക്ക് കാണാൻ കഴിയുന്ന പ്രത്യക്ഷത്തിന് ഈശ്വരൻ സാധുവാണെന്ന് അറിഞ്ഞ ഫലകാംക്ഷയില്ലാത്തവരുടെ ശബ്ദം തന്നെ വേണം. ഈശ്വരഉപാസനയാൽ എല്ലാം സാധിക്കുമെങ്കിലും സാധു സംഗം കൂടിയേ കഴിയൂ.

**13-6-1937**

അവനു ശ്രവണം സംഭവിക്കണം. അതിനുമുമ്പ് പ്രത്യക്ഷ ജ്ഞാനം ഉണ്ടാകുന്നിടത്ത് ഇന്ദ്രിയങ്ങളുടെ സഹായം വേണം. പ്രത്യക്ഷജ്ഞാനം അപരോക്ഷാനുഭൂതി ഇങ്ങനെതന്നെ വേണം. ഇതു ബാഹ്യമാണ്. ഏററവും അന്തര്യാമിയായിരിക്കുന്ന സ്വരൂപജ്ഞാനം അനുമാനം തുടങ്ങിയവയാൽ അല്ല, ശബ്ദംകൊണ്ടു മാത്രമേ സാധിക്കൂ. ശബ്ദം അവാന്തരവാക്യരൂപത്തിലും മഹാവാക്യരൂപത്തിലും രണ്ടുവിധം. അവാന്തരം പരോക്ഷം — മഹാവാക്യം അപരോക്ഷം. അവാന്തരം അന്യകാലത്തും അന്യദേശത്തും. മഹാവാക്യം ഇക്കാലത്തും ഈ ദേശത്തും. ഉദാ:-കൈയ് എന്ന ശബ്ദം ഉണ്ടാകുമ്പോൾ പഞ്ചീകരണആകാശത്തുകൂടെയാണ് കൈയുടെ സ്വരൂപത്തെ സ്പർശിക്കുന്നത്. ഏതൊരു സ്വരൂപത്തെ ലാക്കാക്കി നീ എന്നു ശബ്ദിച്ചുവോ അവിടെ ആ സ്വരൂപം സ്പർശിക്കുന്നു. നീ ഉണ്ട് എന്നതു പരോക്ഷം. നീ ഇന്ന വിധം ഇരിക്കുന്നുവെന്നത് അപരോക്ഷത്തെ നൽകുന്നു. ഉദാ:-നദി കടന്നവർ എണ്ണുന്നത് — ദശമപുരുഷൻ എണ്ണിയവൻ, (ദൃക്ക്) വിട്ട് എണ്ണിയതുകൊണ്ട് ഒരുവനെ വിടുന്നു. അവനെ അന്വേഷിക്കുന്നതിനു കണ്ട സാധു കൈയിലിരുന്ന കമ്പുകൊണ്ട് എണ്ണിയപ്പോൾ എല്ലാപേരും ഉണ്ടാകുന്നു. ഭയപ്പെടേണ്ട പത്താമൻ ഉണ്ട് എന്ന സാധുവിൻെറ വാക്യം പരോക്ഷത്തെയും എണ്ണുന്ന ശബ്ദംമൂലം (നീ പത്താമൻ) അപരോക്ഷത്തെയും നൽകുന്നു. ഉണ്ട് നീ ഇന്നവിധം എന്ന വിധം ശബ്ദം അപരോക്ഷാനുഭൂതിയെ നൽകുന്നു. ശബ്ദം മൂലം ഉണ്ടാകുന്ന ജ്ഞാനം അപരോക്ഷത്തെ നൽകുന്നു.

താന്താങ്ങൾ ചെയ്തുവെച്ചിട്ടുള്ള പഴക്കം പൊക്കൻ മലർവാരിയതുപോലെ വിഷയാകാരങ്ങളെ വിടാതെ പിടിച്ചിരിക്കുന്നു. ഇവിടെ താൻ അവയെ വിട്ടാൽമതി. കുഞ്ഞുങ്ങൾ തീക്കൊള്ളിയെ മുറുകെ പിടിക്കുന്നു. വേദന തൻമൂലം ഉണ്ടാകുന്നുവെന്ന് കുഞ്ഞിന് അറിയാൻ പാടില്ല. തള്ളവന്ന് വിടുവിക്കുന്നു.

ശബ്ദം പഞ്ചീകരണആകാശത്തിലൂടെ പാഞ്ഞ് തൻെറ സ്വരൂപത്തെ സ്പർശിക്കുകയും അപഞ്ചീകരണ ആകാശത്തിൽ തൻെറ അന്തഃകരണം കൂടെ മാഞ്ഞുപോകയും ഇവിടെ അന്തഃകരണം ഉണ്ട് എന്ന നിലയിൽ

നിൽക്കുകയും ചെയ്യുന്നു. അവിടെ ഉണ്ടാകുന്ന ആനന്ദത്തിന്റെ മുമ്പാകെ ആത്മാവ് ശുദ്ധമായി പ്രകാശിക്കുന്നു. അപഞ്ചീകരണആകാശം സ്വരൂപത്തെമറയ്ക്കുന്നില്ല. കണ്ണാടിപോലെ മാത്രം ആവരണം നിൽക്കുന്നു. ഈ ആകാശത്തിൽ നിന്നും സ്വരൂപസാക്ഷാത്കാരത്തിനുശേഷം ശരീരം ഉണ്ടാകുന്നു. എന്നാൽ കാണികൾക്ക് ശരീരം മുമ്പിലത്തെപോലെ ഇരിക്കുന്നതു കാണും. അവന് ആനവിഴുങ്ങിയ വ്ളാങ്ങപോലെ ഇരിക്കും. അവർക്കു ശരീരം മറപ്പിനെ ഉണ്ടാക്കുന്നില്ല. അതുകൊണ്ട് ശ്രവണം ചേരാതെ ചേരുന്നു. ഉപാധിയായ ഇന്ദ്രിയത്തിൽ കൂടെയല്ല—അതുകൊണ്ടാണ് ആകാശത്തിൽ കൂടെ പോകുന്നുവെന്നു പറഞ്ഞത്. എന്നാൽ കർണ്ണഗോളത്തിൽ സ്ഥിതിചെയ്യുന്ന ആകാശത്തെ കൂട്ടുപിടിച്ചാൽ ബാഹ്യശ്രവണം ഏർപ്പെടും. വഴിയാംവണ്ണം സാധന അനുഷ്ഠിച്ചവന് ദർശനമാത്രയിൽ നാദശ്രവണം ഉണ്ടാകയും പ്രാരബ്ധം ഉടയുകയും ചെയ്യും. അപ്പോൾ സാധു ആശ്വാസവാക്ക് ഉച്ചരിക്കും. അല്ലാതെ ഉള്ളവർക്ക് വേണ്ട പകവത സിദ്ധിക്കുന്നതുവരെ സാധു കാത്തിരിക്കും. ഈ നാദശ്രവണസമയത്ത് എവിടെ നിന്നും വരുന്നു ഓരോ സംഭവം. സാധുവിന്റെ ദർശനത്താൽ ആദ്യം രോമാഞ്ചം ഉണ്ടാകുന്നു. വിഷയാശയാൽ ആതപം ഏററിരിക്കുന്ന പ്രാണന് ആശ്ലേഷമാകുന്ന നോട്ടത്താൽ താൻ അറിയാതെ ആകാശത്ത് സ്വതേ തന്നെ ഉണ്ടാകുന്ന ശബ്ദംമൂലം ഏററവും ശാന്തി ഉണ്ടാകുന്നു. ഗുരുവിൽ നിന്നും ഉണ്ടാകുന്ന ശബ്ദം അപഞ്ചീകരണത്തിൽ കൂടെ അന്തഃകരണമാലിന്യങ്ങളെ മാററി ഉണ്ടായ തടസ്സങ്ങളെ മാററും. പ്രത്യക്ഷമായ ആനന്ദം അനുഭവിക്കൽ എന്തെന്നില്ലാതെ ഉണ്ടാകും. അനുഭവിക്കൽ, അപ്പോൾ ആത്മാവ് സ്വയം പ്രകാശത്താൽ പ്രകാശിക്കുന്നു. അപ്പോൾ അഹം എന്നുളള ശബ്ദം എഴുമ്പുകയും ചെയ്യും. അവിടെ ദ്വൈതം ഉടൻ മാഞ്ഞുപോകും.

## 15-6-1937

ഭ്രാന്തികാലത്ത് ഭ്രാന്തി ഉണ്ടാവണമെങ്കിൽതന്നെ അതിനുമുമ്പുള്ള ഒരു സത്യസ്വരൂപം ഉണ്ടായിരിക്കണം. പരമാർഥമായി യാതൊരു ഭ്രാന്തിയും കൂടാതെ ഭ്രാന്തിക്ക് എങ്ങനെ എന്നു പറഞ്ഞറിയിക്കാൻ പാടില്ലാതെ കാരണമായി ഒന്ന് ഉണ്ട്. വിഷമുള്ള സർപ്പത്തിന് ജീവൻ ഉണ്ടെങ്കിൽ മാത്രമേ വിഷംകൊണ്ട് ഉപദ്രവമുള്ളു. എന്നാൽ ഈ ഭ്രാന്തി ഒരിക്കലും പരമാർഥവസ്തുവിന് ഒരു ഹാനിയും വരുത്തുന്നില്ല. ഭ്രാന്തിയെ നോക്കുന്നത് അനാത്മാകാരമെന്നും അതിനെ വിടുന്നത് ആത്മാകാരമെന്നും അതിനാൽ ആത്മാകാരത്തെ കൊള്ളുവാൻ ഒരു വഴിവേണമെന്ന് ആര് ആഗ്രഹിക്കുന്നുവോ അവനാണ് സാക്ഷാത്കാരം.

മധ്യം ഇല്ലെങ്കിൽ വൃത്തവും ഇല്ല. അതുകൊണ്ട് വൃത്തത്തിനു മുമ്പും കാരണവും ആകയാൽ താൻ (മധ്യം) വൃത്തത്തിനകത്ത് അടങ്ങുന്നില്ല. വൃത്തം സംഭവിച്ചാലാണ് മധ്യം പറയുന്നത്—എന്നാൽ മധ്യം അതായത്

കുത്ത് (point) വൃത്തത്തിനു കാരണമാകുന്നതിനു മുമ്പും ഉണ്ട്. വൃത്തത്തിനു കാരണമായതും അല്ലാത്തതും ആയ മധ്യം രണ്ടും ഒരുപോലെതന്നെ. ആദി ബൗണ്ഡ്ഡിക്കുവാൻ നിവൃത്തിയില്ലാത്തതും സാക്ഷാത്കാരത്തിൽ മാത്രം ഇല്ലാത്തതുമായ ഭ്രാന്തി വൃത്തംപോലെ അതായത് മായാവലയം (സങ്കല്പവലയം) പോലെയാണിരിക്കുന്നത്. വൃത്തത്തിനും മധ്യത്തിനും തമ്മിൽ യാതൊരു ഐകരൂപ്യവും ഇല്ലെങ്കിലും ആലോചിച്ചാൽ മധ്യം തന്നെയാണ് വൃത്തമായി വ്യാപരിച്ചതെന്ന് അറിയാം. ഈശനെന്നും ജീവനെന്നും രണ്ടു കേന്ദ്രങ്ങൾ. ബ്രഹ്മം, ഈശൻ, ജീവൻ എന്നു മൂന്നു സെൻററും ഉണ്ട്. വൃത്തത്തോടു മധ്യം ചേരുമ്പോൾ ജീവനാകുന്നു. ഒരു മധ്യത്തിൽനിന്നും അനവധി വൃത്തങ്ങൾ (Concentric) ഉണ്ടാക്കാം. ഈ വൃത്തങ്ങളും സെൻററും കൂടെ ചേർന്നത് ഈശനും, വൃത്തമില്ലാതെ എല്ലാം ചേർന്ന് എല്ലാററിനും കാരണമായിരിക്കുന്നത് ബ്രഹ്മവും.

## 16-6-1937

ഭ്രാന്തികൊണ്ട് നാം ചുററപ്പെട്ടിരിക്കുമ്പോൾ ആർക്കാണ് പ്രത്യേക നിയന്ത്രണം ഉണ്ടാകാതെ തൻെറ ചുററുപാടും വൈഷമ്യമാണ് എന്നു പ്രകാശിക്കുന്നത് അവൻ ഈ ഏർപ്പെട്ട പ്രകാശത്താൽ തന്നെ ഭ്രാന്തിയെ കടന്നവനായി. ഭ്രാന്തിയിലിരിക്കുമ്പോൾ മൂടപ്പെട്ടിരിക്കുമ്പോൾ തന്നെ ശാശ്വതസുഖത്തെ അടയുവാൻ കഴിയുന്നവൻ ഭ്രാന്തിയേയും വൈഷമ്യത്തേയും ഒന്നിച്ചു പ്രകാശിപ്പിക്കുവാൻ വൈഭവമുള്ളവനാണ്.

നിവൃത്തിച്ചവനായാലും തനിക്ക് ദുഃഖം എങ്ങനെവന്നു? ആവേശം കൊണ്ട്. ഒരു മണിബോക്സിൽ നിന്നും 10 ചക്രത്തിൽ 4 ചക്രം ചിലവായാൽ ബാക്കി ആറേ ഉണ്ടായിരിക്കൂ. അതുപോലെ തൻെറ സ്വരൂപത്തിൽ നിന്നും ഒരു ഭാഗം ദുഃഖം അനുഭവിക്കാൻ ചിലവായാൽ തനിക്ക് കുറവുവരേണ്ട ദുഃഖം അനുഭവിക്കുമ്പോഴും ഇനിയൊരുദുഃഖം അനുഭവിക്കാൻ പോകുമ്പോഴും താൻ പൂർണ്ണൻതന്നെ. ഉപാധിമൂലം ദുഃഖം പോലെ തോന്നുന്നുവെന്നല്ലാതെ വർധനക്ഷയം കൂടാതെ വ്യവഹാരവേളയിൽപോലും പൂർണനായിരിക്കുന്നുവെന്നു കണ്ടുപിടിച്ചവൻ ആരോ അവന് വൃധിക്ഷയം ഇല്ല. തനിക്ക് ക്ഷയം ഇല്ലാതിരിക്കാൻ എന്തു ചെയ്യണമെന്നു വിചാരിച്ചു വഴിതേടുന്നവൻ ആരോ അവന് ശുദ്ധകണ്ണാടിയിൽ തൻെറ നിഴൽ മാററമോ ആശയോ കൂടാതെ പ്രതിബിംബിക്കുന്നു. പ്രതിബിംബത്തെ കണ്ടിട്ട് തൻെറ സ്വരൂപത്തിൽ തൃപ്തി അടയുന്നു. സർവനാമരൂപങ്ങളേയും അഴിച്ചിട്ട് സച്ചിദാനന്ദമായും പരമശുഭ്രമായും വ്യഷ്ടിസമഷ്ടികൾ അററു ഇരിക്കുന്ന തന്നെ കണ്ടതുമൂലം താൻ സത്താണല്ലോ എന്ന ബോധം അരുളിൽ ചേരുമ്പോൾ തൻെറ സ്വരൂപ പ്രതിബിംബം ഉണ്ടാകുന്നു. തൻെറ സ്വരൂപസാക്ഷാത്കാരത്തിന് ഇതര അപേക്ഷവേണ്ട. അവരുടെ വേണ്ടതുകൾ വഴിയാംവണ്ണം ചെയ്തു കൊള്ളും. പഴക്കംമൂലം അഭ്യാസം തുടരരുത്.

17-6-1937

അപൂർണദശയാകുന്ന ജീവിതത്തിൽ ഏർപ്പെടുന്ന സുഖദുഃഖങ്ങരം മൂലം നാനാത്വങ്ങരം തനിക്ക് ഏർപ്പെട്ടിരുന്നിട്ടും ഇവകൊണ്ട് അനുഭവിച്ച സുഖദുഃഖം തനിക്കാണ്. അപ്പോരം ഉണ്ടായതാണ് നാനാത്വങ്ങരം. ഏകനായ തനിക്ക് സുഖം അനുഭവിച്ചതുകൊണ്ടുതന്നെ ദുഃഖവും സംഭവിച്ചു എന്നു കാണാം. സുഖമാവട്ടെ ദുഃഖമാവട്ടെ പൂർണമായി അനുഭവിക്കുന്നില്ല. സമ്മിശ്രമായി അനുഭവിക്കുന്നു. ദുഃഖം ഏറിയപ്പോരം ദുഃഖമെന്നും സുഖം ഏറിയപ്പോരം സുഖമെന്നും പറയുന്നു. ഇവ രണ്ടും അനുഭവിക്കുന്നതിനു മുമ്പുതന്നെ; ഇവ രണ്ടും അനുഭവിക്കാനുള്ള വൈഭവവും താനും ഉണ്ട് എന്നുവന്നു. അനുഭവിക്കുന്നതിനു മുമ്പ് വൈഭവത്തെ എങ്ങനെ വെച്ചുകൊണ്ടിരിക്കുന്നു. ഏകമായ രീതിയിൽ ആയിരിക്കണം. ഇങ്ങനെയുള്ള വൈഭവമാണ് അന്തഃകരണാദി ശരീരപര്യന്തം സംഘാതമായി തീർന്നിരിക്കുന്നത്. ഇവ എന്തിനുവേണ്ടി അനുഭവിക്കുന്നു? ഇഷ്ടംകൊണ്ട് ഈ വൃത്തിയെ കൊള്ളുന്നത് അറിവാകയാൽ അറിവാണ് വൃത്തിയെ കൊള്ളുന്നത്. മറ്റെല്ലാം നിഴലിച്ചതുപോലെയാകുമ്പോരം താൻ അറിയുന്നത് അറിവുകൊണ്ടാണ്. നാനാത്വം സംഭവിക്കുന്നത് അറിവിൽ നിന്നുമാണ്. സർവസമഷ്ടികളും നാനാത്വരൂപത്തിൽ അവസാനിച്ചപ്പോരം ആകാശമാകുന്ന അറിവിൽ അവസാനിച്ചു. ആകാശവ്യാപ്തികൊണ്ടല്ല. ഉള്ളതിനെ തന്നെപറയുന്നു. ഉള്ളതാണ് കേരംക്കുന്നത് എന്നു തോന്നിയാൽ മാത്രമേ അത് നിങ്ങളിൽ മുട്ടുകയുള്ളു. താൻ സുഖം, അറിവ് എന്നുള്ള രൂപത്തിൽ ഇരിക്കുന്നു. 'തുടൈതട്ടാൽ ഒൺറ...' എന്നത് തട്ടുകൊണ്ടല്ല അറിവുകൊണ്ടാണു കണ്ടത്. തട്ടൽ ജഡവൃത്തിതന്നെ. എന്നാൽ വൃത്തികൊണ്ടുതന്നെ പ്രാപിക്കാൻ കഴിയുകയില്ല. അറിവുകൊണ്ട് എല്ലാവൃത്തികളെയും അറിയാം. ശേഷിക്കുന്നതും അറിവാണ്. ഈ അറിവ് എവിടെ തടയും; തടയുകയില്ല. വ്യഷ്ടിയിൽ ഈ അറിവുകൊണ്ട് പ്രയോജനമില്ല. വ്യഷ്ടിയിൽ സമഷ്ടിഭാവം ഉണ്ടായാൽ അറിവ് പ്രയോജനപ്പെടുന്നു.

താൻ ചെയ്യുന്ന ഓരോ വൃത്തിയും ദീർഘിച്ചാൽ ആകാശത്തിൽ ചെന്നൊടുങ്ങുമെന്നറിയാം. ആകാശം എന്നത് അറിവാണ്. നാനാത്വംമൂലം ബാഹ്യത്തെ വഹിച്ചു. ബാഹ്യംകൊണ്ടാണ് ആന്തരം ഉണ്ടെന്ന് അറിഞ്ഞത്. ആർക്ക്? എന്നുള്ള ചോദ്യത്തിൽ ആത്മാവിന് ആത്മജ്ഞാനം ഉണ്ടാകേണ്ടതില്ലെന്നും അതുപോലെ തന്നെ ബ്രഹ്മത്തിന് ബ്രഹ്മജ്ഞാനവും ജീവന് ആത്മജ്ഞാനവും ഇല്ലെന്നുംവന്നു. അന്തഃകരണചിദാഭാസനാണ് സാക്ഷാത്കാരം ഉണ്ടാകേണ്ടത്. മോക്ഷം ഒരു അവസ്ഥയാണ്. മോക്ഷം ഉണ്ടാകൽ എന്ന് ഇല്ല.

സത്യസ്വരൂപംതൻെറ സത്യത്തിൽ ഏതാണ്ട് അവിദ്യയ്ക്കു നൽകിയതുകൊണ്ട് സുഷുപ്തിയിൽ താൻ ഇന്നവിധം ഇരിക്കുന്നുവെന്ന് അറിയാൻ

പാടില്ല. ഈശന്റെ വ്യവഹാരത്തിൽ മാത്രം താൻ ചേരാതെ തനിക്ക് മറപ്പില്ല. നിരാശാസ്വരൂപനായ് ഈശ്വരൻ എങ്ങും നിറഞ്ഞിരിക്കുന്നുവെന്നറിയണം. അങ്ങനെ അറിയണമെങ്കിൽ താൻ നിരാശയെ കൊള്ളണം. അപ്പോരം എവിടേയും നിറഞ്ഞിരിക്കുന്നു. ഇതുതന്നെ വിദേഹകൈവല്യത്തിന്റെ അവസാനനില. സാക്ഷാത്കരിക്കുമ്പോരം ജീവനും ജീവനിരുന്ന കൂടും പോയി സമ്പൂർണതയെ കൊള്ളുന്നു. അപ്പോരം അവനു മാത്രം ഈശൻ മഹാപ്രളയത്തെ നൽകുന്നു. ഈ ശരീരാദിജഗത്തിനോട് താൻ ചേർന്നിരിക്കുമ്പോരം ഈ ചേർച്ചയിൽ ഇരിക്കുമ്പോരംതന്നെ ഇല്ലാതാകുന്നതിന് ഒരു വഴിയുണ്ടോ? ഉണ്ടെങ്കിൽ ആ വഴി അന്വേഷിക്കുന്നതാരോ അവർക്ക് വഴിയുണ്ട്.

## 18-6-1937

നാനാത്വങ്ങരം മൂലം ഉണ്ടാകുന്ന സുഖദുഃഖങ്ങരം എല്ലാം ഒരു വൈഭവവിശേഷത്തിൽകൂടെ താൻ അനുഭവിക്കുന്നു. എല്ലാം വൈഭവങ്ങളിലും വൈഭവം തന്നിലും ഇരിക്കുന്നതിനാൽ താൻതന്നെ ഉപരി. വൈഭവം സുഖമല്ല—ഉപ്പും പുളിയും അല്ല നമുക്ക്. എന്നാൽ നാക്കിന് ഇവ രണ്ടും അറിയാൻ കഴിയും. നാക്കും നാക്കല്ലാത്ത ഒന്നിന്റെ സന്നിധിയിൽ മാത്രമെ നാക്ക് ഗുണങ്ങളെ അറിയുന്നുള്ളു.

മോക്ഷദശയിൽ വൃത്തിബീജത്തെ നശിപ്പിച്ചതുമൂലം സുഖസ്വരൂപമായിത്തീരുന്നു—അറിവും അറിവില്ലായ്മയും ഒരുപോലെ ആവശ്യമില്ലാതായി ആനന്ദമായിത്തീരുന്നു മോക്ഷദശയിൽ. സഞ്ചിത ആഗാമി ചേർന്ന് വാസനയെ ഉണ്ടാക്കുന്നു. സുഖം, ദുഃഖം, ശരീരം, ധർമാധർമം, രാഗദ്വേഷം, അനുകൂല പ്രതികൂലം, ഭേദം, സ്വരൂപാജ്ഞാനം ഇവ സ്വരൂപജ്ഞാനംകൊണ്ട് നിവൃത്തിക്കപ്പെടുന്നു.

## 20-6-1937

സ്വരൂപാജ്ഞാനംകൊണ്ട് ഉണ്ടായ അനർഥങ്ങളെ സ്വരൂപജ്ഞാനം കൊണ്ടുതന്നെ നിവൃത്തിക്കണം. ആവരണവിക്ഷേപരീത്യാ നിൽക്കുന്ന അജ്ഞാനത്തിന് ആത്യന്തികനിവൃത്തി സംഭവിക്കണം. നിവൃത്തിക്കണം എന്നു സ്വരൂപഅജ്ഞാനിതന്നെ ആവശ്യപ്പെടുന്നു. ഭ്രാന്തികാലത്തുപോലും രക്ഷയുള്ള തന്റെ സ്ഥാനത്തെ കാണണം. അല്ലാത്തപക്ഷം വൈഷമ്യമാണ്. കാരണലയനിവൃത്തിയിൽ മനസ്സുമുതൽ ശരീരംവരെ പ്രവേശിച്ചിട്ട് അതിൽനിന്നും ഒഴിയാനുള്ള അവസരത്തിൽ കാരണലയമായ സുഷുപ്തി ഏർപ്പെടുന്നു. സുഷുപ്തിയിൽ ഉണ്ടാകുന്ന സ്വരൂപത്തിന്റെ കുറവുമൂലം കാരണലയം.

അറിവേ സ്വരൂപനായ താൻ അവിദ്യയുടെ സംസ്കാരംകൊണ്ട് അറിവിന്റെ ഭാവനമൂലം വിദ്യയായിത്തീരുന്നു. അതിൽ താൻ ചേരാതിരു

ന്നാൽ അവിദ്യയായിപ്പോകുന്നു. അതുകൊണ്ട് വിദ്യയും അവിദ്യയും ഒരുപോലെ വേണ്ടതാണ് എന്ന് അറിയുമ്പോൾ വിദ്യാസ്വരൂപം വെളിപ്പെടും. ഇങ്ങനെ വിദ്യയേയും അവിദ്യയേയും ചിന്തിക്കാൻ കഴിയുന്നവനാണ് മോക്ഷം. അറിവാകുന്ന താൻ ഭാവനയോടു ചേരുമ്പോൾ വിദ്യയുണ്ടാകുന്നു. ഈ വിദ്യകൊണ്ട് അറിവിനെ കാണുകയും ചെയ്യാം. അവിദ്യാകാലത്ത് വിദ്യയുടെ സ്ഥാനംവരെ ചിന്തനംചെയ്യുമ്പോൾ അവിദ്യയുടെ പരോക്ഷജ്ഞാനം (ഇല്ലാത്തതിന് അപരോക്ഷജ്ഞാനം ഇല്ല) ഉണ്ടാകുമ്പോൾത്തന്നെ നിവൃത്തമാകുന്നു. അത് വിദ്യയ്ക്കാണുണ്ടാകുന്നത്. അറിവിൻെറ ഭാവന സമഷ്ടിയിൽ ഈശ്വരനും ഇങ്ങനെതന്നെ വച്ചുകൊണ്ടിരിക്കുന്നു. അവിടത്തെ വിദ്യ അരുൾസ്വരൂപത്തേയും ഇവിടത്തെ വിദ്യ ബോധസ്വരൂപത്തേയും വഹിച്ചിരിക്കുന്നു. അവിടെ മറപ്പ് ഏർപ്പെടുന്നില്ല എന്നുള്ള നിശ്ചയം ഇവിടെ സംഭവിക്കും. അരുൾ പകരുമ്പോൾ അവിദ്യാസ്വരൂപം ഇല്ലാതാകുന്നു. അവിടെ ക്ലേശം ഇല്ലാതിരിക്കുന്ന സ്ഥാനത്തെ കണ്ടുകൊണ്ട് ഇവിടെ പകരുമ്പോൾ ഭാവനയ്ക്ക് നിൽക്കാൻ തരമില്ലാതെ വരികയും താൻ വാസനാസ്വരൂപമായി ഇരിക്കുകയും ചെയ്യുന്നത് ചൈതന്യഭാവത്തിൻെറ വ്യഷ്ടി നിറവേറുന്നതായി കാണാം. വിദ്യയും അവിദ്യയും ഒരുപോലെ തള്ളപ്പെടേണ്ടവയാണ്. വിചാരത്തിൻെറ ഫലമായി ഈശ്വരൻെറ സ്വരൂപം എങ്ങും നിറഞ്ഞതായി കാണുന്നു.

## 21-6-1937

അറിവ് വൃത്തിയെ കൊള്ളുമ്പോൾ വിദ്യാസ്വരൂപമാകുന്നു. വ്യാപകസ്വരൂപം, അറിവേ സ്വരൂപം, ആനന്ദസ്വരൂപം ഇവ വേറെ അല്ല. ആർക്കും ഇഷ്ടംമൂലംതന്നെ ആശ ഉണ്ടാകുന്നു. അത് ഇഷ്ടത്തെ സാധിക്കുന്നത്. ഇഷ്ടത്തെ കാംക്ഷിക്കുന്ന ആശയ്ക്ക് ഒരു സ്വരൂപം ഉണ്ടെങ്കിൽ അത് ഇഷ്ടസ്വരൂപമായി ഇരിക്കണം. ആശകൊണ്ട് ഉണ്ടായ ഇഷ്ടഫലങ്ങൾ അറിവിൽപ്പെടാതിരുന്നാൽ അത് മതിയാകുന്നില്ല. ഉദാ: ആയിരം രൂപ ആവശ്യപ്പെടുന്നവൻെറ ഉറക്കത്തിൽ സ്നേഹിതൻ രൂപ കൊണ്ടുവന്നിട്ട് തിരിയെപ്പോയാൽ അറിവിൽപ്പെടാത്തതിനാൽ നിസ്സാരമായിപ്പോകുന്നു. ആനന്ദസ്വരൂപനാകുന്ന താൻ അറിവേസ്വരൂപമാകണം.

വിദ്യാസ്വരൂപിണിയായ മായയെ നോക്കിയത് അന്തഃകരണം. അതിൽ അപഞ്ചീകരണഭൂതത്തിൽ ശുദ്ധമായ ആകാശം തോന്നി.

## 22-6-1937

വിദ്യയ്ക്ക് എത്രത്തോളം സ്ഥാനമുണ്ടോ അത്രത്തോളം എത്തുന്നത് വിദ്യയായും താഴോട്ടുവരുന്നത് അവിദ്യയായും തീരുന്നു—വിദ്യയുടെ താഴ്ചയാണ് അവിദ്യ; വിദ്യാസ്വരൂപം വിദ്യ. ജഡഅധ്യാസം ഹേതുവാൽ വിദ്യ അവിദ്യയായി പരിണമിക്കുന്നു. വിദ്യയാൽ വൃത്തി

ഏർപ്പെടുമ്പോരം വൃത്തിയിൽ വിദ്യ കാണുന്നില്ല. വിദ്യ അഭ്യസനം കൊണ്ട് തന്റെ മുമ്പുള്ളത് തന്റെ പിമ്പും കാണണം—കയറിന്റെ ആരംഭം പോലെതന്നെ മറേറ അററവും. അഭ്യസനംകൊണ്ട്—വിചാരം (അഭ്യാസം) ആനന്ദരൂപത്തിൽ വേണം. വിചാരം ഹൃദയഗ്രന്ഥിയെ ഇല്ലാതാക്കുന്നു. വിചാരഫലം തങ്കക്കമ്പി പഴുക്കച്ചുട്ടതുപോലെ വരുന്നു. വിചാരം പഠിപ്പിനെ ലാക്കാക്കി വിദ്യാസ്വരൂപത്തെ കൊള്ളുമ്പോരം ഹൃദയഗ്രന്ഥി മായുകയും ശരീരം അഴിയുകയും ചെയ്യുന്നു. പഠിപ്പിനെ കൊള്ളുമ്പോരം ആകാശസ്വരൂപത്തെക്കൊണ്ട് അന്തഃകരണം സാത്വികമാകുന്നു. വിദ്യ അവിദ്യ എന്നതിൽ ഒന്ന് മറെറാന്നിനെ കാണുന്നതുമൂലം. അവിദ്യ എങ്ങനെ ഉണ്ടായി? ജഡം എങ്ങനെ? തന്റെ പരമാർഥ അനുഭവങ്ങളെ സുഖദുഃഖം എന്നുകൊള്ളാതെ സുഖസ്വരൂപമെന്ന് വിചാരിക്കുന്നു.

അറിവ് വ്യാപകമായും ഒരു ഇടത്ത് ഉണ്ടാകയും ചെയ്യാം. ഒരു ഇടത്ത് ഉണ്ടാകയും അപ്പോരം എല്ലായിടത്തും ഉണ്ടാകയും ചെയ്യാം. ഒരു ഇടത്ത് ഉണ്ടായത് എല്ലായിടത്തും ഉണ്ടായതിനെ നോക്കിയപ്പോരം മറവുപെടുകയും അറിവ് അറിവിനെ നോക്കിയപ്പോരം ദൂരം ഇല്ലാതാകയും ചെയ്തു.

## 24-6-1937

അവിദ്യയുടെ ആശ്രയം, സ്ഥിതി, ഉത്ഭവം ഇവകൊണ്ട് വിദ്യയെ ലാക്കാക്കിക്കൊണ്ട് അതിൽ ഇരിക്കാതെ അതിൽ അടങ്ങുന്നു. അവിദ്യമൂലം ദ്വൈതം സംഭവിക്കാതെ വിദ്യയുടെ ഉള്ളിൽത്തന്നെ അടങ്ങി വിദ്യാവിദ്യാസ്വരൂപത്തിൽ രണ്ടററതായ മഹാവ്യാപ്തിയെക്കൊണ്ട് ഇരിക്കുന്നു —വിദ്യാസ്വരൂപത്തിൽ ഇരിക്കുന്നു. വിദ്യ, സർവഭ്രാന്തികാലത്തുപോലും വിദ്യാസ്വരൂപത്തിൽ ഇരിക്കുന്ന വിദ്യ തരംതാഴ്ത്തപ്പെടുന്നില്ല. വിദ്യാവിദ്യയിൽ ഇരിക്കുമ്പോഴോ, വിദ്യാസ്വരൂപത്തിൽ ഇരിക്കുമ്പോഴോ ജഡവിദ്യ (അവിദ്യാവൃത്തി) കൊണ്ട് അവൻ അത് അടങ്ങുന്നു എന്ന് പറയുമ്പോരം അവന് വൃത്തികൊണ്ട് എന്തുണ്ടായാലും അത് ദ്വൈതത്തിൽത്തന്നെ.

## 25-6-1937

കുടം, കണ്ണാടി, സൂര്യകാന്തക്കണ്ണാടി ഇവകളെപ്പോലെ അവിദ്യ, സാധനദൂഷ്യം, അകൗശലലക്ഷണം. ഈശ്വരസൃഷ്ടമായ ശരീരാദി ജഗത്ത് നമുക്ക് സുഖദുഃഖകാരണമായി തോന്നുന്നുവെങ്കിലും ഈശ്വരൻ ഇവയെ സുഖവും ദുഃഖവും കൂടാതെ അഴിച്ചുകാണിക്കുന്നു. സുഷുപ്തി, ആദിയിൽ സുഖദുഃഖം ഇല്ലാത്തത്. അന്ത്യത്തിലും അതുപോലെതന്നെ. ആദ്യന്തത്തിൽ സുഖദുഃഖം ഇല്ലാത്തത് മധ്യത്തിലും ഇല്ല. പിന്നെ

സുഖദുഃഖം എവിടെനിന്നും വന്നു? നിങ്ങളുടെ കല്പിതത്തിൽ നിന്നും. നിങ്ങൾക്ക് അതിനുള്ള വൈഭവമുണ്ട്. ദുഃഖനിവാരണത്തിന് സങ്കല്പ നിവാരണം വേണം.

## 28-6-1937

ഈശ്വരസൃഷ്ടമായ ശരീരാദിജഗത്ത് ആർക്കും ദുഃഖസുഖത്തിന് കാരണമല്ല. എന്നാൽ വൃത്തിസ്വരൂപത്തിൽ നാം ശരീരാദിജഗത്തിനോട് ചേരുമ്പോഴാണ് സുഖദുഃഖത്തിന് കാരണമാകുന്നത്. കാരണം ജീവ സങ്കല്പമായിരിക്കണം. ഈശ്വരസങ്കല്പം ശരീരാദിജഗത്തിന് കാരണ മായിരിക്കുമ്പോൾ ജീവസങ്കല്പം ഉൾപ്പെടുകയില്ലേ? വ്യാപ്തികൊണ്ട് ഈശ്വരസങ്കല്പത്തിൽ എല്ലാം അടങ്ങുമല്ലോ. പിന്നെ ജീവസങ്കല്പ ത്തിനെ എന്തിന് സമ്മതിക്കണം? അങ്ങനെ സംശയിക്കുന്നുവെങ്കിൽ ഈശ്വരസങ്കല്പം മാത്രമേയുള്ളുവെന്ന് പറയുന്ന ആളിന് വിശപ്പ് ഉണ്ടാ കുമ്പോൾ എന്തുചെയ്യുമെന്ന് നോക്കുക.

സാക്ഷാത്കാരദശയിൽ സമഷ്ടി ഈശ്വരസങ്കല്പമല്ലാതെ മറെറാ ന്നും അല്ലെന്ന് അനുഭവമാകുമെങ്കിലും അതിനുമുമ്പ് ജീവസങ്കല്പത്തെ സങ്കല്പിക്കുകതന്നെ വേണം. ജീവസങ്കല്പം ജീവസ്വരൂപത്തെത്തന്നെ വഹിച്ചിരിക്കണം. സങ്കല്പം സുഖത്തിനുവേണ്ടി ആകയാൽ ജീവനും സുഖസ്വരൂപിയായിരിക്കണം. സുഖസ്വരൂപത്തിൽ നിന്നും പിന്നെ ദുഃഖം എങ്ങനെ വന്നുവെന്ന് സംശയം ഉണ്ടാവാം. സുഖസ്വരൂപമായ ജീവസങ്കല്പം സുഖത്തിനോ ദുഃഖത്തിനോ കാരണമല്ലാത്ത ഈശ്വരസങ്ക ല്പത്തിനോട് ഇടപെടുമ്പോൾ അതിൻെറ ഭാവത്തെ ജീവൻ വഹിക്കു കയും തൻമൂലം തൻെറ ഭാവം ദുഃഖമായിത്തീരുകയും ചെയ്യുന്നു. അന്യ ഭാവനയെ വഹിച്ചപ്പോൾ ആ വൃത്തി നിശ്ചലഭാവമാണെങ്കിലും തനിക്ക് അത് പ്രതീതമാവാതെപോകുന്നതിനാൽ ദുഃഖമായിത്തീരുന്നു. സ്ഥൂല-സൂക്ഷ്മ-കാരണ ശരീരങ്ങളിൽ സ്ഥൂല-സൂക്ഷ്മങ്ങളിൽ തടിച്ചും കാരണത്തിൽ അവിദ്യയെക്കൊണ്ട് വെറും ഭാവനമാത്രമായും ഇരിക്കുന്ന കാരണത്തിൽ ആ അവസ്ഥയെ പ്രാപിക്കാൻ നമുക്ക് സാത്വികംവേണം. ഇവിടെ പരിപൂർണതൃപ്തി ഉണ്ടാകുന്നതുവരെ സാത്വികത്തിൽ ഭാവ നയെ കൊണ്ടുവരരുത്.

## 29-6-1937

ഒരു അച്ഛന് ഒരു സന്താനമുള്ളതിനോട് അതിയായ സന്തോഷം ഉണ്ടാകയും കുഞ്ഞിനുവേണ്ടി കളിപ്പാട്ടങ്ങൾ വാങ്ങി കൊടുക്കുകയും ചെയ്യുന്നു. കുഞ്ഞ് സാധനങ്ങളുമായി പഴകിയതുമൂലം ആഹാര സാധനങ്ങൾ പോലും ഉപേക്ഷിച്ച് കളിയിൽ ഏർപ്പെടുന്നു. ഇത് കണ്ടിട്ട് കളിപ്പാട്ടത്തെ മാററിവച്ചിട്ട് അച്ഛൻ ആ കുഞ്ഞിനെ എടുത്ത്

ആഹാരം ഊട്ടുന്നു. ഇതുപോലെ പരമാർഥസ്വരൂപനായ ഈശനിൽ നിന്നും ജീവൻ ഉല്പത്തിയാകയും തനിക്ക് കളിപ്പാട്ടമായി ജഗത്തിനെ തരുകയും ചെയ്യുന്നു. പരമാർഥസ്വരൂപനായ ജീവൻ തൻെറ അവസ്ഥയെ മറന്നിട്ട് ജഗത്തോട് ചേർന്നിരിക്കുന്നു. മായയായ അമ്മ ഈ ജഡപദാർഥങ്ങൾ വെറും കളിപ്പാട്ടമാണെന്നും നശ്വരമാണെന്നും കാട്ടിക്കൊടുക്കുന്നു. എന്നാൽ കുഞ്ഞായ ജീവൻ കളിപ്പാട്ടത്തിൽ വാസനമൂലം ഉപേക്ഷിക്കാൻ വൈമനസ്യം കാണിക്കുന്നു. അച്ഛനായ ഈശ്വരൻ ഈ പ്രപഞ്ചത്തെ കാരണലയമായ നിവൃത്തിയിൽ ആക്കി തൻെറ ശരീരം തുടങ്ങി ജഗത്ത് മുഴുവനും അഴിച്ചുകാണിക്കുന്നു. എങ്കിലും അതുകളിൽനിന്നും തനിക്ക് ഏർപ്പെട്ട പഴക്കംമൂലം തൻെറ നില വീണ്ടും ജഡപദാർഥങ്ങളിൽ തന്നെ ഇരിക്കുന്നു. മനസ്സുമുതൽ ജഡപര്യന്തം ഈശ്വരസൃഷ്ടമായതുകൾ തൻെറ പരമാർഥത്തെ തടയുന്നില്ല. എന്നാൽ ജീവൻ അവയോട് ചേർന്ന് പുതിയ പുതിയ വാസനകളെ സൃഷ്ടിച്ച് അവയിൽത്തന്നെ ഇരിക്കുന്നു.

കാരണലയനിവൃത്തി നിത്യവും ഈശ്വരൻെറ അഴിപ്പിനെ കാണിക്കുന്നു. തൻമൂലം പരോക്ഷജ്ഞാനത്തേയും തരുന്നു—അവിടെ സങ്കല്പത്തെ ബോധംകൊണ്ട് ഉയർത്തി കാരണലയം പുകപോലെ കണ്ട് പുകയെ കണ്ടതുകൊണ്ട് അതിനപ്പുറം അഗ്നി ഉണ്ടെന്ന് അറിയുന്നതുപോലെ കാരണലയത്തിന് അപ്പുറം ഇരിക്കുന്ന നിത്യനും പ്രകാശസ്വരൂപിയും ആനന്ദസ്വരൂപിയും ആയ ഈശ്വരനെ അറിയണം.

ജീവസങ്കല്പം ഫലോൻമുഖമാകുമ്പോൾ ദുഃഖാകാരമായും സുഖാകാരമായും തീരുന്നു. ജീവസങ്കല്പം ജീവനിൽനിന്നും ഉണ്ടാകുന്നതിനാൽ സങ്കല്പത്തിനുമുമ്പ് സങ്കല്പരഹിതമായ ഒരു അവസ്ഥ ഉണ്ടെന്നു വന്നു. ജീവസങ്കല്പം ഇഷ്ടത്തെ മുൻനിർത്തി ഉണ്ടാകുന്നു.

സൃഷ്ടി-സ്ഥിതി-സംഹാരംപോലും വെറും അമ്മാനയാട്ടംപോലെ കരുതുന്ന സാധുവിനെ ഏത് കണ്ണുകൊണ്ടാണ് കാണാൻ കഴിയുന്നത്?

## 3-7-1937

സകലം ഒന്നുതന്നെ സുഖദുഃഖത്തിന് കാരണമല്ലെന്നും സകലം ഈശ്വരസങ്കല്പമാണെന്നും ജീവരാശികൾ ഇവ ദുഃഖകാരണമാകുന്നുവെന്ന് കരുതുന്നതിനാൽ അവയുടെ നാനാത്വങ്ങളെ മറയ്ക്കുന്ന കേവലാവസ്ഥയെ കൊള്ളുന്നതാണ് ഈശ്വരൻെറ അഴിപ്പ്. ഈശ്വരൻ സർവത്തിലും നിറഞ്ഞിരിക്കുന്നതിനാൽ ജീവന് പ്രത്യേകം സങ്കല്പം ഉണ്ടാകേണ്ട ആവശ്യമില്ല—അതിനാൽ സുഖത്തിനുവേണ്ടി അവിദ്യയിൽനിന്നും ജീവൻ സങ്കല്പം ചെയ്യുന്നു. ജീവൻ ഈശ്വരനിൽ ബഹുത്വത്തെ കാണാതെ ഏകത്വത്തെ കണ്ട് ഇരിക്കുന്നു. ഉദാ: അച്ഛൻെറ മടിയിൽ ഇരിക്കുന്ന കുഞ്ഞ് അച്ഛനെ കാണാതെവരുന്നു. അനേകംപേരെ കാണുന്നു—ഒരാൾ മാത്രമാണെങ്കിൽ ഏകത്വമായി.

**4-7-1937**

സകലം നിവർത്തിച്ച് കേവലാവസ്ഥയിലല്ല നാം പോകേണ്ടത്. കേവലത്തിൽ അരുൾ കലരണം. അത് ജാഗ്രത്തിൽത്തന്നെ ഉണ്ടാകണം. അരുൾ കൂടാതെ യാതൊന്നും സാധിക്കുന്നില്ല. എങ്കിലും അത് ആധാര സ്വരൂപത്തെ വഹിച്ച് സാധാരണഭാവത്തിൽ ഇരിക്കുന്നു. അതിനാൽ എങ്ങനെ സംഭവിച്ചുവെന്ന് അറിയാതെ ഇരിക്കുന്നു. സാധാരണഭാവത്തിൽ കേവലത്തെ നിവർത്തിക്കാൻ നിവൃത്തിയില്ല. കേവലത്തെ വച്ചുകൊണ്ടിരുന്നാലും സ്വരൂപസുഖത്തെ ഇല്ലായ്മചെയ്യാത്തതിനാൽ അതിനും അരുൾ എന്നുതന്നെ പറയണം. അരുളിൻെറ സന്നിധിയിൽ മാത്രമേ സ്വരൂപം ആനന്ദമായിത്തീരുന്നുള്ളു. ഇത് സുഷുപ്തിയിൽ അറിയപ്പെടുന്നു. ഇവിടെ കേവലം ആവരണസ്വരൂപത്തോടുകൂടിയിരിക്കുന്നു—ആധാരസ്വരൂപത്തെ വഹിക്കുന്ന അരുൾ അധിഷ്ഠാനസ്വരൂപംകൂടെയാവണം. ഉദാ: വിറകിനെ ചാമ്പലാക്കിയിട്ട് അതിൻെറ സ്വരൂപത്തിൽ നില്ക്കുന്ന അഗ്നി ആധാരവും ചാമ്പലിനേയും നശിപ്പിച്ചിട്ട് സ്വരൂപത്തിൽ നിൽക്കുന്ന അഗ്നി അധിഷ്ഠാനവുമാണ്. അധിഷ്ഠാനസ്വരൂപത്തെ കൊള്ളുമ്പോൾ അരുൾ സത്ത്ചിത്താനന്ദസ്വരൂപമാകുന്നു. സച്ചിദാനന്ദത്തിൽ അരുൾമറയുകയും സച്ചിദാനന്ദം മാത്രമായും തീരുന്നു: ഇവിടെ അധിഷ്ഠാനംതന്നെ (അധിഷ്ഠാനസ്വരൂപമായ അരുൾതന്നെ) വിഷയമാകുന്നതിനാൽ അത് അതിനെത്തന്നെ കാണുന്നതായിത്തീരുന്നു. മോക്ഷദശയിൽ ഉള്ളവനായ തൻെറ സ്വരൂപം സത്ത്-ചിത്താനന്ദമായി പ്രകാശിക്കുന്നു—അപ്പോൾ ആധാരംതന്നെ അധിഷ്ഠാനമാകുകയും അധിഷ്ഠാനംതന്നെ ദ്രഷ്ടാവാകുമ്പോൾ അരുൾ വിശേഷസ്വരൂപത്തെ വഹിക്കുകയും സച്ചിദാനന്ദമായിത്തീരുകയും ചെയ്യുന്നു. ജാഗ്രദവസ്ഥയിൽ സർവം അരുൾ വ്യാപകമായിരിക്കുന്നുവെന്നറിയുന്നിടത്ത് ബോധം അരുളിൽ പററിനിൽക്കുന്നു. അവിടെ അരുൾ വിശേഷസ്വരൂപത്തെകൊണ്ടിരിക്കുന്നു. അരുൾവിശേഷം ഉദയമാകുമ്പോൾ ശരീരം ആദ്യം ചേതനമാകും. തീവച്ചതുപോലെ ഒരു സ്പർശനമുണ്ടാകും. ''ചുമ്മാതിരുന്തവിടം അകപ്പേചുട്ടതു കണ്ടായേ'' ജാഗ്രദാവസ്ഥയിൽ അരുൾ കേവലത്തെ കടന്ന്, ആധാരഅധിഷ്ഠാനങ്ങളെ കടന്ന് അത് തൻെറ ദ്രഷ്ടാവായും തീരുമ്പോൾ ജാഗ്ര-സ്വപ്ന-സുഷുപ്തി ഇവകളെ കടന്ന് ഒരവസ്ഥ നമുക്ക് ഏർപ്പെടുന്നു. അവിടെ തൻെറ ക്ലേശങ്ങൾ മുഴുവനും ഒഴിയുന്നു. സ്ഥൂല-സൂക്ഷ്മ-കാരണവസ്തുക്കളുടെ പ്രത്യക്ഷജ്ഞാനം ആർക്കുണ്ടായി? സ്ഥൂലത്തെ കണ്ടവൻ സ്ഥൂലമല്ല. അതുപോലെ കാരണത്തെ (സുഷുപ്തിയായ കാരണസ്വരൂപത്തോടുകൂടിയവനെ) കണ്ടവനും കാരണസ്വരൂപനല്ല. അതിനും അതീതനാണ്—സച്ചിദാനന്ദസ്വരൂപമാണ്.

## 7-7-1937

ജാഗ്രദവസ്ഥയിൽ സ്ഥൂലവസ്തുക്കളുടെ പ്രത്യക്ഷജ്ഞാനമേ നമുക്ക് ഇന്ന് അറിയാവൂ. സൂക്ഷ്മം ഏതാണ്ട് അറിയപ്പെടുന്നു. കാരണവസ്തുക്കളുടേത് അറിയുന്നുമില്ല. സ്ഥൂലത്തിന്റേതാണ് ഏററവും അധികരിച്ച അഭിമാനം. പ്രത്യക്ഷജ്ഞാനം ഉണ്ടായവൻ സ്ഥൂലമോ സൂക്ഷ്മമോ കാരണമോ അല്ല. എന്നാൽ സ്ഥൂല-സൂക്ഷ്മ-കാരണങ്ങരം ഉള്ള ഒരുവനാണെന്ന് അറിയാം. സ്ഥൂലാദികളിൽ ഇല്ലാത്തവനും അതുകരംകൊണ്ട് ഉണ്ടാകാത്തവനും അവയിൽ ഇരിക്കാത്തവനും അവനിൽത്തന്നെ ഇരിക്കുന്നവനും ആണ്---ഇവയെക്കൂടാതെ അവന് അറിവും ഉണ്ട്. ഈ അറിവ് സ്വരൂപത്തെവിട്ട് ഭിന്നമാകാത്തതും ഉണ്ടാകാത്തതുമാണ്. അതുകളെക്കൊണ്ടുള്ള മാപ്പോ ഇളക്കമോ ഇല്ല. ജലം ആടുന്നുവെങ്കിൽ സൂര്യപ്രതിബിംബം കാണാതെപോകുന്നു. ഇതിനെ ആധാരമാക്കിയാണ് ചിലർ ശരീരപ്രപഞ്ചങ്ങളുടെ ഇളക്കമാണ് സ്വരൂപത്തെ കാണാതാകുന്നത് എന്നുവിചാരിച്ച് പ്രതിബിംബം കാണുന്നതിന് വെള്ളത്തിന്റെ ഇളക്കത്തെ നിറുത്താൻ ശ്രമിക്കുന്നതുപോലെ പ്രാണായാമാദികരം ചെയ്യുന്നത്? എന്നാൽ വെള്ളത്തിൽവീണ തന്റെ നിഴൽ വെള്ളം ചലിക്കുന്നതുകൊണ്ട് കാണാതാകുന്നുവെങ്കിലും തന്റെ സ്വരൂപം കാണാൻ വെള്ളത്തിനെ നിശ്ചലമാക്കണമെന്ന് പറയുന്നത് അയുക്തികമാണ്. എന്തെന്നാൽ സൂര്യനെത്തന്നെ നോക്കുകയാണെങ്കിൽ തന്റെ സ്വരൂപം കാണാൻ വെള്ളത്തിന്റെ ചലനം നിറുത്തണമെന്ന് പറയുന്നതല്ല. അറിയപ്പെടുന്ന ദൃശ്യങ്ങരം എല്ലാം സ്ഥൂല-സൂക്ഷ്മ-കാരണങ്ങളിൽ ഏതെങ്കിലും ഒന്നായിരിക്കും. കാണാവുന്നവൻ അതിനെവിട്ട് അന്യത്തിൽ ഇരിക്കുന്നതുപോലെ തോന്നുമ്പോരം ഇളക്കവും മറപ്പും ഉണ്ടാകാം. ഇതിനെ മുഴുവനും നോക്കുമ്പോരം നമ്മുടെ സ്വരൂപം അറിവായിപ്പോകും. സ്ഥൂല-സൂക്ഷ്മ-കാരണങ്ങരം പടിപ്പടിയായി പോകുമ്പോരം കാരണപ്രത്യക്ഷജ്ഞാനത്തിൽ സ്ഥൂലവും സൂക്ഷ്മവും അതിൽ നിഴലിച്ചുപോകും. കാരണം എപ്പോഴും സമഷ്ടിസ്വരൂപത്തെക്കൊണ്ട് ഇരിക്കും. കാരണത്തിന്റെ പ്രത്യക്ഷജ്ഞാനത്തിൽ അത് ഉണ്ടായതുപോലെ ഇരിക്കുന്നതിനാൽ അതും കടന്ന് തന്റെ സ്വരൂപം അനുഭവിക്കൽ എന്നില്ലാതെ അറിവേസ്വരൂപമാകുന്നു—ഈ സത്യം നിശ്ചയമായും ആർക്കും സംഭവിക്കും. പക്ഷേ ഇന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത് എന്ന എണ്ണംകൊണ്ട് സ്വരൂപം മറവിൽപെടുന്നു. അത് സ്ഥൂല-സൂക്ഷ്മ-കാരണങ്ങളെ കൂട്ടുപിടിക്കാതെ, സ്ഥൂലത്തെ പ്രത്യക്ഷമാക്കുന്ന ജാഗ്രദവസ്ഥയെ വച്ചുകൊണ്ട് എവിടെനിന്ന് വന്നു എന്ന് നോക്കുമ്പോരം അതിന്റെ സൂക്ഷ്മജ്ഞാനം ഉണ്ടാകുന്നു. ആ സൂക്ഷ്മത്തെ വിടാതെ, കാരണത്തിന്റെ പ്രത്യക്ഷജ്ഞാനം നോക്കുന്നിടത്ത് ഈ ശരീരത്തിന് ഉണ്ടാകേണ്ട വൈഭവമെല്ലാം ഉണ്ടാകും. സ്ഥൂലത്തിൽനിന്നും സൂക്ഷ്മജ്ഞാനം ഉണ്ടാകാതെ, കാരണങ്ങളിൽ

പോയാൽ അമ്പരക്കുകയും സിദ്ധൻമാർക്ക് അമിതശക്തി ഉണ്ടെങ്കിലും ഈ നിലക്കാരാകയാൽ ഭയപ്പെടുന്നവരായിത്തീരുകയും ചെയ്യുന്നു. സിദ്ധൻമാരാകേണ്ട അന്യർക്ക് എത്ര ബലമുണ്ടെന്ന് അറിയാൻ അന്യരെ കീഴ്പ്പെടുത്താൻ ശ്രമിക്കുകയും ചെയ്യുന്നു.

**8-7-1937**

ജാഗ്രദവസ്ഥ എന്നത് ബോധത്തോടുകൂടിയത് എന്നർത്ഥം. ബോധം ഉള്ളപ്പോൾ അരുൾ ഉണ്ടാകുമ്പോൾ ബോധം എന്ന് ഒന്ന് ഇല്ലാതെ അരുൾ മാത്രമായിത്തീരുന്നു. അവിടെ അരുളും കഴലുന്നു. നമ്മുടെ ജീവിതം ഏതോ ഒരു കോൽകൊണ്ട് അളക്കുന്നതുപോലെ തോന്നുന്നു. ആ കോലും സമമായി രണ്ടായി ഭാഗിച്ചിരിക്കുന്നു. ജീവിതദശയെ വഹിക്കുന്നതും രണ്ടായി ഭാഗിക്കപ്പെട്ട ഒരു കോലുകൊണ്ടുതന്നെ അളക്കുന്നു—കോൽ ദിവസംതന്നെ. ദിവസത്തിൻെറ ഇരിപ്പും ശരീരം, ജഗത്ത് എന്നിവയായിരിക്കുന്നു. ഇതിൽ ജഗത്ത് ആനയെപ്പോലെയും ശരീരം ചാമപ്പൊരിപോലെയും ഇരിക്കുന്നു. ഇരിപ്പിനെ വഹിക്കുന്ന ശരീരവും ജഗത്തും ഒരുപോലെതന്നെ എന്ന് ദൃഢതവേണം. വൃത്തിസ്വരൂപത്തെക്കൊണ്ട് ബോധം അരുളിൻെറ സന്നിധിയിൽ വ്യഷ്ടിസമഷ്ടികൾ ഇല്ലാതെ ആകുന്നു. ഇവിടെ അരുളും അതീതമായിപ്പോകുന്നു. ഇവിടെ സാധിക്കേണ്ടതുകളെല്ലാം മുമ്പിനാലെ സാധിച്ചതുപോലെ തോന്നുന്നു. ഒരു വാച്ചിൻെറ സന്നിധിയിൽ പകലും രാത്രിയും പകുതിയാണെന്ന് അറിയുന്നതുപോലെ ശരീരജഗത്തിൻെറ രണ്ടെന്ന അവസ്ഥ അരുളിൻെറ സന്നിധിയിൽ അറിയണം. രാത്രി അവസാനിക്കുന്നിടത്തും പകൽ തുടങ്ങുന്നിടത്തും നിശ്ചയമായി അരുൾ ഉണ്ടാകണം. പകലിന് ഒരു മധ്യമും രാത്രിക്ക് ഒരു മധ്യമും വേണം. പകലും രാത്രിയും അല്ലാത്തതായ ഒരു സന്ധിയിൽക്കൂടെ ജാഗ്രസ്വപ്നമല്ലാത്തതും ജീവേശ്വരൻമാരല്ലാത്തതും ആയ ആസ്ഥാനത്തുകൂടെ പോകുന്നു. എല്ലാം ഇവിടെ കോർത്തുകെട്ടിയ പുഷ്പംപോലെ തോന്നും. ആ സ്ഥാനത്ത് ചെല്ലുമ്പോൾ അത് ജാഗ്രത്താകയും ഇപ്പോഴത്തേത് സ്വപ്നമാകയും ആ ജാഗ്രത്തിൽ വരുമ്പോൾ ഈ സ്വപ്നം നിഴൽപോലെയായിത്തീരുന്നു. മററ് ജാഗ്രദവസ്ഥയിൽ കണ്ടതെല്ലാം അവിടെ വെറും ഒരു നിഴൽമാത്രമായിപ്പോകുന്നു. ഈ കാഴ്ച കൺമണിയിൽ ഒരുവന് കലരാമെങ്കിൽ അതിനുമുമ്പ് മോക്ഷം സിദ്ധിക്കുന്നതാണ്. മോക്ഷം എന്നത് ഒരു വേശ്യയെപ്പോലെയാണ്. തന്നെ പ്രാപിച്ചാൽ നന്ന് എന്നുണ്ട്. എന്നാൽ തൻെറ സ്വരൂപം ഇന്നവിധമെന്ന് കാണിക്കുകയും ഇല്ല.

**9-7-1937**

പകൽ തീർന്ന് രാത്രി ഉദിക്കുന്നതിനുമുമ്പ് ഒരു നിർമലഭാവം ഉണ്ട്. പകലും രാത്രിയും വൃത്തികളോടുകൂടെയുള്ളത്. പരസ്പരം ഭിന്നങ്ങ

ളാണ്. മാററം ഉണ്ടാകുന്നു. അവിടെയുള്ള നിശ്ചലം എത്തുപെടാത്തതുകൊണ്ട് ഇതിന് രണ്ടിനും ഇല്ലാത്തതായ ഒരു പ്രകാശം ഉണ്ടാകുന്നു. എന്നാൽ ഭിന്നത കാണുന്നു. ഈ ഭിന്നത എവിടെവച്ച് ഉണ്ടാകുന്നു? ആശാസ്യരൂപമായ ജീവിതം നിരാശാസ്വരൂപത്തിൽനിന്നും ഉണ്ടാകണം.— സർവഭാവസ്വരൂപങ്ങളും അഭാവസ്വരൂപമാണ്.

## 10-7-1937

സുഖത്തിനുവേണ്ടിയുള്ള വൃത്തി ഉണ്ടാകുന്ന ദശയിൽ അത് നിശ്ചലമാകണം. ദുഃഖത്തിനായി ആർക്കും വൃത്തി ഉണ്ടാകുന്നില്ല. സുഖത്തിനായുള്ള വൃത്തി സുഖത്തിൽനിന്നുമാണെന്നും എന്നാൽ അത് ഫലരൂപത്തിൽ വരുമ്പോരം സുഖമായും ദുഃഖമായും ആയിപ്പോകുന്നു. ഫലത്തെ നൽകുന്നതിന് വൃത്തി നിശ്ചലമാകാതെ ആകുന്നതിനാലാണ് ഫലം ദുഃഖമായിത്തീരുന്നത്. വൃത്തി എന്തുകൊണ്ട് നിശ്ചലമാകാതെ വരുന്നു? ഈ പ്രപഞ്ചം ബഹുത്വങ്ങളെ കൊണ്ടത്. ബഹുത്വങ്ങളെല്ലാം നിശ്ചലം കൊള്ളാത്തതുമാണ്. ബഹുത്വങ്ങളെക്കൊണ്ട് താൻ മറവിൽപ്പെടാതെ ഇരിക്കുന്നു. ബഹുത്വങ്ങരംക്ക് സ്വയമേവ മാററമുണ്ട്—ബഹുത്വസ്വരൂപേണ ഈശ്വരൻ സൃഷ്ടിച്ച ജഗത്ത് എപ്പോഴും അദ്ദേഹത്തിൻെറ കയ്യിലാകയാൽ എവിടെ എവിടെ മാററമുണ്ടോ അവിടെ എല്ലാം നിശ്ചലവും ഉണ്ട്. അതുകൊണ്ട് ബഹുത്വംകൊണ്ട് നിശ്ചലസ്വരൂപനായ ഈശ്വരൻ മറവിൽപ്പെടുന്നില്ല. സർവമാററങ്ങളിലും ഒരു മാററം സംഭവിക്കണമെങ്കിൽ ഒരു നിശ്ചലത്വം ഉണ്ടായിരിക്കണം. നിശ്ചലമായ ഒന്നിനെ നാം കാണണം. നിശ്ചലം അവിടെ കാണുക എന്നത് ഇവിടെ കാണുക എന്നതാണ്. പരമാർത്ഥസ്വരൂപത്തിൽ കാലം, ദേശം, വസ്തു ഇവ ഇല്ലാത്തതിനാൽ ഒരിക്കലും പിരിവില്ല. നിശ്ചലത്തിന് മാററമില്ല. അതുകൊണ്ട് ഒരിടത്ത് സംഭവിച്ചാൽ എല്ലായിടത്തും സംഭവിച്ചതാകുന്നു. ഒരിടത്താകുമ്പോരം എല്ലായിടത്തും പകരുന്നു. പകർച്ച കാലത്തെ കൊണ്ടല്ല. നിശ്ചലത്തിൻെറ പകർച്ചയാണ് ഏകാഗ്രത. ഓടുന്നപട്ടിയുടെ പുറത്തു തറച്ച ആയുധംപോലെയല്ല നാം ഇന്ന് വിചാരിക്കുന്ന ഏകാഗ്രത. ഈ നിലയിൽ ഏകാഗ്രത നശിക്കുന്നത് സുഷുപ്തിയിലാണ്. അതുകൊണ്ട് വിഷയങ്ങളിൽ വയ്ക്കുന്ന ഏകാഗ്രത നമ്മെ സുഷുപ്തിയിലേക്ക് ഒരുക്കുന്നതായിരിക്കാം നിശ്ചലത്തിൽ വൃത്തി സംഭവിക്കുന്നത് (നിശ്ചലമെന്നത് ആകാശമാണ്. ഇതരഭൂതങ്ങളെക്കൊണ്ട് ആകാശം മറയപ്പെടുന്നില്ല).

## 12-7-1937

ഈശ്വരസങ്കല്പവും ജീവസങ്കല്പവും ഏകോപിക്കുന്ന സന്ദർഭത്തിൽ സുഖം സംഭവിക്കുന്നു. അത് രണ്ടുസന്ദർഭത്തിലാണ്. ഒന്ന് ഈശ്വരസങ്കല്പം സർവവൃത്തികരംക്കും കാരണമാകുന്നു. ഉദാ:—നദിയുടെ

ഒഴുക്ക് എപ്പോഴും സമുദ്രത്തിലേക്കാണ്. അതിൽപെട്ടതെല്ലാം താഴോട്ടു തന്നെ പോകുന്നു. എന്നാൽ ഒരു ജീവി നദിയിൽ വീണാൽ നീന്തിമറു കര കയറുന്നു.

വിഷയവൃത്തി ഈശ്വരസങ്കല്പംമൂലം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ജീവനും ഇതിൽപ്പെട്ടുതന്നെ ഇരിക്കുന്നു. എന്നാൽ നദിയിൽ കിടന്നു കൊണ്ട് തന്റെ ശക്തികൊണ്ട് അക്കരെകയറുന്നതുപോലെ ജീവൻ അധി കരിച്ച ശക്തികൊണ്ട് വിഷയാകാരത്തോടു കൂടിത്തന്നെ എനിക്ക് ആകേണ്ടതായി ഒന്നുമില്ലായെന്നു വരുമ്പോൾ വൃത്തിനിശ്ചലമാവു കയും അതു വിഷയത്തിൽ നിന്നും ഉണ്ടായതുപോലെ തോന്നുകയും ചെയ്യുന്നു.

ഈശ്വരപ്രവാഹവും ജീവപ്രവാഹവും എന്നതിൽ ഈശ്വരപ്രവാഹ ത്തിൽപെട്ട ജീവൻ തനിക്ക് എന്തുകിട്ടി എന്നുതന്നെ ഒന്നു തരംതാഴ്ത്തു ന്നു. തൻമൂലം ദുഃഖം ഏർപ്പെടുന്നു. അങ്ങനെ ഈശ്വരനിലോ തന്നിലോ ഇല്ലാത്ത ദുഃഖം ഉണ്ടാകുന്നു. ദുഃഖത്തിനു ആധാരവും അധിഷ്ഠാനവും ഈശ്വരൻ തന്നെ.

അധിഷ്ഠാനജ്ഞാനം എപ്പോഴും സാക്ഷാത്കാരത്തിനു ഉതകുന്ന താണ്. ഒരു വസ്തുവിൽ അതിന്റെ സ്വരൂപം ഇന്നവിധമാണെന്നു അറിയാതെ അതിനെ മററുവിധമായി ആരോപിക്കൽ ആരോപം ഭ്രാന്തി കാലത്താണ്. അപ്പോൾ അധിഷ്ഠാനം പ്രകാശിക്കയില്ല. മോക്ഷദശ യിൽ അധിഷ്ഠാനം പ്രകാശിക്കുന്നു. അധിഷ്ഠാനം എപ്പോഴും ഏകം തന്നെ—അധിഷ്ഠാനം പ്രകാശിച്ചാൽ വൃത്തിയുടെ ആവശ്യമില്ല. കയറിനെ കണ്ടാൽ പാമ്പിനെ അടിക്കേണ്ട ആവശ്യമില്ല. ആധാരം കഴിഞ്ഞ് അധിഷ്ഠാനമായാൽ പോര. അധിഷ്ഠാനംതന്നെ ദ്രഷ്ടാവാ കണം. ചിലന്തിയുടെ ഉള്ളിൽ നിന്നും വല വന്നുവെന്നു കണ്ട ഇടത്ത് ഉപാദാന നിമിത്തകാരണങ്ങൾ ചിലന്തിതന്നെ. അറിവ് വിഷയത്തെ കൊള്ളുമ്പോൾ വൃത്തിയെകൊള്ളുന്നു. അറിവ് + വൃത്തി = പ്രാണൻ (വിഷയങ്ങളിലേക്കുള്ള അറിവിന്റെ പ്രവാഹം.). ഇതു തിരിയെ വരണ മെങ്കിൽ അറിവുതന്നെ വേണം. അറിവ് അറിവിനെ കാണുമ്പോൾ അരൂപനാശം സംഭവിച്ചു. ഇവിടെ അറിവ് അറിവിനെ കാണാതെ തന്നെ സ്വരൂപമായിക്കൊള്ളുന്നു. രണ്ടാമത് അറിവ് പ്രകാശിക്കുന്നതു ഈശ്വര സങ്കല്പം നിറുത്തുന്ന അവസരത്തിൽ നദീപ്രവാഹത്തെ ലീനമാക്കി **ത്തീർക്കു**മ്പോൾ അതിൽപ്പെട്ട ജീവൽപ്രവാഹവും ലീനമായിപോകുന്നു. **ഇതു സു**ഷുപ്തിയിലുള്ള സുഖമാണ്. ഇവിടെ അധിഷ്ഠാനം പ്രകാ **ശിക്കുന്നില്ല**. ആധാരം പ്രകാശിക്കുന്നു. ഇതു കുററി ഇതു പിശാച് **എന്നതിൽ ഇതു** എന്നത് ആധാരവും കുററി എന്നത് അധിഷ്ഠാനവു **മാണ്. ഭ്രാന്തി** കാലത്തും ആധാരമായ ഇതു എന്നത് ഉണ്ട്. ആധാര **ജ്ഞാനം എല്ലാ**പേർക്കും, അധിഷ്ഠാനജ്ഞാനം ജ്ഞാനിക്കും മാത്ര **മാണ്.**

വിദ്യാസ്വരൂപത്തിൽ നിന്നും വിദ്യ ഉണ്ടാകുന്നു. ഉണ്ടാകുക എന്ന വൃത്തി ഏർപ്പെട്ടതിനാൽ അവിദ്യ ഏർപ്പെടുന്നു. ആ അവിദ്യയെ വിദ്യ നോക്കുന്നതുമൂലം ഭ്രാന്തി ഏർപ്പെടുന്നു. വിദ്യ വിദ്യയെ നോക്കുമ്പോൾ നിശ്ചേഷ്ടമാകുന്നു.

വൃത്തി മൂന്നുപ്രകാരത്തിൽ നിവൃത്തിക്കാം. സ്ഥൂലം നിവൃത്തിക്കുന്നതു സുഷുപ്തി. സൂക്ഷ്മനിവൃത്തനത്താൽ പല ശക്തികൾ ഏർപ്പെടുന്നു. ഇതു കാരണത്തിൽ നിയന്ത്രിച്ചാൽ അഷ്ടൈശ്വര്യങ്ങളും ഉണ്ടാകും. എന്നാൽ ഇവിടെ കാരണഅവിദ്യ ഏർപ്പെടുന്നു. മോക്ഷദശയിൽ നിവൃത്തി ഏർപ്പെടുന്നത് എങ്ങനെയെന്ന് അറിയണം.

## 13-7-1937

ഈശ്വരവ്യവഹാരം ഈശ്വരന്റെ കൈയിൽ തന്നെ. ഈ വ്യവഹാരത്തിൽപെടാതെ ഒന്നുമേ ഇല്ല. എന്നാൽ ഇതിനകത്തുതന്നെയാണ് ജീവവ്യവഹാരം. ദുഃഖം എങ്ങനെ ഉണ്ടായി?

## 14-7-1937

നദി ഒഴുകുമ്പോൾ വൃത്തികൊള്ളുമ്പോൾ സത്യമായിട്ടു സംഭവിക്കുന്നതു വെള്ളം ഒഴുകുക എന്നതാണ്. ഇതിന്റെ പതനം നിൽക്കുമ്പോൾ എന്തുണ്ടാകുന്നു? എന്ത് ഇല്ലാതിരിക്കുന്നു? ഒഴുകുന്നതിൽ ഏതെങ്കിലും ഉള്ളത് അതിന്റെ എല്ലാ നിലകളിലും ഉണ്ടോ? ഈ പതനത്തിൽ മാത്രമേയുള്ളുവോ? ഒഴുകുന്നതിനു മുമ്പ് ഒരു നില അതിന് ഉണ്ട്. പതനത്തിൽ എന്തുണ്ടായിരിക്കും? വെള്ളവും ഒഴുക്കുംകൂടി നദി ഉണ്ടാകുന്നു. പതനത്തിൽ വെള്ളം ഉണ്ട്. ഒഴുക്ക് (വൃത്തി) ഇല്ല എന്നു വന്നു. വെള്ളം ഈ മൂന്നു ഘട്ടങ്ങളിലും വന്നതുകൊണ്ട് നദി എന്നതിൽ ധാരമുറിയാതെ വെള്ളം നിൽക്കുന്നു. ഉല്പത്തി മുതൽ പതനംവരെ വെള്ളം നില്ക്കുന്നതുകൊണ്ട് നദിയിൽ വെള്ളത്തിനു ഒരുനിലയുണ്ട്. ഒഴുക്ക് ആദ്യത്തിലും അന്ത്യത്തിലും ഇല്ലാത്തതാണ്. ഇടയ്ക്കുണ്ടായി ഇടയ്ക്കുതന്നെ നശിക്കുന്നു. ആദ്യന്തങ്ങളിൽ സ്ഥിതി ഇല്ലാത്തതിനാൽ മധ്യത്തിലും അതിനു ഒരു പരമാർഥത കൊടുക്കേണ്ടതില്ല. അതുപോലെ നിലയുള്ള ജീവൻ ശരീരമാകുന്ന തടാകത്തിൽ പ്രവാഹത്തെ വഹിക്കുന്നു. പ്രവാഹം കൊണ്ട് സ്വരൂപം മറഞ്ഞതുപോലെ ഇരിക്കുന്നു. ജീവൻ ശരീരത്തിൽ എങ്ങനെ ഇരിക്കുന്നുവെന്ന് അറിയണമെങ്കിൽ ശരീരത്തിൽ ഇരുന്നിട്ട് ജീവനെ നോക്കണം. ജീവനെ അതിന്റേതുകളിൽനിന്നു പിരിച്ചിട്ട് അതിന്റെ സ്വരൂപത്തിൽ കാണണം. ശരീരത്തിൽ ജീവൻ ഒഴുകുന്നു. അതിൽ ജീവൻ സ്ഥൂലസൂക്ഷ്മകാരണത്തെവിട്ട് ഉള്ള നില ശരീരത്തിൽ കാണണം. ഒഴുകിക്കൊണ്ടിരിക്കുമ്പോൾ വെള്ളം നിശ്ചേഷ്ടമായി കാണണം. ശരീരം കൂടാതെ കാണുമ്പോൾ ഈ ശരീരത്തെ അഴിച്ച് ശരീരത്തെ വെച്ചുകൊണ്ട് ഇരിക്കും. ശരീരത്തിലാവട്ടെ പ്രപഞ്ചത്തിലാ

കളെ ഏകാഗ്രതയ്ക്കുവേണ്ടി നോക്കിക്കൊണ്ടിരുന്നാൽ നിങ്ങൾ കൂടെ ഓടേണ്ടിയിരിക്കും. ആററിൽ ഒഴുകുന്ന വിറകിനെനോക്കി ഏകാഗ്രതയ്ക്കു ശ്രമിച്ചാൽ ആ വിറകിൻെറ കൂടെ ഓടേണ്ടിവരും.

ആററുക്കും നികരില്ലൈ
നീർക്കും തുയരില്ലൈ.

മാറാതെ ഒന്നിൽ നിശ്ചലത്വം വെയ്ക്കണം.—അതാണ് ജ്ഞാനിയുടെ ഏകാഗ്രത. അത് പഞ്ചസാരയിൽ മധുരംവെയ്ക്കുന്നതുപോലെയാണ്. കരിമ്പിൽ മധുരം ഇരിക്കുന്നതുപോലെയല്ല. അത് വിടാത്ത ഒന്നിൽ നിശ്ചലംവച്ചുകൊണ്ട് ആ പരമാർത്ഥത അതുകൊണ്ടുതന്നെ നോക്കണം.

വിദ്യ അവിദ്യ എന്നതുകളിൽ വിദ്യ പരമാർത്ഥവും പ്രകാശം അപ്രകാശം എന്നതുകളിൽ പ്രകാശം പരമാർത്ഥവുമാണ്. ഇവിടെ വിദ്യയും പ്രകാശവും ചേർന്നുനിൽക്കണം. അപ്പോൾമാത്രമേ യഥാർത്ഥം അറിയൂ. ജീവൻെറ സ്വരൂപം വിദ്യയും പ്രകാശവുമാണ്. അല്ലെങ്കിൽ വിദ്യാസ്വരൂപം എന്താണ്?

## 16-7-1937

വിദ്യയും പ്രകാശവും വേണം. ഒന്നുപോരാ. എന്നാൽ വിദ്യാസ്വരൂപമായ ഒന്നിലാണു പ്രമാദം സംഭവിച്ചത്. ജീവനെ സംബന്ധിച്ചിടത്തോളം അതു വ്യഷ്ടിഭാവത്തെക്കൊള്ളുന്നതിനാൽ ഒന്നുമാത്രം പോരാ. വിദ്യാസ്വരൂപം വിദ്യയെ നോക്കിയപ്പോൾ കണ്ടത് അവിദ്യയെയാണ്. ഉദാ:-സൂര്യൻെറ പ്രതിബിംബം കുളത്തിൽവീണതിനെ ആരുനോക്കിയാലും പ്രതിബിംബത്തെ കാണും. എങ്കിലും നോക്കുന്നവരുടെ വൈഭവം അനുസരിച്ച് കാണുന്നതിൽ വ്യത്യാസം ഏർപ്പെടാം. അതുപോലെ തന്നെ വിദ്യാസ്വരൂപനായ ജീവൻ വിദ്യയെ നോക്കുന്നു. എന്നാൽ ഈശ്വരനും ഇതു സംഭവിക്കുന്നു. എങ്കിലും അവിദ്യമൂലമുള്ള ക്ലേശമില്ല.

ജിജ്ഞാസുക്കൾ സാക്ഷാത്കാരം സിദ്ധിക്കുന്നതിനു മുമ്പ് നാനാത്വങ്ങളെ വഹിക്കുവാൻ പാടില്ല. ഏകീകരണത്തെ സ്വീകരിക്കണം. ഇത് ഏററവും പ്രധാനമാണ്.

## 18-7-1937

പിരിവററപരമാർത്ഥസ്വരൂപം തന്നെയാണ് ജീവൻ ഉദാ:—നദി.

## 19-7-1937

വിദ്യയും പ്രകാശവും തമ്മിൽ വ്യത്യാസമുണ്ട്. വിദ്യാസ്വരൂപം എന്ന ഇടത്ത് വിദ്യ വിദ്യയിൽതന്നെ ഇരിക്കുന്നതുമൂലം വ്യത്യാസമില്ല. വിദ്യ എന്നുമാത്രം പറഞ്ഞാൽ അതിന് ഒരു ഉപാധിവേണം. അതു

പോലെതന്നെ പ്രകാശവും. ഉപാധി ഇല്ലെങ്കിൽ നില ഇല്ല. ഉപാധികരം ഭിന്നമാണ്. ഉപാധിരഹിതത്തിൽ ഭിന്നതയില്ല. മോക്ഷദശയിൽ ഉപാധി കൂടാതെ വിദ്യാസ്വരൂപമായി ഇരിക്കണം. വിദ്യ എന്നുവച്ചാൽ അതിന് എതിരിട്ട് അവിദ്യയായി ഇരിക്കുന്നു. ജീവന് ഇങ്ങനെ വ്യവഹാരം സംഭവിക്കുമ്പോരം ഉരംപ്പെട്ടുപോയതുപോലെയും തോന്നുന്നു.

## 20-7-1937

ഒരു ആടിന്റെ പരമാർഥതയ്ക്ക് ഹാനിവരാതെ അതിന്റെ പാലെടുത്തു നമുക്കു ജീവിക്കാം. എന്നാൽ അതിനെത്തന്നെ വെട്ടി മാംസം തിന്നാൽ പരമാർഥതയ്ക്കു ഹാനിവരുന്നു. എന്നാൽ ഒരു ആടിനെ വെട്ടിയതുകൊണ്ടുമാത്രം നമുക്ക് ആത്യന്തികനിവൃത്തി സംഭവിക്കുന്നില്ല. മററു ശരീരങ്ങളേയും ഈ ശരീരത്തേയും പ്രകാശിപ്പിക്കുന്ന ഒരു വൈഭവം ഉണ്ട്.

## 21-7-1937

''മനം ഏവ മനുഷ്യാണാം...........'' എന്നാണ് മഹത്തുക്കളുടെ അഭിപ്രായം. ബന്ധത്തിൽപ്പെട്ടിരിക്കുന്ന ഒരു ആളിനും മോക്ഷത്തിൽ പെട്ട ഒരു ആളിനും മനസ്സ് വേണം. ഈ രണ്ടു അവസ്ഥയിലും ഒരു മനസ്സുതന്നെ വേണം. ബന്ധദശയിൽ മനസ്സില്ലെങ്കിൽ ബന്ധം പ്രകാശിക്കയില്ല. ബന്ധദശയിലും മോക്ഷദശയിലും മനസ്സ് എങ്ങനെ നിൽക്കുന്നു. ബന്ധം അനർഥമാണ്.

## 23-7-1937

പരമാർഥസ്വരൂപത്തെ അറിഞ്ഞതിനുശേഷമേ ഭക്തിയുള്ളു. ഭക്തി സ്നേഹരൂപം ആണെങ്കിൽ അത് എവിടെ ഉണ്ടായി? സ്നേഹിക്കാൻ ഒന്നു വേണ്ടേ? ഭക്തികൊണ്ടുതന്നെ ഈശ്വരസാക്ഷാത്കാരം ഉണ്ടാകുന്നു വെന്നത് എങ്ങനെ? സ്നേഹസ്വരൂപമായ ഭക്തി ഉണ്ടാകുന്നതിനു ഒരു താങ്ങൽ അവൻതന്നെ—താങ്ങലിൽ നിന്നും ഉണ്ടാകുന്ന ഭക്തി അവിടെ നിൽക്കാതെ താങ്ങിയ ഈശ്വരനെ മുമ്പിൽ അന്വേഷിക്കുന്നു. അവനിൽ നിന്നും ഉണ്ടായ ഭക്തി അവനെ കാണായ്കമൂലം പുറത്താകുന്നു. അവിടം ഉള്ളം എന്നുംപറയുന്നു. ഈശ്വരവിലാസം സ്നേഹസ്വരൂപമായി എവിടെ ദർശനം ഉണ്ടാകുന്നുവോ അവിടെ ഭക്തി ഉണ്ടാകുന്നു. ഭക്തിസ്നേഹസ്വരൂപമായ ഈശ്വരവിലാസത്തോടു ചേരുന്നു. അത് അതേ സ്വരൂപമായ ഒന്നിൽ തട്ടിയിട്ട് തിരിയെ അതേ സ്വരൂപമായി വരുന്നു. ''അൻപും ശിവവും ഇരണ്ടെൻപാർ അറിവലാർ''. സ്ഥൂല സൂക്ഷ്മകാരണം എന്നു മൂന്നുവിധത്തിൽ തട്ടുന്നു—സ്ഥൂലത്തിൽ തട്ടുമ്പോരം സലോക്യം, സൂക്ഷ്മത്തിൽ തട്ടുമ്പോരം സാമീപ്യം, സാരൂപ്യസായൂജ്യം.

എല്ലാററിനേയും അഴിക്കുകഎന്ന ഈശൻെറ ഇച്ഛ എങ്ങനെ ചെയ്യു ന്നു? ബാല്യം, യൗവനം, വാർധക്യം എന്നു മൂന്നുവിധത്തിൽ ശരീരത്തെ അഴിക്കുന്നു. ഈ മൂന്നും കാണണം. യൗവനത്തിൽ അദ്ദേഹത്തിൻെറ അഴിപ്പിനെ കണ്ടു. അതിൽനിന്നും തരണം ചെയ്യുന്നതിനുള്ള സൗകര്യം അദ്ദേഹം തരുന്നു. അതു സാമദാനഭേദദണ്ഡം എന്നുതരുന്നു.

ഈശ്വരൻ പറയുന്നതായി—'ഞാൻ നിന്നെ നീ ആവശ്യപ്പെടാതെ രക്ഷിച്ചു. അതുപോലെ നിനക്ക് ദാനം ചെയ്തു. ഇതാണ് ബ്രഹ്മ ചര്യം'. ആററിൽ ഒരാം ചാടിയാൽ ഒഴുക്കേപോകണ്ടാ. എതിർത്തുകയ റാൻ കെല്പുണ്ട്. അതുപോലെ യൗവനവും.

ബാല്യം, യൗവനം, വാർധക്യം, മരണം എന്നത് സാമം, ദാനം, ഭേദം, ദണ്ഡം എന്നു കാണണം. ഇത് സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു അവസ്ഥകളിലും തന്നിരിക്കുന്നു. സ്ഥൂലത്തിൽ സ്ഥൂല യഴിപ്പ്. ഈ ശരീരംകൊണ്ടുള്ള പെരുമാററത്തിൽ ഉണ്ടാകുന്ന കേട്. സ്ഥൂലത്തിൽ സൂക്ഷ്മഅഴിപ്പ് വാക്കുകൊണ്ട്. സ്ഥൂലത്തിൽ കാരണം എത്തുപെടാത്ത നില. ഇതു മൂന്നും പോരാതെവരുമ്പോഠ എത്തു പെടാനോ കാരണത്തിൽ സൂക്ഷ്മം.

## 25-7-1937

തന്നെവിട്ട് ഉണ്ടാകുന്ന സകല ഇളക്കവും നഷ്ടംതന്നെ. ഇതിനും ഈശ്വരൻെറ അനുകൂലംവേണം. പക്ഷേ താൻ ഇത് അറിയുന്നില്ല. ബാഹ്യഗമനംമൂലം ഏർപ്പെടുന്ന അഴിവ് മരണവും അന്തർഗമനംമൂലം ഏർപ്പെടുന്ന അഴിവ് മോക്ഷവും ഫലമാകുന്നു. ബാഹ്യഗമനം ബാഹ്യ ഗമനമായി അറിയപ്പെടുന്നില്ല. ഉദാ:-വണ്ടിയിൽ യാത്ര ചെയ്ത ആഠ ഇത്രമൈൽ പോയി എന്നല്ലാതെ പൈത എത്ര പ്രാവശ്യം ചുററി എന്നു പറയുന്നില്ല. ബഹിർഗമനത്തിൽ പരിശ്രമവും അന്തർഗമത്താൽ വിശ്ര മവും ഫലം. പരിശ്രമഫലം മരണവും വിശ്രമഫലം മോക്ഷവും മരണം കാരണലയവും മോക്ഷം ആത്യന്തികനിവൃത്തിയും. ഇതിലേ ക്കുള്ള പകപത എങ്ങനെയെന്ന് അറിയണം. ഒരു പരിശ്രമത്തിൻെറ ഫലം പൂർത്തിയാകുന്നതിനു മററുപലതും കൂടെ സാധിച്ചാലേ കഴിയൂ എന്നു ള്ളത് പരിശ്രമഫലം. പരിശ്രമം ഭിന്നമുഖത്തെ ലാക്കാക്കിക്കൊണ്ടു പോകുന്നു. ഇത് ഒരു ചെറിയ കളങ്കം ഉണ്ടാക്കിയിട്ട് മറഞ്ഞുപോകുന്നു—ഇത് സുഷുപ്തിയാണ്. ഈ സുഷുപ്തി മാററി വലിയ ഒരു സുഷു പ്തി (മരണം) ഏർപ്പെടുകയും ചെയ്യുന്നു. സുഷുപ്തിക്കുമുമ്പ് കോട്ടുവാവിടുന്നു. അതു പ്രാണൻെറ ബഹിർഗമനമാണ്—ഇതുതന്നെ പ്രാണൻെറ അധോഗതിയായി മരണത്തിൽ വരുന്നു.

വിശ്രമഫലം ഈ സുഷുപ്തിസ്ഥാനത്ത് സമാധി എന്നു പറയപ്പെ ടുന്നു—പരിപൂർണമായ സമാധികാലത്ത് ആത്യന്തികമായി ഉണ്ടാകുന്നു.

അതു ശങ്കിന് അകത്തുള്ള ജീവശങ്കിനെ പിരിയാതെ നടക്കുകയും വീണ്ടും ശങ്കിനകത്തുപോകുകയും ചെയ്യുന്നു. ഇത് അകത്തുകയറുമ്പോൾ തന്നെ ശങ്കുകൊണ്ട് തിരിയെ അടയപ്പെടുന്നു. വിശ്രമഫലമാക്കിവേണം സമാധി ഏർപ്പെടാൻ. ഇതാണ് ''ജ്ഞാനം ക്രിയയാൽ കിടൈത്താലും കെട'' എന്നു പറഞ്ഞത്. അല്ലാതെ കരുവികരണങ്ങളുടെ പ്രയത്നത്താൽ ഏർപ്പെട്ടാൽ അവയിൽ നിന്നുമുള്ള വാസന നശിപ്പിക്കാൻ പ്രയാസമായി വരും. നിരന്തരം പരിശ്രമികളായ നമുക്ക് അതിന്റെ ഫലം വിശ്രമത്തിലാണ് അനുഭവിക്കുന്നത് എന്നു കരുതുന്നു. ഇങ്ങനെ ഒന്നിനെ മറ്റൊന്നായി തെറ്റിദ്ധരിക്കുന്നു.

ബാഹ്യവൃത്തി ഫലദായകമായി വരണമെങ്കിൽ ഒരു സ്ഥാനത്തെ ഉന്നിയിരിക്കണം. അതു ആകാശത്തെ സ്പർശിച്ചിരിക്കണം. അതു അറിവുപെടണമെങ്കിൽ അതും ആകാശത്തുതന്നെ സംഭവിക്കണം. വൃത്തിക്കു മുമ്പുള്ള ആകാശം എത്തുപെടണമെങ്കിൽ അതിനുപിമ്പുള്ള ആകാശം ആദ്യം എത്തുപെടണം. എല്ലാപരിശ്രമങ്ങളും ആകാശത്തുവന്നുതട്ടുന്നതായി അറിഞ്ഞാൽ ബാഹ്യവൃത്തിക്ക് അപ്പുറം പോകാനില്ലാത്തതായി അറിയുന്നതിനാൽ ബാഹ്യവൃത്തി നിലനിൽക്കുകയും അന്തർവൃത്തി ഉത്ഭവിക്കുകയും ചെയ്യുന്നു. ബാഹ്യവൃത്തിയിൽ നിന്നും എപ്പോഴാണ് അന്തർവൃത്തി ഏർപ്പെടുന്നത് എന്നതു പരമരഹസ്യമാണ്.

വൃത്തി ശബ്ദത്തെ ഉണ്ടാക്കുന്ന ആകാശത്തുനിന്നും ഏർപ്പെട്ടു യാത്ര തുടരുന്നു. അതു ശബ്ദംമൂലം ആകാശത്തുവീണ്ടും എത്തുപെടുകയും അതിന്റെ ഫലമായി ശബ്ദം ഉണ്ടാകുകയും ചെയ്യുന്നു. ഒരു ശബ്ദം മൂലം വൃത്തി ഏർപ്പെട്ട് അവസാനിച്ചു. അവിടെ നിന്നും ശബ്ദം വീണ്ടും ഉണ്ടായി തിരിയെ അവസാനിക്കുന്നു. അതു നാദാന്തം എന്നു പറയപ്പെടുന്നു. ഇത് ഭാവനയുടെ ഫലമല്ല. വൃത്തി അവസാനിക്കുന്നിടത്ത് നാദം മാത്രമല്ല ജ്യോതിസ്സും ഏർപ്പെടുന്നു. നാദത്തിനുശേഷം ജ്യോതിസ്സ് ആർക്കു സംഭവിക്കുന്നുവോ അവർ ഉത്തമജ്ഞാനികളാണ്.

## 26-7-1937

പരിശ്രമം വിശ്രമം എന്ന വൃത്തിക്ക് രണ്ടു മുഖങ്ങളും ഉണ്ട്. ഇതു തന്നെ ബാഹ്യവും ആന്തരവും. ഇതു ജീവസങ്കല്പവും ഈശ്വരസങ്കല്പവും ആയി കാണുന്നു. ജീവസങ്കല്പം ജീവങ്കൽ ഉണ്ടാകാതെ ഈശങ്കൽനിന്നും ഉണ്ടാകണം. ജീവങ്കൽ ഉണ്ടാകുന്നതുമതി എന്നു പറഞ്ഞാൽ ഇവ ജീവനെവിട്ടു പുറമേ പോകരുത്. അങ്ങനെ കാണുന്നില്ല. ജീവസന്ധാരണത്തിനുവേണ്ടി പോലും വൃത്തി ബഹിർഗമനമാകേണ്ടിയിരിക്കുന്നു. പരിശ്രമം ബാഹ്യവൃത്തിസ്വരൂപേണ എപ്പോഴുമുണ്ടാകേണ്ടതായി സാധിക്കുന്നതായി കാണുന്നു. ഈശങ്കൽ വൃത്തിരഹിതമായ ഒരുസ്ഥാനം

59 96 44

എപ്പോഴും സ്ഥിതമാണ്. എവിടെവിടെ സത്യമുഖം ഇരിക്കുന്നു അവിടവിടെ നിഴൽ മുഖത്തു അടിക്കുന്നു.

## 29-7-1937

ഒരു ജീവൻ മറ്റൊരു ജീവന്റെ ഫലമാണ്. അച്ഛനിൽനിന്നു മകനും ഒരു തെങ്ങയിൽ നിന്നും മററു ഫലങ്ങളുംപോലെ. ഇങ്ങനെ സാധാരണ അനുഭവമാകുന്നു. ഇതിൽ നിന്നും സംഭവിക്കുന്നതു ബന്ധമാണ്. യഥാർത്ഥത്തിൽ ജീവൻ ജീവന്റെ ഫലമായിട്ടോ മററു വല്ലതിന്റെയും ഫലമായിട്ടോ വരാൻ ന്യായമില്ല. ഇതു പ്രത്യക്ഷത്തിൽ അറിയേണ്ടതാണ്. ഈശ്വരന്റെയോ ജീവന്റെയോ ഫലമാകാതെ ജീവൻ പരമാർത്ഥസ്വരൂപമായിരിക്കുന്നു. പരമാർത്ഥവസ്തു യാതൊരു കാരണവശാലും പിരിക്കപ്പെടുന്നില്ല. ഒരു പാത്രത്തിലുള്ള ജലത്തെ മററു പല പാത്രങ്ങളിലും ആക്കാം. അതുകൊണ്ടു ജലത്തിന് ഒരു മാററവും സംഭവിക്കുന്നില്ല. ഇങ്ങനെയുമല്ല ജീവൻ. ഒരു പരമാർത്ഥവസ്തു രണ്ടായി പിരിച്ചാൽ അവകളുടെ ഇടയ്ക്കും പരമാർത്ഥവസ്തുതന്നെ ഉണ്ടായിരിക്കണം. ബന്ധം അതിതുച്ഛം. ഒന്നിൽ നിന്നും ഉണ്ടാകാതെ ഉണ്ടായിരിക്കുന്ന ജീവൻ നശിച്ചുപോകുന്നുവെന്നുള്ളത് പ്രമാദമാണ്-- ജീവന് എന്തോ കിട്ടാനുണ്ട് എന്നു തോന്നുന്നു. എന്തുകിട്ടിയാലും അതുകൾ എല്ലാം ഫലമായും അവ ഭാരമായും ഭാരം ബന്ധമായും തീരുന്നതിനാൽ അതിനെ ലഭിക്കുവാൻ ജീവൻ യത്നിക്കുന്നു. ജീവനു ഫലമോ ഭാരമോ ബന്ധമോ ആവാതെ ജീവനു ജീവനെത്തന്നെ കിട്ടണം. യാതൊരു കാരണവശാലും ശരിക്കലും പിരിഞ്ഞിട്ടില്ലെങ്കിൽ ജീവനു ജീവനെ കിട്ടിത്തന്നെ ഇരിക്കുന്നു.

മോക്ഷദശയിൽ ഒരു ജീവൻ എങ്ങനെ ഇരിക്കുന്നു? ഒരു ജീവന് കിട്ടേണ്ടതു കിട്ടിത്തന്നെ ഇരിക്കുന്നു. എന്നാൽ ഒരു മൂടുപടവും ധരിച്ച് താൻ ഇരിക്കുന്നതുപോലെയാകയാൽ ആ മൂടുപടത്തിൽകൂടെ എന്തെല്ലാം കിട്ടിയാലും അവയെല്ലാം ഫലമായേ വരൂ. ഇങ്ങനെ മറവുധരിച്ചിരിക്കുന്ന ജീവന് അകത്തുനിന്നും എനിക്ക് യാതൊന്നും കിട്ടേണ്ടതില്ലായെന്ന് എപ്പോഴോ പ്രകാശിക്കുന്നുവോ അന്യമായിട്ടുള്ള എല്ലാം തനിക്ക് നിഴൽപോലെ തോന്നുന്നു.

## 30-7-1937

ജീവൻ ജീവന്റെയോ ജഡത്തിന്റെയോ പരമാർത്ഥസ്വരൂപിയായ ഈശ്വരന്റെയോ ഫലമല്ല. സൂര്യന്റെ പ്രതിബിംബം അനവധിയായി കാണുന്നു. അവ സൂര്യനിൽനിന്നും ഉണ്ടായി എന്നു വിചാരിക്കുന്നു. അതു സത്യമല്ല. പരമാർത്ഥസൂര്യനിൽ നിന്നും അവ ഉണ്ടായി എങ്കിൽ പ്രതിബിംബങ്ങൾക്കും സൂര്യന്റെ പരമാർത്ഥത ഉണ്ടായിരിക്കണം. അങ്ങനെ കാണാത്തതിനാൽ പ്രതിബിംബസൂര്യന്മാർ ആദ്യസൂര്യനിൽനിന്നും ഉണ്ടായില്ലായെന്നുവരുന്നു. ഉപാധികളെക്കൊണ്ട് പരമാർത്ഥത ഭിന്നിക്കുന്നതല്ല.

## 3-8-1937

പരമാർത്ഥസ്വരൂപത്തിനും ജഡത്തിനും തമ്മിൽ ഒരു വ്യത്യാസമില്ല.

## 8-8-1937

ഒരുവന് അവൻ ബദ്ധനാണെന്ന് എപ്പോഴാണ് തോന്നും? എപ്പോൾ തന്നിൽനിന്നും വൃത്തിസംഭവിച്ച് അന്യമായിപോയി ഈശനിൽ തടയുമ്പോൾ ഈശനിൽനിന്നും അനുഗ്രഹത്താൽ തിരിയെവരുന്ന വൃത്തി ആശ്വാസപരമായിത്തീരുകയും ആ വൃത്തി ക്ലേശപരമായിത്തീർന്ന് ആനന്ദപരമായിത്തീരുകയും ചെയ്യുമ്പോൾ ഒരു കുഞ്ഞിന്റെ കരച്ചിൽകേട്ട് അമ്മ ഓടിവന്നു കുട്ടിയെ എടുക്കുമ്പോൾ കുട്ടി സന്തുഷ്ടിയെ പ്രാപിക്കുന്നതു പോലെ. കുഞ്ഞിനു സുരക്ഷിതമായ സ്ഥാനം അമ്മയുടെ കയ്യിൽ ഏർപ്പെടുന്നതുപോലെ. എന്തുവൃത്തി എവിടെയെല്ലാം അലഞ്ഞുതിരിഞ്ഞാലും സർവത്രയും ഭരിക്കുന്ന കരുണാനിധിയായ ഈശ്വരനെ അടുക്കുമ്പോൾ അവിടെനിന്നും ആയാസരഹിതമായി ഒരുപുഷ്പം വിരിയുന്ന പോലെ അദ്ദേഹത്തിൽ എത്തപ്പെട്ട് അവിടെനിന്നും ജീവനിൽ തിരിയെ വരുന്നു. അവിടെ ഈശ്വരന്റെ വ്യാപകത്വം ജീവന്റെ വിശ്രമവും എന്നാൽ വൃത്തിയും. ഈശ്വരൻ വ്യാപ്തി ഉടയവനാകയാൽ ജീവനു അതുവരെ ഉണ്ടായ ആയാസം മുഴുവനും നിവൃത്തിച്ച് അവന്റെ സ്വരൂപാനന്ദം തനിയെ പ്രകാശിക്കുന്നു. അപ്പോൾ ജീവന് താൻ നല്ലവനാണെന്നു തോന്നും. തന്റെ വൃത്തിഫലത്തെ ദാഹിച്ചിട്ട് ആ വൃത്തിയ്ക്ക് അനുകൂലമായ വൃത്തി ഈശൻനൽകുമ്പോൾ ആ വൃത്തി ഉടൻതന്നെ ജീവന് അന്തർമുഖമാകയും ജീവന് ആയാസം വിട്ടില്ലെങ്കിലും വൃത്തി നിവൃത്തിച്ച് സുഖം ഉണ്ടാകുന്നു. ഈശൻ ഫലോന്മുഖമാകയാൽ ജീവൻ വീണ്ടും ചലിച്ച് വൃത്തി ഏർപ്പെട്ടുപോകുന്നു. എങ്കിലും ഫലദായകസന്ദർഭത്തിൽ ആനന്ദം ഉണ്ടാകുന്നു. അപ്പോഴും ജീവൻ നല്ലവനാണെന്നു വരുന്നു.

'തോൻറാമൽ തോൻറിവിടും അകപ്പെ
ശുദ്ധവെളി തന്നിലെ'

മുമ്പിനാൽ ഒരു തോന്നൽ ഉണ്ടായമൂലമാണല്ലോ വൃത്തിസംഭവിച്ചത്. എന്നാൽ അതിന്റെ ഫലമായി വന്നതുപോലെ ഇരിക്കും. തോന്നൽ എന്നതു ജീവന്റെ ഒരു അംശത്തിൽനിന്ന് ഉണ്ടാകുന്നതല്ല. ജീവന്റെ സ്വരൂപത്തിൽ നിന്നും തന്നെയാണ്. ഈ തോന്നലിനേക്കാൾ ഏററം ചെറുതല്ലാത്തതിനാൽ ജീവൻ ഏററവും ചെറുതും ഈശ്വരൻ ഏററവും വലുതും ആണ്. ഏററവും വലുതാണ് ഈശൻ എന്ന തോന്നലിൽ മാത്രമേ ഫലദായകമല്ലാതെ ഈശ്വരദർശനം ഉണ്ടാകുന്നുള്ളു. അവിടെ ചെറുതായ തന്നെയും കാണാം.

## 11-8-1937

അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും ജീവൻ കാംക്ഷിക്കുമ്പോൾ അതിനു രണ്ടുനില ഉണ്ട്. എന്നാൽ ജീവൻ ജാഗ്രത്തിൽ സ്ഥൂലത്തിലും സ്വപ്നത്തിൽ സൂക്ഷ്മത്തിലും സുഷുപ്തിയിൽ കാരണത്തിലും സാധാരണ ഇരിക്കുന്നു. എന്നാൽ മുമ്പു പറഞ്ഞതിൽ ഒന്നു ശരീരത്തിൽ മററത് ശബ്ദത്തിലും. ഒന്ന് ആവരണസ്ഥിതം മററത് ജീവൻ എന്ന ശബ്ദത്തിലും. ജീവൻ എന്ന ഒരു ശബ്ദംകൊണ്ട് മററു സകല പദാർത്ഥങ്ങളിൽനിന്നും ഭിന്നമായ ഒന്ന് എന്നു അറിയുന്നു. ജീവനുള്ള ശബ്ദത്തിലും ജീവൻ ഉണ്ട്. അന്തഃകരണം മുതൽ ശരീരംവരെ ചേർന്നിരിക്കുന്നു ജീവൻ. ആദ്യം പറഞ്ഞതിൽ ആരം ഇരിപ്പു മാത്രമല്ല ജീവൻ എന്ന ശബ്ദംകൊണ്ട് അറിയപ്പെടുന്നത്. അതു ആ ജീവനെത്തന്നെ കാണിക്കുക എന്ന ഒരു പരമാർത്ഥത ഉണ്ട്. ഇങ്ങനെ ജീവന്റെ ഇരിപ്പിനെ കാണുമ്പോൾ രണ്ടിനും വ്യഷ്ടിസ്വരൂപമാണോ എന്നു നോക്കണം. ഇവിടെ വ്യഷ്ടിഭാവമില്ല. ഈ ശബ്ദം വ്യഷ്ടിയായി തോന്നിച്ചാലും സമഷ്ടിതന്നെയാണ്. വ്യഷ്ടിയിൽ സമഷ്ടിയുടെ ഭാവം നേരിട്ടതുകൊണ്ടാണ് വൃത്തിസംഭവിച്ചത്. അന്തഃകരണത്തോടു ചേർന്നിരിക്കുന്ന ജീവൻ ബഹിർഗമിക്കുമ്പോൾ ജീവപദത്തോടുകൂടെ ഉള്ള ജീവനിൽ തട്ടുമ്പോൾ എന്തു സംഭവിക്കാം? അന്തഃകരണം മുതൽ ഇരിക്കുന്ന ജീവൻ അതിന്റെ വാച്യാർത്ഥവും.

## 12-8-1937

ഉപാധികൊണ്ടുള്ള മാഹാത്മ്യം. എവിടെ നോക്കിയാലും എന്താണു കാണുന്നത്? എവിടെ നോക്കിയാലും അവിടെ വന്നതായി കാണാം. അങ്ങനെയാണെങ്കിൽ ആരാണ് അല്ലെങ്കിൽ എന്താണു വന്നത്? ഞാൻ തന്നെ എന്ന്. ഞാൻ വന്നതെങ്കിൽ നിന്നത് ആരാണ്? ഞാൻ അല്ലാതെ മററു എന്തെങ്കിലും നിന്നു എങ്കിൽ ഞാൻ അവിടെ വന്നതാകും. വന്ന ഞാൻ നിന്നത് എവിടെ എന്നു ചോദിച്ചാൽ താൻ അല്ലാതെ നിന്നത് എവിടെ? അപ്പോൾ വന്നവനു നിൽക്കാൻ കഴിയുകയില്ല എന്നുവരും. താൻ നിന്ന നിലയിൽ തന്നെ. വന്നതല്ല. അപ്പോൾ താൻ തന്നേ തന്നെ നോക്കുന്നു. എങ്ങനെ? താൻ പിരിഞ്ഞ നഷ്ടത്തിനായാലും ശരി തനി പടയ്പിനാൽ നഷ്ടം തീർത്തുകൊള്ളും. ഈശൻ സൃഷ്ടിക്കുന്നതുമൂലം ജീവന് ഉല്പത്തി സ്ഥിതി ഇവ ഉണ്ടാകുന്നു എങ്കിൽ ജീവൻ എന്തു പിഴച്ചു? ആണ്ടവന്റെ അരുൾ വിലാസവൈഭവത്താൽ ആർക്കും ഒരു വൈഷമ്യവും വന്നിട്ടില്ല. എന്നാൽ തനിപടയ്പിന് തന്റെ വ്യാപ്തിക്ക് എന്തു കുറവാണ് ഉള്ളത്? അരുൾപടയ്പിനാൽ മോക്ഷം എന്നു കണ്ടാൽ തനിപടയ്പ് ഉണ്ടാകണം. അവിടെ അരുൾ പടയ്പിൽ തനിപടയ്പ് ഉണ്ടാകണം.

## 15-8-1937

ബന്ധവാനു തന്നെ ബന്ധം. ബന്വാനു തന്നെ മോക്ഷം. എന്നു വന്നാൽ ബന്ധത്തിൽ തന്നെ ബന്ധവും മോക്ഷവും. ഭ്രാന്തിബധ്ധം കൊണ്ടാണ് ഉണ്ടാകുന്നത്. ഈ ബന്ധം എപ്പോഴും ഭ്രാന്തിയോടുകൂടെ തന്നെ നോക്കുമ്പോൾ ആന്തരമായി കാണുന്ന ഒന്നാണു ബന്ധം. നമ്മുടെ ഈ ദശയിൽ നോക്കുന്നതു ബാഹ്യമായിട്ടാണെങ്കിലും ബന്ധം ആന്തര്യാമിയായിട്ടാണ്. ഒരു കെട്ട സാധനത്തെ കണ്ടതുകൊണ്ടുമാത്രം അജീർണം ഉണ്ടാകുന്നില്ല. കെട്ട സാധനങ്ങളുടെ ആന്തരമായ ഇരിപ്പാണു ഉള്ളത്. നിങ്ങൾ ഏതേതു സാധനത്തെ അന്യമായി നോക്കിയാലും സത്യത്തിൽ നിങ്ങളെത്തന്നെ നോക്കുന്നു- ആത്മാവിന് ജീവത്വം സംഭവിക്കാതെ തന്നെ ഇരിക്കുന്നു. ഈ ജീവനിൽ നിന്നുകൊണ്ട് ആത്മാവിനെയാണ് നോക്കുന്നത്. എന്നാൽ സത്യത്തിൽ ആത്മാവിൽ നിന്നു തന്നെ. ബാഹ്യവൃത്തികളെ നിയന്ത്രിക്കാതിരുന്നാൽ സത്യവസ്തുവിൽ ഇരിക്കയാണു പരമാർഥം. അതായിത്തന്നെ ഇരിക്കുന്നു. ഫലം എപ്പോഴും പരമാർഥസ്വരൂപം തന്നെ.

## 16-8-1937

ഭ്രാന്തികാലത്ത് ബന്ധംകൊണ്ട് വരുന്ന അനർഥത്തിൽ തോന്നിയ സത്യതയോടുകൂടി സമ്പാദിക്കൽ എന്ന അനുഭവം ആനന്ദം നൽകുമെന്നൊരു തോന്നൽ ഉണ്ട്. ബന്ധരൂപമായ വൃത്തികളെ ഓരോന്നായി നിയന്ത്രിച്ചാലും നിവൃത്തി ഉണ്ടാകുന്നതല്ലായെന്നുവരുന്നു. ഭ്രാന്തിസ്വരൂപനായ ജീവൻ ഞാൻ ഒരു ഭ്രാന്തൻ എന്നു കാണുമ്പോൾ തനിക്ക് ബന്ധം പ്രകാശിച്ചു. ആ പ്രകാശംകൊണ്ടാണ് ബന്ധം പ്രകാശിച്ചത്. ബന്ധത്തിനു സ്വയമേവ ഒരു അർഥവും ഇല്ല. പകലത്തെ വിളക്കുപോലെ മാത്രം. ഇതുപോലെ ബന്ധരൂപത്തെ വഹിക്കുന്ന ശരീരാദിജഗത്ത് ഉള്ളതുകൊണ്ട് തനിക്ക് യാതൊരു പ്രയോജനവും ഇല്ലായെന്നു ജീവന് അനുഭവപ്പെടുന്നു. പകലിൽ വിളക്കുകൊണ്ട് സാധനങ്ങളെ കാണുവാൻ ഉപയോഗമില്ലാത്തതുപോലെ ഇപ്പോൾ ഏർപ്പെട്ട പകൽകൊണ്ട് ജീവനു ഏർപ്പെടുമ്പോൾ താൻ ആത്മാവിൽ നിന്നും ഭിന്നനല്ലെന്നും തന്റെ സ്വരൂപം ആത്മാവിൽ നിന്നും പിരിഞ്ഞിട്ടില്ലായെന്നും ഉള്ള പരമാർഥത വെളിവാകുന്നു. അപ്പോൾ ആത്മാവ് ഇലക്ട്രിക് ലൈററിന്റെ മുമ്പെ സൂര്യബിംബംപോലെ ഇരിക്കുന്നു. അതുപോലെ ജീവനാകുന്ന ജീവൻ ഇതര പ്രകാശങ്ങളെ അപേക്ഷിക്കാതെ സ്വയം പ്രകാശത്താൽ പ്രകാശിക്കുന്നു. ഇങ്ങനെ മറപ്പ് അററ തന്റെ സ്വരൂപം സച്ചിദാനന്ദമായി പ്രകാശിക്കുന്നു. അപ്പോൾ ഒരു പകൽ ജീവനു ഏർപ്പെടണം. സൂര്യബിംബത്തോടുകൂടെ പ്രകാശിപ്പിക്കുന്ന തന്റെ സ്വരൂപം ഒന്നേമതി എന്നതിനാൽ സത്തും തനിയെ പ്രകാശിക്കുന്നതിനാൽ ചിത്തും സത്തുചിത്തായി ഇരിക്കുന്നതിനാൽ താൻ ആനന്ദവും ആയിത്തീരുകയും തന്റെ മുമ്പിൽ

മറ്റെല്ലാം നിഴൽപോലെയും ആയിപ്പോകുന്നു. പകൽ സൂര്യനാകുന്ന ആകാശത്തിൽ ഇലക്ട്രിക് ലൈററാകുന്ന ജീവൻെറ ഭ്രാന്തിയിൽ പകരു മ്പോൾ ജീവൻ സ്വയം പ്രകാശിയായി സത്ചിത് ആനന്ദമായിത്തീരുന്നു. സ്വയം പ്രകാശിയായ ജീവൻ ആനന്ദസ്വരൂപിയാകുമ്പോൾ മററു എല്ലാ ശക്തിയും പ്രകാശങ്ങളും കഴന്നുപോകും.

ഭ്രാന്തികാലത്ത് ബാഹ്യവിഷയം എങ്ങനെ ഇരിക്കുന്നു? ഫലദായക മായി തന്നെവിട്ട് അന്യമായിരിക്കുന്നില്ല. താൻ ഇരിക്കുന്നിടത്ത് താനാ കുന്ന ഫലം ഇരിക്കുന്നതിനാൽ ആന്തരം അല്ലാതെ ബാഹ്യമല്ല. ജീവന് തന്നെ നോക്കുക എന്നൊരു വൃത്തി അല്ലാതെ ഒന്നുംഇല്ല. നീരിൽ നോക്കി യാൽ സമീപത്തു നിൽക്കുന്ന വൃക്ഷങ്ങൾ തലകീഴായി നിൽക്കുന്നതാണ്. ആ നിഴലിനെ പിഴുതു നിവൃത്തിക്കണമോ? നിഴലിനെ മറിച്ചിടുവാൻ സാധിക്കയില്ല. അതുപോലെ ബാഹ്യമായി കാണുന്ന അനർഥത്തിനെ നിവൃത്തിച്ചാൽ പോരാ. അറിവിനെ വിട്ട് മററു യാതൊന്നും വേണ്ടാ എന്ന് ഒഴിയുന്ന അവസരത്തിൽ ഒടുക്കം പരമാനന്ദസ്വരൂപമായ തന്നെ കാണും. ആതപമേററുവരുന്ന ഒരുവൻ വൃക്ഷച്ചുവട്ടിൽ വന്നു നിൽക്കു മ്പോൾ വൃക്ഷത്തിൻെറ നിഴൽ അവനിൽ പകർന്നിട്ട് അവന് ആശ്വാസ ത്തെ നൽകുന്നു.

## 17-8-1937

നമുക്ക് ആവശ്യങ്ങൾ ഉണ്ടായി ഫലത്തെ നൽകുന്നത് രണ്ടു പ്രകാരത്തി ലാകാം. ഒന്ന് എവിടന്നു ആവശ്യം ഉണ്ടായോ അവിടെത്തന്നെ ആ സ്വഭാ വത്തെ വഹിക്കുന്നു. രണ്ടാമത് അതു അന്യമായ ഒരു സ്വരൂപസ്വഭാവത്തെ ഉണ്ടാകുമ്പോഴും തൃപ്തി ഉണ്ടാകുന്നു—ഇവിടെ വീണ്ടും ആവശ്യങ്ങളെ നൽകുന്നു. ഒരു സ്വരൂപവും സ്വഭാവവും പുറത്തേക്കു പോയിട്ട് അന്യ സ്വരൂപസ്വഭാവത്തെ ഉണ്ടാക്കുന്നുവെന്ന ഭിന്നതകൊണ്ടു വരുന്നു. തൻെറ തികവിൽ തൻെറ സ്വരൂപം താനേ ഉണ്ടാകുന്നതാണു തൃപ്തി. ആദ്യ മായി പൊടി ഇടുമ്പോൾ ദുഃഖമാണ് ഉണ്ടാകുന്നതെങ്കിലും അതിൻെറ ഒരു സംസ്കാരം പൊടി ഇടുന്നതിനു പ്രേരിപ്പിക്കുന്നു. എല്ലാം തികവായി ഫലത്തെ ദാനം ചെയ്തിട്ട് ആ തൃപ്തി മടങ്ങുകയാണെങ്കിൽ ആ വൃത്തിയിൽ ഈശൻ ഉണ്ടായിരിക്കും.

താഴെകൂടെ ഉപരിസ്ഥാനത്തെ കണ്ടാൽ പിന്നെ എന്താണു വൃത്തി? താഴ്ചയും ഉയർച്ചയും ആണ് വൃത്തിയെ ഉണ്ടാക്കുന്നത്. വെള്ളം വൃത്തിയെ കൊള്ളണമെങ്കിൽ ഉയർച്ചയിൽനിന്നും താഴ്ച ഉണ്ടായിരി ക്കണം—നാലു ഭൂതങ്ങളും ഇപ്രകാരം വൃത്തിയെ കൊള്ളുന്നു. ആകാശം മാത്രം നിരവയവമായി ഇരിക്കുന്നതിനാൽ ഉയർച്ചയും താഴ്ചയും ഇല്ല. അതുകൊണ്ട് ആകാശത്തിൽ നമുക്ക് ഒരു പിടിത്തം ഉണ്ടായാൽ പിന്നെ നമുക്ക് ഉയർച്ചയും താഴ്ചയും എന്താണ്?

## 18-8-1937

ഒരു വിളക്കിൽ എണ്ണ ഉള്ളതുവരെ ദീപം കത്തുന്നു. ഉള്ള എണ്ണ മുഴുവൻ കത്തിയാൽ ദീപവും എണ്ണയും ഇല്ലാതാവുന്നു. അതുപോലെ കർമങ്ങളെല്ലാം അവസാനിച്ചാൽ കർമവും ഇല്ല ഫലവും ഇല്ല എന്നു വരുന്നു. ഒരു കർമം അവസാനിച്ചാൽ തൃപ്തി ഉണ്ടാകുന്നു എങ്കിൽ എല്ലാ കർമവും അവസാനിച്ചാൽ തൃപ്തി അവസാനിക്കാതെ പൂർണമായി ഇരിക്കും. എന്നാൽ കർമത്തിന്റെ ഫലമല്ല തൃപ്തി. എവിടെ നിന്നും കർമം ഉണ്ടാകുന്നുവോ അവിടം കർമം തന്നെ. കർമത്തിനാൽ ഒരു ക്ലേശം ഉണ്ടാകുന്നില്ല. കർമങ്ങളെല്ലാം ഭ്രാന്തി. എണ്ണയെ മുമ്പിട്ട് ദീപം എണ്ണയെ മുഴുവനും തീർത്തിട്ട് അതു അതിന്റെ സ്ഥാനത്തുതന്നെ സ്ഥിതിചെയ്യുന്നു. അതുകൊണ്ട് എണ്ണയുടെ ഫലമല്ല ദീപം. താൻ (പരമാർഥസ്വരൂപം) യാതൊന്നും ചെയ്യാതെ അന്യ മായയെ അഴിച്ചുകൊണ്ട് ഇരിക്കുന്നു—തന്റെ സന്നിധാനം ഒന്നുമാത്രം മതി മററവയെ അഴിക്കാൻ. അതുകൊണ്ട് മററവയെ അഴിക്കാൻ ശ്രമിക്കേണ്ട. തന്റെ തുച്ഛമായ ഭാവത്തിൽനിന്നും സമഷ്ടിയിലേക്കു പോകുമ്പോൾ സമഷ്ടിയിലെ നിത്യമായ ഒന്നു കലരുന്നു. ആ ഒന്നിനെ പിന്നെ ഒരിക്കലും വിടുകയില്ല.

## 19-8-1937

ആധാരത്തിൽ തന്നെ അധിഷ്ഠാനവും ദ്രഷ്ടാവും ലയിച്ചുകൊണ്ടുള്ള അവസ്ഥയിൽ ഭ്രാന്തി നിവൃത്തിക്കുന്നില്ല. ആധാരത്തിൽനിന്നും ഇവകൾ ഉണ്ടായതായി അറിയുമ്പോൾ ആധാരം സത്തായും ചിത്തായും ആനന്ദമായും തീരുന്നു. ദ്രഷ്ടാവിന് വിഷയങ്ങളുടെ സ്വഭാവം വെളിപ്പെടുന്നു. വിഷയത്തിന് സ്വഭാവമില്ല. ഉണ്ടെങ്കിൽ അസത്ത് എന്നുമാത്രം. ദ്രഷ്ടാവ് വിഷയസ്വരൂപത്തെ വഹിച്ചിട്ട് സ്വഭാവത്തെ കൊള്ളുമ്പോൾ ദുഃഖം ഉണ്ടാകുന്നു. ദുഃഖം ഉണ്ടാകുന്നതുകൊണ്ട് അതിനു തുടർച്ചയില്ല ദുഃഖത്തിന് അപ്പുറം ഒന്ന് ഉണ്ടായിരിക്കണം. അതു ദുഃഖം അല്ലാതെയും ആയിരിക്കണം. അതിനെ അറിയാൻ തനിക്ക് അവകാശമുണ്ട്. വിഷയങ്ങളിൽപെട്ട് വിഷയരൂപങ്ങൾ വഹിക്കാതെ സുഖം ഇരിക്കുന്നതുകൊണ്ടാണ് ഇന്നു നാം ജീവിക്കുന്നത്. ദ്രഷ്ടാവ് ശരീരത്തോടുകൂടെ ജഗത്തിൽ ഇരിക്കുമ്പോൾ തന്നെ ഇവയുടെ സ്വരൂപസ്വഭാവങ്ങളെ വാസ്തവത്തിൽ അറിയുമ്പോൾ താൻ ആനന്ദവാൻ ആകുന്നു. തന്നോടു ചേർന്ന് സ്വരൂപസ്വഭാവങ്ങളെത്തരുന്ന ഈ ശരീരം ആനന്ദമാകണം. അതു ചുടു വെള്ളം പാത്രത്തിൽ ഒഴിച്ചാൽ ആ പാത്രവും ചൂടാകുന്നതുപോലെ ആകണം. ചൈതന്യത്തിനെക്കൊണ്ട് അന്തഃകരണത്തിന് പക്വത വരണം—അതായത് ആത്മാകാരവൃത്തി ഉണ്ടാകണം. അതിനു ചിദാഭാസൻതന്നെ സഹായിക്കണം. ഇവിടെ അന്തഃകരണം ആകാശംപോലെ വ്യാപ്തമാകുന്നു—അന്തഃകരണം മഹാവ്യാപ്തിയെ അടയുമ്പോൾ അതിന് എല്ലാ ഫലങ്ങളും സിദ്ധിച്ചുവെന്നും ഒരു ഫലവും ഇല്ലാതെയും ഇരിക്കും.

അവിടെ ഉണ്ടാകുന്ന ആനന്ദചിദാഭാസത്തെ താൻ എന്നറിയണം. അന്തഃകരണത്തിനു മഹാവ്യാപ്തിയെ കൊണ്ടതും ആനന്ദിച്ചതും തന്നെക്കൊണ്ടാണെന്ന് അറിയുമ്പോൾ ആഭാസനു തനിയെ നിൽക്കാനും തന്നെ അറിയുവാനും കഴിയുന്നു. അപ്പോൾ അഹംബ്രഹ്മാസ്മി എന്നുപറയുന്നു—അന്തഃകരണത്തന് ആപേക്ഷിക വ്യാപ്തിയെ ഉള്ളു.

> ''ചുമ്മാതിരുന്തുവിട്ടാൽ അകപ്പേ
> ചുട്ടതു കണ്ടായേ.

ജീവന് ഒരുസ്ഥാനം ഉണ്ടാക്കരുത്. ശരീരംകൊണ്ട് സുഖത്തിനെ ഉണ്ടാക്കാതെയും ആത്മാകാരവൃത്തിക്ക് അനുകൂലമായ വിധത്തിലും യാതൊന്നും ചെയ്യാതെയും ഇരിക്കണം.—അപ്പോൾ ജീവൻ തനിയെ എഴുമ്പി അതിനൊരു സ്ഥാനം നൽകും. അതു ജീവനിൽ തന്നെ ഇരിക്കും.—സാക്ഷാത്കാരത്തിന് എന്തെങ്കിലും ചെയ്യണമെന്ന് വഴി തേടരുത്. തലയിൽ കല്ലേറു കൊള്ളുകയും കാലിൽ മുള്ളുതറയ്ക്കുകയും ചെയ്താൽ ഒരേ സമയത്ത് അറിയാൻ കഴിയുന്ന ജീവന് പ്രത്യേകസ്ഥാനം കല്പിക്കരുത്. ജീവൻെറ മഹാവ്യാപ്തിയെ അറിഞ്ഞിട്ട് ചുമ്മാതിരുന്നാൽ മതി. ഇതു സത്യമാണ്. അല്ലാതെ പ്രത്യേക സ്ഥാനം ആരെങ്കിലും കല്പിക്കുന്നുവെങ്കിൽ അവർ പരമാർത്ഥത്തെ സാക്ഷാത്ക്കരിച്ചവരല്ല.

## 20-8-1937

ദ്രഷ്ടാവിൻെറ വിഷയങ്ങളിലേക്കുള്ള ആവേശം എത്ര കാലത്തോളം ആധാരസ്വരൂപത്തെ അടയാതിരിക്കുന്നുവോ അത്രയുംകാലം ജീവൻ ഉണ്ടായിരിക്കും. മാററം കൂടാതെയുള്ള ജീവൻ ആത്മാവ്.

## 21-8-1937

പരമാർത്ഥസ്വരൂപത്തിൻെറ ആർദ്രതയോടുകൂടിയ മുഖം ഇഴപ്പെ അതിൻെറ വടിവായി ബോധസ്വരൂപമാകുമ്പോൾ ഈശ്വരൻ കരുണാമുഖമായി അരുൾ സ്വരൂപനായി അഴിപ്പേ അതിൻെറ മുഖമായി അരുൾ സ്വരൂപനായി നിൽക്കുന്നു. ആവരണവിക്ഷേപമായ മായയുടെ വൈഭവം ജീവനെ ആശ്രയിച്ച് ബോധത്തിനും അരുളിനും മധ്യേ നിൽക്കുന്നു. കരുണാസ്വരൂപനായ അരുൾ ആവരണത്തെ അഴിക്കുകയും ജീവൻെറ ബോധത്തിൽ കലർന്ന് അരുൾ സ്വരൂപമാകയും ചെയ്യുന്നു ആർദ്രതയോടെ നിമിഷംപ്രതി ബാഹ്യത്തിലേക്കു പൊയ്ക്കൊണ്ടിരിക്കുന്ന ജീവൻ അങ്ങോട്ടു പോകേണ്ട ആവശ്യമില്ലായെന്ന് അറിഞ്ഞ് അഞ്ചുമ്പോൾ ജീവൻ തന്നിൽ നിലകൊള്ളുകയുംചെയ്യുന്നു. അപ്പോൾ വിവേകത്തിൻെറ ഫലമായി ബോധം എഴുമ്പുന്നു. എണ്ണ വെള്ളത്തിൽ ചേർന്നതുപോലെ മറെറാരു സാധനത്തിനോടുകൂടെയാണെങ്കിൽ താൻ ഒന്നിനോടും ചേർന്നിട്ടില്ലായെന്നും താൻ തന്നിൽതന്നെ നിൽക്കുന്നുവെന്നും അറിയുകയാണ്

ഇഴപ്പ് എന്നുള്ളത്. ഈ അവസ്ഥയിൽ ജീവൻ ശരീരമധ്യത്തിൽ ശരീരത്തെ പററാതെയും കർമ്മേന്ദ്രിയങ്ങളുടെ മധ്യത്തിലും ജ്ഞാനേന്ദ്രിയങ്ങളുടെ മധ്യത്തിലും ഇവകളെ പററാതെയും നിൽക്കും. ദേഹത്തിൻെറ നിയന്ത്രണം കർമ്മേന്ദ്രിയങ്ങൾ മൂലമാകയാൽ കർമ്മേന്ദ്രിയത്തിനു പ്രാധാന്യം കല്പിക്കാം. ഈ കർമ്മേന്ദ്രിയത്തേക്കാൾ ജ്ഞാനേന്ദ്രിയവും അതിനെക്കാൾ അന്തഃകരണവും അവയെക്കാൾ പ്രാണനും അവയെക്കാൾ മനസ്സും അവയെക്കാൾ അവിദ്യയും അവയെക്കാൾ ബോധവും പ്രാധാന്യം വഹിക്കുന്നതു കാണാം. ഈ ബോധം തൻെറ സ്വരൂപമായും നമ്മുടെ സ്വരൂപത്തിൽ നിൽക്കുന്നു. അവിദ്യയേയും അന്തഃകരണത്തേയും നോക്കാതെ ബോധത്തിനു നിൽക്കാൻ കഴിയും. ഇങ്ങനെ ബോധം ബോധസ്വരൂപത്തിൽ നിൽക്കുന്നു.

ശരീരനിവൃത്തികൊണ്ട് ക്ലേശനിവൃത്തി--ശരീരം ലോകകാരണം. അതുകൊണ്ട് ജഗത്തിൻേറയും നിവൃത്തി. ശരീര ജഗത്തുഅവിദ്യാകാരണമാകയാൽ നിവൃത്തി വിദ്യാസ്വരൂപംമൂലം. വിദ്യാസ്വരൂപമായ സിംഹത്തിൻെറ മുമ്പാകെ ത്രിവിധശരീരമായ (മായാ കാര്യം) കരുത്തനായ ആനയുടെ മസ്തകം തുടിക്കും. വിദ്യാസ്വരൂപത്തിൻെറ മുമ്പാകെ അവിദ്യയ്ക്ക് ഇരിപ്പിടം ഇല്ലാത്തതിനാൽ അവിദ്യാകാരണമായ ശരീരം മുമ്പേ തന്നെ നിവൃത്തിക്കപ്പെട്ടിരിക്കുന്നുവെന്നതിനാൽ അതിൻെറ നിവൃത്തിക്ക് ഒരു വഴിവേണമെന്നുള്ളത് വിദ്യാസ്വരൂപമോ അവിദ്യാസ്വരൂപമോ?

## 25-8-1937

ജീവൻ പരമാർത്ഥത്തെ അന്വേഷിച്ചിട്ട് അത് ഫലമായികൊള്ളുമ്പോൾ അത് ക്ഷണഭംഗുരമാണെങ്കിൽ അതുകൊണ്ട് തൃപ്തിപ്പെടുന്നില്ല. സ്ഥൂലസൂക്ഷ്മകാരണങ്ങളെ കണ്ടിട്ട് അവയിൽ തൃപ്തിപ്പെടാതിരിക്കുന്നു ജീവൻ. ശരീരനിവാരണം.

പരമാർത്ഥസ്വരൂപത്തിൽ മുഖത്തു കണ്ണെന്നപോലെയിരിക്കുന്നു ജീവൻ. അതുകൊണ്ട് ജീവനുമുഖം എന്നുപറയുന്നു. പരമാർത്ഥസ്വരൂപം മിഥ്യയിൽ ആവേശം ചെയ്തിരിക്കുമ്പോൾ കാണുക എന്നതുകൂടെ ചെയ്തിരിക്കുന്നുവെന്ന് അറിയണം.

ശരീരം വെച്ചുകൊണ്ടിരുന്നിട്ട് എന്തു ഫലം? സ്ഥൂലസൂക്ഷ്മകാരണങ്ങളെ വെറുത്ത ഇഷ്ടം. എവിടെ ഇഷ്ടം ഇരിക്കുന്നു? പരമാർത്ഥവസ്തുവിൽ ആത്മാവിൽ. കാണുക എന്നതു സംഭവിച്ചപ്പോൾ വെറുക്കുക എന്ന സാധനങ്ങൾ ഉണ്ടായി.

## 29-8-1937

സ്ഥൂലസൂക്ഷ്മകാരണങ്ങൾ അവിദ്യാസ്വരൂപമാണെന്ന് പ്രത്യക്ഷമാകുന്നത് അവയെ കൊണ്ടിരിക്കുമ്പോൾ അവയിൽ തൃപ്തിയി

ല്ലാതെ മറ്റൊന്നോ അവസ്ഥ ഉണ്ടെങ്കിൽ അവ വേണമെന്ന് ആവശ്യപ്പെടുന്നതുകൊണ്ട് അറിയാം.

## 30-8-1937

നമുക്ക് എന്തൊരു രക്ഷവേണമോ അത് മുമ്പിനാലെ തന്നെ സിദ്ധമായിരിക്കുന്നു. മുട്ടയിൽ എല്ലാ കാര്യവും അടങ്ങിയിരിക്കുന്നതുപോലെ മുട്ടയിട്ട ഉടൻ കോഴി ഓടികളയുന്നില്ല. അതിന്റെ മുട്ടത്തോട് ഉറയ്ക്കുന്നതുവരെ അല്പം ഇരുന്നശേഷം പോകുന്നു. അതുപോലെ ജീവന്റെ ഉൽപ്പത്തിയിൽതന്നെ അതിന്റെ രക്ഷയും ഏർപ്പെടുത്തിയിട്ടുണ്ട്. അതിനാണ് ആത്മരക്ഷണം എന്നുപറയുന്നത്. ഒരു കുഞ്ഞു വീണാൽ അതിന് ഒരു തകരാറ് ഒന്നും വരാത്ത രീതിയിൽ ഒരു താങ്ങൽ കാണാം. ഇങ്ങനെ നമ്മെ (ജീവനെ) രക്ഷിച്ചു കൊണ്ടിരിക്കുന്ന ശക്തിയെയാണു കാണേണ്ടത്. ജീവനു ഖിന്നതപം ഏൽപ്പെടാതെ വെച്ചുകൊണ്ടിരിക്കുന്നതിനെ അറിഞ്ഞാൽ മതി. അതിനാണ് വിദ്യ എന്നു പറയുന്നത്.

## 1-9-1937

സുഷുപ്തി അവിദ്യാസ്വരൂപമാണ്. സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളിൽ കാരണത്തിലാണ് സുഷുപ്തി. സ്ഥൂലശരീരത്തെ അഭിമാനിച്ച് ജഗത്ത് സത്യം എന്നു തോന്നി. നമുക്കുണ്ടാകുന്ന അഹംബുദ്ധിയുടെ ഫലമായി തനിക്കു വേണ്ടി സ്ഥൂലങ്ങളെ ശേഖരിക്കുന്നു. അപ്പോൾ ഒരു ക്ഷീണം ഉണ്ടാകുന്നു. തന്റെ ആവശ്യം നിറവേറുന്നതിൽ യാതൊരു പരമാർഥത്തിനാണ് വൃത്തി ഉണ്ടാകുന്നു? അവിദ്യകൊണ്ട് ഉണ്ടാക്കപ്പെടുന്ന പദാർഥങ്ങളെക്കൊണ്ട് മതിയാകാതെ വരുന്നു. പഴക്കംമൂലം സ്ഥൂലം തനിക്ക് ഏർപ്പെട്ടതുപോലെ തോന്നുന്നു. മറവുപെടാതെ ജഗത്താകുന്ന സ്ഥൂലം ഇരുന്നിടത്തുകൂടെയും നിത്യനിവൃത്തനാകുന്ന ഈശ്വരന്റെ വൈഭവത്താൽ ഒരു കാരണലയം സംഭവിക്കുന്നു. തനിക്കു തനിയെ തന്നെ ഒരു നിവൃത്തി സംഭവിക്കുന്നു. അത് ഇന്ന പ്രകാരമാണെന്നു അറിയാൻ പാടില്ല. സ്ഥൂലനിയന്ത്രണംകൊണ്ട് തന്റെ പരമാർഥത്തിനു തൃപ്തി വരുന്നില്ല. ഇതു മതിയാകുന്നില്ല. വേറെ നോക്കിക്കൊള്ളണമെന്നു പറയുന്ന പോലെ സംഭവിക്കുന്നു. വെള്ളത്തിൽ ചാടിയവൻ ജീവിക്കാൻ ആഗ്രഹിക്കുന്നുവെങ്കിലും മരണം സംഭവിക്കുംപോലെ കാരണശരീരം എന്നു കാണാതെ അവിദ്യാമയമായിപ്പോകുന്നു. ഈ മൂന്നു ശരീരവും അവിദ്യയിൽ ലീനമായി തന്റെ കൈവശം ഇരിക്കുന്നതായി ജീവൻ അറിയുന്നില്ല. എങ്ങനെയാണ് സ്ഥൂലം ലീനമാകുന്നത് എന്നത് എത്തുപെടുന്നില്ല. ഈ സുഷുപ്തിയെ നിവൃത്തിക്കണമെങ്കിൽ സുഷുപ്തിവന്നശേഷം തന്റെ ഇരിപ്പ് എങ്ങനെ സുഷുപ്തിയിൽ വരുന്നുവെന്ന് വ്യാപകമായിഅറിവ് ഉണ്ടാകണം വ്യാപകമായ അറിവ് ഈശ്വരനെ ഊന്നിക്കൊണ്ട് ഉണ്ടാകണം. സുഷുപ്തി ഉണ്ടാകുന്ന

തിനുമുമ്പും ഈ സുഷുപ്തി എവിടെ ഇരുന്നു? വന്നശേഷം ഇത് എവിടെ ഇരുന്നു? നമ്മിൽ ഇല്ല. എന്തെന്നാൽ നാം അറിയുന്നില്ല. അതുകൊണ്ട് ഈശ്വരനെ ഉന്നി അറിയണം.

മായയിൽ വിദ്യയും അവിദ്യയും ഉള്ളപ്പോൾ തന്നിൽ അവിദ്യമാത്രമേയുള്ളൂ. ഈ ശരീരത്തിനെ നമുക്ക് നിഴൽ എന്നു പറയാൻ പാടില്ല. എന്നാൽ ഈശ്വരന് ഇവ നിഴൽപോലെയാകുന്നു.

സുഷുപ്തി കഴിഞ്ഞാൽ സ്ഥൂലസൂക്ഷ്മങ്ങളെ അപ്പോൾ സൃഷ്ടിക്കുന്നു. എന്നാൽ അവയിൽ തീരെ പ്രതിപത്തിയില്ല.

## 2-9-1937

അവിദ്യാമയമായ സുഷുപ്തി ആശ്വാസമാണെങ്കിലും വിദ്യാസ്വരൂപം അവിടെ ഇല്ലാത്തതിനാൽ അക്ഷീണമായ ബോധം നൽകുന്നില്ല. അവിദ്യാസ്വരൂപമായി ആവരണം തങ്ങുമാറ് അടയാതെ വിദ്യാസ്വരൂപംകൊണ്ട് നിശ്ചലമായി തന്റെ സന്നിധിയിൽ നിൽക്കുന്നുവോ അപ്പോഴാണ് ആത്മാകാരവൃത്തി. ചിദാഭാസൻ അവിടെ തന്നെയും തന്റെ ആധാരത്താവനേയും താനായി കാണുന്നു.

സുഷുപ്തി ഇരുട്ടുകൊണ്ട് ഓട്ട അടയ്ക്കുന്നതുപോലെയും മോക്ഷം കൊണ്ട് നമുക്ക് നഷ്ടം പോകുന്നതായി കാണുന്ന ഓട്ട നിരർത്ഥമായി നിവർത്തിക്കേണ്ടതല്ലാത്തതായിത്തീരുന്നു. ഇങ്ങനെ നിരർത്ഥമായ വൃത്തത്തിനകത്ത് സത്തു ചിത്തു ആനന്ദം എന്ന ത്രികോണം സംഭവിക്കുകയും കേന്ദ്രമായി ഈശൻ നിൽക്കയും സത്ചിത് ആനന്ദം എന്നു കണ്ടത് ഒരു കേന്ദ്രത്തിനുള്ളിൽ ഏകത്വം തനിയെ സംഭവിക്കുന്നു. ഏകത്വം മാത്രം ഉള്ളതിനാൽ ഏകത്വവും പോയിട്ട് വാക്കിന് എത്തുപ്പെടാത്ത പൊരുൾ നാം അടയുമ്പോൾ സുഷുപ്തിയും പോകുന്നു.

സുഷുപ്തി അവശ്യം വേണം. എന്നാൽ എത്തുപ്പെടാത്തവിധം മയങ്ങിപ്പോകരുത്. സ്ഥൂലത്തിനകത്ത് ഒരു ഇളക്കം ഉണ്ടാകുന്നതു കാണാം. അതു പ്രാണന്റെ വൃത്തികൊണ്ട് സംഭവിക്കുന്നതു കാണാം. വൃത്തിയെ മാത്രം ഉന്നിയതുകൊണ്ട് സ്ഥൂലശരീരം വഴക്കമില്ലാതെ പോകയും തൻമൂലം സ്ഥൂലം നിയന്ത്രിക്കാൻവയ്യാതെ പോകയും കയ്യിൽനിന്നും എറിഞ്ഞ കമ്പുപോലെ അതിനെ പിടിച്ചുനിറുത്താനോ, കയ്യിൽവെച്ചുകൊള്ളുവാനോ കഴിയാതെ പോകുന്നതുപോലെ സ്ഥൂലം പൊയ്പോകയും ചെയ്യുന്നു. സൂക്ഷ്മത്തിൽ സ്ഥൂലം മയങ്ങുകയും സ്ഥൂലത്തിനു മറപ്പായിവന്ന വൃത്തി സൂക്ഷ്മത്തിന് വൃത്തിയെ കൊടുത്തിട്ട് അതിനും എത്തുപ്പെടാതെ പോകുന്നു. സുഷുപ്തിയിൽ വൃത്തി ഏതാണ്ട് അവസാനിക്കുകയും മറപ്പാകുന്ന അവിദ്യമാത്രം ശേഷിക്കുകയും ചെയ്യുന്നു. കർമ്മംമൂലം ഉണ്ടായ സംസ്കാരവും ഏറാവും വ്യാപകമായ ഒരു അവസ്ഥയും ഉണ്ടാകുന്നു. വൃത്തിമുഴുവനും നശിച്ചതുമൂലം

മറപ്പുമാത്രം ഉള്ളതിനാൽ ഇതിന്റെ ഇരിപ്പ് എവിടെ എന്ന് അറിയാതെ സുഖമായി ഇരിക്കുന്നു. ഇവിടെ താൻ എവിടെ ഇരിക്കുന്നുവെന്ന് അറിയാൻ സ്ഥൂലം ഇല്ലാതെപോയി. സ്ഥൂലസൂക്ഷ്മങ്ങൾ തന്റെ കയ്യിൽ നിന്നും പോകയും അവിദ്യതന്നെ ഓടിമറയ്ക്കയും ചെയ്യുന്നു—അതുകൊണ്ട് നമുക്ക് വിദ്യ ഉണ്ടാകുമ്പോൾ സ്ഥൂലശരീരം കയ്യിൽനിന്നും പൊയ്പോകുന്നു. ഒരു മുറിയിൽ വെള്ളം വെച്ചിരുന്നത് കുറെ കഴിയുമ്പോൾ ആവിയായി പാത്രത്തിൽ ഇല്ലാതെപോകുമ്പോൾ നമുക്കു പ്രമാദം ഉണ്ടാകുന്നില്ല. സ്ഥൂലം വിദ്യയുടെ സന്നിധിയിൽ ആ സ്വരൂപത്തെ ഉന്നിയിട്ട് വ്യാപകമായ സ്ഥിതിയെ കൊള്ളണം. ഇവിടെയും പ്രാണൻ ഇരിക്കുന്നു. വ്യാപകത്തെ നോക്കിയാൽ തനിക്ക് ഒരു നഷ്ടവും സംഭവിക്കാൻപോകുന്നില്ല. വ്യാപകത്തിൽ സ്ഥൂലംനോക്കിയാൽ നഷ്ടം പോകാതെ സ്ഥൂലം സൂക്ഷ്മത്തിൽപോകുന്നു. അവിടെ സൂക്ഷ്മം ജ്ഞാനകർമേന്ദ്രിയങ്ങളോടു ചേരാതെ അതിനെ ഉണ്ടാക്കിയതായ ആകാശത്തിലേക്കു പോകുന്നു. അവയവം ഇല്ലാത്ത ആകാശസ്വരൂപത്തെ കൊള്ളുമ്പോൾ വ്യാപ്തി തടയുന്നില്ല. ഇവിടെ ജീവൻ വ്യാപ്തിയെ ആശ്രയിക്കുകയും ആ വ്യാപ്തിയെ കൊള്ളുകയും ചെയ്യുന്നു. തന്റെ ആത്മാവായ ബ്രഹ്മത്തെ അന്തർമുഖമായികാണുന്നു. സ്വരൂപത്തെയല്ല കാണുന്നത്. ഇവിടെ പ്രാണൻ അരൂപനാശത്തെ കൊള്ളുന്നു. ഇവിടെ സ്ഥൂലത്തിൽ ഗുദം, നാഭി, കണ്ഠം, ശിരസ് ഈ ഭാഗങ്ങൾ.

ഉത്തമവേദാന്തശ്രവണം ശ്രദ്ധാപരമായി ചെയ്യുന്നതുമൂലം തന്നെ താങ്ങിയിരിക്കുന്ന നട്ടെല്ലിൽ ഒരു നാദം ഉണ്ടാകുന്നു.

## 3-9-1937

അസത്തുക്കളുടേയും സത്തുക്കളുടേയും ചേർച്ചയും ഇരിപ്പും എവിടെ എന്നാൽ ഭിന്നാഭിന്നമായ വസ്തുക്കളിലോ അതല്ല ഒന്നിൽതന്നെയോ? അസത്തുക്കളുടെ ഇരിപ്പ് അസത്തുക്കളിൽതന്നെ ആയിരിക്കണം—അസത്തുക്കൾക്ക് ഇരിപ്പു കൊടുക്കണമെങ്കിൽ അസത്തുതന്നെയായിരിക്കണം—എന്നാൽ ആ ഇരിപ്പുകൊടുത്ത അസത്ത് എവിടെ ഇരിക്കണം? ഇരിപ്പു കൊടുത്താൽ അതുതന്നെ സത്തായിപ്പോകും. അസത്തുക്കൾ എന്ന ബഹുവചനം തന്നെ ശരിയാണോ? സത്തിന്റെ മുമ്പെ മാത്രമേ അവയ്ക്കു ബഹുവചനമുള്ളു. അല്ലാതെ അവയ്ക്ക് ബഹുവചനമില്ല. സത്തിന്റെ സന്നിധാനത്തെ ഒഴിച്ച് അസത്തുക്കൾക്ക് ബഹുവചനമോ ഇരിപ്പോ ഇല്ല. എന്നാൽ തോന്നുന്നത് എന്തുകൊണ്ട്? തോന്നാം. സത്തിന്റെ സന്നിധിയിൽ മാത്രം തോന്നാം. സത്തിന്റെ സന്നിധിയിൽ സത്തിൽ ഇരിക്കാതെ സത്തു വേറൊന്നായി ധരിച്ചതുതന്നെ അസത്ത്. ധാരണയെ ആശ്രയിച്ച് അസത്ത് ഇരിക്കുന്നതുപോലെ കാണിച്ച് ബഹുവചനത്തെ കൊള്ളുന്നു. സത്തിനു ഇരിപ്പ് അതിൽതന്നെ. അതിനെ വിട്ട് വേറൊന്നിലിരിക്കാൻ ന്യായമില്ല. സ്വന്തമായ ഇരിപ്പില്ലാത്ത അസത്തിൽ സത്ത് ഇരിക്കുന്നു

വെന്നതിൽ ഒരു അർഥവുമില്ല. സത്തിനെവിട്ട് അന്യമായ ഒരു വസ്തുവില്ല. ഉണ്ടെങ്കിൽ അതു അസത്താണ്. അതിനു ഇരിപ്പടവുമില്ല. ഈ സത്തിനും അസത്തിനും എങ്ങനെയാണു ചേർച്ച. ഇവ സത്തും അസത്തും രണ്ടായി ഇരിക്കുമ്പോരം ധാരണയെ സത്തു വഹിക്കുമ്പോരം അതിനെ ആശ്രയിച്ചിരിക്കുന്നതാണ് അസത്ത്. ധാരണയെ വഹിക്കാതിരിക്കുമ്പോരം സത്താണ് അസത്തായി മാറുന്നത്. ധാരണയിലാണ്. അവിടെ അതിനു ബഹുവചനങ്ങളും സമഷ്ടിയായ സ്വരൂപങ്ങളും ഉണ്ട്. സത്തു ധാരണയെ വഹിക്കുമ്പോരം ബഹുവചനം ഉണ്ടാകയും അവ ജീവന്മാരാകയും ചെയ്യുന്നു. ധാരണ എന്ന ഇടത്ത് വഹിക്കുക എന്നില്ല. വഹിക്കുക എന്ന ഇടത്ത് ധാരണയുമില്ല. ഒഴുക്കുവെള്ളത്തെ തടയുമ്പോരം ഒഴുക്ക് എവിടെപ്പോയി. ധാരണ വഹിക്കുക എന്നതിൽകൂടെ ചേരുമ്പോരം സത്തുക്കരം എന്നത് ഏകവചനമായി സത്ത് എന്നാകുന്നു—സത്ത് എന്നാകുമ്പോരം സ്വയം പ്രകാശിക്കുന്നു. നിലവെള്ളം ഒഴുക്കുവെള്ളം എന്നതിനെ ഉറവുനോക്കിയാൽ ഒന്നുതന്നെ.

## 4-9-1937

അസത്ത് പ്രതീതമാകുന്നു. എന്നാൽ സ്ഥായിയായ പ്രതീതമല്ല. ഭ്രാന്തികാലത്തുമാത്രം പ്രതീതവും ഭ്രാന്തി നാശത്തിൽ ഇല്ലാതാവുകയും ചെയ്യുന്നു. സത്തിന്റെ മഹാവ്യാപ്തിയെ ഇനി ഒന്നു തടയണമെങ്കിൽ അതിന് ഏകത്വം പറയാൻ പാടില്ല. കാണാൻ കഴിയുന്ന ഒന്ന് ഉണ്ട്. അതുകൊണ്ടുതന്നെ താൻ കാണുന്നത്. സത്തുണ്ട് എന്നത് ഏറ്റവും അപരോക്ഷമായ പ്രത്യക്ഷമാണ്. സത്തുണ്ടെങ്കിൽ അതിന് മഹാവ്യാപ്തി ഉണ്ടെന്നും മഹാവ്യാപ്തിയിൽ അസത്തിന് ഇരിപ്പില്ലെന്നും വരുന്നു. അസത്തിനെ നിവൃത്തിക്കണമെങ്കിൽ സത്തിന്റെ മഹാവ്യാപ്തിയെ കാണണം. തനിക്ക് കാണാൻകഴിയുമെന്നുകൂടെ കാണണം.

പ്രകാശമെന്നാൽ എന്താനുമല്ലാ എങ്ങും നിലനിൽക്കുന്നു. ആനന്ദവും ചിത്തിൽ എന്താനുമല്ലാതെ ഇരിക്കുന്നു. ആനന്ദപ്രാപ്തിയും ദുഃഖനിവൃത്തിയും രണ്ടല്ല.

## 6-9-1937

ഉൽപത്തി സ്ഥിതി നാശം ഇവകൾക്ക് ഒരു സ്വീകരണസ്ഥാനം ഉണ്ടായിരുന്നുവെങ്കിൽ ഇവകളെവിട്ട് ഒരു അന്വേഷണം ഉണ്ടാകുന്നതല്ല. ഉൽപത്തി സ്ഥിതി നാശം ഇവയിൽ ക്ലേശപ്പെടുന്നവൻ അതിന് ഉള്ളിൽ ഇരിക്കുന്നതുപോലെ തോന്നുന്നു. അതാണ് അതു വിട്ട് സുഖം അന്വേഷിക്കുന്നത്. ഇതിൽ ഉരംപ്പെട്ട് ഇരുന്നിട്ട് അതിനെവിട്ട് അന്വേഷിക്കുന്നതുകൊണ്ടുതന്നെ തന്റെ സ്വരൂപം അതിന് അന്യമാണെന്നുവരുന്നു—ഉൽപത്തി സ്ഥിതി നാശം തുടങ്ങിയ ശരീരത്തിന് ഉള്ളിൽ ജീവൻ ഇരിക്കുമ്പോരം അതിന് അന്യമാണ് ജീവൻ എന്നുവരുന്നു—അപ്പോരം ജീവന്

ഇരിപ്പ് എവിടെയാണെന്ന് അറിയണം— ഉൽപത്തിയും സ്ഥിതിതന്നെ— സ്ഥിതിയും സ്ഥിതിതന്നെ—സ്ഥിതിയുടെ അടുത്തുതന്നെ ഉൽപത്തി നാശം. സ്ഥിതി ഉൽപത്തി നാശം എന്ന രൂപത്തെ കൊള്ളുമ്പോൾ ആണ് നിവൃത്തി ആവശ്യപ്പെടുന്നത്. സ്ഥിതിമാത്രം നോക്കിയാൽ ആർക്കും നിവൃത്തി ആവശ്യമില്ല. ഉൽപത്തി സ്ഥിതി നാശം മൂന്നും സ്ഥിതി ആയതുകൊണ്ട് അതിന് ആരും നിവാരണം ആവശ്യപ്പെടുന്നില്ല. എന്നാൽ സ്ഥിതി ഉൽപത്തിയോടും സ്ഥിതിയോടും നാശത്തോടും കൂടാതെ ഇരിക്കണം—സ്ഥിതിമാത്രം ഉള്ളയിടത്ത് ജീവൻ നിവാരണം അന്വേഷിക്കാതെ ഇരിക്കുന്നു.

## 7-9-1937

വിശ്രമത്തിന് എപ്പോഴും ഇച്ഛിക്കുന്നു. പ്രത്യക്ഷജ്ഞാനം എന്നാൽ എന്ത്? അതുകൊണ്ട് ദുഃഖനിവാരണം ഉണ്ടാകുമോ? എന്താണ് നിവാരണം?

ഒരുവന് ദുഃഖം ഉണ്ടാകുമ്പോൾ അവിടെ എന്തോ അറിവുപെടാതെ നിൽക്കുന്നതു കാണാം. അറിവുകുറവായി [illegible] കൂടെ ഇരുന്ന് നമ്മുടെ വൃത്തിയെ ഫലവത്താക്കിത്തീർക്കുമ്പോൾ ഉണ്ടാകുന്ന ഫലമാണ് ദുഃഖം. അറിവു പെടുമ്പോഴോ ദുഃഖത്തിനു സ്ഥാനമില്ല. അറിവ് ഉണ്ടാകണമെങ്കിൽ ജ്ഞാനം ഉണ്ടാകണം. ജ്ഞാനം പരോക്ഷമായും അപരോക്ഷമായും ആകാം. അപരോക്ഷം കൊണ്ട് അജ്ഞാനനിവൃത്തിയും തന്റെ ഇരിപ്പിടം സുഖമായും ആകും—ഈ അജ്ഞാനനിവൃത്തിക്കു കാരണമായ പ്രത്യക്ഷജ്ഞാനം എന്ത്? അറിവുപെടാതെനിന്ന അജ്ഞാനം അഴിയുമ്പോൾ തന്റെ വസ്തു സത്ചിത് ആനന്ദമായി പ്രത്യക്ഷപ്പെടാൻ ഉപകരിക്കുന്നതാണ്. അറിവുപെടാതെ നിൽക്കുന്നത് ഇന്നതാണ് എന്നു അറിയുമ്പോൾ അതിന്റെ സ്വരൂപം അഴിഞ്ഞുപോകയും പ്രത്യക്ഷജ്ഞാനത്തിന് ഉതകിയ സ്വരൂപം എവിടെ നിന്ന് ഉണ്ടായോ അവിടെത്തന്നെ ഒതുങ്ങി തന്റെ സ്വരൂപം സത്തു ചിത്തു ആനന്ദമായി ഒടുങ്ങിയതായി.

ജീവൻ ബുദ്ധി പ്രാണൻകണ്ട നാമം രൂപം ഇത്രയും പ്രത്യക്ഷജ്ഞാനത്തിനുവേണ്ടതായ കാരണങ്ങളാണ്. ജീവൻ ബുദ്ധി പ്രാണൻ ഇവകൾ ഒരു സംഘാതമായും നാമം രൂപം ഒന്നായും ഇരിക്കുന്നു. ആദിവൈഭവമായ നാമം പ്രത്യക്ഷമാകുമ്പോൾ രൂപം മുമ്പിട്ടുതോന്നി രൂപം നാമം എന്നു കാണപ്പെടുന്നു—രൂപത്തിനു മുമ്പ് നാമമാണ്. രൂപനാശത്തിലും നാമം നിൽക്കുന്നു. നല്ലപോലെ ചിന്തിച്ചില്ലെങ്കിൽ രൂപം മുമ്പിട്ടതായി തോന്നിപ്പോകും. കാരണം ബുദ്ധിയാണ്—ഇതിൽ ജീവൻമുതൽ നേത്രം വരെ ഒന്ന്. മററത് വേറെ ഒന്നായും കാണപ്പെടുന്നു. ജീവന് ഒരു തനിച്ചിരിപ്പ് ഉണ്ട്. അപ്പോൾ ജീവന്റെ തനിച്ചിരിപ്പ് ഇവകളോട്

പാരിയിരിപ്പ്. വിട്ടുപാറിയിരിപ്പ്.. ജീവൻ അതിന്റെ തനിച്ചിരിപ്പാകുന്ന പരിപൂർണസ്വരൂപം ക്രമേണ മററു ഓരോന്നിനോടും ചേരുമ്പോൾ അസത്യത്തിനോട് ചേരുന്നു. നേത്രത്തിനോട് ചേരുമ്പോൾ അസത്യപൂർണമായി ചേരുന്നു. മലർവാരിയ കുരങ്ങിനെപ്പോലെ പരമാർത്ഥസ്വരൂപിയായ ജീവൻ താൻ ഇന്നവിധമായിരിക്കുന്നുവെന്നറിയാൻ കഴിയുമെന്നു കരുതി. സുഷുപ്തിയിൽ അവിദ്യ ഇന്നപ്രകാരം ഇരിക്കുന്നുവെന്ന് ജീവന് അറിയാൻ കഴിയാതെ വന്നു. കാരണം താൻ ബുദ്ധി തുടങ്ങിയ വഴിയിൽകൂടെ ഉണ്ടാക്കിയ പ്രത്യക്ഷജ്ഞാനമാണ് പഴകിപ്പോയത്. തന്റെ സ്വരൂപം പരമാർത്ഥജ്ഞാനമാണെന്ന് അറിയണമെങ്കിൽ സുഷുപ്തിയിൽ നിന്നതായ അവിദ്യ നേത്രത്തിനു വശപ്പെടണം. അതുകൊണ്ട് പ്രത്യക്ഷജ്ഞാനം തന്നെ തുടരുകയും സുഷുപ്തിയിലെ അവിദ്യയെ കാണാൻ തരമുണ്ടോ എന്നു പഴകുകയുംവേണം. പ്രത്യക്ഷജ്ഞാനത്തിൽ വേണ്ട വസ്തു നാമരൂപാദികളായിരിക്കും. നാമരൂപാദികൾ ജഡസ്ഥിതിയിലും.

കൊല്ലത്തുപോകണമെന്നു കരുതി മോട്ടോർ കയറിയ ഡ്രൈവർ മോട്ടോർ എത്തുമ്പോൾ താനും അവിടെ എത്തുന്നു. അതുപോലെ.

## 11-9-1937

ഒരാൾ തന്റെ ജീവിതം നയിച്ചുപോരവേ ഓർമിക്കാതെതന്നെ പ്രത്യക്ഷമായ പരമാർത്ഥം എന്ത്. ആ കാര്യം മറക്കുന്നില്ല. അങ്ങനെ മറക്കാതെ ഇരിക്കുന്ന ഒരു പ്രധാന സത്യം എന്താണ്? താൻ മരിക്കും എന്നുള്ളതാണ്. ഇങ്ങനെയുള്ള സത്യത (താൻ ഉണ്ടായിരിക്കുന്നുവെന്നുള്ളത് അനുഭവമാണ്) അപ്പോഴുണ്ടാവാം. അപ്പോൾ കുറെ കഴിഞ്ഞുമാവാം. ഈ മരണം എന്നാൽ എന്ത്? ഈ മരണത്തെ കണ്ടവനാണ് അത് ഉണ്ടാവുന്നതെങ്കിൽ അതു ഒരു മാററമേ ആകുന്നുള്ളു. ഈ മാററത്തിന്റെ ഫലമാണ് മരണം. മരണം കഴിഞ്ഞുള്ള മാററം അപ്രത്യക്ഷവും. ഈ മരണത്തെ നാം സ്മരിക്കുന്നില്ല; വഹിക്കാത്ത ഒരു പ്രത്യക്ഷമാണ്. അതു ഭാരം ഉണ്ടാക്കുന്നില്ല—ഇങ്ങനെയുള്ള മരണം താൻ കാണുന്നു. ഇപ്പോൾ എങ്ങനെ കാണുന്നു? അതു വരുമ്പോൾ എങ്ങനെ ഇരിക്കുന്നു? എന്നറിവാൻ ഉതകാത്ത വിധത്തിലാണ്. ഇപ്പോൾ അതു സ്മരണകൂടാതെ പ്രത്യക്ഷമായി ഇരിക്കുന്നു. അതു അറിയത്തക്കവണ്ണം നാം മരണത്തെ സ്മരണകൂടാതെ കണ്ടാൽ അതിന്റെ ഫലം എന്തായിരിക്കും? മരണം കാണുന്നവൻ അവിടേയും ഉണ്ടായിരിക്കും. കാണുന്നവൻ ഉണ്ടായിരിക്കുമ്പോൾ എങ്ങനെയാണു മരിക്കുക? അതുകൊണ്ട് ഒരാളിന് മരിക്കാതെ ഇരിക്കണമെങ്കിൽ മരണത്തെ ഇപ്പോൾ എങ്ങനെ കാണണം? അറിഞ്ഞുകൂടാതെ അനുഭവിക്കുന്ന ആഹാരസാധനം വിളമ്പിയാലേ കഴിക്കാവൂ. വെയ്പുകാരൻ ഉണ്ടാക്കിക്കഴിക്കും. അതായത് പാചകം ചെയ്യുന്നവന് ഭക്ഷണം എങ്ങനെ വരുന്നുവോ അതുപോലെ മരണത്തെപ്പററി പ്രത്യക്ഷജ്ഞാനം

ഉണ്ടാകണം. വിശക്കുമ്പോൾ ഊണുകഴിക്കണം എന്നുള്ളത് എല്ലാപേർക്കും പ്രത്യക്ഷമാണ്. എന്നാലും ക്ലേശശമനം എന്നുള്ളവന് രീതി ഇല്ലാതെ ദുഃഖമായുള്ള സ്വാദോടുകൂടിയേ ഉണ്ടാക്കി അനുഭവിക്കാൻ കഴിയൂ. മരണം ഭാരമായിട്ടു വരരുത്. അതിനെ ഇപ്പോൾ നാം അനുഭവിച്ചാലും ദുഃഖമല്ല സൗഖ്യമായിട്ടു വരണം. ഇന്നവിധം ഇരിക്കുന്നുവെന്നു കാണുന്നവൻ കാണുന്നതുമൂലം അവിടെയും സൗഖ്യമായിട്ട് ഇരിക്കുന്നു. ദൂരസ്ഥിതമായി അനുഭവിക്കാൻപോകുന്ന മരണം ഇപ്പോൾ സ്മരണകൂടാതെ കാണുന്ന കാഴ്ച അനുഭവിക്കുമ്പോൾ ദുഃഖത്തിനു കാരണമില്ലാതെ ഇരിക്കാൻ മരണം എന്താണെന്ന് അറിയണം. മരണം എന്താണെന്ന് അറിയുകയാണ് മോക്ഷം. അപ്പോൾതന്നെ മരണം അനുഭവപ്പെടുന്നു. ആ മരണത്തിൽ താൻ സുഖസ്വരൂപിയായി ഉണ്ടായിരിക്കുന്നു. ഇങ്ങനെ നമുക്ക് മരണത്തിൽ പ്രമാദം ഇല്ലാതെ എല്ലാ മാററങ്ങളും തീർന്ന് എന്തിനായിട്ടു മാററം സംഭവിക്കുന്നുവോ അത് മാററംകൂടാതെതന്നെ തനിക്ക് അനുഭവം ഉണ്ടാകുന്നു. തനിക്ക് ഇരിക്കുന്നതിൽ ഇഷ്ടമുള്ളതുകൊണ്ടാണ് മരണം ദുഃഖമാകുന്നത്.

കണ്ണാടി ഇല്ലെങ്കിലും മുഖം ഇരിക്കുന്നു—തൻെറ മുഖം ഇന്നവിധം ഇരിക്കുന്നുവെന്ന് അറിയാതെ ദുഃഖം—അത് മുഖത്തിൻെറ സ്വഭാവമല്ല. തൻെറ മുഖം എന്ന് കണക്കാക്കിയത് കണ്ണാടിയെപ്പോലെ ഒന്നിനെയാണ്. ഈ കണ്ണാടി മാററുന്നപോലെ ആ മുഖത്തെ മാററുമ്പോൾ ദുഃഖം അടയുന്നു. നഷ്ടം സംഭവിച്ചിട്ടില്ലെങ്കിലും തൻെറ മുഖം കാണേണ്ടത് തൻെറ മുഖം കൊണ്ടാവുമ്പോൾ കണ്ണാടിവേണം. അവനെക്കൊണ്ടു കാണുമ്പോൾ കണ്ണാടി വേണ്ട. അന്യൻെറ മുഖംകൊണ്ടു കാണാം. അപ്പോൾ സംശയം തീരാതിരിക്കുന്നു. കണ്ണാടിനോക്കി അല്ലെങ്കിൽ അവനെക്കൊണ്ട് പ്രത്യക്ഷമായി കാണാം. അപരോക്ഷജ്ഞാനം ഉണ്ടാകുന്ന ഇടത്ത് സംശയമില്ല. അതിലും ഇങ്ങനെ ഒരു ഭ്രാന്തിയുണ്ട്. തൻെറ മുഖത്തെ, തൻെറ മുഖം കാണുമ്പോൾ അപരോക്ഷമാക്കിക്കൊള്ളുന്നു. അതു പക്ഷേ പരോക്ഷമാണ്. എങ്ങനെ? സംശയം തോന്നിയാൽ വീണ്ടും കണ്ണാടി വേണം സംശയം തീർക്കാൻ. നിങ്ങളെ വേറെ ഒരാളിൻെറ പേര് പറഞ്ഞു വിളിച്ചാൽ നിങ്ങൾ ആ ആൾ ആണോ എന്ന് സംശയംതീർക്കാൻ ശ്രമിക്കുമോ? അതോ അങ്ങനെ വിളിച്ച ആളിന് എന്തോ കുഴപ്പമുണ്ടെന്നു നിശ്ചയിക്കുമോ? അതെന്തുകൊണ്ട്? അപരോക്ഷം.

പരോക്ഷത്തെ അപരോക്ഷമായി വെച്ചതുകൊണ്ട് വാഴ്വിൻെറ ഫലം മരണമായി എത്തിപ്പോകുന്നു. അപരോക്ഷമായി സ്വരൂപം അറിഞ്ഞാൽ.

"പെരുത്തനോവുന്നിഴുറച്ചുടിക്കിൽ

ഉരുവരുംമില്ലപരമത്തിലെന്നും"

ആനന്ദസ്വരൂപത്തിൽ ജാതനായാൽ മരണദുഃഖം ഉണ്ടാകുന്നില്ല. മരണം ദുഃഖമെന്നവൻ തന്നിൽ ഇഷ്ടംകണ്ടവനാണ്—എങ്ങനെ ദുഃഖം ഉണ്ടാവാം? മരണത്തിൽകൂടെ തന്റെ ഇഷ്ടത്തെ നോക്കിയാൽ പോരാ. തന്റെ ഇഷ്ടസ്വരൂപത്തെ അനുഭവിക്കണം. അപ്പോൾ തന്റെ ഇഷ്ടസ്വരൂപം അനുഭവിക്കാതെ തന്നെ ഉള്ളതായി കാണണം. തന്റെ ഇഷ്ടസ്വരൂപത്തെ അനുഭവിക്കാതെ അനുഭവിക്കണം. കാണുക എന്നുള്ളതും അനുഭവിക്കുക എന്നുള്ളതും ഭിന്നമായി ഇരിക്കുന്നിടത്തോളം മരണം ദുഃഖം തന്നെ—കാണുക എന്നുള്ളത് അനുഭവിക്കാതെ അനുഭവിക്കുക എന്നത് ആവുന്നതുതന്നെ മോക്ഷം. കാണുക എന്നുള്ളതുതന്നെ കാണുന്നവന് അനുഭവം എന്നിടത്ത് കാണുക എന്നത് 'വിശേഷാൽ കാണുക' ആണ്. തന്റെ ജീവിതത്തിൽ മരണം ഉണ്ട് എന്നുള്ള സത്യമല്ല സത്യം. താൻ ഇരിക്കുമ്പോൾ പ്രിയമായിട്ട് ഇരിക്കുന്നുവെന്നുള്ളസത്യമാണ് സത്യം. അതു തന്നെ സത്ത്. ജീവിതപ്രകാശം കൂടാതെ പ്രകാശിക്കുന്നതു തന്നെ ചിത്ത്. ജീവിതമാററം കൂടാതെ തന്നെ ആനന്ദസ്വരൂപനായതുകൊണ്ട് ആനന്ദം. സത്തു ചിത്താനന്ദം തനിക്കു മുമ്പിനാലേയുള്ള സ്വരൂപം. പ്രയത്നം വേണ്ടതില്ലാ അതിനെ പ്രാപിക്കാൻ.

## 14-9-1937

ഏതവസ്ഥയിലും ജ്യോതിസ്സു മറയ്ക്കപ്പെടുന്നില്ല. എന്തുകൊണ്ട്? തന്റെ പരമാർഥതയിൽ യാതൊരു മ്ളാനതയും സംഭവിക്കാതെ തന്നെ സത്തുചിത്താനന്ദമായിരിക്കുന്നു. ഇതിൽ ബ്രഹ്മം ഈശ്വരൻ ജീവൻ എന്ന അഭിധാനങ്ങൾ ഉണ്ടാവാം. സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന ആവരണങ്ങൾ മറയ്ക്കുന്നതു പോലെ ഇരിക്കാം. എന്നാൽ മറയ്ക്കുന്നില്ല. കണ്ണാടിക്കകത്തുള്ള പണംപോലെയാണെങ്കിൽ കണ്ണാടിയെ പൊട്ടിച്ച് പണംഎടുക്കേണ്ടിവരുന്നതുപോലെയോ പെട്ടിക്കകത്തുള്ള പണംപോലെയോ ഈ ജ്യോതിസ്സു മറയ്ക്കപ്പെടുന്നില്ല. എന്തു പ്രമാദങ്ങൾ സംഭവിച്ചാലും ശരി അതിനു മാററങ്ങൾ സംഭവിക്കുന്നില്ല. അന്നും ഇന്നും എന്നും പരമാർഥമായിത്തന്നെ ഇരിക്കുന്നു.

'വിശ്വസൃഷ്ടിക്കുകാരണമാം ബ്രഹ്മം................

അതിനെ അതുതന്നെ അന്വേഷിച്ചുകൊണ്ടിരിക്കുന്നപോലെ ഇരിക്കുന്നു. പഴുത്ത അയഃപിണ്ഡത്തിൽ ജലം വീണാൽ വെള്ളം കുടിക്കുന്നു. നായും വെള്ളംകുടിക്കുന്നു. എന്നാൽ ഇരുമ്പിൽ ജലം മാഞ്ഞുപോകയല്ലാതെ ഉള്ളിൽ പ്രവേശിക്കുന്നില്ല. അതുപോലെ പരമാർഥമായ ജ്യോതിസ്സിന്റെ മുമ്പിൽ ബ്രഹ്മം മായയെക്കൊണ്ടും ഈശ്വരൻ മായയെക്കൊണ്ടും ജീവൻ അവിദ്യയെക്കൊണ്ടും ആവരണം ചെയ്തതുപോലെ തോന്നിയാലും മറയ്ക്കപ്പെടുന്നില്ല. ബ്രഹ്മത്തിൽ മായ കുററിയിൽ പിശാചിനെപ്പോലെ മറയ്ക്കുന്നു. രൂപത്തെനോക്കിയാൽ ഭ്രാന്തി

ഉണ്ടാകാം. കുററിയെനോക്കിയാൽ ഭ്രാന്തി ഉണ്ടാകുന്നില്ല. ഇതുപോലെയുള്ള പരമാർഥജ്യോതിസ്സ് പരമശുദ്ധചൈതന്യം എങ്ങനെ മറയും. സുഷുപ്തിയെ കാണുന്നവൻ ഈ ജ്യോതിസ്സുതന്നെയാണ്. അപ്പോൾ അവൻ സാക്ഷിയാകുന്നു.

## 17-9-1937

ജീവൻ അഭിമാനി. ഈശൻ ബഹുമാനി. മോക്ഷദശയിൽ മാത്രം ജീവൻ പരമാർഥ സ്വരൂപവും ഈശ്വരനു മോക്ഷദശ ഇല്ലാത്തതുമാണ്. അഭിമാനി അതായത് താൻ വഹിച്ചുകൊണ്ടിരിക്കുന്നു. ജീവനും മോക്ഷദശയിൽ ബഹുമാനിയായി പോകുന്നു. അഭിമാനം സ്നേഹം മൂലം ഉണ്ടാകുന്നു. മോക്ഷദശയിൽ സ്നേഹം സ്വരൂപമായിപ്പോകുന്നു. ജീവന്റെ അഭിമാനിത്വം എങ്ങനെ വെളിപ്പെടുന്നു? ബഹുമാനം എവിടെ സ്ഥിതിചെയ്യുന്നുവോ അവിടെ മഹത്വം ഉണ്ടാകുന്നു.

## 18-9-1937

സർപ്പത്തിലും വിഷം ഉണ്ട്. സർപ്പം കടിച്ചവനിലും വിഷം ഉണ്ട്. സർപ്പത്തിൽ വിഷം അതിനു കീഴ്പെട്ടിരിക്കുന്നു. അതു അതിനെ ഉപദ്രവിക്കുന്നില്ല. വിഷം തീണ്ടിയവനിൽ രക്തസഞ്ചാരത്തിൽ വിഷം വ്യാപിക്കുന്നു. അതുപോലെ ഈശങ്കൽ ജഗത്ത് ഇരിക്കുന്നതിൽ ഈശ്വരനു വൈഷമ്യമില്ല.

## 19 9-1937

ജീവൻ ജഡം എന്നതിൽ രൂപം അരൂപം, രൂപാരൂപം എന്നാണ്. ജഡത്തിനു രൂപം. ജീവൻ അരൂപരൂപം. സുഖദുഃഖം ഒരുപോലെ ഉണ്ടെങ്കിലേ ശരീരം ഉള്ളൂ. ജഡത്തിന്റെ മുമ്പിൽ ചൈതന്യം ഇല്ലെങ്കിൽ ദുഃഖമില്ല. ജീവനു സുഖമാണ് ഇഷ്ടം. ഉദാ:-വിശപ്പും ആഹാരവും. സുഖം ഇല്ലാതാക്കിത്തീർക്കാൻ ഒരുങ്ങാത്ത അവസരത്തിൽ ശരീരം ദുഃഖം വഹിക്കുന്നില്ല. നാമരൂപത്തെ നാമം കൊണ്ട് അറിയുന്നതു ഭ്രാന്തി. നാമരൂപത്തെ യുക്തികൊണ്ട് അരൂപരൂപമായി അറിയുന്നതു പരോക്ഷ ജ്ഞാനം. ഈ അറിഞ്ഞ അരൂപരൂപത്തെ അരൂപരൂപമായി അടയുന്നത് അപരോക്ഷ ജ്ഞാനം. അരൂപരൂപം അടയുക എന്നത് ഇല്ലാതെ പ്രിയസ്വരൂപമായി വരുന്നത് സാക്ഷാത്ക്കാരം. പ്രിയരൂപമായി അറിയുക അല്ലെങ്കിൽ തനിയിരിപ്പ് തനിയിരിപ്പിൽ വഹിക്കുക എന്നത് ഇല്ലാത്ത താനായി ഇരിക്കുക എന്നത് ഇല്ലാത്തത് അതീതമായ സർവസാധാരണം. ഈ അവസ്ഥയിൽ ജഗത്തിന്റെ ആത്യന്തിക നിവൃത്തി അല്ലെങ്കിൽ വിദേഹകൈവല്യം അല്ലെങ്കിൽ സദ്യോവിദേഹമുക്തി അതായത് ശരീരം ഇരിക്കവേ തന്നെ ജഡം മാഞ്ഞുപോകുന്നു. അതിൽ ആനന്ദസ്വരൂപനായ ജീവനു പ്രേരണയില്ല. നാമരൂപം അതിന്റെ വമ്പിച്ച വൈഭവം കൊണ്ട് തനിച്ചു നിൽക്കും. ജഡത്തെ ഒട്ടുന്നത് അരൂപരൂപം.

## 20-9-1937

ഒരു വസ്തു സുഖദുഃഖത്തിനു കാരണമല്ലെങ്കിൽ ജഡം എന്നു പറയാം. ഒരു വസ്തു മോക്ഷദശയിൽ താൻ തടസ്സമില്ലാതെ ഇരിക്കയും പരിപൂർണദശയിൽ അതു തടസ്സമററതായി ഇരിക്കയും ചെയ്താൽ ജഡം എന്നു പറയാം. ഒന്ന് മറെറാന്നിന് ഇടംകൊടുത്ത് അതിൻെറ സ്വഭാവത്തെ താൻപകർത്തി മറെറാരു വസ്തുവിൻെറ പൂർണതയിൽ താൻ അഴിയുവാൻ ഒരുക്കമാണ് അത് ജഡം. മറെറാന്നിൻെറ പ്രകാശത്തിൽ അതിൻെറ ഉണ്ട് എന്നുള്ള അവസ്ഥക്കു വഴങ്ങിഇരിക്കുമെങ്കിൽ ആ വസ്തു നിവൃത്തിക്കായി മററതിനെ ഒന്നും ചെയ്യാതിരിക്കുമെങ്കിൽ ആ വസ്തു ജഡം. അതിൻെറ ഇരിപ്പിൽ മറെറാന്നിൻെറ വ്യാപ്തിയെ തടയാൻ കഴിയുന്നില്ലെങ്കിൽ അത് ഇരുന്നാലും ഇല്ലെങ്കിലും ഇരിക്കുമ്പോരം തന്നെ ഒഴിഞ്ഞതാകയാൽ അതു ജഡം. തൻെറ ഇരിപ്പിനെ താൻ തന്നെകണ്ട് സുഖദുഃഖത്തിന് ഇടംകൊടുക്കാതെ മറെറാന്ന് എന്തു ചെയ്താലും അതെല്ലാം അടക്കുകയല്ലാതെ ഇരിക്കുമെങ്കിൽ അതു ജഡമാണ്. ഈ വസ്തു ഉല്പത്തിക്കും ഇരിപ്പിനും അതിൻെറ അഴിവിനും എപ്പോഴും ആശ്രയംകൊണ്ടതാണ്. ഈ ആശ്രയവും തൻെറ സ്വഭാവമല്ലാതെ തന്നെവിട്ട് അന്യവസ്തുവിൻെറ സ്വഭാവം എങ്കിൽ ഇതു ഇരിക്കുമ്പോരം തന്നെ ഒഴിവാണ്. ഇങ്ങനെ ജഡം പരമാർഥം എന്ന വസ്തുക്കരം രണ്ട്. ദ്വൈതത്തിനു കാരണം ഇതിനു മുമ്പു പറഞ്ഞപോലെ നോക്കുമ്പോരം ഒന്നുതന്നെ. മററതിനു കാരണം ഇല്ലാതിരിക്കുന്നതിന് ജഡമെന്നും കാരണം കൊണ്ടത് പരമാർഥം അല്ലെങ്കിൽ ചൈതന്യം എന്നുംപേർ. ഈ ചൈതന്യവസ്തു ജഡത്തെത്തന്നെ ആശ്രയിക്കണം എന്നുകൂടി കരുതുന്നില്ല. അങ്ങനെ കരുതുമ്പോരം ആ വസ്തു ജഡം. എപ്പോരം പരമാർഥവസ്തു ഈ അവസ്ഥയെകൊള്ളുമ്പോരം ജഡം ഉണ്ടാകുന്നു? ഇങ്ങനെ ദയവു താൻകൊണ്ടപ്പോരം ജഡം സ്ഥൂലസൂക്ഷ്മകാരണമായി മാറുന്നു. താൻ സ്ഥൂലത്തോടു ചേരുമ്പോരം തനിക്ക് സങ്കല്പസുഖം ഉണ്ടാകുന്നു. സൂക്ഷ്മത്തോടു ചേരുമ്പോരം വൃത്തിസുഖം ഉണ്ടാകുന്നു. താൻ കാരണജഡത്തോടു ചേരുമ്പോരം തനിക്ക് വാസനസുഖം ഉണ്ടാകുന്നു. ഇങ്ങനെ ഒന്നിനൊന്നു മിച്ചമായും മൂന്നുവിധസുഖം പ്രത്യക്ഷമാകുകയും ചെയ്യുന്നു. ഇവ പരമാർഥത്തിനു പ്രത്യക്ഷം. അത് സുഖം സുഖസ്വരൂപത്തിൽ ഇരിക്കുകയും ഉണ്ടാക്കിയ ജഡവസ്തുകാര്യവും താൻ കാരണവും ആകുന്നു.

ഒരുവൻ എതിരായി ഇങ്ങോട്ടു വിളിച്ചാൽ ദൂരെ പോയാൽ അവനോട് നമുക്കു സ്നേഹമില്ല—അങ്ങനെ നമ്മെ വിട്ടുപോകുന്നു. ജഡത്തിൽ നമുക്ക് സ്നേഹം ഉണ്ടാകാൻ തരമില്ല. അങ്ങനെ ദുഃഖത്തെ നൽകുന്ന ജഡത്തിലുള്ള സുഖം സങ്കല്പമില്ലാതെ വരാൻ തരമില്ല. എന്നാൽ സങ്കല്പസുഖംപോലും ജഡത്തിൽ നിന്നുമല്ല തൻെറ പരമാർഥ അവസ്ഥയിൽ ഉള്ളതാണെന്ന് അറിയുകയാണ് നിവൃത്തി.

**23-9-1937**

ശരീരം ജഗത്ത് ഇവകളാണ് നമുക്കു നിവാരണമായി വരേണ്ടതെങ്കിൽ ഇവകളിൽ നമുക്കു സാധനം ഉണ്ടാകേണ്ടതില്ല. സ്ഥൂലം സൂക്ഷ്മം കാരണം എന്ന അവസ്ഥയിൽ പോകയാൽ അവിടെനിന്നു പോകയും ചെയ്യും. ആത്മാകാര അവസ്ഥയിൽ ശരീരജഗത്തുക്കൾ ഒഴിഞ്ഞുനിൽക്കുന്നു. അനാത്മാകാര അവസ്ഥയിൽ ഇപ്രകാരംതന്നെ ഇരിക്കുന്നു. ശരീരജഗത്തുക്കൾ ഒഴിയേണ്ടതെങ്കിൽ നിഷേധിക്കൽ എന്നല്ലാതെ മറ്റൊരു പഴക്കവും വരാൻ പാടില്ല. ശരീരജഗത്തുക്കളിലുള്ള പഴക്കം സ്ഥൂലസൂക്ഷ്മരീതിയിൽതന്നെ ഇരിക്കും. ആത്മാകാരപഴക്കത്തിൽ സ്ഥൂലസൂക്ഷ്മപഴക്കം ശകലംപോലും പാടില്ല. ആത്മാകാരത്തിൽ ശരീരജഗത്തുക്കളുടെ നിവാരണംതന്നെ വേണം. അനാത്മാകാരത്തിൽ ഇവകൾ തന്നെ വേണം. രണ്ടു പദങ്ങളും അത്യന്തം ഭിന്നമല്ലേ. ശരീരത്തേയും ജഗത്തേയും കണ്ടു എന്നതിനാൽ ഈ ശരീരജഗത്തുക്കൾ ഇരിക്കുമ്പോൾ തന്നെ അതിൽനിന്നും പിരിഞ്ഞ് ഇരിക്കുന്നു. ശരീരമാകട്ടെ ജഗത്താകട്ടെ അതിന്റെ വ്യഷ്ടി സമഷ്ടി വൈഭവംകൊണ്ട് ഒന്നും കാണുന്നില്ല. കണ്ടവന്റെ വൈഭവം കൊണ്ട് കാണുന്നു. ഉദാ:—ഒരുവൻ അഞ്ചുരൂപാ കൊണ്ടു പുറപ്പെടുന്നു. ഇതുകൊണ്ടു ചെലവാക്കിയാൽ എത്രകാലത്തേയ്ക്ക്? അതുപോലെ ശരീരജഗത്തിനെ കണ്ടവൻ അതിന് ഉള്ളിൽ പ്രവേശിച്ചാൽ അവന്റെ വാഴ്വ് അതിന് ഉള്ളിൽ ആയിപ്പോകും. കണ്ടവൻ അഞ്ചുരൂപാ വച്ചിരുന്നതുപോലെ ഇതിനെകൊണ്ട് വാഴ്വ് ശരിപ്പെടുത്തികൊള്ളണം. ശരീരജഗത്തിനെ കണ്ടവൻ അതിന് ഉള്ളിൽ കടന്നവനായാലും ശരി അതിനെ കടന്നുപോകാത്ത ഒരു അവസ്ഥയുണ്ടോ? അതിന്റെ ഉള്ളിൽപോയാലും താൻ തിരിയെ വന്നുനിൽക്കുന്ന അവസ്ഥയാണ് ഒഴിവ്. ഏതിനെ കണ്ട് ഒഴിഞ്ഞുവോ അവൻ അതായിട്ട് ഒതുങ്ങും —ഏതിനെ കണ്ട് അഴിഞ്ഞുവോ അവൻ അതായിട്ട് അഴിയും. യാതൊരു ആധാരത്തോടു നിന്നുവോ അതാണ് ആധാരം. ഒരു നദി ഒഴുകി മണലാരണ്യത്തിലാണു പോകുന്നതെങ്കിൽ അഴിവ്—നദിപോൽ ഇരിക്കുന്ന ജീവൻ മണലാരണ്യമായ ജഗത്തിൽ ചേർന്നാൽ നാശമല്ലേ സംഭവിക്കൂ. സമുദ്രത്തിൽ പററുന്നതെങ്കിലോ? പ്രകാശം വന്നവഴി നോക്കിയാൽ പ്രകാശം തന്നെ കാണും.

സർവം ബ്രഹ്മമയമല്ലേ—എന്നാൽ ബ്രഹ്മത്തിന്റെ സാധാരണ സ്വരൂപമെന്നാൽ എന്ത്? വിശേഷസ്വരൂപമെന്നാൽ എന്ത്? ചൈതന്യം എന്നാൽ എന്ത്? ഈ ദേഹത്തിനു കാരണമെന്ത്? ജഡമെന്നാൽ എന്ത്? ഈ ഭേദത്തിനു കാരണം എന്ത്? അഭേദത്തിനു വഴി എങ്ങനെ?

പ്രതിബന്ധം ഇല്ലാതിരിക്കുമ്പോൾ പ്രത്യക്ഷ ജ്ഞാനം ഇന്ദ്രിയങ്ങളിലും മനസ്സാദികരണങ്ങളിലും ഉണ്ടാകുന്നു. പ്രതിബന്ധം ഇല്ലാതിരുന്നാലും അന്യകാലത്തിലോ അന്യദേശത്തിലോ ഇരിക്കുന്നപക്ഷം വിഷ

യാകാരവൃത്തി ഉള്ളിൽ സംഭവിക്കുമ്പോൾ നിവൃത്തി ഇല്ലാത്തതുമൂലം പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നില്ല. അങ്ങനെ സംഭവിക്കുമ്പോൾ ഉണ്ടാകുന്ന ജ്ഞാനം അനുമാനത്താലോ ഉപമാനത്താലോ അർഥാപത്തിയാലോ ശബ്ദത്താലോ അഭാവത്താലോ ആയിരിക്കാം. അതുകൾമൂലം പ്രത്യക്ഷജ്ഞാനം ഉണ്ടാവുന്നില്ല. പ്രത്യക്ഷജ്ഞാനം ഉണ്ടാവുന്ന ഇടത്ത് അന്തഃകരണവൃത്തി സ്വതേ മായാവരണമായ പദാർഥങ്ങളെ ആവരണം നീക്കി വൃത്തി വിഷയാകാരമാകുമ്പോൾ അതിൽ ഉണ്ടാകുന്ന ഉപഹിതസാക്ഷി മൂലം അതിനെ പ്രകാശമായി അറിയുന്നു. ഇങ്ങനെ പ്രത്യക്ഷപ്പെടുന്ന വിഷയങ്ങൾ സ്ഥൂലം സൂക്ഷ്മം കാരണം കാരണാതീതം എന്നുള്ള സ്വരൂപങ്ങളിൽ ഏതെങ്കിലും ആകാരത്തെ അടഞ്ഞിരിക്കാം. വൃത്തി വിഷയാകാരമായി ഉള്ളിൽ സംഭവിക്കാതെ ഉണ്ടാകുന്ന പ്രത്യക്ഷജ്ഞാനം എപ്പോഴും പരോക്ഷമായിത്തന്നെ ഉണ്ടാകുന്നു.

രൂപമുള്ള പദാർഥങ്ങളുടെ പ്രത്യക്ഷ ജ്ഞാനത്തിൽ ഇന്ദ്രിയങ്ങൾ കാരണമായിരിക്കുന്നു. സൂക്ഷ്മപദാർഥങ്ങളുടെ പ്രത്യക്ഷജ്ഞാനത്തിൽ ഇന്ദ്രിയങ്ങൾ ഉതകാതെ പോകയും മനസ്സാദികൾ കാരണമായും ഇരിക്കുന്നു. കാരണപദാർഥങ്ങളുടെ പ്രത്യക്ഷജ്ഞാനത്തിൽ മനസ്സിൻെറ ആത്മാകാര വൃത്തി വിഷയാകാരമാകുകയും അതുമൂലം സാക്ഷി പ്രകാശിപ്പിക്കുകയും അറിയുകയും ആത്മാകാരവൃത്തിയുടെ സന്നിധാനത്തിൽ ചെയ്യുന്നു. അത് ആത്മാകാരവൃത്തിയെകൊണ്ട കരണങ്ങളുടെ സ്വന്തമായി വേിക്കുംപോലെ ഇരിക്കുന്നു.

കാരണാതീതവസ്തുക്കളുടെ പ്രത്യക്ഷജ്ഞാനം ആത്മാകാരവൃത്തിയിൽ ഉളവാകുന്നു. ചിദാഭാസൻ ആത്മാകാരവൃത്തിയെ തന്നിൽ നിന്ന് അന്യമായി കാണാതെ അതുകളേയും തൻെറ ഉപാധിയായികണ്ട് തൻെറ ആഭാസഭാവത്തെ വിടുമ്പോൾ വൃത്തി വിഷയാകാരമായി സംഭവിക്കുകയും അപ്പോൾ സാക്ഷി സാക്ഷിഭാവത്തെ വിട്ട് കൂടസ്ഥഭാവേന പ്രകാശിക്കുകയും അറിയുകയും ചെയ്യുന്നു.

ഇത്രയും വൃത്തികൾ സംഭവിക്കുമ്പോൾ സർവമായാ ഉപാധികളും അറിവേ ഉപാധിയായതിനാൽ നീങ്ങി തന്നോടുകൂടി കേവലകൂടസ്ഥൻെറ കൂടസ്ഥഭാവവും മാഞ്ഞുപോകുന്നതുമൂലം മുഖ്യസാമാന്യാധികരണത്താൽ കൂടസ്ഥൻ ബ്രഹ്മസ്വരൂപമായിത്തീർന്നുപോകുന്നു. ആ അവസ്ഥയിൽ ബ്രഹ്മംതന്നെ വൃത്തിയെ പ്രകാശിപ്പിച്ച് താൻതന്നെ പ്രകാശിക്കയും അറിയുകയും ചെയ്യുന്നതു മൂലം അതുകൂടെ മിഥ്യയായി അറിയുന്ന അവസ്ഥ അതീതാതീതമായിത്തീർന്നുപോകുന്നു. മേലപ്പറഞ്ഞവൃത്തികൾ എല്ലാം ഈശ്വരാനുഗ്രഹത്താലും ഉത്തമസാധുക്കളുടെ സന്നിധാനത്തിലും വൃത്തി ഉണ്ടായി സാധിക്കേണ്ടതാകുന്നു.

ഇതിൽ സ്ഥൂലസൂക്ഷ്മവസ്തുക്കളുടെ പ്രത്യക്ഷജ്ഞാനത്തിൽ ജീവൻ മിഥ്യാതാദാത്മ്യത്താലും ഭ്രാന്തിജതാദാത്മ്യത്താലും സാക്ഷിയുടെ അറിവിനെ തന്റേതാക്കിക്കൊണ്ട് അതുകളെ അറിഞ്ഞ് താൻ ഇച്ഛയെ കൊള്ളുന്നു. അങ്ങനെ ഇച്ഛയെക്കൊള്ളുന്ന അവസരത്തിൽ മുകളിൽപറഞ്ഞ അതീതാവസ്ഥകൾക്കുകൂടി താൻ ഉടയവൻ ആയതുമൂലം ബ്രഹ്മകൂടസ്ഥസാക്ഷികളുടെ ആകാരങ്ങളെ ഭ്രാന്തിജതാദാത്മ്യത്താൽ കൊണ്ട് വിവേചനം തുടരുമ്പോൾ അതുകളിൽ എത്തുപെടാതെ കാര്യകാരണഭാവത്വം ആരോപിച്ചിട്ട് യുക്തികളെക്കൊണ്ട് സമർഥിക്കുവാൻ തുടങ്ങുമ്പോൾ സ്വതേ ചപലനായ കുരങ്ങ് മദ്യപാനവും ചെയ്ത് കടന്നൽ കൊട്ടും ഏറ്റാലുള്ള സ്ഥിതിയെപ്പോലെ നിശ്ചലത്വാഭാവം കൊണ്ട് തമോ അവിദ്യയെ സ്വീകരിച്ച് സർവത്തെയും വെടിയുന്നു. ഇവർ സാധാരണ പണ്ഡിതന്മാരായി ശോഭിക്കുന്നു.

എന്നാൽ വാസ്തവത്തെ അറിയുവാൻ ഇച്ഛിക്കുന്ന ഉത്തമജിജ്ഞാസുക്കൾ മിഥ്യാതാദാത്മ്യത്താലും ഭ്രാന്തിജതാദാത്മ്യത്താലും ദേഹം വാടി ഹൃദയംതുടിച്ച് പരമകാരുണികനായ നിയന്താവിൽ തുടരെത്തുടരെ ഹൃദയം പാഞ്ഞ് നിവാരണത്തിനായി സതതം ഇച്ഛിക്കുന്നു. അവർക്ക് ഈശ്വരാനുഗ്രഹവും സാധുസംഗമവും ഏർപ്പെട്ട് താൻ ഇപ്പോൾ നിൽക്കുന്ന നില ഭ്രാന്തിയിലാണെന്നും അതുമൂലംതന്നെ തന്റെ സ്വരൂപത്തിൽ അറിയായ്ക ഏർപ്പെടുന്നു. ശ്രുതി യുക്തികളെക്കൊണ്ടു സമർഥിച്ച് സഹജതാദാത്മ്യം തുടങ്ങിയുള്ള മറ്റു മൂന്നുകളെയും അകറ്റുമ്പോൾ ആദ്യം പറഞ്ഞമാതിരിയിൽ ഉള്ള സാക്ഷാത്കാരം യത്നമെന്യേ സാധിച്ച് ആത്യന്തിക ദുഃഖനിവൃത്തിയും പരമാനന്ദാതീത പ്രാപ്തിയും ഉണ്ടായി വിവേകമുക്തനായിത്തീരുന്നു. അവർക്കുമാത്രം സാക്ഷിയും കൂടസ്ഥനും ബ്രഹ്മവും ആവരണ രഹിതനായി പ്രകാശിക്കുന്നു. അപ്പോൾ തങ്ങൾക്ക് ഭ്രാന്തികാലത്തു പ്രകാശിച്ചുകൊണ്ടിരുന്ന ബ്രഹ്മംസാധാരണസ്വരൂപത്തെ കൊണ്ടതായും ഇപ്പോൾ പ്രകാശിക്കുന്ന അനർഥനിവൃത്തിക്കു കാരണമായ വിശേഷസ്വരൂപത്തെ കണ്ടതായും അറിഞ്ഞ് നയനാശ്രുക്കൾകൊണ്ട് അതിഹർഷത്തെ അടയുന്നു.

## കുറിപ്പുകൾ

### *ഓംകാരത്തിന്റെ പതിനാറു മാത്രകൾ*

അകാരം, ഉകാരം, മകാരം, അർധമാത്ര, നാദം, ബിന്ദു, കല, കലാതീത, ശാന്തി, ശാന്ത്യാതീത, ഉന്മനി, മനോന്മനി, പുരി, മധ്യമ, പശ്യന്തി, പരാ.

അകാരം വിശ്വനിൽ അടങ്ങി വിശ്വൻ വിരാട്ടിൽ അടങ്ങി മുതലായവ പോകും. അങ്ങനെ അടങ്ങി വരുന്ന അവസരത്തിൽ എല്ലാം അഴിഞ്ഞു പോകും. സർവരൂപങ്ങളും നാമമായും സർവനാമങ്ങളും ഓംകാരമായും പോകും. ഓംകാരം നാലായി പിരിഞ്ഞു. ഓം എന്നുള്ളതു വാചകം. അതിന്റെ വാച്യം പരമഹംസന്മാർക്കുള്ള ഗൂഢ ഉപദേശം. പ്രണവത്തിന്റെ അഹം ഗൃഹധ്യാനം.

ദർശനം ശ്രവണം മനനം ഇവകളാൽ സഞ്ചിതക്ഷയം. സഞ്ചിതം കൃഷി. വാണിജ്യം തുടങ്ങിയ ലൗകിക വിഷയങ്ങൾ. സഞ്ചിതം പരോക്ഷം സാമാന്യം.

നിദിധ്യാസനം, നിർവികല്പം, നിസ്സങ്കല്പം ഇവകളാൽ ആഗാമിക്ഷയം. ആഗാമി: കാമ്യങ്ങളായ വൈദികകർമങ്ങൾ, ആഗാമി അപരോക്ഷം—സ്വരൂപം.

നിർവൃത്തികം, നിർവാസന അതീതം, ഇവകളാൽ പ്രാരബ്ധക്ഷയം. പ്രാരബ്ധം ദൃഷ്ടസുഖദുഃഖവിഷയങ്ങൾ. പ്രാരബ്ധം ഐകാരാത്മജ്ഞാനം അരൂപം.

പരോക്ഷം സാക്ഷിവൃത്തിയും അപരോക്ഷം അഖണ്ഡാകാരവൃത്തിയും ഐകാരാത്മജ്ഞാനം (ഐകാത്മ്യജ്ഞാനം) അഖണ്ഡൈരസ്വരൂ.

ജീവന്മുക്തന്മാർക്ക് സരൂപമനോനാശം കരി പാമ്പാകുന്നതു പോലെ.

വിദേഹമുക്തന്മാർക്ക് അരൂപനാശം—ചാമ്പലും നശിക്കുന്നത്.

അധ്യാസം:–അവിദ്യാവൃത്തിമൂലം സാക്ഷി എന്തിനെ പ്രകാശിപ്പിക്കുന്നുവോ ആ ജ്ഞാനവും മിഥ്യാവസ്തുവും കൂടിയത്.

### *അജ്ഞാനം മൂന്നുതരത്തിൽ*

1. അദ്വൈതശാസ്ത്രസംസ്കാരമില്ലാത്ത മൂഢന് ജഗദ്രൂപപരിണാമത്തെ പ്രാപിച്ച് അജ്ഞാനം സത്യമായിത്തോന്നുന്നു.

2. അദ്വൈതശാസ്ത്രാനുസൃതമായ യുക്തിയിൽ നിപുണനായിരിക്കുന്ന പണ്ഡിതന് അജ്ഞാനവും അതിൻെറ കാര്യമായ ജഗത്തും സത് അസത് വിലക്ഷണമായ അനിർവചനീയമായിരിക്കുന്നു.

3. ജീവന്മുക്തന് കാര്യസഹിതം അജ്ഞാനം തുച്ഛമായിപ്പോകുന്നു. തുച്ഛം, അസത്ത്, ശൂന്യം ഇതുകൾ ഒരേ അർഥത്തോടുകൂടി ഇരിക്കുന്നു.

പൂർവമീമാംസകന്മാരിൽ ചേർന്നവരായ പ്രഭാകര നയ്യായികമതക്കാർ ആത്മാവു ശൂന്യരൂപമല്ലെന്ന് തെളിയിക്കുന്നു. ഒരാളോട് ആത്മരൂപത്തെ അനുഭവിച്ചിട്ടുണ്ടോ എന്നു കേട്ടാൽ ഇല്ലെന്നു പറയുകയാണെങ്കിൽ ഏതിനാൽ ശൂന്യം അനുഭവിച്ചുവോ അതുതന്നെ ആത്മാവായി പോകുന്നതിനാൽ ആത്മാവ് ശൂന്യമല്ലെന്നു സമർഥിക്കാം. ഇങ്ങനെ ശൂന്യവിലക്ഷണമായ ആത്മാവിൽ മനസംയോഗത്താൽ ജ്ഞാനം ഉണ്ടാകുന്നു. ജ്ഞാനഗുണത്താൽ ആത്മാവ് ചേതനനായിത്തീരുന്നു—എന്നാൽ സ്വഭാവേന ജഡമാകുന്നു. സുഖം, ദുഃഖം, ഇച്ഛ, ദ്വേഷം, പ്രയത്നം, ധർമം, അധർമം മുതലായ ഗുണങ്ങൾ ആത്മാവിൽ ഇരിക്കുന്നു. ഇവരും ആനന്ദമയ കോശംതന്നെ ആത്മാവെന്നും, ആനന്ദമയകോശം ബുദ്ധി ഇവ ആത്മാവിൻെറ ജ്ഞാനഗുണമെന്നും ഈ യോഗത്തിൽ ചൈതന്യം ശുദ്ധമായി ഇരിക്കുന്നുവെന്നും നിശ്ചയിക്കുന്നു. ഖണ്ഡനം:—ജഡവസ്തുക്കളെല്ലാം അനിത്യം. ആത്മാവ് ജ്ഞാനസ്വരൂപൻ, അല്ലെങ്കിൽ ജഡവും അനിത്യമായിപ്പോകും. അനിത്യമായാൽ മോക്ഷം ഇല്ലാതെയും വരും.

*വിവേചനം*

സ്വപ്നത്തിൽ സ്ഥൂലദേഹം പ്രകാശിക്കുന്നില്ല. എന്നാൽ ആത്മാവ് പ്രകാശിക്കുന്നു. സുഷുപ്തിയിൽ സൂക്ഷ്മരൂപം കാണുന്നില്ല. എന്നാൽ സുഖരൂപ ആത്മാവ് സ്വപ്രകാശത്താൽ പ്രകാശിക്കുന്നു. കാരണശരീരനായ അജ്ഞാനം അവിടെ പ്രതീതമാകുന്നില്ല. ഇങ്ങനെ ആത്മാവ് എല്ലാ അവസ്ഥകളിലും അനുഗതമായി പ്രകാശിക്കുന്നു. ശരീരത്രയ വിവേകത്താൽ പഞ്ചകോശവിവേകം സിദ്ധിക്കുന്നു. ഈശ്വര സാക്ഷാത്സ്വരൂപവും ഇപ്രകാരം പഞ്ചകോശ വിലക്ഷണമായി ഇരിക്കുന്നു.

*ആത്മവിവേകം*

പഞ്ചകോശവിലക്ഷണമായിരിക്കുന്ന ആത്മാവ് സംശയരഹിതമായി ബ്രഹ്മസ്വരൂപം എന്ന് അറിയുക ദൃശ്യമെല്ലാം മിഥ്യ. അധിഷ്ഠാന ഭിന്നമല്ല. സ്വപ്നത്തിൽ ഭിക്ഷ എടുത്ത് ആരും ദരിദ്രനാവുകയില്ല. സകലത്തിനും നീ കർത്താവ് ആയാലും അകർത്താവുതന്നെ—ഇങ്ങനെ ആശ്ചര്യമായും അനുപമമായും ഉള്ള നിൻെറ ബ്രഹ്മസ്വരൂപത്തെ നീ അറിയുക.

### ജീവന്മുക്തന്റെ നിശ്ചയം

ഈ കാണപ്പെടുന്ന ചരാചരപ്രപഞ്ചം ആകാശപുഷ്പംപോലെ അസത്താകുന്നു. അതിനാൽ അതിന്റെ കർത്താവായ ഈശ്വരനും ഇല്ല. സാക്ഷിക്കു വിഷയമായി അജ്ഞാനാദി സാക്ഷിതങ്ങൾ ഇല്ലാത്തതിനാൽ സാക്ഷിയുമില്ല. പ്രകാശിക്കപ്പെടുന്ന ദേഹാദിദൃശ്യങ്ങൾ ഇല്ലാത്തതിനാൽ ദ്രഷ്ടാവുമില്ല. ദൃക്സാക്ഷികളുടെ നാമത്തെ നിഷേധിച്ചതിനാൽ സ്വരൂപനിഷേധം ഏർപ്പെടുന്നില്ല. നിവൃത്തിക്കായിക്കൊണ്ട് യാതൊരു പ്രയത്നവും ചെയ്യേണ്ടതായിട്ടില്ല. ബന്ധം ഇല്ലാത്തതിനാൽ മോക്ഷവും ഇല്ല. അജ്ഞാനം ഇല്ലാത്തതിനാൽ അതിനെ നശിപ്പിക്കുവാൻ ജ്ഞാനവും വേണ്ടതില്ല. ഇവയെ സാവധാനവും ധൈര്യവുമായി അറിഞ്ഞ് ഞാൻ ഇതിനെ ചെയ്യണം എന്നുള്ള കർത്തൃത്വബുദ്ധിയെ ഉപേക്ഷിക്കേണ്ടതാകുന്നു. എന്തെന്നാൽ ലോകാന്തരഗമനം അതിതുച്ഛം. ഇതുകൾക്കുവേണ്ടി എനിക്കു ചെയ്യേണ്ടതായി ഒന്നുമില്ല. ഈ നിശ്ചയം എപ്പോൾ ഉറയ്ക്കുന്നുവോ അപ്പോൾ നിഷ്ക്രിയബ്രഹ്മസ്വരൂപമായി വിദേഹമോക്ഷത്തെ പ്രാപിക്കും. ബ്രഹ്മത്തെ പ്രാപിക്കുന്നത് വേദാന്തശ്രവണത്തിന്റെ ഫലമല്ല. എന്തെന്നാൽ ബ്രഹ്മം തന്റെ സ്വരൂപമാകുന്നതിനാൽ എപ്പോഴും പ്രാപ്തമായിത്തന്നെ ഇരിക്കുന്നു.

### രഹസ്യ തത്തോപദേശം

ഏകമായും അഖണ്ഡമായും അസംഗമായും ജനനമരണ രഹിതമായും അദൃശ്യമായും നാമരൂപരഹിതമായും ഇരിക്കുന്നത് ബ്രഹ്മം. അതിൽ മൂലജ്ഞാനമില്ല. സൂക്ഷ്മസ്ഥൂലങ്ങൾ ഇല്ല സമഷ്ടിവ്യഷ്ടികൾ ഇല്ല. ഈശ്വരൻ ഇല്ല. സൂത്രമില്ല. വിരാട്ടില്ല. പ്രാജ്ഞൻ ഇല്ല. തൈജസൻ ഇല്ല. വിശ്വമില്ല. ഭോഗമില്ല. യോഗമില്ല. ബന്ധമില്ല. മോക്ഷമില്ല. ഒന്നും അതിൽ ഇല്ല. എല്ലാം തങ്കലേ ഉള്ളു.

പ്രപഞ്ചമെല്ലാം ബുദ്ധിയാൽ പ്രകാശിപ്പിക്കുന്നു. സ്വപ്നത്തിൽ ഭേദം ഇല്ലെങ്കിലും ബുദ്ധിയാൽ വിചിത്രമായി കല്പിക്കപ്പെടുന്നു. ഈ ബുദ്ധി സുഷുപ്തിയിൽ ലയിച്ച് ഭേദരഹിതമായി ഒരേചിന്മാത്രയായി പ്രകാശിക്കുന്നു. ബുദ്ധി കല്പിതങ്ങളെല്ലാം മനസ്സിൽ തന്നെ ഇരിക്കുന്നു. ബ്രഹ്മം ബുദ്ധിയെ പ്രകാശിപ്പിക്കുന്നു. ആരുടെ ഹൃദയത്തിൽ ജ്ഞാനപ്രകാശം ഉണ്ടാകുന്നുവോ അവരുടെ ഹൃദയത്തെവിട്ട് അജ്ഞാനമെന്ന തമസ് നിശ്ശേഷം പോകുന്നു. അവൻ എപ്പോഴും അസംഗമായും ഏകരസമായും സ്വയം പ്രകാശമായും ഇരിക്കുന്നു. അവൻ ബ്രഹ്മസ്വരൂപമായ ആത്മാവായി ഇരിക്കുന്നു. മുമ്പ് ഒന്നും ഉണ്ടായിട്ടുമില്ല. ഇനിയൊന്ന് ഉണ്ടാകാൻ പോകുന്നുമില്ല. ജഗത്തെല്ലാം മനസ്സാൽ കല്പിക്കപ്പെട്ടത്. അതിനെ പ്രാപിക്കാനാവട്ടെ അതിൽനിന്നും നിവൃത്തിക്കാനാകട്ടെ ജ്ഞാനി ഇച്ഛരിക്കുന്നില്ല. ജ്ഞാനിക്ക് ഒരു ആശയുമില്ല. ജ്ഞാനി നോക്കുമ്പോൾ നോക്കുന്നില്ല. കേൾക്കുമ്പോൾ

കേൾക്കുന്നില്ല. സകലരസങ്ങളേയും ആസ്വദിച്ച് ആസ്വദിക്കാത്തവനാകുന്നു. ത്വക്കാൽ സ്പർശിച്ചും സ്പർശിക്കാത്തവനാകുന്നു. സുഗന്ധത്തെ ഘ്രാണിച്ചും ഘ്രാണിക്കാത്തവനാകുന്നു. ഭാഷിച്ചും ഭാഷിക്കാത്തവനാകുന്നു. ഗ്രഹിച്ചും ഗ്രഹിക്കാത്തവനാകുന്നു. മലവിസർജ്ജനം ചെയ്തും ചെയ്യാത്തവനാകുന്നു. നടന്നും നടക്കാത്തവനാകുന്നു. ഇന്ദ്രിയങ്ങൾ വിഷയത്തിൽ പ്രവേശിച്ചാലും എനിക്ക് സംഗമില്ല. എനിക്ക് ഇന്ദ്രിയമില്ല. ഞാൻ സാക്ഷികൂടസ്ഥൻ അസംഗൻ. ഇന്ദ്രിയങ്ങൾ വിഷയത്തെ ഭുജിച്ചാലും ഭുജിച്ചാലും എനിക്ക് അതിനോടുകൂടെ ഒട്ടു ബന്ധവും ഇല്ല. ഇത് ജ്ഞാനിയുടെ ദൃഢനിശ്ചയം.

## മോക്ഷമാർഗം

*1. പിപീലികാമാർഗം അല്ലെങ്കിൽ വാമദേവമാർഗം*

അനുഭവം ക്രമമുക്തി. സാധകം യമനിയമാദി, പ്രണവോപാസന, ഹംസോപാസന മുതലായ ദേഹവിയോഗത്തിൽ ഛായയ്ക്ക് സത്യലോകവാസവും ബ്രഹ്മാവിന്റെ സകല ഐശ്വര്യങ്ങളും ലഭിച്ച് ബ്രഹ്മപ്രളയത്തിൽ മോക്ഷം.

*2. വിഹംഗമാർഗം അല്ലെങ്കിൽ ശുകമാർഗം*

അനുഭവം സദ്യോമുക്തി. സാധകം ആത്മവിചാരം, മനോനിഗ്രഹം, വാസനാക്ഷയം, ഇവ ഏകകാലത്തു സംഭവിച്ച് അവസാനം നിയമരഹിതമായി ഭവിക്കുന്നു.

## സമാധികൾ 9

1. ബഹിർശബ്ദാനുവിദ്ധസമാധി
2. ബഹിർദൃശ്യാനുവിദ്ധസമാധി
3. അന്തർശബ്ദാനുവിദ്ധസമാധി
4. അന്തർദൃശ്യാനുവിദ്ധസമാധി
5. സവികല്പസമാധി
6. നിർവികല്പസമാധി
7. നിസ്സങ്കല്പസമാധി
8. നിർവൃത്തിസമാധി
9. നിർവാസനാസമാധി

ഇവ ആരൂഢസമാധികൾ. ഇതിൽ ബ്രഹ്മവിത്ത്, വരൻ, വര്യാൻ, വരിഷ്ഠൻ ഇവർ സ്ഥിതിചെയ്യുന്നു.

ജീവിതാവസാനത്തിൽ പ്രപഞ്ചത്തിൽനിന്നും ശരീരം നിവൃത്തിക്കപ്പെടുന്നു. അതിനു കാരണലയനിവൃത്തി എന്നുപേർ. സുഷുപ്തിയും കാരണലയനിവൃത്തിയാണ്. കാരണമായ അവിദ്യയിൽ ലീനമാകുന്ന അവസ്ഥ. ജീവൻ അപ്പോൾ വാസനാബദ്ധമായി ഇരിക്കുന്നതിനാൽ ആ അവസ്ഥയ്ക്ക് ആത്യന്തികനിവൃത്തി എന്നു പറയുവാൻ പാടില്ല. വാസനയ്ക്ക് അനുയോജ്യമായ വേറെ ഒരു ശരീരത്തെ പ്രാപിച്ചിട്ട് ജീവൻ

വീണ്ടും പ്രവൃത്തി ആരംഭിക്കുന്നു. ഉദാ:– ഉപ്പ് വെള്ളത്തിൽ അലിയുന്നത് കാരണലയനിവൃത്തി. ഉപ്പിന്റെ അണുക്കളെ വേർപെടുത്തുകമൂലം യാതൊരു കാരണവശാലും അവയെ ഉപ്പാക്കാൻ കഴിയാതെവരുന്നതു ആത്യന്തികനിവൃത്തി.

ജീവൻ ജഡത്തെ വിടുമ്പോൾ ആറു ആവരണം ചെയ്തിരിക്കുന്നു. അഭ്യാസം കൊണ്ട് പരമഹംസപദം പ്രാപിച്ചവർ വീണ്ടും ജഡത്തെ പ്രാപിക്കുന്നില്ല. അവരുടെ സൂക്ഷ്മശരീരം ബ്രഹ്മലോകത്തെ പ്രാപിച്ചിട്ട് ബ്രഹ്മപ്രളയത്തിൽ സാക്ഷാത്കാരത്തെ പ്രാപിക്കുന്നു. വഴിയാംവണ്ണം സാക്ഷാത്കരിക്കാത്തതിനാൽ ജഡത്തോടുകൂടി ഇരിക്കുമ്പോൾ പരമഹംസന് അവ്യക്തത ഉണ്ടാകുന്നു. ഈ അവ്യക്തമായ ഇരുൾ, താൻ ബോധിക്കുമ്പോൾ പരമഹംസന് പിന്നീട് എന്തു ചെയ്യണം എന്ന് അറിയാതെ സർവവും ഈശ്വരാർപ്പണമായി കരുതി ജീവിക്കുന്നു. അന്നുമുതൽ പരമഹംസന്റെ വൃത്തിയുടെ കർത്താവ് ഈശ്വരനായി ഭവിക്കുന്നു.

ദുഷ്കർമികൾ അവരുടെ കർമാനുസരണമായ രൂപങ്ങളെ മരണകാലത്തു ദർശിക്കുകയും അവരുടെ അകമ്പടിയോടുകൂടെ അവരുടെ ലോകത്തെ പ്രാപിക്കുകയും ചെയ്യും. ഇങ്ങനെ പുണ്യപാപങ്ങളാൽ പ്രാപിക്കപ്പെടുന്ന ലോകങ്ങളും സങ്കല്പജന്യമാണെന്ന് സാക്ഷാത്കാരദശകൊണ്ട് അറിയപ്പെടുന്നു. ഈ രണ്ടു നിവൃത്തികളും കാരണലയനിവൃത്തികളാണ്.

സൂക്ഷ്മദേഹത്തിന് എത്ര വേണമെങ്കിലും വ്യാപിക്കുന്നതിനും ചെറുതാകുന്നതിനും കഴിയുന്നു. സൂക്ഷ്മശരീരവൃത്തിക്ക് കഠിനമഴ, മിന്നൽ, കൊടുങ്കാററ് ഇവ ബാധകമാകുന്നു.

പ്രപഞ്ചത്തിൽനിന്നും ജഡത്തിന് നിവൃത്തി ഉണ്ടാകുന്നതുപോലെ ജഡത്തിൽനിന്നും ആത്മാവിന് ഉണ്ടാകുന്ന നിവൃത്തിയാണ് സാക്ഷാത്കാരം. ശരീരം ഉള്ളപ്പോൾ തന്നെ ആത്യന്തികനിവൃത്തി സംഭവിച്ചവർക്ക് ഗുണത്രയങ്ങൾ താഴെ കാണുംപ്രകാരമാണ്. സാത്വികംമൂലം ബ്രഹ്മവിത് വരിഷ്ഠൻ (മോക്ഷാതീതൻ) എന്നും, രാജസംമൂലം വരൻ വര്യാൻ എന്നും താമസംമൂലം ബ്രഹ്മവിത്ത് ആധികാരിക പുരുഷൻ എന്നുള്ള നിലകളും പ്രാപിക്കുന്നു. അഹം വൃത്തിയിൽ അഹംവൃത്തി മൂലം ബ്രഹ്മവിത്താകുന്നു. അഹംവൃത്തിയിൽ ഇദംവൃത്തി പരമഹംസപദം. ഇദംവൃത്തിമാത്രം ആയാൽ മായാബദ്ധരായി അന്ധതകൊണ്ട് വൃത്തി ചെയ്യുന്നു.

ഈശ്വരൻമാർപോലും ബഹുമാനിക്കത്തക്ക പദവിയാണ് ബ്രഹ്മവിത്തിനുള്ളത്. ആ സ്ഥാനത്ത് എത്തുമ്പോൾ ഈശ്വരൻമാർ, സിദ്ധാദികൾ പ്രപഞ്ചം ഇവയെല്ലാം ബ്രഹ്മവിത്തിനെ കീഴ്പോട്ട് ആകർഷിക്കും. ഈ പരീക്ഷയെ ജയിച്ച ആധികാരിക പുരുഷൻമാരാണ് വ്യാസൻ തുടങ്ങിയവർ. വരൻ വര്യാൻ എന്ന രണ്ടു പദവിയിലും ഭ്രമിക്കാതിരുന്നാൽ

ബ്രഹ്മവിത് വരിഷ്ഠപദവിയെ പ്രാപിക്കുന്നു. വരിഷ്ഠന്റെ പ്രാരബ്ധം ബ്രഹ്മം തന്നെ സാകാരമായി നിവൃത്തിക്കുന്നു. നിഷ്ഠയെപ്പോലും ഇവർ ഭയപ്പെടുന്നു. മുക്തസാകാര ബ്രഹ്മത്താൽ പ്രാരബ്ധം നശിച്ചശേഷം വിദേഹകൈവല്യത്തെ പ്രാപിക്കുന്നു. വരിഷ്ഠന് അഞ്ചു പ്രാണനും അഞ്ചു കർമ്മേന്ദ്രിയങ്ങളും മാത്രമേയുള്ളു. ആത്യന്തിക നിവൃത്തി സംഭവിച്ച വരിഷ്ഠന് പ്രപഞ്ചം ഇല്ലെങ്കിലും പ്രപഞ്ചത്തിന് വരിഷ്ഠനുണ്ട്. പരമഹംസപദവിയിൽ മനസ്സാദി നാലും പ്രാണൻ അഞ്ചും ഇന്ദ്രിയം പത്തും ചേഷ്ടിക്കുന്നു. അഹംവൃത്തിയിൽ അഹം വൃത്തി സംഭവിച്ചാൽ ആധിഭൗതികം, ആധിദൈവികം, ആധിആത്മീകം എന്ന മൂന്നു പീഡകളും സ്ഥൂലം സൂക്ഷ്മം കാരണം എന്ന മൂന്നു ശരീരബാധയും സഞ്ചിതം പ്രാരബ്ധം ആഗാമി എന്ന മൂന്നു വാസനകളും സാമാന്യം, സ്വരൂപം, അരൂപം എന്ന മൂന്നു മനോവൃത്തികളും നശിക്കുന്നു.

ദൃഷ്ടിസൃഷ്ടിവാദം– ഫലാപേക്ഷകൂടാതുള്ള അന്തഃകരണത്തിന്റെ അഹം വൃത്തിയും ചിദാഭാസനും എപ്പോൾ ബ്രഹ്മാകാരമായിത്തീരുന്നുവോ അപ്പോൾ ചിദാഭാസൻതന്നെയും ആത്മാവിനേയും തന്റെ സ്വരൂപമായി (ആത്മാവായി) സാക്ഷാത്ക്കരിക്കുകയും ശരീരാദി പ്രപഞ്ചങ്ങളും പൂർണമായി ആ ആളിന് അഴിഞ്ഞു പോകയും ചെയ്യുന്നു. പദാർഥവും അതിന്റെ ജ്ഞാനവും ഒന്നിച്ചു നശിക്കുന്നു.

**ബ്രഹ്മത്തിനു നാലു പിരിവുകൾ**




**അജ്ഞാനഭൂമികൾ—6**

1. അശുദ്ധി 2. അജ്ഞാനം 3. സംശയം 4. വിപര്യയം
5. സൂക്ഷ്മവിക്ഷേപം 6. സ്ഥൂലവിക്ഷേപം

**മനോനാശങ്ങൾ 7**

1. അഹങ്കാരം — ദർശനംകൊണ്ട്
2. ചിത്തം — ജ്ഞാനംകൊണ്ട്
3. ബുദ്ധി — വിജ്ഞാനംകൊണ്ട്
4. മനസ്സ് — സമ്യക്ജ്ഞാനംകൊണ്ട്
5. അന്തഃകരണം — പൂർണജ്ഞാനംകൊണ്ട്
6. മഹത് — പരിപൂർണജ്ഞാനംകൊണ്ട്
7. അവ്യക്തം — ഐകാര്യവിജ്ഞാനംകൊണ്ട്

**വാസനകൾ 7**

1. സഗുണഭക്തിവാസന 2. ജീവപരഭേദവാസന 3. ലോകവാസന 4. ശാസ്ത്രവാസന 5. ദേഹവാസന 6. സ്വപ്നവാസന 7. സുഷുപ്തിവാസന.

**വിജ്ഞാനങ്ങൾ 7**

1. ധ്യാനത്താൽവരേണ്ടത് 2. ശ്രവണത്താൽ 3. മനനത്താൽ 4. നിദിദ്ധ്യാസനത്താൽ 5. നിർവികൽപ്പത്താൽ 6. നിർസങ്കൽപത്താൽ 7. നിർവൃത്തികത്താൽ

**നിത്യസാകാരഭൂമികൾ – 6**

1. കൂടസ്ഥൻ 2. സർവസാക്ഷി 3. സലക്ഷണം 4. സസങ്കൽപ്പൻ 5. നിർവൃത്തികം 6. സദ്വാസന

ബ്രഹ്മവിത് വരിഷ്ഠന് ചിച്ഛക്തി എന്ന വിദ്യാശക്തിയുള്ളതും സ്വരൂപനാശത്തെ അടഞ്ഞതും ആയ മുക്തസാകാരബ്രഹ്മത്തെ അടഞ്ഞതിനാൽ അതിന്റെ ബലത്താൽ ചേഷ്ട ഉണ്ടാകുന്നു.

ബലമായി അഭ്യാസം നേരിടുന്ന പദാർത്ഥത്തിന്റെ മുഖ്യഭാവനയാൽ അതിചഞ്ചലവും ജന്മം ജരാമരണം ഇവകൾക്കു കാരണവും ആയ ചിത്തം ഉണ്ടാകുന്നു.

ഈശ്വരനും ജീവനും മൂന്നു ശരീരങ്ങളും അഞ്ചു കോശങ്ങളും സ്ഥിതിചെയ്യുന്നതും ആയ മായാകാര്യങ്ങൾ ബ്രഹ്മത്തിലാകുന്നു. ഈശ്വരന്റെ കാരണശരീരം ശുദ്ധസത്വഗുണ മായയാകുന്നു. ഈശ്വരന്റെ സൂക്ഷ്മശരീരം ജീവന്മാരുടെ എല്ലാം സൂക്ഷ്മശരീരവും ചേർന്ന് സമഷ്ടിയായിട്ടുള്ള സൂക്ഷ്മശരീരംതന്നെ. ഈശ്വരന്റെ സ്ഥൂല ശരീരം സ്ഥൂലബ്രഹ്മാണ്ഡം മുഴുവനുമാകുന്നു. ജീവന്റെ കാരണ ശരീരം മലിനസത്വഗുണസഹിത അവിദ്യാംശമാകുന്നു. ജീവന്റെ സൂക്ഷ്മശരീരത്തിൽ അഞ്ചുസൂക്ഷ്മഭൂതങ്ങളും പഞ്ചീകരണത്തിനു മുമ്പുള്ള മനസ്സാദിനാലും പ്രാണൻ അഞ്ചും കർമ്മേന്ദ്രിയം അഞ്ചും ജ്ഞാനേന്ദ്രിയം അഞ്ചും കൂടിയിരിക്കുന്നു. ജീവന്റെ വ്യഷ്ടിസ്ഥൂല ശരീരം എല്ലാപേർക്കും പ്രത്യക്ഷംതന്നെ. പഞ്ചകോശങ്ങൾ ഈ മൂന്നു ശരീരത്തിലും സ്ഥിതിചെയ്യുന്നു. ആനന്ദമയകോശം കാരണശരീരത്തിൽ സ്ഥിതിചെയ്യുന്നു. വിജ്ഞാനമയം മനോമയം പ്രാണമയം ഈ മൂന്നു കോശങ്ങളും സൂക്ഷ്മശരീരത്തിൽ സ്ഥിതിചെയ്യുന്നു. അന്നമയകോശം തന്നെ സ്ഥൂലശരീരം, വിജ ഞാനമയകോശത്തിൽ ജ്ഞാനേന്ദ്രിയ പഞ്ചകവും ബുദ്ധിയും അടങ്ങിയിരിക്കുന്നു. മനോമയകോശത്തിൽ ജ്ഞാനേന്ദ്രിയവും സങ്കല്പവികല്പാത്മകമായ മനസ്സും സ്ഥിതി ചെയ്യുന്നു. പ്രാണമയകോശത്തിൽ കർമ്മേന്ദ്രിയങ്ങൾ അഞ്ചും പ്രാണാദി അഞ്ചും സ്ഥിതിചെയ്യുന്നു. ഈ അഞ്ചുകോശങ്ങളും ആത്മാവിന് ഉറകളെപ്പോലെ ഇരിക്കുന്നതിനാൽ അതിനെ ആശ്രയിച്ച് അതിന്റെ സ്വരൂപത്തെ മറക്കുന്നു.

വിരോചനമതക്കാരനായ അസുരസ്വാമികൾ അഹംബുദ്ധിക്കു കാരണം സ്ഥൂലശരീരമാണെന്ന് അഭിമാനിച്ചിട്ട് അതിനെ വേണ്ടവിധത്തിൽ ആഹാരം, വസ്ത്രം തുടങ്ങിയവയെക്കൊണ്ട് പോററുന്നതാണ് ആത്മസാക്ഷാൽക്കാരമെന്നു സമർത്ഥിക്കുന്നു.

ഇന്ദ്രിയം തന്നെ ആത്മാവ്. ശരീരത്തിന് ഇന്ദ്രിയംകൊണ്ട് വ്യവഹാരം ഉണ്ടാകുന്നു. ജീവിച്ചിരിക്കുന്നുവോ മരിച്ചുവോ എന്നു നിശ്ചയിക്കുന്നതും ഇന്ദ്രിയചേഷ്ടകൊണ്ടാണ്. ഞാൻ എന്ന ബുദ്ധി ഇന്ദ്രിയത്തിൽ ഇരിക്കുന്നു (ഞാൻ നോക്കുന്നു മുതലായവ) അങ്ങനെ വൈഭവമുള്ള ഇന്ദ്രിയത്തെ അറിയുകതന്നെ ആത്മസാക്ഷാത്ക്കാരമെന്ന് കുറുകൂട്ടർ പറയുന്നു.

ഹിരണ്യ ഗർഭോപാസകൻമാർ എന്നൊരു സംഘം പ്രാണൻ തന്നെ ആത്മാവെന്നു നിശ്ചയിക്കുന്നു. മരണസമയത്ത് മൂർഛ ഉണ്ടാകുമ്പോൾ പ്രാണൻ ഉണ്ടെങ്കിൽ ജീവിച്ചിരിക്കുന്നതായും ഇല്ലെങ്കിൽ മരിച്ചവനായും അറിയുന്നു. ഇന്ദ്രിയ അഭാവത്താൽ അന്ധത്വം ബധിരത്വം മൂകത്വം ഇവകൾ മാത്രമേ സംഭവിക്കുന്നുള്ളു. അല്ലാതെ മരണം സംഭവിക്കുന്നില്ല. പ്രാണൻ തന്നെ ശക്തിയേറിയത്; ആ പ്രാണൻതന്നെ ഞാൻ. ആ പ്രാണനെ അറിയുന്നതോടുകൂടെ ആത്മസാക്ഷാത്ക്കാരമുണ്ടാകുന്നു വെന്നവർ സമർത്ഥിക്കുന്നു.

ഇനിയൊരു കൂട്ടർ പ്രാണൻ സ്വതേ ജഡമാകുന്നു. ബന്ധവും മോക്ഷവും മനസ്സിന് അധീനമായിരിക്കുന്നു. സകല വ്യവഹാരങ്ങൾക്കും മനസ്സുതന്നെ കാരണം. ഇങ്ങനെ സങ്കല്പവൈഭവമുള്ള മനസ്സുതന്നെയാണ് ആത്മാവ്. ഈ മനസ്സിന് പ്രാണനെ നിയന്ത്രിക്കാൻ കഴിയുന്നു. അതുകൊണ്ട് മനസ്സുതന്നെ ആത്മാവെന്നു പറയുന്നു.

ക്ഷണിക വിജ്ഞാനവാദികളായ ബൗദ്ധമതക്കാർ ബുദ്ധിതന്നെ ആത്മാവെന്നു പറയുന്നു. മനോവ്യാപാരങ്ങളെല്ലാം ബുദ്ധിയ്ക്ക് അധീനമായിരിക്കുന്നു. മനസ്സ് സങ്കല്പിക്കുമ്പോൾ ബുദ്ധിനിശ്ചയിക്കുന്നു. ഈ ബുദ്ധിപദാർത്ഥവിജ്ഞാനാകാരത്തെ കൊള്ളുന്നു. വിജ്ഞാനം പ്രകാശമായിരിക്കുന്നു. എന്നാൽ അതു ക്ഷണംതോറും ഉണ്ടായി നശിച്ചുകൊണ്ടും ഇരിക്കുന്നു. ഇങ്ങനെ പ്രവാഹംപോലെ വിജ്ഞാനധാര തുടരുന്നു. ഈ വിജ്ഞാനം ആലയവിജ്ഞാനമെന്നും വൃത്തിവിജ്ഞാനമെന്നും രണ്ടുതരത്തിൽ ഇരിക്കുന്നു. അഹം അഹം എന്നത് ആലയവിജ്ഞാനമായും ഇത് ഘടം ഇത് ശരീരം എന്നത് വൃത്തിവിജ്ഞാനമായും ഇരിക്കുന്നു. ആദ്യത്തേതിൽനിന്നും രണ്ടാമത്തേത് ഉണ്ടാകുന്നു. മനസ്വരൂപം വൃത്തിവിജ്ഞാനത്തെ കൊള്ളുന്നു. അതിനാൽ മനസ്സ് ആലയവിജ്ഞാനത്തിൻെറ കാര്യമായി ഇരിക്കുന്നു. ഇപ്രകാരം ക്ഷണികവും സ്വയം പ്രകാശവുമായി ഇരിക്കുന്ന ബുദ്ധിതന്നെയാണ് ആത്മാവ് (വിജ്ഞാനമയ കോശംതന്നെ ആത്മാവ്) എന്നു സമർത്ഥിക്കുന്നു.

യാൽ സദ്യോമുക്തിക്കായിട്ട് അഖണ്ഡദഹരോപാസനയെത്തന്നെ ചെയ്യണം.

3. ***വൈശ്വാനരവിദ്യ:***— ചൊട്ടച്ചാൺ ആകാരമുള്ളവനും നിർഗുണബ്രഹ്മത്തിന്റെ അംശനുമായ പ്രത്യഗാത്മാവിനെ ദർശിച്ച് അവനെ പൂർണ്ണനായിട്ടു ഭാവിക്കണം. ഈ വിദ്യയിലും ആധാരത്തെ അപവാദം ചെയ്യാതെ മുമുക്ഷുവായവൻ ഉപാസിച്ചാൽ പൂർണത്വത്തെ ചിന്തിക്കാത്തതിനാൽ ക്രമമുക്തിതന്നെ സിദ്ധിക്കയുള്ളു. ഇവിടെ ഹൃദയമേ ആധാരം.

4. ***പഞ്ചാഗ്നിവിദ്യ:***— ആകാശം, മേഘം, ഭൂമി, പുരുഷൻ, സ്ത്രീ എന്ന അഞ്ചു അഗ്നികളേയും ക്രമമായിട്ട് ധ്യാനിച്ച് പിന്നെ ബ്രഹ്മമായി ധ്യാനിക്കുന്നവൻ മുക്തിയെ പ്രാപിക്കും. ബ്രഹ്മധ്യാനത്തെ ചെയ്തവൻ വൈരാഗ്യമെന്ന ഫലത്തെ പ്രാപിക്കും. ഇതിൽ നിർഗുണബ്രഹ്മത്തെ പറയാത്തതിനാൽ ആ ധ്യാനത്തിന് ഹേതുവററതായാലും അതിനു സാധനമായ വൈരാഗ്യത്തെ പറഞ്ഞതിനാൽ ലക്ഷണയാൽ നിർഗുണധ്യാനത്തിന് അവകാശമുണ്ടെന്ന് അറിയത്തക്കതാണ്.

5. ***ഷോഡശകലാവിദ്യ:***— പ്രശ്നോപനിഷത്തിൽ പറഞ്ഞ ഷോഡശകലാവിദ്യയിൽ പരമാത്മാവ് നേരിട്ടു ദൃക്ദൃശ്യവിവേകികൾക്ക് പ്രസന്നമാകും. ആ വിദ്യയിൽ പ്രാണാദികളായ പതിനാറു കലകളും കല്പിതങ്ങൾ:— ആ അധിഷ്ഠാനം പ്രാണനററതും അവിനാശിയുമായ പ്രത്യഗാത്മാവിനെ പ്രാപിച്ച് വിദ്വാന്മാരെ ത്യജിക്കും. ആ ആത്മാവിനെ പൂർണവും അദ്വൈതവും ആയ ബ്രഹ്മമായിട്ടു ഭാവിക്കുന്നതാകിൽ അപ്പോൾ വിദ്വാന് ഇവിടെത്തന്നെ സദ്യോമുക്തിയാകും.

6. ***ഉൽഗീഥവിദ്യ:***— അകാരഉകാരമകാരമെന്ന മാത്രകളെ ധ്യാനിച്ച് പാദങ്ങളെ മാത്രകൾ, മാത്രകളെ പാദങ്ങൾ എന്ന മാണ്ഡൂക്യത്തിൽ പറഞ്ഞപ്രകാരം അർധമാത്രയോടുകൂടി നാലു ബ്രഹ്മപാദങ്ങളെ ധ്യാനിച്ചാലും ക്രമമുക്തിതന്നെയാകും. അകാരാദികളിൽ സ്ഥൂലസൂക്ഷ്മകാരണഭേദത്താൽ പതിനാറു മാത്രകളായി പിരിച്ച് ഉപാസിച്ചാൽ സദ്യോമുക്തി ലഭിക്കും.

7. ***ശാണ്ഡില്യവിദ്യ:***— ആത്മാമനോമയനും പ്രാണനെദേഹമായുള്ളവനും തേജോരൂപിയും ഉപാസിക്കത്തക്കവനും ആയിട്ടു ചൊല്ലപ്പെടുന്നു. ഇതിലും ഉപാസിക്കത്തക്കവൻ പ്രത്യഗാത്മാവാകയാൽ ക്രമമുക്തിയാകും. ഗുണങ്ങളെ ത്യജിച്ചാൽ സദ്യോമുക്തിയാകും.

8. *ആയുർവിദ്യ:*—(പുരുഷവിദ്യ) ആയുസ്സിന്റെ വൃദ്ധിക്കായിട്ട് പുരുഷൻതന്നെ യജ്ഞമായിട്ട് കല്പിക്കപ്പെട്ടു. ആ വിദ്യ കാമ്യരൂപം ഉള്ളത്. ആകാശയാനം മുതലായ ഐശ്വര്യഗുണങ്ങൾ മാത്രം ത്യജിക്കത്തക്കവ അല്ലാതെ പുരുഷൻ ത്യജിക്കത്തക്കതല്ല.

9. *പര്യങ്കവിദ്യ:*—മഞ്ചത്തിൽ ഇരിക്കുന്ന ചതുർമുഖബ്രഹ്മാവിനെക്കുറിച്ച് ഈ ലോകത്തിൽ നിന്നും പുറപ്പെട്ടവന്റെ പുണ്യപാപത്യാഗം മാർഗമധ്യത്തിൽ ചൊല്ലപ്പെടുന്നു. ബ്രഹ്മലോകത്തിൽ മുമുക്ഷുക്കളാൽ അടയത്തക്ക വസ്തു സഗുണം, നിർഗുണം, അതീതം എന്ന മൂന്നു അടയാളങ്ങൾ ഉള്ളതാകയാൽ അവകളിൽ ഒന്നാമതു ത്യജിക്കത്തക്കത് രണ്ടാമത് സ്വീകരിക്കത്തക്കത് മൂന്നാമത് സ്വീകരിക്കാനും ത്യജിക്കാനും തക്കതല്ലാത്തതായിട്ട് ക്രമത്തിൽ ഭവിക്കും.

10. *അക്ഷരവിദ്യ:*—ഈ വിദ്യയിൽ അസ്ഥൂലത്വാദി ലക്ഷണങ്ങൾ ഉള്ളതും അവിനാശിയും നിർഗുണവും ആയ ബ്രഹ്മം ബ്രഹ്മോത്തമന്മാരാൽ ചൊല്ലപ്പെടുന്നു. അവിനാശിയും ഏകവും ആയ കൂടസ്ഥചൈതന്യവിഷയമാകയാൽ ഈ വിദ്യ ക്രമമുക്തിക്കും സദ്യോമുക്തിക്കും കാരണമാകും.

11. *സംവർഗ വിദ്യ:*—അന്യയായ സംവർഗ വിദ്യയിൽ സംവർഗങ്ങളെന്നു പേരുള്ളതും പ്രാണനെന്നു പേരായിട്ടു സിദ്ധിച്ചതും ആധ്യാത്മികവും ആധിദൈവികവും ആയ വായു ചൊല്ലപ്പെട്ടു. ആ വിദ്യ വായുവിന്റെ സായൂജ്യത്തെയും സാലോക്യത്തെയും പറഞ്ഞതിനാൽ സഗുണംതന്നെ. നിഷ്കാമന്മാരാൽ അറിയപ്പെട്ടാൽ ക്രമമായിട്ട് കൈവല്യമുക്തിയാകും.

12. *മധുവിദ്യ:*—പൃഥ്വി മുതലായ ലോകം മധുവായിട്ട് ഉപാസിക്കപ്പെടുന്നു. അതിന്റെ ഒടുവിൽ ബ്രഹ്മത്തിന്റെ അടയാളം ഇരിക്കയാൽ നിർഗ്ഗുണമാകും.

13. *പ്രാണവിദ്യ:*—സമസ്തവസ്തുക്കളിലും പ്രാണൻതന്നെ വലുതെന്ന് ചൊല്ലപ്പെടുന്നു. അതു വികൃതിയാകയാൽ സഗുണവിദ്യതന്നെ.

14. *ഉപകോസലവിദ്യ:*—ആചാര്യന്റെ മൂന്നു അഗ്നികളും ശിഷ്യന് നിർഗുണാത്മവിദ്യയായി ഉപദേശിക്കുന്നു. താമരയിലയിലെ ജലത്തെപ്പോലെ പാപസംബന്ധമററ വചനത്താൽ ആ വിദ്യ സദ്യോമുക്തിയെ കൊടുക്കും (ഗുരുസന്നിധിയിൽ).

15. *സദ്വിദ്യ:*—സത്തായ ബ്രഹ്മത്തിന്റെ പരോക്ഷജ്ഞാനം തന്നെ. അത് ഛാന്ദോഗ്യോപനിഷത്തിൽ ശ്വേതകേതുവിനായിട്ട് ഉപദേ

ശിച്ചത്. അതിൽ അത് നീയാകുന്നു എന്ന ബ്രഹ്മാത്മൈക്യം ഉപദേശിക്കപ്പെട്ടാലും മനന നിദിദ്ധ്യാസന സാധനകളെ ചൊല്ലാത്തതിനാൽ ആ വിദ്യ ക്രമമുക്തിക്ക് ഉപയോഗപ്പെട്ടത്.

*16. ഭൂമാവിദ്യ:*—അതിനു അന്യമായി അതിനു ഭിന്നമായി ഒന്നിനേയും നോക്കാത്തതിനാൽ ആ വിദ്യ അപരോക്ഷജ്ഞാനമുള്ളതാകയാൽ മുൻചൊല്ലിയ സകല വിദ്യകൾക്കും ഇത് ഈശ്വരിയാകുന്നു. ഇതിൽ ശ്രവണാദി സാധനങ്ങളെ പറഞ്ഞിട്ടില്ലെങ്കിലും ഗുരുവിനു പ്രാധാന്യം ഇല്ലാത്തതിനാലും ശിഷ്യന്റെ അനുഭൂതി സ്വരൂപമാകയാലും ഈ വിദ്യ സദ്യോമുക്തിയെ നൽകും.

## അവസ്ഥകൾ 16

*1. ജാഗ്രത്ജാഗ്രം:*— സകല ദൃശ്യപദാർത്ഥങ്ങളിലും ഇത് എന്റേതെന്ന അഭിമാനം അററത്.

*2. ജാഗ്രത്സ്വപ്നം:*— സച്ചിദാനന്ദസ്വരൂപിയായ ഏകൽദൃശ്യ പരമ്പരയെ അറിഞ്ഞ് നാമരൂപങ്ങളെ ത്യജിക്കുന്ന അവസ്ഥ.

*3. ജാഗ്രത്സുഷുപ്തി:*— പരിപൂർണചിദാഭാസ സ്വരൂപിയായ ഏകൽ ബോധസ്വരൂപത്തിന് അന്യമായി വേറെ ഒന്നും ഇല്ലെന്നുള്ള നിശ്ചയം.

*4. ജാഗ്രത്തുരീയം:*— സ്ഥൂലം ആഭാസം കാരണം ഈ മൂന്നു കാരണങ്ങൾ നശിക്കാതെയിരുന്നാലും അവകൾ അസത്യമെന്ന് അറിയുക.

*5. സ്വപ്നജാഗ്രം:*— സ്ഥൂലം അജ്ഞാനംനശിച്ചും ആഭാസ കാരണങ്ങളുടെ ചേഷ്ടകളാൽ ഒരു ബന്ധവും എനിക്കില്ലെന്ന് അറിയുക.

*6. സ്വപ്നസ്വപ്നം:*— കാരണഅജ്ഞാനം നശിച്ചതിനാൽ ദ്രഷ്ടാവ്, ദർശനം, ദൃശ്യം എന്നത്രിപുടിഭേദവും അതിന്റെ കാര്യമായ ദുഃഖവും വിജ്ഞാനവും ഇല്ലെന്ന് അറിയുക.

*7. സ്വപ്നസുഷുപ്തി:*— അതിസൂക്ഷ്മവിചാരണയാൽ ചഞ്ചലമററ തന്റെ ബുദ്ധിവൃത്തി എപ്പോൾ ബോധത്തിൽ നശിക്കുന്നുവോ അപ്പോൾ ഉണ്ടാകുന്ന അവസ്ഥ.

*8. സ്വപ്നതുരീയം:*— സഹജാനുഭവം വന്ന് അഖണ്ഡാകാര വൃത്തിയുടെ അവസാനം നേരിടാത്തതിനാൽ ആ ആനന്ദാനുഭവം സഹജമാവാതെ ഇരിക്കുന്നത്.

*9. സുഷുപ്തി ജാഗ്രം:*— ചിൻമയാകാരത്തെ പ്രാപിച്ചിട്ട് അഖണ്ഡാകാരവൃത്തി ഒടുങ്ങുന്ന അവസ്ഥ.

*10. സുഷുപ്തി സ്വപ്നം:*— അഖണ്ഡാകാരവൃത്തിയിൽ ബഹുകാലം അനുഭവിക്കപ്പെട്ട ആനന്ദാനുഭവസ്ഥിതിയിൽ സമമായ സ്വരൂപത്തെ പ്രാപിക്കുന്നത്.

*11. സുഷുപ്തി സുഷുപ്തി:*—ദൃശ്യമായ അഖണ്ഡാകാര വൃത്തിയും നശിച്ച് കേവലഅഖണ്ഡൈകരസത്തിന്റെ ഭാവന.

*12. സുഷുപ്തി തുര്യം:*— അഖണ്ഡൈക രസാനുഭവം ഭാവനയെ അപേക്ഷിക്കാതെ സ്വതേ ആവിർഭവിക്കുന്നത്.

*13. തുര്യജാഗ്രം:*— ആ അഖണ്ഡൈക രസാനുഭവം ജാഗ്രത്തിലും സഹജമാവുന്നത്.

*14. തുര്യസ്വപ്നം:*—ആ അഖണ്ഡൈക രസാനുഭവം സ്വപ്നത്തിലും സഹജമാവുന്നത് ദുർല്ലഭം).

*15. തുര്യസുഷുപ്തി:*— ആ അഖണ്ഡൈക രസത്തിന്റെ ആവിർഭാവം സുഷുപ്തിയിലും സഹജമാകുന്നത് (ഏററവും ദുർല്ലഭം).

*16. തുര്യതുര്യം:*— ഏതു സ്ഥലത്തിൽ അഖണ്ഡൈക രസം തെററാൻപരൽ ലയിക്കുന്നതുപോലെ അരൂപവും അഗോചരവും ആയോ ആ അവസ്ഥതന്നെ തുര്യതുര്യം. അല്ലെങ്കിൽ തുര്യാതീതം.

അനുബന്ധം 2

# 'ഒഴിവിലൊടുക്ക' ത്തിലെ ചില പദ്യങ്ങൾ

## മൂന്നാം അധ്യായം യോഗക്കഴററി

### ശ്ലോകം 20

ചുട്ടുപോതംകഴൻറ ചുത്തമതൈ ശത്തിയെനിൽ
മട്ടുത്താനാററിനൈവായ്ക്കുമേൽ കെട്ടേൻ
തലൈചയ്യുമാനന്തം ചററ്ക്രോപാൽവാതി
മുലൈക്കണ്ണീർ തോൻറുമുറൈ.

പദാർഥങ്ങളല്ല സുഖദുഃഖത്തിനു കാരണം. താനല്ല സുഖദുഃഖത്തിനു കാരണം. തൻെറ സ്വരൂപം സുഖവുമല്ല ദുഃഖവുമല്ല. വൃത്തികളാണ് തന്നിൽനിന്നും പുറത്തുവന്ന് പദാർഥങ്ങളെ ചേതനമാക്കി അതിൽ സുഖദുഃഖമായ അഭിമാനത്തെക്കൊള്ളുന്നത്. അനാദികാലംകൊണ്ടു തോന്നിയ ജഡപദാർഥങ്ങളിലുള്ള സുഖദുഃഖം മുഴുവനും അസത്താണെന്നു പരിപൂർണമായി എപ്പോൾ തോന്നുന്നുവോ അവയോടു തനിക്ക് യാതൊരു ബന്ധവും ഇല്ലെന്ന് എപ്പോൾ ആകുന്നുവോ അപ്പോൾ നിഷ്ഠവായ്ക്കും.

### ശ്ലോകം 21

ആകായത്തോലവും തോൻറി അടങ്കാതോ
നീകായത്തോഴുന്തി നീങ്കിയരുളാകാതോ
വെൻറ് ചലിപ്പായേന നെതിരററപൂരണനൈ
യൊൻറുമിലെ കാണുനക്ക്.

ജഡത്തെക്കുറിച്ചുള്ള ബോധമാണ് ദുഃഖത്തിനു കാരണമായത്. ആ ബോധം ആകാശത്തുകണ്ട പലവിധരൂപങ്ങളെപ്പോലെയാണെന്നു അറിഞ്ഞ് തോന്നൽ അടങ്ങി അരുളായിത്തീരുകയില്ലേ? അരുളാകും. അപ്രകാരമുള്ള വിചാരങ്ങളെക്കൊണ്ട് നീ എന്തിനു ചലിക്കണം? തൻെറ ബോധം തന്നെവിട്ട് അന്യമായി ചലിക്കുമ്പോൾ ആ ചലിച്ച വഴിയെല്ലാം അജ്ഞാനമായി തോന്നും. യാതൊരു കാരണവശാലും നിൻെറ സ്വരൂപത്തെ എതിരിട്ട് കൂട്ടുന്നതിനോ കുറയ്ക്കുന്നതിനോ ഇല്ലാത്തവിധം നീ പരിപൂർണനാണ്.

**ശ്ലോകം 22**

പഴക്കം കൊടിയതു പാർപാറൈയിനും കോഴി
കിഴിക്കും പൊലിയൈക്കിളറും—വിഴിത്തും
കുരുടർക്കൊളിപ്പകയായ് കൂശിക്കോൾ പോടാ
അരുളൈപ്പകുക്കുമാത്മാ.

പഴക്കം കൊണ്ടിട്ടു സംഭവിച്ചിരിക്കുന്ന വാസനയെ ഇല്ലാതാക്കൽ വളരെ വിഷമമാണ്. അതു കൊടിയതുതന്നെ. കല്ലിൽ തീററി ഇട്ടു കൊടുത്താലും അതിനെ കിണ്ടിയശേഷം തിന്നുന്ന കോഴിയെപ്പോലെ സകല ദുഃഖത്തിനും കാരണം ജഡമാണെന്ന് അറിയുമ്പോൾ ആണ് സാക്ഷാത്കാരത്തിനു ശ്രമിക്കുന്നത്. അവിടെയും സാക്ഷാത്കാരത്തിനുള്ള വൃത്തികളേയും വാസനമൂലം കിണ്ടാൻ തുടങ്ങും. കണ്ണിൽ സുഖക്കേടായപ്പോൾ ഉപയോഗിച്ച വടി സുഖക്കേടു തീർന്നാലും ഉപയോഗിക്കുന്നതുപോലെ.

**ശ്ലോകം 23**

കട്ടിയനാൺവിട്ടാലും കൻറകലാകൻറുകളൈ
തട്ടിപ്പുറപ്പെടുത്തും തൻമൈപോ—ലൊട്ടൊഴിത്തു
നിൻറാപോർ നീശിവമായ് നില്ലെൻറ് നീക്കമറു
ത്തൊൻറാകിലൊൻറി രണ്ടാകും.

കെട്ടിയ കന്നിൻെറ കെട്ടഴിച്ചാലും അതു അവിടം വിടുന്നില്ല. അതിനെ പിന്നെ ഒന്നുകൂടെ തട്ടണം. കന്നിനെ ഇനിയൊരുവൻ കെട്ടിയതുപോലെയല്ലാ ആണവൻ നമ്മെ ജഡപദാർത്ഥങ്ങളോട് കെട്ടിയിരിക്കുന്നത്. കന്നിനെ തട്ടിവിടുമ്പോൾ വീണ്ടും തന്നെ കെട്ടാൻ വരുന്നോ എന്നു നോക്കി നോക്കി ഓടും. കന്ന് എന്താണ്? കയർ എന്താണ്? ആരു കെട്ടി? എന്നെല്ലാം വിവേകത്തോടുകൂടി അറിഞ്ഞ് തന്നത്താൻ കെട്ട് അഴിക്കാതെ ഗുരു തട്ടിവിട്ടാൽ ഓരോ സ്ഥാനത്തും തട്ടിക്കൊണ്ടിരിക്കണം. ഒടുവിൽ തട്ടാൻ ആളും കാണുകയില്ല. തനിക്കു പോകാൻ നിവൃത്തിയും ഇല്ലെന്നാകും. അതുപോലെ നീ ശിവമാണ് എന്നു മാത്രം പറഞ്ഞാൽ ഞാനാര്? ശിവം എന്നാൽ എന്ത്? ശിവം എന്നു പറഞ്ഞ അങ്ങാര്? എന്നൊന്നും വഴിയാംവണ്ണം അറിയാതെ ശിവമാണെന്ന് ഇരുന്നാൽ രണ്ടായിത്തന്നെ തീരും—ഇങ്ങനെ സംഭവിക്കാതെ താൻ ആരാണ്? തന്നെ ബാധിച്ചിരിക്കുന്ന വൈഷമ്യങ്ങൾ ഏതു പ്രകാരത്തിൽ ബാധിച്ചു? ബാധിച്ചത് സ്ഥിരമായാണോ? എന്നെല്ലാം വഴിയാംവണ്ണം സാക്ഷാത്കരിച്ച സാധുക്കളിൽ നിന്നും ശ്രവിക്കുന്നതുമൂലം ദ്വൈതഭാവന അററ് സാക്ഷാത്കാരം സിദ്ധിക്കുന്നു. വേദം ഗുരു ഇവ രണ്ടും നിൻെറ പരമാർത്ഥ സ്വരൂപം അറിയുമ്പോൾ മിഥ്യയായിപ്പോകും. സാധുക്കളുടെ വാക്കുമൂലം നാം അവരുടെ സാക്ഷാത്കാരത്തിൽ മഗ്നമാകുമ്പോൾ അവരോടു കലർന്ന് ഒന്നായിപ്പോകും.

## ശ്ലോകം 24

കുരങ്ങിനെയാതിരുവെൻറു കൂറ
ത്തിരുമ്പിയതുവേ ത്യാനം—വരുകതൈപോൽ
നീ ശിവമായ്നില്ലെൻട്രാ നിങ്കിയതുവായ് നിനൈന്തു
മായ്വൈയതുവൻട്രോ മലം.

കുരങ്ങിനെമാത്രം വിചാരിക്കരുത് എന്ന പഥ്യംപറഞ്ഞ് മരുന്നു കൊടുത്താൽ മരുന്നുതിന്നാൻ തുടങ്ങുമ്പോൾ കുരങ്ങിനെത്തന്നെ ധ്യാനിക്കും. അതുപോലെ പൊരുൾകൾ വഴിയാംവണ്ണം അറിയാതെ ''നീ ശിവമായിരി'' എന്നു പറഞ്ഞതു കേട്ടാൽ അതുതന്നെ ധ്യാനമാകയും നീയും ശിവമും അന്യമായി ഇരിക്കുകയും ചെയ്യും. അങ്ങനെ ധ്യാനം കൊണ്ട് നീ അതായിത്തീരാൻ ശ്രമിക്കുന്നതിൽ നിന്നും ഉണ്ടാകുന്ന അനുഭൂതികളാണു മലം.

ഈ കാലത്തും ഈ ദേശത്തും ഉള്ള വസ്തുവിനെപ്പററി പറയുമ്പോൾ ഉണ്ടാകുന്ന ജ്ഞാനം അപരോക്ഷവും അന്യകാലത്തും അന്യദേശത്തും ഉള്ള വസ്തുവിനെപ്പററി ശബ്ദംമൂലം ഉണ്ടാകുന്ന അറിവ് പരോക്ഷവുമാണ്.

## ശ്ലോകം 25

മണിപ്പാമ്പിരുളിൽ മറൈന്തു ഇരുക്കത്തേടും
കണക്കാംതർ ബോധത്തെകാട്ടി—ഉണർത്തുകിനും
നീരിൽകിണറും നിഴൽയുദ്ധമും പോലാം
ആർ ഇതൈനീക്കിയിരുപ്പാർ.

## ശ്ലോകം 26

ഉട്പുറമ്പാം പൂശനൈയുമിയോഗസമാതികളും
ചുട്ടറിവ് കെട്ടവർപോൽതൂങ്കുവതുംവിട്ട്
പ്പകൽവിളക്ക് ഉച്ചിപ്പടികവും പോൽപാശ
മകലനിർപ്പാക്കാർ ശരിയൊപ്പാർ.

ഉച്ചി (മധ്യം) അറിവിൻെറ കേന്ദ്രം. ഉച്ചിപ്പടികം—ബോധത്തിൽ ആരുൾ.

## ശ്ലോകം 27

ഇരുട് കേവലത്തിൻെറഴുപ്പിയെതിരിട്ട
മരുട്കേവലസകലമാററിത്തിരിച്ചുടർപോൽ
ത്തന്നറിവ്തിന്നിക്കുതാനുണവായ്പോവതല്ലാ
ലുന്നുതലൈയൊട്ടുതൽകാണും.

ഇരുൾ കേവലത്തിൽ നിന്നും ഉല്പത്തിയായ സകല പദാർത്ഥങ്ങളും ഉല്പത്തിയായതിനെ അറിയുമ്പോൾ ഇരുൾ കേവലം നീങ്ങി അരുൾ

കേവലമാകുന്നു. തന്നറിവുതിന്നിക്കുമെന്നാൽ തന്റെ അറിവ് പൂർണ്ണമായിത്തീരുമെന്നാണ്.

**ശ്ലോകം 28**

അറിന്തതെല്ലാംപൊയ് എൻറഅത്തുവിതിയാർക്കും
വെറുംപൊഴിൽഊൻറൽവിടാതു പിറന്തിറപ്പെ
ആനാലുനതുഒഴിവും ആനന്ദമാംഉടിപ്പും
പോനാൽ കാൺഉൻപിറപ്പുംപോം.

**ശ്ലോകം 29**

അറിവുക്കറിവായ കണ്ടമായ്നിൻറ
നിറൈവൈകുറയനിനൈന്ത്—മാവൈയുമായ്
താമേശിവത്തൈപ്പടൈത്തഴിപ്പാർ തർദ്രോടം
പോമാറിലൈപിറപ്പേൻപോം.

എല്ലാ അറിവുകളേയും അറിയുന്നതുമൂലം തന്റെ സ്വരൂപം അറിവുക്കു അറിവായും എങ്ങും നിറഞ്ഞതായും ഇരിക്കുന്നു. വ്യഷ്ടി സമഷ്ടികൾ ഇല്ലാത്ത വാസ്തവത്തിൽ കുറെ വിചാരിച്ചതിനാൽ സമഷ്ടിയെമറന്നു സമഷ്ടിയായി പ്രകാശിക്കാതെ പോകുമ്പോൾ വ്യഷ്ടി സമഷ്ടികളിലുള്ള ക്ലേശഭാഗങ്ങളെ മാററുന്നതിനുവേണ്ടി നാമരൂപത്തോടുകൂടിയ ഈശ്വരനെ നാംതന്നെ സൃഷ്ടിക്കുന്നു. അതുമൂലം താൻ ഒരിക്കലും ജനനമരണത്തിൽനിന്നും കരകയറുവാൻ സാധിക്കാതെ വരുന്നു.

**ശ്ലോകം 30**

മറപ്പ്നിനൈപ്പ് മയക്കും വികർപ്പം
വെറുപ്പും വിരുപ്പുംവിടാമൽ—വിറപ്പേനൈ
പാനുവും വേതിയുംപോൽ പാർത്തുംപരിശിത്തും
ജ്ഞാനപന്തൻ താനാക്കിനാൻ.

തന്റെ സ്വരൂപത്തെ അപരോക്ഷമായി അറിഞ്ഞാൽ മാത്രമെ മറപ്പ്. നിനപ്പ്, വിരുപ്പം ഇവയെ അറിയുകയുള്ളു. അല്ലെങ്കിൽ ജനനമരണം തന്നെ ഫലം. ഈശ്വരസാക്ഷാത്കാരത്തിൽ കാണുന്ന അനുഭവങ്ങളെ പ്രത്യേകം തെളിയാതെയിരുന്നാൽ ജ്ഞാനത്തിൽ സംഭവിക്കുന്ന ബന്ധം താൻ ഉണ്ടാക്കുന്നു.

## ആറാമധ്യായം വിരക്തി വിളക്കം

**ശ്ലോകം 1**

അറിന്തവിടത്തിൻപതുമ്പമാകാതതുവും
മറന്തവിടത്തിൻപമയക്കു—മറിന്ത
വലിയറിവു നിയെൻദ്രാനത്തുവിതാനന്ത
മുലയമുതമുണ്ടേുനി.

തൻെറ സ്വരൂപത്തിൽ നിരാവരണം ഉണ്ടായി അതിൽനിന്നും ഊറുന്ന സത്തുചിത്താനന്ദത്തെ അതുതന്നെ അമൃതായി ഊണു കഴിച്ച് അതായത് കുഞ്ഞു ജനിക്കുമ്പോൾ അമ്മക്കു പാൽ ഊറുന്നതുപോലെ ഉണ്ടായ സത് ചിത് ആനന്ദം.

അത്തുവിതാനന്ദമുലൈ അമുതംഉണ്ടമുനി—മനനം വഴിയാംവണ്ണം ചെയ്തു.

ആശ, മനനം, വിവേക സൂര്യോദയം (നിദിധ്യാസനം) ഇവ സംഭവിച്ച് സാക്ഷാത്കാരം വന്ന ശിവജ്ഞാന സംബന്ധർ. ഇവയെല്ലാം താനേ സംഭവിക്കണം. ഇവ താനേ സംഭവിക്കും റോസാപ്പൂപോലെ.

## ശ്ലോകം 2

അറുസമയത്തോർക്കു മറുതിയിട്ടകൂടർ
തുറവായ വാവറുത്തതൂയ്മൈ—പിറവ
മുടികളുശമുത്തിമുയർച്ചിയെല്ലാ മൂത്ത
കളൈ കരുമ നാശമിതുകാൺ.

ഈ ലോകത്ത് സാക്ഷാത്കാരത്തിനുവേണ്ടി ഓരോരുത്തർ ഓരോപ്രകാരത്തിൽ യുക്തികൊണ്ടു സ്ഥാപിച്ചിട്ടുണ്ട്. ഇങ്ങനെ പ്രധാനമായിട്ടു ആറുപേർ—ഇവരുടെ അവസാനം തുറവിൽകൂട്ടുക എന്നതാണ്. തൻെറ സകല ആശകളും തൻെറ സ്വരൂപത്തെക്കൂടാതെ ചേഷ്ട ഉണ്ടാകുന്നതല്ല. ആശകൾക്കു കാരണവും ചേഷ്ടയും കൊടുക്കുന്നത് താൻ ആണെന്ന് അറിഞ്ഞ് പരിശുദ്ധമായ വെളിതന്നെ അവരുടെ അവസാനം എന്നതു ശങ്കരഹിതമായി അറിയുമ്പോൾ അത് വൃത്തിയെ കൊള്ളാതെയും തൻമൂലം ഉള്ളകം ഇല്ലാതെയും അതുകൊണ്ട് പരിശുദ്ധമായ തുറവ് ആശയററ തുറവ് എങ്ങനെ? തൻെറ ആശ തന്നിൽനിന്നും ഉൽപത്തിയായതെന്ന് അറിയുന്നത്? വൃത്തിയിലുള്ള വിരക്തി (ത്യാഗം) സംഭവിച്ചിട്ട് തുറവ് താനേ ഉണ്ടാകുക.

പുക അഗ്നിയിൽ നിന്ന് ഉണ്ടായി അഗ്നിയെ മറയ്ക്കുന്നതുപോലെ കനലിനെ ചാമ്പൽ മറയ്ക്കുന്നതുപോലെ കനലിൽ മറയ്ക്കാൻ ചാമ്പൽ എവിടെ നിന്നും വന്നുവെന്നാൽ കനലിനു അകത്തിരുന്ന് വൃത്തി ഉണ്ടായതുമൂലം. വൃത്തിമൂലം ഉണ്ടാകുന്ന ത്രികാലജ്ഞാനങ്ങളും മററും അല്പകാലം കഴിഞ്ഞാൽ ചാമ്പൽ കൊണ്ടു മൂടും. വൃത്തിമൂലമുള്ള പ്രകാശമല്ല യഥാർത്ഥം. വൃത്തികൂടാതുള്ള പ്രകാശമാണ് പ്രകാശം. ഇരുളില്ലാതെ പ്രകാശിക്കണമെങ്കിൽ തൻെറ സ്വരൂപത്തെ കൊള്ളണം. ഇങ്ങനെയുള്ള പ്രകാശം എപ്പോൾ സ്വരൂപമാകുന്നുവോ അതാണ് സകലമതസ്ഥരുടേയും അവസാന തുറവ്.

പിറവിയെ ഒഴിക്കുന്നതിനു പ്രധാനമായ മൂന്നു കാരണങ്ങൾ:—

ഒഴിക്കാൻ പാടില്ലാത്ത വിധത്തിലുള്ള (ജീവന് ആഹാരം പോലെയുള്ള) ആസക്തി.

നാനാപ്രകാരേണ താനാകാരാക്ക് വൃത്തിയെ ഉണ്ടാക്കുന്നതായ കർമ്മ (മുടിവു) നാശംകൊണ്ട് അതായത് ഉള്ളിൽ സംഭവിക്കാവുന്ന വൃത്തി.

ആറാമിടം (അകത്തും പുറത്തും) ഇവകൾ രണ്ടിലും ഉള്ള വൃത്തികൾ ഇല്ലാതാകുമ്പോൾ വൃത്തി തനിയെ തന്നിൽ ഒടുങ്ങും.

**ശ്ലോകം 3**

വാശിക്കുശാവീർ വൈത്താർ പെറ്റാതുപോ
ലാശൈക്കെടർക്കിതുവാമെന്നെ—നേശിത്ത
വൊളൈയൈപ്പോൽ വാർക്കൊരുനാളവുണ്ടുപഴക്കും
പെട്ടരുക്കീതാകാപ്പിഴൈ.

എങ്ങനെങ്കിലും നിർബന്ധമായി സാധിക്കാനുള്ള വാശിക്ക് ജീവനെ ഉപേക്ഷിക്കാൻ പോലും മടിക്കാത്തവൻ നിഷിദ്ധമായ വാക്കു കേൾക്കുമോ?

**ശ്ലോകം 4**

പാശം കഴൻറാൽപശുവുമൊടിം പതിയാം
ഉശൽ വടംകഴൻറൊപ്പാതോ—നേശിത്തു
റ്റാറാം കുണ്ണ പിറപ്പറുക്കും പാട്ടുമക്കോ
മൈറാപ്പായമെകുമാം.

ജഡം, കർമ്മേന്ദ്രിയം, ജ്ഞാനേന്ദ്രിയം, പ്രാണൻ, അന്തഃകരണം, അനാത്മാകാരം, ആത്മാകാരവൃത്തി ഈ വൃത്തികളും നശിച്ച് ആത്മസ്വരൂപമാകുന്നു. ഇങ്ങനെയാണ് ബന്ധം അറുന്നത്.

**ശ്ലോകം 8**

അറിന്തുപററിനിൻറഴുന്തു മർപ്പഅറിവൈ
അറിന്തുശുത്തിയേപേരറിവായ്—നിറൈന്തുശിവം
തോയമനിൻറുപോൽ തോററമുതലെല്ലാമൊടുങ്ങും
തോയമർശുത്തത്തുറവ്.

ജഡപദാർത്ഥങ്ങളെ നീ അറിഞ്ഞിട്ട് അതിനോടു ചേരുന്നതുമൂലം ക്ലേശിക്കുന്നു. കാരണം അവിടെ അല്പം അറിവേയുള്ളൂ. ഇതിനെ അറിയുമ്പോൾ നിനക്ക് ഒരു ശുദ്ധി താനേ ഉണ്ടാകുകയും അപ്പോൾ നിന്റെ സ്വരൂപത്തിനു തടസ്സമില്ലാത്ത പേരറിവും പേരിൻപവും സിദ്ധിക്കുന്നു. അപ്പോൾ പരിപൂർണ്ണമായ ശിവമാകയും ശിവം എന്നുള്ളതോന്നലും നശിച്ച് ശിവസ്വരൂപമായിത്തീർന്ന് സൃഷ്ടി

സ്ഥിതിസംഹാരതിരോഭാവം അനുഗ്രഹം അഞ്ചും അഴിഞ്ഞ് നിൽക്കുന്ന അവസ്ഥക്ക് തുറവ് എന്നുപറയുന്നു. അതായത് നീ ശിവസ്വരൂപമായി നിൽക്കുമ്പോൾ ഇല്ലാത്തതായിത്തീരുന്ന ഈ അഞ്ചും ഇരിക്കുമ്പോൾ പോലും ഇല്ലാത്തതാകുന്നു.

**ശ്ലോകം 9**

കൂരിരുളിൻമിൻമിനിയിൻകൂട്ടംപോൽ വാഴ്ജഗത്തെ
യാരറിവാരന്തഅറിവുതയം—ചുരിയൻകാ
ണുന്നീഴലൈക്കെടുത്ത ഉച്ചിയിലെവൂനമാ
പൊന്നാരവത്തെ കളൈന്തും.

സത്ത്ചിത്ത് ആനന്ദത്തിലാണ് അന്ധകാരം ഇരിക്കുന്നത്. കൂരിരുളിൽ മിന്നാമിനിപ്പൂച്ചിപോലുള്ള ജഗദ്വാഴ്കയിൽ കൂരിരുളായിരിക്കുന്ന് ജഗത്തിൽ തന്റെ ആത്മവൈഭവമാകുന്ന മിന്നാമിനുങ്ങുകൾ കാണുന്നു.

**ശ്ലോകം 11**

ഉലകത്തെ മായാവുടലൈ പൊയ്യെൻറാ
ലലകൈത്തേർപോലറിവതല്ലാൽ—വിലകി
ത്തുടൈത്തൊഴിത്തലാകുമോ സ്വപ്നത്തീച്ചൂഴ്താൽ
കഴക്കവിടംജാഗ്രംപോർകാൺ.

ലോകം ജഡം ഇവയെ കള്ളമാണെന്ന് അറിഞ്ഞ് പിശാചുകൊണ്ടിരിക്കുന്ന ഒരുവന് സ്വബോധം വരണമെങ്കിൽ അതിനെ ഒഴിക്കണം. അല്ലാതെ വേറെവല്ലതും ചെയ്താൽ അതു ഭ്രാന്തി അല്ലാതെ പിശാച് ഒഴിയുകയില്ല. അതുപോലെ ലോകജഡങ്ങളെ അസത്താണെന്ന് അറിഞ്ഞാൽ പോരാ. അപരോക്ഷമായി അറിയുന്നതിന് വഴിയാംവണ്ണം ചിന്തിക്കണം. അതല്ലാതെ ദുഃഖകാരണം അറിഞ്ഞ് അവയെ തുടച്ചുകളയാം എന്നോ മറ്റോ വിചാരിച്ചാൽ എന്തുഫലം? സ്വപ്നത്തിൽ തീകൊണ്ടു ചൂഴപ്പെട്ടിരിക്കുന്നവന് അതിൽനിന്നും മുക്തനാവാൻ ഉണരുക എന്നുള്ളതല്ലാതെ മററു യാതൊരു നിവാരണവും ഇല്ല. അതുപോലെ നമ്മുടെ സത്തുചിത്താനന്ദമാകുന്ന സ്വരൂപത്തിനെ സ്വപ്നത്തീപോലെ ചൂഴ്ന്നിരിക്കുകയാണ് ലോകജഡം. അതിനു അതിൽതന്നെ നിവാരണത്തിന് അന്വേഷിക്കാതെ തന്നെ ഉന്നിയിട്ടു വിചാരിച്ചാൽ വിവേകോദയം ഉണ്ടാകയും ഉണർന്നപ്പോൾ എന്നപോലെ ദുഃഖകാരണങ്ങൾ ഏററം അസത്താണിപ്പോകുകയും ചെയ്യുന്നു.

**ശ്ലോകം 12**

പൊയ്യെൻർവാർത്തൈയെപ്പൂരൈയറുമെയ്യാനാൻ
മെയ്യെൻപതുതേടവേണ്ടുമോ—മൈഇരുളൈ
ത്തീർത്തവെയിലൈ തിരുമ്പിഅശൈത്തുള്ളമൈത്തു
പ്പാർത്തിലെൻ സന്തതം വൈയപ്പായി

മെയ്യിരുളൈ—മയക്കമൊയ ഇരുളിനെ

**ശ്ലോകം 13**

വേണ്ടാപിറപ്പെൻറവാർത്തയിനിൻമെയ്വിട്ട
ന്തീണ്ടാതതിലൈ തെരിയാതോ—കാൺപീ
രുടമ്പുമികൈയെൻറിലാമൈയേനോൻപെ
ൻറടങ്കവടങ്കിനാരൈ.

പിറപ്പുവേണ്ടാ എന്ന വാർത്തയിൽ തന്റെ സ്വരൂപസാക്ഷാത്കാരത്തിന് ഉതകുന്നസാധനം അടങ്ങുന്നില്ല. എന്തെന്നാൽ നിന്റെ സ്വരൂപത്തിൽ നിന്നുതന്നെ നിനക്കറിയാമല്ലോ. സ്വരൂപത്തിനെ അറിയുമ്പോരം തന്നെ തനിക്ക് ജനനമരണം ഇല്ലെന്ന് അറിയുന്നു, എന്റെ സ്വരൂപത്തെ വിട്ട് അന്യമായിട്ട് എനിക്ക് ജനനമരണത്തെ ഉണ്ടാക്കുന്ന ഒരു ജഡം ഇനിയില്ലായെന്ന ഒരു നോൻപ് നീ കൊള്ളുമ്പോരം ഈ ശരീരാദിജഗത്ത് അടങ്ങിപ്പോയി. തന്റെ സ്വരൂപം അഭിമാനസ്വരൂപം വിഷയം ഇത്രയും വേണ്ടാപിറപ്പ് എന്ന വാർത്തയിൽ അടങ്ങിയിരിക്കുന്നു.

## ഏഴാം അധ്യായം തുറവ്

**ശ്ലോകം 1**

തേടപ്പെട്ടും പൊരുളൈ ച്ചിക്കനവാകപ്പുതൈത്തു
കോടിക്കൊരുനിമിടംകൊള്ളുകിനും—കൂടാത
വാണൈള്ളവീൺ കഴിക്കുമാനിടരൈപ്പോൽമയക്കം
പൂണാർപൊയ്കണ്ട് തുറപ്പോർ.

മായ തന്റെ സ്വരൂപത്തിൽ നിത്യനിവൃത്തമായിട്ടുള്ളതാണെങ്കിലും അതുകളിൽ തന്റെ സച്ചിദാനന്ദം തേടിയതുമൂലം ശരീരാദി പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു. നാം സച്ചിദാനന്ദമാണെങ്കിലും തന്റെ പ്രമാദംകൊണ്ട് തന്റെ സ്വരൂപത്തെ താൻ നോക്കിയതുകൊണ്ടാണ് മായയും ഈശ്വരനും ഉണ്ടായത്. ആ സ്വരൂപത്തെ അന്വേഷിച്ചതുമൂലം ഉണ്ടാകപ്പെട്ട ശരീരാദികരം താൻ തേടപ്പെട്ടവയാണെങ്കിലും ഇങ്ങനെ കഴിഞ്ഞുപോകുമ്പോരം പെട്ടെന്ന് അവ പുതയ്ക്കത്തക്ക നിലയെ പ്രാപിക്കുന്നു. ഇങ്ങനെ ഒരുകോടി സംഭവങ്ങരം നമുക്ക് ദൃശ്യമായിക്കൊണ്ടിരിക്കുന്നു.

മായാകാര്യങ്ങരം തന്റെ സ്വരൂപത്തിൽ പ്രവേശനമില്ലായെന്നറിഞ്ഞ് തന്റെ സ്വരൂപസാക്ഷാത്കാരമായ സച്ചിദാനന്ദം ശരീരാദികളിൽ പ്രതി

ഫലിച്ചതുകൊണ്ടുമാത്രമേ അവയ്ക്കും ചേതനഭാവമുള്ളു എന്ന് അറിയാതെ ജീവിതത്തെ വെറുതെ കഴിക്കുന്നവരെപ്പോലെ അല്ലാതെ ഒരു വിധിവശാലെങ്കിലും തന്റെ സ്വരൂപത്തെ അറിയാൻ കഴിയുന്ന ഒരുവന് അവനിൽ ശരീരാദി കൂടുന്നതല്ല (ബന്ധിക്കുന്നതല്ല) എന്നറിഞ്ഞ് മൂർഖരെപ്പോലെ സംശയം സംഭവിക്കാതെ ഇരിക്കുന്നവരാണ് യഥാർത്ഥം അറിഞ്ഞതുറവി.

**ശ്ലോകം 3**

പട്ടിനത്തു പ്പിള്ളൈയിനൈ പത്രകിരിയൈപ്പുരവി
വിടുവിടമാട്ടാർ വെറുവീടർ—വെട്ട
വെറുവെളുവെനായ്കണ്ട വേന്തർ വനായ്പാർത്തു
മുറുമുറുവതെ കാട്ടുവോമേ.

ശരീരാദിയിൽ അഭിമാനംകൊണ്ട് വാഴുന്ന കാലത്ത് ഇതിന്റെ ആധാര അധിഷ്ഠാനദ്രഷ്ടാവ് താൻതന്നെ എന്നും തന്നെക്കൂടാതെ ഇവ ഉണ്ടാകാനോ മറയ്ക്കാനോ കഴിയുന്നില്ലായെന്നും ജനനമരണ സംസാര ദുഃഖം നൽകുന്നതിനു കഴിയുന്നതല്ലായെന്നും അറിഞ്ഞ് ഈ ശരീരാദിയെ വെറുംവീടായി കരുതിയിരുന്നതുറവി പട്ടണത്താരേയും ഭർത്തൃഹരിയേയും പോലെ വിടുന്നതല്ല.

അന്തഃകരണവൃത്തികൾ ശരീരത്താൽ യാതൊന്നു പ്രേരണ ചെയ്യുന്നോ അതിനെ വിടുകയും ആത്മാകാരവൃത്തിക്ക് അനുകൂലിക്കുന്നവയെ സ്വീകരിക്കയും ചെയ്യണം. അതിനു വിടുവിട എന്നപദം ഉപയോഗിച്ചു.

പട്ടണത്താരെ തൂക്കാൻ പോകുമ്പോൾ അദ്ദേഹം തനിക്ക് ഇങ്ങനെ സംഭവിക്കുന്നതിനെപ്പറ്റി ക്ലേശിച്ചു പാടി. സർവവും ഉപേക്ഷിച്ചിട്ട് തന്റെ സ്വരൂപസാക്ഷാത്കാരത്തിന് ഉപകരിക്കുന്നതിനായി മാത്രം തന്റെ ശരീരത്തെ വെച്ചുകൊണ്ടിരുന്ന പട്ടണത്താർ ശുഷ്കമായ അസ്ഥിയെ കടിക്കുന്ന നായയെപ്പോലെയും തന്റെ കൈവശത്തുള്ള എല്ലിനെ അന്യർ അതിനെ തട്ടിക്കൊണ്ടു പോകുമെന്ന് എതിരെ വരുന്നവനെക്കണ്ട് നായ് മുരുമുറുക്കുന്നതുപോലെ ഭർത്തൃഹരിയെ കണ്ടപ്പോൾ തന്റെ സാക്ഷാത്കാരത്തെ തടയുന്നതിനായി ശരീരത്തെ നശിപ്പിക്കയാണെന്നു പറഞ്ഞു.

**ശ്ലോകം 7**

ഒരുമൈയിനാലർപ്പ സുഖമായഴിന്താർ പേരിൻപ
മാമൈയിൻ പോക്കെന്ററിയലാകാതോ—ആമൈ
ഓട്ടിലൊടുക്കുവത നാശമെനനാടി
ഓട്ടിലപ്പോമറിവൈ യെന്തും.

പേരിൻപം എവിടെ ഉണ്ടാകുന്നുവോ അവിടെ അനുഭവിക്കുന്നതു കൊണ്ട് ആത്മാവിന്റെ സ്വരൂപമായിരിക്കും. അന്യമായി ആളില്ല.

ഒരിടത്തുണ്ടായി വേറ് ഒരുവൻ അനുഭവിക്കുന്നതുപോലെ ചിററിമ്പം. മായയുടെ അടയാളംകൂടെ ചേർന്നിരിക്കും. തേനിൻ പോടുപോലെ.

പ്രിയത്തിന് തന്നെത്താൻ അനുഭവിക്കയുണ്ടാകുന്ന വൈഭവം പേരിമ്പം. പേരിമ്പംതന്നെ ചിററിമ്പം. ഉപാധിമൂലം അപൂർണ്ണമാക്കപ്പെട്ടതിനാൽ ചിററിമ്പം—പ്രിയം വ്യക്തിസ്വരൂപം അടങ്ങിയിരിക്കയാൽ ഇമ്പം അല്ലാതെ മറ്റൊന്നും കാണുകയില്ല. അനുഭവിക്കുന്ന ആളിന്റെ സ്വരൂപം ഇമ്പം. ഇമ്പം തന്നിൽതന്നെ നിന്ന് താൻ തന്നെ അനുഭവിച്ച് താനാകുന്നത് പേരിമ്പം. അനുഭവിക്കുന്നത് യാതൊരു വൃത്തിയും കൊണ്ടല്ല. വൃത്തി ഉണ്ടെങ്കിൽ അതും ഇമ്പമായ വൃത്തിതന്നെ. ഇങ്ങനെയുള്ളത് അടയാൻ ആരെങ്കിലും ഉണ്ടെങ്കിലും അവനും ആ സ്വരൂപത്തിലായിരിക്കും. ഉദാ:— ചിത്തിരതിരുനാളിനെ കാണാൻ പോകുന്ന ആൾ അദ്ദേഹത്തെപ്പോലെ ഇരിക്കും. പേരിമ്പാനുഭവത്തിൽ രണ്ടെന്നു ഭേദമില്ല. പേരിമ്പം വേറെ ചെടിക്ക് ഉണ്ടായി എന്നു പറഞ്ഞാൽ നമ്മെ കാണാൻ വന്ന ആളിനു ആവശ്യമുള്ളതു ചോദിക്കുമ്പോൾ അവയെല്ലാം "ഞാൻ തന്നെ അനുഭവിച്ചു കൊള്ളണം" എന്നു പറയുന്നത് എത്ര അർത്ഥശൂന്യമോ അതുപോലിരിക്കും. ഇതു നമുക്ക് ഉണ്ടാകാമോ? ആകാം. ഏററവും വ്യാപ്തമാകയാൽ ഇന്നാർക്കെ ഉണ്ടാകുമെന്നോ ഇന്നപ്പോഴെ ഉണ്ടാകുമെന്നോ ഉള്ള നിയമമില്ല. ഇതു ഞാൻ അറിയാത്തതെന്ത്? പ്രശ്നം.

ചോ:- ഇമ്പം അറിയാമോ?

എന്താണെന്നാകെ. എന്താണെന്നാകെ എന്നതിൽ പേരിമ്പത്തിൽ നിന്നുകെട്ടി ഇടയ്ക്കിടയ്ക്ക് അനുഭവിക്കുന്നു. അതു ചിററിമ്പമായി. ചിററിമ്പമായി അനുഭവിച്ചത് പേരിമ്പമാണെന്നും ഭ്രാന്തിമൂലം ചിററിമ്പമായി കണ്ടുവെന്നും പേരിമ്പംതന്നെ മതിലായി മറച്ചുവെന്നും അറിയുമ്പോൾ ചിററിമ്പംതന്നെ പേരിമ്പമായി അറിയപ്പെടും. പേരിമ്പത്തിൽ സംഭവിച്ച ഭ്രാന്തി നിത്യനിവൃത്തമാണ്. എപ്പോൾ സംഭവിക്കുന്നോ അപ്പോൾ അനുഭവിക്കാൻ ആശ ഉണ്ടാകുന്നു. പേരിമ്പത്തിൽനിന്നും പേ[illegible]മായ ആശയെഴുമ്പി പേരിമ്പത്തെ നോക്കിയപ്പോൾ ആശമൂലം അല്പകാലമായി കണ്ടതാണ് ചിററിമ്പം. ഈ ആശ എവിടെനിന്നും ഉണ്ടായി? പേരിമ്പത്തിൽനിന്നും. വൃത്തിസംഭവിച്ചപ്പോൾ വൃത്തിയുടെ ഏററവും അടുത്തിരിക്കുന്നതിനെ കാണാതായി. ഉദാ: Ice water and Ice. എപ്പോഴും ഇമ്പം തുടർന്നിരിക്കണമെന്ന് എന്നിൽനിന്നും ആശ ഉണ്ടായി. ആശ എന്നിൽ നിന്നാകയാൽ ആശ ഇമ്പസ്വരൂപമായി ഇരിക്കണം. ഈ ആശ കൊണ്ട് ചിററിമ്പം അനുഭവിക്കുന്നു. ഉററുനോക്കിയാൽ ആശയും ചിററിമ്പവും ഇമ്പംതന്നെ. ചിററിമ്പം ആശയാകുന്ന മറവിൽകൂടെ അനുഭവിക്കുന്നതുകൊണ്ടാണ് ചിററിമ്പമായത്. ചിററിമ്പത്തിനു കൂടെയും പദാർത്ഥങ്ങൾ ആവശ്യമില്ല. ഉദാ:- ഊണുകഴിഞ്ഞാൽ വീണ്ടും കഴിക്കാൻ ഇഷ്ടപ്പെടുന്നില്ല.

ചിററിമ്പം ആശയെക്കൂടെ ഇമ്പമാക്കി കണ്ടതുമൂലം സത്തും ചിത്തും ആശയുംകൂടെ ഇമ്പമാകയാൽ ചിത്തുകൂടെ അതിരില്ലാതെ പ്രകാശിച്ചത് പരമാനന്ദം. അന്തഃകരണത്തിൽകൂടെയാണ് പേരിമ്പം പുറത്തേക്കുവന്ന് ചിററിമ്പമായിത്തീരുന്നത്. അപ്പോൾ പദാർത്ഥഭാവത്തെക്കൊള്ളുകയാൽ പദാർത്ഥത്തിൻെറ സംസ്ക്കാരഭാവംകൂടെ ഉള്ളതുകൊണ്ട് ഈ ഇമ്പത്തിന് തടസം സംഭവിക്കയും പേരിമ്പചിററിമ്പങ്ങൾ രണ്ടായിത്തീരുകയും ചെയ്യുന്നു. പുറത്തേയ്ക്കു വന്ന കരുത്തുതന്നെ അകത്തേക്കു പോകുന്നെങ്കിലും സംസ്ക്കാരഭാവം തുടരുന്നതിനാൽ തടസ്സം ഏർപ്പെടുന്നു. സംസ്കാരഭാവം അകത്തു പോകുന്നില്ലായെങ്കിലും അകത്തുപോകാൻ വൈഭവമുള്ളവൻ പദാർത്ഥത്തെനോക്കിക്കൊണ്ടുപോകുന്നു. ഇങ്ങനെ അകത്തും പുറത്തുമായ സഞ്ചാരത്തിൽ അകത്തു പ്രവേശനമില്ലാതായിത്തീരുന്നതാണ് മരണം.

നാം വെറും ജഡന്മാരായിട്ടു ജീവിക്കാതെ വിവേകംകൊണ്ടും ഗ്രന്ഥപാരായണംകൊണ്ടും ഉത്തമസംസർഗംകൊണ്ടും ജ്ഞാനത്താൽ തൻെറ സ്വരൂപസാക്ഷാത്കാരത്തെ ഓരോരുത്തരും പ്രാപിക്കണം — അല്ലെങ്കിൽ അനന്തമായ ജനനമരണ സംസാരദുഃഖം അനുഭവിക്കേണ്ടിവരും.

**ശ്ലോകം 8**

ഉതയം തൊഴപ്പോവർക്കുള്ളും പുറമ്പും
പുതയവൊളി വീശുമാപോലെ–പതിമോകി
ത്തീക്കാട്ടിലെ കൊടുക്കച്ചെൻറവാ കണ്ടക്കാ
താക്കാതതന്റേറാതവം.

പതിമോകി = ആത്മസാക്ഷാത്കാരത്തിന് ആശിക്കുന്ന ജീവൻ:

തീക്കാട്ടിലേ = വിറകിൽ അഗ്നി ചാമ്പൽകൊണ്ടു പുതഞ്ഞതുപോലെ ജീവൻ ആത്മാവിൽ പുതഞ്ഞുപോകുന്നു. വിറകുതീർന്നിട്ട് അഗ്നി പോലെ നിൽക്കണമെന്നത് അഖണ്ഡാകാരം.

സൂര്യോദയം തൊഴാൻ പോകുന്നവർക്ക് സൂര്യോദയം കാണണമെന്നു വികാരം ഉണ്ടായപ്പോൾതന്നെ ഒരു പ്രകാശമുണ്ട്. ഉദയം തൊഴണം എന്നൊരു വൃത്തി അന്ത്കരണത്തിൽ സംഭവിക്കയും അന്തഃകരണം ബാഹ്യത്തിൽ സൂര്യനെ കാണുന്നു. അന്തഃകരണവൃത്തി ഇന്ദ്രിയദ്വാരാ ബാഹ്യ പദാർത്ഥങ്ങളെ പ്രത്യക്ഷപ്പെടുത്താൻ ശ്രമിക്കുമ്പോൾ സ്വതവേ മായാവരണമായ പദാർത്ഥങ്ങളെ ആവരണം മാററി പ്രത്യക്ഷമാക്കുന്നു. എന്നാൽ പദാർത്ഥങ്ങളെ പ്രത്യക്ഷപ്പെടുത്താൻ പ്രകാശംകൂടെ ഉണ്ടെങ്കിൽ ആവരണം മാറേണ്ട ആവശ്യമില്ലാതെ സമീപവസ്തുക്കളേയും നമ്മേയും നമ്മുടെ വൃത്തിയേയും പ്രകാശിപ്പിക്കയും വൃത്തിക്കു കാരണമായ സാക്ഷി ഉദയത്തെ അറിഞ്ഞുകൊള്ളുകയും ചെയ്യുന്നു. ഉള്ളും പുറവും ഏകോപിച്ചു പ്രകാശിക്കുമ്പോൾ ഉള്ളും പുറവും ഇല്ലാതെ പോകുന്നു. പുതിയ ഒളി വീശുന്നു.

തന്റെ സകല ആശയും സാധിച്ച് തന്റെ പ്രിയത്തെ എല്ലാറ്റിനേയും പ്രിയം എന്നു തോന്നുന്ന ഒരാൾ തന്റെ പ്രിയമായ ഭർത്താവിന്റെ മരണത്തോടുകൂടെ താനും പ്രിയത്തിനോട് (ഭർത്താവിനോട്) ചേരാൻ ആഗ്രഹിക്കുന്നു. ഇവിടെ പ്രിയത്തിനു ഇച്ഛ ഉണ്ടാകയാൻ ഇച്ഛമൂലം തന്നെ പ്രിയം തടഞ്ഞുപോയി. ഇച്ഛയെ മാറ്റിയിട്ട് പ്രിയത്തെ ആവരണരഹിതമായി ആരുതരുന്നുവോ അതാണു പതി. നമുക്ക് ഉള്ളും പുറവും ആയ ആവരണവിക്ഷേപത്തെ നൽകിയ ഈശ്വരൻ ഇമ്പവും ആവരണവും ഒരേ സമയം സൃഷ്ടിച്ചിരിക്കുന്നതിനാൽ ആവരണത്തെ മാറ്റി ഇമ്പത്തെ തരാൻ സദാ കാത്തിരിക്കുന്നു.

ചിതയിൽകൊണ്ടുവെച്ച ഭർത്താവ് അരൂപമായിപ്പോയതുപോലെ ഭഗവാൻ തന്റെ വൈഭവംമൂലം രൂപീകരിച്ചിരിക്കുന്നതല്ലാതെ അരൂപിയാണ്.

നാം നമ്മുടെ അന്തഃകരണംമൂലം ശരീരാദിജഗത്തിൽ ഇടവിടാതെ പ്രിയം അന്വേഷിച്ചുകൊണ്ടിരിക്കുന്നു. അന്വേഷണം മൂലം എല്ലാം അസ്ഥിരമാണെന്നു കാണുകയും ഏതോ ഒരു സ്ഥിരതയെ ഉന്നിയാണ് ഈ അസ്ഥിരത നിൽക്കുന്നതെന്ന് അറിഞ്ഞ് ആ സ്ഥിരമാണ് ഈശ്വരൻ എന്ന് അറിയണം. അസ്ഥിരഭാവം തള്ളുമ്പോൾ സ്ഥിരഭാവം തനിയെ പ്രത്യക്ഷപ്പെടുന്നു. അഹംവൃത്തിയിൽ ആത്മാവ് സ്വയം പ്രകാശമായി പ്രത്യക്ഷപ്പെടുന്നു. പരിപൂർണ്ണനിരാശാഭാവംകൊണ്ട് സ്ഥിരമായിനിൽക്കുന്ന ആണ്ടവൻ സത്ചിത് ആനന്ദസ്വരൂപനായി പ്രത്യക്ഷപ്പെടുന്നു.

ചിതയിൽ ജഡത്തെ നശിപ്പിച്ച് നിരാവരണയായ സ്ത്രീയെപ്പോലെ, അസ്ഥിരഭാവം മുഴുവനും ഒഴിച്ചാൽ യാതൊരു സ്ഥിരഭാവത്തെ പ്രാപിക്കുന്നുവോ അതാണ് തപം.

ഖണ്ഡിക്കാൻ പാടില്ലാത്ത ഉള്ളും പുറവും അഴിഞ്ഞുപോയ ഒരു സ്വരൂപം നമുക്ക് ഉണ്ട്. ആ അഖണ്ഡമായ സ്വരൂപത്തെയും വിട്ടിട്ട് തനിക്ക് തോന്നിയ ഉള്ളുംപുറവും ഒഴിഞ്ഞനില അഖണ്ഡാകാരം കൊള്ളുന്നതല്ല. അതും തള്ളുന്നതാണു തപം.

അഖണ്ഡാലംബനാവസ്ഥയിൽ ചിത്തം
അഖണ്ഡാനന്ദസ്വരൂപമായീടണം
എന്നാകണം.

അഖണ്ഡാകാരത്തെ പ്രാപിക്കുമ്പോൾ പ്രിയം ബാക്കിയാകുന്നു. ആ അഖണ്ഡാകാരവൃത്തിയും കടക്കുമ്പോൾ എതിരററ പ്രിയം മാത്രമായിത്തീരുന്നു.

നിന്റെസ്വരൂപം — ഈശ്വരന്റെ അഖണ്ഡാകാരരൂപത്തിൽ വെച്ചു കൊണ്ടിരിക്കരുത്. എന്തിനായി അഖണ്ഡാകാരരൂപത്തിനെ പ്രാപിച്ചു എന്നു നോക്കണം.

കഠിന മിന്നലിനുശേഷം കൂരിരുട്ടു തോന്നുന്നതുപോലെ പെട്ടെന്നു ണ്ടാകുന്ന സാക്ഷാത്കാരത്തിനുശേഷം ഉണ്ടാകുന്ന തമസ്സിനെ വിവേകം കൊണ്ടു മാററിക്കൊള്ളണം — അതിനായിട്ടാണ് ഈ പദ്യത്തിനു ശേഷം വീണ്ടും പദ്യങ്ങൾ പറഞ്ഞിരിക്കുന്നത്.

**ശ്ലോകം 9**

ഉരമണിനാക്കുകിലുമൊച്ചയെഴിന്നാൽപോലെ
വാമതുപോനിർക്കവെരിതുകാ-ണ്മാനായ്
വളർന്നാവസത്തെയെല്ലാമാളുമെന്നാലോ
ഖളന്തൊറിന്ന് പൊട്ടുതുപോലോ.

നാക്കില്ലാത്തമണി ആട്ടിയാൽ വൃത്തിഭേദം ഭവിക്കുന്നുവെങ്കിലും ശബ്ദം കേൾക്കുന്നില്ല. ഇതുമുക്തന്റെ നില. — ശരീരാദി ജഗത്തിന്റെ ആധാര അധിഷ്ഠാനദ്രഷ്ടാവ് താൻതന്നെയെന്ന് അപരോക്ഷമായി അറിഞ്ഞവർക്ക് ഈ ജഗത്തു തോന്നിയാലും തോന്നാതിരിക്കും. ഉദാ:— വെള്ളക്കമലിനകത്ത് ചുവന്നവർത്തിവെച്ചതുപോലെ. അതിൽ തട്ടാനുദ്ദേമില്ല. അതുപോലെ ജ്ഞാനി ശരീരാദിജഗത്തിനെ കാണുമ്പോഴുംതന്നെ സച്ചിദാനന്ദത്തെ കണ്ടുകൊണ്ടിരിക്കും. എന്നാൽ ഇപ്രകാരം നിൽക്കുന്നത് പ്രയാസമാണ്. ഇപ്രകാരം നില്ക്കുന്നുവെങ്കിൽ അഹംഭാവത്തിൽ ഇദം എന്നുള്ള അജ്ഞാനവെയ്പിനെ വിവേകമാകുന്ന മരക്കാലുകൊണ്ട് അജ്ഞാനമെല്ലാം അളന്ന് എറിഞ്ഞതുപോലെ ഇരിക്കും. ഉദാ:— എത്രയോ വലുതായ സൂര്യൻ ദീപ്തിമത്തായി പ്രകാശിക്കുന്നുവെങ്കിലും രണ്ടു കണ്ണും പൊത്തിയാൽ എന്നപോലെ.

വിവേകോദയം ഫലാപേക്ഷകൂടാതെ ആകുമ്പോൾ ആണ്ടവന്റെ സ്വരൂപമായ നിരാശാസ്വരൂപത്തിലാകും:

ആത്മസ്വരൂപത്തെമാത്രം ലാക്കാക്കി ജീവൻ എന്ന നാക്കില്ലാത്ത മണി ആട്ടിയാൽ ശബ്ദം ഇല്ലാത്തതുപോലെ ജ്ഞാനിയുടെ നില. ആത്മാവിൽ മറയായ തട്ടിയായ ജഡം ഉണ്ടെങ്കിൽ മാത്രമേ ജീവൻ എന്നു ഘോഷിക്കാൻ തരമുള്ളു.

ആത്മാവ് ജീവാകാരത്തെക്കൊണ്ടത് നാവുള്ളമണി
ആത്മാവ് ആത്മാകാരത്തെക്കൊണ്ടത് നാവിഴന്നമണി.

ഇങ്ങനെ സാക്ഷാത്കരിച്ചാൽ വ്യാപ്തമായി ശരീരാദിജഗത്തിന് എവിടേയും നിൽക്കാൻ നിവൃത്തിയില്ലാതെ വരുന്നു. അപ്പോൾ നാമരൂപങ്ങൾ മുഴുവനും വിവേകമാകുന്ന മരക്കാലുകൊണ്ട് അളന്നു എറിഞ്ഞതുപോലെ ആകുന്നു.

**ശ്ലോകം 10**

തനുവാദിനാങ്കിനുക്കും ശാർവഴിഞ്ഞു ചാവും
നിനെയാതിളൈപ്പാറിനിൻറാൽ—മനൈയാതോ
കാന്തക്കുടത്തൂശികാററാറ ദീപമെന
ആനന്തത്തുവങ്കളയലാം.

കാന്തക്കുടം—നീ: സൂചി—ജഗത്ത്. നിൻെറ ഉള്ളിലിട്ടാൽ നിൻെറ ആകാരമാകും.

ജഗത്ത് ശരീരം ഇന്ദ്രിയാദികരണം അല്ലെങ്കിൽ സ്ഥൂലം സൂക്ഷ്മം കാരണം തുര്യം പരിപൂർണ സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന താൻ. സ്ഥൂലം. ഇവകരം ഇട്ട് ഇരിക്കമൂലം പേരിമ്പത്തിനു തഃസ്സവും തൻമൂലം ഭാരവുമായി. ഇതരമായ ഒന്നുകൊണ്ടല്ലോ ഇവ തന്നിൽതന്നെ യാണ് നിൽക്കുന്നത്. താൻ തന്നെ ഇതിനു കാരണം എന്ന് അറിയു മ്പോരം ഇതുകരം അഴിഞ്ഞുപോകും. സാക്ഷാത്കാരം സിദ്ധിച്ചാൽ ഇവ അഴിയുമോ ? ഇല്ല. താൻ ഇതിൽ ചേരുന്നതുകൊണ്ടാണ് ബന്ധവും അനാത്മാകാരവൃത്തിയും ഉണ്ടാകുന്നത്. അതായത് ജനനമരണം. ഇവ വിടുമ്പോരം ആത്മാകാരവൃത്തി അതായത് തൻെറ സ്വരൂപത്തെ കാണു ന്നതുകൊണ്ടുതന്നെ ഇതിനു മറയ്ക്കാൻ നിവൃത്തിയില്ലായെന്ന് അറിയും. ഈ ശരീരാദിയിൽ താൻ വെച്ചുകൊണ്ടിരുന്ന അഭിമാനം നശിക്കുമ്പോരം ഈ ജഗത്ത് ഇരുന്നാലും ഇല്ലെങ്കിലും തനിക്കു ബാധകമാകുന്നില്ല (കാന്തക്കുടത്തിനകത്ത് ഇരുമ്പുസൂചി ഇട്ടാൽ സൂചിയും കാന്തസ്വഭാ വമാകുന്നതുപോലെ). സത്ചിത് ആനന്ദസ്വരൂപമാകുന്ന കുടത്തിന കത്ത് നാമരൂപങ്ങരം കുടത്തിലാകുമ്പോരം ആ ആകാരത്തെ പ്രാപിക്കുന്നു. അഭിമാനരൂപേണ ജീവനെക്കൊണ്ട് സമീപിക്കുന്ന പക്ഷം കാന്തത്തിൻെറ അററത്തുവച്ച സൂചിയെപ്പോലെ അതിനോടു പററി ജനനമരണത്തെ കൊള്ളുന്നു. എന്നാൽ ഈ ജഗത്തിനെ തത്വങ്ങളായി നോക്കുന്നപക്ഷം ഇതിനു വിപരീതമായും കാണാം. കുടവക്കിൽ സൂചി പോലെ.

**ശ്ലോകം 11**

നായലകൈ നെയ്വിരുമ്പിനക്കുവതു നഞ്ചിട്ട
പായസമു മെയ്പരിശം പ വൈമികച്ചായാനീർ
വേട്കൈയശുണമിപം വിട്ടിൽ മീൻ വണ്ടിവയിൻ
സാക്ഷിയെക്കണ്ടോർ തുറവാതാർ.

നായ് വളരെ മൂർച്ചയുള്ളവാളിൽ തേച്ചിരിക്കുന്ന നെയ്യിനെ നക്കി അറി വില്ലാതെ അതിൻെറ നാവിനെ അറുക്കുന്നു. അതുപോലെ നഞ്ചിട്ട പായ സത്തിനേയും പ്രിയംകൊണ്ടു കഴിച്ച് കഷ്ടപ്പെടുന്നു—യാതൊരു പ്രിയംമൂലം നാം വിഷയാദികളെ ഉരംക്കൊള്ളുന്നുവോ അതിൽ പ്രിയംമൂലം കഴിച്ചാൽ ഉണ്ടാകുന്ന വിഷമതകളെ നാം ആദ്യം അറിയു

ന്നില്ല. പട്ടിക്കു നാക്ക് അറുപ്പം നഞ്ചുണ്ടവൻ മരണത്തെയും അടയുന്നതു പോലെ ഫലം. ആദിയിൽ ഇവ്വത്തിനു കാരണമായ സ്ത്രീവിഷയം ബോധത്തിനു കാരണമായ കരുത്തിനെ മയക്കംമൂലം നശിപ്പിക്കുന്നു.

ഖേചരീമുദ്ര എന്നു ഹഠയോഗത്തിൽ പറയുന്നതിനെ അഭ്യസിക്കുന്ന വന് മുഖതേജസ്സ് ഉണ്ടായിരിക്കും. മയക്കമില്ലാതെ തുടരെത്തുടരെ സാക്ഷാത്കാരം ഉണ്ടാകുന്നതിനും ഈ ഓജസ്സു കാരണമാകുന്നു.

സുഖം ഉണ്ടാകണം എന്നുള്ളതു കൊണ്ടിട്ടാണ് സകല ആശയും ഉണ്ടാകുന്നത്. അങ്ങനെ ഉണ്ടായാൽ ദാഹം തീർക്കാൻ മരുഭൂമിയിലെ കാനൽ ജലം ഉപകരിക്കുമോ ?

ആനന്ദാനുഭവം ഒരിക്കൽ ഉണ്ടായാൽ അത് നശിക്കാതെ തുടർന്നുനിൽക്കുന്നതാണ്. യാതൊരു ഉപാധിയാലും മാറു പെടാത്ത നിർമലവും വ്യാപകവും ആയ പേരിമ്പം അതിനെത്തന്നെ നോക്കിയതുമൂലം വൃത്തി ഉണ്ടാകുന്നു—വൃത്തി ആനന്ദത്തെ വിട്ട് അന്യമായിത്തീരുന്നു. വൃത്തി ആശമൂലം ആകയാൽ ആനന്ദലാഞ്ഛനയായി മാറുകയും അതിനു ചിററിമ്പമെന്നു പറയുകയും വൃത്തിമൂലം ഉണ്ടാകയാൽ നശ്വരമായിത്തീരുകയും ചെയ്യുന്നു. ഈ ചിററിമ്പത്തിൽ സംസ്കാരരൂപത്തിൽ സംസാരഭാവത്തെ കൊള്ളുന്നു. അപ്പോൾ അതു വിഷരൂപേണ ശരീരത്തിൽ പ്രവേശിച്ചിട്ട് ജനനമരണത്തിനു കാരണമാകുന്നു. അങ്ങനെ ചിററിമ്പത്തിൽകൂടെ ഓരാം പേരിമ്പത്തെ അടയാൻ ശ്രമിച്ചാൽ കാനൽജലം കുടിച്ച് ദാഹം തീർക്കാൻ ശ്രമിക്കുന്നതുപോലെ ഇരിക്കുന്നു.

നാം അനുഭവിക്കേണ്ട സാധനം എന്ത് ? അത് അനുഭവിക്കേണ്ട നമ്മുടെ സ്വരൂപം അത് ഇരിക്കുന്ന വസ്തുവിൻെറ സ്വരൂപം ഇവയെല്ലാം നാം വഴിയാംവണ്ണം അറിയണം. എനിക്കു സുഖം ഉണ്ടാവണമെങ്കിൽ അത് വിട്ടുമാറാതെ ഇരുന്നാൽ പിന്നെ സുഖം വേണമെന്നു തോന്നുന്നതല്ല. ശരീരസുഖം നിത്യമാണോ ? സദാമാറിക്കൊണ്ടിരിക്കുന്നതിനാൽ നിത്യമല്ല അതിൽ നാം പകർന്നുകൊണ്ടിരുന്നാൽ ജനനം മരണം എന്ന സംസ്കാരഭാവം കൊള്ളുന്നു. അതുകൊണ്ട് പേരിമ്പമാണ് വേണ്ടതെങ്കിൽ നിത്യമായതായിരിക്കണം. അങ്ങനെയാണെങ്കിൽ അത് മാററമില്ലാത്തതായി ഇരിക്കണം.

ഈ വൃത്തി ഭ്രാന്തിയാണെന്ന് ആര് അറിയുന്നുവോ അവൻെറ വടിവ് അറിവേ വടിവായിരിക്കുന്നു. അവൻ സമഷ്ടിയായ ഈശ്വരനിലും വ്യഷ്ടിയായ ജീവനിലും ഉള്ള സമഷ്ടിവ്യഷ്ടി ഭാവങ്ങളെ അററവനായി ഇരിക്കും.

അപ്പോൾ പേരിമ്പം തനിക്ക് ഉണ്ടാവണമെന്ന് ഇടവിടാതെ തനിക്ക് തോന്നിക്കൊണ്ടിരുന്നതുകൊണ്ടുമാത്രം അത് മായ്ക്കപ്പെട്ടുപോയി. എനിക്ക് അറിയുവാനായി ഉണ്ടായ ആശമൂലമാണ് സാക്ഷാത്കരിക്കാത്തത്.

ശരീരാദിജഗത്തിനെ (ഇതിനെ) ചേതനനാക്കിക്കൊണ്ടിരിക്കുന്ന ആത്മാവ് അതിൽനിന്നും ഒഴിഞ്ഞിട്ട് അതിഹർഷം (അമിതമായ സന്തോഷം) കൊണ്ട് കരയും. ഈ കണ്ണുനീര് അല്ലാതെ യാതൊരു വിധത്തിനാലും ശരീരാദിജഗത്തിനെ മായ്ക്കുവാൻ കഴിയുന്നതല്ല. ഒരേമാത്രയിൽ കരയുകയും ചിരിക്കുകയും ചെയ്യുന്നതിൽനിന്നും ഉല്പത്തിയാകുന്ന സുഖം എവിടെയെല്ലാം സ്പർശിക്കുന്നുവോ അവിടമെല്ലാം സച്ചിദാനന്ദമയമാകുന്നു.

ആശയല്ല ക്ലേശത്തിനു കാരണം. [illegible] ആണ്. നിർവഹിക്കലുമല്ല. അവിടെ ആണ്ടവനെ [illegible] ഇണ്ടിട്ട് വിശക്കുന്നുവെന്നു പറയുന്നതു [illegible] സച്ചിദാനന്ദത്തെ കൊണ്ടിട്ട് അതിനായി ക്ലേശിക്കുന്നുവെന്നു [illegible] ഉന്മാദി? പഴവും പർപ്പടവും എടുത്ത ശിശുവിന്റെ കൊതി [illegible]

സാക്ഷാത്കാരത്തിനുവേണ്ടി ഒന്നും ചെയ്യേണ്ട. അതിനെ [illegible] തിരിക്കാൻ മാത്രം ചെയ്യുവിൻ. ഈ ജഗത്തിൽ വൃത്തികളുടെ നാം [illegible] മ്പോൾ ശബ്ദം കേട്ടാൽ മയങ്ങിയിരിക്കുന്ന കുയിലിന്റെ സ്വഭാവത്തെക്കൊണ്ട പുള്ളിനെപ്പോലെ ഇരിക്കും. മധുരമായി പാടിയാലും ഇത് മയങ്ങിയിരിക്കും. അപ്പോൾ അതിനെ പിടിക്കാം.

**ശ്ലോകം 13**

കുരങ്കിർതുണിച്ചികുടുമ്പക്കുഴാതും
പെരുംകുപ്പയിൽ കരടിപ്പുണ്ടും പൊരുതുറവോ
കാലനും തീയും കടലുമിരുകല്ലുമായ്
മേലുനരകായ് വിടും.

ഒരു കുടുംബത്തിലുള്ളവർ തമ്മിൽ ഭിന്നിച്ചാൽ ആ കുടുംബം നശിക്കുന്നു. അപ്പോൾ അനേക കുടുംബങ്ങൾ ഒന്നിച്ചു ഭിന്നിച്ചാലോ? അതുപോലെ ഒരു ശരീരത്തിൽ ഇന്ദ്രിയങ്ങൾ ചെയ്യുന്ന അനർത്ഥം പറഞ്ഞറിയിക്കുവാൻ നിവൃത്തിയില്ലാതിരിക്കുമ്പോൾ അനേകശരീരങ്ങൾ ഒന്നിച്ചു ചേർന്നാലുള്ള കഥ എങ്ങനെ ഇരിക്കും ?

കരടി ഏതെങ്കിലും ഒന്നിനെ പിടിച്ചാൽ അതിനെ കൊന്നല്ലാതെ വിടുകയില്ല. അതുപോലെ വിവേകവും ഈശ്വരഭക്തിയും ഇല്ലാത്ത ഒരു സ്ത്രീയും കൂടെ കുടുംബത്തിൽ ചേർന്നാലോ? കാലനെ കെട്ടിപ്പിടിക്കുക, അഗ്നിയാൽ ചാടുക, കല്ലുമലയെ ആശ്രയിക്കുക മുതലായവ ചെയ്യുന്നതിനു സമമായിരിക്കും ജീവിതം.

നാം എന്തിനെയാണ് തുറക്കേണ്ടത് എന്നാൽ താൻ ആണെന്ന ഭാവത്തിൽ ഇന്ദ്രിയങ്ങളോടുള്ള ചേർച്ചയെയാണു തുറക്കേണ്ടത്. ഈ ഭാവം വിട്ടാൽ ശരീരാദിപ്രപഞ്ചത്തിനു നമ്മെ ദുഃഖിപ്പിക്കാൻ കഴിയുന്നില്ല. സുഷുപ്തിയിലെന്നപോലെ ഇന്ദ്രിയങ്ങളോടുപററുതൽ ഇല്ലാതിരിക്കണം.

## ശ്ലോകം 16

കട്ടുനെകിത്തുവിട്ട കള്ളനെപ്പോൽ കങ്കുലിർ പോയ്
വെട്ടുകളത്തിൽ വെരുവിനർപോൽ---മുട്ട
ത്തൊടർന്ന പടതെപിടിച്ചെത്തു [illegible]
ലടങ്കത്തുറന്തെകുവാർ

സാക്ഷാത്കാരത്തിനുശേഷം തുറവികൾ എങ്ങനെ ഇരിക്കുന്നു? നമുക്കു തന്നിട്ടുള്ള സച്ചിദാനന്ദത്തെ മറന്ന് ശരീരജഗത്തിൽ നാം മറ്റൊരു സ്വരൂപത്തോടുകൂടെ സ്ഥിതി ചെയ്തുകെട്ടുപെട്ടുപോകുന്നു. ആണ്ടവന്റെ ദയവുമൂലം ശരീരത്തെ അല്പകാലം തരാതിരുന്നിട്ട് വീണ്ടും തരുന്നു. ശരീരാദികൾ ദുഃഖമാണെന്നു അറിയുമ്പോൾ അവന് ബ്രഹ്മാകാരവൃത്തിയും അതിൽ നിന്നും ആത്മാകാരവൃത്തിയും തൻമൂലം സച്ചിദാനന്ദ അനുഭവവും സിദ്ധിക്കുന്നു. ഇതുപോലെ പിശാചു ബാധിച്ചവനെ മന്ത്രതന്ത്രാദികൾമൂലം ഒഴിക്കുമ്പോഴത്തെപ്പോലെ തന്റെ യഥാർഥ നിലയിൽ സ്ഥിതിചെയ്യുന്നു. പിശാചിനെ ഒഴിപ്പിക്കാൻ ധൂപദീപശബ്ദങ്ങൾ ഉപയോഗപ്പെടുത്തുന്നതുപോലെ ആത്മാകാരവൃത്തിയിലും ശബ്ദം, അഗ്നിതുടങ്ങിയവയെ ദർശിച്ചശേഷം തന്റെ സ്വന്ത സച്ചിദാനന്ദമായി സ്ഥിതിചെയ്യുന്നു.

ശരീരാദിജഗത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുമ്പോൾ ഉണ്ടാകുന്ന അനാത്മാകാരവൃത്തിയിൽ നിന്നും ഉണ്ടാകുന്ന ജനനമരണസംസാരം കൊണ്ട് ഓടുമ്പോൾ ഈശ്വരനാൽ അയക്കപ്പെടുന്ന ആത്മാകാരവൃത്തി വന്ന് അനാത്മാകാരവൃത്തിയെ പിടികൂടുന്നു. നമ്മെ പിന്തുടരുന്ന ശത്രുക്കളെ വേറെ ചിലർ എതിർക്കുമ്പോൾ അവർ തമ്മിൽ പോർ നടക്കുകയും നാം ഓടി രക്ഷപ്പെടുകയും ചെയ്യും. അതുപോലെ അനാത്മാകാരത്തെ ആത്മാകാരം ഗ്രസിക്കുമ്പോൾ താൻ മുക്തനായി സച്ചിദാനന്ദമാണ് തന്റെ സ്വരൂപം എന്നു അറിഞ്ഞ് രക്ഷപ്പെടുന്നു.

രണ്ടുവൃത്തികളും കള്ളൻമാർ തന്നെ. അനാത്മാകാരം രാജസതാമസ കള്ളൻ. ആത്മാകാരം സാത്വികകള്ളൻ. എല്ലാവർക്കും കാട്ടിന്റെ അതിർത്തിവരെ പോകാനേ ശക്തിയുള്ളു.

ഒന്നാമത്തേതിൽ ആണ്ടവന്റെ ദയവുമൂലവും രണ്ടാമത്തേതിൽ തീവ്രമായ സാധുചിന്തയും ഈശ്വരചിന്തയും കൊണ്ടുള്ള ആത്മാകാരവൃത്തി മൂലവും മൂന്നാമത്തേതിൽ ഈശ്വരാനുകൂല്യവും (ദൈവാധീനവും) കൊണ്ട് രക്ഷപ്പെടുന്നതുമൂലവും. ഇപ്രകാരമുള്ള മൂന്നു ഉദാഹരണങ്ങൾക്കും ഒരേ അർഥമാണെങ്കിലും അതിന്റെ സാധ്യതകളെ ഇന്നവിധമെന്ന് എടുത്തുകാണിക്കുന്നു.

## ശ്ലോകം 17

ഉടുക്കൈമറന്തവരുക്കൂർകാടെൻറുണ്ടോ
അടുത്തയലാരുണ്ടോപേയാനാൽ—ചുടപ്പോട്ടെ
തിരിട്ടതെല്ലാമിഴന്താർക്കിരുന്ത
പതിയൈക്കൊണ്ടുണ്ടോപയൻ.

വസ്ത്രാഛാദനം അഭിമാനസംരക്ഷണത്തിനാണല്ലോ. ഈ വസ്ത്രാഛാദനം മറന്നുപോയവർക്ക് അന്യദൃഷ്ടി എന്ന് ഒന്നില്ലാത്തതിനാൽ കാടെന്നും നാടെന്നും ഇന്നാർ അയൽപക്കക്കാരെന്നും ഉള്ള ഭേദബുദ്ധി തോന്നുമോ?

തനിക്ക് ഉപദ്രവം നേരിടേണ്ട ശരീരാദി അഭിമാനമെല്ലാം അഗ്നിയിൽ പതിച്ചുപോകയും പേയെപ്പോലെ ഒഴിഞ്ഞുപോകയും ചെയ്യുന്നു. (മരിച്ചുപോയ ഒരാളിന് രാജാവിനെക്കൊണ്ട് എന്തു പ്രയോജനം? ഒരു പ്രയോജനവും ഇല്ലാത്തതുപോലെയാണ് അത്). അഭിമാനം ഇരിക്കുന്ന കാലത്ത് രാജാവിനെപ്പോലെ ശരീരാദികൾക്ക് നമ്മെ ഭരിക്കാം.

ഉടുക്കൈ മറന്തവർ = നിരാവരണർ
മാനിച്ചിടാ മമതഅററവൻ ഒന്നിനേയും
അയലാരുണ്ടോ = അന്യമില്ല.
പിന്നെ ശരീരാദിപേയ്പോലായിരിക്കുന്നു.

ജനനമരണാദികൾക്ക് കാരണമായി തന്റെ സ്വരൂപം പ്രകാശിക്കാതെ ആവരണമായിരുന്നതുകളെല്ലാം ചുട്ടതുപോലായിപ്പോയി.

## ശ്ലോകം 18

തുക്കംചുകമാന ചുട്ടറിവ്കെട്ടവർക്കു
തിക്കുണ്ടോവെങ്കം ശിവാലയമാ—മക്കിനിക്കു
പിച്ചൈപ്പൊതുനിഴനീർപോരിതുവേ പേശാർത്തം
ഇച്ചൈയിരുപ്പേകാന്തത്തെ.

ശരീരാദി ജഗത്തിൽ അഭിമാനിച്ചു കൊണ്ട് ഗൃഹത്തിൽ ഇരിക്കുമ്പോൾ വിവേകംമൂലം ഈ ക്ലേശം അന്യമെന്നും ക്ലേശംമൂലം സുഖത്തെ ആഗ്രഹിക്കുകയും ക്ലേശത്തെ കണ്ടതുമൂലം താൻ സുഖ സ്വരൂപിയാണെന്നും ശരീരാദിയോടു ചേർന്നതുമൂലമാണ് ദുഃഖമായതെന്നും ദുഃഖം കണ്ടതുമൂലം താൻ ദ്രഷ്ടാവായും അവ ദൃശ്യമായും വന്നു. പ്രിയമായത് അപ്രിയത്തിൽ ചെല്ലുന്നതുകൊണ്ട് പാവയ്ക്കയുടെ ഗുണം അതിനോടു ചേർന്ന മററു മലക്കറികളിലും പകരുന്നതുപോലെ സച്ചിദാനന്ദമായ താൻ ശരീരാദിയിൽ ചേർന്നതുമൂലം തന്റെ സ്വരൂപത്തെ ദുഃഖമാക്കുന്നു. സൂക്ഷിച്ചാൽ ഇതും ശരിയല്ലെന്ന് അറിയാം. സച്ചിദാനന്ദമായ താനും ദുഃഖത്തെ തരുന്ന ശരീരാദിയും സാമ്യമില്ല. തന്റെ ശരീരം പഞ്ചഭൂത നിർമിത

മാണ്. പേരിമ്പസ്വരൂപനായിരിക്കുന്ന താൻ ശരീരാദിജഗത്ത് തന്നെ ആശ്രയിച്ച് തന്നിൽ ഇരിക്കുമ്പോൾ വൃത്തികൊണ്ട് താൻ അതിനെ നോക്കിയതുമൂലം വൃത്തിക്ക് അന്യമായി നിൽക്കുകയാൽ തന്റെ പേരിമ്പസ്വരൂപം കാലം ദേശം വസ്തു എന്നു വന്നുപോയി. ഇപ്രകാരം തന്റെ സ്വരൂപം തന്നെ ദൂരമായി സംഭവിച്ചത് ദുഃഖമെന്നു വന്നു. എന്നാൽ ഇവയിൽ ഒന്നിലും ദുഃഖം ഇല്ലെന്ന് അറിയുമ്പോൾ ദുഃഖം സുഖമായിത്തീരുന്നു.

ദുഃഖം സുഖമായി സാക്ഷാത്കരിച്ചതുമൂലം താൻ എങ്ങും വ്യാപകസ്വരൂപമായ നിയമത്തിന് അതീതനായിതീരുന്നു. അവിടെ പ്രാണനും കർമേന്ദ്രിയങ്ങളും മാത്രം ഇരിക്കുന്നതിനാൽ വിശപ്പുണ്ടാകാം. എന്നാൽ ഇന്നയിടത്തു ഇരുന്നു ഉണ്ണുമെന്നു പറയാൻ പാടില്ല. അവരുടെ നില അനിർവചനീയം. അവരുടെ ഇച്ഛ ഏകത്തിലല്ല ഏകാന്തത്തിലാണ്.

**ശ്ലോകം 19**

അങ്കക്കാരൻറുതിപ്പുനാവിചുവൈയാനതുവും
ശിങ്കികുളിർന്തതുവുംപോൽ ജകത്തോർ—സങ്കതൈ
തീണ്ടുമനമേപകൈയായ് ശേരാതുടലോടെ
മാണ്ടുതിരിവാർ തുറവാവാർ.

വേഷക്കാരൻ തന്റെ ഭാഷയെ വിട്ട് താൻകെട്ടിയിരിക്കുന്ന വേഷത്തിനുള്ള ഭാഷ സംസാരിക്കുന്നു. ഇതുകൊണ്ട് തന്റെ സ്വന്തഭാഷ നശിച്ചുവോ? ഇതിലേക്ക് വല്ല അധ്വാനവും ചെയ്യേണ്ടതുണ്ടോ? എന്നാൽ ഈ വേഷംകൊണ്ട് മററുള്ളവർക്ക് കുളുർച്ചിയെ (സന്തോഷത്തെ) നൽകുന്നു. ഇങ്ങനെ സച്ചിദാനന്ദ നിരാവരണമായ തന്റെ സ്വരൂപസാക്ഷാത്കാരം സിദ്ധിച്ചവർക്ക് തന്റെ സ്വരൂപസാക്ഷാത്കാരത്തിനു പകയായി ശരീരാദികൾ വരുന്നതല്ല. ഇങ്ങനെ ഉടൽ ഇരിക്കുന്ന അവസരത്തിൽ തന്നെ ആക്ററുചെയ്യുന്നതുപോലെ ഇരിക്കുന്ന ആരാണ് തുറവി ആകാത്തത്?

ഒരുവേഷക്കാരൻ തന്റെ വേഷത്തിന് അനുരൂപമായ ഭാഷ സംസാരിക്കുന്നു. അതുപോലെ സകലരേയും കൊല്ലുന്നതിന് ആഗ്രഹമുള്ള രാക്ഷസൻ താൻതന്നെ ആഹാരമായിത്തീർന്നതുപോലെയും കാലിൽ വീഴുന്ന വിലങ്ങുതന്നെ തനിക്ക് സ്വസ്ഥമായി ഇരിക്കുന്നതിന് ഇടയാക്കുന്നതുപോലെയും ശരീരാദി ജഗത്തിനെ അഭിമാനിച്ചുകൊണ്ട് ഇരിക്കുന്നവരുടെ കൂടെ കൂടിയിരിക്കുകയാണെങ്കിലും സാക്ഷാത്കാരം സിദ്ധിച്ചവർക്ക് ജഡം അഴിഞ്ഞതുപോൽ ഇരിക്കുന്നതിനാൽ അവർക്ക് യാതൊരു ഹാനിയും ഉണ്ടാകുന്നില്ല. ഇങ്ങനെ പ്രപഞ്ചത്തിന്റെ യാതൊരു തടസ്സവുംകൂടാതെ നിരാവരണമായിട്ട് സച്ചിദാനന്ദത്തെ ആരൊരുത്തർ അറിയുന്നുവോ അവൻ തുറവിയാണ്.

## ശ്ലോകം 20

പൊൻമലൈമേലാകായംപോവാർക്കുപുമിയുള്ളോ
രെന്നവേ നാതാന്തമെയ്തിനരൈ—എന്നരുകേ
വാവെൻറ്പാൽകടലിൽ വാഴരിയൈമണ്ടൂകം
കൂവുംതകൈമെയതൊക്കും.

ഈ ശരീരാദിജഗത്തിൽ നമുക്ക് എന്തിനുപ്രിയം? ധനത്തിനും നിത്യത്വത്തിനും. എന്നാൽ ഒരാൾ ഒരുപൊൻമലയുടെ മുകളിലിരുന്നുകൊണ്ട് ആകാശത്തേയും വടിവാക്കിക്കൊണ്ടിരിക്കുന്നു. അപ്രകാരമുള്ളവർക്ക് ലോകധനത്തിൽ ആഗ്രഹം ഉണ്ടാകുമോ? എന്നാൽ ഈ പൊൻമലയേയും ത്യജിച്ചിട്ട് ആകാശനാദത്തിലും ഭ്രമിക്കാതെ നാദാന്തത്തെ ലാക്കാക്കിയിരിക്കുക.

പാൽക്കടലിൽ വാഴുന്ന മണ്ടൂകത്തിന് ശക്തിയേറിയ ശബ്ദമാണ്. എന്നാൽ, പാലാഴിയിൽ കിടക്കുന്ന അനന്തശയനനെ യോഗനിദ്രയിൽ നിന്നും ഉണർത്തുന്നതിനു ഈ മണ്ടൂകത്തിന് കഴിയുമോ? അതുപോലെ ഈ പ്രപഞ്ചാദികൾക്ക് യാതൊരു ആവരണം കൂടാതെ നാദാന്തത്തിൽ ലയിച്ചിരിക്കുന്നവരെ എങ്ങനെ ഇളക്കാൻ കഴിയും?

ശരീരം—പൊൻമല
അതിലുള്ളവഴി—ആകാശം (നാദം)
അതിനപ്പുറം—നാദാന്തം

ഇവിടം പ്രാപിച്ചിട്ട് ലോകത്തുവാഴണം. പഞ്ചീകൃത പഞ്ചഭൂതങ്ങളിൽ നിന്നും നാമരൂപംമൂലം ഉണ്ടാകുന്ന ശബ്ദം തവളയുടെ വിളി. അതായത് സാക്ഷാത്കാരംവന്ന് ദ്വൈതപ്രതീതിഅററ് നാദാന്തത്തിൽ നിവാരണമായിരിക്കുന്ന സാധുകൾക്ക് അപഞ്ചീകൃതപഞ്ചഭൂതങ്ങളിൽ നിന്നും നാദം താനേ ഉണ്ടാകും. ഇതിനു മാർഗം ശ്രവണം അല്ലാതെ മററൊന്നുമില്ല.

## ശ്ലോകം 21

കുമ്പിട്ടും കീർത്തിത്തും കോടിയുപചാരം
വമ്പിട്ടപത്തിവലൈവഴിയൈ—നമ്പുവരോ
വൂണാതിവാതനൈകളൊൻറാതവപ്പെരുമൈ
വീണേവിളൈക്കുമെനിൻ.

ഊണാദി വാതനൈകൾ ഒൻറാത അപ്പെരുമൈ വീണേവിളയ്ക്കുമെനിൻ നമ്പുവാരോ കുമ്പിട്ടും കീർത്തിത്തും കോടിഉപചാരം ചെയ്തും വമ്പിട്ട ഭക്തി വലൈവഴിയൈ നമ്പുവോർ.

## ശ്ലോകം 22

കരുമം തിരിവിധത്തിൽകട്ടവിഴും കാല
മരവും തവളെയും പോലാകി—യിരുതലയിൽ
കൊളളിയെറുമ്പാമുടമ്പേ കൂറാകിതോറുമെനി
ലുളളിനരുമൂരുമെന്നാകും

മനസ്സുകൊണ്ടും വാക്കുകൊണ്ടും കായംകൊണ്ടും സഞ്ചിതപ്രാരബ്ധ ആഗാമി തുടങ്ങിയവയാൽ തോന്നപ്പെടുന്ന ശരീരാദിപ്രപഞ്ചം നിരാവരണമായ തന്റെ സ്വരൂപസാക്ഷാത്കാരത്തിന് ഇതുകളെ ആശ്രയിക്കേണ്ടതില്ലായെന്ന് അറിഞ്ഞു. ഉദാ:—കണ്ണാടിയിലല്ലാ പരു എന്നതുപോലെ. താൻ സച്ചിദാനന്ദമാണെന്ന് ഇവ ഇരിക്കുമ്പോൾ തന്നെ തന്റെ സ്ഥൂലസൂക്ഷ്മകാരണങ്ങളെ വിട്ട് തനിക്ക് ഇവയുടെ സഹായം ആവശ്യമില്ലായെന്നറിഞ്ഞ് സ്വരൂപസാക്ഷാത്കാരം ഉണ്ടാകുന്നില്ലെങ്കിൽ സഞ്ചിത ആഗാമി പ്രാരബ്ധത്താൽ ഉണ്ടായി കാലാകാരത്തെക്കൊണ്ട സർപ്പത്തെപ്പോലെ ഇരിക്കുന്ന ശരീരത്തിൽ നാം തവളയായി ഇരിക്കമൂലം നമ്മെ വിഴുങ്ങുകയും തൻമൂലം ജനനമരണം അനുഭവിച്ചിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. അല്ലെങ്കിൽ ശരീരം മുളംകുഴൽപോലെയും അതിനെ ആശ്രയിച്ചു താമസിക്കുന്ന എറുമ്പിനെപ്പോലെയും നാമാകുന്നു. മുളം കുഴലിന്റെ രണ്ടുഭാഗത്തും തീ കത്തുമ്പോൾ എറുമ്പു നശിക്കുന്നു.

(നാദശ്രവണം ആകാശദർശനം ജ്യോതിസ്സ് ഇവ കാരണത്തിൽ സംഭവിക്കുന്നു. കാരണ അവിദ്യാസ്വരൂപത്തിൽ)

## ശ്ലോകം 23

പിറവാതയോനി പിറന്തുപിറന്തെല്ലാം
മറിവാനാനാരെൻററിയാ—അറിവൈ
യറിന്തുമീനണ്ട വഴിപരുന്തിർക്കുഞ്ചായ്
പിറന്തവർകളേൻ പാർപ്പാർപിൻ.

ഒരു ദിവസം നാം ചെയ്യുന്ന കൃത്യങ്ങളെയെല്ലാം ഓർക്കാൻകഴിയാത്തതുപോലെ അനേകജൻമങ്ങളെ എടുക്കുന്നു. എന്നാൽ ഇതുകൾക്ക് പൊതുവെയുളളവൻ ആരെന്ന് അറിയാതെയും ഇരിക്കുന്നു. ഈ ശരീരങ്ങളെ എടുത്തവൻ ആരെന്ന് അറിയാൻ പാടില്ല. ഓരോ ശരീരത്തിൽ വരുമ്പോൾ വന്നവനും ശരീരവും ചേർന്ന് ചേഷ്ടിച്ച അഭിമാനവും അടയുന്നു. ഇവയുടെ സംസ്കാരരൂപം അടുത്ത ശരീരത്തിലും പിൻതുടരുന്നു.

മീൻ വെളളത്തിൽ മുട്ടയിട്ട് കുഞ്ഞുവിരിച്ച് വെളളത്തിൽ സഞ്ചരിക്കുന്നു. ഇതിനെ പരുന്ത് എടുത്തുകൊണ്ടുപോയി ആഹാരം കഴിച്ച് മുട്ടയിടുന്നു. മീനിന്റെ അംശം പരുന്തുകുഞ്ഞിലും ഉണ്ട്. ഇങ്ങനെ വെളളത്തിൽ കിടന്ന മുട്ട ആകാശത്ത് എത്തിയത് കണ്ടവന് മേൽപ്പടി കാര്യങ്ങളിൽ പിൻതിരിഞ്ഞു നോക്കേണ്ട ആവശ്യമെന്ത്?

പ്രിയംകൊണ്ട് ശരീരാദി ജഗത്തിനെ എടുത്ത് പ്രിയസാധ്യത്തിനായി അവയെ ഉന്നിയാൽ—പേരിമ്പത്തിന് ഇതുകളിൽ ഉന്നിയാൽ—മീൻമുട്ട പരുന്തിൻമുട്ടയായതുപോലെയാകും.

അനവധി ശരീരങ്ങൾ ഒന്നിനു പിന്നാലെ കഴിയുകയും അവയിൽ എല്ലാം മുമ്പിലത്തെ ശരീരത്തിലുള്ള അഭിമാനം സംസ്കാരരൂപത്തിൽ ചേരുകയും ചെയ്യുന്നു. ഈ ശരീരങ്ങൾ കഴിഞ്ഞുപോകുന്നുവെങ്കിലും ഇതിലെല്ലാം തുടർച്ചയായി നിന്ന ഞാൻ ആരാണെന്ന് അറിഞ്ഞുകൂടാ. ഇങ്ങനെ ഏതെല്ലാം ശരീരം എടുത്തു എന്നുള്ളതല്ല നമുക്ക് അറിയേണ്ടത്. ഒരു ദിവസം ചെയ്ത കൃത്യങ്ങൾ പോലും ക്ലിപ്തപ്പെടുത്തി പറയാൻ കഴിയാത്തതുകൊണ്ട് മററവയുടേയും ഒരു സത്യമായ തീർപ്പിന് നിവൃത്തിയില്ല. അതുകൊണ്ട് ശരീരനാനാത്വങ്ങളല്ല അറിയേണ്ടത്. ഇവയിൽ എല്ലാം ഉടനുടനേ നിന്ന തന്റെ സ്വരൂപം ശരീരത്തിൽ എങ്ങനെ ഇരുന്നുവെന്ന് അറിയുമ്പോൾ തന്നെ ആധാര അധിഷ്ഠാന ദ്രഷ്ടാവാക്കിക്കൊണ്ട് മായ ഉണ്ടായി. മായയിൽ പഞ്ചഭൂതങ്ങളും അതുമൂലം ശരീരങ്ങളും ഉണ്ടായി എന്ന് അറിയുകയും ഇവ തന്റെ സ്വരൂപത്തിൽ ബാധിക്കുന്നില്ലായെന്ന് അറിയുകയും ചെയ്യുന്നു. തന്റെ ഒരംശം ചേതനമാക്കിയതുകൊണ്ടാണ് ഇവയെല്ലാം കാണാൻ കാരണമെന്ന് അറിയുമ്പോൾ നാനാത്വങ്ങളിൽ അറിവ് വ്യാപിക്കാതെ വൈഷമ്യരഹിതമായി തന്നിൽ തന്നെ നിൽക്കുകയും അറിവിനെ അറിയുകയും ചെയ്യും. അപ്പോൾ താൻ തന്റെ സ്വരൂപത്തെ അനുഭവിക്കുന്നവനല്ല താൻ തന്റെ സ്വരൂപമായി ഇരിക്കുന്നവനാണ്.

## ശ്ലോകം 24

അരശർക്കുടമൈയളവററപേറേ
പെരുമയാനാർപോലെപെററ—വരിപിരമർ
ക്കപ്പാലാം വാഴ്വുമണുവാകിയായു മ
ഖിപ്പോപെരുമൈയിവർക്കു.

രാജാക്കൻമാർക്കു പെരുമ എത്രത്തോളം നാനാത്വങ്ങളിൽ വിഭൂതികളുടെ വൈഭവത്തിൽ ഇരിക്കുന്നു. സൃഷ്ട്യാദി വൈഭവങ്ങൾ അടങ്ങിയ ത്രിമൂർത്തികളുടെ വാഴ്വിനും അപ്പുറമുള്ള പെരുമയോടു കൂടിയ വാഴ്വ് യാതൊരാളിന് ഒരു അണുപോലെ തോന്നുന്നുവോ (പെരുമ എന്നുള്ളതിന്റെ ഒരു അണുപോലും ഇല്ലാതിരിക്കുന്ന അവസ്ഥയാണ് പെറേണ്ടതായ പെരുമ) സകല പെരുമയും അണുവിന്റെ സ്ഥാനത്തുപോലും കരുതാതിരിക്കണം.

തന്റെ സ്വരൂപത്തിന്റെ ആവരണത്തിൽ എത്രത്തോളം നാനാത്വങ്ങളെ വെച്ചുകൊണ്ടിരിക്കാമോ അത്രത്തോളം അയാൾക്ക് പെരുമ ഉണ്ടാകുന്നു.

### ശ്ലോകം 25

ശരിയൈ യുടൽവെറുത്ത തന്നൈയറിതൽ
കിരിയോകംകൂടാമൈകേളാ—ത്തിരുജ്ഞാനം
വേറിന്മൈ പേരിമ്പം വിട്ടുതിയാ മേലീട്
പേറിന്മൈതാനേ പൊരുൾ.

ചരിയൈ—നീ ആർ, ഞാൻ ആർ ഉടലും ഞാനും എങ്ങനെ ചേർന്നിരിക്കുന്നു—ഞാൻ പ്രത്യേകം നിന്നാൽ എനിക്കു നിലയുണ്ടോ? ഉടലിനു നിലയുണ്ടോ? എന്ന് അന്വേഷിക്കുമ്പോൾ ഒന്നു സംഭവിക്കും. ആതു ശരീരം. ഉടൽ വെറുത്തു പോയി അതു ചരിയൈ. തന്നെ അറിയുന്നതു ക്രിയൈ. ഇവ രണ്ടും കൂടാതെ നിൽക്കുന്ന അവസ്ഥ യോഗം.

കേൾക്കാത്തതായ തിരുജ്ഞാനം പേരിമ്പം എന്ന സ്ഥലത്തു നിന്ന് ഉദിക്കാത്തതായിരിക്കും. പേരിമ്പം വിട്ട് ഉദിക്കാതെ അതിനും മേലായ് താനേ താനായിരിക്കുന്നു.

## എട്ടാമധ്യായം അരുൾ അവസ്ഥൈ തന്മൈ

### ശ്ലോകം 1

ഉണ്ടോഴിത്തുത്തേടുമുടമ്പരായൊൻറു മുത
ലണ്ടർപതത്തപ്പാലുമെമ്പുലത്തു—മുണ്ടേ
മഴുമിനർക്കുപോകം വരുത്തമായ്ത്തോൻറ
വൊഴുന്തവരുൾ കെട്ടനിതെൻ.

താൻ സച്ചിദാനന്ദമാണെന്നു യാതൊന്നു കൊണ്ടു കാണുന്നുവോ അതാണ് അരുൾ. ഉള്ളതായ താൻ ഉറച്ചു വിചാരിക്കമൂലം ശരീരാദി പ്രപഞ്ചവും വരുത്തമായിത്തോന്നി കെട്ടുപോകുന്നു.

### ശ്ലോകം 2

വാശകത്തുംകോവൈയിനു മാണിക്കമാകവഴ
കാശൈത്തുറയനന്തമാമതിലെ—യാശൈ
യിരുതലൈപ്പാലേകമെനവിരണ്ടാമിത്തി
ലൊരുതലൈക്കാമന്തുറവൻറോ.

അരുളിൽനിന്നും ബോധം ഉണ്ടാകുന്നു. ബോധം നാനാത്വമായ ശരീരജഡങ്ങളിൽ ഇരുന്നാലും താൻ സച്ചിദാനന്ദ നിർവാരണസ്വരൂപമാണെന്ന് അറിയുന്നു. സമഷ്ടിവ്യഷ്ടികൾ ഇല്ലാതെയാകുമ്പോൾ അരുൾ ഇല്ലാതെയായി ആനന്ദാതീതമായി മോക്ഷാതീതമായി ഇരിക്കുന്നു

## ശ്ലോകം 3

ശാത്തുവികമെട്ടായ്ത്തശവവത്തെയായ്ത്തന്നൈ
നീത്തവനായ്ത്താനായ് പിൻനേയമായ്ക്കൂർന്തതെല്ലാം
ചുത്തവവത്തെത്തുവൾചിത്തുകളൂററ
വത്തുവിതർക്കെത്തുമുതിയാൾ.

നിരാശ, തപം, പൊറുമ, കൃപ, സന്തോഷം, വായ്മൈ, അറിവ്, അടക്കം ഇവ എട്ടും സാത്തുവിധം എട്ട്. മായയും മായയുടെ കാര്യവും ചേർന്നുതന്നെ അദ്വൈതിക്കു കാണാതാകുന്നു.

അടക്കം—താൻ എല്ലായ്പോഴും നാനാത്വങ്ങളിൽ ഇരുന്നാലും താൻ നിരാവരണനാണെന്നുള്ള ബോധം.

ദശാവസ്ഥയിൽ പ്രപഞ്ചത്തെ മായാ വടിവമായി കാണാതെ അരുൾ വടിവായി കാണും. ബോധം അരുൾമയത്തെ ഉന്നി അഴിയുമ്പോൾ ഉള്ള വ്യാപ്തിമൂലം ശരീരം ഊടുരുവേ ചൂടുണ്ടാകും.

ആത്മാകാര അനാത്മാകാര വൃത്തികളുടെ ഏകീകരണമാണ് നാനാത്വത്തിനു കാരണം. ഇതു അറിയുമ്പോൾ നാനാത്വം ഏകത്വത്തിൽ അടങ്ങും—ആ ഏകത്വവും പുറംവിട്ട് ഉള്ളിലേക്കു വരും.

## ശ്ലോകം 4

ഉരൈവൊടുപിൽ പോതമുതിക്കുമൊഴിവേ
യറുള്ളാമതൻപോക്കശയാ പരൈയോഗം
പോനാർശുകാതീതം പുർണിയർക്കുപ്പൊഴുതിയാ
തേനോർക്കുപ്പൽവിതമാകും.

ഉത്തമ സാധുവിന്റെ സന്നിധിയിൽ എഴുമ്പുന്ന സംശയം നശിക്കുമ്പോൾ നിരാശയാകും (വിചാരം ഇല്ലാതാകും). ഇങ്ങനെയാകുമ്പോൾ ബോധം ഉദിക്കും. നിശ്ചലനാകുമ്പോൾ ബോധവാനായും അപ്പോൾ സാധു അരുൾസ്വരൂപനായും നിൽക്കും. സാധു മോക്ഷാതീതനായി ആനന്ദാതീതനായി നിൽക്കുമ്പോൾ ജിജ്ഞാസുവും അപ്രകാരമായി തീരുന്നു.

## ശ്ലോകം 5

കരുവികഴല അരൈനോക്കും ചിന്നൈ
പെരുമൂച്ചാംബോധം പിറിയാ—ലരുളായ്
വെതുമ്പിയുടൽവെറുക്കുമിൻ പായ്വികളും
മുതിർന്തുറയുനാണുമൊടുങ്കും.

കർമ്മേന്ദ്രിയ ജ്ഞാനേന്ദ്രിയ ഏകീകരണത്താൽ അവ ഏതിന്റെ വൈഭവത്താൽ ചേഷ്ടിക്കപ്പെട്ടുവോ ആ താനായി നിൽക്കുന്നു. ബാഹ്യവൃത്തിയിലുള്ള നാനാത്വം പോയി അന്തർവൃത്തിക്ക് ഒതുങ്ങിനിൽക്കുന്നു.

കരുവികൾ ലീനമായി അന്തർവൃത്തിസംഭവിച്ച് ബോധം പിരിയുമ്പോൾ ചിന്ത പെരുമൂച്ചായി ശരീരത്തിൽ ഒരു ദീപ്തി ഉണ്ടാകും. ഉടൽ ഇരിക്കവേതന്നെ ആനന്ദം ഉണ്ടാകുന്നത് സകളം. ആ ഭാവം കഴിയുമ്പോൾ വികളം എന്നുപറയും (ആനന്ദാതീതം). വികളവും തീർന്ന് നിഷ്കളത്തെ (നിരാലംബാതീതാവസ്ഥയെ) പ്രാപിക്കുന്നു.

നാനാത്വം ഒടുങ്ങുമ്പോൾ ആത്മാകാരവൃത്തി. ആ ആത്മാകാരവൃത്തി ബോധവൈഭവത്തെ കൊള്ളുമ്പോൾ ഇടയ്ക്ക് അനാത്മാകാരവും ബോധവും ഉണ്ടാകാം. അപ്പോൾ ദീർഘശ്വാസം ശരീരം ഊടുരുവേ തപ്തമാക്കിക്കൊണ്ട് ഉണ്ടാകും. അപ്പോൾ ബോധം തികവിൽനിൽക്കും. ഈ ബോധം തികവിൽ വരുമ്പോൾ അരുളിനെ കാണും. ബോധം അരുളായിത്തീരും. അപ്പോൾ ശരീരം വെള്ളവെളുത്തപാനപോലെ തുടരെ ഉണ്ടാകുന്ന ദീർഘശ്വാസത്താൽ ബോധംനിന്ന് ബോധംനശിച്ച് സച്ചിദാനന്ദമായ അരുളായിത്തീരും. അരുളിൽ ആനന്ദം ഉദിക്കുമ്പോൾ സകളം. സച്ചിദാനന്ദസ്വരൂപമാകുമ്പോൾ വികളം. വികളവും പോയാൽ നിഷ്കളം. സച്ചിദാനന്ദസ്വരൂപം എന്നുപോലും പ്രതീതമാകാതെ നിരാലംബമായി നിൽക്കും. ഒന്നിനേയും ആലംബമാക്കാതെ നിരാലംബാവസ്ഥയാകുമ്പോൾ നാണും ഒടുങ്ങും.

**ശ്ലോകം 6**

വേർക്കുംവിഴിതതുമ്പും പൊയ്യറിയിൻമെയ്വെതുമ്പി
യാർക്കുംവിരൈക്കുമരളുതിപ്പിൻ-വാക്കുമന
നിൻറ്പരിപൂരണമായ് നേയത്തെ കാർക്കതമായ്
കൻട്രിപുളകിതമാംകാൺ:

മേപ്പടി സന്ദർഭത്തിൽ സ്ഥൂലം എങ്ങനെയിരിക്കും? ശരീരത്തിലുള്ള സകല ഞരമ്പുകളും വിജൃംഭിച്ച് അവകളുടെ യഥാർഥ സ്ഥാനത്തെ പ്രാപിക്കയും ഒരു പുതിയ ശരീരമായി തോന്നുകയും സാക്ഷാത്ക്കാരത്തിനു ഒരുങ്ങിയും നിൽക്കും. അപ്പോൾ ശരീരം വിയർക്കും. കണ്ണിൽ ജലംനിറഞ്ഞ് കെട്ടിനിൽക്കും ഒഴുകുകയില്ല. അപ്പോൾ നാനാത്വദർശനം പോയി ഇരുൾമാറി അനുഭൂതി ഉണ്ടാകും. ഇടയ്ക്ക് ശരീരത്തിൽ വൃത്തി സംഭവിച്ചാൽ കോരിച്ചിലിർത്ത് ഒരു വിറയൽ ഉണ്ടാകും. ഇതോടെ ഇതിൽ നിൽക്കുന്ന ബോധംമാഞ്ഞ് വാക്കും മനസ്സും ഇല്ലാതെപോയി പരിപൂർണമായി കാണുന്നതെല്ലാം ഏകീകരണത്തെകൊണ്ട് കാണുന്നവൻെറ ആകാരത്തിൽ ലീനമാകും.

**ശ്ലോകം 7**

പോയെപ്പെണ്ണെൻറിരുന്തും പിത്തളൈക്ക്
പൊൻതോൻട്രമാററാത്തൂണുണ്ട് മനമാണ്ട്
മയൽപോയത്തിടുക്കമേപിത്തായ്തെളിമയലാ
നാർപോനടക്കുമരുൺമേലിട്ടനാൾ.

മേല്പറഞ്ഞതുപോലെ പുളകിതമായ വൃത്തി താനേ സംഭവിക്കും.

**ശ്ലോകം 8**

മലട്ടുമകനീകിവരകണ്ടതായ്ത്താൻ
അലത്തിമകിഴുമതുപോ-ലുലപ്പിലാ
ക്കാലംകഴിന്തതയും കാണാതെത്തകണ്ടകളി
പ്പാലുമഴുതുചിരിപ്പാർ.

സച്ചിദാനന്ദം തൻ്റെ സ്വരൂപമായിരുന്നിട്ടും അത് എഴുമ്പാതിരുന്ന മലട്ടുജീവനും ഇപ്പോൾ അതിലേക്ക് ആശ ഉണ്ടായി ആനന്ദം ഉണ്ടാകുന്നു. ഇപ്പോൾ നിരാവരണമായി വിക്ഷേപാവരണരഹിതമായി ആനന്ദം ഉണ്ടാകുമ്പോൾ മുമ്പെ ഉണ്ടായിരുന്നതുതന്നെ എന്ന് അറിയാം. അതിനുകാലം ഇല്ല. അക്കാലത്ത് എഴുമ്പിയിരുന്നില്ലാ എന്നതിനേയും കണ്ട് കരച്ചിലും ചിരിയും ഏകോപിച്ചു സംഭവിക്കും.

**ശ്ലോകം 14**

വിപരീതപൂണുമുടെയും വിളിയാ
ലഭിമാനമുമവരാലാട്ടും-തപസുപോൽ
ചെയ്യുംപടകും തികെപ്പും പിതമ്പരത്തി
ലൈയ്യൻ തനക്കറിയലാം.

അറിയണമെന്ന് ആശയോടുകൂടിയിരിക്കുന്ന ജിജ്ഞാസുവിൻ്റെ സാക്ഷാത്കാരദശയിലുള്ള അവസ്ഥ ചിദംബരേശനുമാത്രം അറിയാം. ശരീരാദിജഗത്തിനെ അഭിമാനിച്ചുകൊണ്ടിരിക്കുന്ന സാധാരണക്കാരുടെ മനസ്സിൽ ഇവരുടെ വൃത്തികൾ അറിയാൻ കഴിയുന്നില്ല.

**ശ്ലോകം 15**

മാലയനായിന്തിരനാശ് വാഴുവതായ്മാളുവതാം
ചാലമയൽപാർത്തുതലൈയശൈപ്പൂർഞാലമയ
കുൻമത്തകോരണി പാർത്തോരകോവെനചിരിപ്പർ
തന്നെപാർത്താടുവർതാന്താം

ത്രിമൂർത്തികളുടെ വാഴ്‌വ്കൂടിയും വെറും ജാലമായിട്ട് തൻ്റെ സച്ചിദാനന്ദ പരിപൂർണദശയിൽ യാതൊരു കണ്ണിനുകണ്ട് തലയാട്ടികൊണ്ടിരിക്കും. ശരീരാദികളിൽ അഭിമാനിച്ച് അതുകളിൽനിന്നും ഉണ്ടാകുന്ന ജാലത്തെ സത്യമായി വിചാരിക്കുന്നവരെ കണ്ടുചിരിക്കും. ഇവർ താൻ തൻ്റെ സ്വരൂപത്തെ നിരാവരണമായി അറിഞ്ഞ് ആകമാനം തലയാട്ടുകയും പൊടുന്നനവേ ഒന്നു ചിരിക്കുകയും ചെയ്യും.

**ശ്ലോകം 16**

ആശൈമുതലാനവനൈത്തുംപോയ് നാനതുവാം
വാസനയുമാണ്ട് മറന്തറിയാ-നേശ
ത്തുറുംഭോഗവുല്ലാസ ഉഭൈക്കൂത്താടി
ക്കുറുംപോക്കുവന്തുനടപ്പാർ.

ശരീരാദിയിൽ ആശമൂലം ഉണ്ടായ പറവുതൽ ഇനി ആവശ്യമില്ല. മററതുകളെ ആവലംബമാക്കാത്തതിനാൽ. യാതൊന്നിനാൽ മാറിക്കൊണ്ടിരിക്കുന്ന എല്ലാം ഉണ്ടാകുന്നുവോ അത് താനായി തനിക്ക് ആധാരഅധിഷ്ഠാന ദ്രഷ്ടാവ് താൻതന്നെ ആകയും ചെയ്യും.

**ശ്ലോകം 17**

കേടുംശുകമുമുറ്റതല്ലൊം കീഴ്പ്പെടുത്തി
ക്കൂടുശുകംപോലകൊള്ളാതെ–നാടുനകും
പൂനെക്കണ്ണേറിപൊരുപ്പേറിപോലുപ്പി
പാനുപോനീയവരെപാർ.

ദുഃഖവും സുഖമായിക്കണ്ട് ആ സുഖത്തിനെ ഉന്നിയാൽ വീണ്ടും ദുഃഖത്തിൽ പോരകണ്ടിവരും എന്നുള്ളതുകൊണ്ട് ആ സുഖത്തിനേയും കീഴ്പ്പെടുത്തി എവിടുന്നു വൃത്തിസംഭവിച്ചു്. സുഖത്തിലേക്കു പോയോ ആ വൃത്തിയും ഇല്ലാതാകുമ്പോഠം തന്റെ സ്വരൂപം മാത്രമായി നിൽക്കാം. ജഗത്തിൽ കണ്ണുവെച്ചിരിക്കുന്നവർക്ക് സുഖദുഃഖസമ്മിശ്രമായി അനുഭവിക്കാനേ കഴിയൂ. ശരീരം ജഗത്ത് ഇവകളുടെ വ്യഷ്ടിഭാവം ജീവനെ ആവരണം ചെയ്തിരിക്കുന്നതിനാൽ താൻ ഉണ്ട് എന്നല്ലാതെ ഇന്നരൂപത്തിലെന്ന് അറിയുന്നില്ല. അതുപോലെ ഈശ്വരനെ സമഷ്ടിഭാവം മറയ്ക്കുന്നു. അതിനാൽ ശരീരാദിജഗത്തിനു കാരണമായ ഒന്ന് (ഈശ്വരൻ) ഉണ്ട് എന്നല്ലാതെ ഇന്നവിധമെന്നറിയാതെ മറച്ചിരിക്കുന്നു. തൻമൂലം വ്യഷ്ടിഭാവത്താൽ ജീവനു തുച്ഛത്വവും ഈശ്വരനു മാഹാത്മ്യവും ഉണ്ടായി. അതായത് വ്യഷ്ടി അവിദ്യയും സമഷ്ടി അവിദ്യയും എന്ന് അറിയണം. സുഖദുഃഖകാലത്തും അവ പ്രതീതമാകാത്ത കാലത്തും ഉള്ള ഏതോ ഒന്നിൽനിന്നാണ് സുഖം ദുഃഖം ഇവ ഉണ്ടാകുന്നത്. അതിന്റെ സ്വരൂപം വെളിച്ചവും ഇരുട്ടും അല്ല. അതിനു വെളിച്ചസ്വരൂപം എന്നുപറയണം. ഈ സ്വരൂപം വൃത്തിയെ കൊള്ളുമ്പോഠം വെളിച്ചമാകുന്നു. വെളിച്ചത്തിന്റെ വൃത്തിക്ക് ഏറക്കുറച്ചിൽ ഉണ്ടാകുന്നു. ആ വെളിച്ചത്തിലാണ് സിദ്ധികഠം നിൽക്കുന്നത്. അതുകൊണ്ട് വെളിച്ചം നിൽക്കുന്നത് ഇരുട്ടിലാണ്. ഇരുട്ടിലും വെളിച്ചത്തിലും ഒന്നുപോലെ കാണാൻ കഴിയുന്ന പൂച്ചയെപ്പോലെ ഏകീഭാവം കൊണ്ട് നീ അവരെ നോക്കുക. നീ എന്നുള്ളത് തുച്ഛഭാവവും അവർ എന്നുള്ളത് മഹത്വഭാവവും ആകയാൽ ഇത് യഥാർഥമാവാൻ തരമില്ലെന്നു വരുന്നു. ആത്മാകാരഅനാത്മാകാരമായ രണ്ടും കണ്ണുകളാണ്. അനാത്മാകാരമായ വ്യഷ്ടി അജ്ഞാനം മാററുമ്പോഠം അതായത് നീ ചെരുപ്പും കുടയും ഉപയോഗിക്കുന്നതുപോലെ നിന്റെ ആത്മാകാരവൃത്തികൊണ്ട് അനാത്മാകാരത്തെ മാററുമ്പോഠം ഈശ്വരൻ തന്റെ സമഷ്ടി അജ്ഞാനത്തേയും മാററിക്കൊള്ളും. അതിലേക്ക് ഒന്നും ചെയ്യേണ്ടതില്ല. എന്റെ ആത്മാകാരവൃത്തി ഉണ്ടാകുന്നതിനും ഒന്നും ചെയ്യേണ്ടതില്ല. വിവേകം

മാത്രം ഉണ്ടായാൽമതി. ജീവന് ആത്മാകാരം ഉണ്ടാകുമ്പോൾ പൂച്ചക്കണ്ണു പോലെ ആകുകയും നിരപ്പായസ്ഥലത്ത് 'ലെവൽ' വെയ്ക്കുമ്പോൾ അതിലുള്ള അടയാളം മധ്യസ്ഥിതമാകുന്നതുപോലെ സമഷ്ടിവ്യഷ്ടി ഭാഗങ്ങൾ നശിച്ചതുമൂലം ജീവന്റെ ആത്മാകാരവൃത്തി മധ്യസ്ഥിതമാകും. അതിന് ആത്മാകാരവൃത്തി എന്നല്ലാ അരുൾ എന്നാണുപേർ. വ്യഷ്ടിമാറാൻ ശ്രമിക്കുമ്പോൾ ആത്മാകാരവും വ്യഷ്ടിനിശ്ശേഷം മാറുമ്പോൾ ബോധവും സമഷ്ടിയും മാറുമ്പോൾ അരുളും ഉണ്ടാകുന്നു.

ദുഃഖമായിട്ടും സുഖമായിട്ടും അനുഭവമാകുന്നതിൽ ദുഃഖത്തെ സുഖമായി കാണുമ്പോൾ ദുഃഖം നശിക്കുന്നു. എന്നാൽ സുഖത്തിനെ ഉന്നിയാൽ വീണ്ടും ദുഃഖം ഉണ്ടായേക്കുമെന്നുള്ളതുകൊണ്ട് ആ സുഖത്തേയും കീഴ്പ്പെടുത്തേണ്ടിയിരിക്കുന്നു. ഇപ്രകാരം സുഖദുഃഖങ്ങൾ രണ്ടുമല്ലാത്ത അവസ്ഥക്ക് സുഖസ്വരൂപമെന്നുപേർ. അതായത് എവിടെനിന്നും വൃത്തിസംഭവിച്ച് സുഖത്തിലേക്കുപോകുന്നുവോ ആ വൃത്തിയും ഇല്ലാത്ത അവസ്ഥയാണ് സുഖസ്വരൂപം. ശരീരജഗത്തുക്കളിൽ ദൃഷ്ടിപതിപ്പിച്ചിരിക്കുന്ന ഒരുവന് സുഖദുഃഖങ്ങൾ സമ്മിശ്രമായി അനുഭവിക്കാനേ കഴിയൂ.

**ശ്ലോകം 18**

ശൂലയുംപേയും പിടിത്തുഴൽവാർ പുന്മാനം
പോലറിവീരെൻറുരൈത്തപുത്തിപോൽ-മൂല
വിരുളാൻമറന്തറിവാരിതെൻറാനെൻപാ
രരുളാലറിന്തറിവാരൈ.

ഒരാളിൽ ശൂലയും പിശാചും പിടിച്ചിരിക്കുമ്പോൾ ഞാൻ എല്ലാം അറിഞ്ഞു എന്നെപ്പോലെ അറിഞ്ഞുകൊള്ളുക എന്നു പറഞ്ഞാൽ അരുളാൽ എല്ലാം അറിയുന്നതിനുപകരം അവിദ്യയായ ഇരുളിനെ മാററാതെ അറിഞ്ഞുവെന്നു പറയുന്നതുപോലെയാണ്.

**ശ്ലോകം 19**

മരുൺമൂകർവാക്കറിയവല്ലരോ മായാ
വിരുളേഒളിയായിരുപ്പ-രരുളുരുത്ത
പേയരൈപേയെൻറാരോപിത്തനാപാവിരുട്കൺ
പാർവയ്ക്ക് ഭാനുപകൈ.

പൈത്യംപിടിച്ച ഊമകൾ ശരീരാദിജഗത്തിന്റെ കൊള്ളൽ കൊണ്ട് ബോധത്തിനെ കലക്കിമറിച്ച് പൈത്യംകൊണ്ടവരുടെ വാക്കുകളിൽ ശരീരാദിജഗത്തിന്റെ സംസ്ക്കാരരൂപം കലർന്ന് അവ്യക്തമായി ഇരിക്കുന്നതുകൊണ്ട് അവരുടെ വാക്കുകളിൽനിന്ന് യാതൊരു സാക്ഷാത്ക്കാരവും സിദ്ധിക്കുന്നില്ല.

പരിശുദ്ധവിചാരങ്ങൾ ജഗത്താകുന്ന മരുഭൂമിയിൽ ഒഴുകി വററിപ്പോകരുത്. ശരീരാദിജഗത്തിൽ ഒഴുകുമ്പോൾ ബോധം മുന്നിട്ട് ശരീരാദിജഗത്തിന്റെ സ്വരൂപം മനസ്സിലാക്കുന്നതിനാൽ മേപ്പടി നഷ്ടം സംഭവിക്കാത്തതിനാൽ വിചാരങ്ങൾ ബോധസ്വരൂപമായികൊള്ളും. ഈ ബോധം അരുളായി തീരുന്നു. ദ്വൈതാദ്വൈതം ഇല്ലാതാകുമ്പോൾ നട്ടുച്ചക്ക് പദാർത്ഥങ്ങൾക്കു നിഴൽ ഇല്ലാത്തതുപോലെ അതുതന്നെ അതുകണ്ടുകൊള്ളും. ഇങ്ങനെ അല്ലാതെ വിചാരം ശരീരാദിജഗത്തിനോട് ചേർന്നാൽ ആദി അജ്ഞാനം നശിപ്പിക്കാൻ കഴിയാതെ വരുന്നതിനാൽ ആ അരുൾ ഉച്ചിഭാനു പോലെ ആകാൻ കഴിയാതെ വരുന്നു.

### ശ്ലോകം 20

അരൈപ്പുള്ളുളയാളുഴർന്തവാരൈയായ്ത്താമരൈ
യുരുപ്പുതാമയർന്തുഴൽവാർകുരാർ-നരൈപ്പിണമേ
യുമൈപ്പേയാരെനിനു ചാലമിടും തൈവർകുഴാ
ചൊമക്കോലാളിനിരർ.

പുള്ള് തന്നിൽനിന്നും ഉദയമായ മുട്ടയെ അന്യമായി കാണുന്നു. തന്റെ അവയവത്തിൽ പ്രവേശനവുമില്ല. തന്റെ ആകാരവുമില്ല. പുള്ള് ആ മുട്ടകളിൽ അടങ്ങിരുന്ന് തന്നിൽനിന്നും ഉദയമായ ചൂടിനെ പ്രദാനം ചെയ്ത് തന്റെ വടിവമാക്കിത്തീർക്കുന്നു. അതുപോലെ ആത്മാവിൽ നിന്നും ഉണ്ടായ ജഗത്ത് ആത്മാവിന്റെ സ്വരൂപം അല്ലാതായികാണുന്നു. ആധാരഅധിഷ്ഠാനദ്രഷ്ടാവ് ആത്മാവാണെങ്കിലും അതിന്റെ സ്വരൂപവും സ്വഭാവവും അല്ലാത്തതായി ജഗത്തിൽ കാണുന്നു. സാക്ഷാത്കാരത്തിനുശേഷവും ശരീരാദിജഗത്ത് തോന്നുന്നുവെങ്കിലും തന്റെ സച്ചിദാനന്ദമാകുന്ന ചൂടിനെ ഏൽപ്പിക്കുമ്പോൾ കർപ്പൂരദീപംപോലെ ദ്വൈതപ്രതീതി ഇല്ലാതെയാകുന്നു.

അവിദ്യാസ്വരൂപവും സാക്ഷിയാൽ പ്രകാശിപ്പിക്കുന്നവയും ആണ് സ്മൃതി വിസ്മൃതി ഭ്രാന്തി. ശരീരാദിജഗത്ത് അഭിമാനിച്ചുകൊണ്ടിരിക്കുന്നവരെ നടക്കുന്ന പിണമായി വിചാരിക്കണം. എന്നാൽ ഇവർക്കു വേണ്ടുന്നതുകൊടുക്കാൻ ദേവാദിഇന്ദ്രൻ എപ്പോഴും തയ്യാറായിരിക്കും.

### ശ്ലോകം 21

ജനിച്ചുവെന്നുകണ്ടാൽ മരിക്കേണ്ടിയും വരും. ചത്തവരെപ്പോലെ തിരിയെ ജനിക്കാതെ ഇരിക്കുന്നവർക്ക് അഖണ്ഡം അനുഭവമായിക്കാണും. പിററിമ്പത്തെ നൽകുന്ന രംഗമല്ല ദേഹം എന്നും മററൊന്നിനെ ഉന്നിവെയ്ക്കേണ്ടതില്ലായെന്നും അറിയും.

(മഹർഷി സ്ഥൂലസൂക്ഷ്മകാരണങ്ങളെ ആത്മവത്ക്കരിച്ചവൻ)

### ശ്ലോകം 22

ഉടൽഭോഗംപോകവുയിർപ്പുകൈപോയ്പ്പോറും
കെടത്താനും തന്നറിവുംകെട്ടോർ–നടംറുംപോ
താകായംപാണിടൽപോലാവതല്ലാർപൂരണർക്കു
പോകാവുരുണ്ടോ പുകൽ.

ശരീരത്തിന് സാധനങ്ങളെക്കൊണ്ട് ഉണ്ടാകുന്ന മാററങ്ങളെ നിവാരണം ചെയ്യാനായിട്ട് ഇതരസാധനങ്ങളെ അവലംബിക്കണ്ടോയെന്നാകുമ്പോൾ ഉയിരിൻെറ പകപോകുന്നു. അതിന് ഉയിർ എന്നാൽ എന്ത്? ഉടൽ എന്ത്? എന്നുള്ള വിവേകമാണു കാരണം.

വിചാരംകൊണ്ട് ഉണ്ടാകുന്ന ആശയുടെ പൂരണത്തിന് എന്തെല്ലാം വിഷയങ്ങളെ സ്വീകരിക്കുന്നുവോ അതിന് ഭോഗം എന്നുപേർ.

ആകാശം നടക്കുന്നുവെന്നത് എത്ര അസംഭവ്യമാണോ അതുപോലെ

### ശ്ലോകം 23

തരുവനമെന്തണ്ട് കുടൈപാമരൈയായ്വാഴും
നരാനമെൻമേൽകീഴ്നടുവെൻ പരമശിവൻ
താകററതുപോലരുൾശിവനൈ പാരാപോർ
നാകററാർക്കെങ്കും ചമൻ.

കാട്ടിൽ പല പ്രകാരത്തിൽ നിഴൽ ഉള്ളതും കടക്കുന്നതിനു നിവൃത്തി ഇല്ലാതെ മുള്ളുള്ളതും ആയ വൃക്ഷങ്ങൾ കാണുന്നു. ഇതുപോലെതന്നെ മനുഷ്യരും പലപ്രകാരം കാണപ്പെടുന്നു. സൃഷ്ടി സ്ഥിതി സംഹാരം ചെയ്തു കൊണ്ടിരിക്കുന്ന ഭഗവാന് സൃഷ്ട്യാദികളിൽ ചേർച്ച ഇല്ലാതെ വരുന്നു. ഇവിടെ ഭഗവാൻ അരുൾവടിവായി ഇരിക്കുന്നു. ഈ അരുൾ ഭാവത്തിലും ചേരാതിരിക്കുന്നവരും ഉണ്ട്.

### ശ്ലോകം 24

തമ്മൈയരുളാലറിന്തുതാമറിന്തതെല്ലാം പോ
യിമ്മൈ പെരുവാഴ്വൈയെയ്തിനർക്കുംമുന്നേ
നടന്തറിന്ത പോതനശിപ്പേയിരുക്കു
മിടം പുറങ്കാടെൻപതിലൈ

ബോധം വൃത്തിസ്വരൂപമായി വികാരമായി ശരീരപ്രപഞ്ചമായി ചലിച്ച് അതിൽ സംസ്കാരരൂപമായ തൃപ്തി അടഞ്ഞിരിക്കുന്നു. തൃപ്തി ഇഷ്ടമാണെങ്കിലും അത് മാറിക്കൊണ്ടിരിക്കുന്നത് ഇഷ്ടമില്ല. അതുകൊണ്ട് തൃപ്തി ഉണ്ടാകുവാൻ വീണ്ടും വൃത്തി ഉണ്ടാകേണ്ടിയിരിക്കുന്നു. ഉണ്ടാകുന്ന തൃപ്തി സുഖസ്വരൂപവും അതിനെ ഉണ്ടാക്കേണ്ട വൃത്തി ദുഃഖരൂപവും ആയിരിക്കുന്നു. ബോധം വിചാരരൂപമായി തൃപ്തിയെ ഉണ്ടാക്കുന്ന വൃത്തിയായും പിന്നീടു ദുഃഖമായും തീരുന്ന

തിനാൽ എന്താ ഈ തൃപ്തി സ്ഥിരമായി നിൽക്കാത്തത് എന്നു ചിന്തിക്കേണ്ടിവരുന്നു. അതു സ്ഥിരമാവാത്തത് അന്യമായ ഒന്നിൽ നിന്നും നാം അതിനെ പിടിച്ചു വലിച്ചുകൊണ്ടു വരുന്നതുകൊണ്ടാണ്. തൃപ്തിയിൽ സാരമായ ഒന്ന് മാറ്റം ഇല്ലാതെ സ്ഥിരമായി നിൽക്കുന്നുവെന്നും അസ്ഥിരമായ ഒന്ന് പോയും വന്നും ഇരിക്കുന്നതുകൊണ്ടാണ് തൃപ്തിയെ സമ്പാദിക്കാൻ നിരന്തരം പണിപ്പെടേണ്ടി വരുന്നത്. ഉണ്ടായും നശിച്ചും കൊണ്ടിരിക്കുന്ന വൃത്തിയിൽ സംസ്കാരരൂപമായ ശരീരജഗത്ത് ഇരിക്കുന്നതിനാൽ നാനാത്വം പ്രാപിച്ച് ശരീരാദിജഗത്താകയാൽ ആത്മം ഉദയമാകുമ്പോൾ പിന്നെ യാതൊരു മാർഗവും ആവശ്യമില്ലാതെ ശരീരാദി എല്ലാവും മിഥ്യയായിപ്പോകുന്നു.

## ശ്ലോകം 25

കാമാതിറാഗ്ഗുകളമേകലമാകി
പൂമിതേ കൈകാലെ പോർത്തുറങ്കിനാർക്കുണം
ജാതികരുമമെന്നും പാതൈനായിത്താക്കറൊർ
ക്കേതുസമയമെനലാം

കാമാദി സകലവികാരങ്ങളും വിട്ടിട്ട് ശരീരത്തെ പുലർത്താൻ വേണ്ടി മാത്രം ഭിക്ഷകരംകൊണ്ട് എന്തി ഭൂമിയിൽ ഇന്ന സ്ഥലമെന്നില്ലാതെ കിടന്നുറങ്ങി (കിടന്നുറങ്ങുന്നവർക്ക് അവരുടെ സാക്ഷാത്ക്കാരത്തിനു അനുസരിച്ച് ശരീരം തന്നിയെ നിയന്ത്രിച്ച് ചില അടയാളങ്ങൾ കണ്ടുകൊള്ളും) അക്ഷീണമായ വൈഭവത്തിൽ കിടക്കുന്നതു (നിദ്ര) കാണാം. ഇങ്ങനെ യാതൊരാലംബവും ഇല്ലാതിരിക്കുന്നവർക്ക് യാതൊരു സിദ്ധാന്തത്തിനും അടിമപ്പെടേണ്ടതായി ഇല്ല.

## ശ്ലോകം 26

ജ്ഞാനികുലകനടൈയെൻറ് നാം പാർക്കിൻ
പീനക്കണ്ണാടിയൊട് ദീപമുമാമേനോർക്കും
വിട്ടിരട്ടമേപോല വേറാം വികാരിയോ
വട്ടരാക്കൻറിയറിയാൻ.

നിരാവരണനായ ജ്ഞാനി ആഹാരാദിവൃത്തികൾ ചെയ്യുന്നത് എന്തുകൊണ്ട് എന്നു നാം ചിന്തിച്ചാൽ അപ്രകാശമായ ഒരു വസ്തുവിനെ കാണാൻ സൂര്യബിംബത്തെ കണ്ണാടിയിൽ ഏററ് ഇരുട്ടുമുറിയിൽ വിട്ട് അവിടെയുള്ള വസ്തുവിനെ അറിയാൻ ശ്രമിക്കുന്നതുപോലെ അരുളാകുന്ന സൂര്യനെക്കൊണ്ട് തൻെറ സ്വരൂപം കണ്ടിട്ട് ആ തന്നെക്കൊണ്ടാണ് ജ്ഞാനി ശരീരാദികളെ കാണുന്നത്. ഞാൻ ഉണ്ണുക ഉറങ്ങുക ഇവ ചെയ്യുന്നു. അതുപോലെ ജ്ഞാനിയും ചെയ്യുന്നുവെന്നു പറയുന്നതിൽ നിർമലമായ സത്തുചിത്താനന്ദസ്വരൂപിയായ തന്നിൽ ഉണ്ണുന്നുവെന്നുള്ള

മിഥ്യയെ ആരോപിച്ചിട്ട് ഭ്രാന്തിയായ കണ്ണുകൊണ്ട് മററുള്ളവൻ നോക്കുന്നു. ജ്ഞാനിയുടെ വാസ്തവസ്വരൂപത്തെ അരുളേ സ്വരൂപമായ ഈശ്വരനും ത്രിപുടിയേയും പ്രകാശിപ്പിക്കുന്ന യാതൊരുവനുണ്ടോ അവനും മാത്രമെ അറിയാവൂ. അതായത് ജ്ഞാനി അല്ലാതെ ജ്ഞാനിയെ അറിയുന്നില്ല.

### ശ്ലോകം 27

മൂർക്കനെന്നാചാരിമൂഢനെന്നപണ്ഡിതനാം
മേർക്കുലമാമാചാരവിത്തതെന്ന-പാർക്കി
ലുളളവൈകളവാകിയപ്പാലജ്ഞാനി
തെളിവൈതെളിയാതതെൻ.

തന്റെ നിരാവരണസ്വരൂപത്തിൽ പണ്ഡിതൻ, കുലസ്ഥൻ, ആചാരൻ, വിദ്വാൻ എന്നുള്ളവരെ ആരോപരോഹുകൂടിയ ദൃഷ്ടികൊണ്ട് നോക്കിയതിനാൽ ജ്ഞാനിയെ മൂർഖൻ, അനാചാരൻ, മൂഢൻ എന്നൊക്കെ കാണുന്നു ദൃഷ്ടിയർ.

### ശ്ലോകം 28

അഞ്ജനക്കണ്ണുളർക്കരുനിധിയം തോൻറുവപോ
നഞ്ജനക്കൈമാററിനതിനാണുവർപോൽ--വെഞ്ചാ
വീടുപോൽതോൻറുമരുൾമേലിട്ടാൽവിപ്പിരട്ടാ
മോടൈയിൻ മണ്ടൂകമൊപ്പാർക്കു

തന്റെ സത്തു-ചിത്താനന്ദസ്വരൂപത്തെ ഉന്നിയതുമൂലം ബോധവും വിചാരവുംമൂലം ശരീരാദിയെ ഉണ്ടാക്കി അതിൽ താൻതന്നെ ജീവനായി സ്ഥിതിചെയ്യുകയും ചെയ്യുന്നു. അത് തന്റെ വിശപ്പിന്റെ നിവാരണാർത്ഥം ആഹാരം കഴിച്ചവന് ആഹാരത്തിൽ വിഷം കലർന്നതുപോലെയാകുന്നു. എന്നാൽ തനിക്കും സംഭവിച്ച അവസ്ഥയെ അറിഞ്ഞ് ജ്ഞാനി അരുളാകുന്ന ഔഷധം സേവിച്ചതുമൂലം വിചാരബോധങ്ങൾ നശിച്ച് അരുളിനും അതീതമായ തന്റെ നിലയെ പ്രാപിക്കുന്നു. ബോധവും വിചാരവും തന്റെ സ്വരൂപത്തിൽ കലർന്ന വിഷമാണെന്ന് അറിഞ്ഞതുമൂലം അരുളിനും അതീതമായ തന്റെ സാക്ഷാൽസ്വരൂപത്തെ പ്രാപിക്കുന്നു.

പിശാചുകൊണ്ട് ശരീരം നശിക്കുന്നവനിൽ കാരണഅവിദ്യാതാമസഭാവം സംസ്കാരരൂപത്തിൽ ജീവനെ കൊണ്ടുപോകുന്നു. പരമഹംസൻ കാരണഅവിദ്യ സാത്വികസംസ്കാരത്താൽ ജീവനെ കൊണ്ടുപോകുന്നു. കാരണഅവിദ്യയോടുകൂടി ഇല്ലെങ്കിൽ പിശാചിനെ കാണാൻ കഴിയുകയില്ല. പിശാച് എത്ര ഗോഷ്ടി കാണിച്ചാലും ഗാഢസുഷുപ്തിയിൽ ഒന്നും കാണാൻ കഴിയുന്നില്ല. പിശാചു ബാധിച്ചവൻ അത് അറിഞ്ഞപ്പോൾ

അതായത് ഔഷധം (അരുരം) കൊണ്ട് ബാധ ഒഴിപ്പിച്ചപ്പോരം ബാധയും അതിന് കാരണമായ അവിദ്യയും ഒന്നിച്ച് അഴിഞ്ഞ് തൻെറ സ്വരൂപത്തെ പ്രാപിക്കുന്നു.

നമ്മുടെ ജീവിതത്തിൽ ജാഗ്രതാദി മൂന്ന് അവസ്ഥകളാണ് തൻെറ സ്വരൂപത്തെ മറച്ചിരിക്കുന്നത്. ജാഗ്രം സ്ഥൂലത്തേയും സ്വപ്നം സൂക്ഷ്മത്തേയും സുഷുപ്തി കാരണത്തേയും മറയ്ക്കുന്നു (ജാഗ്ര സ്വപ്ന സുഷുപ്തി തുര്യം).

ബോധം, അരുരം എന്ന് രണ്ട് കരുത്ത്. ബോധം ലൗകികസംസ്കാരത്തോട് കൂടുമ്പോരം മാത്രമേ ലൗകികത്തിൽ ശരിയായി ജീവിക്കൂ. ശരീരാദിജഗത്ത് മിഥ്യയാണ് എന്ന് എണ്ണാതെ സ്ഥിരതയെ കാണുന്നതിൽ ബോധത്തിൻെറ ലാഞ്ഛന കാണുകയില്ല. വെറും വിചാരംമാത്രം. വിചാരം ശരീരാദിജഗത്തിൻെറ കാരണമായ മൂലഅവിദ്യയുടെ രാജസ അവസ്ഥയിൽ നിൽക്കുന്നു. ഉത്തമ ജിജ്ഞാസുവിന്. ബോധം ശരീരാദിജഗത്തിൻെറ കാരണമായ മൂലഅവിദ്യയുടെ ശുദ്ധസാത്വികാവസ്ഥയിൽ നിശ്ചലമായിനിൽക്കുന്ന അവസ്ഥ.

ശരീരാദിജഗത്തിൻെറ കാരണമായ അവിദ്യയുടെ സാത്വികാവസ്ഥയിൽ ബോധം അസത്തായവയെ കാണുകയും തെട്ടുകയും ചെയ്യും. തൻമൂലം ബോധത്തോടുകൂടെ തൻേറടം വിട്ടുപോകയും ചെയ്യുമ്പോരം നിരാശാസ്വരൂപത്തിൽ നിൽക്കുകയും സാക്ഷാത്കാരം സിദ്ധിക്കുകയും ചെയ്യും. ഈ ഭയത്തിൽ ബോധത്തിന് അരുരം താങ്ങലാകയാൽ അരുളും ബോധവും കലർന്നുപോകയാൽ നിരാശാസ്വരൂപമായിത്തീരുകയും അനിർവചനീയ പരിപൂർണസ്വരൂപ സാക്ഷാത്കാരം പ്രാപിക്കുകയും ചെയ്യുന്നു.

അനിത്യത്തെ നിത്യമായി കാണുന്ന വിചാരം മേലിട്ടാൽ അനിത്യത്തെ അനിത്യമായി കണ്ട് വെറുക്കുന്നു. ബോധം മേലിട്ടാൽ എല്ലാം നിത്യമായി നിരാശാസ്വരൂപത്തിൽ ഇരിക്കും. അരുരം മേലിട്ടാൽ അവർ വിചാരം മേലിട്ടവരെപ്പോലെയും കണ്ടേക്കും.

ബുദ്ധി (ബോധം) നിശ്ചയാത്മിക ബുദ്ധി. അരുരം-ആണ്ടവൻെറ വിലാസത്തോടുകൂടിയ ബോധം. ആ അരുരം തനി സ്വരൂപത്തിൽ ബോധവും കടന്ന് ഈശ്വരൻെറ നിരാശാസ്വരൂപമായി പരിണമിക്കുന്നു. ബോധത്തിൽ നിന്നും അരുളിലേക്ക് ഈശ്വരവിലാസം കൊണ്ടാണ് പോകുന്നത്. അരുരം ബോധത്തെ വിട്ട് കഴലുമ്പോരം ബോധത്തിൻെറ ചുവ കൂടെ കാണും. അത് വിട്ടുവിട്ട് തനി അരുരംസ്വരൂപത്തിൽ വരുമ്പോരം നിരാശാസ്വരൂപമാകുന്നു. അരുരം മേലിട്ടവർ എങ്ങനെയിരിക്കും?

ആത്മാവ് സാധാരണസ്വഭാവത്തിൽ നാമരൂപാദികളായവ ജീവനിൽ ഏർപ്പെട്ട് ജനനമരണാദികൾക്ക് കാരണം. ആത്മാവ് വിശേഷസ്വഭാവത്തിൽ പൂരണം (ബോധം+അരുൾ) പരിപൂരണം (അരുൾ+സച്ചിദാനന്ദം). അതീതപൂരണം (നിരാശാസ്വരൂപം).

ബോധം വിവേകപരമാകുമ്പോൾ അതിന്റെ മുഖം അരുൾ. അരുൾ തനി വടിവാകുമ്പോൾ അരുൾ മേലിടുക എന്ന് പറയാം. കാററിനെ ഉണ്ടാക്കുന്ന ഫാനിൽ ചിലപ്പോൾ തീപ്പൊരി കാണുംപോലെ ഇരുട്ടിൽ വസിക്കുന്നവന് അതിൽ വെളിച്ചം കാണുംപോലെ നാമരൂപത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുമ്പോൾത്തന്നെ ചിലപ്പോൾ സച്ചിദാനന്ദപ്രതിഭ കണ്ടേക്കാം. ഉദാ: 80 വയസ്സായവൻ 20 വർഷത്തേക്കുകൂടെ വേണ്ട സാമഗ്രികൾ ശേഖരിക്കുമ്പോൾ അടുത്തവീട്ടിൽ മരണം ഉണ്ടായാൽ ഞെട്ടുന്നതുപോലെ.

ശരീരാദിപ്രപഞ്ചത്തിലെ നാനാത്വങ്ങളിൽ വ്യാപൃതമാകുന്ന മനസ്സ് ഇന്നത് ശരി ഇന്നത് തെററ് എന്നുള്ള നിശ്ചയത്തെ പ്രാപിക്കുമ്പോൾ ബുദ്ധിയെന്ന് പറയുന്നു. ഈ ബുദ്ധി നിശ്ചയാത്മികമായി നിത്യം ഇന്നത് എന്ന് ഉറയ്ക്കുമ്പോൾ അതിന് ബോധം എന്നു പേർ. ബോധം ആണ്ടവന്റെ വിലാസത്തോട് കലരുമ്പോൾ അരുൾ എന്ന് പറയുന്നു. ആത്മാവിന്റെ സാധാരണസ്വഭാവത്തിൽ നാമരൂപാദികൾ തോന്നി ജീവന് ജനനമരണാദികളെ നൽകുന്നു. ആത്മാവിന്റെ വിശേഷസ്വരൂപത്തിൽ നാമരൂപാദികൾ തന്നെ സച്ചിദാനന്ദമായ ഈശ്വരവിലാസമായിക്കണ്ട് ജനന–മരണ സംസാരദുഃഖനിവൃത്തനാകുന്നു. ബോധം ലൗകികസംസ്കാരത്തോട് കൂടുമ്പോൾ ജീവിതം ക്ളേശരഹിതമായിത്തീരുന്നു. എന്തെന്നാൽ ശരീരാദിജഗത്തിന് കാരണമായ മൂല അജ്ഞാനത്തിന്റെ ശുദ്ധ സാത്വിക നിശ്ചലാവസ്ഥയിലാണ് ബോധം നിൽക്കുന്നത്.

## ശ്ലോകം 29

അമരവരെ പോലിരുപ്പർ താമവരാകാർപോ
ലിവരവർക്കൊപ്പില്ലെ യെനിനു–മുപമൈചൊലിൻ
വേശിപണം വെണ്ണോൻ വീണൈവെളിവിശിറി
യാശിയർപോലെൻകിനുമാവാർ.

നിരാവരണമായി തന്റെ സ്വരൂപത്തെ സാക്ഷാത്കരിച്ച അവർ അവരെപ്പോലെ എന്നല്ലാതെ ഉപമ പറയാൻ വേറൊന്നില്ല.

(നിങ്ങൾ യാതൊരുകാലത്ത് ഒരു ജ്ഞാനിയെ കാണുമോ അപ്പോൾ നിങ്ങൾക്ക് നിങ്ങളെക്കാണാൻ കഴികയില്ല.)

നാമരൂപങ്ങളിൽ രൂപങ്ങളെല്ലാം നാമമായിത്തീരുന്ന അവസരത്തിൽ അവതാരങ്ങളെല്ലാം നിങ്ങളെ ബാധിക്കും. അവയിൽ ഭ്രമിച്ച് താൻ അവരാണെന്ന് ഉള്ള അഭിമാനം ഉണ്ടായി ഭ്രഷ്ട് വന്നേക്കും. അതുകൊണ്ട് നാം അവരല്ലെന്ന് പറഞ്ഞു.

തത്വമസി (തൽ+ത്വം+അസി) = അത് എന്ന സമഷ്ടിച്ചെളിയും നീ എന്ന വ്യഷ്ടിച്ചെളിയും മാറിയാലും ആകുന്നുവെന്ന ചെളി ശേഷിക്കുന്നു. ഉദാ:– നാരങ്ങപോലെയുള്ള മാങ്ങ. അസി പദത്തിലുള്ള മാലിന്യവും കഴററിയാൽ അവർ അവരെപ്പോൽ ഇരിക്കും. നിരാവരണമായ അരുളിനേയും കടന്നിരിക്കുന്ന ഇവർ സമഷ്ടി അരുളിനേയും കടന്നിരിക്കുന്ന ആണ്ടവനും ആകുന്നില്ല.

ശരീരാദിജഗത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്ന അജ്ഞാനി അരുരം മേലിട്ട ജ്ഞാനിയെ അറിയുന്നില്ല. എന്നാൽ അജ്ഞാനിയും ജ്ഞാനിയും ഈ ജഗത്തിൽത്തന്നെ ഇരിക്കുന്നു. അതുകൊണ്ട് ഈ രണ്ടുപേരും എങ്ങനെയാണ് ശരീരാദിജഗത്തിനെ കൊള്ളുന്നത് എന്നുള്ളത് അറിയേണ്ട വിഷയമാണ്. അവർ (ജ്ഞാനികരം) അവരെപ്പോലെ (അജ്ഞാനികളെപ്പോലെ) രണ്ടുപേരും ശരീരാദിജഗത്തിനെ സംബന്ധിച്ചിടത്തോളം ഒന്നുപോലെതന്നെ കാണപ്പെടുന്നു. എന്നാൽ ജ്ഞാനി അപ്രകാരം ഇരിക്കുന്നുവെന്നല്ലാതെ അജ്ഞാനിയാകുന്നില്ല. ജ്ഞാനി ആത്യന്തികനിവൃത്തിയെ കൊണ്ടതുകൊണ്ട് വീണ്ടും ജന്മമെടുത്ത് തുടരുന്നില്ല. മററവർ കാരണലയനിവൃത്തിയെ കൊണ്ടവരായതുകൊണ്ട് സംസ്കാരരൂപത്തിൽ പ്രാരബ്ധത്തെ സ്വീകരിച്ച് വീണ്ടും ജനനമരണത്തെ തുടരുന്നു. അസ്തിഭാതി പ്രിയംനാമം രൂപം എന്ന ജഗത്തിൽ മായ സ്ഥിതിചെയ്യുന്നത് നാമരൂപമായ രണ്ടിലാണ്. ഉററുനോക്കിയാൽ അവയും സച്ചിദാനന്ദമായിത്തന്നെ കാണാം. വിവേകംകൊണ്ട് ഗാഢമായി നോക്കിയാൽ നാമരൂപാദികരം അഴിഞ്ഞ് സച്ചിദാനന്ദമായ നിരാവരണസ്വരൂപത്തെ പ്രാപിക്കുന്നു. അങ്ങനെ കണ്ട ജ്ഞാനി എന്തിന് ശരീരാദിയിൽ ഇരിക്കുന്നുവെന്ന് കേട്ടാൽ വഹ്നിച്ചമതയിൽ അഗ്നി ഉണ്ട് എങ്കിലും കമ്പിന് ബാധകമല്ല. പക്ഷേ രണ്ട് കമ്പുകരം ഉരസിയാൽ ചമത എരിഞ്ഞുപോകുന്നു. അതുപോലെ ആത്മാവിന്റെ സാധാരണസ്വഭാവത്തിലുള്ള നാമരൂപത്തിൽ മായ സ്ഥിതമാകുന്നു. ഇത് വ്യഷ്ടിസ്വരൂപംകൊണ്ട് സാമാന്യം നശിച്ചുപോകുന്നു. സൂര്യനെ നോക്കിനില്ക്കുന്നവൻ മററ് ഏതിനെ നോക്കിയാലും സൂര്യബിംബം കാണുംപോലെ വാസ്തവത്തിൽ സാക്ഷാത്കരിച്ചാൽ നാമരൂപാദികരം കാണുന്നതല്ല. അന്യർക്ക് തോന്നുന്നുവെന്നല്ലാതെ ജ്ഞാനിക്ക് ഇവ ക്ളേശത്തെ നൽകുന്നില്ല. അതികഠിനമായ ദുഃഖത്തിലും ജ്ഞാനി സുഖിക്കുന്നു. സകലവൃത്തികളെ ചെയ്തും ചെയ്യാതിരിക്കുന്നു ജ്ഞാനി. ജ്ഞാനി ശരീരാദിജഗത്തിനെ കൊള്ളുന്നത് തന്റെ നിരാവരണസ്വരൂപമായ സച്ചിദാനന്ദത്തോടുകൂടെയാണ്. അജ്ഞാനിക്ക് താൻ ഉണ്ട് എന്നുമാത്രമേ പ്രകാശിക്കുന്നുള്ളു. യാവനൊരുത്തന് തനതായ താൻ സച്ചിദാനന്ദം എന്ന് പ്രകാശിക്കുന്നുവോ അവൻതന്നെയാണ് ജ്ഞാനി. തന്റെ സ്വരൂപസാക്ഷാത്കാരത്തിനു ശേഷം ശരീരാദിജഗത്ത് ഇരുന്നാൽ എണ്ണ കൂടുതൽ ഒഴിച്ചാൽ വിളക്ക് ഒന്നുകൂടെ ദീപ്തിമത്താകുന്നതുപോലെ ഇരിക്കും.

യാതൊരു കാരണവശാലും ജഗത്ത് അവരുടെ നിരാവരണമായ സ്വരൂപ സാക്ഷാത്കാരത്തെ മറയ്ക്കുവാൻ കഴിയുന്നതല്ല. ജ്ഞാനി സച്ചിദാനന്ദത്തിൽ ഇരിക്കുന്ന സച്ചിദാനന്ദത്തെ ഉണ്ണുന്നു. ഇത് ജ്ഞാനിയുടെ അതിശയമായ നില.

ജ്ഞാനികൾ ആരെപ്പോലെ ഇരിക്കുമെന്നു ചോദിച്ചാൽ അവർ അവരെപ്പോലെതന്നെ ഇരിക്കും. അവർക്ക് ഉപമ മറ്റൊന്നില്ല.

ഈശ്വരന്റെ ആധികാരികമാവാതെ സംഭവിക്കുന്ന സൃഷ്ടി-സ്ഥിതി-സംഹാരമെന്ന സമഷ്ടിവൈഭവത്തിനും അതീതമായ ജ്ഞാനി മറ്റൊന്നിനെപ്പോലെ ഇരിക്കാൻ നിവൃത്തിയില്ല. അതുകൊണ്ട് ഇതിനെ ഒഴിക്കാതെ അജ്ഞാനിക്കും ജ്ഞാനിക്കും സാമ്യമില്ല. ത്വംപദ വാച്യമായ ഈ ശരീരവും ശരീരവൈഭവവും വിട്ടിട്ട് തത്പദവാച്യമായ സമഷ്ടി ശരീരവും വൈഭവവും വിട്ടിട്ട് നോക്കിയാൽ നിരാവരണത്വം നിർമലത്വം സച്ചിദാനന്ദത്വം. ത്വംപദതത്പദ വാച്യാർത്ഥമായ വിട്ടുവിടാലക്ഷണ മാറിയാൽ അസിപദമായ നിരാവരണത്വം താനേ സംഭവിക്കുന്നു. അതുകൊണ്ട് അവർ അവരെപ്പോൽ ഇരിക്കുമെന്നു പറഞ്ഞു.

വേശ്യയ്ക്ക് ഒരു പുരുഷനെപ്പററി മുമ്പെ വിചാരമില്ല. അവളിൽനിന്നും അകന്നശേഷവും എണ്ണമില്ല. തന്റെ സന്നിധാനത്തിൽ വരുന്ന അവസരത്തിൽ അവനു വേണ്ടത് ചെയ്യുകയും വിചാരിക്കയും ചെയ്യും. ഇത് ജ്ഞാനിയെപ്പോലെയാണ്. അജ്ഞാനിയും വേശ്യയെപ്പോലെ തന്നെ. എന്തെന്നാൽ വേശ്യയെ പ്രാപിച്ച ഒരുവൻ കൂടുതൽ പണം കൊടുത്താൽ ഇനിയൊരുവൻ കുറവുകൊടുക്കുമ്പോൾ കൂടുതൽ കൊടുത്തവൻ വീണ്ടും വന്നെങ്കിൽ എന്ന് എണ്ണുന്നു. വേശ്യ പണംകൊള്ളുന്നതുപോലെ അജ്ഞാനി ശരീരാദിജഗത്തിനെ കൊള്ളുകയും പണത്തിന്റെ ആശ നിൽക്കുന്നതുപോലെ ശരീരാദിയുടെ സംസ്കാരവും തന്നിൽ സ്ഥിതമാകയും ചെയ്യുന്നു.

ആദിത്യൻ ജ്ഞാനിയും ആദിത്യന്റെ കിരണം ഏററ് വെയിലിൽ അഭിമാനിക്കുന്നവൻ അജ്ഞാനിയും.

വീണ ജ്ഞാനിയും അതിനെ അഭിമാനത്തിനൊത്തവണ്ണം ചേഷ്ടിപ്പിക്കുന്നവൻ അജ്ഞാനിയും.

വെളി ജ്ഞാനിയും അതിൽ ഒരു ചുവരുകെട്ടി ഭിന്നിപ്പിച്ചുവെന്നുള്ളത് അജ്ഞാനിയും.

**ശ്ലോകം 30**

തങ്കുടൈയാളരായ് ചതുരക്കപ്പുരശായ്
ത്തൊണ്ടർകുഴാംപോററ സുഖത്താലു--മുണ്ട് ശുദ്ധർ
പോകത്താരോ ചുടർപോൽപൊയ്പ്പോകമെയ്പ്പെരുക്കായ്
ചാകപ്പോവാർ കടൻതീർത്തൽ.

ജ്ഞാനി അജ്ഞാനിയെപ്പോലെ ശരീരാദിജഗത്തിനെ കൊള്ളുകയാണെങ്കിൽ അവരെപ്പോലെ ജനനമരണത്തിനു കാരണമാകയില്ലയോ? അതോ അഭിമാനിക്കുന്നതിന് ഇടവരാത്തവണ്ണം ജഗത്തിൽ ജീവിക്കയാണോ? അതുകൊണ്ട് ജ്ഞാനികൾക്ക് ശരീരാദി ജഗത്തിനെ കൊള്ളുന്നതിൽ ഏതെങ്കിലും നിയമമുണ്ടോ?

നാമരൂപമായ ജഗത്തിൽ നാമമെല്ലാം രൂപമായും രൂപം സത്തായും സച്ചിദാനന്ദമായി ഏകീകരിച്ച് അതീത ആനന്ദമായി കാലദേശ അവസ്ഥകൾക്ക് അതീതമായി കണ്ട ജ്ഞാനി അമിതമായ ഭോഗത്തെ അനുഭവിച്ചാലും തുച്ഛമായ ഭോഗത്തെ അനുഭവിച്ചാലും അവ തന്റെ സ്വരൂപത്തെ യാതൊരു കാരണവശാലും ബാധിക്കുന്നതല്ല. വേദത്തിനുകൂടെ എത്തുപെടാതിരിക്കുന്നു. ഈശ്വരൻപോലും നിരാവരണമായ ജ്ഞാനിക്ക് യാതൊരു നിയമവും കല്പിച്ചിട്ടില്ല.

തണ്ടു, കുട തുടങ്ങിയ ചതുരംഗസേനയോട് രാജ്യം ഭരിക്കുന്ന രാജാവിനെപ്പോലെ ഒരു ജ്ഞാനിയായാലും അതെല്ലാം അഗ്നിയിൽ പതിച്ച കാഷ്ഠംപോലെയാകുന്നു. ജ്ഞാനിക്ക് അജ്ഞാനിയെപ്പററി അറിയാം. പക്ഷേ അവരെ അജ്ഞാനരൂപത്തിലല്ല അറിയുന്നത്. ജ്ഞാനിയുടെ സമീപം അജ്ഞാനി ചെല്ലുമ്പോൾ തന്റെ സ്വരൂപത്തിന്റെ അജ്ഞാനഭാവം കാണുകയും അതിനേയും ജ്ഞാനി നിരാവരണമാക്കുവാൻ ആരുമെഴുമ്പുന്നതായും കാണുന്നു.

ഉദാ:– ജ്ഞാനിയും നാരദനും.

ജ്ഞാനികൾ അവരുടെ ദേഹനാശം വരെ ഏതെത് കർമങ്ങൾ ചെയ്തിരുന്നാലും ബന്ധം ഉണ്ടായി വീണ്ടും ജനനത്തിന് കാരണമാകുന്നില്ല.

**ശ്ലോകം 31**

> പെരുതോവുകേയെന്നും പെററതുടർപോകം
> നരകേഴു മുട്ടുമിതുനാംപെ–ത്തുരുവത്തു
> ത്താമല്ലാർ പോകിപ്പതല്ലവതുവൻപർവതം
> കാവലാട്കൈത്തളൈപോൽ കാൺ.

ജനിക്കുമ്പോൾതന്നെ ക്ലേശമാണ്. അജ്ഞാനംകൊണ്ടാണ് നിർമലമായ ആത്മാവിൽ ജഗത്തുണ്ടായത്. ആ ശരീരത്തിൽ ഭോഗങ്ങൾ അനുഭവിക്കുമ്പോൾ എന്തൊരു നിവാരണമാണ് അജ്ഞാനികൾ ഉണ്ടാക്കിയത്. ഒന്നുമില്ല. നമ്മുടെ അതീതമായി ഇരിക്കുന്ന സത്യസ്വരൂപം ബാധിച്ചിട്ടാണ് ശരീരാദിജഗത്തിൽ പ്രീതി ഉണ്ടാകുന്നത്. സത്ഭാവം നാശത്തോട് ചേരുന്നതുകൊണ്ട് ജഡത്തിന്റെ വരവ് പിരിവ് ഇവ ജനനമരണമായി കാണിക്കുന്നു. അതുകൾക്കുണ്ടാകുന്ന മാററം തന്റെ സ്വരൂപത്തിനുണ്ടാകുന്നതായി തോന്നപ്പെടുന്നു. തന്റെ സ്വരൂപമല്ലാത്തതിൽ ചേർന്നതുമൂലം അവയുടെ മാററമായ ജനനമരണത്തിന് വിധേയരായി നരകേഴിനെ തേടയുന്നു.

അരുൾ വടിവത്തെക്കൊണ്ടവർക്ക് അവർ ജീവിച്ചിരിക്കുമ്പോൾ തന്നെ അത്യന്തം അസത്തായ ശരീരം അവരെ താങ്ങിനിൽക്കുകയും അവർക്ക് ഒരു കാവലായി നിൽക്കുകയും ചെയ്യുന്നു. അവർ ശരീരത്തെ ആശ്രയിക്കുന്നില്ല. അജ്ഞാനികൾ ഭോഗങ്ങളെ ആശ്രയിക്കുന്നതുമൂലം ജനനമരണത്തെ കൊള്ളുന്നു.

ജ്ഞാനികൾ ചേരുമ്പോൾ ചേഷ്ടിക്കുകയും അല്ലാത്തപ്പോൾ ഇല്ലാതാകുകയും ചെയ്യുന്ന ശരീരാദിജഗത്തുക്കൾ.

അജ്ഞാനിക്കും ജ്ഞാനിക്കും ശരീരാദിജഗത്ത് എങ്ങനെ ഇരിക്കുന്നു? സ്വാമിൻ! അനാദികാലം കൊണ്ടും ശരീരാദിജഗത്തിൽ അഭിമാനിച്ച് ഞാൻ ജനനമരണ ക്ലേശത്തെ അടഞ്ഞിരിക്കുന്നു. അതിൽനിന്ന് മോചിക്കുന്നതിന് അങ്ങ് അനുഗ്രഹിക്കണമെന്ന് ഉത്തമ ജിജ്ഞാസു ജ്ഞാനിയുടെ സന്നിധാനത്തിൽ അപേക്ഷിക്കുന്നു.

## ശ്ലോകം 32

സുഖിക്കില്ലെദുഃഖംചുടുകാട്സ്വർഗ
മെന്നത്തുക്കുംസ്വർഗനരകായ്ത്താൻ—സുഖിപ്പതുവു
മത്തുവിതാനന്തർക്കാകാരമററതു
ഭക്തിചെയ്വാർക്കെക്കും പവൻ.

ശരീരാദിജഗത്ത് അവരെ ആശ്രയിച്ച് അവരിൽത്തന്നെ ഉദയം ആയതുമൂലം അവർ സുഖികളായിരിക്കുന്നു. തന്റെ സുഖസ്വരൂപസാക്ഷാത്കാരത്തിനുവേണ്ടി യാതൊരു ജീവൻ ശരീരാദിജഗത്തിനെ ആശ്രയിക്കാതിരിക്കുന്നുവോ അവൻ സുഖസ്വരൂപിയായിരിക്കുന്നു. ശരീരാദിജഗത്തിന്റെ ദുഃഖമേ ഇല്ല. ഈ ശരീരാദിജഗത്തിൽ അത്ര ദുഃഖപ്രദമോ സുഖപ്രദമോ ആകണ്ടാ. ഇതിനെ ആശ്രയിച്ച് സുഖാകാരമാകണമെന്നില്ലാത്തതുമൂലവും ദുഃഖാകാരത്തിൽനിന്ന് മാറണമെന്ന് വിചാരമില്ലാത്തതുമൂലവും സുഖസ്വരൂപിയായിരിക്കുന്നു. സ്വർഗം ചുടുകാടുപോലെ മാത്രമേ തോന്നൂ. താൻ ചേർന്നാലേ സുഖാകാരവും ദുഃഖാകാരവും ഉണ്ടാവൂ. തന്റെ സുഖത്തിന് ജഗത്തിനെ ആശ്രയിക്കാത്തതുമൂലം സ്വർഗവും ചുടുകാടുപോലെതന്നെ. ജ്ഞാനിയുടെ ശരീരം മററവരുടേതുപോലെ പുണ്യപാപസമ്മിശ്രം തന്നെ. അതിൽ പുണ്യവാൻമാർ പുണ്യവും പാപികൾ പാപവും എടുത്തുകഴിഞ്ഞാൽ ജ്ഞാനി ശരീരമില്ലാതെ നിരാകാരസ്വരൂപത്തെ പ്രാപിക്കുന്നു.

ആരോപഭ്രാന്തി കരഗതഭ്രാന്തിയാൽ നശിക്കും. അജ്ഞാനിക്ക് ആരോപഭ്രാന്തി ജ്ഞാനിക്ക് കരഗതഭ്രാന്തി.

സുഖം ഏറുകയും കുറയുകയും ചെയ്യുന്ന ഭാവമാണ് ജഗത്ത്. പരിപൂർണസുഖമായി ഏററക്കുറച്ചിലായി യാതൊന്നിൽനിന്ന് ജഗത്ത്ഭാവത്തെക്കൊണ്ട് നാമരൂപവൈഭവമായി യാതൊന്നിൽ സുഖം ഏറുകയും

കുറയുകയും ചെയ്യുന്നു? എന്നാൽ സുഖസ്വരൂപത്തിൽ ഏറ്റക്കുറവിന് സ്ഥാനമില്ല സുഖം ഏറിയിറങ്ങിയിരിക്കുന്ന നാമരൂപപ്രപഞ്ചത്തിൽ സ്വർഗം, നരകം എന്ന രണ്ടും ഭാവവ്യത്യാസം കാണിക്കുന്നു. അജ്ഞാന വൈഭവംകൊണ്ട് മാറിക്കൊണ്ടിരിക്കുന്ന സുഖദുഃഖത്തിൽ അജ്ഞാനികൾ ആണ്ടുപോകുന്നു.

നിത്യനിവൃത്തമായ ഭ്രാന്തിയിൽ നിത്യനിവൃത്തമായ സുഖസ്വരൂപം ഇരിക്കുന്നതിനാൽ അതിനുവേണ്ടി ഒന്നും ചെയ്യാനില്ല.

**ശ്ലോകം 33**

അരിപിരമരിന്തിരർക്കാളാദികളാർതാന
ച്ചരിവിരത്തന് നിപത്തെച്ചാററിൻ—പരമശിവൻ
താനേശരിമീട്ടുച്ചാററുകിറാൻ താൻശരിരേ
റാനാമൈവദറിയാ.

ത്രിമൂർത്തികളെ പ്രത്യേകം എടുത്താൽ അവരിലുള്ള ആനന്ദവും ജ്ഞാനിയുടേതുപോലെയാണെന്നു പറയാൻ നിവൃത്തിയില്ല. അവർ സമഷ്ടിഭാവത്തെക്കൊണ്ട് സൃഷ്ട്യാദികളിൽ നിയന്ത്രിതമാകുന്നു. ഇവരെ ഒരുമിച്ചുചേർത്താലും എത്രാണ്ട് പറയാമെന്നല്ലാതെ ഒപ്പമല്ല. മൂന്നുപേരും ഏകീഭവിച്ച പരമശിവന്റെയും ഇവരെ ഒരുമിപ്പിക്കാനുള്ള പട്ടയെ ഒഴിച്ചാൽ എത്രാണ്ടുപറയാം. ഇങ്ങനെയുള്ള ജ്ഞാനികളുടെ സ്വരൂപാനന്ദം ഭേദംകൂടെ പറയുന്നില്ല.

ത്രിമൂർത്തികൾക്ക് ആധികാരികഭാവമുണ്ട്. അവരുടെ ഓരോരുത്തരുടെയോ സമഷ്ടിയായിട്ടോ ഉള്ള ഇമ്പത്തെ ജ്ഞാനിയുടെ ഇമ്പത്തോട് സാമ്യതയുണ്ടോ എന്നുനോക്കിയാൽ അവരുടേത് നാണം അടയും. ഇവർക്ക് മേലായ പരമശിവന്റേതിനോടും ഉപമിച്ചാൽ അതും ശരിയാകുന്നില്ല. എന്തുകൊണ്ടെന്നാൽ അവരുടേത് അവരുടെ ആനന്ദത്തിന് ശരി. സർവത്തിൽനിന്നും വേറായവന്റെ (ജ്ഞാനിയുടെ) അവസ്ഥ ഭേദം അറിയുന്നില്ല. പരമശിവൻ സകലരൂപങ്ങളുടെയും സമഷ്ടിമായയിൽ പ്രതിബിംബിതൻ. ജ്ഞാനിക്ക് സമഷ്ടിസ്വരൂപംപോലും മിഥ്യയാണ്.

വേറാനാരൈ:– തന്റെ സ്വരൂപത്തിൽനിന്നും ഉളവാകുന്ന ആനന്ദം ആര് അനുഭവിക്കുന്നുവോ അവർ അവരുടെ സ്വരൂപത്തെ അനുഭവിക്കുന്നു. ആരാണോ ഇപ്രകാരം അനുഭവിക്കുന്നതിൽ നിന്നും വേറായി ഇരിക്കുന്നുവോ അവർ വേറുആനാർ.

വിരത്തൻ (വിരക്തൻ): യാതൊന്നും വിടാൻ ഇല്ലാത്തവൻ.

**ശ്ലോകം 34**

സാലോകമാദിതരും ശൈവസിദ്ധാന്തി
പാലേകംപാർക്കപ്പെണിയുമവൻ—മേലേ
യുരുകിത്തിരുവുളക്കുററപണിചെയ്വാർ
പെരുമൈക്കേതുണ്ടോപിറ

യാതൊരു ഈശ്വരനെ ഭജിക്കുന്നതുമൂലം സാലോകാദി ആകാശങ്ങളിൽ മാത്രം ദൃഷ്ടമായിരിക്കുന്നു?

ശൈവസിദ്ധാന്തി:— അറിയേണ്ടതിനെ ഇനി യാതൊന്നുകൊണ്ടും ഇളക്കാൻ കഴിയാത്തവണ്ണം ഉറപ്പിച്ചവൻ. ഇപ്രകാരമുള്ള പരമജ്ഞാനിയെ ആരുപണിയുന്നുവോ അവന് യോഗ്യത പോലെയുള്ള സാലോകാദി പ്രത്യക്ഷത്തിൽ നൽകുന്നു.

## ശ്ലോകം 35

കാലമുടൻദേശംദിക്കുകരുമമുടൽ
കോലംസമയംകുറിപ്പറിതൽ-ശീലം
തലയോട്പോനവുയിർതാൻപോലത്തന്നോ
ടിലയാം ശിവനെയിവൻ.

കാലം, ദേശം, കർമ്മം മുതലായവയിൽ തന്റെ സാക്ഷാത്കാരത്തിനു വേണ്ടി അതിന് ഉതകുന്നമാതിരി എണ്ണിസൂക്ഷിക്കൽ എന്നത് ജ്ഞാനിക്ക് ഉണ്ടാകുന്നില്ല. എങ്ങനെ ശരീരത്തിൽ ഏറ്റവും പ്രധാനമായ ശിരസ് ഖണ്ഡിക്കപ്പെട്ടാൽ ജീവന് നിൽക്കാൻ നിവൃത്തി ഇല്ലാതാകുന്നു അതുപോലെ, സച്ചിദാനന്ദമായചൈതന്യത്തിൽതന്നെ അതിന്റെ വൈഭവത്തെ അറിയാത്തതായി ഇരിക്കുന്നതാണ് നാമരൂപജഗത്ത്. തന്റെ സ്വരൂപസാക്ഷാത്കാരത്തിനുവേണ്ടി ജ്ഞാനി ഇവയിൽഒന്നും ചെയ്യുന്നില്ല. സങ്കല്പസ്വരൂപമായ മായയ്ക്ക് ആധാരഅധിഷ്ഠാനദ്രഷ്ടാവായി ഇരിക്കുന്നവർ സങ്കല്പവസ്തുവിനെ ഒരിക്കലും ആശ്രയിക്കുകയില്ല. സായൂജ്യത്തിൽ വൈഭവത്തോടുകൂടി ശിവനിൽ ചേരുന്നു. ഇവിടെ അതായത് സ്വരൂപസാക്ഷാത്കാരം ഭവിച്ച ജ്ഞാനിയിൽ ശിവൻ ചേരുന്നു. ഉപാധി പോകുന്നതുവരെ ഇവൻ സൃഷ്ടിസ്ഥിതിസംഹാരത്തിന് ഉടയവനാണ്. ഇവൻ ഒരിക്കലും സൃഷ്ടിസ്ഥിതിസംഹാരം ചെയ്യുന്നില്ല. ഇവന്റെ സന്നിധിയിൽ നടന്നുകൊള്ളും.

## ശ്ലോകം 36

ചാവേപെരുനോൻപായ്ച്ചന്തറസത്തിയർക്കു
ത്തേവാരംകാലം തിയാനമരം-പാവം
വിധിവിരുത്തംപേശുകയ്ക്കു വേദാഗമങ്ങ
ളതിശയിക്കുമേലുരൈപ്പാരാർ.

ചാവുക്കു അഴിയുന്നതിനുതന്നെ ഒരുങ്ങിയവനായും അതുതന്നെ നോമ്പായും ഇരിക്കുന്നവൻ സച്ചിദാനന്ദസ്വരൂപമായ തന്നെ ആശ്രയിച്ചിട്ടാണ് നാമരൂപങ്ങൾ സ്ഥിതിചെയ്യുന്നതെന്ന് അറിഞ്ഞ് സത്തുക്കൾ ദ്വാരാ തന്നെ മറയ്ക്കുന്ന അവയുടെ അവസ്ഥയെ അറിയുന്നതോടുകൂടെ അവ അഴിഞ്ഞുപോകുന്നു അവയോടുകൂടെ അവയുടെ വൈഭവങ്ങളായ തേവാരം മുതലായവ ഇല്ലാതായിപ്പോകുന്നു.

നാമരൂപങ്ങൾ അഴിയാതിരിക്കാനാണ് മന്ത്രതന്ത്രാദികൾ ചെയ്യുന്നത്. എന്നാൽ നാമരൂപങ്ങൾ സച്ചിന്മയമായി അറിയുമ്പോൾ വൈഭവങ്ങൾ അഴിഞ്ഞുപോകുന്നു.

## ശ്ലോകം 37

മോനികളെപ്പാർത്തിലതൊറെവു; വെണ്ടിങ്കൾ
മേനിഅഴകെഴുതാമേർപത്തി-യാന
പതുമാതനൻ കണ്ണും ഭാനുവും പോൽത്താനാ
യെതിരാകും ചൊപ്പനത്തിലും.

ജ്ഞാനികൾ മൗനികളെപ്പോലെയാണ്. മൗനിക്ക് ഇമയാതനോട്ടം. ജ്ഞാനിക്ക് ഇമയാമോഹം ആശ എഴുമ്പാത്തത് നിരാശാസ്വരൂപമായതിനാൽ, ജ്ഞാനിക്ക് സ്വരൂപം വെൺതിങ്കൾ പോലെ ആർക്കും കുളുർമ നൽകുന്നതായും അഴകു പ്രകടനമില്ലാത്തതായും അഴകേ വടിവായും സൂര്യന്റെ രശ്മി വീഴുന്നതുപോലെ യാതൊരു സ്വരൂപത്തിൽ നിന്നും എഴുമ്പാതെ പ്രഭ അവനിൽ തന്നെ വീഴുന്നു. ആശ തുളുമ്പാത്ത മൗന വടിവായും കുളുർമ നൽകുന്ന പ്രകാരത്തോടുകൂടിയവനായും ഇരിക്കുന്നു. ശരീരം ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം ഇത്യാദി വ്യഷ്ടികളെ വച്ചുകൊണ്ടിരിക്കുന്നു ജീവൻ. ഇതുപോലെ അനവധിയായ എല്ലാററിനേയും വെച്ചുകൊണ്ടിരിക്കുന്നു സാക്ഷി.

മൗനാവസ്ഥ നല്ലതിന്മണ്ണും വിളങ്ങിയതുമൂലം മൗനാതീതം കൊണ്ട് ആശയാകുന്ന വെൺതിങ്കൾ തന്റെ സച്ചിദാനന്ദം എഴുമ്പി അനുഭവിക്കാതെ അതിൽനിന്നു. ബ്രഹ്മാവ് നാനാർത്ഥമായി സൃഷ്ടിക്കുന്നുവെങ്കിലും തനിക്ക് നാനാത്വം ഏർപ്പെടാത്തതുപോലെ താൻ നാനാത്വത്തിന് ആധാരമായിരുന്ന് അവയോടു ചേരാതെ ആ ചേഷ്ടകൾമൂലം ഉണ്ടാകുന്ന പുണ്യപാപങ്ങൾ സുഖദുഃഖങ്ങൾ യാതൊന്നും തന്നിൽ ചേരാതെ സാധാരണനായൊരൻ സ്വപ്നാവസ്ഥയിൽ നിന്നും ഉണർന്ന് അതു എപ്രകാരം മിഥ്യയാണെന്ന് അറിയുന്നുവോ അതുപോലെ ജ്ഞാനിക്ക് നാനാത്വത്തോടുകൂടിയ ജാഗ്രദവസ്ഥയും സ്വപ്നാവസ്ഥപോലെ മിഥ്യയായി തള്ളി ജാഗ്ര സ്വപ്നങ്ങളിൽ നിന്ന് അതീതനായിരിക്കുന്നവൻ താനാണെന്ന് അറിഞ്ഞ് മൗനത്തിനു ഭിന്നമായും സച്ചിദാനന്ദം എഴുമ്പി അനുഭവിക്കാതെ അതിൽ തന്നെ ഇരുന്നും സച്ചിദാനന്ദ സ്വരൂപത്തിൽ ഇരിക്കുന്ന മഹത്തുക്കളെ ജ്ഞാനി എന്നും ഇതുകളെല്ലാം അവരുടെ സ്വരൂപത്തിന്റെ വൈഭവമെന്നും പറയുന്നു.

മോഹം:— തന്റെ വീട്ടിൽ ഏതോ ഒന്നിന്റെ അഭാവം മൂലം അതിനെ സാധിക്കുന്നതിലേക്കായി എഴുമ്പുന്ന വൃത്തി.

ഭാവനയാണ് നമ്മെ ക്ലേശിപ്പിക്കുന്നത്. ആ ഭാവനയെ ഒഴിക്കുന്നതിലേക്ക് ഭാവന എവിടെനിന്നും ഉണ്ടായോ അവിടെ നാം അന്വേഷിക്കമൂല-

ഭാവന ഒരിക്കലും നമ്മെ വിടാതായി. അതിലേക്ക് സച്ചിദാനന്ദമായ നമ്മെ അറിഞ്ഞാൽ മാത്രം മതിയാകും.

## ശ്ലോകം 38

ഉരുകുപരമസുഖവുല്ലാസമൊക്കും
തിരുമുഖവും പുൻമുറുവലോരും-ശിരുനീറും
തൻപാവതാണ ശരീരത്തിലോർപാർത്തു
മറ്റെവെറുമനഴകാം.

അനാദികാലമായി നാമരൂപ ശരീരാദി ജഗത്തിന്റെ സ്വരൂപത്തിൽ പ്രവേശിച്ച് തന്റെ സച്ചിദാനന്ദം ഏഴുമ്പാതെ മിഥ്യയാണെന്നു അറിഞ്ഞ് തന്റെ സ്വരൂപത്തിലുള്ള ആവരണവിക്ഷേപം നശിച്ച് തന്റെ സ്വരൂപം വിശേഷമായി സൂര്യസന്നിധിയിൽ വെണ്ണ ഉരുകുന്നതു പോലെ ഭ്രാന്തി അരുൾ സന്നിധിയിൽ ഉരുകി പരമസുഖ ഉല്ലാസമായി അഴിയുന്നു. സർവ്വവിധ ക്ലേശങ്ങളും അറാതുമൂലം തന്റെ സ്വരൂപത്തിൽ ഉൻമേഷത്തോടുകൂടിയ മുഖവും കൊണ്ടു. ശരീരാദി ജഗത്തിൽ അഭിമാനിച്ച അഹംഭാവം ഇല്ലാതായി തത്ഭാവം ഉണ്ടാകുന്നു. യാതൊരു കാരണവശാലും തന്നിൽ പ്രവേശിക്കാൻ കഴിയാത്ത മായയുടെ വ്യാപകത്വം മൂലം താൻ ഉള്ളിലായി. അതിനെയാണ് ഉള്ളം എന്നു പറയുന്നത്. വിക്ഷേപരഹിതമായ സ്വരൂപസാക്ഷാത്കാരത്തിൽ മായ എവിടെ എവിടെ ആശ്രയിച്ചുവോ അവിടം ഉരുകുന്നു. ഊടുരുവേ ഉരുകുന്നു. യാതൊരു മായയ്ക്ക് ഉള്ളംതന്നെ ഉൽപത്തി സ്ഥിതി അവസാനം ഇവ ഉള്ളംതന്നെയാണോ അത് ഉള്ളംതന്നെ. ഉള്ളം മായയുടെ അവസാനത്തെ യാണ് നോക്കുന്നത്. പഞ്ചഭൂതമയം തന്നെ ആശ്രയിച്ച് തന്നെ ഉള്ളിലാക്കിയിരിക്കുന്നു. ഈ ഉള്ള് ഒന്നു ഉരുകുമ്പോൾ ജീവൻ എന്ന് ഒന്ന് ഇല്ലാതെയും അഹം അറുപോകുകയും ചെയ്യുന്നു.

വെറുമൻ:— വെറുക്കാൻ ഇല്ലാത്തവൻ.

മായയുടെ വിക്ഷേപം ദുഃഖകരം. ആവരണമല്ല. ഉദാ:— ഗാഢ സുഷുപ്തി വിക്ഷേപമല്ല.

## ശ്ലോകം 39

വാടൻമണംപോൽവരുന്നാവൈരാഗ്യ
ത്തോടുമെലിന്ത വുടമ്പുടനെ-കൂടാർ
തിരുവിടയാനന്തസുഖനീങ്കാതനോക്കും
തിരുമുഖമുമെന്നെവിടാതേ

വാടിയപൂവിന്റെ ഗന്ധംപോലെയുള്ള പ്രാരബ്ധവും (അഹങ്കാര നാശത്തിന് ശേഷമുള്ള ജഡത്തിന്റെ അവസ്ഥ) തന്നിൽ പററാതെ തനിക്ക് യാതൊരുവിധ ബാധയും ഇല്ലാതുള്ള വൈരാഗ്യവും (നാമരൂപാദികളെ ക്കൊണ്ട മായ അതുതന്നെ തൃപ്തിപ്പെട്ട് ഒഴിഞ്ഞതുമൂലം) മായയുടെ

വടിവായ ഉടമ്പിൽ അഹങ്കാരമായ സ്ഥൂലത നശിച്ചുപോയതുകൊണ്ടുള്ള മെലിവും വിഷയത്തിൽ ഏതാണ്ട് ഒരു വൈഭവം തന്റെ സ്വരൂപത്തിൽ കൂടെ വ്യാപിക്കുന്നതുമൂലം സ്വരൂപാനന്ദത്തിൽ വിഷയാനന്ദംകൂടെ ചേരുന്നതുമൂലം ആനന്ദം ഉണ്ടാകയും നശിക്കുകയും ചെയ്യുന്നതായി തോന്നുന്നു. വിഷയാകാരആനന്ദം തന്റെ സ്വരൂപത്തിൽനിന്നും ആണെന്ന് ആരൊരുവൻ അറിയുന്നുവോ അവൻ സാക്ഷാത്കാരം പ്രാപിക്കുന്നു. കയറിൽപാമ്പ് എവിടെ നിന്നും? വൃത്തി ഉപഹിതസാക്ഷി + കയറിന്റെ ആകാരം = ജ്ഞാനിയുടെ വൈരാഗ്യം. നിർവിഷയംമൂലം ഉദയമാകുന്ന ആനന്ദസുഖം അനുഭവിക്കൽ എന്നുള്ളതു കൂടാതെ നീങ്ങാത്ത സ്വരൂപത്തോടുകൂടിയ നോക്കും (നിർവിഷയാനന്ദസുഖം അനുഭവിക്കൽ കൊണ്ട് സ്വരൂപം നീങ്ങുന്നതല്ല).

'ഏകനായസൂര്യൻ ജലത്തികൾ
ഏറിയൊന്നായി കാണുന്നതില്ലയോ?'

**ശ്ലോകം 40**

തത്തുവത്തിൻപോർവെളിപൊരിന്തതികമ്പരിപോ
രത്തുവിതിയേകാന്തിയാനന്തി--ശുദ്ധൻ
തുരിയനവതൂതൻ തുറവിശിവയോഗി
തിരുവാണിയെൻ വിരത്തനെന.

തത്വങ്ങളെല്ലാം മിഥ്യയായി തന്നിൽതന്നെ തന്നെമൂടിക്കൊണ്ട് ഇരിക്കുന്നുവെന്ന് അറിഞ്ഞ ദിഗംബരിയർക്ക് ഒരു വസ്തുവിന്റെ യാഥാർത്ഥ്യരൂപം മനസ്സിലാകാത്തതുമൂലം അതിൽനിന്നും ഉളവാകുന്ന ഇതരഭാഗങ്ങൾ തന്റെ സ്വരൂപത്തിന് ഒരിക്കലും ഹാനിവരുത്തുന്നതല്ലായെന്ന് ദൃഢമായി ഇടവിടാതെ അറിയുന്നതാണ് വാസ്തവശ്രവണം.

മായ:—സ്വാശ്രയസ്വവിഷയപ്രകാശം

ശിവം:—ശുദ്ധബ്രഹ്മം

മായ എവിടെനിന്ന് ഉണ്ടായി എന്നില്ലാതെ ഉണ്ടായി ഒന്നിൽനിന്നും ഉണ്ടാകാതെ നിൽക്കുന്നു അനന്തശക്തിയുടയത്. മായയിൽ പരിപൂർണമായി തുടങ്ങിയാൽ അതിൽനിന്നും നിവൃത്തിക്കാൻ ഇച്ഛ ഉണ്ടാകുന്നില്ല. ഉദാ:— ജലം + ജലം നമ്മിൽ സ്ഥിതമായ വസ്തുവിന്റെ വൈഭവം ഹേതുവായിട്ട് മായ മയക്കുന്നു. അതായത് നമ്മുടെ സ്വരൂപം പരിപൂർണമായയല്ല. ബ്രഹ്മത്തിൽനിന്ന് ഉണ്ടായിരുന്നുവെങ്കിൽ മോഹവും ബ്രഹ്മസ്വരൂപമാകുമായിരുന്നു. മോഹത്തെ നിവൃത്തിക്കാൻ ആഗ്രഹിക്കുന്ന നമ്മുടെ വിക്ഷേപസ്വരൂപത്തിൽ വിക്ഷേപാവരണങ്ങൾമൂലം ചാഞ്ചല്യത്തെ ഉണ്ടാക്കുന്നു. മായയെ നിവൃത്തിക്കൽ എന്നത് എന്തുകൊണ്ട് പറ്റും? അതിൽ നിന്നും അന്യമായ വസ്തു ഉള്ളതുകൊണ്ട് ഒന്നിൽനിന്നും ഉണ്ടാകാത്തതുമൂലം അനാദിയായ മായ ബ്രഹ്മത്തെ

ആശ്രയിച്ച് ബ്രഹ്മത്തെത്തന്നെ അധിഷ്ഠാനമാക്കി ആധാരദ്രഷ്ടാവാക്കി. യാതൊരുവസ്തുവിന്റെ അറിവില്ലായ്മമൂലം മിഥ്യാപ്രതീതി ഉണ്ടാകുന്നുവോ ആ വസ്തുവാണ് അധിഷ്ഠാനം. ഉദാ:—കുററി + പിശാച്. ഇതുകുററി, ഇത് പിശാച് (പിശാച് നിൽക്കുന്നത് ഇതു എന്ന കുററിയുടെ സ്വരൂപത്തിൽ) ഭ്രാന്തികാലത്ത് അധിഷ്ഠാനം പ്രകാശിക്കുകയില്ല. ആധാരം പ്രകാശിക്കും.

ഇതു ബ്രഹ്മം എന്നുള്ളതിൽ 'ഇതു' എന്നുള്ള സാധാരണസ്വരൂപ ആധാരത്തിൽ മായ നിൽക്കുന്നു. സച്ചിദാനന്ദമായ വിശേഷസ്വരൂപത്തിൽ നാമരൂപമായ മായ ഇല്ലാതാകുന്നു. അപ്പോൾ ആധാര അധിഷ്ഠാനങ്ങൾ പ്രകാശിക്കാം. മായയ്ക്കു തനിയെ നിൽക്കാൻ കഴിയാത്തതുകൊണ്ടു ബ്രഹ്മത്തെ ആശ്രയിക്കുന്നു. ബ്രഹ്മത്തിന്റെ വിശേഷസ്വരൂപമായ നിത്യമുക്തത, കൂടസ്ഥത, സച്ചിദാനന്ദത്വം എന്ന ഭാവത്തിൽ മായ ഇല്ലാതായിപ്പോകുന്നു.

സ്വാശ്രയ സ്വവിഷയപക്ഷം എന്ന മായ ഉണ്ടാകാത്തതുമൂലം ബ്രഹ്മം അനാദിയാണ്. ഇതു ബ്രഹ്മം എന്നതിൽ 'ഇതു' എന്നതിൽ നിത്യമുക്തത, കൂടസ്ഥത, എന്നതു പ്രകാശിക്കാത്തതുകൊണ്ട് മായ ഉണ്ടായി. ആധാര അധിഷ്ഠാനങ്ങൾ ഭ്രാന്തിയിൽ മാത്രമേയുള്ളു. ഉപാദാന നിമിത്ത കാരണങ്ങൾ ആധാര അധിഷ്ഠാനങ്ങളല്ല. ഭ്രാന്തികാലത്തും അല്ലാത്തപ്പോഴും ആധാരം പ്രകാശിക്കാം. ഭ്രാന്തികാലത്ത് അധിഷ്ഠാനം പ്രകാശിക്കയില്ല.

യാതൊരു അധിഷ്ഠാനത്തെ ബ്രഹ്മം കൊള്ളുന്നുവോ അപ്പോൾ മായ ഭ്രാന്തിയായി ഇരിക്കുന്നു—അധിഷ്ഠാനം പൂർണമായി വ്യക്തമാകുമ്പോൾ മായ ഇല്ലാത്തതായിപ്പോകുന്നു. ഇങ്ങനെ ഇരിക്കുന്ന മായയെ കാലത്രയത്തിലും നിവൃത്തിക്കണമെന്ന് ആരു ഇച്ഛിക്കാതിരിക്കുന്നുവോ അവർ ഇച്ഛയററവർ.

മായ + മായയുടെ അധിഷ്ഠാനചൈതന്യം (ബ്രഹ്മസാമാന്യരൂപം + ബ്രഹ്മപ്രതിബിംബം)—ഈശ്വരൻ.

അദ്വൈതി = ഒന്നെന്നും രണ്ടെന്നും ഇല്ലാത്തവൻ. ഏവന്റെ സന്നിധിയിൽ അധിഷ്ഠാന വിശേഷം പ്രകാശിക്കുന്നുവോ രണ്ടെന്നു കാണിക്കുന്ന മായ തനിയെതന്നെ നിവൃത്തിക്കപ്പെടുന്നുവോ അവൻ.

ഏകാന്തി = യാതൊരു അധിഷ്ഠാന വിശേഷത്താൽ മായ ഉണ്ടാകുന്നിടത്തുതന്നെ മധ്യസ്ഥിതവും അന്തവും ആയിത്തീരുന്നുവോ ആ മായയുടെ അവസ്ഥയും ഏകാന്തി എന്നുപറയാം.

ആനന്ദി = ഏവന്റെ സന്നിധിയിൽ മായതന്നെ തൃപ്തി അടഞ്ഞ് ആനന്ദസ്വരൂപമായി ഒഴിയുന്നുവോ ആ മായയുടെ സ്വരൂപത്തിന് ആനന്ദി.

**ശ്ലോകം 41**

അടങ്കത്തുറന്താർക്കു ആശൈയറപ്പാവി
ത്തൊടുംപക്കുവം തെരിയാതോകോ—മടന്തേടി
പിച്ചൈയായ്മൂലയിൽ പെൺപേച്ചായ്വരിനൈകൈ
ക്കിച്ചൈയായ്കൈക്കെതിർ നീട്ടും.

തുറവി:—ശരീരാദി ജഗത്തിനെ അഭിമാനിച്ചിരിക്കുന്നവരെയും ശരീരാദി ജഗത്തിനെ അഭിമാനിക്കാത്തവരേയുംപററി പറയുന്നു. ശരീരാദി ജഗത്തിൽ തനിക്ക് ഉണ്ടാകുന്ന അഭിമാനവും ആശ്രയവും എതാണ്ട് നിയന്ത്രിച്ചു അടക്കീട്ട് പ്രമാദം ഇല്ലാതെ ഉപേക്ഷിച്ചിരിക്കുന്നു. ഇതിലുളള ആശ മുഴുവനും വിട്ടിട്ട് തുറന്നിരിക്കുന്നവരുടെ സ്ഥിതിയും അറിയാൻ പാടില്ല. ഈമാതിരി ശരീരാദി ജഗത്തിൻെറ അഭിമാനത്തെ തുറന്നവർ മഠങ്ങളെ ആശ്രയിച്ചു കിട്ടുന്ന ഭിക്ഷകൊണ്ട് കുറെനാൾ കഴിയും. ഒരു പുതുപ്പെണ്ണ് ആദ്യം ഒളിച്ചുനിന്ന് തൻെറ കാര്യങ്ങളെല്ലാം രഹസ്യമായി നടത്തുന്നതു പോലെ.

അടങ്കത്തുറന്താർ — സാക്ഷാത്കാരത്തിനു ശേഷവും ഈ ജഗത്തു കാണുന്നു. അപ്പോൾ സാക്ഷാത്കാരത്തിന് ഇച്ഛിക്കുന്നവർക്കും വേണ്ടിയിരിക്കുന്ന ശരീരാദി ജഗത്ത് ക്ളേശകരമായിരിക്കുന്നു. അനർത്ഥം നൽകി കൊണ്ടിരിക്കുന്ന ജഗത്തിൻെറ സാത്വിക ഭാവംമാത്രം കൊണ്ടിട്ട് മററു രണ്ടും തുറന്നവർ അടങ്കത്തുറന്താർ—ഇവർ ഭിക്ഷയെടുക്കുന്നവരെപ്പോലെ ഇരിക്കുന്നു. പുതുപ്പെൺ ഒളിച്ചുനിന്ന് തൻെറ കാര്യങ്ങൾ സാധിക്കുന്നതുപോലെയുമിരിക്കുന്നു. സച്ചിദാനന്ദസ്വരൂപിയായിരിക്കുന്ന താൻ തൻെറ സാക്ഷാത്കാരത്തിന് ജഗത്തിൻെറ എതാണ്ടു വേണമെന്നുവെയ്ക്കുന്നവർ ഭിക്ഷ എടുക്കുന്നവനു തുല്യം തന്നെ.

**ശ്ലോകം 42**

കരൈയടുക്കവന്താൽ തിരൈഅലൈയ്കും കപ്പൽ
പൊരുളടുത്താൽഞാൻറും പൊയ്ബോധം വിരുതിനവൻ
വെറിക്കുതികുതിത്തോൻപോൽ വേണ്ടും വിട്ടതുപിൻ
പററുമതിൽചിക്കെനനിർപ്പായ്.

നിർമലമായ സാക്ഷാത്കാരസന്നിധിയെ പ്രാപിക്കാറാകുമ്പോൾ മായ വിജൃംഭിച്ചിട്ട് അതിൻെറ അമിതമായ ശക്തിയെ പ്രദാനംചെയ്യും. അതിനെകൊണ്ടാൽ വീണ്ടും ദുഃഖസ്വരൂപത്തിൽ മുഴുകുകയും ചെയ്യും. ഇങ്ങനെ സംഭവിക്കുമ്പോൾ നാം വൈരാഗ്യമുളളവരായിത്തീരണം. മായയിൽനിന്ന് ഉണ്ടാകുന്ന സുഖദുഃഖങ്ങൾ രണ്ടിനേയും ഒരുപോലെ തളളണം.

ബോധത്തിൽ നിന്നും അരുളാകുന്ന കരയ്ക്ക് അടുക്കുമ്പോൾ ഇതുകൾ സംഭവിക്കും. അവിടെയാണ് വൈരാഗ്യം വേണ്ടത്. ജീവൻ അസഹ്യം,

സഹ്യം എന്നുള്ള തടത്തിൽകൂടെ ഒഴുകിക്കൊണ്ടിരിക്കുന്നു. അതിന് ഒരു നിലയും ഇല്ല. ഒഴുക്ക് ഇങ്ങനെ പൊയ്ക്കൊണ്ടിരിക്കും. അസഹ്യം ഏറിവരുന്ന അവസരത്തിൽ സഹ്യമായിക്കൊള്ളുന്നു. സഹ്യം എന്നുള്ള അവസ്ഥയെക്കൊണ്ട് ജീവന്റെ ഒഴുക്കിനെ നിറുത്തിയാൽ ഒഴുക്ക ഊററി ലേക്ക് തിരിയെ പോകും. അസഹ്യങ്ങളെല്ലാം സഹ്യമാകണം. അപ്പോൾ സഹ്യമല്ലാതെ മററൊന്നും ഇല്ലാതാകും.

സൂര്യങ്കൽനിന്നും രശ്മി ഭൂമിയിൽ വീഴുന്നു. ആത്മാവിൽ നിന്നും ജീവൻ വെളിക്കുവരുന്നു. സൂര്യരശ്മി പല സ്ഥലത്തും വീഴുന്നതിൽ ധവളിമയുള്ള മണ്ണിൽ വീഴുമ്പോൾ പ്രകാശിക്കുന്നു.

## ഒൻപതാമധ്യായം വാസനൈനെമാണ്ടാർ തന്മൈ

**ശ്ലോകം 1**

ജ്ഞാനമില്ലാവൈരാക്കിനൻറല്ല  
കാനവർക്കുനോയിനർക്കും കള്ളർക്കു-മാനതുവേ  
നെന്നിലൈക്കെനിൻറാലെറെവ്വിടമത്തേയ്ന്താലെൻ  
തന്നിഴപ്പെയിൻപാംതലം.

ജ്ഞാനമില്ലാത്തവൈരാഗ്യംമൂലം ആരും ഒന്നും അടഞ്ഞുകാണുന്നില്ല. അതുകൊണ്ട് ജ്ഞാനത്തോടുകൂടിയ വൈരാഗ്യമാണു വേണ്ടത്.

ജ്ഞാനം:— താൻ എന്ന് ഉദയമായതിനുശേഷം ഈ ശരീരാദിജഗത്തു കളെ കണ്ടുകണ്ട് അതിൽ തന്നെയായിത്തീരുമ്പോൾ തന്നെ തന്റെ സ്ഥല ത്തുനിന്നും തള്ളുന്നു. അതാണ് ജനനമരണം. നാമരൂപാദിയായ മായ യുടെ പൂപ്പടയ്ക്കകത്ത് നാം ഇരിക്കുന്നു. മായയ്ക്ക് നമ്മെ ഒന്നും ചെയ്യാൻ കഴിയുകയില്ലെങ്കിലും ഭാവനമൂലം നാം തള്ളപ്പെടുന്നു. നാശ രഹിതനായി നാം അതിനകത്ത് ഇരിക്കുമ്പോൾ തന്നെ ജനിക്കുന്നു മരി ക്കുന്നു എന്നുള്ള ഭാവനയെ ഉണ്ടാക്കുന്ന മായയുടെ വൈഭവം അത്ഭുതം.

നിങ്ങളെ പ്രകാശിപ്പിച്ചാലേ ഇതരങ്ങളെ പ്രകാശിപ്പിക്കാൻ കഴിയൂ. അങ്ങനെ ഇതരങ്ങളെക്കൂടാതെ തന്നിൽതന്നെ നിൽക്കുന്നതാണ് ജ്ഞാനം. നിരാവരണനായ ഗുരുവിന്റെ വാക്യം തന്റെ ശ്രോത്രത്തിൽ ബന്ധി ക്കുന്നു. ശബ്ദം ഇക്കാലത്തും ഈ ദേശത്തും സംഭവിക്കുമ്പോൾ അപരോ ക്ഷാനുഭൂതിയെ നൽകും. യാതൊരു അരുളിന്റെ സമീപത്ത് നാം വസിക്കുന്നു ആ ആൾ നമ്മിൽ പ്രവേശിച്ച് ആ അരുൾ ഈ അരുൾ രണ്ടും മാററിയിട്ട് മുമ്പും പിമ്പും താനായിരിക്കും—ആ അവസ്ഥയ്ക്കാണ് ഗുരുതുര്യം എന്നുപേർ.

തന്നെ കണ്ടിട്ട് ഇതരങ്ങളെ കാണുന്നത് സാധാരണ. ഇതരങ്ങളെ കണ്ടിട്ട് തന്നെ കണ്ടുകൊള്ളുന്നത് ജ്ഞാനം (ഇതരങ്ങളെ കാണുമ്പോൾ

ഞാൻ എന്നെയും കാണും. എന്നെ കാണുന്നില്ലാ എന്ന നിശ്ചയമാണ് വൈരാഗ്യം).

താൻ പ്രകാശിക്കാതെ താൻ പ്രവേശിച്ച് ഒന്നിൽ പിടിക്കും എന്നത് സാധാരണ വൈരാഗ്യം. തന്നോടുകൂടെ തന്നിൽ ഇരിക്കാൻ ഇതരങ്ങളുടെ ഒത്താശവേണ്ടാ എന്നതു വൈരാഗ്യം.

ജ്ഞാനം:—ഉള്ളതായ തന്നിൽ ഒരു വൃത്തി സംഭവിച്ചാലേ ശരീരാദി ജഗത്തിൽ ചേരുന്നുള്ളു. വൃത്തി എപ്പോഴും തന്നെവിട്ട് അന്യമായിട്ടേ തീരൂ. ഉദാ:—കണ്ണുകൊണ്ട് ഇതരങ്ങളെ കാണുന്നു. ഏററവും അടുത്ത് (കണ്ണിലുള്ളത്) കാണുന്നില്ല. അവിടെയും വൃത്തി സംഭവിക്കും. തന്നിൽനിന്നാണെങ്കിലും വൃത്തി എപ്പോഴും അന്യമായവയേ പ്രകാശിപ്പിക്കൂ. ഇങ്ങനെ ആദ്യമായി നമുക്ക് പ്രകാശം ഉണ്ടാകുന്നുവെങ്കിലും ശരീരാദി ജഗത്തിൽ പ്രവേശിച്ച് അന്യത്തിനെ കണ്ടുപോകുന്നു. ശരീരാദി ജഗത്ത് മാറിക്കൊണ്ടിരിക്കുന്നു. ഇത് മാററം ഇല്ലാത്ത ഒന്നിനെ ഉന്നിയായിരിക്കണം. മാററമുണ്ടാകാൻ ഇങ്ങനെ മാററം ഇല്ലാത്ത ഒന്ന് ഉണ്ടെന്നും അതിനെ താൻ പ്രാപിച്ചാൽ ശരീരാദി ജഗത്തിൻെറ മാററത്തിൽ നിന്ന് നിവൃത്തിക്കാമെന്നും തീർച്ചയാക്കാം. നിശ്ചലമായ ഒന്ന് ഉണ്ടെങ്കിൽ വൃത്തി സംഭവിക്കാതിരിക്കണം. വൃത്തി കൂടാതെ തന്നിൽ നിൽക്കുന്ന അവസ്ഥയാണ് ജ്ഞാനാതീതനില. ജ്ഞാനം തൻെറ സ്വരൂപമായി നിൽക്കുന്നു. തൻെറ സ്വരൂപമായി നിൽക്കുന്നതിന് ശരീരാദി ജഗത്ത് ഉതകുന്നു. ശരീരാദി ജഗത്ത് ഉള്ളപ്പോഠംതന്നെ സംഭവിക്കണം. ഇങ്ങനെ നിശ്ചലമായും നിരാവരണമായും ഇരിക്കുന്നതാണ് തൻെറ സ്വരൂപമെന്ന് അറിയുന്നു. ആ വിവേകമാണ് ജ്ഞാനം. ശരീരാദിജഗത്തിൽ ഉണ്ടാകുന്ന വൃത്തി എപ്പോഠം വൃത്തി ഉണ്ടാകാതെ തന്നിൽനിൽക്കുന്നു അത് സത്യസ്വരൂപമാകുന്നു. ഈ സത്യം എത്രത്തോളം ബാഹ്യത്തിൽ പോകുന്നു അത്രത്തോളം അസത്യആകാരം കൊള്ളുന്നു. നിശ്ചലമായ തൻെറ സ്വരൂപത്തെവിട്ട് ബാഹ്യആന്തരമായ അവസ്ഥയില്ല. സത്യത്തിൽ തനിക്ക് ആന്തരബാഹ്യമില്ല. ഭ്രാന്തി വൃത്തിമൂലം ഉണ്ടാകുന്നു. സച്ചിദാനന്ദസ്വരൂപമായി നിൽക്കുന്നിടത്ത് ബാഹ്യമില്ല. നാമരൂപവും ചേർന്ന് സച്ചിദാനന്ദസ്വരൂപമായാൽ ആന്തരബാഹ്യങ്ങഠം ഇല്ല. നാമരൂപം ബാഹ്യം അതുകൊണ്ട് സത്യാസത്യവിവേചനത്തിൽ അസത്യമില്ല. സത്യം തന്നെ സത്യം. വ്യാപ്തി ഉടയത്. സത്യം വ്യാപ്തിയാൽ സ്വരൂപമാകുന്നു. അതുമൂലം നിവൃത്തി. വൃത്തിരഹിതാവസ്ഥയിൽ താൻ സച്ചിദാനന്ദമായുമുള്ള സ്വരൂപനാകുന്നു. അന്യത്തിന് ഇടകൊടുക്കാതെ സത്യം തൻെറ നിവൃത്തിയോട് ഇരിക്കുന്നുവോ അത് സത്യസ്വരൂപം.

വൈരാഗ്യം രണ്ടുവിധത്തിൽ

(i) നാനാത്വമായ നാമരൂപത്തിൽ ഏകീകരണം നേരിട്ട് അതിൽ ഒരു സ്ഥിരത ഉണ്ടാകുന്നത് സാധാരണവൈരാഗ്യം.

(ii) ജ്ഞാനാകാരത്തെക്കൊണ്ടത്. തന്നിൽനിന്ന് വൃത്തി ഉണ്ടായി അന്യത്തെ വിഷയമാക്കി പ്രകാശിപ്പിച്ച് അതു തന്നിൽ ഭാവനകൊണ്ടിരിക്കുന്ന സാക്ഷാത്കാരം അപൂർണം. ഭാവനകൊണ്ട് ഭാവന അററതിനെ അറിയാൻ കഴികയില്ല. സാക്ഷാത്കാരം വരേണ്ടതിലേക്ക് താൻ ഒന്നും ചെയ്യേണ്ടതില്ലായെന്ന് ഉറയ്ക്കുമ്പോൾ ദൃഢത ഉണ്ടാകും. വൃത്തിരഹിതമായി നമ്മുടെ സ്ഥാനത്തുനിൽക്കുമ്പോൾ, അതുതന്നെയാണ് വരേണ്ടത്.

പേരിമ്പം:–കുഞ്ഞ് പേരയ്ക്കാതിന്നുന്നത് ചിററിമ്പം. പേരിമ്പം അനുഭവിക്കൽ അല്ല. പേരിമ്പത്തിൽ സ്വരൂപം കൂടെ കാണും. പേരിമ്പത്തിൽ മററൊന്നും ചേർത്തിട്ടില്ല. ഒററവസ്തു. വേറെവല്ലതും ഉണ്ടെങ്കിലേ ഏകം, രണ്ട് എന്നുള്ളത് ഉണ്ടാവൂ. എവിടെ നോക്കിയാലും അന്യം ഇല്ലാതെ തന്നെയേ കാണുന്നുള്ളൂ. അന്യമില്ലാത്ത അവസ്ഥയിൽ തന്റെ ഏകത്വവും പൊയ്പോകുന്നു. രണ്ടെന്നുകാണാൻ ഇല്ലാത്തതുകൊണ്ട് പേരിമ്പമേ സ്വരൂപമായി അതിൽ താൻ എന്നു നിൽക്കുന്ന അവസ്ഥ മൗനം മൗനംതാൻ പേരിമ്പം. നാമരൂപശരീരജഗത്ത് സംസ്കാരംകൊണ്ട് താൻ എന്ന സ്വരൂപത്തിൽ നിൽക്കുന്നതുമൗനം. താൻ എന്നതു വിട്ടത് മൗനാതീതം. അപ്പോൾ നമ്മെമാത്രമേ നാം കാണൂ. ഇതു നമ്മിൽ സംഭവിക്കുന്നു. നാം നമ്മിൽതന്നെ ഇരിക്കും.

വിഷയനാനാത്വങ്ങളെ വിഷയഏകത്വം കൊണ്ട് കളയുമ്പോൾ തന്റെ വൃത്തിക്ക് ഒരു ഇഴുപ്പ് ഉണ്ടാകുന്നു. അവിടെ നിങ്ങളുടെ സ്വരൂപം നിരാശ. കാലിലെ മുള്ള് കള്ളിലെപ്പോലെ ഇവിടെ ഏകത്വം ബഹുത്വം എന്ന ഭാവനയില്ല.

ഏകത്വം+അനേകത്വം+ഭ്രാന്തി ഇവ ചേർന്ന് നശിച്ച് നിരാശ ഉണ്ടായാൽ ബ്രഹ്മാകാരവൃത്തി. അത് അഹംവൃത്തി. അവിടെ സാക്ഷി സ്വയംപ്രകാശം. ബ്രഹ്മാകാരവൃത്തി ഫലാപേക്ഷ ഇല്ലാത്തതിനാൽ അഹംവൃത്തി. അന്തഃകരണ ചിദാഭാസൻ സാക്ഷിയുടെ സ്വയം പ്രകാശത്തിൽ ഒന്നെന്നും രണ്ടെന്നും അററ് സ്വയമായി പ്രകാശിക്കുന്നു. അപ്പോൾ അഹം ബ്രഹ്മാസ്മി തനിയെ സംഭവിക്കുന്നു. അത് സാക്ഷാത്കാരമാണ്. അന്തഃകരണ ചിദാഭാസൻ ബാഹ്യം അററ് ആന്തരമായി ബ്രഹ്മാകാരവൃത്തിയെക്കൊണ്ട് സാക്ഷിയായി സാക്ഷി സ്വയം പ്രകാശിക്കുന്നു. ബ്രഹ്മാകാരവൃത്തിയെക്കൊണ്ട് ചിദാഭാസന് അന്യമില്ല. അവൻ സച്ചിദാനന്ദപരിപൂർണ്ണൻ—അഹംവൃത്തി—സാക്ഷിയും ചിദാഭാസനും ഒരുമിച്ചു പ്രകാശിക്കുന്നു. അന്തഃകരണത്തിന്റെ ബ്രഹ്മാകാരവൃത്തികൊണ്ടുമാത്രം സാക്ഷാത്കാരം ഉണ്ടാവില്ല. അന്തഃകരണത്തിന്റെ ബ്രഹ്മാകാരവൃത്തി സംഭവിച്ച് ഫലാപേക്ഷ ഇല്ലാതായാൽ അഹംവൃത്തി സംഭവിക്കണം. ബ്രഹ്മാകാരവൃത്തി+ഫല =സുഖം ഉദയം. ഉദയം ഉണ്ടായാൽ ക്ഷയവും.

ആശയററ വഴിയിൽകൂടെ നിരാശാസ്വരൂപത്തിൽ ചേരുന്നു. അങ്ങനെ അടയുമ്പോൾ ആ സ്ഥലം പേരിമ്പം—അവിടെ അവൻ അവൻെറ നിലക്കു നിന്നിരിക്കുന്നു. ഇതു സംഭവിച്ചവന് ഏതു സ്ഥലത്തിരുന്നാലും എന്തു ചെയ്താലും ആർക്കും ഒന്നും പറയാനില്ല.

സത്യം—വ്യാപകം
സത്യസ്വരൂപം—സത്യം
പ്രമാണം; ബാഹ്യം—അസത്യം.

## ശ്ലോകം 2

എല്ലാചമയങ്കളും തുതിക്കുമില്ലറത്തി
നില്ലാമ റിത്താരെന്നീത്താലെൻ—പുല്ലറിവൈ
ത്തീരത്തെളിന്തു ശിവത്തോടുംപററററാ
ററാകിർ പിറപ്പറുക്കലാം.

സാക്ഷാത്കാരത്തിനു ഉപകരിക്കുന്ന എല്ലാ മതഗ്രന്ഥങ്ങളും സ്തുതിക്കുന്ന ഇല്ലറത്തിൽ ഇരുന്നാൽ എന്ത് തുറന്നാൽ എന്ത്? ഭ്രാന്തിമൂലം ഉണ്ടാകുന്ന അറിവിനേ ഇല്ലാതാക്കി ശിവത്തോടു ചേർന്നുവെന്നുള്ള ഭാവനയും അററാൽ ജനനമരണം ഇല്ലാതെ ഇരിക്കാം.

## ശ്ലോകം 3

മനൈയിഴക്കിലോ മനതുമാറാതുമായ്ത്ത
തനൈയിഴക്കിലോ ശിവനൈച്ചേർന്തനുഭവിക്കൈ
പോകാതതു പോകിർ പൂരണമാം പൂരണംതാ
നാകാതിരുപ്പതെവർക്കാം.

ശരീരാദി ജഗത്തിൽ ഉണ്ടാകുന്ന നാനാത്വങ്ങളെ അനുഭവിക്കുന്നതിലേക്ക് ഉണ്ടാകുന്ന ആഗ്രഹം ഇതുകളുടെ വൃത്തികളിൽ ഉണ്ടാകുന്ന സുഖം ഗൃഹവൃത്തിമനോവൃത്തി ഇവയിൽ ഒന്നാമത്തേതിനെ നിയന്ത്രിച്ചിട്ട് മററതുകളെ ത്യാഗം ചെയ്യാമെന്നു വിചാരിച്ചാൽ ഇഴപ്പ് എന്നു പറഞ്ഞതിൽ പൂർണത്യാഗമല്ലാ ഏതാണ്ട് ത്യാഗം എന്നർത്ഥം. ഏതാണ്ടു കൊണ്ടതു കൊണ്ട് മററവയെ നിയന്ത്രിച്ച് സുഖമായി ഇരിക്കാമോ എന്നു വിചാരിച്ചാൽ സാധിക്കുമോ? ഇല്ല. വൃത്തികൾ പൂർവാധികം ശക്തിയായി വരും. അതിലും ഒതുങ്ങൽ ഇല്ല. മനോവൃത്തിയെ എടുക്കാം. മനോവൃത്തിയെ മാത്രം നിയന്ത്രിക്കാം എന്നാലും സാധ്യമല്ല. ആയിരം വൃത്തിയെ അണയൂറാക്കീട്ട് അതിനെ നോക്കിക്കൊണ്ട് ഇരിക്കുന്നതു വളരെ വിഷമമാണ്. വൃത്തികളെ അമർത്തി അതിൽതന്നെ ഇരിക്കേണ്ടിയിരിക്കുന്നു. ഗുസ്തിക്കാരൻ അമർത്തി ഇട്ടിരിക്കുന്നതുപോലെ മനസ്സിനു ഭാരവും ക്ലേശവും ഉണ്ടാകും. ഒടുവിൽ താങ്ങാൻ പാടില്ലാതെവരും. അണയിൽ വന്നുനിൽക്കുന്ന വെള്ളം അണയെ പൊട്ടിക്കുംപോലെ ഗൃഹവൃത്തി മനോവൃത്തി

ആരാണു മറയ്ക്കാൻ? ഇഴപ്പ് എന്ന ഭാവേന യത്നിച്ചുവോ ആ ആളിനെ തന്നെ ഇഴച്ചാലോ? ഇഴപ്പ്—ഈശ്വരസങ്കല്പംമൂലം ഏതാണ്ട് കാര്യങ്ങൾ നടക്കുന്നു.)

ഉദാ:–ഈ എണ്ണയിൽ ഈതിരി ഇത്രയ്ക്കു ഇത്ര കത്തും എന്നുണ്ട്. എണ്ണയിൽ പെട്രോൾകൂടെ ഒഴിച്ചാലോ? അല്ലെങ്കിൽ അല്പം വെള്ളം ഒഴിച്ചാലോ? ഒന്ന് ഉണ്ടായിരുന്നതിനെ കൂട്ടുന്നു. രണ്ടാമത്തേത് കുറയ്ക്കുന്നു.

ഈശ്വരസങ്കല്പംമൂലം നടക്കേണ്ടതിൽ കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്നു. ഈശ്വരസങ്കല്പത്തോട് ജീവസങ്കല്പം സ്വതേ ചേർന്നു കൊള്ളുന്നത് ഇഴപ്പ്.

അന്തഃകരണം ബ്രഹ്മാകാരവൃത്തിയെക്കൊണ്ട് ഏതേതു പദാർഥങ്ങളെ നോക്കിയാലും ബ്രഹ്മാകാരവൃത്തി.

**ശ്ലോകം 4**

മായാപോകത്തരശായ് വാഴ്ന്താലുമാമണിപോർ
തോയാതവരേ തുറന്തോർകൾ തോയ്വാരേർ
ചേരുംവിതൈപോലത്തീർന്ത വിടത്തേതിരുമ്പും
വേരൊൻറതുവേ വിനൈ.

ഗാഢസുഷുപ്തിയിൽ മായ (അവിദ്യ) തന്റെ ആവരണത്തെക്കൊണ്ടും തന്നെ മറയ്ക്കുന്നു. താൻ ആവരണത്തെ വിട്ടുനില്ക്കുന്നിടത്തു സുഖവും ആവരണത്തോടുകൂടെ അറിഞ്ഞില്ലെന്നും വരുന്നു, തന്നെ ആശ്രയിച്ചു നില്ക്കുന്ന മായയ്ക്ക് തന്നിൽ പ്രവേശനമില്ല. അങ്ങനെയുള്ള മായ എവിടെ നിൽക്കുന്നു? തന്റെ ഭ്രാന്തിയാണ് മായ എന്നുള്ളത്. ഇങ്ങനെ സ്ഥാനം ഇല്ലാത്ത മായയിൽ നിന്നു കൊണ്ടുതന്നെ പ്രാപിക്കാൻ വഴി അന്വേഷിച്ചാലോ? ജനനമരണസംസാരദുഃഖമുടയ മായ വിക്ഷേപത്തെക്കൂടെയും വിട്ടിട്ട് ആവരണമായാണ് സുഷുപ്തിയിൽ നിൽക്കുന്നത് (കീലടിച്ച ചുവരിന്റെ നിഴൽ കോട്ടിൽ). ഈ ആവരണത്തിന്റെ സാത്വികം അന്തഃകരണവും രാജസം പ്രാണനുമാണ്. താമസത്തിൽ സാത്വികാംശം ജ്ഞാനേന്ദ്രിയമാണ്. രാജസത്തിൽ താമസം കർമേന്ദ്രിയമാണ്. താമസം ശരീരാദിജഡം.

**ശ്ലോകം 5**

തൊടൈതട്ടലൊൻറെ തുയിർക്കുംവിഴിക്കും
പടികത്തിരുൺമണിക്കേൻപററ്...അടിപാർത്തു
കൂടപോംകള്ളനൈപോൽ കൂടകുടുമ്പക്കൂ
ത്താടിക്കേൻമേൽപിറപ്പുണ്ടാം.

